


ഓശാന ഞായർ





# ഒലിവു മലയുടെ ഇറക്കത്തിനടുത്തപ്പോൾ ഓശാനപ്പെരുന്നാൾ

ഫാ.ഒ.പി.വറുഗീസ്



**ഓ**ശാനപ്പെരുനാളിനെക്കുറിച്ചുള്ള പുരാതനരേഖ എത്തറിയാ എന്ന സ്പാനീഷ് സ്ത്രീയുടെ (എ.ഡി.375) യാത്രാവിവരണമാണ്. ഓശാനയ്ക്ക് തലേദിവസം തൊട്ടുള്ള ചടങ്ങുകൾ സൂക്ഷ്മമായി അവർ വിവരിക്കുന്നു. ഓശാന ദിവസം ഉച്ചതിരിഞ്ഞ് യേരുശലേമിലെ വിശ്വാസികൾ ബിഷപ്പിനോടൊപ്പം ഒലിവുമലയിൽ കർത്താവ് സ്വർഗ്ഗാരോഹണം ചെയ്ത സ്ഥലത്തെ ദേവാലയത്തിൽ ആരാധന നടത്തിയിരുന്നു. യേരുശലേമിലേക്കുള്ള കർത്താവിന്റെ വിജയാഘോഷയാത്രയെപ്പറ്റിയുള്ള വേദഭാഗങ്ങൾ വായിച്ചശേഷം അഞ്ചുമണിയോടെ പ്രദക്ഷിണം ആരംഭിക്കുകയായി. കർത്താവിന്റെ മാതൃകയിൽ ബിഷപ്പ് കഴുതപ്പുറത്തേറി ഘോഷയാത്രയിൽ പങ്കെടുക്കുന്നു. ജനങ്ങൾ ഗീതങ്ങളും സങ്കീർത്തനങ്ങളും ആലപിക്കുന്നു.

**ഓശാനപ്പെരുനാളിനെക്കുറിച്ചുള്ള പുരാതനരേഖ എത്തറിയാ എന്ന സ്പാനീഷ് സ്ത്രീയുടെ (എ.ഡി.375) യാത്രാവിവരണമാണ്. ഓശാനയ്ക്ക് തലേദിവസം തൊട്ടുള്ള ചടങ്ങുകൾ സൂക്ഷ്മമായി അവർ വിവരിക്കുന്നു. ഓശാന ദിവസം ഉച്ചതിരിഞ്ഞ് യേരുശലേമിലെ വിശ്വാസികൾ ബിഷപ്പിനോടൊപ്പം ഒലിവുമലയിൽ കർത്താവ് സ്വർഗ്ഗാരോഹണം ചെയ്ത സ്ഥലത്തെ ദേവാലയത്തിൽ ആരാധന നടത്തിയിരുന്നു. യേരുശലേമിലേക്കുള്ള കർത്താവിന്റെ വിജയാഘോഷയാത്രയെപ്പറ്റിയുള്ള വേദഭാഗങ്ങൾ വായിച്ചശേഷം അഞ്ചുമണിയോടെ പ്രദക്ഷിണം ആരംഭിക്കുകയായി. കർത്താവി ന്റെ മാതൃകയിൽ ബിഷപ്പ് കഴുതപ്പുറത്തേറി ഘോഷയാത്രയിൽ പങ്കെടുക്കുന്നു. ജനങ്ങൾ ഗീതങ്ങളും സങ്കീർത്തനങ്ങളും ആലപിക്കുന്നു.**

'ഹോശാന്നാ, യിസ്രേയിലിന്റെ രാജാവായി കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവനെന്ന്' ആർക്കുകയും ചെയ്യുന്നു. ഓശാന ഞായറാഴ്ച ആരാധനയ്ക്ക് രണ്ടു ഭാഗങ്ങളാണുള്ളത്. 1. കുരുത്തോലയേന്തിയുള്ള പ്രദക്ഷണവും 2. കുരുത്തോല വാഴ്വ് ശുശ്രൂഷയും.

### കുരുത്തോലകളേന്തിയുള്ള പ്രദക്ഷിണം

കർത്താവിന്റെ കുരിശുമരണത്തിന്റെയും തിന്മയുടെയും മേലുള്ള വിജയത്തിന്റെയും മുൻകുറിയായിട്ടാണ് ഓശാനദിവസം കുരുത്തോലകളേന്തി പ്രദക്ഷിണം നടത്തുന്നത്. യെരുശലേമിലേക്ക് വിജയശ്രീലാളിതനായി പ്രവേശിച്ച യേശുവിനെ അനുതാപത്തിന്റെയും പ്രാർത്ഥനയുടെയും ആത്മസംയമനത്തിന്റെയും കുരുത്തോലകളുമായി ഓരോ വിശ്വാസിയും സ്വീകരിക്കേണ്ട ദിവസമാണ് ഓശാന.

### കുരുത്തോല വാഴ്വ്

ആറാം നൂറ്റാണ്ടു മുതലാണ് കുരുത്തോല വാഴ്ത്തുന്നത് ഓശാന ശുശ്രൂഷയുടെ ഭാഗമായിത്തീരുന്നത്. ആറാം നൂറ്റാണ്ടിൽ സ്പെയിനിലെ മൊസറബിക് ക്രമത്തിൽ ഈ ചടങ്ങുണ്ടായിരുന്നു. അന്ത്യോഖ്യൻ സുറിയാനിക്രമത്തിന്റെ സ്വാധീനത്തിൽ രൂപം പ്രാപിച്ച മൊസറബിക് ക്രമം പൗരസ്ത്യരുടെ പതിവിനെ അനുകരിച്ചതായിരിക്കണം. കർത്താവിനെ എതിരേറ്റ ജനങ്ങൾ ഈത്തപ്പനയുടെ കുരുത്തോല വഹിച്ചിരുന്നു (യോഹന്നാൻ 12:12). ഇതിൽനിന്നാണ് ഓശാന ഞായർ എന്നു പേരുണ്ടായത്. കുരുത്തോല രക്തസാക്ഷിയുടെ അടയാളമാണ് (വെളിപാട്.7:9).

തിന്മയുടെ മേലുള്ള രക്തസാക്ഷികളുടെ വിജയത്തിന്റെ അടയാളമായി അവരുടെ കബറിടങ്ങൾ ആദിമസഭയിൽ കുരുത്തോലകൊണ്ട് അലങ്കരിച്ചിരുന്നു. കുരുത്തോല വിജയചിഹ്നമായിരുന്നതിനാൽ, മത്സരങ്ങളിൽ വിജയിക്കുന്ന കായികാഭ്യാസികൾക്കു സമ്മാനമായി നൽകിയിരുന്നത്രേ. കൂടാരപ്പെരുനാളാഘോഷത്തിന് യിസ്രായേൽ ജനം കുരുത്തോല ഉപയോഗിച്ചിരുന്നു (ലേവ്യ 23:40, നെഹ 8:15). മക്കാബ്യർ സിറിയക്കാരെ തോല്പിച്ചപ്പോൾ കുരുത്തോലകളേന്തിയാണ് ജനങ്ങൾ അവരെ സ്വീകരിച്ചത് (1 മക്കാ 13:37). പെസഹാ പെരുന്നാളിൽ മശിഹാ വരുമെന്നും, ശത്രുക്കളെ പരാജയപ്പെടുത്തി യഹൂദന്മാർക്ക് സ്വാതന്ത്ര്യം നൽകുമെന്നുമായിരുന്നു യഹൂദന്മാരുടെ പ്രതീക്ഷ. ഈ പശ്ചാത്തലത്തിലാണ് കർത്താവിനെ കുരുത്തോലകളുമായി ജനങ്ങൾ എതിരേറ്റത്.

### കുരുത്തോലയുടെ പ്രതീകാത്മകമായ അർത്ഥം

ആദിമസഭയിൽ പൊതുവെ ഉപയോഗിച്ചിരുന്ന പ്രതീകങ്ങളിലൊന്നായിരുന്നു കുരുത്തോലയുടെ ചിത്രം. മരണത്തെയും തിന്മയെയും ജയിച്ച ക്രിസ്തു കുരുത്തോലയേന്തി നിൽക്കുന്ന ചിത്രം ആദിമസഭയിൽ സാധാരണമായിരുന്നു. സ്വർഗ്ഗത്തിന്റെ പ്രതീകമായി കുരുത്തോലയുടെ ചിത്രം ഉപയോഗിച്ചിരുന്നു. അതിനാൽ പുരാതന ദേവാലയങ്ങളിൽ കുരുത്തോലകൾക്കിടയിൽ നിൽക്കുന്ന കുഞ്ഞാടുകളുടെയും അപ്പസ്തോലന്മാരുടെയും ചിത്രങ്ങൾ കാണാം.

യേശുക്രിസ്തുവിന്റെ യെരുശലേമിലേക്കുള്ള മഹത്വപ്രവേശനത്തിൽ ജനസഞ്ചയം ഒലിവുവൃക്ഷത്തിന്റെയും ഈത്തപ്പനയുടെയും കൊമ്പുകൾ ആഘോഷപൂർവ്വം വഹിച്ചുകൊണ്ട് യേശുവിനെ എതിരേറ്റു. ഈ സംഭവത്തെ അനുസ്മരിച്ചുകൊണ്ട് എപ്പിസ്കോപ്പൽ സഭകളെല്ലാം തന്നെ ഉയിർപ്പു ഞായറാഴ്ചയുടെ തലേ ഞായറാഴ്ച ഓശാന ദിവസമായി ആചരിക്കുന്നു.

### ഓശാനപ്പെരുന്നാളിന്റെ സന്ദേശം (മത്തായി 21:9, ലൂക്കോ 19: 28-40)

ഓശാന- യേശുവിന്റെ യരുശലേമിലേക്കുള്ള ആഘോഷപൂർവ്വമുള്ള പ്രവേശനത്തിൽ ജനക്കൂട്ടം ആർത്തുവിളിച്ച വാക്കാണ്. ഈ വാക്കിന്റെ എബ്രായരൂപം ഹോശന്ന എന്നാണ്. അർത്ഥം, ഞങ്ങളെ രക്ഷിച്ചാലും എന്നും. പിൽക്കാലത്ത് അതിന് ജയവിളിയുടെ ധ്വനിയുണ്ടായതാണ്. പഴയ നിയമത്തിൽ (സങ്കീർത്തനം 118) ഈ രാജകീയപ്രവേശനത്തെ പ്രവചന പൂർത്തീകരണമായിട്ടാണ് വിവരിക്കുന്നത്.

'സീയോൻ പുത്രിയേ, ഉച്ചത്തിൽ ഘോഷിച്ചാനന്ദിക്കുക; യരുശലേം പുത്രിയേ ആർപ്പിടുക! ഇതാ നിന്റെ രാജാവ്, നീതിമാനും രക്ഷിക്കുന്നവനും സൗമ്യതയുള്ളവനുമായി കഴുതപ്പുറത്തും പെൺകഴുതയുടെ കുട്ടിയായ ചെറുകഴുതപ്പുറത്തും കയറി നിന്റെ അടുക്കൽ വരുന്നു' (സെഖ 14:4).

അവനു മുൻപിലും പിൻപിലും ഉണ്ടായിരുന്ന ജനസമൂഹം 'ദാവീദ് പുത്രന് ഹോശന്നാ, കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവൻ, അത്യുന്നതങ്ങളിൽ ഹോശന്നാ' എന്നാർത്തു വിളിച്ചു. ഈ വാക്യത്തെ ആധാരമാക്കി ചില ചിന്തകൾ കുറിക്കട്ടെ.

യേശുവിനു മുൻപും പിൻപും നടക്കുന്ന ജനക്കൂട്ടം അവനെ രാജാവും നായകനുമായി അംഗീകരിച്ചാരാധിക്കുന്നു. യേശുവിനെ മറ്റുള്ളവർ അംഗീകരിക്കുന്നു- ആരാധിക്കുന്നു. നമ്മുടെ ചുറ്റുമുള്ള ജനക്കൂട്ടം നമ്മെ എങ്ങനെ കാണുന്നു. നാം അവരുടെ ആദരണീയർ ആണോ. മറ്റുള്ളവരുടെ അംഗീകാരം നമ്മുടെ പ്രവർത്തനങ്ങൾക്ക് കിട്ടുന്നുണ്ടോ? അതുണ്ടാകണമെങ്കിൽ നാമും യേശുവിനെപ്പോലെ മറ്റുള്ളവർക്ക് നല്ലതു ചെയ്തും, നല്ലതു പറഞ്ഞു കൊടുത്തും നല്ല മാതൃകയായി ജീവിക്കണം.

യേശുവിന്റെ മുൻതലമുറയും പിൻതലമുറയും അവനെ രാജാവും പുരോഹിതനും പ്രവാചകനുമായി അംഗീകരിച്ച് ഓശാന പാടുന്നു. നമ്മുടെ മുൻതലമുറയും പിൻതലമുറയും നമ്മെ ഓർക്കുകയും അംഗീകരിക്കുകയും ചെയ്യത്തക്കവിധമുള്ള മധുരസ്മരണകൾ ഉണർത്തുന്ന പ്രവർത്തനങ്ങൾ സമൂഹത്തിനും സഹോദരങ്ങൾക്കും കുടുംബങ്ങൾക്കും, വ്യക്തികൾക്കും നമ്മൾ ചെയ്തിട്ടുണ്ടോ? പരിശുദ്ധ വട്ടശേരിൽ തിരുമേനിയേയും പരിശുദ്ധ പരുമല തിരുമേനിയേയും അതുപോലെയുള്ള പരിശുദ്ധന്മാരെയും ശുദ്ധിമതികളെയും തലമുറകൾ സ്മരിക്കുന്നത് അവരുടെ പരിശുദ്ധ ജീവിതവും അന്യന് ഇന്നും നന്മകൾ ഉണ്ടാകുവാൻ പ്രവർത്തിക്കുന്നതും കൊണ്ടാണ്.

യേശുക്രിസ്തുവിലൂടെ ഒരു പുതിയ യുഗം ആരംഭിച്ചു (In Jesus Christ a new era started). യേശുക്രിസ്തുവിന്റെ ജനനത്തിനു മുമ്പുവരെ ന്യായപ്രമാണത്തിന്റെയും മരണത്തിന്റയും ഒരു ഇരുണ്ട യുഗമായിരുന്നു. അതാണ് അരിസ്റ്റോട്ടിൽ എന്ന തത്വചിന്തകൻ പറഞ്ഞത്. Death is dreadful, because it is the end of life (മരണം ഭയാനകമാണ്. കാരണം, അത് ജീവിതത്തിന്റെ അന്ത്യം ആകുന്നു). എന്നാൽ യേശുവിന്റെ ജനനത്തോടും മരണത്തോടും ഉയിർത്തെഴുന്നേൽപ്പോടും കൂടെ മരണം മാഞ്ഞുപോയി. 'എന്നിൽ ജീവിക്കുന്നവൻ മരിച്ചാലും ജീവിക്കും'. പുതിയ യുഗത്തിലേക്ക് ക്രിസ്തു വഴി മനുഷ്യന് പ്രവേശനം കിട്ടി. ഓശാനപ്പെരുന്നാൾ ആഘോഷിക്കുമ്പോൾ യേശുവിന്റെ എഴുന്നള്ളത്ത് വിശ്വാസികൾ അനുസ്മരിക്കുകയാണ് ചെയ്യുന്നത്. ശിശുക്കളും, മുതിർന്നവരും, മൃഗജാലങ്ങളും പ്രകൃതി മുഴുവനും പങ്കുചേർന്ന ആ വരവേല്പ് പ്രതീകാത്മകമാണ്.

വിശുദ്ധ ലൂക്കോസിന്റെ സുവിശേഷഭാഗത്ത് നിന്ന് പ്രധാനമായി മൂന്ന് ചിന്തകളാണ് പങ്കുവയ്ക്കുവാനുള്ളത്. നീതിയും, താഴ്മയും, സമാധാനവും ഊന്നിപ്പറയുന്നതാണ് യേശുവിന്റെ എഴുന്നള്ളത്ത്. യേശു മറ്റു ഭരണകർത്താക്കളെപ്പോലെ കുതിരപ്പുറത്ത് എഴുന്നള്ളത്ത് നടത്താതെ കഴുതക്കുട്ടിയുടെ പുറത്ത് സവാരി ചെയ്ത് യറുശ

*ശേഷം അടുത്തപേജിൽ*



# ഒലിവു മലയുടെ ഇറക്കത്തിനടുത്തപ്പോൾ ഓശാനപ്പെരുന്നാൾ

ലേമിൽ എത്തി. കുതിര യുദ്ധത്തിന്റെയും, കഴുത സമാധാനത്തിന്റെയും താഴ്മയുടെയും നീതിയുടെയും ചിഹ്നമാണ്. യേശുവിന്റെ രാജ്യം ഐഹികമല്ല. ഇവിടെ നീതി എന്നു പറഞ്ഞാൽ യുദ്ധമില്ലായ്മ മാത്രമല്ല, സന്മാർഗ്ഗം സാമൂഹ്യാചാരം, കുടുംബമര്യാദ മുതലായവ അടങ്ങിയിരിക്കുന്നതാണ്.

സൗമ്യതയും താഴ്മയും യേശുവിന്റെ രാജ്യത്തിലെ അടയാളങ്ങൾ ആണ്. യൂദപ്രമാണിമാരും, മതപുരോഹിതന്മാരും തന്നെ ചോദ്യം ചെയ്യുമ്പോഴും, 'തന്റെ താഴ്മയിൽ അവന് ഉത്തരം മുട്ടിപ്പോയി' എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്. പരിശുദ്ധനായ വട്ടശേരിൽ തിരുമേനി രാവിലെയും വൈകിട്ടും പഴയ സെമിനാരിയുടെ നാലുകെട്ടിന്റെ ഉൾവരാന്തയിലൂടെ കുറേനേരം നടക്കുക പതിവായിരുന്നു. ആ അവസരത്തിൽ തന്റെ എതിരാളികൾ മുട്ടാളന്മാരെ പറഞ്ഞുവിട്ട് മെത്രാപ്പോലീത്തായുടെ മുമ്പിൽക്കൂടി നടന്ന് ദുർവാക്കുകൾ ഉച്ചരിച്ച് പരിഹസിച്ചു നടക്കും. എന്നാൽ തന്റെ വാസസ്ഥലത്ത് കയറിവന്ന് അനാവശ്യവും അനധികൃതവും, നികൃഷ്ടവും നീചവുമായി തന്നെ അധിക്ഷേപിച്ചവർക്ക് എതിരായി മൂകനായിരുന്നതല്ലാതെ യാതൊരു അനിഷ്ടവും കാണിക്കാതിരുന്ന തിരുമേനി താഴ്മയുടെയും സൗമ്യതയുടെയും എത്രയോ വലിയ ഉദാഹരണമാണ്. തന്റെ നാഥനായ യേശുവിനെ ജീവിതത്തിൽ പകർത്തിയവൻ എന്നല്ലാതെ മറ്റെന്താണ് പറയുവാനുള്ളത്.

ത്യാഗത്തിലും താഴ്മയിലും മുന്നേറുന്ന പാതയാണ് ദൈവരാജ്യത്തിന്റേത്. യേശുതമ്പുരാൻ തന്റെ രാജ്യം സ്ഥാപിച്ച് റോമാക്കാരിൽ നിന്ന് യരുശലേമിനെ മോചിപ്പിച്ച യഹൂദന്മാർക്ക് പുതിയ രാജാവായി വാഴണമെന്നാണ് സാമാന്യജനം ചിന്തിച്ചത്. അതുകൊണ്ടാണ് സർവ്വജനവും (പുരോഹിതന്മാരും മതപ്രമാണിമാരും ഒഴിച്ച്) തങ്ങളുടെ വസ്ത്രങ്ങൾ വഴിയിൽ വിരിച്ച്, ഈന്തപ്പനയുടെ കുരുത്തോലകൾ പിടിച്ച് ഒലിവ് വൃക്ഷത്തിന്റെ കൊമ്പുകൾ പിടിച്ച് ഓശാന പാടി (മഹത്വത്തിന്റെ രാജാവ് നീണാൾ വാഴട്ടെ, രാജാവേ ഞങ്ങളെ രക്ഷിച്ചാലും) എന്നാർത്തുവിളിച്ച് യരുശലേമിലേക്ക് ആനയിക്കുന്നത്. അപ്പോഴും അവന്റെ വാഹനം ലൗകീക രാജാക്കന്മാരുടേതുപോലെ കുതിരയല്ല, കഴുതയാണെന്ന് ജനം കാണുന്നുണ്ടെങ്കിലും ചിന്തിക്കുന്നില്ല, തിരിച്ചറിയുന്നില്ല. ഈ രാജ്യം സ്ഥാപിതമാകണമെങ്കിൽ ത്യാഗവും താഴ്മയും ആണ് ആവശ്യമായിരിക്കുന്നത്. ത്യാഗം എന്ന വാക്കിന്റെ അർത്ഥം തന്നെ ന്യായമായി തനിക്കു കിട്ടേണ്ട അവകാശങ്ങളും അധികാരങ്ങളും വേണ്ടെന്ന് വയ്ക്കുന്നതാണ്. യേശുവിന്റെ വചനവും, പ്രവർത്തികളും നോക്കുമ്പോൾ അദ്ദേഹത്തിന് എല്ലാ സ്ഥാനമാനങ്ങളും ബഹുമതികളും കിട്ടുവാൻ അർഹനാണ്.

അൽബേനിയയിൽ ജനിച്ച് വളർന്ന് ഉന്നത വിദ്യാഭ്യാസം സിദ്ധിച്ച് അവിടെ പ്രവർത്തിച്ചിരുന്ന ഒരു കന്യാസ്ത്രീ ആയിരുന്നു തെരേസ. അവർ ഭാരതത്തിൽ വന്ന് കൽക്കട്ടയിൽ തന്റെ പ്രവർത്തനം ആരംഭിച്ചു.

കൽക്കത്ത ആ അവസരത്തിൽ സാധാരണക്കാർക്ക് വേണ്ടിയുള്ള സർക്കാർ എന്നറിയപ്പെടുന്ന കമ്യൂണിസ്റ്റു പാർട്ടി ഭരിക്കുന്ന കാലമാണ്. ആരും ഏതുമില്ലാതെ കുഷ്ഠരോഗികൾ തെരുവിൽ തള്ളപ്പെടുന്നു. ആ അവസരത്തിൽ ഈ കുഷ്ഠരോഗിയിലും ഞാൻ യേശുവിനെ കാണുന്നു എന്ന് പറഞ്ഞ് മദർ തെരേസ കുഷ്ഠരോഗികളെ കുപ്പത്തൊട്ടിയിൽ നിന്ന് വാരിയെടുത്ത് അവരെ പുനരധിവസിപ്പിച്ച് ശുശ്രൂഷിച്ചു. അവരുടെ വ്രണങ്ങൾ കഴുകികെട്ടി. മരുന്നു വച്ചുകെട്ടി. അവർക്ക് സ്വന്തം കൈയാൽ ആഹാരം വാരിക്കൊടുത്തു. ശുശ്രൂഷിച്ചു. ഏതു ബന്ദിലും പണിമുടക്കിലും കൽക്കട്ട തെരുവിൽ മദർ തെരേസയുടെ വാഹനങ്ങൾക്ക് ഓടാം. ആരും തടയുകയില്ല. തകർക്കുകയില്ല. ത്യാഗത്തിന്റെയും താഴ്മയിലൂടെയും അവർ ലോകത്ത് സ്ഥാനം പിടിച്ചു. ഇന്ന് അവർ സ്ഥാപിച്ച ഉപവിയുടെ സഹോദരിമാർ സാധാരണ മനുഷ്യർ കടന്നു ചെല്ലുവാൻ മടിക്കുന്ന എല്ലാ മേഖലകളിലും കടന്നുചെന്നു പ്രവർത്തിക്കുന്നു. ത്യാഗത്തിലൂടെയും താഴ്മയിലൂടെയും അവർ യേശുക്രിസ്തുവിനെ ലോകത്ത് സാക്ഷിക്കുന്നു.

ഓശാന വിളിക്കുന്നതിനെ നിരുത്സാഹപ്പെടുത്തുന്നതും, ഓശാന വിളിച്ചവർ തന്നെ ക്രൂശിക്ക എന്നു പറയുന്നതും, ചരിത്രത്തിൽ നടന്നുകൊണ്ടിരിക്കുന്നു. യേശുവിനെ ഞായറാഴ്ച പൊതുജനം ഓശാന വിളിച്ച് യരുശലേമിലേക്ക് ആഘോഷമായി സ്വീകരിച്ച് ആനയിക്കുന്നു. അപ്പോൾ മഹാപുരോഹിതന്മാരും, ജനനേതാക്കന്മാരും യേശുവിന്റെ അടുക്കൽ വന്നു ജനം ഓശാന വിളിക്കുന്നത് നിർത്തിക്കണം എന്നാവശ്യപ്പെട്ടു. കർത്താവ് മറുപടി കൊടുക്കുന്നത്, 'ഇപ്പോൾ ഈ മനുഷ്യരെ അങ്ങനെ വിളിക്കുന്നത് വിലക്കിയാൽ ഈ കല്ലുകൾ ആർത്തുവിളിക്കും' എന്നാണ്. മനുഷ്യൻ ദൈവത്തെ സ്തുതിക്കുകയും വാഴ്ത്തുകയും ചെയ്യുകയില്ലെങ്കിൽ പ്രകൃതി അത് ഉച്ചത്തിൽ ഘോഷിക്കും. കർത്താവ് രണ്ടാമത്തെ വരവിൽ പ്രകൃതിയോട് വരെ മനുഷ്യന്റെ ചെയ്തികളെക്കുറിച്ച് സാക്ഷി പറയുവാൻ ആവശ്യപ്പെടും എന്നു രേഖപ്പെടുത്തിയിട്ടുണ്ട്.

അവസാനം ഈ ഊമപ്രകൃതിവരെ സംസാരിക്കും. അവനാണ് യഥാർത്ഥത്തിൽ മനുഷ്യൻ എന്ന്. ആ ഞായറാഴ്ച ഓശാന വിളിക്കുന്നത് തടയുവാൻ നേതൃത്വം ശ്രമിച്ചിട്ട് വിജയിച്ചില്ല. അവർ യേശുവിന് ഓശാന പാടി വിജയപൂർവ്വം യറുശലേമിലേക്ക് സ്വീകരിച്ചു.

**കുതിര യുദ്ധത്തിന്റെയും, കഴുത സമാധാനത്തിന്റെയും താഴ്മയുടെയും നീതിയുടെയും ചിഹ്നമാണ്. യേശുവിന്റെ രാജ്യം ഐഹികമല്ല. ഇവിടെ നീതി എന്നു പറഞ്ഞാൽ യുദ്ധമില്ലായ്മ മാത്രമല്ല, സന്മാർഗ്ഗം സാമൂഹ്യാചാരം, കുടുംബമര്യാദ മുതലായവ അടങ്ങിയിരിക്കുന്നതാണ്. സൗമ്യതയും താഴ്മയും യേശുവിന്റെ രാജ്യത്തിലെ അടയാളങ്ങൾ ആണ്. യൂദപ്രമാണിമാരും, മതപുരോഹിതന്മാരും തന്നെ ചോദ്യം ചെയ്യുമ്പോഴും, 'തന്റെ താഴ്മയിൽ അവന് ഉത്തരം മുട്ടിപ്പോയി' എന്നാണ് രേഖപ്പെടുത്തിയിരിക്കുന്നത്.**

# കാതോലിക്കാ ചിന്തകൾ

വിവക്ഷിച്ചു. പാത്രിയർക്കീസിന്റെ എല്ലാ അധികാരങ്ങളും തുല്യമായി കാതോലിക്കായ്ക്കും ഉള്ളതായി വിളംബരം ചെയ്തു. 1934ലെ മലങ്കരസഭാ ഭരണഘടന അതിൻപ്രകാരം ക്രോഡീകരിച്ചു. 1958ലെയും 1995ലെയും സുപ്രീം കോടതി വിധിയിലൂടെ ഈ സത്യം അരക്കിട്ടുറപ്പിക്കുകയും ചെയ്തു. മലങ്കര സഭയ്ക്ക് ന്യായമായും രൂപീകരിച്ച് വിളംബരം ചെയ്യാമായിരുന്ന കാതോലിക്കാ സ്ഥാപനം നൂറ്റാണ്ടുകൾക്കുശേഷം ദീർഘമായ ഒരു കാത്തിരിപ്പിന്റെ ഫലമായി പരിശുദ്ധാത്മാവ് ദാനമായി നൽകിയെന്നു കണക്കാക്കാം.

മലങ്കരയുടെ കാതോലിക്കേറ്റിന്റെ ശതാബ്ദി ആഘോഷങ്ങൾ നടത്തുവാൻ നാം തയ്യാറെടുക്കുന്ന ഈ സാഹചര്യത്തിൽ കാതോലിക്കേറ്റിന്റെ പ്രസക്തി വിശദമാക്കേണ്ടിയിരിക്കുന്നു. മലങ്കരയിലെ കാതോലിക്കാ സ്ഥാപനം എന്നതിൽ കൂടി മലങ്കര സഭാമേലദ്ധ്യക്ഷന് മെത്രാന്മാർക്കു പട്ടം കൊടുക്കുവാനും മൂറോൻ കൂദാശ ചെയ്യുന്നതിനുമുള്ള സർവ്വ സ്വാതന്ത്ര്യവുമുണ്ടെന്നേ നാം പലപ്പോഴും കാണുന്നുള്ളു. കാതോലിക്കേറ്റിന്റെ സാംഗത്യം ഇതിലൊക്കെ വളരെ ഉന്നതമാണ്. മൂറോൻ കൂദാശയും മേല്പട്ടക്കാരെ വാഴിക്കുന്നതും ഒരു സ്വതന്ത്രസഭയായി തുടരുന്നതിനു നമ്മെ സഹായിക്കുന്നു. എന്നാൽ ഇവിടുത്തെ കാതോലിക്കേറ്റിന്റെ പ്രസക്തി സ്വാതന്ത്ര്യത്തിലൂന്നി ദൈവസ്നേഹത്തിന്റെ ആവിഷ്കാരം എല്ലാ തലങ്ങളിലും പ്രസ്പഷ്ടമാക്കുക എന്നതാണ്. സഭ ക്രിസ്തുവിന്റെ ശരീരമാണ്. ഇത് വിശുദ്ധവും ഏകവും കാതോലികവും അപ്പസ്തോലികവുമാണ്. സഭയുടെ വിശുദ്ധി സംരക്ഷിക്കുവാൻ കൗദാശികമായ അനുഷ്ഠാനങ്ങളും ആചാരമര്യാദകളും നാം മുറുകെപ്പിടിക്കേണ്ടതുണ്ട്.

എന്നാൽ ക്രിസ്തുവിൽ വിശ്വസിക്കുന്ന വിവിധ സഭകളുടെ സഹവർത്തിത്വത്തിൽ കഴിയുന്ന കാതോലിക്കേറ്റിന് ഏറ്റവും കുറഞ്ഞത് മാർത്തോമ്മാ പൈതൃകത്തിലുള്ള ക്രിസ്തീയ വിഭാഗങ്ങളുടെ ഐക്യത്തിനു വിനയപൂർവ്വം ശ്രമിക്കുവാനും സഭയുടെ ഏകം എന്ന സ്വത്വത്തിന്റെ അടിസ്ഥാനത്തിൽ നമുക്കു ബാധ്യതയുണ്ട്. ഒരുപക്ഷെ, മറ്റു സഭാവിഭാഗങ്ങളുമായി യോജിച്ച് ഒരു സഭയായി പൂർണ്ണ അർത്ഥത്തിൽ ഇത് നമുക്ക് പെട്ടെന്ന് സാധിച്ചുവെന്നു വരുകയില്ലെങ്കിലും അവരുമായി കൂടുതൽ സുഹൃദ്ബന്ധത്തിൽ ജീവിക്കുവാൻ നമുക്കു കഴിയേണ്ടതല്ലേ (തുടരും)

Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara, Resident Editor. Editor : Jose Puliyeril., Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

28

2010 മെയ്



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

### ചിന്താവിഷയം



*കാഴ്ചയുള്ള മുടന്തനെ തോളിലേറ്റി നടക്കുന്ന കരുത്തനായ അന്ധനാണ് ഇച്ഛാശക്തി*

**ഷോപ്പൻ ഹോവർ**



## വാരാന്ത്യ ലോകം



**ദു**ബായിൽ നിന്നെത്തിയ എയർ ഇന്ത്യ എക്സ്പ്രസ് ദുരന്തത്തിൽ 159പേർ മരിച്ചു. ബ്ലാക്ബോക്സ് കണ്ടുകിട്ടി. ദുരന്തകാരണം വിലയിരുത്തുന്നു.



**എ**വറസ്റ്റ് കീഴടക്കിയ ഏറ്റവും പ്രായം കുറഞ്ഞയാളെന്ന ബഹുമതിക്ക് കാലിഫോർണിയക്കാരനായ ജോർദൻ റോമറോ(13) അർഹനായി. റോമറോ ഒമ്പതാം വയസ്സിൽ ആഫ്രിക്കയിലെ കിലിമഞ്ജാരോ കൊടുമുടി കീഴടക്കിയിരുന്നു.

**ഇ**റാഖ് പാർലമെന്റ് തെരഞ്ഞെടുപ്പിൽ മതേതരസഖ്യം (ഇറാഖിയ) സ്ഥാനാർത്ഥിയായി വിജയിച്ച ബഷർ മുഹമ്മദ് ഹമീദ് അൽ അവീദി(33) കൊല്ലപ്പെട്ടു.

**ക**രീബിയൻ ദ്വീപുരാഷ്ട്രമായ ട്രിനിഡാഡ് ആൻഡ് ടൊബാഗോയിൽ നടന്ന തെരഞ്ഞെടുപ്പിൽ പ്രധാനമന്ത്രി പാട്രിക് മാനിങ് നയിച്ച പീപ്പിൾസ് നാഷനൽ മൂവ്മെന്റിന് പരാജയം. മുൻ അറ്റോർണി ജനറലും ഇന്ത്യൻ വംശജയുമായ കമലാപ്രസാദ് ബിസേസർ നയിച്ച യുണൈറ്റഡ് നാഷനൽ കോൺഗ്രസിന് വിജയം.

**ര**ണ്ടുവർഷം മുമ്പ് ചൊവ്വാഗ്രഹത്തിൽ പര്യവേക്ഷണവാഹനമായ ഫീനിക്സിന്റെ പ്രവർത്തനം നിലച്ചതിനാൽ ഉപേക്ഷിച്ചതായി യു.എസ്.ബഹിരാകാശ ഗവേഷണ ഏജൻസി അറിയിച്ചു.

**പാ**യ്ക്കപ്പലിൽ ലോകം ചുറ്റിയ ആദ്യ ഇന്ത്യാക്കാരൻ എന്ന ബഹുമതി നാവികസേനാ മുൻ കമാൻഡർ ദിലീപ് ദോണ്ഡോ സ്വന്തമാക്കി.

**ഐ**ക്യരാഷ്ട്രസംഘടനയുടെ ഇറാൻ ഉപരോധത്തെ പിന്തുണച്ച റഷ്യയ്ക്ക് ഇറാന്റെ കടുത്ത വിമർശനം.



**ലോ**കസമാധാനത്തിനും ജീവകാരുണ്യപ്രവർത്തനത്തിനും മികവുറ്റ സംഭാവനകൾ നൽകിയതിനെ ആദരിച്ച് ന്യൂയോർക്ക് സ്റ്റേറ്റ് സർവകലാശാല മാതാ അമൃതാനന്ദമയിക്ക് ഡോക്ടറേറ്റ് ബിരുദം നൽകി.

**ഇ**ന്ത്യയും പാകിസ്ഥാനും ഇസ്രായേലും ആണവനിർവ്യാപനകരാറി(എൻ.പി.ടി) ലും സമഗ്ര ആണവ പരീക്ഷണനിരോധന കരാറിലും (സി.ടി.ബി.ടി) ഒപ്പിടണമെന്ന് ഐക്യരാഷ്ട്ര സംഘടന ആവശ്യപ്പെട്ടു.

**വാ**ല്മീകി കൊള്ളക്കാരനായിരുന്നില്ലെന്ന് ഹരിയാന ഹൈക്കോടതി. ദേശീയ ടെലിവിഷനിലെ സീരിയലിൽ വാല്മീകിയെക്കുറിച്ചുള്ള പരാമർശത്തിനെതിരെ ഫയൽ ചെയ്ത വിവരറിപ്പോർട്ടിന്മേലുള്ള പ്രതികരണത്തിലാണ് കോടതി ഈ അഭിപ്രായം ഉന്നയിച്ചത്. വാല്മീകി സമൂഹമാണ് കേസ് ഫയൽ ചെയ്തത്.

**ഇ**ന്ത്യ ആദ്യമായി തദ്ദേശിയമായി വികസിപ്പിച്ചെടുത്ത യുദ്ധത്തിനായുപയോഗിക്കാവുന്ന ഹെലികോപ്ടർ പരീക്ഷണപ്പറപ്പിക്കലിൽ വിജയിച്ചു. ചുരുക്കം ചില രാജ്യങ്ങൾക്കു മാത്രമാണ് യുദ്ധത്തിനായി ഉപയോഗിക്കാവുന്ന ഹെലികോപ്ടറിന്റെ സാങ്കേതിക വിദ്യയുള്ളത്.

**സാ**മൂഹ്യ ലക്ഷ്യത്തോടെയാണ് ഇന്ത്യൻ ബഹിരാകാശ ദൗത്യങ്ങളെന്ന് നാസ പ്രകീർത്തിച്ചു.



*സൗത്ത് വെസ്റ്റ് അമേരിക്കൻ ഭദ്രാസനാധിപൻ അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെ സുന്ത്രോണിസോ ശുശ്രൂഷയിൽനിന്നും.*

**എഡിറ്റോറിയൽ**

# ന്യൂനപക്ഷ വിദ്യാഭ്യാസസ്ഥാപനങ്ങൾ നേരിടുന്ന വെല്ലുവിളികൾ



■ **ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**പ**ള്ളിയും പള്ളിക്കൂടവും വേർതിരിക്കാനാവാത്തവിധം ബന്ധപ്പെട്ടിരിക്കുന്നു. പള്ളി ദൈവത്വത്തിലേക്ക് നയിക്കുമ്പോൾ പള്ളിക്കൂടം ദൈവഹിതത്തിനുസരിച്ച് ജീവിതത്തെ രൂപാന്തരപ്പെടുത്തുവാനുള്ള ഭൗതികസാഹചര്യമൊരുക്കുന്നു. ബുദ്ധവിഹാരങ്ങളുമായി ബന്ധപ്പെട്ടാണ് പാഠശാലകളുടെ ആരംഭം.

ക്രിസ്തുമതം പ്രചരിപ്പിക്കുന്നതിന്റെ ഭാഗമായിട്ടാണ് വിദ്യാലായങ്ങളും അച്ചുകൂടങ്ങളും ഇവിടെ പ്രചരിച്ചത്. വിദ്യാഭ്യാസ മേഖലയിൽ മിഷനറിമാരും ക്രൈസ്തവസഭകളും വഹിച്ച പങ്ക് വളരെ വലുതാണ്. അവരിലൂടെയാണ് പുറംലോകങ്ങളിലേക്കുള്ള അറിവിന്റെ വാതായനങ്ങൾ തുറന്നു കിട്ടുന്നത്.

സ്വാതന്ത്ര്യാനന്തര ഭാരതം എങ്ങനെയായിരിക്കണമെന്നുള്ള വിശാലമായ കാഴ്ചപ്പാടിന്റെ സാരാംശമാണ് ഇന്ത്യൻ ഭരണഘടന. ഇന്ത്യയിലെ ജനവിഭാഗങ്ങളുടെ വൈവിധ്യമാർന്ന ജീവിത രീതികളെ നിലനിർത്തുന്നത് അവരുടെ ഭാഷയും സംസ്കാരവുമാണെന്നു മനസ്സിലാക്കിയതിന്റെ അടിസ്ഥാനത്തിലാണ് ഭാഷാടിസ്ഥാനത്തിൽ സംസ്ഥാനങ്ങൾക്ക് രൂപം നൽകിയത്. ഇന്ത്യൻ സ്വാതന്ത്ര്യസമരത്തിൽ ഇവിടെയുള്ള ഭൂരിപക്ഷവും ന്യൂനപക്ഷവും ഒരുപോലെ പങ്കാളിത്തം വഹിച്ചു.

കേരളപശ്ചാത്തലത്തിൽ സ്വാതന്ത്ര്യസമരത്തോടുള്ള ക്രൈസ്തവസമൂഹത്തിന്റെ പങ്ക് നിർണ്ണായകമായിരുന്നുവെങ്കിലും അതൊരു ബഹുജനമുന്നേറ്റമാക്കി മാറ്റുവാൻ ക്രൈസ്തവ സഭകൾക്ക് കഴിഞ്ഞില്ല. അക്കാമ്മ ചെറിയാൻ, ബാരിസ്റ്റർ ജോർജ് ജോസഫ് തുടങ്ങിയുള്ളവരുടെ ത്യാഗമനോഭാവത്തെ പൊതുസമൂഹം അംഗീകരിച്ചിട്ടുള്ളതാണ്. ഇന്ത്യൻ ന്യൂനപക്ഷങ്ങൾക്കു പ്രത്യേകമായി എന്തെങ്കിലും അവകാശം ഭരണഘടനയിൽ എഴുതിച്ചേർക്കണമോയെന്ന് ദേശിയ ക്രൈസ്തവ നേതാക്കളോട് ആരായുകയുണ്ടായി. തങ്ങൾക്ക് പ്രത്യേകമായ അവകാശങ്ങളൊന്നും അംഗീകരിച്ചുകിട്ടേണ്ടതില്ലെന്നുള്ള നിലപാടായിരുന്നു ക്രൈസ്തവനേതൃത്വം സ്വീകരിച്ചത്. ന്യൂനപക്ഷ വിദ്യാഭ്യാസത്തിനുള്ള പ്രത്യേക അവകാശം ഭരണഘടനാശില്പികളുടെ ദീർഘവീക്ഷണത്തിൽ നിന്നും ഉരുതിരിഞ്ഞതാണ്. ഭരണഘടന 14, 15, 19, 26, 29, 30 ആർട്ടിക്കിളുകളിലൂടെ അത് ആരാലും ചോദ്യം ചെയ്യപ്പെടുവാൻ കഴിയാത്തവിധം എഴുതിച്ചേർത്തു.

കേരളത്തിലെ ആദ്യത്തെ ഇ.എം.എസ്. മന്ത്രിസഭയുടെ കാലത്ത് ഈ അവകാശത്തെ ചോദ്യം ചെയ്യുകയുണ്ടായി. മാനേജ്മെന്റു സ്കൂളുകളെ ബന്ധിക്കുവാൻ ശ്രമിച്ചുവെങ്കിലും അതു പരാജയപ്പെടുകയാണുണ്ടായത്. പിന്നീടു വന്ന ഇടതുപക്ഷ സർക്കാരുകളുടെ കാലത്ത് വിദ്യാഭ്യാസമേഖലയിൽ പ്രവർത്തിക്കുന്ന മാനേജ്മെന്റുകളുമായി പ്രത്യക്ഷമായും പരോക്ഷമായും യുദ്ധം പ്രഖ്യാപിച്ചു.

അവകാശം എന്നതിന് ഇപ്പോൾ പുതിയ വ്യാഖ്യാനങ്ങൾ നൽകി അതിനെ ദുർബലപ്പെടുത്തുവാനുള്ള ശ്രമം നടന്നുവരുന്നു. ന്യൂനപക്ഷത്തിന്റെ പേരിൽ ദേശീയ കമ്മീഷന്റെ ചുമതലയേറ്റവർപോലും ന്യൂനപക്ഷ വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കെതിരെ പ്രവർത്തിക്കുന്നു. ഭരണഘടന നൽകിയ ഉറപ്പിനെ മറികടക്കുവാൻ വേണ്ടി സംസ്ഥാനസർക്കാർ എഴുപതോളം കേസുകളാണ് ഹൈക്കോടതികളിലും സുപ്രീം കോടതിയിലും നടത്തിയത്. ഇതിൽ ഒന്നിൽപോലും വിജയിക്കുവാൻ സംസ്ഥാന സർക്കാരിനു കഴിഞ്ഞില്ല. ഇപ്പോൾ വിദ്യാഭ്യാസ പരിഷ്കരണത്തിന്റെ പേരിൽ ന്യൂനപക്ഷ വിദ്യാഭ്യാസ സ്ഥാപനങ്ങളെ പ്രതിസന്ധികളിലേക്ക് വലിച്ചിഴക്കുകയാണ്. ക്രിസ്ത്യൻ മനേജ്മെന്റുകളിലുള്ള കോളജുകളിലെ നിയമനക്കാര്യത്തിലും വിദ്യാർത്ഥികളുടെ തെരഞ്ഞെടുപ്പുരീതിയിലും സർക്കാർ കർക്കശമായ നിലപാടാണെടുത്തിരിക്കുന്നത്. സ്വാതന്ത്ര്യം നേടുന്നതിനും മുമ്പേ ഇവിടെയുണ്ടായിരുന്ന പ്രശസ്തമായ കോളജുകളും സ്കൂളുകളും വീണ്ടും അംഗീകാരത്തിനായി അപേക്ഷിക്കണമെന്നതാണ് പുതിയ നയം. അതാവശ്യമെങ്കിൽ അതിനെതിരല്ല. എന്നാൽ അതിനായി നൽകേണ്ട അപേക്ഷ പരിശോധിച്ചാലറിയാം എത്രമാത്രം നൂലാമാലകൾ അതിലുണ്ടെന്നുള്ളത്. കേന്ദ്ര ഗവൺമെന്റിന്റെ പുതിയ വിദ്യാഭ്യസ നയം അനുസരിച്ച് അഞ്ചാം ക്ലാസുവരെ പ്രൈമറി സ്കൂളിലുൾപ്പെടുന്നു. അതിനാവശ്യമായ ഭൗതിക സാഹചര്യം ഇല്ലതാനും. എട്ടാം ക്ലാസുവരെ അപ്പർ പ്രൈമറിയാകുകയാണ്. ഇവിടെയൊക്കെ ആവശ്യമായ കെട്ടിടത്തിന്റെയും സ്ഥാനമാറ്റം സംഭവിക്കുന്ന അദ്ധ്യാപകരുടെയും കാര്യത്തിൽ മാനേജ്മെന്റുകൾ പ്രതിസന്ധിയിലായിരിക്കുകയാണ്. എയിഡഡ് സ്കൂളുകൾക്ക് കേന്ദ്ര സംസ്ഥാന സർക്കാരുകൾ അതിനാവശ്യമായ സാമ്പത്തിക സാഹചര്യം ഒരുക്കുമ്പോൾ മാനേജ്മെന്റുകൾക്ക് അതിനുള്ള അർഹതയില്ല. ന്യൂനപക്ഷ സ്കൂളുകളാകണമെങ്കിൽ ആ സ്ഥാപനത്തിൽ ആ സമുദായത്തിലെ മുപ്പതുശതമാനം കുട്ടികൾ പഠിക്കണമെന്നതാണ് പുതിയ നയം. ഇങ്ങനെ പുതിയ പുതിയ നിയമങ്ങളിലൂടെ ഭരണഘടന നൽകിയ ഉറപ്പിനെ വ്യാഖ്യാനിച്ച് തകിടം മറിക്കുവാൻ ശ്രമിക്കുകയാണ്. എല്ലാ സഭകളുടെയും ചുമതലപ്പെട്ടവർ ഈ വിഷയം ഗൗരവമായി പരിഗണിക്കേണ്ടതും സംഘടിതശക്തിയായി നിലകൊള്ളേണ്ടതും ആവശ്യമാണ്.

# ബൈബിൾ സാഹിത്യം

**ഡോ.സുകുമാർ അഴീക്കോട്**

*യേശുക്രിസ്തു പാവപ്പെട്ട തന്റെ നാട്ടുകാർക്ക് തത്ത്വം ഉപദേശിക്കാൻ കൈക്കൊണ്ട ഒരു വഴിയാണ് ദൃഷ്ടാന്തകഥ. പുതിയ നിയമത്തിലെ ഏറ്റവും മികച്ച ആകർഷകത ഇതാണ്. ധൂർത്ത പുത്രന്റെയും താലന്തിന്റെയും ഒക്കെ കഥകളിലൂടെ സ്വർഗ്ഗരാജ്യത്തേയും ദൈവ സന്ദേശത്തെയും മറ്റും പ്രതിപാദിച്ചുകൊടുക്കാൻ ദൈവപുത്രനു കഴിഞ്ഞു. ഇന്നും അനുവാചകർക്ക് അതിനോടുള്ള കാന്താകർഷണം അതിപ്രബലമായി തന്നെയിരിക്കുന്നു.*



ഏറ്റവും അസാധാരണമായ ഒരു ഗ്രന്ഥമാണ് ബൈബിൾ. ഇത്രയധികം മനുഷ്യർ തങ്ങളുടെ ആത്മീയവിശ്വാസം സമർപ്പിച്ചിട്ടുള്ള കൃതിയും മറ്റൊന്നില്ല. കുടിലു മുതൽ കൊട്ടാരം വരെ, പണ്ഡിതനും പാമരനും ഒരുപോലെ അതിൽ അഭയം കണ്ടെത്തുന്നു. രണ്ടു മതങ്ങൾക്കു ഓരോവണ്ണം ആധാരശിലയായിക്കിടക്കുന്ന ഒരേയൊരു ഗ്രന്ഥവും ബൈബിൾ തന്നെ. അതിൽ മതവും ചരിത്രവും സാഹിത്യവും ത്രിവേണിയായി സംഗമിച്ച് ഒരു മോഹനപ്രവാഹമായി തീർന്നിരിക്കുന്നു.

മതദർശനമാണ് ബൈബിളിന്റെ കാതൽ. മതാത്മകമായ മഹിമ കഴിഞ്ഞാൽ പിന്നെ ബൈബിളിനെ ലോകമെന്നും സമാദരിച്ചുപോന്നത് അതിൽ ഉടനീളം കലർന്നുചേർന്നിരിക്കുന്ന വാഗ്വാർത്ഥശ്രേഷ്ഠത അഥവാ, സാഹിത്യമഹിമമൂലമാണ്. ഗീതയും ഖുറാനും പോലെ ഒരു സാർവ്വജനീന മഹാഗ്രന്ഥമായ ബൈബിളിന്റെ സാഹിതീയ പരിവേഷം അതിന്റെ അദ്ധ്യാത്മികപ്രഭയെ ഉദ്ദീപിപ്പിക്കുന്ന ഒരു ഗുണവിശേഷമത്രെ. ക്രൈസ്തവേതർ പോലും അതിനെ ആശ്ലേഷിക്കാൻ ഒരു ഹേതു ഇതാണ്.

ബൈബിളിന് വിഖ്യാതങ്ങളായ രണ്ടു ഭാഗങ്ങളുണ്ടല്ലോ– പഴയനിയമവും പുതിയ നിയമവും. ഈ രണ്ടു സ്കന്ധങ്ങളും സാഹിത്യഭംഗിയിൽ വേണ്ടപോലെ അനുഗ്രഹിക്കപ്പെട്ടതാണ്. പക്ഷെ, രണ്ടു മട്ടിലാണെന്നു മാത്രം. പഴയ നിയമം എഴുതിയിട്ടുള്ളത് ഹീബ്രുഭാഷയിലാണ്. ചില ഭാഗങ്ങൾ മാത്രം അറാമിക് ഭാഷയിൽ കാണാം. പുതിയ നിയമം ഗ്രീക്കുഭാഷയിലാണ് മുഴുവനും.

പുതിയ നിയമം പോലെ ഇത്രയേറെ പുസ്തകങ്ങളെ സൃഷ്ടിച്ച മറ്റൊരു പുസ്തകമില്ലെന്നു പറയപ്പെടുന്നു.

പണ്ഡിത സംഘങ്ങളാണ് പലപ്പോഴും ബൈബിൾ തർജ്ജമയ്ക്ക് മുതിർന്നിട്ടുള്ളത്. ക്രിസ്തുവർഷാരംഭത്തിന് അല്പം മുന്നായി പഴയ നിയമത്തിന് ഗ്രീക്കുഭാഷയിലുണ്ടായ ആദ്യത്തെ തർജ്ജമ എഴുപതു വിദ്വാന്മാർ ചേർന്ന് ഉണ്ടാക്കിയതാണത്രെ– അങ്ങിനെയാണ് അതിന് 'സെപ്റ്റുജിൻ' എന്ന പേരു വന്നുകൂടിയത്. പിന്നീട് നാലാം നൂറ്റാണ്ടിൽ ജറോം എന്ന വൈദിക പ്രമുഖൻ ഗ്രീക്കു ഭാഷയിൽ ഒരു തർജ്ജമ ശരിപ്പെടുത്തി. 'പൊതുവെ പ്രചരിച്ചത്' എന്ന അർത്ഥത്തിൽ അതിനെ 'വാൾഗേറ്റ്' എന്നു വിളിക്കുന്നു. ക്ലമന്റ് തുടങ്ങിയ ചില വൈദിക പണ്ഡിതന്മാർ പരിഷ്കരിച്ച് പതിനാറാം നൂറ്റാണ്ടിന്റെ ഒടുവിൽ പ്രസിദ്ധീകരിക്കപ്പെട്ട ഈ ബൈബിളാണ് റോമൻ കത്തോലിക്കരുടെ മതവിശ്വാസത്തിന്റെ മൂലധനം.

ബൈബിൾ തർജ്ജമകളിൽ ഏറ്റവും പ്രശസ്തമായിട്ടുള്ളത് 1604ൽ തുടങ്ങി 1611ൽ പ്രകാശിപ്പിച്ചതും ഇംഗ്ലീഷിലുള്ളതുമായ അധികൃത ബൈബിൾ ആണ്. ജയിംസ് ഒന്നാമൻ നിയോഗിച്ച നാല്പത്തേഴ് പണ്ഡിതന്മാർകൂടി രചിച്ചതാണത്രെ ഈ വിവർത്തനം. ഇംഗ്ലീഷ് ഭാഷയിലെ മനോഹരമായ ഗ്രന്ഥം ഈ ബൈബിൾ ആണ്. മഹാത്മാഗാന്ധി ഒരവസരത്തിൽ പറഞ്ഞതുപോലെ, ആംഗല ഭാഷയിലെ അത്യുത്കൃഷ്ടങ്ങളായ പദങ്ങൾ കൊണ്ടാണ് ഈ ഗ്രന്ഥം രചിക്കപ്പെട്ടതെന്ന് സമ്മതിക്കാത്തവർ ചുരുക്കം. ഭ്രമാത്മകമാണ് അതിന്റെ ശൈലിയെന്ന് വിമർശന ശ്രേഷ്ഠനായ മാത്യു ആർനോൾഡും വിധിച്ചു.

ക്രിസ്തുദേവന്റെ സ്നിഗ്ദ്ധോജ്ജ്വലമായ വചനങ്ങൾ ഭാസുരമായ ഈ ഭാഷയിൽ വന്നപ്പോൾ അവയുടെ സാഹിത്യമൂല്യം പതിന്മടങ്ങ് തിളങ്ങി. പുതിയ നിയമത്തിലെ ഈ പദസമൂഹത്തിനിടയിൽ നിന്ന് സർവ്വപ്രധാനമായി തെളിഞ്ഞ ഹൃദയഭിത്തിയിൽ മായാതെ പതിഞ്ഞുനില്ക്കുന്ന ചിത്രം യേശുക്രിസ്തുവിന്റേതു തന്നെ. ഗിരിപ്രഭാഷണം, അത്താഴ സദ്യ, കുരിശാരോഹണം മുതലായ ഘട്ടങ്ങളിൽ ഉതീർണ്ണനാവുന്ന ക്രിസ്തു അഭൗമ മഹിമ കലർന്നുപൊങ്ങുന്നതായി കാണാം. വളരെ ചുരുക്കിയിട്ടാണ് ക്രിസ്തുകഥ സുവിശേഷങ്ങളിൽ വർണ്ണിച്ചിരിക്കുന്നത്.

യേശുക്രിസ്തു പാവപ്പെട്ട തന്റെ നാട്ടുകാർക്ക് തത്ത്വം ഉപദേശിക്കാൻ കൈക്കൊണ്ട ഒരു വഴിയാണ് ദൃഷ്ടാന്തകഥ. പുതിയ നിയമത്തിലെ ഏറ്റവും മികച്ച ആകർഷകത ഇതാണ്. ധൂർത്ത പുത്രന്റെയും താലന്തിന്റെയും ഒക്കെ കഥകളിലൂടെ സ്വർഗ്ഗരാജ്യത്തേയും ദൈവ സന്ദേശത്തെയും മറ്റും പ്രതിപാദിച്ചുകൊടുക്കാൻ ദൈവപുത്രനു കഴിഞ്ഞു. ഇന്നും അനുവാചകർക്ക് അതിനോടുള്ള കാന്താകർഷണം അതിപ്രബലമായി തന്നെയിരിക്കുന്നു.

പുതിയനിയമത്തിലെ പല പല പദപ്രയോഗങ്ങളും ആശയങ്ങളും ആംഗലഭാഷയുടെ അനിവാര്യഘടകവും ലോകത്തിലെ പരിഷ്കൃത മനുഷ്യന്റെ ചിന്തയുടെ തന്നെ ഒരു ഭാഗവും ആയിത്തീർന്നിട്ടുണ്ട്. ദൈവാനുഗ്രഹം കൊണ്ട് അന്തഃപ്രകാശം നിറഞ്ഞ മനസ്സിൽ നിന്നെ ഇത്തരം വാക്കുകൾ അനർഗ്ഗളമായി പ്രവഹിക്കുകയുള്ളു. കുറച്ചു ദാഹരണങ്ങൾ താഴെ ചേർക്കുന്നു.

ഉപ്പിനു കാരമില്ലാതെ പോവുക

അവന്റെ ചെരിപ്പിന്റെ വാറഴിയ്ക്കുവാൻ അർഹതയില്ലാതിരിക്കുക.

മുട്ടുവീൻ തുറക്കപ്പെടും

പാറമേൽ സ്ഥാപിക്കുക

പുതിയ കുപ്പിൽ പഴയ വീഞ്ഞ്

പ്രാവിനെപ്പോലെ നിരുപദ്രവം

മരണത്തിന്റെ നിഴലിൽ

കടുകുമണിയോളമുള്ള വിശ്വാസം

മറ്റേ ചെകിട് കാട്ടിക്കൊടുക്കുക

വിതയ്ക്കുകയും കൊയ്യുകയും ചെയ്യാത്ത പറവകൾ

ഇങ്ങിനെ എത്രയെത്രെ ബൈബിൾ പ്രയോഗങ്ങൾ മാത്രം യഥാസന്ദർഭം കലർത്തിയാൽ ഏറ്റവും മനോഹരവും മാർഗ്ഗസ്പർശിയുമായ ഒരു ശൈലി ഏതു ഭാഷയിലും വളർത്തിയെടുക്കാൻ സാധിക്കും.

ഇതൊക്കെ പറഞ്ഞാലും അവശേഷിക്കുന്ന ഒരു മഹാസത്യമുള്ളത് ബൈബിൾ ഒരു മതഗ്രന്ഥമാണെന്നുള്ളതാണ്. അതിന്റെ സാഹിത്യഗുണങ്ങളെ അത്രമാത്രം വിശ്വവശ്യമാക്കിതീർത്തത് അതിന്റെ ഈ മൗലിക സ്വഭാവമാണ്.

# ചൈനാ വൻകരയിലേക്ക് ഒരു യാത്ര

**പി.എസ്.ശാമുവേൽ കോർ എപ്പിസ്കോപ്പാ**
നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന പി.ആർ.ഒ



**1998**ലായിരുന്നു ഞാൻ ചൈന സന്ദർശിച്ചത്.

ദാർശനികനായ കൺഫ്യൂഷ്യസിന്റെ നാട്ടിലേക്കുള്ള യാത്ര ആനന്ദദായകമായിരുന്നു. പഠനാർഹവും വിജ്ഞാനപ്രദവുമായ യാത്ര.

അമേരിക്കൻ മെഡിക്കൽ അസോസിയേഷൻ (AMA)ന്റെ ആഭിമുഖ്യത്തിൽ ജീറിയാട്രിക്ക് വിംഗ് (Geriactic Wing) ചൈനയിൽ വർദ്ധിച്ചുവരുന്ന വൃദ്ധജനങ്ങളുടെ ജീവിത ചര്യയെയും അവരുടെ ഹൗസിംഗ് ആൻഡ് എന്റർറ്റെയിൻമെന്റ് മുതലായവയേയും പറ്റി പഠിക്കുന്നതിനായി ഒരു യാത്ര ക്രമീകരിച്ചു. ഞങ്ങളുടെ മകൾ ഡോ.റോഷ്നി ജെറിയാറ്റിക്സ് സ്പെഷ്യലൈസ് ചെയ്തിരുന്നതിനാൽ സംഘാടകരിൽ ഒരാളായിരുന്നു. എന്നെയും അമ്മിണിയെയും റോഷ്നി ആ സംഘത്തിൽ ഉൾപ്പെടുത്തി.

ഞങ്ങൾ ന്യൂയോർക്കിൽ നിന്ന് വിമാനമാർഗ്ഗം സാൻ ഹോസേയിൽ (San Jose) ചെന്നു. ആദ്യ ദിവസം ഞങ്ങളുടെ മകൻ റെജിയുടെ കൂടെ താമസിച്ചു. അവിടെ നിന്നും എയർ ചൈനയിലായിരുന്നു യാത്ര. ഡോക്ടർമാരും ആരോഗ്യ മേഖലയിൽ സേവനം അനുഷ്ഠിക്കുന്നവരും യാത്രാസംഘത്തിലുണ്ടായിരുന്നു. സാൻ ഫ്രാൻസിസ്കോയിൽ നിന്ന് ഞങ്ങൾ ഷാംഗയിലേക്കു പറന്നു. എയർപോർട്ടിലെത്തിയപ്പോൾത്തന്നെ അവിടുത്തെ ക്രമീകരണങ്ങൾ എത്ര മികച്ചതാണെന്ന് ഞങ്ങൾക്കു മനസ്സിലായി.

'മധുര മനോഹര മനോജ്ഞ ചൈനാ' എന്ന് പണ്ട് കേരളത്തിലെ കമ്യൂണിസ്റ്റുകാർ പാടാറുള്ളതു ഞാൻ ഓർമ്മിച്ചു.

ടൂറിസ്റ്റുകളോട് ഇത്രമാത്രം ബഹുമാനം പ്രകടിപ്പിക്കുന്ന ഒരു രാജ്യം ചൈനയെപ്പോലെ മറ്റൊന്നുണ്ടോ എന്ന് സംശയിക്കുന്നു. യാതൊരു കബളിപ്പിക്കലുമില്ല. വിലപേശലുമില്ല. ഓരോരുത്തരുടെയും ലഗേജുകൾ ഹോട്ടലിൽ അവരവരുടെ മുറിയുടെ വാതിൽക്കൽ എത്തിക്കും.

ഗവൺമെന്റ് അധീനതയിലാണ് എല്ലാ കാര്യങ്ങളും. തികഞ്ഞ അച്ചടക്കബോധമുള്ള പോർട്ടർമാരും ഗൈഡുകളും യാത്രക്കാരുടെ ആവശ്യങ്ങൾ അറിഞ്ഞു കാര്യങ്ങൾ ചെയ്യുന്നു. മനസ്സു കുളിർപ്പിക്കുന്ന മര്യാദയോടെയാണ് അവരുടെ പെരുമാറ്റം.

സന്ദർശകർക്കു വേണ്ടതായ സഹായങ്ങൾ ചെയ്യുന്നതിന് ഗൈഡുകളെ ചുമതലപ്പെടുത്തിയിരുന്നു. ഞങ്ങൾക്കുവേണ്ടി ഏർപ്പെടുത്തിയിരുന്ന ഹോട്ടലുകളിൽ ഞങ്ങളെ അവർ കൊണ്ടുചെന്നാക്കി. അതിമനോഹരമായ ഹോട്ടൽ. വിവിധ തരത്തിലുള്ള 'ക്രീപ്പിംഗ് റോസ്'. അവയിപ്പോൾ ഞങ്ങളുടെ ഹൃദയഭിത്തികളിലും ഭവനഭിത്തികളിലും തിളങ്ങിക്കിടക്കുന്നു.

വേറൊരിടം സന്ദർശിച്ചപ്പോൾ വെള്ളിനൂലുകൾ പോലെ വെട്ടിത്തിളങ്ങുന്ന നരച്ച തലമുടിയുള്ള ഒരു അമ്മച്ചി എന്നെ കണ്ടപ്പോൾ ഒരൊറ്റക്കരച്ചിൽ. പൊടുന്നനവെ ഇങ്ങനെ കരയാൻ കാരണമെന്താണെന്ന് ഞാൻ ചോദിച്ചു.

വാഷിംഗ്ടണിൽ ചൈനീസ് എംബസിയിൽ ജോലി ചെയ്യുന്ന മകനെ ഓർത്ത് കരഞ്ഞതാണെന്ന് ഗൈഡ് പറഞ്ഞു. എനിക്ക് സ്നേഹനിധിയായ അമ്മച്ചി ഒരു സ്നേഹചുംബനം നൽകി. ആ ചുംബനത്തിൽ അനുഗ്രഹസ്പർശം ഉണ്ടായിരുന്നു. വത്സലപുത്രനെ കാണാൻ കാത്തുകാത്തിരിക്കുന്ന ആ നല്ല അമ്മയുടെ സ്നേഹാർദ്രമുഖം മനസ്സിൽ നിന്ന് മായുന്നില്ല. എന്റെ പ്രിയ അമ്മച്ചിയെ ആദരണീയ മഹതിയിൽ ഞാൻ ദർശിച്ചു.

എടുത്തു പറയേണ്ട പല സംഭവങ്ങളും അത്ഭുത കാഴ്ചകളും ഉണ്ടെങ്കിലും വിസ്താരഭയത്താൽ എഴുതുന്നില്ല.

**ചക്രവർത്തിനിയുടെ കൊട്ടാരം**

മൂവായിരം അടി നീളവും പത്തടി വീതം അകലത്തിൽ ഒരു പോലെയുള്ള മരത്തൂണുകളുമുള്ളതുമായ വരാന്ത. ഒരേ വലിപ്പമുള്ള നിസ്തുല സുന്ദരങ്ങളായ പെയിന്റിംഗുകൾ. പക്ഷെ, എല്ലാം വ്യത്യസ്തങ്ങൾ.

ഒരു മാർബിൾ കപ്പൽ വലിയ കുളത്തിൽ ഇട്ടിരിക്കുന്നു. അതിന്റെ അമരത്തുനിന്ന് ചക്രവർത്തിനി ചൂണ്ടയിട്ട് മത്സ്യം പിടിക്കുമായിരുന്നുപോലും!

**ചക്രവർത്തിനി ദൈവവുമായി സംഭാഷണം നടത്തുന്ന സ്ഥലം**

വലിയ ഒരു മതിൽക്കെട്ടു കൊണ്ട് വളഞ്ഞ മൈതാനം. പട്ടാളക്കാർക്കും സന്ദർശകർക്കും ഈ മതിൽക്കെട്ടിനകത്തു സൗകര്യപ്രദമായി നിൽക്കാം. മൈതാനത്തിന്റെ നടുക്ക് തമ്പേറു പോലുള്ള ശബ്ദം ഉണ്ടാക്കുന്ന ഒരു ഉപകരണം. അവിടെ നിന്നു സംസാരിച്ചാൽ മൈതാനം മുഴുവൻ മുഴങ്ങിക്കേൾക്കാം. ആണ്ടിലൊരിക്കൽ ചക്രവർത്തി പരിവാരസമേതം അവിടെ വന്നു ദൈവത്തോടെ സംസാരിക്കുമായിരുന്നുവത്രെ.

**അർക്യൂപംക്ചർ**

മെഡിക്കൽ ഗ്രൂപ്പിന്റെ കൂടെ പോയതിനാൽ വൃദ്ധജനങ്ങൾക്കു വേണ്ടിയുള്ള ചികിത്സാ സമ്പ്രദായം കണ്ടു.

വേദനയില്ലാതെ ശരീരത്തിന്റെ മർമ്മഭാഗങ്ങളിൽ ചെറിയ സൂചി കൊണ്ട് കുത്തിയിറക്കി വൈദ്യുതശക്തി ശിരസ്സിൽ കൂടി പ്രവഹിപ്പിക്കുന്ന ചികിത്സാ സമ്പ്രദായമാണ് അർക്യുപംക്ചർ. മയക്കാതെ എന്നാൽ വേദന കൂടാതെയുള്ള ശസ്ത്രക്രിയകളും മറ്റു ചികിത്സാ രീതികളും കണ്ടപ്പോൾ ഞങ്ങൾ ആശ്ചര്യപ്പെട്ടു.

റോഡുകളും മറ്റും വളരെ വീതിയിൽ നോക്കെത്താത്ത നീളത്തിൽ വളവില്ലാതെ പണിതിരിക്കുന്നു. വീഥികളുടെ ഇരുവശങ്ങളിലും കമുകിന്റെ വണ്ണത്തിൽ ഒരേ തരത്തിലുള്ള മരങ്ങൾ. ഓരോ മരത്തിന്റെയും ചുവട്ടിൽ നിന്ന് ഏകദേശം എട്ടടി ഉയരത്തിൽ വെള്ള പെയിന്റടിച്ചിരിക്കുന്നു. ഒരേ അകലത്തിൽ നട്ടുവളർത്തിയിരിക്കുന്ന മരങ്ങൾ കണ്ടാൽ നോക്കെത്താത്ത ദൂരത്തോളം വെള്ളമതിൽ കെട്ടിയിരിക്കുന്നതുപോലെ തോന്നും. അവിടുത്തെ താമസം വളരെ സൗകര്യപ്രദവും സുഖകരവും ആയിരുന്നു. ചൈനീസ് ഭക്ഷണത്തിന്റെ രുചി ആസ്വാദ്യകരം ആയിരുന്നു. യാത്രാക്ഷീണം കൊണ്ട് നേരത്തെ തന്നെ ഉറക്കം പിടിച്ചു. (തുടരും)







*ഇന്ത്യൻ നയതന്ത്രജ്ഞനിൽ പ്രമുഖനായ ഡോ.പി.സി.അലക്സാണ്ടറുടെ ഏറെ ചർച്ച ചെയ്യപ്പെട്ടിട്ടുള്ള ആത്മകഥയാണ് ഹാർപ്പർ കോളിൻസ് 2004 സെപ്റ്റംബറിൽ പ്രസിദ്ധീകരിച്ച Through the Corridors of Power. മൂന്നു പ്രധാനമന്ത്രിമാരോടൊപ്പം പ്രവർത്തിച്ച പി.സി. അലക്സാണ്ടറുടെ ജീവിതാനുഭവങ്ങൾ ഹൃദ്യമായി അവതരിപ്പിച്ചിരിക്കുന്നു. ഇതിന്റെ മലയാള പരിഭാഷ പ്രസിദ്ധീകരിച്ചിരിക്കുന്നത് കറന്റ് ബുക്സാണ്. കൂടുതൽ ചർച്ച ചെയ്യപ്പെടുന്നതിനായി ആത്മകഥയുടെ ആമുഖം ഇവിടെ പുനരവതരിപ്പിച്ചിരിക്കുന്നു* – **എഡിറ്റർ.**

**അ**ഞ്ചര ദശകങ്ങളോളം ദീർഘമായ എന്റെ ഔദ്യോഗിക ജീവിതത്തിലെ ഏറ്റവും അവിസ്മരണീയവും സംതൃപ്തവുമായ കാലം, പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയുടെ പ്രിൻസിപ്പൽ സെക്രട്ടറി പദം വഹിച്ചിരുന്ന കാലയളവ് ആയിരുന്നു. 1981ൽ പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയോടൊപ്പം പ്രധാനമന്ത്രിയുടെ ഓഫീസിൽ (പി.എം.ഒ) ജോലി തുടങ്ങുന്നതിനുമുമ്പ് അവർക്ക് എന്നെ അടുത്തറിയുവാൻ പാടില്ലായിരുന്നു. എന്നാൽ അവരോടൊപ്പം ജോലി ചെയ്തുതുടങ്ങി അധികനാൾ കഴിയുന്നതിനു മുൻപേ എനിക്ക് ഒരു കാര്യം വ്യക്തമായി മനസ്സിലാക്കുവാൻ സാധിച്ചു. എന്നോടുള്ള സമീപനത്തിൽ അവർ നിരുപാധികമായ വിശ്വാസം പുലർത്തുന്നു എന്ന വസ്തുതയാണ് ഞാൻ തിരിച്ചറിഞ്ഞത്. പി.എം.ഒയിൽ സേവനം തുടങ്ങുന്ന ഘട്ടത്തിൽത്തന്നെ അവർ എന്നോട് ഒരു കാര്യം വ്യക്തമാക്കിയിരുന്നു. ഭരണചുമതലയുള്ള പ്രധാനമന്ത്രി എന്ന നിലയിലും കോൺഗ്രസ്സിന്റെ നേതാവെന്ന നിലയിലും അവർ നിർവ്വഹിക്കുവാൻ ബാധ്യസ്ഥമായ കാര്യങ്ങളിലെല്ലാം ഞാൻ അവരെ പി.എം.ഒയിൽ ജോലി ചെയ്യുന്ന ഘട്ടത്തിൽ ഇടപെട്ടിരിക്കണമെന്ന് അവർ ആമുഖമായിത്തന്നെ എന്നോട് ആവശ്യപ്പെട്ടിരുന്നു. പാർട്ടി കാര്യങ്ങളിലും രാഷ്ട്രീയകാര്യങ്ങളിലും ഭരണകാര്യങ്ങളിലും അവരുടെ മുഖ്യസഹായിയായി ഞാൻ പ്രവർത്തിക്കണമെന്നായിരുന്നു അവർ ആവശ്യപ്പെട്ടത്. ഐ.എ.എസ്സിൽ നിന്ന് റിട്ടയർമെന്റ് മൂൻകൂട്ടി വാങ്ങിച്ചതിനാൽ എനിക്ക് ആ നിലയിൽ പ്രവർത്തിക്കാൻ സർവ്വീസ് റഗുലേഷൻ ഒന്നും ബാധകമല്ലായിരുന്നു. എന്റെ ഉറ്റ സുഹൃത്തുക്കളിൽ ചിലരും, ചില അഭ്യുദയകാംക്ഷികളും, ഇന്ദിരാ ഗാന്ധിക്ക് പ്രത്യേക താല്പര്യമുള്ള കാര്യങ്ങളെക്കുറിച്ച് ഞാൻ എന്നെങ്കിലും സ്വതന്ത്രമായ അഭിപ്രായപ്രകടനം നടത്തിയാൽ അവർ അതിനെ സ്വാഗതം ചെയ്യുകയില്ലെന്ന് ഒരു മുന്നറിയിപ്പ് എനിക്കു നൽകുകയുണ്ടായി. എന്നാൽ, എന്റെ അനുഭവം മറിച്ചായിരുന്നു. എന്റെ അഭിപ്രായപ്രകടനങ്ങളെ അവർ ഏതു സമയത്തും വേണ്ട ഗൗരവത്തോടെ ഉൾക്കൊണ്ടിരുന്നു എന്നു മാത്രമല്ല, എന്റെ അഭിപ്രായം തുറന്നുപറയുവാൻ മുതിർന്ന എന്നെ അവർ ആ കാരണത്താൽ കൂടുതൽ ആദരിക്കുകപോലും ചെയ്തിട്ടുണ്ട്. ഇന്ദിരാകാലഘട്ടത്തിലെ പ്രധാന സംഭവവികാസങ്ങളെല്ലാം കളിക്കളത്തിന്റെ പാർശ്വഭാഗത്തിരുന്നു കാണുവാനുള്ള അവസരം എനിക്കുണ്ടായി. പ്രധാനമന്ത്രിയുടെ അരികിൽ എത്തിയിരുന്ന എല്ലാ വിവരങ്ങളും രഹസ്യമായാലും അത് അതീവരഹസ്യമായാലും, അവയെല്ലാം കൈകാര്യം ചെയ്യാനുള്ള ചുമതല എനിക്കുണ്ടായിരുന്നു. ദേശീയ താല്പര്യങ്ങൾക്ക് ഹാനികരമായേക്കാവുന്ന, വിവരങ്ങളൊഴിച്ച് ബാക്കി, ഭാവിതലമുറ അവശ്യം അറിയണമെന്നു ഞാനാഗ്രഹിക്കുന്ന സംഭവങ്ങൾ ഈ പുസ്തകത്തിൽ പരാമർശിക്കപ്പെടുന്നുണ്ട്. അവയുടെ വിശദവിവരങ്ങളും ഞാൻ നൽകുന്നുണ്ട്.

എനിക്ക്, 1981ൽ പി.എം.ഒയിൽ ചേരുന്ന സമയം മുതൽ രാജീവ് ഗാന്ധിയെ നന്നായി അറിയാമായിരുന്നു. 1984 ഒക്ടോബർ 31ന് ഇന്ദിരാഗാന്ധി ദാരുണമായി മരണപ്പെട്ടതോടെ പ്രധാനമന്ത്രിയായി അധികാരത്തിലെത്തിയ രാജീവ് ഗാന്ധി തന്റെ അമ്മ തുടങ്ങിവച്ച പാരമ്പര്യം തുടർന്ന് എന്നോട് അഗാധമായ സ്നേഹവും അതേ വിശ്വാസവും കാണിച്ചു. എന്നെ രാജീവ് ഒരുക്കലും സർക്കാർ ജോലിയിൽ അദ്ദേഹത്തെ സഹായിക്കാനുള്ള ഒരു സെക്രട്ടറി മാത്രമായി കണക്കാക്കിയിരുന്നില്ല. പ്രധാനമന്ത്രി പി.വി. നരസിംഹറാവുവുമായും (1991–1996) എനിക്ക് അടുത്ത ബന്ധം ഉണ്ടായിരുന്നു. ഞാൻ അദ്ദേഹത്തിന്റെ പി.എം.ഒയിൽ അംഗമായിരുന്നില്ലെങ്കിലും റാവു എന്നോട് ഏറെ അടുപ്പം പുലർത്തിയിരുന്നു. ഞങ്ങൾ പരസ്പരം ബഹുമാനിച്ചിരുന്നു. ഇന്ദിരാഗാന്ധിയുടെയും രാജീവ് ഗാന്ധിയുടെയും മന്ത്രിസഭകളിൽ റാവു അംഗമായിരുന്നപ്പോൾ ഞങ്ങൾ പരസ്പരം അടുത്തുപെരുമാറിയിരുന്നു. ബന്ധങ്ങൾ നിലനിറുത്തുന്നതിന് ഔദ്യോഗികസ്ഥാനം അദ്ദേഹത്തിന് തടസ്സമായിരുന്നില്ല. ഈ മൂന്ന് പ്രധാനമന്ത്രിമാരോടൊപ്പം പ്രവർത്തിച്ചിരുന്ന കാലഘട്ടത്തിലെ എന്റെ സ്മരണങ്ങൾ ആകാവുന്നത്ര വസ്തുനിഷ്ഠമായി ഞാൻ ഈ ഗ്രന്ഥത്തിൽ വിവരിക്കുന്നുണ്ട്.



അധികാരത്തിന്റെ ഇടനാഴികളിലൂടെയുള്ള എന്റെ സഞ്ചാരവേളയിൽ എനിക്ക് മൂന്നു പ്രധാനമന്ത്രിമാരോടൊപ്പം പ്രവർത്തിച്ച് അവരുമായി ഊഷ്മളമായ ബന്ധം നിലനിറുത്തുവാനും അവരുടെ വിശ്വാസമാർജ്ജിക്കാനും ഭാഗ്യം സിദ്ധിച്ചുവെങ്കിലും എന്റെ യാത്രയിൽ എനിക്ക് മാർഗ്ഗതടസ്സമുണ്ടായ അനുഭവവും ഉണ്ട്. മൊറാർജി ദേശായി പ്രധാനമന്ത്രിയായി പ്രവർത്തിച്ച കാലത്താണ് എനിക്ക് ഈ വിഷമകരമായ അനുഭവം നേരിടേ

ണ്ടിവന്നത്. 1977–79 കാലത്ത് അധികാരത്തിലിരുന്ന പ്രധാനമന്ത്രി മൊറാർജി ദേശായിയും ഞാനും തമ്മിൽ അകലുകയും അദ്ദേഹത്തിന്റെ തീവ്രകോപത്തിന് ഞാൻ പാത്രമാകുകയും ചെയ്തു. അന്ന് ഞാൻ കോമേഴ്സ് വകുപ്പിൽ സെക്രട്ടറിയായി ജോലി നോക്കുകയായിരുന്നു. മൊറാർജി ദേശായിയുടെ ഓഫീസിൽ നിന്നും ചില സ്ഥാപനങ്ങളെ വഴിവിട്ടു സഹായിക്കണമെന്ന് എന്നോട് ആവശ്യപ്പെട്ടപ്പോൾ ഞാൻ അത് നിരസിച്ചു. ഞാൻ എന്റെ മനഃസാക്ഷിയനുസരിച്ച് തീരുമാനമെടുത്തപ്പോൾ പ്രധാമന്ത്രിക്കും കൂട്ടർക്കും അതു രുചിച്ചില്ല. അവരുടെ കടുത്ത അപ്രീതിക്കു പാത്രമായ ഞാൻ വിട്ടുവീഴ്ചകൾക്കു തയ്യാറാകാതെ റിട്ടയർമെന്റ് മുൻകൂർ വാങ്ങി ഐ.എ.എസിനോട് വിടവാങ്ങി. ഇതിന്റെ എല്ലാ വിവരങ്ങളും ഞാൻ ഈ പുസ്തകത്തിൽ കൊടുത്തിട്ടുണ്ട്. അതേമട്ടിൽ 1989–90ൽ പ്രധാനമന്ത്രിയായിരുന്ന വി.പി.സിങ് യാതൊരു സാമാന്യമര്യാദയുമില്ലാതെ മറ്റു ചില ഗവർണർമാരുടെ കൂടെ എന്നെ തമിഴ്നാട് ഗവർണർ പദത്തിൽനിന്നും പുറത്താക്കിയ ഘട്ടത്തിൽ എനിക്ക് വേദനയും പരിഭവവും തോന്നി. രാജീവ് ഗാന്ധിയുടെ ഭരണകാലത്ത് നിയമിക്കപ്പെട്ട ഗവർണർ ആയിരുന്നു ഞാൻ എന്നതു മാത്രമായിരുന്നു ഈ നടപടിക്കു കാരണം. ഇതിനെക്കുറിച്ചുള്ള വിശദാംശങ്ങൾ പുസ്തകത്തിൽ നല്കുന്നുണ്ട്.

പ്രധാനമന്ത്രി അടൽ ബിഹാരി വാജ്പെയും നാഷനൽ ഡെമോക്രാറ്റിക് സഖ്യത്തിലെ മറ്റു നേതാക്കന്മാരും ചേർന്ന് എന്നെ പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ സ്ഥാനാർത്ഥിയായി നിർദ്ദേശിച്ചപ്പോൾ കോൺഗ്രസ് പാർട്ടിയുടെ നേതൃത്വം ആ നിർദ്ദേശത്തെ ശക്തമായി എതിർക്കുകയുണ്ടായി. ആ നടപടി ഔദ്യോഗികജീവിതത്തിൽ എനിക്കുണ്ടായ തിക്തമായ അനുഭവമായി ഇന്നും അവശേഷിക്കുന്നു. ഇതിൽ എന്നെ ഏറ്റവും വേദനിപ്പിച്ചത് എന്റെ സ്ഥാനാർത്ഥിത്വത്തെ എതിർക്കുവാൻ ചില കോൺഗ്രസുകാർ എനിക്കെതിരായി അഴിച്ചുവിട്ട വ്യക്തിപരമായ അധിക്ഷേപങ്ങളും ആരോപണങ്ങളുമായിരുന്നു. അതുപോലെതന്നെ മഹാരാഷ്ട്ര ഗവർണർസ്ഥാനം രാജിവച്ചതിനുശേഷം ഞാൻ രാജ്യസഭയിലേക്കു മത്സരിച്ച ഘട്ടത്തിൽ കോൺഗ്രസ് പാർട്ടി ഹൈക്കമാണ്ട് എനിക്കെതിരെ വോട്ട് ചെയ്യണമെന്ന് മഹാരാഷ്ട്രയിലെ കോൺഗ്രസ് നിയമസഭാംഗങ്ങൾക്ക് നിർദ്ദേശം നൽകുകയുണ്ടായി. അതും എനിക്ക് വേദനാജനകമായ അനുഭവം ആയിരുന്നു. കോൺഗ്രസ്സിന്റെയും മറ്റുള്ളവരുടെയും ശക്തമായ എതിർപ്പുണ്ടായിട്ടും തിരഞ്ഞെടുപ്പിൽ നാലിൽ മൂന്ന് ഭൂരിപക്ഷം നേടി ഞാൻ വിജയിക്കുകയുണ്ടായി. എന്നെ തോല്പിക്കുവാൻ കോൺഗ്രസ് നേതൃത്വം അത്രമാത്രം വ്യഗ്രത കാണിക്കുമെന്ന് എനിക്ക് അന്ന് വിശ്വസിക്കാനായില്ല. ഈ സാഹചര്യത്തിൽ എന്റെ പ്രസിഡന്റ് സ്ഥാനാർത്ഥിത്വത്തെ ചുറ്റിപ്പറ്റി അരങ്ങേറിയ പ്രവൃത്തികൾ എല്ലാവരും അറിയട്ടെ എന്ന ചിന്തയോടെയാണ് ഞാൻ ഈ കഥ പുസ്തകത്തിന്റെ ഒന്നാം അദ്ധ്യായത്തിൽതന്നെ നല്കുന്നത്.

എന്റെ ബാല്യകാലം മുതൽ നാളിതുവരെയുള്ള എന്റെ ജീവിതകഥയാണ് ഈ പുസ്തകത്തിൽ ഞാൻ പറയുന്നത്. സാധാരണ ഒരു സിവിൽ സർവന്റിന് എത്തിച്ചേരാനാകാത്ത ചില ഉന്നത സ്ഥാനങ്ങളിൽ ചെന്നെത്തുവാനുള്ള ഭാഗ്യം എനിക്ക് ലഭിച്ചു. എനിക്കുപിന്നിൽ ശക്തി നൽകിക്കൊണ്ട് ജാതിയോ, കമ്യൂണിറ്റിയോ, മതമോ ഒന്നുമുണ്ടായിരുന്നില്ല. ഏതെങ്കിലും രാഷ്ട്രീയപ്രസ്ഥാനത്തിന്റെ സഹായവും ഞാൻ തേടിയില്ല. ഏതൊരാളുടെ ജീവിതത്തിലും ഭാഗ്യം ഒരു നിർണ്ണായക ഘടകമാണ് എന്ന് ഞാൻ വിശ്വസിക്കുന്നു. ഒരുപക്ഷെ, മറ്റു പലരേയും കടാക്ഷിക്കുന്നതിനേക്കാൾ കൂടുതൽ ഭാഗ്യദേവത എന്നെ കടാക്ഷിച്ചിരുന്നുവെന്നു പറയാം. എന്നാൽ എന്റെ ജീവിതത്തിലും ഒട്ടേറെ നിരാശജനകമായ പ്രതിസന്ധികളുണ്ടായിട്ടുണ്ട്. എന്റെ ഔദ്യോഗിക ജീവിതത്തിൽ കയറ്റങ്ങളും ഇറക്കങ്ങളും സംഭവിച്ചിട്ടുണ്ട്. ജീവിതത്തിൽ എനിക്ക് അനുഭവിക്കാൻ കഴിഞ്ഞ സുഖകരവും അസുഖകരവും ആയ അനുഭവങ്ങളുടെ വിവരണം ഈ ഗ്രന്ഥത്തിൽ നൽകുന്നത് ഒരു പ്രത്യേക ഉദ്ദേശ്യത്തോടുകൂടിയാണ്. പുതിയ, വളരുന്ന തലമുറയുമായി അവ പങ്കുവയ്ക്കണമെന്ന മോഹമാണ് ഇതിനു പിന്നിൽ. എന്റെ വായനക്കാർക്ക് പ്രത്യേകിച്ച് യുവജനങ്ങൾക്ക് സ്വന്തം ജീവിതാനുഭവങ്ങളിൽ നിന്നും നേടിയ അനുഭവസമ്പത്തിന്റെ പാഠം പകർന്നു നൽകണമെന്ന ആഗ്രഹം എനിക്കുണ്ട്. ജീവിതത്തിലുടനീളം ചില മൂല്യങ്ങൾ ഉയർത്തിപ്പിടിച്ച് ആത്മാഭിമാനത്തോടെ, വിട്ടുവീഴ്ചകൾ ചെയ്യാതെ സത്യത്തിനുവേണ്ടി നിലകൊണ്ടാൽ ഒരാൾക്ക് ഒരിക്കലും പിൻതിരിഞ്ഞുനോക്കി പശ്ചാത്തപിക്കേണ്ടിവരില്ലായെന്ന വലിയ പാഠം ഞാൻ പഠിക്കുകയുണ്ടായി.

കോളനിവാഴ്ചക്കാലത്തു വളർന്നുവന്ന തലമുറയിൽ ഉൾപ്പെട്ടിരുന്ന ഞാൻ വിദേശാധിപത്യത്തിൽനിന്നും രാജ്യം സ്വാതന്ത്ര്യം നേടിയ പ്രക്രിയയുടെ സാക്ഷിയും കൂടിയാണ്. ഒരു നാട്ടുരാജ്യമായ തിരുവിതാംകൂറിൽ ജനിച്ച ഞാൻ കാലത്തിന്റെ മാറ്റം ഉൾക്കൊള്ളാനാകാതെ മർക്കടമുഷ്ടിനയം സ്വീകരിച്ച് പരിവർത്തനങ്ങളെ തടയുവാൻ ശ്രമിച്ചുനോക്കിയെങ്കിലും അവസാനം ജനഹിതത്തിനു രാജവാഴ്ച അടിയറവു പറഞ്ഞ കാഴ്ചയ്ക്കും സാക്ഷിയായിരുന്നു.

ഇന്ത്യൻ അഡ്മിനിസ്ട്രേറ്റീവ് സർവ്വീസിൽ ആദ്യവർഷങ്ങളിൽ തന്നെ എത്തിയ ഞാൻ ഭരണരംഗം കൊളോണിയൽ സമ്പ്രദായങ്ങളിൽനിന്നും മാറി ജനാധിപത്യപാതയിൽ പ്രവേശിക്കുന്നത് നേരിൽ കണ്ട അനുഭവമുള്ള ഒരാളാണ്. തമിഴ്നാട്ടിലും തിരുവിതാംകൂർ– കൊച്ചിയിലും എന്റെ ഐ.എ.എസ്.ദിനങ്ങളുടെ ആരംഭത്തിൽ എനിക്കുണ്ടായ ചില അനുഭവങ്ങൾ ഞാൻ ഇതിൽ പ്രതിപാദിക്കുന്നുണ്ട്. സെൻട്രൽ പൂൾ ഐ.എ.എസിൽ എത്തിയ എനിക്ക് ഔദ്യോഗിക രംഗത്ത് മതിയായ അവസരങ്ങൾ ലഭ്യമായി. ജോലിയിൽ ഞാൻ കാണിച്ച ആത്മാർത്ഥത കണ്ടറിഞ്ഞ അധികാരികൾ എനിക്ക് ക്രമമായും മറ്റു ചിലപ്പോൾ മറ്റുള്ളവരെ മറികടന്നും പ്രെമോഷൻ നൽകിയിരുന്നു. തികച്ചും അസുഖകരമായ സാഹചര്യങ്ങളിലാണ് ഞാൻ ഐ.എ.എസിൽ നിന്നു വിടപറഞ്ഞതെങ്കിലും പിന്നീട് ആ വിടപറച്ചിൽ എനിക്ക് ശരിക്കും ഗുണകരമായി. അവസാനിച്ചുകഴിഞ്ഞു എന്നുകരുതിയ സേവനകാലം തുടർന്നുള്ള കാലഘട്ടത്തിൽ എനിക്ക് ഉയർച്ചയുടെ പടവുകൾ നടന്നുകയറുവാൻ സൗകര്യം പ്രദാനം ചെയ്തു. മികച്ച രണ്ടു സംസ്ഥാനങ്ങളിൽ, തമിഴ്നാട്ടിലും മഹാരാഷ്ട്രയിലും മൊത്തം പന്ത്രണ്ടുവർഷങ്ങൾ ഗവർണ്ണറായി സേവനം അനുഷ്ഠിക്കുവാനുള്ള അവസരം എനിക്കുണ്ടായി.

# മലങ്കര സഭാ ചരിത്ര സംഗ്രഹം 9

**ഫാ.ഡോ.ജോസഫ് ചീരൻ**



*20–ാം നൂറ്റാണ്ടിലേക്ക് മലങ്കര സഭയെയും കേരള ജനതയെ യും നയിച്ച സംക്രമണ പുരുഷനായ പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് ദ്വിതീയൻ കേരള നവോത്ഥാനത്തിന്റെ രാജശില്പിയാണ്. വിദ്യാഭ്യാസം ത്രൈവർണ്ണികൾക്ക് മാത്രമായി പരിമിതപ്പെട്ടിരുന്ന അക്കാലത്ത് തിരുകൊച്ചി സംസ്ഥാനങ്ങളിലായി ഇരുനൂറ്റി അമ്പതിലേറെ വിദ്യാലയങ്ങൾ അദ്ദേഹം സ്ഥാപിക്കുകയും അവയിൽ ജാതി-മത-വർണ്ണ-ലിംഗ ഭേദം കൂടാതെ സാർവത്രിക വിദ്യാഭ്യാസം പ്രാവർത്തികമാക്കുകയും ചെയ്തു.*

**പ**ട്ടംകൊടയിലൊന്നിലും മലങ്കര മെത്രാൻ സ്ഥലത്തുണ്ടായിട്ടും പങ്കെടുത്തില്ല. പാത്രിയർക്കീസിന്റെ പേർക്ക് എല്ലാ പള്ളിക്കാരും വിധേയത്വത്തിന്റെ കരാർ ഉടമ്പടി രജിസ്റ്റർ ചെയ്തു നൽകണമെന്ന് മുളന്തുരുത്തി സുന്നഹദോസിൽ ബാവ ആവിശ്യപ്പെട്ടെങ്കിലും ചുരുക്കം ചില പള്ളികൾ മാത്രമേ അപ്രകാരം ചെയ്തുള്ളൂ. മലങ്കര മെത്രാൻ പ്രേരിപ്പിച്ചതുകൊണ്ടാണ് ഭൂരിഭാഗം പള്ളികളും തന്നെ അനുസരിക്കാത്തതെന്ന് സംശയിച്ച ബാവ മലങ്കര മെത്രാന്റെ ഏകനായകത്വശക്തി ബലഹീനമാക്കുവാൻ ചെയ്ത നടപടി ആയിരുന്നു ഈ മെത്രാൻ വാഴ്ചകൾ. തുടർന്ന് മലങ്കരയെ കൊല്ലം, തുമ്പമൺ, നിരണം, കോട്ടയം, കണ്ടനാട്, അങ്കമാലി, കൊച്ചി എന്നിങ്ങനെ ഏഴു മെത്രാസനങ്ങളായി തിരിച്ചു. ആറു മെത്രാൻമാർക്കും അവയിൽ സ്വതന്ത്രച്ചുമതല നൽകി. മലങ്കര മെത്രാന് കൊല്ലം മെത്രാസനം നൽകി. അതിഥിയായി വന്ന പാത്രിയർക്കീസ് ആതിഥേയനായി മാറി. നവീകരണക്കാരിൽ നിന്ന് സെമിനാരിയും പള്ളികളും മോചിപ്പിക്കുവാനുള്ള കർത്തവ്യം മറന്ന് സഭയെ ശിഥിലമാക്കുവാനാണ് പാത്രിയർക്കീസിന്റെ നടപടികൾ സഹായിച്ചത്. അദ്ദേഹത്തിന്റെ ഒരു കോളനി പിടിച്ചെടുത്ത് സ്വന്തമാക്കാനുള്ള ആവേശമായിരുന്നു. ആ മുന്നേറ്റത്തിന് തടയിടാൻ ശ്രമിച്ച മലങ്കര മെത്രനെ അദ്ദേഹം മുടക്കി അസോസ്യേഷനിൽ നിന്ന് ബഹിഷ്കരിച്ചു. പക്ഷേ, മലങ്കര മെത്രാനെ മാറ്റി നിർത്തി, അസോസ്യേഷൻ പ്രവർത്തനക്ഷമമാക്കാനാവില്ലെന്ന് അനുഭവത്തിൽ ബോധ്യമായി. ദ്രവ്യാഗ്രഹിയായ പാത്രിയർക്കീസ് ലഭിക്കാവുന്നിടത്തോളം ധനം സമ്പാദിച്ചു. കൈമുത്തായി കിട്ടിയതും പ്രതിഫലം ചോദിച്ചു വാങ്ങിയതുമൊക്കെ ഇതിൽ പെടും. ഒടുവിൽ 1877 ഇടവം 9 ന് ബാവ പട്ടാമ്പിയിൽ നിന്ന് തീവണ്ടികയറി. ബാവയെ യാത്രയാക്കിയതിനു ശേഷം മെത്രാന്മാർ ആറുപേരും വെട്ടിക്കൽ ദയറായിൽ 40 ദിവസം ഉപവസിച്ചു. കലുഷിതമായ അന്തരീക്ഷം ഒഴിവാക്കാനും മലങ്കര മെത്രാന് വന്നുചേർന്ന മാനഹാനിയും അസോസ്യേഷൻ സ്തംഭനവും തീർക്കാനും മെത്രാൻന്മാർ തീരുമാനിച്ചു. കോട്ടയം പഴയ സെമിനാരി തുടങ്ങി പൊതുസമുദായ സ്വത്തുക്കളുടെ ഭരണവും അസോസ്യേഷന്റെയും മാനേജിംഗ് കമ്മിറ്റിയുടേയും അധ്യക്ഷസ്ഥാനവും കേസുകളുടെ നടത്തിപ്പും മലയാളത്തിനുടെ മെത്രാപ്പോലീത്ത എന്ന നിലയിൽ പുലിക്കോട്ടിൽ മെത്രാച്ചൻ തുടർന്നും നടത്തുവാൻ അവർ തീരുമാനിക്കുകയും തദനുസരണമായ സമ്മതപത്രങ്ങൾ അവർ മലങ്കര മെത്രാന് നൽകുകയും ചെയ്തു. മലയാളത്തിന്നുടെ മെത്രാപ്പോലീത്താ, അസോസ്യേഷന്റേയും മാനേജിംഗ് കമ്മിറ്റിയുടേയും പ്രസിഡന്റ് എന്നീ സ്ഥാനങ്ങൾ പുലിക്കോട്ടിൽ മെത്രാച്ചൻ വഹിക്കണമെന്ന തീരുമാനത്തിലൂടെ ആറു മെത്രാന്മാരും മലങ്കര മെത്രാന്റെ സഫ്രഗന്മാർ – സഹായികൾ ആയിത്തീർന്നു. പൊതുസഭയുടെ ആഗ്രഹവും അതായിരുന്നു. ഇതിനിടയിൽ 1052 (1877) കർക്കിടകം 4 ന് പാലക്കുന്നത്ത് മാത്യൂസ് മാർ അത്തനാസ്യോസ് അന്തരിച്ചു. അദ്ദേഹം മാരാമൺ പള്ളിയിൽ കബറടക്കപ്പെട്ടു. തോമസ് മാർ അത്തനാസ്യോസ് സഭാഭരണത്തിൽ പ്രവേശിച്ചു. 1054 (1879) കുംഭം 22 ന് സെമിനാരിയുടെ പുതിയ കൈവശക്കാരനെയും മറ്റും പ്രതിചേർത്ത് വ്യവഹാരം ആരംഭിച്ചു. സെമിനാരിക്കേസ് എന്ന് പ്രസിദ്ധമായ ഈ കേസ് അന്തിമമായി റോയൽ കോടതി 1889 ൽ പുലിക്കോട്ടിൽ മെത്രാച്ചന് അനുകൂലമായി വിധിച്ചു. 1892 വൃശ്ചികത്തിൽ കോടതിയിൽ വെച്ച് സ്ഥാന ചിഹ്നങ്ങളും മറ്റും ഏറ്റു വാങ്ങി. അനുകൂലമായി ഹൈക്കോടതി വിധിയുണ്ടായപ്പോൾ തന്നെ – 1886 കർക്കിടകം 3ന് കോട്ടയം പഴയ സെമിനാരി കൈവശപ്പെടുത്തിയിരുന്നു. റീശീസാ പിരിക്കുവാൻ പാത്രിയർക്കീസ് അയച്ച ശെമവൂൻ മാർ അത്തനാസ്യോസും കൂടെവന്ന സ്ലീബാ ശെമ്മാനും (പിൽക്കാലത്ത് മാർ ഒസ്താത്തിയോസ്) സെമിനാരി പ്രവേശനത്തിൽ പങ്കുചേർന്നു. 1893 കർക്കിടകത്തിൽ തോമസ് അത്തനാസ്യോസ് കാലം ചെയ്തു. ക്രമേണ നവീകരണക്കാരുടെ കൈവശമായിരുന്ന എല്ലാ പള്ളികളും ഒടുവിൽ സ്വന്തം ഇടവകപ്പള്ളിയായ ആർത്താറ്റ് പള്ളിയും വ്യവഹാരം നടത്തി ഒഴിപ്പിച്ചെടുത്തു. ശെമവൂൻ മാർ അത്തനാസ്യോസ് 1889 ജൂൺ 11 ന് കോട്ടയത്ത് കാലം ചെയ്തു. കോട്ടയം പുത്തൻ പള്ളിയിൽ കബറടക്കപ്പെട്ടു. പ്രതീക്ഷിച്ച ആദായം മലങ്കര സഭയിൽ നിന്ന് ലഭിക്കുന്നില്ല എന്ന് ഗ്രഹിച്ച പത്രോസ് തൃതീയൻ ബാവ 1892 നവംബർ 7 ന് അയച്ച കൽപ്പനയിൽ പുലിക്കോട്ടിൽ മെത്രാനെ വീണ്ടും മുടക്കി. ആ കല്പന മാനേജിംഗ് കമ്മിറ്റി അംഗങ്ങൾക്കെല്ലാം അയച്ചുകൊടുത്തു. മലങ്കര മെത്രാപ്പോലീത്തായും കൂട്ടു ട്രസ്റ്റികളും സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങളും തമ്മിൽ അസൂയാവഹമാം വിധം പരസ്പര ധാരണ പുലർത്തിയിരുന്നതിനാൽ പാത്രിയർക്കീസിന്റെ മുടക്കു കല്പനയ്ക്ക് കടലാസിന്റെ വിലപോലും ആരും നൽകിയില്ല. മലങ്കര സഭ ആദ്യമായി കണ്ട അന്ത്യോഖ്യാ പാത്രിയർക്കീസ് 94–ാം വയസ്സിൽ 1894 ഒക്ടോബർ 8 ന് ദിവംഗതനായി. കുർക്കുമ ദയറായിൽ കബറടങ്ങി. തൽസ്ഥാനത്ത് അബ്ദുൽ മശിഹാ സ്ഥാനാരൂഢനായി, 1895ൽ.

20–ാം നൂറ്റാണ്ടിലേക്ക് മലങ്കര സഭയെയും കേരള ജനതയെയും നയിച്ച സംക്രമണ പുരുഷനായ പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് ദ്വിതീയൻ കേരള നവോത്ഥാനത്തിന്റെ രാജശില്പിയാണ്. വിദ്യാഭ്യാസം ത്രൈവർണ്ണികൾക്ക് മാത്രമായി പരിമിതപ്പെട്ടിരുന്ന അക്കാലത്ത് തിരുകൊച്ചി സംസ്ഥാനങ്ങളിലായി ഇരുനൂറ്റി അമ്പതിലേറെ വിദ്യാലയങ്ങ

ൾ അദ്ദേഹം സ്ഥാപിക്കുകയും അവയിൽ ജാതി – മത – വർണ്ണ – ലിംഗ ഭേദം കൂടാതെ സാർവത്രിക വിദ്യാഭ്യാസം പ്രാവർത്തികമാക്കുകയും ചെയ്തു. കോട്ടയം, തിരുവല്ല, കുന്നംകുളം തുടങ്ങിയ സ്ഥലങ്ങളിൽ ഇംഗ്ലീഷ് വിദ്യാലയങ്ങളും അദ്ദേഹം സ്ഥാപിച്ചു. കോട്ടയം എം. ഡി. സെമിനാരി, പരുമല സെമിനാരി, തഴക്കര സെമിനാരി, കുന്നംകുളം സെഹിയോൻ സെമിനാരി എന്നീ വൈദിക വിദ്യാലയങ്ങൾ സ്ഥാപിച്ചു. കോട്ടയം സെമിനാരിയിൽ ഹീബ്രു, ഗ്രീക്ക്, സംസ്കൃതം, സുറിയാനി, ഇംഗ്ലീഷ് എന്നീ ഭാഷകൾ പഠിപ്പിക്കുകയും ചെയ്തു. കേരളത്തിലെ ഒന്നാമത്തെ സാമുദായിക സംഘടനയായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷന്റെ സ്ഥാപക പ്രസിഡന്റ് അദ്ദേഹമാണ്. 1873 ൽ പരുമലയിൽ അദ്ദേഹം ആരംഭിച്ച ഈ സംഘടന 1876 ൽ മുളന്തുരുത്തിയിൽ വെച്ച് സുസ്ഥാപിതവും സുസംഘടിതവുമായി. കൈയ്യെഴുത്ത് രൂപത്തിൽ മാത്രം ലഭ്യമായിരുന്ന കുർബ്ബാന തക്സാ, കൂദാശക്രമങ്ങൾ തുടങ്ങിയവ അച്ചടിപ്പിക്കുകയും (കുന്നംകുളം പുലിക്കോട്ടിൽ ജോസഫ് കത്തനാർസ് പ്രസ് – 1850 കൾ) നമസ്കാരക്രമവും കുർബ്ബാന ക്രമവും വിവർത്തനം ചെയ്ത് പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. കേരളപതാക, ഇടവക പത്രിക, സുറിയാനി വിശേഷങ്ങൾ എന്നീ പത്രമാസികകൾ ആരംഭിച്ച് നടത്തി. വൈദിക ട്രസ്റ്റി, അത്മായ ട്രസ്റ്റി എന്നീ സ്ഥാനികളിലൂടെ സഭാഭരണത്തെ അദ്ദേഹം വികേന്ദ്രീകരിച്ചു. അദ്ദേഹം സ്ഥാപിച്ച വിദ്യലയങ്ങൾ അധഃകൃതോദ്ധാരണം ലക്ഷ്യമാക്കി പ്രവർത്തിച്ചു. ഈ യത്നമാണ് പിൽക്കാലത്ത് പരുമല പിതാവും മൂക്കഞ്ചേരി പിതാവും ഏറ്റെടുത്തത്. സണ്ടേസ്കൂൾ, വൈദിക സംഘം, ആശ്രമ പ്രസ്ഥാനം, വിദ്യാർത്ഥി പ്രസ്ഥാനം, ജാതൈക്യ പ്രസ്ഥാനം എന്നീ പ്രവർത്തനങ്ങളിൽ അദ്ദേഹം പ്രോദ്ഘാടകൻ ആയിരുന്നു. മലയാളി മെമ്മോറിയലിന്റെ അണിയറ ശക്തിയും മനോരമ പ്രസ്ഥാനത്തിന്റെ പ്രോത്സാഹകനും, മഹാജന സഭയുടെ തുടക്കക്കാരനും, യാക്കോബായ സഭാ അഭിവൃദ്ധിനി സംഘത്തിന്റെ ഉപജ്ഞാതാവും ഇദ്ദേഹം തന്നെ. അദ്ദേഹം രചിച്ച ഒരു പരദേശയാത്രയുടെ കഥ സരള സുന്ദരമായി മലയാള ഗദ്യം എഴുതുന്ന സാഹിത്യകാരനെ പരിചയപ്പെടുത്തുന്നു. മലയാള യാത്രാ വിവരണ സാഹിത്യവിഭാഗത്തിലെ രണ്ടാമത്തെ രചനയാണിത്. കത്തോലിക്കാ സഭാംഗമായ ഫാ. അൽവാറീസിനെ മാർ യൂലിയോസ് എന്ന പേരിലും റെനിവിലാത്തി എന്ന വൈദികനെ മാർ തീമോത്തിയോസ് എന്ന പേരും നൽകി മെത്രാന്മാരാക്കി അവരെ യഥാക്രമം ബാഹ്യകേരളത്തിലേക്കും അമേരിക്കയിലേക്കും അയച്ച് സഭയുടെ അതിരുകളെ ലോകത്തിന്റെ ചക്രവാളം വികസിപ്പിച്ചതും ഇദ്ദേഹമാണ്. 1898 ൽ ഒരു വിപുലമായ ഷോടതി നടത്തി അതിന്റെ ലാഭം കൊണ്ട് എല്ലാ ബാധ്യതകളിൽ നിന്നും വിമുക്തനായി. 1901 ൽ ഇദ്ദേഹത്തിന്റെ പൗരോഹിത്യ സുവർണ്ണജൂബിലി സഭയുടെ പൊതു ആഭിമുഖ്യത്തിൽ കോട്ടയത്തു വെച്ചു നടത്തി. തന്റെ പിൻഗാമിയായി അദ്ദേഹം പ്രതീക്ഷ അർപ്പിച്ചിരുന്ന പരുമല മാർ ഗ്രീഗോറിയോസ് പിതാവ് 1902 നവംബർ 2 ന് ദിവംഗതനായി പരുമലയിൽ അടക്കപ്പെട്ടു.

*കോട്ടയം സെമിനാരിയിൽ ഹീബ്രു, ഗ്രീക്ക്, സംസ്കൃതം, സുറിയാനി, ഇംഗ്ലീഷ് എന്നീ ഭാഷകൾ പഠിപ്പിക്കുകയും ചെയ്തു. കേരളത്തിലെ ഒന്നാമത്തെ സാമുദായിക സംഘടനയായ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷന്റെ സ്ഥാപക പ്രസിഡന്റ് അദ്ദേഹമാണ്. 1873ൽ പരുമലയിൽ അദ്ദേഹം ആരംഭിച്ച ഈ സംഘടന 1876ൽ മുളന്തുരുത്തിയിൽ വെച്ച് സുസ്ഥാപിതവും സുസംഘടിതവുമായി.*

*പവിത്രത നേടി സിദ്ധന്മാരായവരുടെ സമ്പത്താണ് യഥാർത്ഥ യുക്തി. വെറും വാചാലന്മാർക്ക് ഒരിക്കലും ശുദ്ധ യുക്തി ഉണ്ടായിരുന്നിട്ടില്ല, എന്തെന്നാൽ പിറവി മുതൽ അവർ തങ്ങളുടെ യുക്തിയെ അനുചിത ചിന്തകളാൽ പങ്കിലമാകാൻ അനുവദിച്ചു. വാക്കുകളിൽ സമ്പന്നവും മഹത്തായ ജ്ഞാനത്തിന്റെ പ്രതിഭാസം ഉളവാക്കുന്നതുമത്രെ, ഇക്കാലത്തെ ഐന്ദ്രിയകവും വാഗ്ജടിലവുമായ വിദ്യാരൂപം; പക്ഷേ അതു വാസ്തവത്തിൽ ഒരുവനെ പ്രാകൃതചിന്തകൾകൊണ്ടു നിറയ്ക്കുകയാണു ചെയ്യുന്നത്. വാഗ്ജാലത്തിലാണ് അതിന്റെ സങ്കേതം; അതു മനുഷ്യനിൽ നിന്നു സത്യജ്ഞാനത്തെയും യഥാർത്ഥ ധ്യാനത്തെയും അവിഭാജ്യവും ഏകവുമായതിന്റെ ബോധത്തെയും അപഹരിക്കുന്നു.*

*സത്യജ്ഞാനമെന്നാൽ, ഈശ്വരാനുഗ്രഹത്താൽ ലഭിക്കുന്ന സത്യസാക്ഷാത്കാരം എന്നു മനസ്സിലാക്കുക. മറ്റു ചിന്തകളെയെല്ലാം സത്യത്തിന്റെ മഹത്ത്വങ്ങളുടെ പ്രകാശനങ്ങളെന്നും സത്യത്തിന്റെ പ്രവർത്തനങ്ങളുടെ പ്രകാശനങ്ങളെന്നും വേണം വിളിക്കാൻ*

**– സിനായിയിലെ വിശുദ്ധ ഗ്രിഗോറി**

*നോവൽ*

# വിശ്വാസികളുടെ തീരം

9



ഡോ.കെ.എം. ജോസഫ്

**വീ**ടിനു ചുറ്റും വെള്ളമാണ്. പ്രളയജലം നിലവറയുടെ വാതിൽക്കൽ വരെയെത്തിയിട്ടുണ്ട്. പശുവിനേയും കിടാവിനേയും കടത്തുകടത്തി മലയിലേക്ക് കൊണ്ടുപോകാൻ വന്ന മാർക്കോസിന്റെ സഹായമുണ്ടായിരുന്നതുകൊണ്ട് നിലവറയിൽ നിന്നും വള്ളം എളുപ്പത്തിൽ ഇറക്കി. വള്ളവുമായി പുറത്തുപോകണമെങ്കിൽ പാപ്പി വരണം.

പരിനീലപ്പത്തിന്റെ കൊതിപ്പിക്കുന്ന മണം അടുക്കളയിൽ നിന്നുയർന്നു. വെളുപ്പിനെ കേട്ട മനുഷ്യശബ്ദങ്ങൾ ആരുടെയൊക്കെയാണെന്നൂഹിക്കാൻ കഴിഞ്ഞു. വീശിക്കിട്ടിയ മത്സ്യങ്ങളുടെ വീതം പഴയവീട്ടിൽ കൊടുത്തിട്ടാണ് ചാണ്ടിച്ചേട്ടൻ മടങ്ങിപ്പോയത്. വല കൊടുത്തതിനു കൂലി വാങ്ങിക്കാൻ ചാക്കോച്ചനു മടിയാണ്. പക്ഷെ, ഊത്തമീൻ കിട്ടിയാൽ വേണ്ടന്നു പറയാൻ കുഞ്ഞാണ്ടമ്മയ്ക്കാവില്ല. വെളുപ്പിനെ തന്നെ പെണ്ണമ്മയെ വിളിച്ചു മീൻ വെട്ടാൻ ഏല്പ്പിച്ചു. നിറയെ പരിനീലുണ്ട്. കുഞ്ഞാണ്ടമ്മ ഉണ്ടാക്കുന്ന പരിനീലപ്പത്തിന്റെ സ്വാദ് പ്രസിദ്ധമാണ്. ഇലയിൽ പരത്തി അടുപ്പിലിട്ടു ചുടുന്ന പരിനീലപ്പത്തിന്റെ മണം കൊതിപ്പിക്കുന്നതായിരുന്നു. കൊതി അടക്കാനാവാതെ തോമസുകുട്ടി അടുക്കളയിൽപോയി ചുട്ടെടുത്ത അപ്പം ചൂടുമാറാതെ തിന്നു.

പകലാണെന്ന് ഓർമ്മിപ്പിച്ചുകൊണ്ട് വെളിച്ചം ഇടയ്ക്കിടെ തല കാണിച്ചു. മഴ മാറാതെ പെയ്യുകയാണ്. പാപ്പിയെ കാത്തുനിൽക്കുമ്പോൾ കഴുത്തറ്റം വെള്ളമുള്ള വഴിയിലൂടെ നടന്നു പോകുന്ന യാത്രക്കാരെ അവൻ നോക്കി. മുണ്ട് പറിച്ച് തലയിൽ കെട്ടി നടക്കുന്നവരുണ്ട്. വേഷം മുഴുവൻ നനയാൻ അനുവദിച്ചുകൊണ്ട് നടക്കുന്നവരുണ്ട്. ഒഴുക്കിനെതിരെ നടക്കുമ്പോഴാണ് വിഷമം. പിടിച്ചു നടക്കാൻ പറ്റിയ അതിരുകൾ പരിസരവാസികൾക്കറിയാം. കുറച്ചു കൂടി വെള്ളം പൊങ്ങിയാൽ വഴിയിൽ നിലയില്ലാതാകും. പിന്നീടു വള്ളങ്ങൾ മാത്രമാണു ശരണം.

ഉയർന്ന പ്രദേശങ്ങളുടെ അരികുചേർന്നാണ് പാപ്പി വന്നത്. ഒരു കോർമ്പലിൽ കോർത്തുവച്ച മത്സ്യങ്ങൾ കയ്യിലുണ്ട്. തോമസു കുട്ടിയെ കണ്ടപ്പോൾ ആദ്യം ചോദിച്ചതു വള്ളം ഇറക്കിയോ എന്നാണ്.

‘ഇറക്കിയിട്ടിരിക്കുകയാ. നീ വരുന്നില്ലേ’?

‘ഞാൻ വരാതിരിക്കുമോ? ഈ മീനൊന്നു കൊടുത്തേച്ചുവരട്ടെ’.

ഉള്ളിലേക്ക് ചാടിക്കയറി കൊണ്ടവൻ കുഞ്ഞാണ്ടമ്മയെ വിളിച്ചു.

‘അമ്മച്ചീ, ദാ ഊത്തമീൻ’.

‘നീ എന്താടാ, കിട്ടിയ മീനെല്ലാം ഇങ്ങോട്ടു കൊണ്ടു പോന്നോ’?

അവനെ സ്വീകരിക്കുവാൻ കുഞ്ഞാണ്ടമ്മ അകത്തുണ്ടായിരുന്നു.

‘കൊറച്ചേയുള്ളൂ. പാതിരാത്രി കഴിഞ്ഞപ്പോഴാണീ വഴീക്കൂടെ പോയത്. അതുകൊണ്ടാ അപ്പത്തന്നെ ഇങ്ങോട്ടു കേറാതിരുന്നത്’.

‘വെളുപ്പിനെ ചാണ്ടീം കൊറെ മീൻ ഇവിടെ തന്നു. അതിന്റെ പരിനീലുകൊണ്ടാ രാവിലെ അപ്പമൊണ്ടാക്കിയത്. നിനക്ക് വേണോ’?

‘വേണ്ടാ. ഞങ്ങളുടെ വീട്ടിലും കാലത്തു പരിനീലപ്പമായിരുന്നു. പക്ഷെ, വള്ളത്തേക്കേറീട്ട് ഉച്ചയ്ക്കിങ്ങോട്ടാ വരുന്നത്. അപ്പോൾ ചോറു വേണം’.

‘പറഞ്ഞേച്ചങ്ങു പോകരുത്. ഞാൻ മീൻ വേവിച്ചു വെച്ചേക്കാം’.

‘പാപ്പീ, എന്തെടുക്കുകാ അവിടെ? വാ പോകാം’. തോമസുകുട്ടി അക്ഷമനായി.

‘ദാ വരുന്നു’

തോമസുകുട്ടിയുടെ വള്ളമാണെങ്കിലും അമരത്തിരിക്കുന്നതു പാപ്പിയാണ്. അപകടങ്ങൾ ഒഴിവാക്കാനും ഒഴുക്കു നോക്കി വള്ളം വിടാനും അവനറിയാം.

‘എന്താണു പരിപാടി’? നയമ്പു കൈയ്യിലെടുത്തുകൊണ്ട് പാപ്പി ചോദിച്ചു.

‘ഒരു പരിപാടീമില്ല. ചെല്ലുന്നിടത്തു ചെല്ലട്ടെ’.

പറമ്പിൽ നിറഞ്ഞവെള്ളം ഇടനാഴിയിൽക്കൂടി പെരുവഴിയിലേക്കാണൊഴുകുന്നത്. ഒഴുക്കിന്റെ ഗതിക്കൊത്തു വള്ളം നയിച്ചപ്പോൾ വീടിന്റെ നനഞ്ഞ ചുവരുകൾ തകരാതിരിക്കുവാൻ കരുതലെടുത്തു. പുഴയായിത്തീർന്ന വഴിയിലൂടെ കളിവഞ്ചി കുതിച്ചുപാഞ്ഞു. പടിഞ്ഞാറോട്ടൊഴുകുന്ന ജലപ്രവാഹം പഴയ പള്ളിക്കൂടത്തിന്റെ അടുത്തെത്തുമ്പോൾ രണ്ടായി പിരിയുന്നു. തെക്കോട്ടുള്ള ഒഴുക്കിൽ തിരിച്ചുവിട്ട വള്ളം പ്രളയം മൂലം കായലായിത്തീർന്ന കണ്ടത്തിലാണ് ചെന്നെത്തിയത്. അവിടെ ഒഴുക്കില്ല. കാറ്റുണ്ടെങ്കിലും കടലിന്റെ ഓളങ്ങളില്ല. വള്ളം നീങ്ങണമെങ്കിൽ തുഴയണം. തുഴഞ്ഞു നീങ്ങുമ്പോഴാണ് പാപ്പിയുടെ കണ്ടുപിടിത്തം.

‘ഈ കണ്ടത്തിൽ നിറച്ചു കരിമ്പാ, നോക്കിക്കേ’.

വെള്ളത്തിൽ മുങ്ങിയ കരിമ്പിലകൾ മ്ലാഞ്ഞിലുകളെപ്പോലെ പുളയുന്നു.

അതിനു നമുക്കെന്താ. പാപ്പിയുടെ ഉദ്ദേശ്യമെന്താണെന്നു തോമസുകുട്ടിയ്ക്കു മനസ്സിലായി.

ഇലയിൽ ഒന്നു പിടിച്ചു വലിച്ചാൽ മതി. കരിമ്പു നമ്മുടെ കയ്യിലിരിക്കും.

വേണ്ടാ വേണ്ടാ. അങ്ങനിപ്പം കരിമ്പു തിന്നണ്ടാ.

വെള്ളപ്പൊക്കത്തിന്റെ രസം ഇതൊക്കെയാ.

ആ രസം നമുക്കു വേണ്ടാ.

എന്നാ വേണ്ടാ, ഞാൻ പറഞ്ഞെന്നേയുള്ളൂ.

വിശാലമായ ജലാശയം നദിയുമായി ചേരുന്നിടത്തേക്കാണവർ വള്ളം തുഴഞ്ഞത്. ആളൊഴിഞ്ഞ വീടുകളും തകർന്ന കുടിലുകളും നോക്കിക്കൊണ്ടു അവർ കുറേ ദൂരം സഞ്ചരിച്ചു. കാലവർഷത്തിന്റെ കോലം ധരിച്ച നദിയുടെ ചോര പുരണ്ട മുഖമാണവർ കാണുന്നത്. കടപുഴകിയ ചെറുമരങ്ങളും അടർന്നിറങ്ങിയ ചില്ലകളും ഒഴുക്കിന്റെ വേഗത വെളിവാക്കുന്നു.

ഇനിയും പടിഞ്ഞാറോട്ടു

# വിശ്വാസികളുടെ തീരം

പോയാൽ തിരിച്ചുവരാൻ വിഷമിക്കും, പാപ്പി പറഞ്ഞു.

എന്നാൽ മതി. തിരിച്ചു പോകാം.

മടങ്ങിയതു മുങ്ങിക്കിടന്ന പുരയിടങ്ങളിൽ കൂടിയാണ്. തെങ്ങുകൾക്കും പ്ലാവുകൾക്കും പുളിമരങ്ങൾക്കും ഇടയിൽ കൂടി ഒഴുക്കിനെതിരായി തുഴയേണ്ടിവന്നത് അവസാന ഘട്ടത്തിലാണ്.

അപ്പച്ചൻ വീട്ടിലുണ്ടെന്നറിഞ്ഞുകൊണ്ടാണു തോമസുകുട്ടി മടങ്ങിയെത്തിയത്. മഴ മുഴുവൻ നനഞ്ഞ് വീട്ടിലെത്തിയ മകനെ കണ്ടപ്പോൾ ചാക്കോച്ചന്റെ മുഖത്തു ഭാവഭേദങ്ങളില്ല. മകന് കൊടുത്ത കളിപ്പാട്ടമാണ് കളിവള്ളം. അവനത് ഉപയോഗിക്കുന്നതിലുള്ള സന്തോഷം പുറത്തുകാട്ടിയില്ലന്നേയുള്ളൂ. കൊച്ചു സന്തോഷങ്ങൾ ഇഷ്ടപ്പെടുന്ന ബാല്യം ഇപ്പോഴും ആ വൃദ്ധന്റെ ഉള്ളിൽ ഒളിച്ചിരിപ്പുണ്ട്.

മീൻ വേവിച്ചത്. മീൻ വറത്തത്. മീൻ പറ്റിച്ചത്. ഊണിനു വേറൊരു കൂട്ടാനുമില്ല.

മീൻ വേവിച്ചത് കൂട്ടീട്ടു കൊതി തീരുന്നില്ല.

ചോറുരുള ചാറിൽ മുക്കി അകത്താക്കുന്നതിനിടയിൽ പാപ്പി പറഞ്ഞു.

നീ കൊണ്ടുവന്ന മീനാ കൊറച്ചൂടിടട്ടെ. കുഞ്ഞാണ്ടമ്മ സ്വന്തം അമ്മയെപ്പോലെ അടുത്തുണ്ട്.

വേണ്ട വേണ്ടാ, മതിയായി.

ഊണു കഴിഞ്ഞു വിശ്രമിക്കാൻ അവർ നേരമെടുത്തില്ല. വീണ്ടും വള്ളത്തിൽ. കുറച്ചുകൂടി വെള്ളം പൊങ്ങിയാൽ കളികളെല്ലാം തീരും. വെള്ളം കയറുന്ന വീടുകളിലെ ജംഗമവസ്തുക്കളുടെ സംരക്ഷണമായിരിക്കും അപ്പോൾ ശ്രദ്ധയുടെ മുമ്പിൽ. വെള്ളം കയറുന്ന പുരകളിലെ താമസക്കാർക്കു പുതിയ പാർപ്പിടങ്ങൾ കണ്ടെത്തുകയും വേണം.

വീടിന്റെ പിൻപുറത്തുകൂടി അവർ വള്ളം വിട്ടു. വെള്ളത്തിൽ മുങ്ങിയ കാപ്പിച്ചെടികളുടെ ഇലകൾ കരിമീൻകൂട്ടങ്ങളെപ്പോലെ ഇളകുന്നുണ്ട്. പറമ്പിന്റെ അതിർത്തിയിലുള്ള ഞാങ്കണക്കൂട്ടങ്ങളും കൈതക്കാടും വെള്ളത്തിനടിയിലാണ്. വേലിക്കെട്ടുകൾ കാണാനില്ല. വള്ളത്തിന്റെ അതിരുകളിലേക്ക് നീന്തിവന്ന ഒരു പാമ്പിനെ പാപ്പി നയമ്പുകൊണ്ട് തല്ലിനീക്കി. ഇല്ലാത്തവേലി കടന്നപ്പോൾ പരന്നൊഴുകുന്ന നദി. അളക്കാനാവാത്ത ഒഴുക്ക്. കമഴ്ത്തിയിട്ട കുട്ടകം പോലെയുള്ള മലരികൾ. ആഴമുള്ള ചുഴികൾ. എങ്കിലും പേടി തോന്നിയില്ല. കാലത്തിനനുസരിച്ചു നിറം മാറുമെങ്കിലും നദി ഒരിക്കലും ചതിക്കില്ല. പടിഞ്ഞാറേ കടവിന്റെ അടുത്തുള്ള പാറക്കൂട്ടങ്ങളുടെ അവസ്ഥ അറിയാനാണവർ ആദ്യം ശ്രമിച്ചത്. പൊക്കത്തിലുള്ള പാറയൊഴിച്ച് മറ്റെല്ലാം മുങ്ങിക്കഴിഞ്ഞു. അകലെനിന്നു നോക്കിയപ്പോൾ തല ഉയർത്തിപ്പിടിച്ച് ഒഴിക്കിനെരെ ആരോ നീന്തുന്നതുപോലെയാണ് തോന്നിയത്. എതിർപ്പു കുറവായതുകൊണ്ട് ഓളങ്ങൾ ചെറുതാണ്. ഒഴുക്കു ദുർബ്ബലമാണ്. പാറയുണ്ടാക്കിയ ഒഴുക്കിൽ കൂടി വള്ളം വിട്ടപ്പോൾ വീണു കിടക്കുന്ന എതിരാളിയെ പൊരുതാതെ കീഴടക്കുന്ന വികാരമായിരുന്നു മനസ്സിൽ.

പാപ്പി വള്ളം തിരിച്ചുവിട്ടു. ഒഴുക്കു കുറവുള്ള ഭാഗങ്ങൾ നോക്കിയാണ് തുഴയുന്നത്. ഒഴുക്ക് അനുകൂലമാകുന്ന ഭാഗങ്ങളിൽക്കൂടി തുഴയാൻ എളുപ്പമാണ്. തുഴഞ്ഞുതുഴഞ്ഞ് മാളിയേക്കലെ പുരയിടത്തിലേക്കാണ് പാപ്പി കയറിയത്.

നീ എങ്ങോട്ടാ പോകുന്നത്? ഇതു മാളിയേക്കലെ പറമ്പല്ലേ?

അങ്ങനെപറയാൻ മതിലെവിടെ?

മതിലൊക്കെ മനസ്സിലുണ്ട്. അതു മതി.

ഈ പറമ്പൊന്നു കാണാൻ ഞാനൊത്തിരിനാളായിട്ടു കൊതിക്കുന്നതാ.

എന്തിന്?

ഏദൻതോട്ടത്തെപ്പറ്റി വായിക്കുമ്പോ മാമ്മച്ചായന്റെ ഈ തോട്ടമാ എന്റെ മനസ്സീ വരുന്നത്. മതിലുചാടി അകത്തു കടക്കാനുള്ള മടി കൊണ്ടാ ഇത്രേംനാളും ക്ഷമിച്ചത്.

പാപ്പി പറഞ്ഞതു ഏറെക്കുറെ ശരിയാണ്. മാമ്മച്ചന്റെ അപ്പച്ചനു കൃഷി വകുപ്പിലായിരുന്നു ജോലി. ജോലിയുള്ള കാലത്താണ് ഈ തോട്ടമുണ്ടാക്കിയത്. തെങ്ങുമാത്രമല്ല, പലതരം ഫലവൃക്ഷങ്ങളും ഇവിടെയുണ്ട്. അത്തി മുതൽ ആപ്പിൾവരെ. കുട്ടിക്കാലത്ത് സൂസന്നയുടെ കൂടെ ഇവിടെയെല്ലാം ഓടിനടന്നതാണ്.

മരങ്ങളുടെ ഇടയിൽ കൂടി പാപ്പി വള്ളം നയിച്ചപ്പോൾ തടയാൻ തോന്നിയില്ല. പഴയ ഓർമ്മ പുതുക്കണമെന്ന് തോമസുകുട്ടിയ്ക്കും വിചാരമുണ്ടായി. അതിരുകളില്ല. എതിരു പറയാൻ ആരുമില്ല. പിന്നെന്തിനു പിന്മാറണം.

പാപ്പിയുടെ കണ്ണുകൾ മരങ്ങളുടെ മുകളിലേക്ക് തിരിഞ്ഞു. കനികളുടെ കാലം കഴിഞ്ഞെന്നാണ് ആദ്യം കരുതിയത്. പക്ഷെ, അടുത്തു കണ്ട പേരമരത്തിൽ കായ്കളുണ്ട്. തലപ്പന്തിന്റെ വലിപ്പമുള്ള കായ്കൾ കനികളായിക്കഴിഞ്ഞിട്ടുണ്ട്. പാപ്പി വള്ളം പേരമരത്തോടു ചേർത്തുനിർത്തി. യാതൊരു മുന്നറിയിപ്പും കൂടാതെ അവൻ മരത്തിന്മേലേക്ക് ചാടിക്കയറി.

(തുടരും)



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

11
2010 ജൂൺ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*വിജ്ഞാനത്തിന്റെ പാരമ്പര്യം ഈശ്വരനെ അറിയുന്നതിലാണ്–* **ജോൺ മിൽട്ടൺ**

## വാരാന്ത്യ ലോകം



**കാ**ശ്മീർ വിഷയത്തിൽ മധ്യസ്ഥതയ്ക്കില്ലെന്ന നിലപാടിൽ യു.എസ് ഉറച്ചുനിൽക്കുന്നതായി സ്റ്റേറ്റ് അസി.സെക്രട്ടറി പി.ജെ.ക്രൗലി പറഞ്ഞു.



**ഫി**ലിപ്പീൻസ് പ്രസിഡന്റ് തെരഞ്ഞെടുപ്പു ഫലം പാർലമെന്റ് അംഗീകരിച്ചു. ബനീഞ്ഞോ അകിനോയെ(50) പ്രസിഡന്റായി പ്രഖ്യാപിച്ചു.

**ഭോ**പ്പാൽ വിഷവാതകദുരന്തത്തിൽ യൂണിയൻ കാർബൈഡ് കമ്പനിയുടെ ഇന്ത്യൻ അധികൃതർക്ക് ഇരുപത്തിമൂന്നു വർഷത്തിനുശേഷം ഭോപ്പാൽ ചീഫ് ജുഡീഷ്യൽ മജിസ്ട്രേറ്റ് രണ്ടുവർഷത്തെ തടവും ഒരു ലക്ഷം രൂപ പിഴയും വിധിച്ചു. ഇന്ത്യയിലെ ചെയർമാൻ കേശുബ് മഹീന്ദ്രയടക്കം ഏഴുപേർക്കാണ് ശിക്ഷ. അപ്പീൽ നൽകുവാനുള്ള അനുമതിയും കോടതി നൽകിയിട്ടുണ്ട്.

**ഭോ**പ്പാൽ വാതകദുരന്തക്കേസിലെ കോടതിവിധിയുടെ പശ്ചാത്തലത്തിൽ യൂണിയൻ കാർബൈഡ് കമ്പനിക്കെതിരെ പുതിയ അന്വേഷണമോ നിയമനടപടിയോ ഉണ്ടാകില്ലെന്ന് യു.എസ്.വിദേശകാര്യ സെക്രട്ടറി റോബർട്ട് ബേക്ക് അറിയിച്ചു.

**ര**ക്ഷാസമിതിയിൽ ഇന്ത്യയ്ക്ക് സ്ഥിരാംഗത്വം നൽകുന്നതിന് ചെക്ക് റിപ്പബ്ലിക് പിന്തുണ നൽകുമെന്ന് പ്രസിഡന്റ് വക്ലാവ് ക്ലോസ് ഇന്ത്യൻ ഉപരാഷ്ട്രപതി ഹാമിദ് അൻസാരിയുമായി നടത്തിയ കൂടിക്കാഴ്ചയിൽ വെളിപ്പെടുത്തി.

**മു**കേഷ് അംബാനിയ്ക്കെതിരായ പതിനായിരം കോടിയുടെ അപകീർത്തി കേസ് സഹോദരൻ അനിൽ അംബാനി പിൻവലിച്ചു.



**ഉ**ത്തരകൊറിയൻ നേതാവു കിം ജോങ് ഇൽ തന്റെ പിൻഗാമിയായി ഇളയ മകനെ നിശ്ചയിക്കുന്നതിന്റെ ഭാഗമായി ഭാര്യാസഹോദരനെ പ്രതിരോധ കമ്മീഷന്റെ ഉപാദ്ധ്യക്ഷനാക്കുകയും പ്രധാനമന്ത്രിയെ നീക്കി പാർട്ടിയുടെ പോങ്യാങ് യൂണിറ്റ് സെക്രട്ടറിയെ തത്സ്ഥാനത്ത് നിയമിക്കുകയും ചെയ്തു.

**റോ**ഡപകടങ്ങളിലെ മരണനിരക്കിൽ ഇന്ത്യ ഒന്നാം സ്ഥാനത്ത്. കഴിഞ്ഞ അഞ്ചു വർഷങ്ങളിലായി റോഡപകടം നാല്പതു ശതമാനം വർദ്ധിച്ചു.

**പ**തിനായിരം കോടിയുടെ സത്യം കമ്പ്യൂട്ടർ കുംഭകോണക്കേസ് ഹൈദരബാദ് കോടതിയിൽ വിചാരണ ആരംഭിച്ചു.

**ഒ**മാനിൽ പെറ്റ് ചുഴലിക്കാറ്റിനെ തുടർന്ന് മരിച്ചവരുടെ എണ്ണം ഇരുപത്തിനാലായി.

**ഗാ**സയിലേക്കു പോകുകയായിരുന്ന ഒൻപതു സമാധാനപ്രവർത്തകരെ വധിച്ച സംഭവത്തിൽ ഇസ്രായേലിനെ രാജ്യാന്തരകോടതിയിൽ കയറ്റുന്നതിനും തുടർ നടപടികൾക്കുമായുള്ള മുഴുവൻ ചെലവും വഹിക്കുമെന്ന് ഖത്തർ.

**ഡി**സംബറിൽ യെമനിൽ പതിനേഴു ഭീകരരെ വധിക്കുവാൻ യു.എസ്. ഉപയോഗിച്ചത് അതീവ നാശം വിതയ്ക്കുന്ന ക്ലസ്റ്റർ ബോംബുകളായിരുന്നുവെന്ന് ആഗോള മനുഷ്യാവകാശ സംഘടനയായ ആംനസ്റ്റി ഇന്റർനാഷനൽ.



*മലങ്കര ഓർത്തഡോക്സ് സഭയുടെ നേതൃത്വത്തിൽ കോട്ടയത്ത് നടന്ന പരിസ്ഥിതിദിനാഘോഷത്തിൽ നിന്നും...*

എഡിറ്റോറിയൽ

# ദക്ഷിണാഫ്രിക്കയുടെ ആഹ്ലാദവും മലങ്കരസഭയുടെ ദുഃഖവും



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**ഒ**രു പന്തിനു പിറകെ കുറേപ്പേർ ഓടിനടക്കുന്നതു കണ്ട് മനസ്സലിഞ്ഞ ചൈനീസ് രാജാവ് അവർക്കെല്ലാവർക്കും ഓരോ പന്തുകൊടുക്കുവാൻ പറഞ്ഞ കഥ വെറും പഴങ്കഥയും പരിഹാസക്കഥയുമായി മാറി.

ഇന്ന് ലോകമനസ്സിലൂടെ പന്തുരുളുകയാണ്. മുപ്പത്തിരണ്ട് ടീമുകൾ, പത്തുവേദികൾ, മുപ്പതു ദിനരാത്രങ്ങൾ. ഇരുനൂറു കോടി ഫുട്ബോൾ ആരാധകരുടെ കൺമുന്നിലൂടെ നേരിട്ടും ദൃശ്യമായും എഴുന്നൂറ്റിമുപ്പത്തിയാറ് താരങ്ങൾ ആവേശോജ്ജ്വലമായി പങ്കെടുക്കുന്ന അറുപത്തിനാലു മത്സരങ്ങൾ. ദക്ഷിണാഫ്രിക്കയിലെ ജൊഹനാസ്ബർഗ് കിക്കോഫിനായി കാത്തിരിക്കുന്നു. സോക്കർ സിറ്റി സ്റ്റേഡിയത്തിൽ പറച്ചെണ്ടകളുടെ ആരവം മുഴങ്ങിക്കഴിഞ്ഞു. ഇതാദ്യമായാണ് ദക്ഷിണാഫ്രിക്ക ഫുട്ബോൾ മാമാങ്കത്തിന് വേദിയാകുന്നത്. സാമ്പത്തിക ബാധ്യതയിലുഴലുന്ന രാജ്യം അയ്യായിരം കോടി രൂപ മുടക്കി എഴുപതിനായിരം തൊഴിലാളികളുടെ രാപകലില്ലാത്ത അദ്ധ്വാനത്തിലൂടെ സോക്കർ സിറ്റി ഉൾപ്പെടെ പത്തുവേദികൾ തയ്യാറാക്കിക്കഴിഞ്ഞു. ഈ മാമാങ്കത്തെ ആഫ്രിക്കയുടെ ഐക്യത്തിന്റെ പ്രതീകമെന്നാണ് പ്രസിഡന്റ് ജേക്കബ് സുമ വിശേഷിപ്പിക്കുന്നത്. ഭൂചലനത്തിൽ ദുരന്തമനുഭവിക്കുന്ന ചിലിയും ആഭ്യന്തര കലാപത്തിലൂടെ ദുരിതം പേറുന്ന ഐവറി കോസ്റ്റും അടിയന്തരാവസ്ഥയുടെ പ്രതിരോധം നേരിടുന്ന ഹോണ്ടൂറസുമെല്ലാം ആത്മവിശ്വാസത്തോടുകൂടിയാണ് കളിയിൽ പങ്കെടുക്കുന്നത്. രണ്ടായിരം കോടി രൂപയാണ് ഈ വർഷത്തെ മൊത്തം സമ്മാനത്തുക എന്നറിയുമ്പോൾതന്നെ കളിയിലെ കാര്യം ബോധ്യമാകും. പങ്കെടുക്കുന്ന ഓരോ ടീമി നും പത്തു ലക്ഷം ഡോളർ. റണ്ണേഴ്സ് അപ്പിന് 120 കോടിയും ചാമ്പ്യൻ ടീമിന് 150 കോടിയും. കൂടാതെ പ്രതിനിധീകരിക്കുന്ന ക്ലബുകൾക്കും കൈനിറയെ പണം ഫിഫ നൽകുന്നു.

ദക്ഷിണാഫ്രിക്കയും ലോകരാജ്യങ്ങളും ഉരുളുന്ന പന്തിനു പിന്നാലെ മനസ്സും ശ്രദ്ധയും പതിപ്പിച്ച് ആഹ്ലാദചിത്തരാകുമ്പോൾ മലങ്കര ഓർത്തഡോക്സ് സഭ 'കാര്യത്തിലെ കളി' കണ്ട് ദുഃഖിക്കുന്നു.

മലങ്കര വർഗീസിന്റെ വധത്തിനു പിന്നിലെ ഒന്നാം പ്രതി നീതിപീഠത്തിനും നിയമപാലകർക്കും മുന്നിലുണ്ട്. ആ വൈദികനെ അറസ്റ്റു ചെയ്യുവാൻ കഴിയാത്തതിനു പിന്നിലെ പ്രേരണയും പ്രലോഭനവും എന്താണെന്നറിയുവാൻ മലങ്കര സഭയ്ക്ക് അവകാശമുണ്ട്. ഇന്ത്യൻ നീതിന്യായവ്യവസ്ഥയിൽ മലങ്കര സഭയ്ക്ക് വിശ്വാസമുണ്ട്. എന്നാൽ എന്തുകൊണ്ട് ഇതു ഇങ്ങനെ സംഭവിച്ചു എന്ന സംശയം ബാക്കി. 'അറസ്റ്റു ചെയ്യപ്പെടാത്ത ഒന്നാം പ്രതി'- ഈ നവീനകീഴ്‌വഴക്കം ജനാധിപത്യ സംവിധാനത്തിന് ഭൂഷണമല്ല. ഒന്നാംപ്രതി ഈ വൈദികൻ തന്നെയാണോ എന്ന് മലങ്കര സഭയ്ക്ക് അറിയില്ല. കുറ്റം ആരോപിക്കപ്പെടുന്ന ഒന്നാം പ്രതിയെ അറസ്റ്റു ചെയ്ത് ചോദ്യം ചെയ്യുമ്പോഴെ ഇതു കൂടാതെയുള്ള 'മുഖ്യപ്രതി'കൾ ഉണ്ടോ എന്നും വ്യക്തമാകുകയുള്ളു. കാലദൈർഘ്യം നേരിട്ട കേസിൽ അന്വേഷണം ത്വരിതപ്പെടുത്തണമെന്ന് സഭ ഒന്നടങ്കം ആവശ്യപ്പെട്ടു. അതിന്റെ പ്രേരണയോ അന്വേഷണ ഉദ്യോഗസ്ഥന്മാരുടെ കൃത്യനിർവ്വഹണമോ എന്തുതന്നെയായിരുന്നാലും ഇതാണ് ഒന്നാം പ്രതിയെന്നു സി.ബി.ഐ. പറയുന്നു. സി.ബി.ഐ വെളിപ്പെടുത്തിയ ഒന്നാം പ്രതിയെ അറസ്റ്റ് ചെയ്യുകയും അദ്ദേഹം അദ്ദേഹത്തിന്റെ നിരപരാധിത്വം കോടതിയിൽ ബോധ്യപ്പെടുത്തുകയും ചെയ്യട്ടെ. അതാണ് അഭികാമ്യം. അദ്ദേഹത്തിന് മുൻകൂർ ജാമ്യം നൽകണമോ വേണ്ടയോ എന്നു തീരുമാനിക്കേണ്ടത് കോടതിയാണ്. ഒന്നുകിൽ അദ്ദേഹം കുറ്റം ചെയ്യുകയോ ചെയ്യുവാൻ പ്രേരിപ്പിക്കുകയോ ചെയ്തു. അതല്ലെങ്കിൽ ആരാണ് അതിനു പിന്നിലുള്ള 'ഉന്നതൻ'. അതറിയുവാൻ മലങ്കരസഭാമക്കൾക്ക് അവകാശമുണ്ട്. നീതി പീഠത്തെയും നിയമവ്യവസ്ഥയേയും അംഗീകരിക്കുന്ന ഒരു സഭ ന്യായമായും ഒരു നീതി പ്രതീക്ഷിക്കുന്നു. അത് ലഭിക്കണം. അല്ലെങ്കിൽ മലങ്കര സഭാമക്കൾക്ക് അതിനെതിരെ പോരാടേണ്ടിവരും. അറസ്റ്റ് നടക്കാതിരിക്കുവാൻ രാഷ്ട്രീയപരമായ പ്രത്യേക ഇടപെടൽ ഉണ്ടായിട്ടുണ്ടോ എന്നും പരിശോധിക്കേണ്ടതുണ്ട്. ഇടതും വലതും വ്യത്യാസമില്ലാതെ ഈ അന്വേഷണം സഭാതലത്തിൽ ആരംഭിച്ചിട്ടുണ്ട്. വൈകാതെ അവരെ തിരിച്ചറിയുവാൻ കഴിയും. തെരഞ്ഞെടുപ്പു മുന്നിൽ കണ്ടുകൊണ്ടുള്ള തന്ത്രമാണിതിനു പിന്നിലെങ്കിൽ ആ തന്ത്രം മെനഞ്ഞവർ ഏറെ ദുഃഖിക്കേണ്ടിവരും. യു.ഡി.എഫ്- എൽ.ഡി.എഫ് വ്യത്യാസമില്ലാതെ അവർ തെരഞ്ഞെടുപ്പു വേളയിൽ അതിനുള്ള കനത്ത വില നൽകേണ്ടിവരും. മുമ്പും വൈദികരെ അറസ്റ്റു ചെയ്തിട്ടുണ്ട്. അന്നൊന്നുമില്ലാത്ത ന്യായപാലകരുടെ 'ഈ ശുഷ്കാന്തി'യിൽ സഭ സംശയിക്കുന്നു.

*പ്രഭാഷണം*

# സമാധാനത്തിന്റേതാണ് മതം

*ആലുവ വൈ.എം.സി.എ. ക്യാമ്പ് സെന്ററിൽ നടന്ന യുവജനപ്രസ്ഥാനം ദേശിയ സമ്മേളനത്തിൽ നടത്തിയ പ്രഭാഷണം*

**അബ്ദുൾ സമദ് സമദാനി**



*മതം എന്നുപറഞ്ഞാൽ മനസ്സിന്റെ ഉന്നമനമായ സംയമനമാണെന്നാണ് ഞാൻ വിശ്വസിക്കുന്നത്. മതം മനസ്സിലെ അപാരമായ ശാന്തിയാണ്. അതു തന്നെയാണ് സമാധാനത്തെപ്പറ്റി എനിക്ക് പറയാനുള്ള ആദ്യത്തെയും അവസാനത്തെയും വാക്കുകൾ. മതം മുഷ്ടിപ്രയോഗമല്ല. മതം മുദ്രാവാക്യം വിളിയല്ല. മതം ശക്തിപ്രകടനമല്ല, ഏറെയായാൽ ഭക്തിപ്രകടനമാണ്. അതുപോലും പ്രകടിപ്പിക്കേണ്ടതല്ല. ഭക്തി പ്രകടിപ്പിക്കാനുള്ളതല്ല. ഒരുതരത്തിലുള്ള പ്രദർശനവും അതിലില്ല. അത് ദൈവവുമായുള്ള ഒരു ആത്മീയബന്ധമാണ്. ഇതൊക്കെ ഇന്നു പറയേണ്ടിവന്നിരിക്കുന്നു. മതമെന്നു പറയുമ്പോൾ അതിന് ഒരുപാട് ഇല്ലാത്ത അർത്ഥങ്ങൾ നൽകി ശബ്ദഘോഷങ്ങളുടെ അകമ്പടി നൽകി വികാരപാരവശ്യങ്ങളുടെ വർണ്ണശബളിമ നൽകി മതത്തെ തൊലിപ്പുറത്തുള്ള ഒരിക്കിളിയാക്കാൻ ശ്രമം നടക്കുന്ന ഒരു കാലത്ത് മതത്തെ ഹൃദയത്തിൽ കുടിയിരുത്താനുള്ള ഒരു പുതിയ പ്രതിജ്ഞയാണ്.*

ദേവാലയങ്ങളുടെ വെഞ്ചരിപ്പുകൾ, സൗഹൃദസമ്മേളനങ്ങൾ, ബിഷപ്പുമാരെ ആദരിക്കൽ തുടങ്ങിയ ചടങ്ങുകളിൽ പങ്കെടുക്കുന്നതിനായി കേരളത്തിലുടനീളം സഞ്ചരിച്ച സന്ദർഭങ്ങൾ ഓർമ്മയിലേക്ക് കടന്നുവരുന്നു.അതെല്ലാം ഒരർത്ഥത്തിൽ വളരെ വലിയ സന്തോഷത്തിന്റെ മുഹൂർത്തങ്ങളാണ്. നമ്മുടെ നാട് മുറുകെ പിടിക്കുന്ന സൗഹൃദത്തിന്റെ, ഇന്ത്യയുടെ മതേതരത്വത്തിന്റെ, ഈ രാജ്യം ഉയർത്തിപ്പിടിക്കുന്ന സർവ്വമത സഹവർത്തിത്വത്തിന്റെ ഉജ്വലമായ പാഠങ്ങളാണ് ഇവിടെയെല്ലാം ഉദ്ഘോഷിക്കപ്പെടുന്നത്. ഇവിടെ സമാധാനത്തെക്കുറിച്ചാണ് ചർച്ച ചെയ്യാൻ ക്ഷണിക്കപ്പെട്ടിട്ടുള്ളത്. ഞാൻ ആ വിഷയത്തിൽ മാത്രം ഒതുങ്ങിനിന്നുകൊണ്ട് ചില ചിന്തകൾ സമർപ്പിക്കുവാനാണ് ഉദ്ദേശിക്കുന്നത്. ജനറൽ സെക്രട്ടറി ഫാ.ഡോ.സ്പെൻസർ കോശി എന്നെക്കുറിച്ച് കുറേ നല്ല വാക്കുകൾ പറഞ്ഞു. ഒരാൾ മറ്റൊരാളെക്കുറിച്ച് നല്ലവാക്കുകൾ പറയുന്നത് പറയുന്ന ആളിന്റെ മേന്മയാണ്. പറയപ്പെടുന്നവന്റെ മേന്മയല്ല. ഞാൻ ഒരു മതപണ്ഡിതനല്ല. എന്റെ മുഖ്യമേഖല മതപ്രവർത്തവുമല്ല. മതം എന്റെ വിഷയങ്ങളിൽപ്പെട്ട ഒരു വിഷയമാണ്. കല സാഹിത്യം സംസ്കാരം ഇതൊക്കെ എന്റെ വിഷയങ്ങളാണ്. ഞാൻ എഴുതിയിട്ടുള്ള പുസ്തകങ്ങളൊന്നും മതവിഷയങ്ങളല്ല. കലാ സാഹിത്യ വിഷയങ്ങളെക്കുറിച്ച് പത്തിരുപത് പുസ്തകങ്ങൾ ഞാൻ എഴുതിയിട്ടുണ്ട്. സ്വാഭാവികമായും ഞാൻ ഒരു ഉറച്ച മതവിശ്വാസിയാണ്. ആ നിലയിൽ മതം, മതത്തിന്റെ മാനവികത, ഇന്ത്യയിൽ മതത്തിന്റെ പങ്കാളിത്തം ഇതിനെക്കുറിച്ചൊക്കെ ചിന്തിക്കുന്ന ഒരാളാണ് ഞാൻ. പക്ഷെ, ഒരു മതപണ്ഡിതൻ എന്ന റോൾ എനിക്കു ചേരുകയില്ല. എന്റെ ശിരസ്സിലെ തൊപ്പി കണ്ട് അങ്ങനെ വിലയിരുത്തരുത്. അതൊരു തെറ്റിദ്ധാരണയാണ്. ഇന്ത്യൻ പാർലമെന്റിൽ എല്ലാ രാഷ്ട്രീയ കക്ഷികളുടെയും തലയിൽ ഞാൻ ഈ തൊപ്പി കണ്ടിട്ടുണ്ട്, ബി.ജെ.പി.നേതാക്കളുടെ ശിരസ്സിലടക്കം. പക്ഷെ, ഇതിനെക്കുറിച്ചൊക്കെ വമ്പിച്ച തെറ്റിദ്ധാരണകളാണ് നമ്മുടെ നാട്ടിലുള്ളത്. ധാരണയെക്കാൾ തെറ്റിദ്ധാരണയാണുള്ളത്. എന്നെക്കുറിച്ച് ഒരു ധാരണാപിശക് സദസ്സിനുണ്ടാകരുത് എന്നതുകൊണ്ട് പറഞ്ഞുവെന്നുമാത്രം.

നമ്മൾ നമ്മെപ്പറ്റി യഥാർത്ഥത്തിൽ മനസ്സിലാക്കപ്പെടുവാൻ അവസരം ഒരുക്കപ്പെടേണ്ടതുണ്ട്, ഞാനായാലും നിങ്ങളായാലും. മതസൗഹാർദ്ദസമ്മേളനങ്ങളിൽ ക്ഷണിക്കപ്പെടുമ്പോൾ പോലും മുസ്ലിം പ്രതിനിധിയായി പണ്ഡിതനായി പോകാറില്ല. അങ്ങനെ വരുന്നവരോട് ഞാൻ പറയും നിങ്ങൾ ഒരു പണ്ഡിതനെ ക്ഷണിച്ചോളൂ. ഞാനൊരു സാമൂഹിക പ്രവർത്തകനാണ്. ഒരു രാഷ്ട്രീയ പ്രവർത്തകനാണ്. പത്തുപന്ത്രണ്ടു കൊല്ലം ഇന്ത്യയുടെ പാർലമെന്റിൽ പ്രവർത്തിച്ചതും ആ ഒരു പശ്ചാത്തലത്തിലാണ്. അല്പസ്വല്പം സാംസ്കാരിക രംഗത്തും പ്രവർത്തിക്കുന്നത് അങ്ങനെ തന്നെയാണ്.

മതവും സംസ്കാരവും ഒന്നും കൈകാര്യം ചെയ്യാൻ യഥാർത്ഥത്തിൽ ഒരു മതപണ്ഡിതനായി നിൽക്കേണ്ട ആവശ്യവുമില്ല. അല്ലാതെ തന്നെ നാമൊക്കെ മതവിശ്വാസികളാണ്. ഇവിടെ എല്ലാം അതുതന്നെയാണ്. ഇത്രയും കാര്യം മുഖവുരയായി പറയുന്നു.

പ്രിയപ്പെട്ടവരെ, സമാധാനം എത്രമാത്രം ആവശ്യമാണ്. മറ്റു വിദ്യാർത്ഥി സംഘടനകൾക്കും, യുവജനസംഘടനകൾക്കും നിങ്ങൾ മാതൃക കാണിക്കേണ്ടവരാണ്. ഒരുപാട് കലാപങ്ങളും അച്ചടക്ക രാഹിത്യങ്ങളും കണ്ടുമടുത്ത ഈ നാട്ടിൽ ഒരു ക്രിസ്ത്യൻ യുവജനപ്രസ്ഥാനം എന്നു പറയുമ്പോൾ ഞങ്ങൾ ഒരു ഉയർന്ന നിലവാരം പ്രതീക്ഷിക്കുന്നുണ്ട്.

മതം എന്നുപറഞ്ഞാൽ മനസ്സിന്റെ ഉന്നമനമായ സംയമനമാണെന്നാണ് ഞാൻ വിശ്വസിക്കുന്നത്. മതം മനസ്സിലെ അപാരമായ ശാന്തിയാണ്. അതു തന്നെയാണ് സമാധാനത്തെപ്പറ്റി എനിക്ക് പറയാനുള്ള ആദ്യത്തെയും അവസാനത്തെയും വാക്കുകൾ. വിശുദ്ധ ഖുർ ആനിൽ പറയുന്നുണ്ട് പരലോകത്തിൽ രക്ഷയില്ല, സമാധാനമടഞ്ഞ ഹൃദയങ്ങൾക്കല്ലാതെ. സമാധാനമടഞ്ഞ ഒരു ഹൃദയത്തോടെ ജീവിച്ചവർക്കല്ലാതെ മരണാനന്തരജീവിതത്തിൽ രക്ഷയില്ല. സമാധാനമടഞ്ഞ ഹൃദയമാണ് മതത്തിന് സൃഷ്ടിക്കാൻ കഴിയുന്ന ഏറ്റവും വലിയ നേട്ടം. മതം മുഷ്ടിപ്രയോഗമല്ല. മതം മുദ്രാവാക്യം വിളിയല്ല. മതം ശക്തിപ്രകടനമല്ല, ഏറെയായാൽ ഭക്തിപ്രകടനമാണ്. അതുപോലും പ്രകടിപ്പിക്കേണ്ടതല്ല. ഭക്തി പ്രകടിപ്പിക്കാനുള്ളതല്ല. ഒരുതരത്തിലുള്ള പ്രദർശനവും അതിലില്ല. അത് ദൈവവുമായുള്ള ഒരു ആത്മീയബന്ധമാണ്. ഇതൊക്കെ ഇന്നു പറയേണ്ടിവന്നിരിക്കുന്നു. മതമെന്നു പറയുമ്പോൾ അതിന് ഒരുപാട് ഇല്ലാത്ത അർത്ഥങ്ങൾ നൽകി ശബ്ദഘോഷങ്ങളുടെ അകമ്പടി നൽകി വികാരപാരവശ്യങ്ങളുടെ വർണ്ണശബളിമ നൽകി മതത്തെ തൊലിപ്പുറത്തുള്ള ഒരിക്കിളിയാക്കാൻ ശ്രമം നടക്കുന്ന ഒരു കാലത്ത് മതത്തെ ഹൃദയത്തിൽ കുടിയിരുത്താനുള്ള ഒരു പുതിയ പ്രതിജ്ഞയാണ്.

എല്ലാ മതങ്ങളെക്കുറിച്ചുമുള്ള എന്റെ വായന വലിയ പരിമിതമാണ്. എങ്കിലും ഞാൻ മനസ്സിലാക്കിയത് മനുഷ്യനെ സമാധാനത്തിലേക്ക് നയിക്കുക എന്നുള്ളതാണ് മതത്തിന്റെ ആത്യന്തികലക്ഷ്യം. അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്വം. ഭൂമിയിൽ സന്മനസ്സുള്ളവർക്ക് സമധാനം. എത്ര മനോഹരമായിട്ട് ഈ വരികളിൽ അത് ആവിഷ്കരിക്കപ്പെട്ടിരിക്കുന്നു. ഓം ശാന്തി എന്ന മന്ത്രത്തിൽ എത്ര ശക്തമായിട്ട് അത് പ്രതിഫലിപ്പിക്കപ്പെട്ടിരിക്കുന്നു. ഇസ്ലാം എന്ന മതം മറ്റ് മതങ്ങളിൽ നിന്ന് ഭിന്നമാണ്. അത് ഒരു സ്ഥലത്തിന്റെയോ വ്യക്തിയുടെയോ പേരല്ല. പല മതങ്ങളും ഒരു വ്യക്തിയുടെ പേരോ സ്ഥലത്തിന്റെ പേരോ ആയിരിക്കും. ക്രിസ്ത്യാനിറ്റി, യൂദായിസം, ഹിന്ദുയിസം, സിക്കിസം, ലവോയിസം, കൺഫ്യൂഷാനിസം ഇതിനൊക്കെ ഒരു വ്യക്തിയുടെ, അല്ലെങ്കിൽ പ്രദേശത്തിന്റെ പേരാണ്. ഇസ്ലാം ഇക്കാര്യത്തിൽ ഭിന്നമാണ്. ഇസ്ലാം എന്നത് ഒരു വ്യക്തിയുടെയോ സ്ഥലത്തിന്റെയോ പേരല്ല. അതൊരു ആശയമാണ്. അറബ് ഭാഷയിലെ സ്ലാം എന്നതിൽ നിന്നാണ് ഇസ്ലാം എന്ന പദം ഉത്ഭവിച്ചിട്ടുള്ളത്. അതിന്റെ മൂലരൂപം സ്ലാം എന്നാണ്. അതിനെ ഇംഗ്ലീഷിലേക്ക് നേരിട്ടു വിവർത്തനം ചെയ്താൽ പീസ് എന്നാണ് അർത്ഥം. മതത്തിന്റെ പേരു തന്നെ സമാധാനമെന്നാണ്. എന്നിട്ടും നിർഭാഗ്യവശാൽ ക്രൈസ്തവ ഭീകരവാദം, ഹിന്ദു ഭീകരവാദം, ഇസ്ലാം ഭീകരവാദം എന്നൊക്കെയുള്ള പദപ്രയോഗങ്ങൾ ചിലർക്കുണ്ട്. ആ പദപ്രയോഗങ്ങളെക്കുറിച്ച് ഞാൻ പറഞ്ഞിട്ടുണ്ട്. അത് ആ മതങ്ങളോട് ചെയ്യുന്ന അന്യായമാണ്. മുഴുവൻ മാനവരാശിയോടും ചെയ്യുന്ന അന്യായമാണ്.

ഒരു മതത്തിന്റെ പേരുണ്ടായിപ്പോയി എന്ന കാരണത്താൽ ഒരാൾ ചെയ്യുന്ന തെറ്റിനെ ആ മതത്തോട് ബന്ധപ്പെടുത്തുന്നത് മഹാ അപരാധമാണ്. നാഥുറാം ഗോഡ്സേ മഹാത്മജിയെ കൊന്നു. അയാൾ ഹിന്ദുവായിരുന്നു. എന്നുവെച്ച് ഹിന്ദുക്കളാണോ ഗാന്ധിജിയെ കൊന്നത്. അങ്ങനെ അതിനെ വിവരിക്കാമോ. ഗുജറാത്തിൽ വംശഹത്യ നടന്നപ്പോൾ ജനങ്ങളെ കൂട്ടക്കൊല ചെയ്ത് കഠിനമായ ദുഷ്കൃത്യങ്ങൾ ചെയ്തവർ ഗീയ വാദികൾ വേദോച്ചാരണം നടത്തിക്കൊണ്ടാണത്രെ അത് ചെയ്തത് എന്നാണ് റിപ്പോർട്ട്. സാധുസ്ത്രീകളെ മാനഭംഗം ചെയ്യുമ്പോൾ അവന്റെ ചുണ്ടിൽ വേദമന്ത്രങ്ങളുണ്ടായിരുന്നുവത്രെ. പക്ഷെ, അത് ഹിന്ദുമതത്തിന്റെ പേരിലെഴുതാമോ. അവർ ഹിന്ദുക്കളാണോ. വേദം ചൊല്ലി ബലാൽസംഗം ചെയ്താൽ അയാൾ ഹിന്ദുവാകുമോ. ഞാൻ ഉറച്ചു പറയുന്നു അത് ഹിന്ദുമതമേയല്ല. അവർ ഹിന്ദുമതത്തെ ദുരുപയോഗപ്പെടുത്താൻ ശ്രമിച്ച മറ്റാരോ ആണ്. തെറ്റു ചെയ്യുന്നവരെ തെറ്റു ചെയ്യുന്നവരായി കാണുന്നതിനുപകരം അവരുടെ തെറ്റിനെ, അവരുടെ പേരുമായി ബന്ധപ്പെട്ട മതത്തോടു ചേർത്തു പറയുന്നത് മാനവരാശിയോടു ചെയ്യുന്ന അപരാധമാണ്. ഒരു ക്രിസ്ത്യൻ ഭീകരവാദം അചിന്ത്യമാണ്. സ്നേഹത്തെപ്പറ്റി പറഞ്ഞ, സമാധാനത്തെപ്പറ്റി പറഞ്ഞ യേശുക്രിസ്തുവിന്റെ ആ ഒരു ധാരയിൽ അവിടെ ഒരു ഭീകരക്രിസ്തുവില്ല. ശാന്തിയെക്കുറിച്ച് മാത്രം പറയുന്ന ഹിന്ദു വേദഗ്രന്ഥങ്ങളിൽ ഭീകരതയ്ക്ക് യാതൊരു സാധ്യതയുമില്ല. ഇസ്ലാമിക ഭീകരവാദം എന്നു പറയുന്ന ഭാഷാപ്രയോഗം തന്നെ തെറ്റാണ്. സമാധാന ഭീകരവാദം എന്നു പറയേണ്ടിവരും. കാരണം ഇസ്ലാം സമാധാനമാണ്. പക്ഷെ, ഞാൻ അംഗീകരിക്കുന്നു. എല്ലാം മതങ്ങളെയും തെറ്റിദ്ധരിച്ച അനുയായികൾ ചിലരെങ്കിലും ഉണ്ട്. അത് മതമല്ലെന്നു തിരിച്ചറിയുവാൻ നമുക്കു കഴിയണം. മതത്തെ തെറ്റിദ്ധരിച്ചിട്ടുള്ളവരാണ്.

എങ്ങനെയായിരിക്കണം സമാധാനത്തോടുള്ള നമ്മുടെ സമാധാനം. എന്റെ വിഷയം ഇതിന്റെ പാർശ്വവശം മാത്രമാണ്. ഞാൻ ഇത്രയും കാര്യം പറഞ്ഞത് ആത്യന്തികമായി ഇവിടെ ഒരു മതവും സമാധാനത്തെ നിരാകരിക്കുന്നില്ലെന്ന് മാത്രമല്ല, എല്ലാ മതങ്ങളും സമാധാനത്തെ ഉയർത്തിപ്പിടിക്കുകയാണ് ചെയ്തിട്ടുള്ളത്. അതു തെളിയിക്കുവാനായി കുറേ ഉദ്ധരണികളിലേക്കൊന്നും ഞാൻ പോകുന്നില്ല. എത്രയോ ഉദ്ധരണികൾ ബൈബിളിലും വേദോപനിഷത്തിലും, ഖുർ ആനിലും ഉണ്ട്. അതിനുള്ള സമയമില്ല, അതിന്റെ ആവശ്യവുമില്ല.

ലോകമാണ് തറവാട്. ഉപനിഷത്തിലെ ഒരു വാക്യമാണ്. സമാധാനത്തിന്റെ എത്ര വിശാലമായ കാഴ്ചപ്പാടാണത്. ഖുർ ആനിൽ പറയുന്നു ദൈവം നിങ്ങളെ സമാധാനത്തിലേക്ക് ക്ഷണിക്കുന്നുവെന്ന്. മുസ്ലിങ്ങൾക്ക് പ്രവാചകൻ പഠിപ്പിച്ച പ്രാർത്ഥനകളിൽ ഒന്ന് ദൈവമേ എവിടെ ചെന്നാലും സമാധാനത്തിന്റെ അഭിവാദ്യവചനം ലഭിക്കണമേ എന്നാണ്. എവിടെ ചെന്നാലും സമാധാനം, സമാധാനം എന്നു കേൾപ്പിക്കണമെ. കേൾക്കുന്നതുപോലും സമാധാനം എന്നായിരിക്കണമെ. സ്ലാം എന്ന വാക്ക് അറബിയിൽ നിന്നും ഹിന്ദുസ്ഥാനിലേക്ക് വന്ന പദമാണ്. ലാൽ സലാം എന്ന് രാഷട്രീയപാർട്ടിക്കാർ പറയും. ധാരാളം അറബ് പദങ്ങൾ ഹിന്ദുസ്ഥാനിയിലേക്ക് വന്നിട്ടുണ്ട്. ഈംഗുലാം അതും അറബ് വാക്കാണ്. വിപ്ലവം, പരിവർത്തനം എന്നൊക്കെയാണ് അർത്ഥം. ഇസ്ലാം എന്നു പറഞ്ഞാൽ സമാധാനം ഉണ്ടാകട്ടെ എന്നാണ്. ഇതാണ് മതത്തെക്കുറിച്ചുള്ള ഒരു സങ്കല്പം. (തുടരും)

*അഭിമുഖം*

*ജോർജ് തഴക്കര*

**2**

# മാർ പോളിക്കാർപ്പോസിന്റെ വഴികളിലൂടെ...

*കോലഞ്ചേരി ആശുപത്രിയിലെ പ്രവർത്തനകാലത്തെക്കുറിച്ച്?*

1990 മുതൽ 95 വരെ ഞാൻ കോലഞ്ചേരിയിൽ പ്രവർത്തിച്ചു. ബൈബിൾ ശരിക്കും പഠിക്കുന്നത് അക്കാലത്താണെന്നു പറയാം. സെമിനാരിയിൽ മുമ്പ് പഠിച്ചില്ലായെന്നല്ല അർത്ഥം. വി.വേദപുസ്തകത്തെ ആഴത്തിൽ പരിശോധിച്ച് പ്രസംഗിക്കുവാനുള്ള നോട്ടുകളൊക്കെ തയ്യാറാക്കിയിരുന്നു. എന്നോടൊപ്പം ശുശ്രൂഷയിലുണ്ടായിരുന്ന ഒരാൾ കെ.പി. യോഹന്നാൻ സാറുമായി അടുപ്പമുള്ളയാളാണ്. സഭയുടെ രീതികളിൽ നിന്നും വ്യത്യസ്തമായി നടക്കുന്നതിനോട് അവന് വിയോജിപ്പായിരുന്നു. ഒരുദിവസം അവൻ എന്നോടു പറഞ്ഞു അച്ചനെന്താ മുറിയിലിരിക്കുന്നത്. രോഗികളുടെ മുറിയിൽ കയറി പെന്തക്കോസ്തുകാർ വചനം പറയുന്നു. വിസിറ്റിംഗ് ചെയ്യുന്നതോടൊപ്പം ഇക്കാര്യവും ഞാൻ ശ്രദ്ധിച്ചു തുടങ്ങി. ഒരു ഞായറാഴ്ച ഉച്ച കഴിഞ്ഞ് ഒരു വാർഡിൽ ചെന്നപ്പോൾ ലഘുലേഖകൾ നൽകിയിട്ട് പെന്തക്കോസ്തുകാർ പ്രസംഗിച്ചുകൊണ്ടിരിക്കുന്നതാണ് കണ്ടത്. ഞാൻ ഇടപെട്ടു. സാധാരണ രീതിയിൽ ഓർത്തഡോക്സുകാർ അവരെ സപ്പോർട്ടു ചെയ്യുകയാണ് പതിവ്. എന്നാൽ അവിടെ സംഭവിച്ചത് നേരെ മറിച്ചാണ്. രോഗികളിൽ ചിലർ എന്നോടു പറഞ്ഞു നിങ്ങൾക്ക് സുവിശേഷം പറയുന്ന രീതിയൊന്നുമില്ലല്ലോ എന്ന്. അതിനുശേഷം എല്ലാദിവസവും കാലത്ത് മൂന്നുമിനിറ്റിലൊതുങ്ങുന്ന സന്ദേശം നൽകിത്തുടങ്ങി. ആകെ പന്ത്രണ്ടു മിനിറ്റാണ് പ്രയറിനായി മാറ്റിവച്ചിട്ടുള്ളത്. മൂന്നുവർഷം തുടർച്ചയായി ആ മൂന്നുമിനിറ്റിനുവേണ്ടി ആഴമായി വേദപുസ്തകം പഠിച്ചു. ആവശ്യക്കാരന്റെ മുന്നിൽ വചനം എങ്ങനെ നൽകണമെന്ന് അവിടെനിന്നും പഠിച്ചു. കൂടാതെ നേഴ്സിംഗ് സ്റ്റാഫ്, സ്റ്റുഡൻസ്, സെക്യൂരിറ്റി, ഡോക്ടർമാർ, ലാബ് ഇങ്ങനെ പതിനാറു ഡിപ്പാർട്ടുമെന്റുകളുണ്ടായിരുന്നു. ഈ ഡിപ്പാർട്ടുമെന്റിനെല്ലാം എല്ലാ ആഴ്ചയിലും ബൈബിൾ ക്ലാസ് എടുക്കുമായിരുന്നു. അലസത കാണിച്ചിട്ടുള്ള ഡോക്ടർമാരെയൊക്കെ ഞാൻ വിളിച്ചുകൊണ്ടുവരുമായിരുന്നു. ആ ചാപ്പൽ എന്നെ സംബന്ധിച്ചിടത്തോളം ഒരു അനുഗ്രഹത്തിന്റെ ഉറവയാണ്. ഇതുവരെ ഞാൻ പറയാത്ത ഒരു രഹസ്യമുണ്ട്. നേഴ്സിംഗ് കുട്ടികളിൽ പള്ളിയിൽ വരാത്തവരെക്കുറിച്ച് വാർഡനോട് അന്വേഷിക്കും. കുട്ടികളിൽ പലരും എന്നോട് അസ്വസ്ഥത കാട്ടിയിരുന്നു. അവിടെനിന്നും പോരുന്നതിന് ഒന്നരവർഷം മുമ്പാണ്. ഞാനാണ് പള്ളി പൂട്ടിയിറങ്ങുന്നത്. അവിടെ ഞാൻ ഒറ്റപ്പെട്ട ഒരവസ്ഥയിലായിരുന്നു. കാര്യങ്ങൾ പങ്കുവയ്ക്കുവാൻ ഒരു നല്ല സുഹൃത്ത് ഉണ്ടായിരുന്നില്ല. മിക്കവാറും എല്ലാവരും കുടുംബമായി കഴിയുന്നവർ. ഞാൻ ഒറ്റയാനും. ഒരുവേള ഞാൻ സങ്കപ്പെട്ടുകൊണ്ട് പള്ളിയിലേക്കു പ്രവേശിച്ചപ്പോൾ എന്തിനാണ് നീ എന്നെ ഇവിടെക്കു കൊണ്ടുവന്നതെന്ന് ഉള്ളിൽ വിചാരിച്ചിരുന്നു. ഉയർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ രൂപത്തിനുമുന്നിൽ ഞാൻ നിന്നു കരഞ്ഞു. തൊട്ടടുത്തുനിന്നും ഒരു ശബ്ദം ഞാൻ കേട്ടു. മോനേ നീ എന്തിനാ കരയുന്നത്, ഞാൻ ഉണ്ടല്ലോ നിന്നോടുകൂടെ എന്ന്. ഇതു കേട്ടപ്പോൾ എന്റെ രോമമെല്ലാം എഴീച്ചു. എനിക്കാരെയും പേടിയില്ല എന്ന ഒരു തോന്നൽ അപ്പോൾ മനസ്സിൽ തോന്നി. ഞാൻ പള്ളിപൂട്ടി മടങ്ങി. പിറ്റേന്നുമുതൽ എനിക്ക് മറ്റൊരു സമീപനമാണ് അവിടെനിന്നും ഉണ്ടായത്. അതെന്നെ സംബന്ധിച്ചിടത്തോളം വലിയ ഒരനുഭവമായിരുന്നു. ഇപ്പോഴും ഒത്തുകിട്ടുന്ന സാഹചര്യത്തിൽ ആ ചാപ്പലിൽ ഞാൻ പോയി പ്രാർത്ഥിക്കും. രോഗികളുടെ കൂടെയുള്ളവർ അവരുടെ ആശ്വാസത്തിനായി ആ ചാപ്പലിൽ വന്ന് കണ്ണീരോടെ പ്രാർത്ഥിച്ചിരുന്നു. പരുമല പോലെ പരിശുദ്ധമായിട്ടാണ് ആ ചാപ്പൽ എനിക്കനുഭവപ്പെട്ടിട്ടുള്ളത്.

*പരുമല സെമിനാരിയിലേക്ക്?*

2003ലാണ് ഞാൻ പരുമല സെമിനാരിയിലേക്ക് വരുന്നത്. വെട്ടിക്കൽ മാനേജരായിരിക്കുന്ന സമയത്ത് ബാവായുടെ കല്പന വരുന്നു. അതിൻപ്രകാരം ദേവലോകത്ത് എത്തി. ബാവാ അവിടെ ഉണ്ടായിരുന്നു. മാത്യൂസ് ദ്വിതീയൻ ബാവായാണ്. ഇപ്പോഴത്തെ ബാവായുമുണ്ട്. എപ്പിഫാനിയോസ് തിരുമേനിയും സഭാ സ്ഥാനികളുമുണ്ട്. പരുമലയിൽ രണ്ട് കൊച്ചച്ചന്മാരുണ്ട്. അവർ എല്ലാം നോക്കിക്കൊള്ളും. മോനവിടെപോയി നോമിനലായി നോക്കിയാൽ മതി എന്ന് മാത്യൂസ് ദ്വിതീയൻ ബാവാ പറഞ്ഞു. ആ വർഷം അമേരിക്കയിൽ കഷ്ടാനുഭവാഴ്ചയിൽ പോകുവാനുള്ള എല്ലാ കാര്യങ്ങളും ചെയ്തിരിക്കുകയാണ്. അക്കാര്യം ഞാൻ പറഞ്ഞു. അതു സാരമില്ല. അവിടെ പോയി ചാർജ് എടുത്തിട്ട് പൊയ്ക്കൊള്ളാൻ പറഞ്ഞു. അച്ചൻമാർ കാര്യങ്ങളെല്ലാം നോക്കിക്കൊള്ളും. വെട്ടിക്കൽ ദയറായുടെ ചാർജ് വിടുകയും ചെയ്യരുത് എന്നു പറഞ്ഞു. പരുമലയിൽ പോയി ചാർജ് എടുത്തിട്ട് അമേരിക്കയ്ക്കു പോയിട്ടുവന്നു. ആഴ്ചയിൽ രണ്ടുപ്രാവശ്യം വെട്ടിക്കലിൽ പരുമലയിൽനിന്നും പോയി. അവിടെയുള്ള അച്ചന്മാർക്കും അതിഷ്ടപ്പെടുന്നില്ല എന്നു തോന്നി. പരുമലയിലും എതാണ്ട് ഇതേ അവസ്ഥയായിരുന്നു. അത് സ്വാഭാവികമാണ്. കടകളെല്ലാം ഒഴിപ്പിക്കുന്ന സമയമായിരുന്നു അത്. സെമിനാരി വിദ്യാർത്ഥികളുമായി കച്ചവടക്കാർ എതിർത്തിരുന്നു.



അക്കാലത്തെക്കുറിച്ചോർക്കുമ്പോൾ ഒരുപാട് തിക്താനുഭവം എനിക്കുണ്ടായി. രണ്ടിടത്തും സ്വസ്ഥതയില്ലാത്ത അവസ്ഥ.

*വെട്ടിക്കൽ ദയറായെക്കുറിച്ച്?*

വെട്ടിക്കൽ ദയറായിൽ ഞാൻ ചെല്ലുമ്പോൾ അതൊരു മരുഭൂമിയായിരുന്നു. 1989 സെപ്റ്റംബർ പതിനഞ്ചിനാണ് ഞാൻ അവിടേക്ക് ചെല്ലുന്നത്. സിനഡിൽ എന്നെ അവിടെ നിയമിക്കണമെന്ന് തീരുമാനിച്ച വിവരം പൗലോസ് മാർ പക്കോമിയോസ് തിരുമേനി എന്നോടു പറഞ്ഞു. അച്ചനാണ് അന്നു ഞാൻ. അന്നു ഞാൻ തിരുമേനിയോടു ചോദിച്ചത് ഇപ്പോഴും ഓർക്കുന്നു. എന്നെ നാടുകടത്തുന്നത് എന്തിനാണ്. അത്രയധികം അപരാധം ഞാൻ ചെയ്തുവോയെന്ന്. ആ ദേശത്തെക്കുറിച്ച് അന്നും ഇന്നും എനിക്കത്ര സുഖമായിട്ടു തോന്നാറില്ല. ജോസഫ് മാർ പക്കോമിയോസ് തിരുമേനിയുടെ അന്ത്യം വേദനാജനകമായിരുന്നു. അന്നാട്ടുകാർ അദ്ദേഹത്തെ ഒരുപാട് വേദനിപ്പിച്ചിരുന്നു. ഒരു പരിശുദ്ധനായ വ്യക്തിയായിരുന്നു. സഭയ്ക്ക് ഒരു മുതൽകൂട്ടായിരുന്നു. ഞാൻ അദ്ദേഹത്തോടൊപ്പം ജീവിച്ചിട്ടുള്ള ആളാണ്. ഞാൻ ആറുമാസം തിരുമേനിയുടെ കൂടെ താമസിച്ചിട്ട് ഒരു ദിവസമാണ് വീട്ടിലേക്കു പോയത്. അദ്ദേഹത്തിന്റെ മുടി വെട്ടി കൊടുത്തിട്ടുണ്ട്. കുപ്പായം നനച്ചു കൊടുത്തിട്ടുണ്ട്. ഒരിക്കൽ തൃശൂർ വഴി മടങ്ങി വന്നപ്പോൾ താൻ വീട്ടിൽ പോകുന്നില്ലെയെന്നു ചോദിച്ചു. ഇല്ലായെന്നു പറഞ്ഞു. തിരുമേനിയെ വേദനിപ്പിച്ച ആ നാടിനോടും എനിക്കൊരു വേദനയുണ്ട്.

അവിടേക്കു പോകാതിരിക്കുവാൻ ഞാൻ ആഗ്രഹിച്ചു. അങ്ങനെയൊരു തോന്നൽ ആദ്യമായിട്ടായിരുന്നു. ഈവാനിയോസ് തിരുമേനിയുടെ നിർബന്ധത്താലാണ് അവിടെ പോകുവാൻ കഴിഞ്ഞത്. ഗുരുക്കന്മാരിൽ ആദരിക്കുന്ന തിരുമേനിയോട് വയ്യായെന്നു പറയുവാൻ എനിക്കു കഴിഞ്ഞില്ല. അവിടെ ചെല്ലുമ്പോൾ അവിടത്തെ അവസ്ഥ എന്നു പറയുന്നത് അരയടിയോളം പുല്ല് വളർന്നുനിൽക്കുകയാണ്. റബറിനിടയിലുള്ള ഒരു തരം വണ്ടുകൊണ്ട് ദയറാമുഴുവൻ നിറഞ്ഞിരിക്കുകയാണ്. തെക്കുവശത്തുള്ള കെട്ടിടം ഇടിഞ്ഞുപൊളിഞ്ഞ് കിടക്കുന്നു. ഭിത്തിയെല്ലാം പൊട്ടിപ്പൊളിഞ്ഞ് ചോർന്നൊലിച്ച് നാശമായി കിടക്കുകയാണ്. ദയനീയമായ അവസ്ഥയിലായിരുന്നു ദയറ. കോലഞ്ചേരി മെഡിക്കൽ മിഷനിൽനിന്നും രാജകീയമായിട്ടാണ് എനിക്ക് യാത്രയയപ്പ് നൽകിയത്. എന്നോടൊപ്പം വൈ.എസ്.വർഗീസ് എന്ന ഒരാളിനെ മാത്യൂസ് മാർ സേവേറിയോസ് തിരുമേനി വിട്ടു. ഞങ്ങളുടെ നാട്ടിൽ നിന്നും വേറൊരു ചെറുപ്പക്കാരനും മറ്റൊരു ചെറുപ്പക്കാരനും എന്നോടൊപ്പമുണ്ടായിരുന്നു. ഞങ്ങൾ ഉച്ചഭക്ഷണം പുറത്തുനിന്നും കഴിച്ചു. വൈകിട്ടായപ്പോൾ ആഹാരത്തെക്കുറിച്ച് ചിന്തിച്ചു. അടുക്കളയിൽ കയറി നോക്കിയപ്പോൾ ഒരു പാത്രം പോലും അവിടെയില്ലായിരുന്നു. അവിടെയുണ്ടായിരുന്ന ഹീറ്ററിൽ കൈയ്യിലുണ്ടായിരുന്ന ഒരു സ്റ്റീൽപാത്രം കൊടിലുകൊണ്ട് ചൂടാക്കി മുട്ട വാട്ടി കഴിച്ചു. ഒപ്പമുണ്ടായിരുന്ന കുട്ടികൾ എന്നെ കട്ടിലിൽ കിടത്തിയിട്ട് അവർ ചുറ്റും താഴെ കിടന്നു. ഈച്ച കയറാതിരിക്കുവാൻ ചെവിയിൽ പഞ്ഞിയും തിരുകിവച്ചു.

*അവിടെ ചെല്ലുമ്പോൾ അവിടത്തെ അവസ്ഥ എന്നു പറയുന്നത് അരയടിയോളം പുല്ല് വളർന്നുനിൽക്കുകയാണ്. റബറിനിടയിലുള്ള ഒരു തരം വണ്ടുകൊണ്ട് ദയറാമുഴുവൻ നിറഞ്ഞിരിക്കുകയാണ്. തെക്കുവശത്തുള്ള കെട്ടിടം ഇടിഞ്ഞുപൊളിഞ്ഞ് കിടക്കുന്നു. ഭിത്തിയെല്ലാം പൊട്ടിപ്പൊളിഞ്ഞ് ചോർന്നൊലിച്ച് നാശമായി കിടക്കുകയാണ്. ദയനീയമായ അവസ്ഥയിലായിരുന്നു ദയറ.*



പകൽ കുട്ടികൾ കോളജിൽ പോകും. അവർ പോയി കഴിയുമ്പോൾ അവിടെ പടിഞ്ഞാറെ പൂമുഖത്തെ ബഞ്ചിൽ ദയനീയമായി ഇരുന്നത് ഓർക്കുന്നു. ആ ദേശത്തിന്റെ പ്രയാസം ഞാൻ പറഞ്ഞുവെങ്കിലും ആ ദയറ ഇന്നും എന്റെയുള്ളിൽ നിന്നും വിട്ടുമാറുന്നില്ല. അവിടെ അനുഗ്രഹത്തിന്റെ നീരുറവയുണ്ട്. അതെന്നെ താങ്ങിയിരുന്നു. ഞാൻ എവിടെ പോകുമ്പോഴും നമസ്കാരം മുടക്കാതിരിക്കാൻ നോക്കുമായിരുന്നു. നാട്ടിലെ കുറെ കുട്ടികളെ കൂട്ടിവരുത്തി സന്ധ്യാനമസ്കാരം ഭംഗിയാക്കി. ക്രമേണ അവിടത്തെ പണികൾ ചെയ്തു തീർത്തു. ഭിത്തിയെല്ലാം വീണ്ടും സിമന്റു തേച്ച് ഉറപ്പുവരുത്തി. രണ്ടുപ്രാവശ്യം ദയറാ കെട്ടിനു ഓട് മാറ്റിയിടീച്ചു. അതിനോടു ചേർന്നു കുറെ പണികളൊക്കെ വരുത്തി. തെക്കുഭാഗത്ത് കെട്ടിടം പണിതു. ഓഡിറ്റോറിയമുണ്ടാക്കി. ഇപ്പോൾ പഴയ അവസ്ഥയുമായി യാതൊരു ബന്ധവുമില്ല. റബ്ബർ ഉണ്ടായിരുന്നുവെങ്കിലും അതിൽനിന്നും വലിയ വരുമാനമൊന്നും കിട്ടുമായിരുന്നില്ല. പള്ളിക്ക് ഒരു സ്ഥലമുണ്ടായിരുന്നു. അതൊക്കെ പലവഴിക്കായി. അതിരുകൾ തിരിച്ചിരുന്ന വേലിയില്ലായിരുന്നു. അതെല്ലാം വൃത്തിയാക്കി മതിലു കെട്ടിച്ചു.

(തുടരും)







**ബുദ്ധൻ യേശു മുഹമ്മദ്**
ലോകമതങ്ങളെപ്പറ്റി ഒരു പുസ്തകം
**മുഹമ്മദ് ശമീം**
ഇസ്ലാമിക് പബ്ലിഷിംഗ് ഹൗസ്
കോഴിക്കോട്. വില: 150 രൂപ

*മനുഷ്യസംസ്കാരത്തിന്റെ മൂലശിലയാണ് മതം. വെളിച്ചത്തിന്റെ അക്ഷയമായ ഉറവയാണത്. കാലം കൊണ്ട് ക്ലാവു പിടിച്ച മതചരിത്രത്തെ ശരിയായി തേച്ചുരച്ചെടുത്താൽ മതങ്ങളുടെ ഏകാത്മകത തെളിഞ്ഞുവരും. ഇത്തരമൊരു അന്വേഷണമാണ് ഈ പുസ്തകം. 'ഇന്നലെയുടെ രാഷ്ട്രീയമാണ് ഇന്നിന്റെ മതം' എന്ന പൊതുധാരണക്കപ്പുറത്തുനിന്നുകൊണ്ട് മതത്തിൽ മൗലികമായിത്തന്നെ അന്തർഭവിച്ചിട്ടുള്ള രാഷ്ട്രീയത്തെ വെളിപ്പെടുത്താനുള്ള ശ്രമം കൂടിയാണ് ഇത്. മതത്തിന്റെ വിപ്ലവാത്മകമായ സാമൂഹിക ഉള്ളടക്കത്തെക്കുറിച്ച് ഒരു ചരിത്രപാഠമായിത്തീരുന്ന ഈ കൃതിയിൽ നിന്നും ക്രിസ്തുമതവുമായി ബന്ധപ്പെട്ട ഒരു ഭാഗം അവതരിപ്പിക്കുന്നു- എഡിറ്റർ*

**ക്രിസ്തീയ സഭകൾ**

ആദ്യകാലത്ത് അപ്പൊസ്തോലന്മാർക്ക് (ഇവരിൽ പൗലോസും ഉൾപ്പെടും) നേരിട്ട് ശിഷ്യപ്പെട്ട് സഭാപിതാക്കന്മാരായിത്തീർന്നവരെ അപ്പൊസ്തോലിക പിതാക്കന്മാർ എന്നാണ് പറയുക. റോമിലെ ക്ലീമ്മീസ് (ക്ലെമന്റ്), റോമിലെ തന്നെ ഹെർമസ്, അന്ത്യോക്യയിലെ ഇഗ്നാത്തിയോസ്, സ്മിർനയിലെ പോളികാർപ്, അലക്സാന്ത്രിയയിലെ ബർന്നബാസ് തുടങ്ങിയവരായിരുന്നു ഇവർ. ഇവരുടെ കാലത്തും ഇതിനു തൊട്ടുടനേയും ക്രൈസ്തവസമൂഹം ഒരൊറ്റ സഭയായി റോമാ സാമ്രാജ്യത്തിൽ നിലകൊണ്ടു. പിന്നീട് സഭാ പിതാക്കന്മാർ രണ്ട് വിഭാഗമായി പിരിഞ്ഞു. റോം മുതൽ അലക്സാന്ത്രിയ വരെയുള്ള പ്രദേശങ്ങളിലുള്ള സമൂഹം പൊതുവായി അലക്സാന്ത്രിയൻ സഭയ്ക്ക് കീഴിലും തുർക്കി, സിറിയ, ഇറാഖ്, ജോർദ്ദാൻ എന്നീ പ്രദേശങ്ങളിലുള്ളവർ കപ്പഡോക്യൻ അഥവാ അന്തോക്യൻ സഭയ്ക്ക് കീഴിലുമായി. അന്ത്യോക്യൻ സഭ പൊതുവെ ക്രിസ്തുമതത്തിന്റെ പൗരസ്ത്യ ഭാവത്തെയാണ് പ്രതിനിധീകരിച്ചതെന്ന് പറയാം.

ക്രി.395ൽ തിയോഡേഷ്യസ് ചക്രവർത്തിയുടെ കാലത്ത് റോമാ സാമ്രാജ്യത്തിൽ പൗരസ്ത്യ സാമ്രാജ്യവും പാശ്ചാത്യ സാമ്രാജ്യവുമായി രാഷ്ട്രീയ വിഭജനമുണ്ടായി. ഇതിനനുസരിച്ച് ക്രിസ്തീയ സഭ പൗരസ്ത്യ സഭയും പാശ്ചാത്യ സഭയുമായി വിഭജിക്കപ്പെട്ടു. ബൈസാന്റിയം (കുസ്താന്തിനോസ് പോളീസ്) കേന്ദ്രമായ പൗരസ്ത്യ സഭ ഗ്രീക്കു സഭയെന്നും പാശ്ചാത്യ സഭ റോമാ സഭയെന്നും അറിയപ്പെട്ടു. ഈ സഭകളിൽ വീണ്ടും വ്യത്യസ്ത ധാരകളുണ്ടായി. ആധുനിക കാലത്ത് യൂറോപ്പിലുണ്ടായ പ്രൊട്ടസ്റ്റന്റ് മതനവീകരണം പാശ്ചാത്യ സഭകളിൽ വലിയ പിളർപ്പ് സൃഷ്ടിച്ചു. ഇപ്പോൾ പാശ്ചാത്യ സഭകളിൽ കത്തോലിക്കാ സഭകൾ, പൊട്ടസ്റ്റന്റ് സഭകൾ എന്നിവയും പൗരസ്ത്യസഭകളിൽ പൗരസ്ത്യ കത്തോലിക്കാ സഭകൾ, ഓർത്തഡോക്സ് സഭകൾ എന്നിവയും നിലനിൽക്കുന്നു.

**കത്തോലിക്ക സഭ**

കത്താ, ഹോലു എന്നീ ഗ്രീക്കു പദങ്ങൾക്ക് എല്ലാം ഉൾക്കൊള്ളുന്നത് എന്നാണർത്ഥം. ഈ രണ്ടു പദങ്ങളും ചേർത്ത് കത്തോലിക്കോസ്, കാതോലിക എന്നെല്ലാമുള്ള രൂപങ്ങളുണ്ടായി. കത്തോലിക്ക എന്ന വാക്കിന് സാർവത്രികം എന്നർത്ഥം പറയാം.

അന്ത്യോക്യൻ പാരമ്പര്യത്തിൽപ്പെട്ട ഇഗ്നാത്തിയോസ് നൂറോന ആദിമ ക്രൈസ്തവ സമൂഹത്തെത്തന്നെ കാതോലിക് എന്ന് വിശേഷിപ്പിച്ചിരുന്നു. അപ്പൊസ്തോലന്മാരുടെ വിശ്വാസപ്രമാണത്തിൽ കാതോലികവും അപ്പൊസ്തോലികവും (ശ്ലൈഹികം) ആയ വിശുദ്ധ സഭയിൽ ഞാൻ വിശ്വസിക്കുന്നു എന്നു കാണാം. എന്നാൽ, ഈ വിശുദ്ധസഭ റോമൻ കത്തോലിക്കാ സഭയാണെന്ന് കത്തോലിക്കേതരർ വിശ്വസിക്കുന്നില്ല.

ഏകവും വിശുദ്ധവും കാതോലികവും അപ്പൊസ്തോലികവും എന്ന് വിശ്വാസപ്രമാണത്തിൽ ഏറ്റുപറയുന്ന ക്രിസ്തുവിന്റെ ഏകസഭയാണ് കത്തോലിക്കാ സഭയെന്ന് അവകാശപ്പെടുന്നു. (രണ്ടാം വത്തിക്കാൻ കൗൺസിൽ പ്രമാണരേഖ LG 8). സഭ ക്രിസ്തുവിന്റെ ശരീരമാണെന്നും പരിശുദ്ധാത്മാവിന്റെ ആലയമാണെന്നുമൊക്കെയാണ് വിശ്വസിക്കപ്പെടുന്നത്. മാർപാപ്പ സഭയുടെ ദൃശ്യതലവനും ക്രിസ്തു അദൃശ്യതലവനുമാണ്. റോമിലെ മാർപ്പാപ്പ യേശുവിന്റെ വികാരി (പ്രതിപുരുഷൻ) ആണ്. വിശ്വാസ സത്യങ്ങളും ധാർമിക നിയമങ്ങളും ആധികാരികമായി പ്രബോധിപ്പിക്കാനുള്ള തെറ്റാവരം മാർപ്പാപ്പയ്ക്കുണ്ട്.

പത്രോസിന്റെ പ്രഥമസ്ഥാനമാണ് മറ്റൊരടിസ്ഥാനം. യേശു പത്രോസിനോട് ഇങ്ങനെ പറഞ്ഞു. 'യോനായുടെ മകനായ ശീമയോനേ, നീ ഭാഗ്യവാൻ. ഞാൻ നിന്നോടു പറയുന്നു, നീ പാറ (കേപ്പാ)യാകുന്നു. ഈ പാറമേൽ ഞാനെന്റെ പള്ളി പണിയും. നരക കവാടങ്ങൾ അതിനെതിരെ ബലപ്പെടുകയില്ല. സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ ഞാൻ നിനക്കു തരും. നീ ഭൂമിയിൽ ബന്ധിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും ബന്ധിക്കപ്പെട്ടിരിക്കും. നീ ഭൂമിയിൽ മോചിപ്പിക്കുന്നതെല്ലാം സ്വർഗ്ഗത്തിലും മോചിപ്പിക്കപ്പെട്ടിരിക്കും' (മത്തായി 16:17-19).

പത്രോസിന്റെ പ്രഥമസ്ഥാനത്തിന് റോമിലെ മാർപ്പാപ്പമാർ പിന്തുടർച്ചാവകാശികളാണെന്ന് കത്തോലിക്കർ വിശ്വസിക്കുന്നു. എന്നാൽ, ഓർത്തഡോക്സ്, പ്രൊട്ടസ്റ്റന്റ് സഭകൾ ഇതംഗീകരിക്കുന്നില്ല. ഓർത്തഡോക്സ് സഭാ വിശ്വാസമനുസരിച്ച് പത്രോസിനു നൽകപ്പെട്ടത് അധികാരത്തിന്റെ പ്രഥമസ്ഥാനമല്ല. മറിച്ച് മാന്യതയുടെ പ്രഥമസ്ഥാനമാണ്.

**ഓർത്തഡോക്സ് സഭകൾ**

സത്യാരാധന, ശരിയായ വിശ്വാസം എന്നൊക്കെയാണ് ഓർത്തഡോക്സ് എന്ന വാക്കിന്റെ അർത്ഥം.

കത്തോലിക്കാ സഭ പോലെ കടുത്ത അധികാരസ്വഭാവവും കേന്ദ്രീകരണവും പുലർത്തുന്ന ഘടനയല്ല ഓർതഡോക്സ് സഭകൾക്ക് പൊതുവിലുള്ളത്. രണ്ട് തരം സ്വഭാവത്തിലുള്ള സഭകളാണ് ഈ വിഭാഗത്തിലുള്ളത്. സഭാ ഭരണത്തിൽ പൂർണ്ണ സ്വാതന്ത്ര്യമുള്ള (Autocephalous) സഭകളും സ്വന്തം അധികാര ഘടനയുണ്ടെങ്കിലും മറ്റൊരംഗീകാരത്തിന് വിധേയമായിരിക്കുന്ന (Autonomous) സഭകളുമാണവ.

ഓർതഡോക്സ് സഭകൾ പ്രധാനമായും രണ്ട് വിഭാഗങ്ങളായി പിരിഞ്ഞു

1. അന്ത്യോക്യൻ സുറിയാനി– അന്ത്യോക്യ കേന്ദ്രമായ അപ്പൊസ്തോലിക സിംഹാസനത്തിന്റെ കീഴിലുള്ള സഭകളാണ് അന്ത്യോക്യൻ സുറിയാനീ സഭകൾ. പത്രോസാണ് അന്ത്യോക്യായിലെ ഒന്നാമത്തെ പാത്രിയർക്കീസ് ആയി ഗണിക്കപ്പെടുന്നത്. ഇഗ്നാത്തിയോസ് നൂറാന, മാർ ഈവാനിയോസ് തുടങ്ങിയവർ അന്ത്യോക്യൻ പാരമ്പര്യത്തിന്റെ ആചാര്യന്മാരാണ്. പരിശുദ്ധാത്മാവ് പിതാവിൽ നിന്ന് പുറപ്പെട്ട് പിതാവിനോടും പുത്രനോടും കൂടി വന്ദിക്കപ്പെടുന്നുവെന്ന തത്വത്തെ ഇവർ അടിസ്ഥാനമായി സ്വീകരിച്ചു. കൽക്കദോനിയൻ സുനഹദോസിനു ശേഷം, ഏക മാത്ര സ്വഭാവ വാദമുയർത്തിപ്പിടിച്ചിരുന്ന യാക്കോബ് ബൂർദാനയുടെ കാലം തൊട്ട് ഈ പരമ്പര യാക്കോബായ എന്നും അറിയപ്പെട്ടു. ഇതാകട്ടെ, യിസ്റായേൽ എന്ന യാക്കോബ് പ്രവാചകൻ. യേശുവിന്റെ സഹോദരൻ യാക്കോബ് എന്നിവരുടെയും കൂടി പേരുദ്ദേശിച്ച്, എന്ന നിലയ്ക്ക് സഭ സ്വീകരിക്കുകയും ചെയ്തു.

**2. ബൈസന്റയിൻ സഭകൾ**

കാൽക്കദോനിയൻ പ്രമാണം അംഗീകരിച്ച ഓർതഡോക്സ് വിഭാഗം പൗരസ്ത്യ റോമാസാമ്രാജ്യത്തിന്റെ തലസ്ഥാനമായ ബൈസാന്റിയം ആസ്ഥാനമാക്കി മറ്റൊരു പാരമ്പര്യമായി വേർപിരിഞ്ഞു. കത്തോലിക്കർ കഴിഞ്ഞാൽ ഏറ്റവും അംഗസംഖ്യയുള്ള ഈ വിഭാഗത്തിൽ കൂടുതലും സ്വതന്ത്ര ദേശീയ സഭകളാണുള്ളത്. പൊതു പിതാവ് എന്ന നിലയിൽ അഥവാ എക്യുമെനിക്കൽ പാത്രിയർക്കീസ് ആയി കോൺസ്റ്റാന്റിനോപ്പിൾ പാത്രിയർക്കീസിനെ അംഗീകരിക്കുന്നു. അതാണല്ലോ മാതൃസഭ. എക്യുമെനിക്കൽ പാത്രിയാർക്കേറ്റ് കഴിഞ്ഞാൽ ചരിത്രപരമായി പ്രാധാന്യമുള്ള പാത്രിയാർക്കേറ്റുകളാണ് അലക്സാണ്ട്രിയ, അന്ത്യോക്യ, യരുശലേം എന്നിവ.

മാർപ്പാപ്പായോ ഏതെങ്കിലും സാർവത്രിക പാത്രിയർക്കീസിനെയോ അംഗീകരിക്കാത്ത സ്വതന്ത്ര പൗരസ്ത്യ സഭകളുമുണ്ട്. നാല് സഭകൾ അവയിൽ വളരെയേറെ പ്രാധാന്യമുള്ളതാണ്. കോപ്റ്റിക് സഭയാണ് അതിലൊന്ന്. അപ്പൊസ്തോലിക കാലം മുതൽക്കെ നിലനിൽക്കുന്ന സഭയാണ് കോപ്റ്റിക് സഭ. അതുപോലെ പ്രധാനപ്പെട്ടതാണ് എത്യോപ്യൻ സഭ. ഇവരിൽ കത്തോലിക്ക, ഓർതഡോക്സ് എന്നീ രണ്ടു വിഭാഗങ്ങളുണ്ട്. മറ്റൊന്ന് പേർഷ്യൻ സഭയാണ്. ഇവരിൽ കത്തോലിക്കരും നസ്തോറിയന്മാരുമായി രണ്ട് വിഭാഗമുണ്ടായിരുന്നു. നസ്തോറിയൻമാർ വീണ്ടും രണ്ടു വിഭാഗമായി പിരിഞ്ഞു. അങ്ങനെ ഇപ്പോൾ പേർഷ്യൻ സഭയിൽ മൂന്ന് സ്വതന്ത്ര പാത്രിയർക്കീസുമാരുണ്ട്. കൽക്കദോനിയൻ സുനഹദോസിന്റെ എതിർചേരിയിലായിരുന്ന ഒരു വിഭാഗമാണ് അർമേനിയൻ സഭ. ഇവരിൽ ഒരു വിഭാഗം പിന്നീട് റോമാസഭയുമായി പുനരൈക്യത്തിലായി. മറ്റുള്ളവർ ഓർതഡോക്സ് വിഭാഗമായറിയപ്പെടുന്നു. എക്മിയസ്ദീൻ (റഷ്യ), യരൂശലേം, ബൈസാന്റിയം, സിലീഷ്യ എന്നിവിടങ്ങളിലായി നാല് മേലദ്ധ്യക്ഷന്മാർ ഇവർക്കുണ്ട്.

**പ്രൊട്ടസ്റ്റന്റ് സഭകൾ**

റോമൻ കത്തോലിക്കാ സഭയുടെ ഘടന, പ്രവർത്തനരീതി, ചില സിദ്ധാന്തങ്ങൾ, മാർപ്പാപ്പായുടെ ആധിപത്യം എന്നിവയോട് വിയോജിച്ചു പ്രകടിപ്പിച്ചുകൊണ്ട്, യൂറോപ്പിലുണ്ടായ മത നവീകരണ പ്രവർത്തനങ്ങളെ തുടർന്ന് രൂപം കൊണ്ടതാണ് പ്രൊട്ടസ്റ്റന്റ് സഭകൾ. 1517ൽ തൊണ്ണൂറിയഞ്ച് പ്രതിജ്ഞകൾ (Nintifive Thesis) എന്ന രേഖയുമായി രംഗത്തുവന്ന മാർട്ടിൻ ലൂതർ (ജർമനി) എന്ന പുരോഹിതനാണ് ഇതിന് തുടക്കം കുറിച്ചത്. പോപ്പിന്റെ അധികാരത്തിനും അന്നത്തെ പൗരോഹിത്യത്തിനുമെതിരെ ശക്തമായ നിലപാടെടുത്ത ഇവർ പ്രതിഷേധികൾ (Protestants) എന്നറിയപ്പെട്ടു. ഇവരുടെ പ്രധാന സിദ്ധാന്തങ്ങൾ ഇപ്രകാരമാണ്.

1. ബൈബിൾ മാത്രമാണ് ക്രൈസ്തവ ജീവിതത്തിന്റെ മാനദണ്ഡം. മാനുഷികമായ മറ്റ് പാരമ്പര്യങ്ങൾക്ക് സഭാ ജീവിതത്തിൽ സ്ഥാനം നൽകരുത്.

2. മനുഷ്യരുടെ വിശുദ്ധീകരണം സാധിക്കുന്നത് ഹൃദയസ്പർശിയായ, ആത്മസമർപ്പണത്തോടുകൂടിയ വിശ്വാസം മൂലമാണ്.

3. ദൈവാരാധനയ്ക്ക് മൃതമായ ലാറ്റിൻ ഭാഷയല്ല, സജീവമായ നാട്ടുഭാഷകളാണ് ഉപയോഗിക്കേണ്ടത്. ഹൃദയഹാരിയായ സംഗീതത്തിന് ആരാധനാക്രമത്തിൽ സ്ഥാനം നൽകണം.

ലൂഥറിന്റെ ചിന്തകളിൽ നിന്ന് പ്രചോദനമുൾക്കൊണ്ട ലൂഥറൻ സഭ, ഫ്രാൻസിലെ മത നവീകരണ വക്താവായ ജോൺ കാൽവിൻ രൂപം കൊടുത്ത കാൽവിനിസ്റ്റ് സഭ, ഇംഗ്ലണ്ടിലെ ആംഗ്ലിക്കൻ സഭ എന്നിങ്ങനെ പ്രൊട്ടസ്റ്റന്റ് സഭകൾ സ്ഥാപിതമായി. ഇവയിൽ ചിലതിൽ ബിഷപ്പ്(എപ്പിസ്കോപ്പാ) ഉന്നത സ്ഥാനീയനാണ്. മറ്റു ചില ഇടങ്ങളിൽ പ്രാദേശിക പുരോഹിതന്മാർ (പ്രെസ്ബൈറ്റ്)ക്കാണ് സ്ഥാനം.

*നോവൽ*






ഡോ.കെ.എം. ജോസഫ്

**അ**തുച്ചനേരത്തല്ലേ. തറവാട്ടിൽ ഇരുട്ടും ഇരുണ്ട ഇടനാഴിയുമില്ലേ? അപ്പോൾ എല്ലാത്തിനും നല്ല സൗകര്യമല്ലേ?

എടോ താൻ വിചാരിക്കുന്നതുപോലൊന്നുമല്ല കാര്യങ്ങൾ. ശരിയാണ്. എനിക്ക് ലക്ഷ്മിയെ ഇഷ്ടമാണ്. ലക്ഷ്മിക്ക് എന്നേയും. ഞങ്ങളുടെ കല്യാണം പണ്ടേ തീരുമാനിച്ചു കഴിഞ്ഞതാണ്. അമ്മായി അവൾക്ക് ലക്ഷ്മി എന്നു പേരിട്ടതുതന്നെ അറിഞ്ഞു കൊണ്ടാണ്. കൃഷ്ണനും ലക്ഷ്മിയും. ചെറുപ്പത്തിൽ ഞങ്ങൾക്കു പിരിഞ്ഞിരിക്കാൻ വിഷമമായിരുന്നു. ഇപ്പോഴും അങ്ങനെതന്നെയാണ്. എന്നാലും ചില അതിർത്തികൾ ഞങ്ങൾ തന്നെ നിശ്ചയിച്ചിട്ടുണ്ട്. മാലയിട്ടു വീട്ടിലേക്ക് കൂട്ടിക്കൊണ്ടുവരുമ്പോൾ അറിയാനെന്തെങ്കിലും ബാക്കിവേണ്ടേ?

എനിക്കു വിശ്വസിക്കാൻ പ്രയാസമാ.

വിശ്വസിക്കണം. അന്യോന്യം മനസ്സിലാക്കിയാൽ അമിതമായ ആഗ്രഹങ്ങൾ ഇല്ലാതാകും. നിയന്ത്രണങ്ങൾ താനേ വരും.

പുതിയ കണ്ണുകളോടെ തോമസുകുട്ടി കൃഷ്ണപിള്ളയെ നോക്കി. ചെറുപ്പമാണെങ്കിലും അറിവിന്റെ അറ്റം കണ്ടവനെപ്പോലെയാണയാൾ സംസാരിക്കുന്നത്.

ഏതായാലും താൻ ഭാഗ്യവാനാണ്. അസൂയ മറയ്ക്കാതെ അവൻ പറഞ്ഞു. വഴിയരികിൽകൂടിയാണവർ നടന്നുകൊണ്ടിരുന്നത്. വഴിയിൽ ഉരുളുന്ന ചക്രങ്ങളുടെ ശബ്ദം. മണികളും മറയിൽ തൂങ്ങുന്ന പിച്ചള അലുക്കുകളും കുലുക്കിക്കൊണ്ട് മാളിയേക്കലെ വില്ലുവണ്ടി കടന്നുപോയി.

ആ വണ്ടിയിൽ ആരായിരുന്നെന്നു തനിക്കറിയാമോ? കൃഷ്ണപിള്ള ചോദിച്ചു.

അറിയാം.

ലക്ഷ്മിയുടെ വല്യ കൂട്ടുകാരത്തിയാ, സുസന്ന.

അതുമറിയാം.

ലക്ഷ്മിയുടെ അഭിപ്രായത്തിൽ തനിക്കു പറ്റിയ കൂട്ടുകാരത്തിയാ സൂസന്ന.

തോമസുകുട്ടിയുടെ ഭാവം മാറി. വികാരത്തിന്റെ ഞരമ്പുകൾ വലിഞ്ഞു.

സുസന്നയോ? അതൊരിക്കലും നടക്കാത്ത കാര്യമാ?

അതെന്താ

സൂസന്ന ഏറ്റവും കൂടുതൽ വെറുക്കുന്നതു ഒരുപക്ഷെ എന്നെയായിരിക്കും.

അങ്ങനെയല്ലല്ലോ ഞാൻ കേട്ടിട്ടുള്ളത്. ഇപ്പോഴെന്തു പറ്റി?

കൃഷ്ണപിള്ളയുടെ നിർബന്ധത്തിനു വഴങ്ങിയാണ് വെള്ളപ്പൊക്കത്തിനിടയിൽ ഉണ്ടായ സംഭവം തോമസുകുട്ടി വിവരിച്ചത്. എല്ലാം കേട്ടുകഴിഞ്ഞപ്പോൾ കൃഷ്ണപിള്ളയ്ക്കും സംശയമായി.

അങ്ങനെ പറഞ്ഞോ? എങ്കിൽ മോശമായിപ്പോയി. ഏതായാലും ഞാനൊന്നു ചോദിക്കട്ടെ.

താനൊന്നിനും പോകണ്ടാ. ഞാനെല്ലാം മറക്കാൻ ശ്രമിക്കുകയാണ്.

നടന്നുനടന്നു അവർ പഴയ വീടിന്റെ പടിക്കലെത്തിക്കഴിഞ്ഞിരുന്നു. അവിടെ വെച്ചു കൂട്ടുകാർ പിരിഞ്ഞു.

## 9

നാളുകളേറെക്കഴിഞ്ഞില്ല. കൂട്ടുകാരോടൊപ്പമിരുന്ന് തോമസുകുട്ടി ഉച്ചഭക്ഷണത്തിനൊരുങ്ങുകയാണ്. കൃഷ്ണപിള്ള കിതച്ചുകൊണ്ട് മുന്നിൽ നിൽക്കുന്നു.

എളുപ്പം ചോറുണ്ണ്. എന്നിട്ടു വീട്ടിലോട്ടൊന്നു വരണം.

തന്റെ വീട്ടിലോ?

അല്ല. അമ്മാവന്റെ വീട്ടില്.

സാറവിടൊണ്ടോ? രാവിലെ ക്ലാസെടുക്കാൻ കണ്ടില്ലല്ലോ?

താൻ ഊണു കഴിക്കൂ. പിന്നീടുമതി ചോദ്യങ്ങൾ.

കൃഷ്ണപിള്ളയുടെ തിടുക്കം കണ്ടപ്പോൾ കൂടുതൽ ചോദ്യങ്ങൾ ചോദിക്കാൻ തോന്നിയില്ല. ഒട്ടും നേരം കളയാതെ ചോറുവാരിത്തിന്നു. ഇലകുറ്റിക്കാട്ടിലേക്ക് വലിച്ചെറിഞ്ഞതിനു ശേഷം കൈകഴുകി.

പോകാം. അവൻ പറഞ്ഞു. നടക്കുന്നതിനിടയിലാണ് മനസ്സിൽ പൊന്തിവന്ന സംശയം പരിഹരിക്കാൻ ഒരുങ്ങിയത്.

ഇന്നാളു സാറു തന്ന പുസ്തകം വായിച്ചു തീർന്നിട്ടില്ല. അതിന്റെ കാര്യം പറയാനാണോ?

അതൊക്കെ വീട്ടിൽ ചെല്ലുമ്പോൾ തനിക്കു മനസ്സിലാകും.

താൻ സസ്പെൻസു കൂടാതെ കാര്യം പറ.

ഞാൻ പറഞ്ഞില്ലേ വീട്ടിൽ ചെല്ലട്ട്.

സ്കൂളിന്റെ മുൻവശത്തു കൂടി ഇറങ്ങി തെക്കോട്ടു അല്പം നടന്നാൽ അഞ്ചാലാപ്പീസ്. അഞ്ചാലാപ്പീസിന്റെ പിന്നിലുള്ള ഒരു വീട്ടിലാണ് മാധവൻപിള്ളസാർ താമസിക്കുന്നത്.

അടഞ്ഞുകിടന്ന മുൻവാതിൽ. കൃഷ്ണപിള്ള വാതിൽക്കൽ മുട്ടി. ലക്ഷ്മീ, ഇതു ഞാനാണ് ഏട്ടൻ.

വാതിൽ തുറന്നപ്പോൾ പകൽനിലാവുപോലെ നിൽക്കുന്ന ലക്ഷ്മി. പടി ചവിട്ടി അകത്തു കടന്നപ്പോൾ തോമസുകുട്ടിയുടെ സംശയം വീണ്ടും തലപൊക്കി.

സാറിവിടില്ലേ?

ഇല്ല. മന്ദ്രമായ സ്വരം.

അമ്മയോ?

അമ്മയും അച്ഛനും കൂടി മാവേലിക്കരയ്ക്കു പോയിരിക്കുകാ. ഒരു കല്യാണത്തിന്.

അപ്പോൾ എന്നെ വിളിപ്പിച്ചതാരാ? ചോദ്യം കൃഷ്ണപിള്ളയുടെ നേർക്കായി.

ആരാണെന്നു നേരിട്ടു കണ്ടറിയുന്നതാണു നല്ലത്. ലക്ഷ്മീ, ആളെവിടെ?

കൊച്ചുമുറീലൊണ്ട്.

അമ്മാവന്റെ വായനാമുറി തനിക്കറിയാമല്ലോ. അങ്ങോട്ടു ചെല്ല്.

മാധവൻപിള്ളസാറിന്റെ ഓഫീസ് കം റീഡിംഗ് റൂമിൽ

# വിശ്വാസികളുടെ തീരം

അവൻ പലവട്ടം പോയിട്ടുള്ളതാണ്. അവനു വായിക്കാനുള്ള പുസ്തകങ്ങൾ അവിടെ നിന്നാണ് സാറെടുത്തുകൊടുക്കുന്നത്. ആരാണു തന്നെ കാത്തിരിക്കുന്നതെന്നറിയാനുള്ള ആകാംക്ഷയോടെ അവൻ നടന്നു. പാതി തുറന്ന വാതിൽ തുറക്കാൻ വേണ്ടി കാത്തിരിക്കുന്നതുപോലെ. കതകിൽ മുട്ടാതെ അവൻ പാളികൾ തുറന്നു. പ്രതീക്ഷിക്കാത്ത മുഖം പെട്ടന്ന് മുമ്പിൽ കണ്ടപ്പോൾ മിന്നൽപ്പിണരുകളായിരുന്നു മനസ്സിൽ.

സൂസന്ന എങ്ങനെ ഇവിടെ?

അമ്പരപ്പോടെ അവൻ ചോദിച്ചു.

ഞാനാണു ലക്ഷ്മീടേട്ടനെ പറഞ്ഞു വിട്ടത്.

എന്തിന്? കൺമുമ്പിൽ കാണുന്നതും കാതുകൊണ്ടു കേൾക്കുന്നതും സത്യമാണെന്നു കരുതുവാൻ കഴിയുന്നില്ല.

മനസ്സിലായില്ലേ? തോമസുകുട്ടിയെ നേരിട്ടു കണ്ടൊരു കാര്യം പറയാൻ.

കാര്യമോ എന്തു കാര്യം?

വെള്ളപ്പൊക്കത്തിന്റെ ദിവസത്തിൽ നമ്മളുതമ്മിൽ കണ്ടില്ലേ?

കണ്ടു, കേൾക്കേണ്ടതു കേട്ടു. ഇനി എന്തിനാണാസംഭവം കുത്തിപ്പൊക്കുന്നത്?

എന്റെ സമാധാനത്തിന്. അന്നു പറഞ്ഞതു തെറ്റായി പോയെന്ന് അപ്പോൾ തന്നെ തോന്നിയതാ. എന്റെ തെറ്റു തിരുത്താൻ തോമസുകുട്ടി എനിക്ക് സമയം തന്നില്ല.

'സൂസന്ന ഒരു തെറ്റും ചെയ്തില്ല. അന്നു പറഞ്ഞതു സത്യമല്ലേ? കുറ്റം ചെയ്തത് ഞാനല്ലേ?'

'തർക്കിക്കാനല്ല ഞാൻ വിളിപ്പിച്ചത്. എന്നോടു ക്ഷമിക്കണം.'

ആത്മാർത്ഥമായ അപേക്ഷയാണ്. തള്ളിക്കളയാൻ കഴിയുന്നില്ല. ക്ഷോഭത്തിന്റെ അലകൾ അടങ്ങാൻ തുടങ്ങി. മനസ്സ് ആർദ്രമാകുന്നു. എങ്കിലും സംശയം തീർന്നില്ല.

'ഇപ്പോൾ ഇങ്ങനെയൊരു മാറ്റമുണ്ടാകാൻ കാര്യമെന്താ? ഞാൻ വിചാരിച്ചതു സൂസന്നയുടെ പൂർവ്വവിരോധം പുറത്തുവന്നതാന്നാ'

'പൂർവ്വവിരോധമോ എനിക്കോ? അങ്ങനെയാണോ ധരിച്ചുവച്ചിരിക്കുന്നത്?'

'അതെ'

'എന്നാൽ അതു തെറ്റാണ്. കുട്ടിക്കാലത്തു നമ്മളു തമ്മിലുണ്ടായിരുന്ന അടുപ്പം ഞാൻ ഒരിക്കലും മറന്നിട്ടില്ല. വീട്ടുകാരു തമ്മിൽ പിണങ്ങിയപ്പോൾ അച്ചായൻ പറഞ്ഞതു കേട്ടു. അന്നു ഞാൻ ഒരു കൊച്ചുകുട്ടിയായിരുന്നില്ലേ? വളർന്നു ഒരു പെണ്ണായിത്തീർന്നപ്പോൾ മനസ്സു എവിടേക്കാണു പോകുന്നതെന്നു എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു.'

'എന്നിട്ടിത്രയും നാളും ഒന്നു ചിരിക്കാൻപോലും കൂട്ടാക്കിയില്ലല്ലോ?'

'ഇഷ്ടപ്പെടാൻ തുടങ്ങിയപ്പോൾ പുറത്തുവന്നതു ദേഷ്യമായിരുന്നു. എന്നെ നോക്കാത്തതിന്. എന്നോട് വർത്തമാനം പറയാത്തതിന്'

ഇഷ്ടമെന്ന വാക്കു കേട്ടപ്പോൾ അവന്റെ മനസ്സു തുള്ളിച്ചാടി. ആശിച്ചതാണ്. സ്വപ്നം കണ്ടതാണ്. സഫലമാകുകയില്ലെന്നു കരുതിയ സ്വപ്നം സാധ്യതയുടെ സീമയിലെത്തിയപ്പോൾ അവനു പരിഭ്രമമാണ്, പേടിയാണ്.

'സൂസന്ന ഇത്രയും തുറന്നു പറഞ്ഞ സ്ഥിതിക്കു ഞാനൊരു കാര്യം വ്യക്തമാക്കാം. സൂസന്ന എപ്പോഴും എന്റെ മനസ്സിലുണ്ടായിരുന്നു. അന്നത്തെ സംഭവം എന്നെ എത്ര മാത്രം വേദനിപ്പിച്ചെന്നറിയാമോ?'

'ലക്ഷ്മി പറഞ്ഞപ്പോഴാണ് ഞാൻ കാണിച്ച തെറ്റിന്റെ വലിപ്പം എനിക്കു മനസ്സിലായത്. ലക്ഷ്മിയും ഏട്ടനും കൂടിയാണ് ഈ കൂടിക്കാഴ്ചയ്ക്കു സൗകര്യമുണ്ടാക്കിയത്.'

'അപ്പോൾ നമുക്കവരോടാണു നന്ദി പറയേണ്ടത്.'

'അവർ പുറത്തു കാത്തുനില്പുണ്ട്. നേരമൊത്തിരിയായെന്നു തോന്നുന്നു. പോകാം.'

'പോകാം.' മനസ്സില്ലാമനസോടെ സമ്മതിച്ചു.

കതകു തുറന്ന് ആദ്യം പുറത്തിറങ്ങിയത് തോമസുകുട്ടിയാണ്. പിന്നാലെ സാവധാനത്തിൽ സൂസന്നയും. പുറത്തു ആകാംക്ഷയുടെ രണ്ടു മുഖങ്ങൾ. പരീക്ഷാഫലം കാത്തുനിൽക്കുന്ന രണ്ടു കുട്ടികളെപ്പോലെ. പുറത്തേക്കു വന്നവരുടെ മുഖങ്ങളിൽ കത്തുന്ന പൂത്തിരികൾ. കാത്തു നിന്നവർക്കു സമാധാനമായി.

ചോദ്യങ്ങളുടെ ആവശ്യം തല്ക്കാലമില്ല.

'ബെല്ലടിക്കാൻ നേരമായി. നമുക്കു പോകാം. ലക്ഷ്മീ, സൂന്നന്നേം വീടു പൂട്ടിയിട്ട് വരട്ടെ.'

കൃഷ്ണപിള്ളയെ പിൻതുടർന്ന് തോമസുകുട്ടി പടിയിറങ്ങി. അഞ്ചലാപ്പീസ് കടന്ന് പൊതുവഴിയിൽ എത്തിയപ്പോഴാണ് തങ്ങൾ ഒരുക്കിയ കൂടിക്കാഴ്ചയുടെ ഫലം നേരിട്ടറിയാൻ കൃഷ്ണപിള്ള ആഗ്രഹിച്ചത്.

'വിളിച്ചുകൊണ്ടുവന്നതു വെറുതെയായില്ലല്ലോ?'

'ഇല്ല'

'പിണക്കമൊക്കെ പറഞ്ഞു തീർത്തോ?'

'തീർത്തു'

'അപ്പനമ്മമാരുടെ വഴക്കു തീർക്കുന്നതു മക്കളായിരിക്കമം. വഴക്കു തീർന്നു കഴിഞ്ഞാൽ നിങ്ങളുടെ വഴിയിൽ തടസ്സങ്ങളുണ്ടായിരിക്കുകയില്ല.'

'എന്തോ? എല്ലാം പെട്ടെന്നു സംഭവിച്ചതുകൊണ്ട് എന്താണു വിശ്വസിക്കേണ്ടതെന്നു സംശയമാ.'

'സംശയിക്കേണ്ടാ. സൂസന്ന എല്ലാ കാര്യങ്ങളും ലക്ഷ്മിയോടും പറഞ്ഞിട്ടുണ്ട്.'

'എങ്കിൽ ഞാൻ ഭാഗ്യവാനാ' അവന്റെ തീരുമാനം ശരിവയ്ക്കുന്നതുപോലെ പള്ളിക്കൂടത്തിലെ ചേങ്ങലയുടെ മുഴങ്ങുന്ന ശബ്ദം.



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

**18**

2010 ജൂൺ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*നിയമങ്ങൾ ചിലന്തിവലപോലെയാണ്. ചെറിയ പ്രാണികൾ കുടുക്കിൽ വീഴും. വലിയവ രക്ഷപ്പെടും.*

**- ജോനാഥാൻ സ്വീഫ്റ്റ്**



## വാരാന്ത്യ ലോകം



**ക**സഖ്സ്ഥാൻ പ്രസിഡന്റ് നൂർ സുൽത്താൻ നസർബയേവിനെ 'രാഷ്ട്രനേതാവാ'യി പ്രഖ്യാപിച്ചു.



**ഓ**സ്ട്രേലിയയിലെ ക്വീൻസ്ലൻഡ് ആശുപത്രിയിൽ 17 രോഗികളുടെ മരണം സംബന്ധിച്ച് കൊലപാതകക്കുറ്റം ആരോപിക്കപ്പെട്ട ഇന്ത്യൻ വംശജനായ ഡോ.ജയന്ത് പട്ടേൽ ശസ്ത്രക്രിയയിൽ പിഴവു വരുത്തിയതായി കോടതി. പതിനാലു കുറ്റങ്ങളാണു പട്ടേലിനെതിരെ ചുമത്തിയിട്ടുള്ളത്.

**ഐ**ക്യരാഷ്ട്രസഭയുടെ പുതിയ അദ്ധ്യക്ഷനായി സ്വിറ്റ്സർലൻഡ് മുൻ പ്രസിഡന്റ് ജോസഫ് ഡെയ്സിയെ തെരഞ്ഞെടുത്തു. ഓരോ വർഷവും യു.എൻ പൊതുസഭ ചേരുന്നതിനു തൊട്ടുമുമ്പാണ് അദ്ധ്യക്ഷനെ തെരഞ്ഞെടുക്കുന്നത്.

**അ**സി. സോളിസിറ്റർ ജനറൽ ടി.പി. എ. ഇബ്രാഹിം ഖാനെ ഇന്ത്യൻ ദേശിയ അന്വേഷണ ഏജൻസിയായ എൻ.ഐ.എയുടെ കേരള ഹൈക്കോടതി സ്റ്റാൻഡിംഗ് കൗൺസിലായി നിയമിച്ചു.

**ആ**ണവപ്രവർത്തനങ്ങളുടെ പേരിൽ യൂറോപ്യൻ യൂണിയനുകൾ തങ്ങൾക്കെതിരെ ഏർപ്പെടുത്തിയ ഉപരോധം ഹീനവും യുക്തിരഹിതവുമെന്ന് ഇറാൻ പ്രസിഡന്റ് മഹ്മൂദ് അഹ്മദി നിജാദ്.

**ബിൻ** ലാദനെ കൊലപ്പെടുത്താനെത്തിയതാണെന്ന് അവകാശപ്പെട്ട യു.എസ്. പൗരൻ ഗ്രേ ഫൗൾക്നറെ(50) അഫ്ഗാൻ അതിർത്തിയിൽ അറസ്റ്റു ചെയ്തു.



**ക**ണ്ണൂർ സെൻട്രൽ ജയിലിൽ നിന്നും തടവു ചാടിയ രണ്ടുപേരെക്കുറിച്ചുള്ള അന്വേഷണത്തിന്റ ഭാഗമായി സൂപ്രണ്ട് അലക്സാണ്ടർ ജേക്കബ് നടത്തിയ പരിശോധനയിൽ മയക്കുമരുന്ന്, കത്തി, മൊബൈൽ ഫോൺ തുടങ്ങിയവ കണ്ടെടുത്തു.

**രാ**ഷ്ട്രീയ അസ്ഥിരതയും മോശമായ ക്രമസമാധാന നിലയും നിലവിലുള്ള നേപ്പാളിലേക്ക് യാത്രചെയ്യുന്ന യു.എസ്.പൗരന്മാർ ജാഗ്രത പുലർത്തണമെന്ന് യു.എസ്. വിദേശകാര്യമന്ത്രാലയത്തിന്റെ അറിയിപ്പിൽ പറയുന്നു.

**ഇ**ന്തൊനേഷ്യയിലെ യാപെൻ ദ്വീപിലുണ്ടായ ഭൂചലനത്തിൽ രണ്ടു മരണം. പതിനൊന്ന് ആരാധനാലയങ്ങളും നാലു സ്കൂളും നൂറ്റിമ്പത് വീടുകളും തകർന്നു.

**ചൈ**ന പാകിസ്ഥാനുമായി നടത്തുന്ന ആണവകരാർ ആണവവിതരണ സംഘത്തിന്റെ (എൻ.എസ്.ജി) അനുമതിയോടു കൂടിയാകണമെന്ന് യു.എസ്. വക്താവ് പി.ജെ.ക്രൗളി അഭിപ്രായപ്പെട്ടു.

**ഹോ**ളിവുഡ് താരസുന്ദരി മർലിൻ മൺറോയുടെ അരനൂറ്റാണ്ടിലേറെ പഴക്കമുള്ള പിങ്ക് ഗൗണിന് ലേലത്തുകയായി 1.42 കോടി രൂപ നേടി.

**സ്പെ**യിനിനിയിലെ ബാർസിലോന നഗരത്തിൽ സ്ത്രീകൾ ബുർഖ ധരിക്കുന്നത് നിരോധിച്ചു.



*കാലിഫോർണിയ സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളി പുതുതായി വാങ്ങിയ യൂണിയൻസിറ്റി ദേവാലയത്തിന്റെ കൂദാശാ കർമ്മത്തിനു മുന്നോടിയായി നടന്ന മെത്രാപ്പോലീത്താമാരുടെ സ്വീകരണഘോഷയാത്രയിൽ നിന്നും.*

**എഡിറ്റോറിയൽ**

# വുവുസേലയുടെ ശബ്ദകോലാഹലവും രാഷ്ട്രീയനേതാക്കളുടെ കപടതയും



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**ആ**ഫ്രിക്കൻ ജനതയുടെ ആഹ്ലാദത്തിന്റെ പ്രതീകമാണ് വുവുസേല. ഇത് ദക്ഷിണാഫ്രിക്കയുടെ സ്വത്വത്തിന്റെ പ്രതീകമായ വാദ്യോപകരണമാണ്. ഇതിന്റെ ശബ്ദം കാതുകളിൽ തുളച്ചുകയറുന്നതാണ്. ഫുട്ബോൾ കളിയിൽ തങ്ങൾക്ക് ആവേശം നൽകുന്ന ശബ്ദമാണ് ഇതെന്ന് ആഫ്രിക്കൻ ടീമിന്റെ മിഡ്ഫീൽഡർ തെകോ മോഡിസ് പറഞ്ഞു. എന്നാൽ ഇതിന്റെ ശബ്ദം തങ്ങൾക്ക് അരോചകമാണെന്നാണ് യൂറോപ്പിൽ നിന്നുള്ള ടീമുകളും കാണികളും പരാതിപ്പെട്ടത്. ഫ്രാൻസിൽ നിന്നുള്ള പാട്രിക് എവ്റ വുവുസേലയ്ക്കെതിരെ ശബ്ദമുയർത്തിയതോടെ നിരവധി പേർ അനുകൂലിച്ചുകൊണ്ട് രംഗത്തെത്തി. യുറുഗ്വായ്ക്കെതിരായ മത്സരത്തിൽ തങ്ങളുടെ ശ്രദ്ധപിടിച്ചു നിർത്തുന്നതിൽ ഇതിന്റെ ശബ്ദം തടസ്സം സൃഷ്ടിച്ചുവെന്ന് പാട്രിക് പരാതിപ്പെട്ടു. കാതിനുചുറ്റും തേനീച്ചകൾ വട്ടമിട്ടുപറക്കുന്നതുപോലെയുള്ള അരോചകമായ ശബ്ദമാണിതെന്നാണ് അവർ പറയുന്നത്. മത്സരം സംപ്രേക്ഷണം ചെയ്യാൻ എത്തിയിട്ടുള്ള സ്പോർട്സ് ചാനൽ പ്രവർത്തകർക്കും ഇതു തടസ്സം സൃഷ്ടിക്കുന്നു. വ്യാപകമായ പരാതിയെ തുടർന്ന് സ്റ്റേഡിയത്തിൽ വുവുസേലയ്ക്ക് നിരോധനം ഏർപ്പെടുത്തുവാൻ ലോകകപ്പ് ഓർഗനൈസിംഗ് കമ്മറ്റി ആലോചിച്ചുവരുന്നു.

വുവുസേലയുടെ അരോചകശബ്ദം പോലെയാണ് ചില രാഷ്ട്രീയ നേതാക്കളുടെ പ്രസ്താവനകളും പ്രസംഗങ്ങളും. മതസമ്മേളനങ്ങളിലാണ് ഈ അരോചകത കൂടുതലായി ബോധ്യപ്പെടുന്നത്. കൈയടി വാങ്ങുന്നതിനുവേണ്ടി നേതാക്കൾ അർദ്ധസത്യങ്ങൾ ആത്മാർത്ഥതയില്ലാതെ തട്ടിവിടുന്നു. സമ്മേളനങ്ങളിൽ പങ്കെടുക്കുന്ന നേതാക്കളും മന്ത്രിമാരും പരിശുദ്ധന്മാരുടെ സിദ്ധിയെക്കുറിച്ചും തന്റെ ജീവിതത്തിൽ വഴിയൊരുക്കിയ അനുഗ്രഹത്തെക്കുറിച്ചും വാതോരാതെ പറഞ്ഞ് കൈയ്യടി വാങ്ങുന്നു. മറ്റു മതസമ്മേളനത്തിൽ ഇതേ നേതാവിന്റെ പ്രസംഗം കേൾക്കുമ്പോഴാണ് അവരുടെ ആത്മാർത്ഥതയില്ലായ്മ മനസ്സിലാകുന്നത്. സർക്കസ് കൂടാരത്തിലെ കോമാളിക്കും കൈയ്യടി കിട്ടാറുണ്ട്.

മലങ്കര ഓർത്തഡോക്സ് സഭയെ നാവുകൊണ്ട് പരിപോഷിപ്പിക്കുന്ന ഒരുപിടി നേതാക്കൾ നമുക്കുണ്ട്. അവരുടെ പ്രസംഗത്തിന്റെ ശൈലിയ്ക്ക് ഒരു പ്രത്യേകതയുണ്ട്, വശ്യതയുണ്ട്. ഈ നേതാക്കളാണ് മലങ്കര ഓർത്തഡോക്സ് സഭയുടെ വക്താക്കൾ. അവരാണ് സഭ, അവരുടേതാണ് സഭ. ഇതു കേട്ട് കൈയടിക്കുന്ന വിശ്വാസികളും സഭാസ്ഥാനികളും തിരിച്ചറിയാതെ പോകുന്ന ഒരു യാഥാർത്ഥ്യമുണ്ട്. ഇവരൊക്കെ ഈ സഭയെ ഉദ്ധരിക്കുവാൻ വേണ്ടി ഇറങ്ങിത്തിരിച്ചവരാണെന്നാണ് അവർ നമ്മെ ബോധ്യപ്പെടുത്തിക്കൊണ്ടിരിക്കുന്നത്. ഓർത്തഡോക്സ് സഭയെ ഉദ്ധരിക്കുന്ന നേതാക്കളുടെ എണ്ണം വർദ്ധിച്ചിരിക്കുന്നു. അതുകൊണ്ട് സഭയിൽ നിന്നും നേതാക്കന്മാർ ഉണ്ടാകേണ്ടതില്ല. ഈ കപടത തിരിച്ചറിയുവാൻ കഴിയണം. സഭയ്ക്ക് അവകാശപ്പെടുവാൻ കഴിയുന്ന നേതാക്കന്മാർ ഇനിയും ഉണ്ടാകേണ്ടതുണ്ട്.

പതിനാലു ജില്ലകളിലാണ് ഡി.സി.സി പ്രസിഡന്റുമാരെ സമവായത്തിലൂടെ, തെരഞ്ഞെടുക്കുന്നത്. വീതം വയ്ക്കലിൽ ധാരണയാകാത്തതിന്റെ പേരിൽ തെരഞ്ഞെടുപ്പ് രണ്ടു പ്രാവശ്യം മാറ്റിവയ്ക്കേണ്ടിവന്നു. 20നുമുമ്പ് തെരഞ്ഞെടുപ്പ് പൂർത്തിയാക്കണമെന്നാണ് ഒടുവിലത്തെ തീരുമാനം. യോഗ്യരായവരുടെ ലിസ്റ്റ് പരിശോധിച്ചാൽ വീതം വയ്പ്പിൽ മൂന്നുപേർ പാത്രിയർക്കീസ് വിഭാഗത്തിലുള്ളവരാണെന്നു മനസ്സിലാകും. ആലപ്പുഴ ജില്ലയിൽ ഓർത്തഡോക്സ് സഭാംഗത്തിന് അവഗണന. ഡി.സി.സി വൈസ് പ്രസിഡന്റായി ചുമതല വഹിക്കുന്ന വ്യക്തി തന്നെയാണ് ഡി.സി.സി. പ്രസിഡന്റാകുവാൻ ഏറെ യോഗ്യൻ. എന്നാൽ സമുന്നത നേതാക്കൾ കളംമാറി കളിക്കുന്നു. ചോദിക്കാൻ ആരുമില്ലാത്ത സഭയാണ് ഇതെന്നുള്ള അനേകം അനുഭവങ്ങൾ അവർക്ക് പിന്തുണയായിട്ടുണ്ട്. എന്നാൽ ഇക്കുറി അവർക്ക് പിഴവു പറ്റിയിരിക്കുന്നു. ശ്രേഷ്ഠ നിയുക്ത കാതോലിക്ക പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായും, സഭാ സെക്രട്ടറി ഡോ.ജോർജ് ജോസഫും, മാവേലിക്കര ഭദ്രാസനാധിപൻ പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായും ഈ അവഗണനയ്ക്കെതിരെ ധീരമായി പ്രതികരിച്ചിരിക്കുന്നു. ആലപ്പുഴ ഡി.സി.സി.പ്രസിഡന്റ് സ്ഥാനം മലങ്കര സഭയ്ക്ക് ലഭിച്ച തുറുപ്പു ചീട്ടാണ്. മലങ്കര സഭയെ ഉദ്ധരിച്ചുകൊണ്ടിരിക്കുന്ന നേതാക്കളെ തിരിച്ചറിയുവാനുള്ള അവസരമായിട്ടാണ് ഈ സ്ഥാനത്തെ മലങ്കര സഭ കാണുന്നത്. ആലപ്പുഴ ഡി.സി.സി പ്രസിഡന്റ് സ്ഥാനം മലങ്കര സഭാംഗത്തിന് ലഭിക്കണം. അത് ഔദാര്യമല്ല, അർഹതയുള്ള വ്യക്തിക്ക് ലഭിക്കേണ്ട അവകാശമാണ്. അതു നൽകാൻ കോൺഗ്രസിന്റെ സമുന്നത നേതാക്കൾക്ക് കഴിയണം. ഇല്ലായെങ്കിൽ അതിന്റെ പേരിൽ അവർ നന്നേ വിയർപ്പൊഴുക്കേണ്ടിവരും.

ജൂൺ 19 വായനാദിനം

# വായനയാണ് എന്നിലെ എഴുത്തുകാരനെ കണ്ടെത്തിയത്

ബെന്യാമിൻ



**സാ**ഹിത്യവായനകൂടി ചേരുന്നതോടെയാണ് മനുഷ്യൻ ജീവിതം പഠിക്കുന്നത്. പണ്ട് ഇഷ്ടപ്പെട്ടത് കാണുകയും അത് വായിക്കുകയും ചെയ്യുമായിരുന്നു. ആളുകൾ ഇന്ന് എനിക്കെന്തു നേട്ടം എന്ന് നോക്കിയാണ് എന്തെങ്കിലും ചെയ്യുന്നത്. വായനയുടെ കാര്യത്തിലും ആളുകൾ അങ്ങനെ ചിന്തിക്കുന്നു. ഈ ചിന്ത മത്സരലോകത്തുനിന്നും നമ്മുടെ കുഞ്ഞുങ്ങളെ പുറകോട്ടു മാറ്റും. ജീവിതത്തിനുമേൽ വായന ചൊരിയുന്ന പ്രകാശത്തിനു പകരമാവാൻ മറ്റൊന്നിനുമാകില്ല. വായനക്ഷമമായ കൃതികൾ എവിടെയായാലും വായനക്കാരൻ അതിനെ തിരഞ്ഞെടുത്ത് വായിക്കും. നല്ല വായനക്കാരനാകാൻ ആദ്യം വേണ്ടത് വായിച്ചു തുടങ്ങുക എന്നതു തന്നെയാണ്. കുട്ടികൾ എവിടെയെങ്കിലും പോയി രക്ഷപ്പെട്ടുകൊള്ളൂ എന്ന ചിന്താഗതിയാണ് രക്ഷിതാക്കൾക്ക്. കുടിയേറ്റത്തിന്റെ സാധ്യതകൾ ദിനംപ്രതി ഇല്ലാതായിക്കൊണ്ടിരിക്കുന്നു. നമ്മുടെ കുട്ടികൾ നാട്ടിൽതന്നെ നിൽക്കാനുള്ള പ്രാപ്തി നേടുകയാണ് വേണ്ടത്. സ്വന്തം നാട്ടിൽ ജീവിക്കാൻ കഴിവ് നേടുന്നതിനും മത്സരങ്ങളിൽ വിജയിക്കുന്നതിനും വായനയല്ലാതെ മറ്റൊരു മാർഗ്ഗമില്ല. വായനയ്ക്ക് പകരം നിൽക്കുവാൻ ഒരു സാങ്കേതിക വിദ്യയ്ക്കുമാവില്ല. ലളിതമായ രചനകളിൽ വായന തുടങ്ങുക; പിന്നീട് നിങ്ങളുടെ വഴി മുമ്പിൽ തുറക്കപ്പെടുക തന്നെ ചെയ്യും. അതിലൂടെ ലഭിക്കുന്ന രസം ഉപരിപ്ലവമാവില്ല. ഇംഗ്ലീഷിലുള്ള വായനയും വളർത്തണം. ഒരു കൈയിൽ പുസ്തകവും മറു കൈയിൽ ഡിക്ഷനറിയുമായാണ് ആദ്യകാലത്ത് പുസ്തകങ്ങൾ വായിച്ചത്. ചിലപ്പോൾ മലയാളത്തിൽ അർത്ഥം വാക്കുകൾക്ക് മുകളിൽ എഴുതിയിടുമായിരുന്നു. നമ്മുടെ ഭാഷയ്ക്ക് അപ്പുറത്തേക്കുള്ള സാഹിത്യത്തെയും ലോകത്തേയും അത് കുട്ടികൾക്ക് അനുഭവവേദ്യമാക്കും.

വെറുതെ എന്നിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ ആശ്ചര്യമാണ്. ഞാൻ എങ്ങനെ ഒരു എഴുത്തുകാരനായി. ഒരിക്കലുമത് ആത്മീയമായ വിശപ്പടക്കലിൽ നിന്നോ തത്ത്വചിന്തയിൽനിന്നോ ഉത്തരം തേടാനുള്ള ചോദ്യമായിരുന്നില്ല. കഥാകാരനായ ബെന്യാമിൻ ആവുന്നതിന് മുമ്പുള്ള എന്നെ അറിയാവുന്ന ആർക്കെങ്കിലും ഒരു സൂചനയെങ്കിലും എന്റെ ജീവിതത്തിൽനിന്ന് വായിച്ചെടുക്കാൻ കഴിഞ്ഞോ എന്ന് സംശയമാണ്. എനിക്ക് എഴുത്തിന്റെ പാരമ്പര്യവഴികളില്ല. സാഹിത്യപഠനത്തിന്റെ നീണ്ട വർഷങ്ങളില്ല. സാഹിത്യക്കളരികളിൽ പങ്കെടുത്തിട്ടില്ല. എഴുതുക എന്നത് എന്റെ വിധിക്കുമേലുള്ള നിയോഗമായിരുന്നു. വിധിയും നിയോഗവും എന്റെ വ്യാഖ്യാനത്തിൽ ഒന്നല്ല. ഓരോ മനുഷ്യജന്മത്തിനും ഓരോ നിയോഗമുണ്ട്. ബൈബിളിലെ യോനയെപ്പോലെ സ്വന്തം നിയോഗങ്ങളിൽ നിന്ന് ഒളിച്ചോടി കപ്പൽച്ചേതങ്ങളിൽപെടുന്ന എത്രയോ പേരെ നമുക്ക് സന്ധിക്കേണ്ടിവരുന്നു. സാഹചര്യങ്ങളും സന്ദർഭങ്ങളും ചേർന്ന് എന്നെ ഒരു വഴിയുടെ മുന്നിൽ വരെ കൊണ്ടു ചെന്നു നിർത്തിയിട്ട് ഇതാ ഇവിടെ ഇങ്ങനെ ഒരു വഴിയുണ്ട്. വേണമെങ്കിൽ നിനക്ക് നടക്കാം എന്ന് പറയുകയായിരുന്നു. ഞാൻ എന്റെ നിയോഗത്തിന്റെ വഴിയിലൂടെ നടക്കാൻ തീരുമാനിച്ചു.

ഗൾഫിലെത്തപ്പെട്ട സാഹചര്യം എന്നെ വീണ്ടും വായനയിലേക്ക് തിരിച്ച് കൊണ്ടുവരുകയായിരുന്നു. ഒറ്റ വർഷം കൊണ്ട് 160 പുസ്തകങ്ങളൊക്കെയാണ് വായിച്ചുതീർത്തത്. ഈ കടുത്ത വായന എന്റെ മനസ്സിന്റെ അഗാധതയിൽ ഉറങ്ങിക്കിടന്ന വാക്കുകളെ ഉണർത്തി വിട്ടു. അത് കഥയും നോവലുമായി പരിണമിച്ചു. വലിയ സ്വപ്നങ്ങൾ കാണാൻ എനിക്ക് പാങ്ങില്ലായിരുന്നു. അതുകൊണ്ട് എന്തായിത്തീരാൻ നിയോഗിക്കപ്പെട്ടോ അതായിത്തീരാൻ വിഷമമുണ്ടായില്ല. ഈശ്വരാ... ഞാൻ എന്തായി തീരാൻ നീ ആഗ്രഹിക്കുന്നുവോ എന്നെ അതാക്കി തീർക്കേണമേ എന്ന കസാൻദ് സാക്കിസിന്റെ പ്രാർത്ഥനയാണ് എന്റെ പ്രിയപ്പെട്ട പ്രാർത്ഥന.

## ബെന്യാമിനും ആടുജീവിതവും

**ബെ**ന്നി ഡാനിയേലിനെ ബന്യാമിനാക്കിയത് വായനയാണ്. ഗൾഫിൽ നിന്നും വന്ന ഒരാളിനെ കാണുമ്പോൾ രണ്ടുചോദ്യം അവർക്കായി മാറ്റിവച്ചിട്ടുണ്ട്. 'എന്നു വന്നു', 'എന്നു പോകും'. ഈ രണ്ടു ചോദ്യങ്ങൾക്കുമിടയിലൂടെയുള്ള യാത്രയാണ് പ്രവാസിയുടേത്. അത്തറും പത്രാസും അവനോടൊപ്പം ഉണ്ടായിരിക്കും. അതവന്റെ അവകാശമാണ്. എന്നാൽ ബഹുഭൂരിപക്ഷവും മണൽക്കാടുകളിൽ ജീവിതം ഹോമിക്കാൻ വിധിക്കപ്പെട്ടവരാണ്. വലിയ സ്വപ്നങ്ങൾ തകർന്നടിയുമ്പോൾ പിടിച്ചുനിൽക്കാൻവേണ്ടി സ്വന്തം ദുഃഖങ്ങളെ ഉള്ളിലൊളിപ്പിച്ചു ജീവിക്കാൻ വിധിക്കപ്പെടുന്നവരാണ് ഏറെയും. അവരുടെ യാതനകളിലേക്കുള്ള ഒരു സഞ്ചാരമാണ് 'ആടുജീവിതം' എന്ന നോവൽ. വെന്തുരുകുന്ന സാഹചര്യത്തിൽ ആത്മനൊമ്പരുമായി ജീവിക്കേണ്ടിവരുന്ന നജീബിന്റെ കഥയാണ് ആടുജീവിതം. വാഗ്ദാനം ചെയ്ത ജോലി ലഭിക്കാതെ വന്നപ്പോൾ ആടുവളർത്തൽ ഫാമിലെ നോട്ടക്കാരനായി ജീവിക്കേണ്ടിവന്ന നജീബ്. ബഷീറിന്റെ ബാല്യകാല സഖിയുടെ അവതാരികയിൽ എം.പി.പോൾ എഴുതി ഇതിൽ രക്തം പൊടിഞ്ഞിരിക്കുന്നുവെന്ന്. ആടുജീവിതത്തിലൂടെ കടന്നുപോകുന്ന ഓരോ വായനക്കാരനും ഇതനുഭവപ്പെടും.

പത്തനംതിട്ട ജില്ലയിലെ കുളനട ഗ്രാമത്തിൽ ജനിച്ച ബെന്യാമിൻ മാന്തളിർ ഇടവക അംഗമാണ്. കുടുംബ സമേതം ബഹ്റൈനിൽ താമസിക്കുന്നു. കേരള സാഹിത്യ അക്കാദമി അവാർഡിലൂടെ ഏറെ പ്രശസ്തനായി. കെ.പി.കൊടുങ്ങല്ലൂർ അവാർഡ്, അബുദാബി ശക്തി അവാർഡ് എന്നിവ ആടുജീവിതത്തിനു ലഭിച്ചു. യുത്തനേസിയ, പെൺമാറാട്ടം (കഥാസമാഹരങ്ങൾ), ഇരുണ്ട വനസ്ഥലികൾ (കുറിപ്പുകൾ), അബീശഗിൻ, അകപ്പോരിന്റെ ഇരുപത് നസ്രാണി വർഷങ്ങൾ, പ്രവാചകന്മാരുടെ രണ്ടാം പുസ്തകം (നോവലുകൾ) എന്നിവയാണ് പ്രസിദ്ധീകരിച്ച കൃതികൾ.

*പ്രഭാഷണം*




# സമാധാനത്തിന്റേതാണ് മതം

*ആലുവ വൈ.എം.സി.എ. ക്യാമ്പ് സെന്ററിൽ നടന്ന യുവജനപ്രസ്ഥാനം ദേശിയ സമ്മേളനത്തിൽ നടത്തിയ പ്രഭാഷണം*

**അബ്ദുൾ സമദ് സമദാനി**



*യുദ്ധം മാത്രമല്ല അസമാധാനം സൃഷ്ടിക്കുന്നത്. അനേകം യുവാക്കൾ മദ്യത്തിലേക്ക് കൂപ്പുകുത്തുന്നു. കേരളം ഇന്ന് കള്ളുകുടിയന്മാരുടെ നാടായി മാറിക്കൊണ്ടിരിക്കുകയാണ്. സമാധാനം എന്ന വാക്ക് ചുരുക്കിയിട്ട് യുദ്ധത്തിലേക്കും കുഴപ്പത്തിലേക്കും വർഗ്ഗീയത, ഭീകരവാദം തുടങ്ങിയവയിലേക്കു മാത്രം പരിമിതപ്പെടുത്തരുത്. ഒരുപാട് മേഖലയിലേക്ക് അത് ഉയർന്നുപോകുന്നുണ്ട്. കേരളത്തിൽ മദ്യം ഒഴുകുകയാണ്. എന്റെ അഭിപ്രായത്തിൽ മതങ്ങൾക്ക് സഹകരിക്കുവാൻ കഴിയുന്ന ഒരുപാട് കാര്യങ്ങളുണ്ട്.*

**പ്ര**പഞ്ചം നിലകൊള്ളുന്നതു സമാധാനത്തിലാണ്. ഒരു പൂവ് വിരിയുന്നത് സമാധാനത്തിലാണ്. ഒരസമാധാനത്തിൽ ഒരു പുഷ്പം വിരിയില്ല. ഒരു പക്ഷിയുടെ പാട്ട് സമാധാനത്തിലാണ്. സമാധാനമില്ലാത്തിടത്ത് പക്ഷിയുടെ പാട്ട് ഉണ്ടാവില്ല. കുഞ്ഞിന്റെ പുഞ്ചിരി സമാധാനത്തിലാണ്. സമാധാനമില്ലെങ്കിൽ കുഞ്ഞുങ്ങൾ കരഞ്ഞുപോകും. ആലുവയിലെ പച്ചക്കറി മാർക്കറ്റ് പ്രവർത്തിക്കുന്നത് സമാധാനത്തിലാണ്. മത്സ്യമാർക്കറ്റ് പ്രവർത്തിക്കുന്നത് സമാധാനത്തിലാണ്. പാഠശാല പ്രവർത്തിക്കുന്നത് സമാധാനത്തിലാണ്. ഒരു പണിശാല പ്രവർത്തിക്കുന്നത് സമാധാനത്തിലാണ്. ആകാശത്തിൽനിന്നും മഴ പെയ്യുന്നത് പ്രപഞ്ചത്തിലെ ഒരു സമാധാനത്തിൽനിന്നാണ്. നക്ഷത്രങ്ങൾ, ഗ്രഹങ്ങൾ, ഉപഗ്രഹങ്ങൾ, താരാപഥങ്ങൾ, ക്ഷീരപഥങ്ങൾ, ഉൽക്കകൾ, കൊള്ളിമീനുകൾ, വാൽ നക്ഷത്രങ്ങൾ –ഇതെല്ലാം പ്രപഞ്ചത്തിൽ നിറഞ്ഞുനിൽക്കുന്ന സമാധാനമാണ്. അതിലൂടെ എല്ലാം പ്രതിഫലിക്കപ്പെടും. ഗ്രഹങ്ങളും ഉപഗ്രഹങ്ങളും എല്ലാ കറങ്ങുകയാണ്. അവിടെ ചലനം മാത്രമേയുള്ളു. എല്ലാം ചലിച്ചിട്ടും കൂട്ടിയിടിക്കുന്നില്ല. എവിടെയും കൂട്ടിയിടിച്ചിട്ടില്ല. കൂട്ടിമുട്ടിയാൽ പ്രപഞ്ചമില്ല. ഖുർ ആനിൽ പറയുന്നു, ഗ്രഹങ്ങളൊക്കെ നീന്തിതുടിക്കുകയാണെന്ന്. എല്ലാം അതിന്റെ ഭ്രമണമണ്ഡലത്തിൽ നീന്തിതുടിക്കുകയാണ്. ശാസ്ത്രം പറയുന്നത് സ്വിംമ്മിംഗ് മോഷനിലാണ് സകല ഗ്രഹങ്ങളും ചലിക്കുന്നതെന്ന്. സയൻസിന്റെ ഏറ്റവും വലിയ കണ്ടുപിടുത്തം നടന്നത് ഇരുപതാംനൂറ്റാണ്ടിലാണ്. ഒന്ന് നീന്തിതുടിക്കുമ്പോൾ വേറൊന്ന് അപ്പുറത്തുനിന്നും നീന്തിതുടിച്ചുവരുന്നുണ്ട്. കൂട്ടിയിടിക്കുന്നില്ല. സമാധാനത്തിന്റെ, സ്നേഹത്തിന്റെ ആകർഷണവലയം പ്രപഞ്ചത്തെ ചൂഴ്ന്നു നിൽക്കുന്നു. അതുകൊണ്ട് സമാധാനം ഭൂമിയിൽ മാത്രമല്ല, പ്രപഞ്ചത്തിലാകമാനം ദൈവം സ്ഥാപിച്ചിട്ടുള്ള ഏറ്റവും വലിയ ഒരു സംവിധാനമാണ്. സമാധാനം ഒരു അവസ്ഥയുടെ പേരല്ല, ഒരു വലിയ ആശയമാണ്, തത്ത്വമാണ്, സിദ്ധാന്തമാണ്, സത്യമാണ്, യാഥാർത്ഥ്യമാണ്. അതിനു പോറലേൽപ്പിക്കുന്ന ഒരു നടപടിയുമുണ്ടാകരുത്. അത് മതം കൊണ്ടു മാത്രം പറഞ്ഞാൽ പോരാ, രാഷ്ട്രീയം കൊണ്ടും സമാധാനത്തിന് ഭംഗം ഏല്പിക്കരുത്. നിർഭാഗ്യവശാൽ ഈ കാലഘട്ടം തന്നെ ഒരു അസമാധാനമാണ്. അസമാധാനം ഒരു അടയാളമായി സ്വീകരിക്കാൻ വെമ്പുന്നവരുടെ കാലഘട്ടമാണിത്. അതിന്റെ അടിസ്ഥാനകാരണം എന്തെന്ന് ആരായേണ്ടതുണ്ട്.

മനുഷ്യന്റെ മനസ്സിൽ തന്നെയാണ് അസമാധാനം. ഒരു വീടിനുള്ളിൽ സമാധാനമില്ലായെങ്കിൽ അയാൾക്ക് പുറത്ത് സമാധാനം ഉണ്ടാക്കുവാൻ കഴിയില്ല. വീട്ടിൽ നിന്ന് സമാധാനം ലഭിക്കാത്ത ഒരദ്ധ്യാപകൻ ഹെഡ്മാസ്റ്ററായാൽ സ്കൂളിലെ മറ്റ് അദ്ധ്യാപകർക്ക് കഷ്ടകാലമായിരിക്കും. അവിടെ പഠിക്കുന്ന കുട്ടികൾക്ക് കഷ്ടകാലമായിരിക്കും. ഒരു പോലീസ് ഉദ്യോഗസ്ഥന് കുടുംബത്തിൽ സമാധാനമില്ലെങ്കിൽ അയാൾ ഓഫീസിൽ വന്നാൽ താഴെയുള്ളവർക്ക് വലിയ അസ്വാസ്ഥ്യമായിരിക്കും. രാഷ്ട്രത്തിലോ അങ്ങാടിയിലോ കവലയിലോ പാഠശാലയിലോ ഫാക്ടറിയിലോ ഒക്കെ സമാധാനം വേണമെങ്കിൽ ആദ്യമായി അത് വിത്തിട്ട് മുളപ്പിക്കേണ്ടത് മനുഷ്യമനസ്സിലാണ്. അവിടെയില്ലെങ്കിൽ പുറത്ത് അത് പ്രതീക്ഷിക്കുന്നത് വെറുതെയാണ്.

ക്രിസ്ത്യൻ സംഘടനകൾ മാത്രമല്ല, ഇസ്ലാമിക സംഘടനകളും ഹൈന്ദവസംഘടനകളും യുവജനസംഘടനകളും ശ്രമിക്കേണ്ടത് മനുഷ്യമനസ്സിനെ അസാമാധാനത്തിൽ നിന്നും മോചിപ്പിക്കാനാണ്. പ്രത്യേകിച്ചും യുവമനസ്സുകളെ. സമാധാനത്തിന്റെ ശീതളച്ഛായയിലേക്ക് കൊണ്ടുവരാനായിട്ട് ശ്രമിക്കണം. ആ ദൗത്യമാണ് ഏറ്റെടുക്കേണ്ടത്. മനുഷ്യന്റെ മനസ്സിൽ സമാധാനമുണ്ടായാൽ പിന്നെയൊക്കെ ശരിയായിക്കൊള്ളും. എങ്ങനെയാണ് യുദ്ധങ്ങൾ ഉണ്ടാകുന്നത്. യുദ്ധം ചെയ്യുന്ന രാജ്യങ്ങളുടെ നേതൃത്വത്തിലിരിക്കുന്ന ഭരണാധികാരികളുടെ മനസ്സിലെ അസമാധാനമാണ് യുദ്ധം. അമേരിക്കൻ പ്രസിഡന്റായിരുന്ന ജോർജ് ബുഷ്, പല യുദ്ധങ്ങളുടെയും തലപ്പത്തുണ്ടായിരുന്നു. അതിന്റെ അർത്ഥം അമേരിക്കക്കാർ യുദ്ധക്കൊതിയന്മാരായിരുന്നുവെന്നാണോ. ലോകത്തിലെ ഏറ്റവും വലിയ യുദ്ധവിരുദ്ധ പ്രകടനങ്ങൾ നടന്നത് അമേരിക്കയിലാണ്. അമേരിക്കക്കാർ ബുഷിന്റെ വീട് വളഞ്ഞിട്ടുണ്ട്. ഒരു യുദ്ധവിരുദ്ധ പ്രകടനത്തിൽ ലക്ഷക്കണക്കിന് ആളുകളാണ് ന്യൂയോർക്കിൽ പങ്കെടുത്തത്. ലോകത്തിൽ അത്രവലിയ ഒരു പ്രകടനം എന്റെ ഓർമ്മയിൽ നടന്നിട്ടില്ല. അതിന്റെ അർത്ഥം അമേരിക്കയ്ക്ക് നേതൃത്വം കൊടുക്കുന്ന ഒരാളുടെയോ രണ്ടാളുടെയോ മനസ്സിൽ യുദ്ധക്കൊതിയുണ്ടായാലും അമേരിക്കൻ ജനതയുടെ മനസ്സിൽ അതില്ല. മനസ്സാണ് പ്രശ്നം. ഭരണാധികാരിയുടെ മനസ്സിൽ അസമാധാനമുണ്ടായാൽ അത് യുദ്ധമായി പ്രകടമാകും. ജനങ്ങളല്ല, യുദ്ധമുണ്ടാക്കുന്നത്. ലോകത്ത് ഒരു രാജ്യത്തും ജനത യുദ്ധം ചെയ്തിട്ടില്ല. ഭരണാധികാരികളാണ് യുദ്ധത്തിന് വഴിയൊരുക്കുന്നത്. അതിനു കാരണം അവരുടെ മനസ്സിലെ അസമാധാനമാണ്. മനസ്സിൽ സമാധാനം ഉണ്ടാക്കുവാൻ പരിശ്രമിക്കണം. മനസ്സിൽ സമാധാനം ഉണ്ടായാൽ പുറത്തും സമാധാനം ജനിക്കുന്നത് കാണാൻ സാധിക്കും. എല്ലാവരും ഒന്നിച്ച് ഒറ്റക്കെട്ടായി യുദ്ധത്തിനെതിരെ അതിക്രമത്തിനെതിരെ, നിലകൊള്ളാൻ ശ്രമിക്കണം. അക്കാര്യത്തിൽ മതസംഘടനകൾക്ക്, വിദ്യാർത്ഥി സംഘടനകൾക്ക് ധാരാളം പ്രവർത്തിക്കുവാനുണ്ട്.

യുദ്ധം മാത്രമല്ല അസമാധാനം സൃഷ്ടിക്കുന്നത്. അനേകം യുവാക്കൾ മദ്യത്തിലേക്ക് കൂപ്പുകുത്തുന്നു. കേരളം ഇന്ന് കള്ളുകുടിയന്മാരുടെ നാടായി മാറിക്കൊണ്ടിരിക്കുകയാണ്. സമാധാനം എന്ന വാ

**ഇന്ത്യയുടെ സംസ്കാരം എല്ലാവരും കൂടി കെട്ടിപ്പടുത്തതാണ്. ഞാൻ ഒരു മതവിശ്വാസിയാണ്. ഇസ്ലാമാണ് എന്റെ മതം. ഞാൻ കേരളീയതയുടെ ഒരുപാട് ചിഹ്നങ്ങളും പേറിയിട്ടാണ് ഇവിടെ നിൽക്കുന്നത്. എന്റെ ഉടുപ്പിൽ, ഉടുമുണ്ടിൽ, എന്റെ ഭാഷയിൽ, എന്റെ സംസ്കാരത്തിൽ, എന്റെ മലയാളിത്വം എന്റെ ഇന്ത്യത്വം ഇത്രയും അടയാളങ്ങൾ ഇവിടെ പ്രകടമാകും. ഇതു കൂട്ടായ്മയാണ്. ഇതു പൊതുസംസ്കാരമാണ്.**

ക്ക് ചുരുക്കിയിട്ട് യുദ്ധത്തിലേക്കും കുഴപ്പത്തിലേക്കും വർഗ്ഗീയത, ഭീകരവാദം തുടങ്ങിയവയിലേക്കു മാത്രം പരിമിതപ്പെടുത്തരുത്. ഒരുപാട് മേഖലയിലേക്ക് അത് ഉയർന്നു പോകുന്നുണ്ട്. കേരളത്തിൽ മദ്യം ഒഴുകുകയാണ്. എന്റെ അഭിപ്രായത്തിൽ മതങ്ങൾക്ക് സഹകരിക്കുവാൻ കഴിയുന്ന ഒരുപാട് കാര്യങ്ങളുണ്ട്. ക്രിസ്ത്യാനികൾ, ഹിന്ദുക്കൾ, മുസ്ലിങ്ങൾ- വിശ്വാസത്തിൽ വ്യത്യാസങ്ങളുണ്ടാകും. എല്ലാം ഒരേ വിശ്വാസമാണെന്ന് പറയുന്നതിൽ അർത്ഥമില്ല. അങ്ങനെ കൃത്രിമമായി പറഞ്ഞുണ്ടാക്കേണ്ടതല്ല മതവിശ്വാസികൾക്കിടയിലുള്ള ഐക്യം. എല്ലാവരും ഒരേ വിശ്വാസക്കാരാണ്. എന്തിനാണ് ഇല്ലാത്തതു പറയുന്നത്. അഭിപ്രായവ്യത്യാസങ്ങൾ നിലനിർത്തിക്കൊണ്ടുതന്നെ മതങ്ങൾ ഉദ്ഘോഷിക്കുന്ന ഐക്യത്തിലേക്ക് വരുവാൻ കഴിയുന്നതാണ് മാനവത്വത്തിലേക്കുള്ള നിലപാട്. അങ്ങനെയുള്ള ഒരു ഐക്യം ഉണ്ടാകുമ്പോൾ ക്രിസ്ത്യാനികൾക്കും ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും ഒരുപോലെ ചെയ്യാൻ കഴിയുന്ന കുറേ നന്മ നമ്മുടെ നാട്ടിലുണ്ട്. മദ്യത്തിന്റെ നിർമ്മാർജ്ജനമാണ് അതിലൊന്ന്. കുടുംബം കുളം തോണ്ടുന്നതാണ് മദ്യപാനം. സ്ത്രീയെ കണ്ണീരു കുടിപ്പിക്കുന്നതാണ്. കേരളം മദ്യത്തിലേക്ക് കൂപ്പു കുത്തുന്നുവെന്നാണ് കണക്ക്. ഈ വിഷയം ഗൗരവത്തോടെ ചർച്ച ചെയ്യേണ്ടതാണ്. ഒരു ന്യൂ ഇയർ ഡേ ആഘോഷിക്കുവാൻ വേണ്ടി ഇരുപത്തിയൊന്നു കോടി രൂപയാണ് ചെലവിട്ടത്. ഇത് മൂന്നു കൊല്ലം മുമ്പുള്ള കണക്കാണ്. ഇന്ന് അവിടെ നിന്നൊക്കെ പോയി. മിക്കവാറും ഓരോ രാത്രികളിലും കോടികളുടെ മദ്യകച്ചവടമാണ് നടക്കുന്നത്. അത്രയും പണവും സമ്പത്തും ഉണ്ടെങ്കിൽ കേരളത്തെ ഒരു സ്വർഗ്ഗമാക്കി മാറ്റി പണിയാൻ മലയാളിക്ക് സാധിക്കും. എല്ലാ സ്ഥലത്തും ബാറു വന്നിരിക്കുന്നു. നാഷണൽ ഹൈവേയുടെ ഓരത്ത് മനോഹരമായ ഒരു മണിമാളിക ഉയരുന്നുവെങ്കിൽ, ശങ്കിക്കേണ്ട അതു പുതിയ ബാറാണ്. അതു ചെറുപ്പക്കാരെ ലക്ഷ്യം വെച്ചുകൊണ്ടുള്ളതാണ്. കുടിച്ചു തുലയട്ടെ എന്നാണ്. മഹാത്മാഗാന്ധിയുടെ നാട്ടിൽ, മറ്റുമത നേതാക്കന്മാരെയൊന്നും ഞാൻ ഓർക്കുന്നില്ല. ഇന്ത്യയുടെ പൊതുവായിട്ടുള്ള ഗാന്ധിജി, കേരളീയർക്ക് പൊതുവായിട്ടുള്ള ശ്രീനാരായണഗുരു, അവരൊക്കെ മദ്യത്തിന്റെ അപകടാവസ്ഥയെ വലിയതാക്കീത് ചെയ്തവരാണ്. എന്തുകൊണ്ടാണ് ഇത്രയധികം പേർ കള്ളു കുടിക്കുന്നത്. മനസ്സിന്റെ സമാധാനക്കേടാണ്. അതിനെ ചികിത്സിക്കാൻ വേറൊരു അസമാധാനം കണ്ടെത്തുകയാണ്. അവിടെനിന്നുംപോയി കാര്യങ്ങൾ. മദ്യമല്ല, മയക്കുമരുന്നു കുത്തിവയ്ക്കുകയാണ്. കേരളത്തിലെ എത്രയോ സ്ത്രീകൾ സ്വന്തം ശരീരത്തിലേക്ക് മയക്കുമരുന്ന് കുത്തിവച്ചുകൊണ്ടിരിക്കുന്നു. മലയാളക്കരയിലാണ് ഇതു നടക്കുന്നത്. സമാധാനമില്ലാത്ത മനസ്സുകളാണ് ഇതിന്റെ പിറകിൽ. കേരളത്തിൽ വിവാഹമോചനങ്ങൾ വർദ്ധിച്ചുകൊണ്ടിരിക്കുന്നു. അസാമാധാനമാണ് ഇതിനുപിന്നിലെ കാരണം. വർഗ്ഗീയത അസമാധാനമാണ്. എന്തിനാണ് വർഗ്ഗീയത. ഓരോരുത്തർക്കും അവരവർക്ക് ഇഷ്ടമുള്ള മതം സ്വീകരിക്കാം. ഒരാൾക്ക് മറ്റൊരാളെ ആശ്രയിക്കാതെ, ജീവിക്കാൻ കഴിയില്ല. പരസ്പര സാഹോദര്യത്തിലേ ജീവിക്കാൻ കഴിയൂ. ഇന്ത്യയുടെ സംസ്കാരം എല്ലാവരും കൂടി കെട്ടിപ്പടുത്തതാണ്. ഞാൻ ഒരു മതവിശ്വാസിയാണ്. ഇസ്ലാമാണ് എന്റെ മതം. ഞാൻ കേരളീയതയുടെ ഒരുപാട് ചിഹ്നങ്ങളും പേറിയിട്ടാണ് ഇവിടെ നിൽക്കുന്നത്. എന്റെ ഉടുപ്പിൽ, ഉടുമുണ്ടിൽ, എന്റെ ഭാഷയിൽ, എന്റെ സംസ്കാരത്തിൽ, എന്റെ മലയാളിത്വം എന്റെ ഇന്ത്യത്വം ഇത്രയും അടയാളങ്ങൾ ഇവിടെ പ്രകടമാകും. ഇതു കൂട്ടായ്മയാണ്. ഇതു പൊതുസംസ്കാരമാണ്. അച്ചനെയും അമ്മയെയും ആട്ടിപ്പുറത്താക്കുന്ന കേരളമാണിന്നുള്ളത്. വൃദ്ധസദനങ്ങൾ പെരുകിവരുന്നു. എന്താണ് അതിന്റെ യഥാർത്ഥ കാരണം. ഈ മക്കളുടെ മനസ്സ് അസ്വസ്ഥമാണ്. അവർ സ്നേഹം കിട്ടി വളർന്നവരല്ല. സ്നേഹം കിട്ടി വളർന്നവർക്കേ അച്ഛനെ മനസ്സിലാകൂ. സ്നേഹം കിട്ടി വളർന്നവർക്കേ അമ്മയെ മനസ്സിലാകൂ. അതുകൊണ്ട് സമാധാനം എന്നത് ചർച്ചയ്ക്കെടുത്താൽ അത് ചിലർ ധരിക്കുന്നതുപോലെ യുദ്ധത്തിലും കുഴപ്പത്തിലും മാത്രം നിൽക്കുന്ന വിഷയമല്ല. (തുടരും)

*അഭിമുഖം*
*ജോർജ് തഴക്കര*



# മാർ പോളിക്കാർപ്പോസിന്റെ വഴികളിലൂടെ...

*അദ്ധ്യാത്മികതയുടെ പശ്ചാത്തലത്തിൽ വെട്ടിക്കൽ ദയറായേയും പരുമലസെമിനാരിയേയും താരതമ്യപ്പെടുത്തിയാൽ?*

നല്ല ഒരു നടത്തിപ്പുകാരനുണ്ടെങ്കിൽ വെട്ടിക്കൽ ദയറായെ പരുമല പോലെ വളർത്തിയെടുക്കാൻ സാധിക്കും. പരുമലയിൽ പരിശുദ്ധന്റെ തിരുശേഷിപ്പുണ്ടെങ്കിൽ വെട്ടിക്കൽ ദയറായിൽ പരിശുദ്ധന്റെ സാന്നിധ്യമുണ്ട്. കാട്ടുമങ്ങാട്ട് ബാവായെ ഒരു പരിശുദ്ധനായി കണക്കാക്കാവുന്നതാണ്. അദ്ദേഹം താമസിച്ച സ്ഥലമാണത്. പരിശുദ്ധന്മാർ പലരും അവിടെ താമസിച്ചിട്ടുണ്ട്. പരുമല തിരുമേനി കണ്ണീരൊഴുക്കി പ്രാർത്ഥിച്ച സ്ഥലമാണത്. പ്രാർത്ഥനയ്ക്ക് അനുഗ്രഹം കിട്ടുന്ന ദയറായാണത്.

*പരുമലതിരുമേനിയുടെ ഒരു മ്യൂസിയം ദയറായിലുണ്ടല്ലോ. അതു തുടങ്ങുവാനുള്ള സാഹചര്യം?*

മനോരമയുടെ സഹകരണം അതിനുണ്ടായിരുന്നു. ജൂബിലിയുമായി ബന്ധപ്പെട്ട ദീപശിഖാപ്രയാണത്തോടെ അക്കാര്യത്തിൽ കൂടുതൽ ശ്രദ്ധയുണ്ടായി. 1200ലാണ് വെട്ടിക്കലിൽ പള്ളിയുണ്ടാകുന്നത്. എണ്ണൂറാം വാർഷികം ആഘോഷിച്ചത് വ്യക്തമായ ചരിത്രത്തിന്റെ അടിസ്ഥാനത്തിലായിരുന്നു. അതാഘോഷിക്കുവാൻ തീരുമാനിച്ചു. അതോടെ ദയറായെക്കുറിച്ച് കൂടുതൽ അന്വേഷിക്കുവാനും പഠിക്കുവാനും തുടങ്ങി. മാർ പക്കോമിയോസ് തിരുമേനി താമസിക്കുന്ന സന്ദർഭത്തിൽ ഒരുദിവസം അവിടെ അടുത്തുള്ള ഒരു വീട്ടിൽ നിന്നും ഒരു കട്ടില് വെളുപ്പിനെ കൊണ്ടിട്ടുവെന്ന് കേട്ടിട്ടുണ്ട്. അതിൽ കിടക്കുന്ന ആളിന് സ്വസ്ഥമായി കിടക്കാൻ കഴിയില്ല. ആ കട്ടിലിൽ രാത്രി കിടക്കുന്ന ആൾ രാവിലെ നോക്കുമ്പോൾ തറയിലായിരിക്കും കിടക്കുക. അതു കണ്ട് ഭയന്ന് വീട്ടുകാർ ആ കട്ടിൽ ദയറായിൽ കൊണ്ടുവന്നിട്ടു. ഞാൻ അവിടെയുണ്ടായിരുന്ന സമയത്ത് അതുപൊലെ ഒരു നാൽക്കാലി അലമാര അവിടെ കൊണ്ടുവന്നു. ഒരു കണിയാനെക്കൊണ്ട് നോക്കിച്ചപ്പോൾ അത് ദയറായുടെതാണെന്നു വീട്ടുകാർ പറഞ്ഞു. അവർ അത് അവരുടെ പാത്രിയർക്കീസ് പള്ളിയിൽ കൊടുക്കാൻ ആലോചിച്ചു. കണിയാൻ അതിനെ വിലക്കുകയും പ്രായശ്ചിത്തത്തോടെ ദയറായ്ക്ക് നൽകിയെങ്കിൽ മാത്രമെ ശാപം തീരുകയുള്ളുവെന്നു പറയുകയും ചെയ്തുവത്രെ. അതിൻപ്രകാരം അവർ അതവിടെ കൊണ്ടുവന്നു. അതിലാണ് തിരുമേനിയുടെ കാപ്പ സൂക്ഷിച്ചിരിക്കുന്നത്. അതുപോലെ ശ്ലീബായുടെ ഒരു ഭാഗം, തൊപ്പി ഇതൊക്കെ ഭദ്രമായി ഒരു പെട്ടിയിൽ പൊതിഞ്ഞു സൂക്ഷിച്ചിട്ടുണ്ടായിരുന്നു. അത്രയും കരുതലോടെ സൂക്ഷിച്ചതിൽ നിന്നും അത് പരുമല തിരുമേനിയുടേതാകാനാണ് സാധ്യത. അവിടെ താമസിച്ച് മെത്രാനായത് പരുമല തിരുമേനിയും പാത്രിയർക്കീസിലെ കൂറിലോസ് തിരുമേനിയുമാണ്. പരുമല തിരുമേനി ഉപയോഗിച്ചിരുന്ന ഒരു നീല ബെൽറ്റും കിട്ടിയിട്ടുണ്ട്. അദ്ദേഹത്തിന്റെ പഴയ ചിത്രങ്ങളിൽ അതു കാണാം. ഡോക്യുമെന്ററി പിടിക്കുവാൻ പലരും വന്നതോടുകൂടി അതെല്ലാം ഒന്നു ഭംഗിയായിട്ട് വയ്ക്കണമെന്നു തോന്നി. ജൂബിലി വന്നപ്പോൾ മനോരമ പത്രാധിപർ മാത്യുക്കുട്ടിച്ചായൻ പറഞ്ഞു ഇതെല്ലാം വയ്ക്കുവാൻ ഒരു മ്യൂസിയം ഉണ്ടാകണമെന്ന്. അദ്ദേഹത്തിന്റെ പ്രേരണയാണ് അതിനു സാഹചര്യമൊരുക്കിയത്. സ്കൂൾ തുടങ്ങുവാൻ പ്രേരണ നൽകിയത് ഐറേനിയസ് തിരുമേനിയായിരുന്നു. ആത്മീയ കാര്യങ്ങൾക്ക് പ്രേരണ നൽകിയത് ഈവാനിയോസ് തിരുമേനിയാണ്. അങ്ങനെ പലരോടും കടപ്പെട്ടിരിക്കുന്നു. ഈവാനിയോസ് തിരുമേനിയോട് ഒരു പാട് കടപ്പെട്ടിരിക്കുന്നു. എന്നെ അന്വേഷിച്ച് അദ്ദേഹം ആശ്രമത്തിൽ വരുമായിരുന്നു. എല്ലാ മാസത്തെയും ആദ്യ വെള്ളിയാഴ്ച ധ്യാനമുണ്ടായിരുന്നു. അതിനുവേണ്ടി തി





രുമേനി വരുമായിരുന്നു. ഒരു പ്രാവശ്യം കൈമുത്തു കൊടുത്തപ്പോൾ ഇനി വരില്ലായെന്നു ശാസിച്ചു. കൈമുത്തു ഞാൻ തിരികെ വാങ്ങിച്ചു.

*അങ്ങ് ഒരു സംഘാടകനാണ്. ഈ സവിശേഷതയുടെ പിന്നിലുള്ള പ്രചോദനം?*

സംഘാടകനാണോ? ആണെങ്കിൽ അതെല്ലാം ദൈവം തമ്പുരാൻ എന്നെക്കൊണ്ട് ചെയ്യിക്കുന്നതാണ്. വ്യത്യസ്ത മേഖലകളുമായി ബന്ധപ്പെടുവാൻ കഴിഞ്ഞതിന്റെ ഫലമായിരിക്കാം അത്. എല്ലാം ദൈവം തമ്പുരാൻ തരണം. തൃക്കുന്നത്ത് സെമിനാരിയിലെ പ്രശ്നം തീരണമെങ്കിലും ദൈവം തമ്പുരാൻ കനിയണം.

*പാമ്പാക്കുട അസോസിയേഷനെക്കുറിച്ചുള്ള ഒരു വിലയിരുത്തൽ?*

തീർച്ചയായും സഭയ്ക്ക് അഭിമാനിക്കാവുന്ന അടുത്തകാലത്ത് നടന്ന ആദ്യത്തെ അസോസിയേഷനായിരുന്നു അത്. അതിനു മുമ്പ് പരുമലയിൽ നടന്ന അസോസിയേഷൻ വേദനാജനകമായിരുന്നു. അങ്ങനെയുള്ള പോക്ക് സഭയ്ക്ക് നല്ലതല്ല എന്ന തോന്നൽ അതിനുശേഷം മിക്കവാറും എല്ലാവർക്കുമുണ്ടായി. നോംസ് തയ്യാറാക്കിയതിന്റെ പേരിൽ നമ്മുടെ പിതാക്കന്മാർ ഒരുപാട് പഴി കേൾക്കേണ്ടിവന്നു. എന്നാൽ അതിൽ അവർ പിടിച്ചു നിന്നു. മലങ്കരഓർത്തഡോക്സ് സഭയെ ദൈവം കൈവിട്ടില്ല എന്നതിന്റെ തെളിവായിരുന്നു അത്. ഇപ്പോഴത്തെ ബാവാ സ്ഥാനം ഏറ്റതിനുശേഷം അദ്ദേഹം തൊട്ടതൊന്നും പിഴച്ചിട്ടില്ല. കാഴ്ചയിൽ ക്ഷീണിതനാണ്. എല്ലാം നൂറുശതമാനത്തിൽ വിജയമാക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. പ്രാർത്ഥനാജീവിതത്തിന്റെ ശക്തിയാണത്. അതിനു മുമ്പുള്ളവർ അങ്ങനെയല്ല എന്നല്ല അതിനർത്ഥം. മോശ കൈ പൊക്കിയപ്പോൾ യിസ്രായേൽ ജനം ജയിച്ചുവെന്നതുപോലെ ആ പാമ്പാക്കുട അസോസിയേഷനിൽ ആദ്യാവസാനം വരെ അദ്ദേഹം അവിടെയിരുന്നുവെന്നത് എല്ലാവരും ശ്രദ്ധിച്ച കാര്യമാണ്. അദ്ദേഹം പണ്ടുമുതലേ പ്രാർത്ഥിച്ചതിന്റെ പലിശയാണ് ഇപ്പോൾ സഭയ്ക്ക് ലഭിച്ചുകൊണ്ടിരിക്കുന്നത്.

*പോളിക്കാർപ്പോസ് എന്ന വാക്കിന് ഫലസമ്പൂർണ്ണൻ എന്നാണല്ലോ അർത്ഥം. മലങ്കരസഭയുടെ രണ്ടാമത്തെ പോളിക്കാർപ്പോസാണല്ലോ അങ്ങ്. ഈ പേരു സ്വീകരിച്ചതിനു പിന്നിൽ?*

യൂഹാനോൻ എന്ന പേരാണ് നൽകുന്നതെങ്കിൽ പോളിക്കാർപ്പോസ് എന്ന പേരുകൂടി വേണമെന്ന് ഞാൻ ആവശ്യപ്പെട്ടിരുന്നു. യോഹന്നാന്റെ ഏറ്റവും പ്രിയപ്പെട്ട ശിഷ്യനായിരുന്നു പോളിക്കാർപ്പോസ്. ആ ബന്ധം മനസ്സിലുണ്ടായിരുന്നു. എന്റെ ഗുരുവായിരുന്നു യൂഹാനോൻ മാർ സേവേറിയോസ് മെത്രപ്പോലീത്ത. രണ്ടർത്ഥത്തിലും എനിക്ക് ലഭിച്ച പേര് ഗുരുശിഷ്യബന്ധമാണ്.

*പ്രശ്നസങ്കീർണ്ണമായ ഒരു ഭദ്രാസനമാണ് അങ്ങേയ്ക്ക് സ്വീകരിക്കേണ്ടിവന്നത്?*

അങ്കമാലി ഭദ്രാസനം എനിക്കായിരിക്കും ലഭിക്കുന്നതെന്ന തോന്നൽ ആരംഭം മുതൽക്കെ എനിക്കുണ്ടായിരുന്നു. എന്റെ സഹോദരമെത്രാപ്പോലീത്താമാർ അത് സ്വീകരിക്കുമോ എന്ന് ഞാൻ സംശയിച്ചിരുന്നു. മാനസികമായി അതിനുവേണ്ടി ഞാൻ എന്നെ ഒരുക്കി.

*തൃക്കുന്നത് സെമിനാരി നൽകുന്നത് ആകുലതകളും പ്രതീക്ഷകളും എന്താണ്?*

തൃക്കുന്നത്ത് സെമിനാരിയെക്കുറിച്ച് എനിക്ക് പറയത്തക്ക വലിയ ആകുലതകളൊന്നുമില്ല. പ്രാർത്ഥനയാണ് തൃക്കുന്നത്ത് സെമിനാരിയ്ക്ക് ആവശ്യം. ബുദ്ധിയും കായികശക്തിയും കൊണ്ട് ഒന്നും സാധ്യമാകുകയില്ല. ദൈവത്തിന്റെ കൃപയുണ്ടെങ്കിൽ എന്തിനേയും നേരിടാം. ദൈവത്തിന്റെ ന്യായവിധിയിൽ ഇത് മലങ്കരസഭയുടേതാണെന്നും, നമ്മൾ പറയുന്നതാണ് നീതി എന്നുമാണെങ്കിൽ നടത്തിച്ചു നൽകണമെ എന്നാണ് എന്റെ പ്രാർത്ഥന. ഒരു കുഴപ്പവുമില്ലാതെ അത് നേടിയെടുക്കുവാൻ ദൈവകൃപയാൽ സാധിതമാകും. എനിക്കിപ്പോഴുള്ള ആശങ്കയും ആകുലതയും എന്റെ ആത്മീയ മക്കളിലാണ്. പല ഗ്രൂപ്പുകളായി മാറരുതേ എന്നാണ് ആഗ്രഹം. എന്റെ വൈദികരോടും എന്റെ ജനത്തോടും ഞാൻ പറയുന്നത് ഗ്രൂപ്പുകളിൽ അകപ്പെടരുതേ എന്നാണ്.

*തൃക്കുന്നത് സെമിനാരിയുമായി ബന്ധപ്പെട്ട അടിസ്ഥാന പ്രശ്നം എന്താണ്?*

ഇപ്പോൾ പൂട്ടിക്കിടക്കുന്നത് അരമനയുടെ ചാപ്പലാണ്. ഇത് അരമനയും അത് അരമന ചാപ്പലും. രണ്ടിനേയും രണ്ടായി കാണണം. ആദ്യകാലത്തെ അത്താനാസിയോസ് തിരുമേനിമാരുടെ താമസക്കാല

ത്ത് ഇവിടെ അധികം ആളുകളോ വീടുകളോ ഒന്നുമുണ്ടായിരുന്നില്ല. അവരുടെ കൂട്ടിന് അവരുടെ നാട്ടിൽ നിന്നും പലരേയും ഇവിടെ കൊണ്ടു വന്നു താമസിപ്പിച്ചു. പരുമലയിലും കൊച്ചുതിരുമേനി അങ്ങനെ ചെയ്തിരുന്നു. പരുമലയിലുള്ള കുരിശിന്മൂട്ടുകാർ മുളന്തുരുത്തിയിൽ നിന്നു വന്നവരാണ്. ഇവിടെ താമസിച്ചത് പാത്രിയർക്കീസുകാരാണ്. അവർക്ക് ഒരു തോന്നൽ ഇതൊക്കെ അവരുടേതാണെന്ന്. അവർക്ക് വേറെ പള്ളിയുണ്ട്. എന്നാൽ അവർക്ക് ഇവിടെ കൂടാം. എന്നാൽ അവകാശപ്പെടാനാവില്ല. ഇത് ഇടവകപള്ളിയാണെന്നും ഇത് പാത്രിയർക്കീസുകാരുടേതാണെന്നും പറഞ്ഞ് തോമസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത ഒരു കേസ് കൊടുത്തിരുന്നു. അതിനെതിരെ വിധി വന്നു. അങ്കമാലി ഭദ്രാസന മെത്രാപ്പോലീത്തായുടെ ചാപ്പലാണെന്നും മറ്റാർക്കും അതിൽ അവകാശമില്ലെന്നും. പ്രശ്നമുണ്ടാകുമ്പോൾ അതുണ്ടാക്കുന്നത് സത്യവിശ്വാസികളല്ല. കേഫാ പോലെയുള്ള ആദ്ധ്യാത്മികപ്രസ്ഥാനങ്ങളാണ്. ആ പേരിൽ അവർക്ക് തനിയെ നിൽക്കാൻ കഴിയില്ല. ഇവിടുത്തെ അടിസ്ഥാന പ്രശ്നം രാഷ്ട്രീയക്കാരാണ്. അവരുടെ താല്ക്കാലിക സൗകര്യത്തിനുവേണ്ടി ഓരോ പ്രശ്നങ്ങൾ ഉണ്ടാകുന്നു. പ്രശ്നമുണ്ടാകുമെന്നതിന്റെ പേരിൽ പൊലീസിനെ ഇറക്കും. അതിനു പിന്നാലെ പത്രവും ദൃശ്യമാധ്യവും വരും. എല്ലാവരും കൂടിയാകുമ്പോൾ ഇവിടെ ഭൂകമ്പം ഉണ്ടാകുന്നുവെന്ന തോന്നൽ പുറത്തുണ്ടാകുന്നു. ഞാൻ ചുമതലയേറ്റതിനുശേഷം എതിർകക്ഷിയിലുള്ളവർ രണ്ടു ധർണ്ണ നടത്തി. ആദ്യത്തെ പ്രാവശ്യം ഏതാണ്ട് പത്തമ്പത്തിയഞ്ച് പേർ ഉണ്ടായിരുന്നു. ഭദ്രാസനത്തിലെ കുഞ്ഞുങ്ങളെല്ലാം കൂടി ഒരു കൾച്ചറൽ പ്രോഗ്രാം നടത്തി. ഞാൻ പോലും പ്രതീക്ഷിക്കാത്ത വിധത്തിലുള്ള ആളുകൾ



വന്നു. കുട്ടികൾ നടന്നുവരുന്നത് തടയുവാനായി കുറച്ചുപേർ വന്നു. അന്നു മുപ്പത്തിരണ്ട് പേരാണ് ധർണ്ണയ്ക്ക് വന്നത്. നാലര മുതൽ അഞ്ചരവരെ അമ്പതിൽ കുറയാത്തവർക്ക് കബറിങ്കൽ വന്നു പ്രാർത്ഥിക്കാൻ അനുമതിയുണ്ട്. അതിൽ കൂടുതൽ ആളുകൾ വന്നിട്ടുണ്ടോ എന്നറിയുവാൻ വേണ്ടി ഞാൻ എന്റെ കുഞ്ഞുങ്ങളെക്കൊണ്ട് എണ്ണമെടുപ്പിച്ചു. മുപ്പത്തിരണ്ടു പേർ മാത്രമാണ് ധർണയ്ക്കായി വന്നത്. അവർക്കും താല്പര്യമില്ലാത്ത വിഷയമാണ്. രാഷ്ട്രീയക്കാരും ഒരു പരിധിവരെ മാധ്യമങ്ങളും കൂടി ചേരുമ്പോഴുണ്ടാകുന്ന ഒരു പ്രതിസന്ധിയാണിത്. മാധ്യമത്തെ കുറ്റം പറയുകയല്ല.

*സംയുക്തപെരുനാളുമായി ബന്ധപ്പെട്ടാണ് വിഷയമുണ്ടാകുന്നത്?*

ആ വിഷയം കൊണ്ടാണ് ശ്രേഷ്ഠ ബാവ ആളുകളെ പിടിച്ചുനിർത്തിയിരിക്കുന്നത്. പിതാക്കന്മാരുടെ കബറുകൾ ശ്രദ്ധിക്കുന്നില്ലായെന്നുള്ള ഒരു വാറോല എല്ലാവർഷവും പുറപ്പെടുവിക്കും. അദ്ദേഹത്തിനും അതിൽ ആത്മാർത്ഥതയുണ്ടോ എന്നു തോന്നുന്നില്ല. ചിരിച്ചുകൊണ്ടാണ് കഴിഞ്ഞതിനു മുമ്പത്തെ പ്രാവശ്യം അദ്ദേഹം ധൂപപ്രാർത്ഥന നടത്തിയത്. കഴിഞ്ഞ പ്രാവശ്യം ധുപകക്കുറ്റിയില്ലാതെ കൈ വിറപ്പിക്കുകയായിരുന്നു.

തൃക്കുന്നത്ത് സെമിനാരിയിൽ കബറടങ്ങിരിക്കുന്ന ആദ്യത്തെ പിതാവ് എല്ലാവരുടേതുമായിരുന്നു. 1910ൽ സഭ പിരിഞ്ഞുവെന്നു പറയാൻ പറ്റില്ല. പൊതുസഭയുടെ മെത്രാപ്പോലീത്തായായിട്ടാണ് ആദ്യം വരുന്നത്.

തൃക്കുന്നത്ത് സെമിനാരിയിൽ കബറടങ്ങിയിരിക്കുന്ന പിതാക്കന്മാർ അവരുടെതാണെന്ന് തെറ്റായി പ്രചരിപ്പിച്ചിരിക്കുകയാണ്. വയലിൽ പറമ്പിൽ തിരുമേനി പൊതുസഭയുടെ ഭദ്രാസനാധിപനായിരുന്നു. അതിനുശേഷമാണ് തെയോഫിലോസ് തിരുമേനി ചുമതലയേൽക്കുന്നത്. അത്താനാസ്യോസ് വലിയ തിരുമേനിയുടെ കാലത്താണ് വേണമെങ്കിൽ പൊതുസഭ എന്നു പറയുവാൻ കഴിയാത്തത്. തിരുമേനി മെത്രാപ്പോലീത്തയാകുന്നത് 1910ലാണ്. ആ സമയത്ത് സഭ പിരിഞ്ഞുവെന്ന് പറയുവാൻ പറ്റില്ല. പൊതു സഭയുടെ മെത്രാപ്പോലീത്തയായിട്ടാണ് അദ്ദേഹം വരുന്നത്.

*അങ്ങനെയുള്ള വൈകാരികതയാണോ എതിർകക്ഷികളെ ഇങ്ങോട്ട് ആകർഷിക്കുന്നത്?*

അങ്ങനെ ആകർഷിക്കുന്ന പാവപ്പെട്ട ജനമുണ്ട്. അവർ വരുന്നു. പ്രാർത്ഥിച്ചു തൃപ്തരായി മടങ്ങുന്നു. അതിനപ്പുറത്തുള്ള അവകാശവാദങ്ങളൊന്നും അവർക്കില്ല. അടുത്തകാലത്ത് ഒരു ചെറുപ്പക്കാരൻ വന്ന് എന്നോടു ചോദിച്ചു അവർ എന്തുപിഴച്ചു. എന്തുകൊണ്ട് അവിടെ ധൂപം വയ്ക്കുന്നില്ല എന്ന്. അതിനു ഞാൻ പോയാൽ കുറച്ചുപേർ തെറിവിളിക്കാനായി അവിടെ കാവലുണ്ടാവും. ഞാൻ ചുമതലയേറ്റ നാളുകളിൽ ധൂപം വയ്ക്കുവാനായി പോകുമ്പോൾ തെയോഫിലോസ് തിരുമേനിയുടെ കബറുകഴിഞ്ഞുള്ള സ്റ്റെപ്പിൽ കയറി ധൂപക്കുറ്റി വീശും. അപ്പോൾ കുറച്ചുപേർ വന്ന് കബറിനെ മറച്ചു നിൽക്കും. എങ്കിലും ആത്മാവിൽ ശരണപ്പെട്ട പരിശുദ്ധ പിതാക്കന്മാർക്ക് മനസ്സുകൊണ്ട് ധൂപം അർപ്പിക്കും. പ്രതിഷേധം നിലയ്ക്കുന്ന ഒരു നാൾ ഉണ്ടാവും. ദൈവം അതിനു വഴിയൊരുക്കട്ടെ എന്നാണ് പ്രാർത്ഥന.

*നോവൽ*




# വിശ്വാസികളുടെ തീരം



**ഡോ.കെ.എം. ജോസഫ്**

## 10

**സ്വ**ർഗ്ഗത്തിലേക്കുള്ള കോണി സ്വപ്നം കണ്ട യാക്കോബിന്റെ സന്തോഷമായിരുന്നു തോമസുകുട്ടിയുടെ മനസ്സിൽ. ഓർമ്മയിൽ ഊറുന്നതു തേനാണ്. നിമിഷങ്ങൾ നീങ്ങുന്നതറിയുന്നില്ല. ദിവസങ്ങൾ മറയുന്നതറിയുന്നില്ല. മധുരചിന്തകളുടെ മണിത്തേരിലാണു മനസ്സു സഞ്ചരിക്കുന്നത്. ഏതെന്നറിയാത്ത ഒരു ദിവസം. സ്കൂളിൽ നിന്നു മടങ്ങിവരികയാണ്. മാധവൻപിള്ളസാറിനെ കാണാൻ പോയതുകൊണ്ട് പതിവിലും വൈകിയിരുന്നു. കൂട്ടിനു കൃഷ്ണപിള്ളയില്ല. പാലിയേക്കരയിലെ മലയാളം പള്ളിക്കൂടത്തിൽ പഠിക്കുന്ന വർക്കി മടങ്ങി എത്തുന്ന നേരമായി. അതുകൊണ്ട് ഇടയ്ക്കിടെ തിരിഞ്ഞു നോക്കിക്കൊണ്ടാണ് നടന്നത്. മാളിയേക്കൽ വീടിന്റെ പടിക്കലെത്തിയപ്പോൾ വാതിൽക്കലേക്ക് നോക്കി. വാതിൽ അടഞ്ഞുകിടക്കുകയാണ്. സൂസന്ന നേരത്തെ തന്നെ മടങ്ങിയെത്തിക്കാണും. യാത്രയ്ക്കു വില്ലുവണ്ടിയുണ്ട്. സഹായത്തിനു മത്തായിച്ചേട്ടനുണ്ട്. വളരാത്ത ബുദ്ധിയും വളർന്ന ശരീരമുള്ള മത്തായിച്ചേട്ടന്റെ തണ്ടപ്പേര് മന്തനെന്നാണ്. മുന്നോട്ടു നടന്ന് ഊന്നുകാരൻ അവറാൻ ചേട്ടന്റെ വീട്ടുപടിക്കലെത്തിയപ്പോഴാണ് പിന്നിൽ നിന്നൊരു വിളി കേട്ടത്.

'അച്ചായാ..' അവൻ തിരിഞ്ഞുനോക്കി. മന്തൻ മത്തായിച്ചേട്ടന്റെ പിളർന്ന മുഖം. മാളിയേക്കൽക്കാരുടെ ആശ്രിതനെന്ന നിലയിൽ അയാളെ അവഗണിക്കാനാണു തോമസുകുട്ടി ശ്രദ്ധിച്ചിരുന്നത്. പക്ഷേ, ഇപ്പോൾ അയാൾ മിത്രമാണ്. സൂസന്നയുടെ സഹായിയാണ്. സൂസന്നയുടെ ദൂതനായിട്ടായിരിക്കണം അയാൾ വന്നിരിക്കുന്നത്.

'മത്തായിച്ചേട്ടനോ? എന്താ കാര്യം?'

സ്നേഹത്തോടെ ചോദിച്ചു.

'ഇന്നാ' ഒരു തുണ്ടു കടലാസ്സുനീട്ടിക്കൊണ്ടയാൾ പറഞ്ഞു. കടലാസ്സു കൊടുക്കുമ്പോൾ മറ്റാരെങ്കിലും കാണുന്നുണ്ടോ എന്നയാൾ നോക്കുന്നുണ്ടായിരുന്നു. പിടയ്ക്കുന്ന ഹൃദയത്തോടെയാണവൻ കടലാസ്സു നിവർത്തിനോക്കിയത്.

'നാളെ അഞ്ചുമണിക്കു ഞങ്ങളുടെ പറമ്പിന്റെ പിന്നിലുള്ള മതിൽക്കെട്ടിന്റെ അടുത്തു വരാമോ?'

കുറിപ്പെഴുതിയ ആളിന്റെ പേരില്ല. ആർക്കാണെന്നുമില്ല. എങ്കിലും മനസ്സിലാകാത്തതായി ഒന്നുമില്ല. മറുപടിക്കായി മത്തായിച്ചേട്ടൻ കാത്തുനിൽക്കുന്നു. വഴിയിൽ നിന്ന് കുറിപ്പെഴുതാൻ സൗകര്യമില്ല. ഒടുവിൽ വാമൊഴിയിൽ അവൻ വിശ്വാസമർപ്പിച്ചു.

'വരുമെന്നു പറഞ്ഞേക്ക്' അവൻ പറഞ്ഞു. കാര്യം മനസ്സിലായെന്ന മട്ടിൽ മത്തായിച്ചേട്ടൻ തലകുലുക്കി.

'മനസ്സിലായോ?' സംശയം തീർക്കാൻ വേണ്ടി ചോദിച്ചു. പല്ലുമുഴുവൻ പുറത്തുകാണിച്ചുകൊണ്ടയാൾ ചിരിച്ചു.

'ഇപ്പോൾത്തന്നെ പറയണം. കേട്ടോ' ഓർമ്മിപ്പിച്ചുകൊണ്ട് തോമസുകുട്ടി നടന്നു. കിട്ടിയതു വെറും ഒരു കുറിപ്പാണ്. ചുരുങ്ങിയ വാക്കുകളിൽ സ്നേഹത്തിന്റെ യാതൊരു സൂചനയുമില്ല. എഴുതിയ വാക്കുകളേക്കാൾ എഴുതാത്ത വാക്കുകളാണ് അവനെ ആശ്വസിപ്പിച്ചത്. ആനന്ദിപ്പിച്ചത്. കളിയും കുളിയുമെല്ലാം മുറപോലെ നടന്നു. പതിവുകളുടെ പടവുകൾ കടന്നു. രാത്രിയിൽ ഒരു മുഖം മാത്രം ഓർത്തുകൊണ്ടു കിടന്നു. ഉറക്കത്തിൽ ഒരു സ്വപ്നം മാത്രം.

സൂസന്ന സൂചിപ്പിച്ച ദിവസം ശനിയാഴ്ചയാണ്. ഒഴിവുള്ള ദിവസം. സമയത്തിനു നീളം കൂടുന്ന ദിവസം. നേരം കളയുവാൻ പടം വരച്ചുനോക്കി. പുസ്തകമെടുത്തു വായിച്ചു നോക്കി. ഒന്നിലും മനസ്സുറച്ചില്ല. മലയിലേക്കു ഉരുട്ടിക്കയറ്റുന്ന വലിയ ഉരുളൻ കല്ലിന്റെ ഗതിവേഗതയിലാണ് സമയം സഞ്ചരിക്കുന്നത്. പല തവണ നാഴികമണിയിലേക്കു നോക്കി. നാലുമണി അടിച്ചപ്പോൾ ഒരുങ്ങാൻ തുടങ്ങി. അലക്കിത്തേച്ച വസ്ത്രങ്ങൾ അണിഞ്ഞു. മുഖം കഴുകിത്തുടച്ചു. മുടി പലവട്ടം ചീകി. പറ്റെവെട്ടുന്ന പതിവ് ഉപേക്ഷിച്ചതുകൊണ്ട് പകുത്തു വയ്ക്കാൻ മുടിയുണ്ട്. വെന്ത വെളിച്ചെണ്ണയുടെ മണം മുടിയിൽ നിന്നും പെട്ടെന്നു മാറില്ല. പരിമള വസ്തുക്കൾ ഉപയോഗിക്കുന്ന പതിവില്ല. ഒരുക്കം കഴിഞ്ഞു പുറത്തേക്കിറങ്ങിയ മകനെ കുഞ്ഞാണ്ടമ്മ കൗതുകത്തോടെ നോക്കി.

'മണവാളനെപ്പോലെ ഒരുങ്ങി നീ എങ്ങോട്ടാ പോകുന്നത്?'

ഊറിച്ചിരിച്ചുകൊണ്ടാണവർ ചോദിച്ചത്.

പതിവിൽനിന്നുള്ള നേരിയ മാറ്റംപോലും അവരുടെ ദൃഷ്ടിയിൽ പെടാതിരിക്കില്ല.

അമ്മയോടു കള്ളം പറയുവാൻ തോമസുകുട്ടിക്ക് പ്രയാസമാണ്. കുരള പറയരുതെന്ന പ്രമാണം പാലിക്കുവാൻ എപ്പോഴും ശ്രമിച്ചിട്ടുണ്ട്. പക്ഷെ, സത്യം തുറന്നു പറയുവാൻ ഇപ്പോഴവനാവില്ല.

'കടവുവരെ പോകുവാ. പാപ്പി അവിടൊണ്ടോന്നു നോക്കട്ട്. അവനെ കണ്ടിട്ട് കുറേ ദിവസമായല്ലോ'

അവൻ പറഞ്ഞതു കള്ളമല്ല. പറഞ്ഞതിൽ കുറേ സത്യമുണ്ട്. ഭാഗികമായ സത്യം അസത്യമായിരിക്കാം. പക്ഷേ, ആരോടും പറയാനാവാത്ത രഹസ്യമാണ് അവൻ മനസ്സിൽ സൂക്ഷിക്കുന്നത്. അമ്മ കൂടുതലൊന്നും ചോദിക്കാത്തതു

# വിശ്വാസികളുടെ തീരം

കൊണ്ട് തല്ക്കാലം രക്ഷപ്പെട്ടു.

കടവിന്റെ പടികൾ ഇറങ്ങിക്കഴിഞ്ഞതിനുശേഷമാണ് പരിചയക്കാരുടെ ശ്രദ്ധയിൽ പെടാതിരിക്കുവാൻ കരുതലെടുത്തത്. മണൽത്തീരത്തിന്റെ താഴ്ന്ന ഭാഗങ്ങളിൽ നിന്നു വെള്ളം ഇനിയും ഒഴിഞ്ഞുമാറിയിട്ടില്ല. അതുകൊണ്ടു കളിക്കാൻ വരുന്ന കുട്ടികളുടെ കൂട്ടമില്ല. മണൽത്തിട്ടയിലൂടെ നടന്ന് നാലുപാടും നോക്കിയശേഷം ഞാങ്ങണക്കാട്ടിലേക്കു കയറി. ഞാങ്കണകളുടെ നിര കടന്നാൽ കൈതക്കാടാണ്. കൈതക്കാടിന്റെ ഇടയിൽ കുളക്കോഴികൾ നടക്കുന്ന വഴിയിലൂടെ അവൻ മാളിയേൽക്കൽക്കാരുടെ മതിൽക്കെട്ടിന്റെ അടുത്തെത്തി. ഒരാൾ പൊക്കമുള്ള മതിൽ. മതിലിന്റെ മുകളിൽ കുപ്പിച്ചില്ലുകൾ. മതിലിനോടു ചേർന്നു നിൽക്കുന്ന പൂവരിശ്ശിന്റെ വേരുകളിൽ കയറി നിന്നാൽ മരങ്ങൾ നിറഞ്ഞ പറമ്പു കാണാം.

മതിലിന്റെ അപ്പുറത്ത് ആരേയും കണ്ടില്ല. തിടുക്കം കൂട്ടിയതു കൊണ്ടു പറഞ്ഞ നേരത്തിനു മുമ്പുവന്നതാകാം കാരണം. താൻ പറഞ്ഞതു മത്തായിച്ചേട്ടനു മനസ്സിലായിക്കാണുമോ? തന്റെ സന്ദേശം എത്തേണ്ടിടത്തു എത്തിക്കാണുമോ? സംശയങ്ങൾ ഓരോന്നായി തള്ളിവരുന്നു. സൂസന്ന വരാതിരിക്കുമോ? കൊതിച്ച കൂടിക്കാഴ്ച നടക്കാതിരിക്കുമോ? നെഞ്ചുപിടയ്ക്കാനും ദേഹം വിറയ്ക്കാനും തുടങ്ങിയപ്പോഴാണ് പട്ടി കുരയ്ക്കുന്ന ശബ്ദം കേട്ടത്. ഓടുകയും വട്ടം ചുറ്റുകയും ചെയ്യുന്ന കൈസർ സൂന്നയുടെ വരവാണറിയിക്കുന്നത്. ഇടിമുഴക്കം കേട്ടു മുളയ്ക്കുന്ന കുമിളുകൾ പോലെ അവന്റെ പ്രതീക്ഷകളും മുളച്ചു. കുരച്ചു കൊണ്ടോടിവന്ന കൈസറിന്റെ തൊട്ടുപിന്നാലെ സൂസന്നയുണ്ട്. പരിചയമില്ലാത്ത മണം കിട്ടിയ കൈസർ മതിലിന്റെ അടുത്തേക്ക് ഓടിയെത്തി. തോമസുകുട്ടിയെ കണ്ട സന്തോഷം പ്രകടിപ്പിക്കാനാവാതെ കൈസറിനെ നിയന്ത്രിക്കുവാനാണ് സൂസന്ന ആദ്യം ശ്രമിച്ചത്.

'കൈസർ, മതി. നിർത്തൂ..'

കുരയുടെ ശബ്ദം കുറഞ്ഞു.

'നിർത്താൻ പറഞ്ഞില്ലേ. അവിടെ നിൽക്കുന്നത് നമ്മുടെ സ്വന്തം ആളാണ്. തോമസുകുട്ടി.'

കൈസർ മുരണ്ടുകൊണ്ടു നീണ്ട കൈകൾ മതിലിന്റെ മുകളിലേക്കുയർത്തിവച്ചു.

'തോമസുകുട്ടി അവന്റെ തലയിലൊന്നു തൊട്ടേക്ക്. അപ്പോൾ ദേഷ്യം തീരും.'

സൂസന്ന എന്തു പറഞ്ഞാലും അനുസരിക്കാൻ മടിക്കാത്ത മനോനിലയിലായിരുന്നു അവൻ.

'കൈനീട്ടിയാൽ കടിക്കുമോ?'

'ഇല്ല.'

'തീർച്ചയാണോ?'

'ഞാനിവിടില്ലേ, പിന്നെന്തിനാ പേടിക്കുന്നത്?'

പിന്നീടു മടിച്ചില്ല. കൈകൾ കൈസറിന്റെ ചെവിയിലും പുറത്തുമായി വച്ചു. ചെറുതായൊന്നു തലോടി. വാലാട്ടിക്കൊണ്ടാണ് കൈസർ അപ്പോൾ മുരണ്ടത്. പുതിയ സൗഹൃദം അംഗീകരിക്കുന്ന ഭാവം.

'ഇനി മതി' സൂസന്ന പറഞ്ഞപ്പോൾ കൈസർ പിൻമാറി.

'ഇവനാണെന്റെ ബോഡിഗാർഡ്'

'അപ്പോൾ മത്തായിച്ചേട്ടനോ?'

'കൈസറിന്റെ കൈയിൽ കത്തെഴുതി കൊടുത്തയയ്ക്കാനൊക്കത്തില്ലല്ലോ?'

'എനിക്കു പേടിയായിരുന്നു. മത്തായിച്ചേട്ടനു ഞാൻ പറഞ്ഞതു മനസ്സിലായോ എന്ന്'

'ബുദ്ധി കുറവാണ്. അതൊരുവിധത്തിൽ നല്ലതാണ്. പറഞ്ഞു പഠിപ്പിച്ചാൽ അതുപോലെ ചെയ്യും.'

'നമ്മുടെ കാര്യം മാമ്മച്ചായനോടു പോയി പറയുമോ?'

'ഇല്ല. മത്തായിച്ചേട്ടനെ എനിക്കു വിശ്വാസമാണ്. ഇപ്പത്തന്നെ തോട്ടത്തിന്റെ തുടക്കത്തിൽ കാവൽനിർത്തീട്ടാ ഞാൻ വന്നത്. അമ്മയോ വല്ലോരും അന്വേഷിച്ചാൽ ഉടനെ വന്നു പറേണമെന്ന് പറഞ്ഞിട്ടുണ്ട്.'

'മാമ്മച്ചായനിവിടില്ലേ?'

'അച്ചായൻ പെരുന്നാട്ടിലെ തോട്ടത്തിൽ പോയിരിക്കുകാ. ഇന്നു കൂലിക്കാർക്കു ശമ്പളം കൊടുക്കുന്ന ദിവസമാണ്.'

'അതു സൗകര്യമായി. ഇങ്ങോട്ടിറങ്ങിയപ്പോൾ ഉണ്ണൂണ്ണിയമ്മ കൊച്ചമ്മ കണ്ടില്ലേ?'

'ഇതെന്റെ പതിവാണ്. സ്കൂളിൽനിന്നു വന്നാൽ കുളിക്കും. മുടി ഉണക്കാൻ വേണ്ടി വെളിയിൽ ഇറങ്ങിനടക്കും. ആങ്ങളമാരും അനിയത്തിമാരുമൊന്നുമില്ലല്ലോ കൂട്ടിന്. അതുകൊണ്ട് ഞാനെപ്പോഴും ഒറ്റയ്ക്കാണ്.' അവളുടെ വിശദീകരണത്തിനു നെടുവീർപ്പിന്റെ നനവുള്ളതുപോലെ. ചെറുപ്പത്തിലെ നഷ്ടപ്പെട്ട സഹോദരനെക്കുറിച്ചുള്ള ഓർമ്മ അവളുടെ മനസ്സിൽ അവശേഷിക്കുന്നുണ്ടാകും.

'ഏതായാലും ഇനി സൂസന്ന ഒറ്റയ്ക്കല്ല. ഒറ്റയ്ക്കായിരിക്കുകയില്ല.' അവൻ വികാരാവേശത്തോടെ പറഞ്ഞു.

'അതാണെന്റെ ആശ്വാസം. അന്നു ലക്ഷ്മിയുടെ വീട്ടിൽ വച്ച് എല്ലാം പറഞ്ഞുതീർത്തപ്പോൾ ഒരു വലിയ ഭാരം ഇറക്കിവച്ച തോന്നലാണുണ്ടായത്. കളഞ്ഞുപോയതെന്തോ തിരിച്ചുകിട്ടിയതുപോലെ.'

മതിലിന്റെ മുകളിൽ കൂടി കൈകൾ നീട്ടി അവളെ തലോടണമെന്നുണ്ടായിരുന്നു അവന്. കൈസറിനെ തലോടിയതുപോലെ. പക്ഷേ, അരുതാത്ത വികാരങ്ങളെ നിയന്ത്രിക്കാനവൾക്കറിയാം. അതുകൊണ്ടാണവൾ അകലം പാലിക്കുന്നത്. ഇക്കാര്യത്തിൽ ലക്ഷ്മിയുടെ ഉപദേശം അവൾ തേടിക്കാണും. എന്തായാലും അവളെ അടുത്തു കാണാമല്ലോ. അവളുടെ വർത്തമാനം കേൾക്കാമല്ലോ. അതുതന്നെ വലിയ ഭാഗ്യമാണ്. (തുടരും)



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

25

2010 ജൂൺ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*നമുക്ക് അറിഞ്ഞുകൂടാത്ത കാര്യങ്ങൾ വച്ചുനോക്കുമ്പോൾ നമ്മുടെ അറിവും പരിചയവും എത്രയോ പരിമിതമാണ്.*

- പ്ലേറ്റോ



## വാരാന്ത്യ ലോകം



**ഓ**സ്ട്രേലിയയിലെ പ്രഥമ വനിതാ പ്രധാനമന്ത്രിയായി ജൂലിയ ഗില്ലാർഡിനെ നിലവിലുള്ള പ്രസിഡന്റ് കെവിൻ റെഡിന്റെ രാജിയെ തുടർന്ന് തെരഞ്ഞെടുത്തു.



**അ**ഫ്ഗാനിസ്ഥാനിലെ നാറ്റോ സേനാ കമാൻഡർ ജനറൽ സ്റ്റാൻലി മക്രിസ്റ്റിനെ ബറാക് ഒബാമ തത്സ്ഥാനത്തു നിന്നും നീക്കി.

**മു**ഖ്യശത്രുവായ ഇറാനെ നിരീക്ഷിക്കാനായി ഇസ്രായേൽ ഒഫെക്-9 എന്ന ചാര ഉപഗ്രഹം വിക്ഷേപിച്ചു

**നി**യമവാഴ്ചയുടെ പരാജിത രാജ്യങ്ങളുടെ പട്ടികയിൽ പാകിസ്ഥാന് പത്താം സ്ഥാനം. സൊമാലിയയാണ് ഒന്നാം സ്ഥാനത്ത്. ഫോറിൻ പോളിസി മാഗസിനാണ് പരാജിത രാജ്യങ്ങളുടെ പട്ടിക പുറത്തിറക്കിയത്.

**ഇ**ന്ത്യയുടെ ഊർജാവശ്യങ്ങൾക്കായി യുറേനിയവും ആണവ ഉപകരണങ്ങളും സാങ്കേതിക വിദ്യയും ലഭ്യമാക്കുന്ന കരാറിൽ ഒപ്പുവയ്ക്കുവാൻ ഇരു രാജ്യങ്ങളിലെയും പ്രധാനമന്ത്രിമാർ തീരുമാനിച്ചു.

**അ**ഫ്ഗാനിസ്ഥാനിൽ കൊല്ലപ്പെട്ട ഭടന്മാരുടെ എണ്ണം മുന്നൂറായി ഉയർന്ന സാഹചര്യത്തിൽ അവിടെയുള്ള 9500 ബ്രിട്ടീഷ് ഭടന്മാരെ പിൻവലിക്കണമെന്ന ആവശ്യം ഇംഗ്ലണ്ടിൽ ശക്തമാകുന്നു.

**ഈ** വർഷത്തെ വൈറ്റ് ഹൗസ് ഫെലോ പദവിക്ക് അർഹത നേടിയ രണ്ടുപേരും ഇന്ത്യൻ വംശജരാണ്. റേഡിയോളജിസ്റ്റ് പത് ബസു, നാവിക സേനയിലെ ലഫ. കമാൻഡർ സണ്ണി രാംചന്ദാനി എന്നിവർക്കാണ് ഒട്ടേറെ പഠന സാധ്യതയുള്ള അവസരം ഇതിലൂടെ കൈവന്നത്.



**ലാ**റ്റിൻ അമേരിക്കൻ രാജ്യമായ കൊളംബിയയുടെ പ്രസിഡന്റായി ധനശാസ്ത്രജ്ഞനും മുൻ ധനകാര്യ മന്ത്രിയുമായ ജുവാൻ മാനുവൽ സന്റോസ് (58) തിരഞ്ഞെടുക്കപ്പെട്ടു.

**കാ**ൽനൂറ്റാണ്ട് മുമ്പ് കനിഷ്ക വിമാനദുരന്തത്തിന്റെ ജീവൻ നഷ്ടപ്പെട്ടവരുടെ അനുസ്മരണത്തിൽ ഇന്ത്യ, കാനഡ, അയർലന്റ് എന്നീ രാജ്യങ്ങളിലെ മന്ത്രിമാർ പങ്കെടുത്തു. വെസ്റ്റ് കോർക്ക് തീരത്തുള്ള ഷീപ്സ് ഹെഡ് ഉപദ്വീപിലെ കനിഷ്ക ഉദ്യാനത്തിലായിരുന്നു ചടങ്ങ്.

**ലൂ**സിയാനയിലെ ആഴക്കടൽ എണ്ണ ഖനനം ആറുമാസത്തേക്ക് മരവിപ്പിക്കണമെന്ന് ഒബാമ ഭരണകൂടത്തിന്റെ തീരുമാനത്തിനെതിരെ ഗവർണർ ബോബിൻ ഡാൽ (39) നൽകിയ കേസിൽ ഇന്ത്യൻ വംശജനായ ഗവർണർക്ക് വിജയം. കോടതിയുടെ ഇംഗ്ജഷനെതിരെ പുതിയ മരവിപ്പിക്കൽ നടപടി ഉണ്ടാകുമെന്ന് വൈറ്റ് ഹൗസ്.

**ക**ഴിഞ്ഞ 23ന് ഇത്യോപ്യയിൽ നടന്ന തെരഞ്ഞെടുപ്പിൽ 547 അംഗ പാർലമെന്റിൽ 545 സീറ്റും ഭരണകക്ഷിയായ ഇത്യോപ്യൻ പീപ്പിൾസ് റവല്യൂഷ്യനറി ഡമോക്രാറ്റിക് ഫ്രണ്ട് നേടി.

**ഇ**ന്ത്യയുടെയും യു.എസിന്റെയും ആശങ്കകൾ അവഗണിച്ച് പാകിസ്ഥാനിൽ രണ്ട് ആണവോർജ നിലയങ്ങൾ സ്ഥാപിക്കുവാനുള്ള നടപടിയുമായി ചൈന മുന്നോട്ട്.



*അബുദബി സെന്റ് ജോർജ് ഓർത്തഡോക്സ് കത്തീഡ്രലിൽ ഹരിതപദ്ധതി യു.കെ- ആഫ്രിക്കൻ ഭദ്രാസനാധിപൻ ഡോ.മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്യുന്നു.*

**എഡിറ്റോറിയൽ**

# ഭസ്മാസുരന്റെ വരവും അനഭിമത രഹസ്യവാഴ്ചയും



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**ഭ**സ്മാസുരന്റെ കഥ പരിചിതമാണ്. ഈ കഥയുടെ പ്രസക്തി ഇപ്പോൾ ഏറെ വർദ്ധിച്ചിരിക്കുന്നു. സംസ്കൃത കൃതികളിൽ ഈ കഥ ഇല്ലായെന്നാണ് പണ്ഡിതമതം. മറാഠി ഭാഷയിലെഴുതിയ ശിവലീലാമൃതം എന്ന ഗ്രന്ഥത്തിലാണ് ഭസ്മാസുരന്റെ കഥയുള്ളത്. പരമശിവന്റെ ഭസ്മധൂളിയിൽ നിന്നും ജന്മമെടുത്ത ഭസ്മാസുരൻ അതീവ ശിവ ഭക്തനായിരുന്നു. പ്രീതനായ പരമശിവൻ വരം നൽകാൻ തീരുമാനിച്ചു. ആരുടെ തലയിലാണോ കൈ വയ്ക്കുന്നത് ആ ആൾ ചാമ്പലായി തീരണം എന്ന വരമാണ് ഭസ്മാസുരൻ ചോദിച്ചുവാങ്ങിയത്. വരലബ്ധിയിൽ അഹങ്കാരിയായ ഭസ്മാസുരന്റെ കഥാന്ത്യവും അങ്ങനെതന്നെയായിരുന്നു.

ഈ പുരാണകഥയെ പ്രസക്തമാക്കുന്ന ഒരു ആധുനികാദ്ധ്യായം അപശബ്ദ ബോധനമായി മലങ്കരസഭാചരിത്രത്തിൽ എഴുതിച്ചേർക്കുവാൻ നിർബന്ധിതമായിരിക്കുന്നു.

ആകമാന സുറിയാനി സഭയിൽ നിന്നും പുറത്താക്കപ്പെട്ട ഗുർഗാൻ റമ്പാനെ കേരളത്തിൽ വച്ച് ഡോ.യൂഹാനോൻ മാർ മിലിത്തോസ് മെത്രാപ്പോലീത്തായും ഡോ.തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തയും മാർ സേവേറിയോസ് എന്ന പേരിൽ മെത്രാപ്പോലീത്തയായി വാഴിച്ചു. പ.സുന്നഹദോസ് ഇത് അംഗീകരിച്ച് സ്വതന്ത്ര സഭയാകുവാനുള്ള അധികാരം കല്പിച്ചു നൽകി. ഗുർഗാൻ മാർ സേവേറിയോസ് ബിഷപ്പ് പ.കാതോലിക്ക ബാവായെ ആത്മീയ തലവനായി അംഗീകരിച്ചു. പരിശുദ്ധവും പവിത്രവുമായ വി.മൂറോൻ കൂദാശാ ശുശ്രൂഷയോടനുബന്ധിച്ച് നന്ദി പറയുവാനായി രണ്ടാമതും കേരളമണ്ണിൽ കാലുകുത്തി. യാക്കോബായ സഭയിൽ നിന്നും ഓർത്തഡോക്സ് സഭയിലേക്ക് ചേക്കേറിയ മറ്റത്തിൽ ജോസഫ് റമ്പാനെ മെത്രാപ്പോലീത്തയായി വാഴിച്ചതോടെ മാർ ഗുർഗാന്റെ കൗശലം വെളിപ്പെട്ടു. പരിശുദ്ധ സഭയുടെ അനുമതി കൂടാതെ നടത്തിയ ഈ വാഴ്ചയുടെ പേരിൽ മാർ ഗുർഗാനുമായുള്ള എല്ലാ ബന്ധവും സഭ വിച്ഛേദിച്ചു. വിധിച്ചതും കൊതിച്ചതും ഒന്നുതന്നെ. മാർ ഗുർഗാൻ സഭയെ തള്ളിപ്പറയുകയും സിറിയൻ ഓർത്തഡോക്സ് ചർച്ച് ഓഫ് യൂറോപ്പ് എന്ന പേരിൽ സ്വന്തമായി സഭ സ്ഥാപിക്കുകയും ചെയ്തു. യൂറോപ്പിൽ മാത്രം ഒതുങ്ങിനിൽക്കേണ്ട സഭയല്ല എന്നതിനാൽ പേര് നവീകരിച്ച് അന്ത്യോഖ്യൻ ഓർത്തഡോക്സ് സഭ എന്നാക്കി. എന്തൊരു ദീർഘവീക്ഷണമുള്ള പേര്! ഓർത്തഡോക്സ് സഭയിലെയും യാക്കോബായ സഭയിലെയും മുടക്കപ്പെട്ട രണ്ടു പേരെ ഡൽഹിയിലുള്ള രഹസ്യസങ്കേതത്തിൽവച്ച് മെത്രാന്മാരായി വാഴിച്ചതിനുശേഷം ജർമ്മൻ ബിഷപ്പ് രാജ്യം വിട്ടു. അദ്ദേഹം വാഴിക്കപ്പെട്ടതും രഹസ്യസങ്കേതത്തിൽ വച്ചായിരുന്നുവല്ലോ. അധികാരമേറ്റത്തിനുശേഷമുള്ള മൂന്നാം പ്രാവശ്യത്തെ മൂന്നാം ചുവടുവയ്പ്പ് പടപ്പുറപ്പാടിന്റെ തുടക്കമായിരിക്കുന്നു. പാത്രിയർക്കീസ് ആകണമെന്നുള്ളതാണ് അദ്ദേഹത്തിന്റെ മോഹം. അങ്ങനെയെങ്കിൽ ഇനിയും ഒരു കാതോലിക്കായുടെ ഊഴവും ഇവിടെയുണ്ടെന്നു വ്യക്തം! ഒരു ജർമ്മൻ ബിഷപ്പിന്റെ മാത്രം ബുദ്ധിയാണോ ഇതിനു പിന്നിലുള്ളത്. പരിശുദ്ധ പിതാക്കന്മാർ തന്നെ അന്വേഷിച്ച് കണ്ടെത്തേണ്ടിയിരിക്കുന്നു.

ഇരു സഭകളിലെയും 'അനഭിമതരായ' പല വൈദികർക്കും മെത്രാപ്പോലീത്തായാകുവാനുള്ള സുവർണ്ണാവസരമാണ് കൈവന്നിരിക്കുന്നത്. ആര്യസംശുദ്ധിയുടെ പേരിൽ യഹൂദരുടെ വംശനാശത്തിനായി പുറപ്പെട്ട ഹിറ്റ്ലറിന്റെ നാട്ടിൽ നിന്നും മലങ്കരസഭയുടെ സ്വത്വശുദ്ധിയെ ചോദ്യം ചെയ്യുവാനായി ഇറങ്ങിപ്പുറപ്പെട്ട ഗുർഗാന്മാരുടെ പിൻഗാമികളാകുവാനും കുറച്ചു പേരുണ്ടാവണമല്ലോ. ഈ വിധി വൈപരീത്യത്തിന് നാം കാരണമായല്ലോ എന്നോർക്കുമ്പോൾ, സഭാമാതാവേ രട്ടുടുത്തു വിലപിക്കുക. എത്ര കൊണ്ടാലും പഠിക്കാത്ത സഭയും സഭാംഗങ്ങളുമായി നാം മാറിപ്പോയല്ലോ. എം.എ.അച്ചൻ സഭയ്ക്ക് അനഭിമതനായപ്പോൾ അത് മറ്റൊരു സഭയായി. ഇനിയും 'എം.എ അച്ചന്മാർ' ഊഴവും കാത്തു കഴിയുന്നു. മെത്രാപ്പോലീത്താമാർ ദൈവത്തിന്റെ പ്രതിപുരുഷന്മാരാണെന്നുള്ള വിശ്വാസത്തിന് ക്ഷതം സംഭവിച്ചിരിക്കുന്നു. പണത്തോടും സ്ഥാനത്തോടുമുള്ള ആർത്തി ഈ പവിത്രതയെ പതിതമാക്കിയിരിക്കുന്നു. ഉറക്കത്തിലും ഉണർവ്വിലും സ്വപ്നം കണ്ടു കഴിയുന്നവർക്ക് വാഗ്ദാനവുമായി ഇതാ മറ്റൊരു പരദേശി മെത്രാൻ മലങ്കരയിലെത്തിയിരിക്കുന്നു. നൂറ്റാണ്ടുകളിലെ ചരിത്രം ആവർത്തിക്കുന്നു. മുക്കുപണ്ടത്തിനുള്ള ശോഭ ഏറെയാണല്ലോ. നാം നൽകിയ അധികാരപത്രമാണ് നമുക്കു നേരെ ഇപ്പോൾ ഉയർത്തിയിരിക്കുന്നത്. അഭിനവ ഭസ്മാസുരന്മാരെ ഭസ്മീകരിക്കാൻ മുടക്കാകുന്ന ഉപായങ്ങൾ കൊണ്ട് ഇനി സാധ്യമാകില്ല.

ആഘോഷങ്ങളും രഥഘോഷയാത്രകളും നിർത്തിവച്ച് ഒന്നിച്ചിരുന്ന് ഈ സഭയ്ക്കുവേണ്ടി വിലപിക്കുവാൻ പ.എപ്പിസ്കോപ്പൽ സുന്നഹദോസ് തയ്യാറാകുമെങ്കിൽ നിശ്ചയമായും ദൈവസന്നിധിയിൽ നിന്നും പരിഹാരം ഉണ്ടാകും.

**ഡോ. ഗീവറുഗീസ്**
**മാർ ഒസ്തത്തിയോസ്**
**മെത്രാപ്പോലീത്ത**



# സമൂഹത്തിൽ വ്യക്തിയുടെ പങ്ക്

'മനുഷ്യൻ ഏകനായിരിക്കുന്നതു നന്നല്ല' എന്നു ദൈവം കണ്ടതിനാലാണ് കുടുംബമായി ജീവിക്കുവാൻ തക്ക സൃഷ്ടി നടത്തിയത്. ഒരു കുടുംബം വ്യക്തിത്വത്തിന്റെയും സാമൂഹ്യവ്യക്തിത്വത്തിന്റെയും ചരിത്രത്തിലെ ഉത്തമ മാതൃകയും ഏറ്റവും ചെറിയ ഘടകവുമത്രെ. ഒരു കുടുംബത്തിൽ ഓരോരുത്തരും കഠിന യത്നം ചെയ്യുന്നെങ്കിലും ആരും തനിക്കായിത്തന്നെ ജീവിക്കുന്നില്ല. ഭാര്യയുടെയും കുട്ടികളുടെയും ആവശ്യം നിർത്തി ഏറ്റവും അനായാസേന സാധിക്കുവാൻ ഏതു കഠിനയത്നവും ഒരു പിതാവിനു ഭാരമല്ല. ഭർത്താവും കുഞ്ഞുങ്ങളും ഏറ്റവും നല്ല ആഹാരം കഴിക്കുന്നതിലുള്ള സംതൃപ്തിയുടെ ആധിക്യത്തിൽ നല്ല അമ്മയ്ക്കും മടികാണുന്നില്ല. പല മൂത്തസഹോദരിമാരും സ്വന്ത വിവാഹകാര്യം പോലും മാറ്റിവച്ചിട്ട് ഇളയസഹോദരനെ വിദ്യാഭ്യസിപ്പിക്കുവാൻ ശമ്പളം മുഴുവനും സസന്തോഷം അയച്ചുകൊടുക്കുന്നു. കടം വാങ്ങിയാണെങ്കിലും മാതാപിതാക്കന്മാരെ പട്ടിണി കൂടാതെ കാണുവാൻ പണം അയച്ചുകൊടുക്കുന്ന മക്കളാണ് നല്ല മക്കൾ. ഈ പരസ്പരജീവിതം വിജയത്തിന്റെ കോവണിയാണ്.

വ്യക്തി സമൂഹഭിവൃദ്ധിക്കായി ശ്രമിക്കുന്നതുപോലെ സമൂഹവും വ്യക്തിയുടെ ഉന്നമനത്തിനായി ചിന്തിക്കണം. ഒരു കുടുംബത്തിൽ പുതുതായി ജനിക്കുന്ന അംഗം വളരുന്നതു കുടുംബാംഗങ്ങളുടെയെല്ലാം വ്യക്തിപരമായും സംഘടിതമായുമുള്ള ശ്രദ്ധകൊണ്ടണല്ലോ. മാനുഷികമായ സ്വാർത്ഥതയുടെ ആഴം കുടുംബബന്ധത്തിലും അസുഖമുണ്ടാക്കുന്നു എന്നതിനു രണ്ടു പക്ഷമില്ല. ഏറ്റവും ഇളയകുട്ടിയുടെ ആഗമനത്തിൽ മറ്റും കുടുംബാംഗങ്ങൾ തനിക്കു തന്നുകൊണ്ടിരുന്ന ശ്രദ്ധയും സ്നേഹവും അനുജനു കൊടുക്കുന്നതിൽ ജ്യേഷ്ഠൻ അസൂയാലുവാണെന്ന് എല്ലാ മാതാപിതാക്കന്മാർക്കും അറിയാം. ഇതിൽ ഈ ജ്യേഷ്ഠനെ കുറ്റം പറയുന്നതിലും നന്ന്. അവനോട് സ്നേഹമുണ്ടെന്ന് അവന് തോന്നത്തക്ക വിധം പെരുമാറുകയാണ്. സാമൂഹ്യത്വമില്ലാത്ത വ്യക്തിത്വവും, വ്യക്തിത്വമില്ലാത്ത സാമൂഹ്യത്വവും. കുടുംബങ്ങളിലും ലോകത്തു പൊതുവായും ജ്യേഷ്ഠന് അനുജനോട് സ്നേഹം തോന്നുകയല്ലാതെ അസൂയ തോന്നാത്ത സാഹചര്യമുണ്ടാക്കണം.

വ്യക്തിത്വ-സാമൂഹ്യബന്ധം നൂറു ശതമാനം ശരിയായി വി.ത്രിത്വത്തിൽ മാത്രമേ കാണുകയുള്ളു. വി.ത്രിത്വത്തിൽ പിതാവ് ദൈവം, പുത്രൻ ദൈവം, പരിശുദ്ധാത്മാവ് ദൈവം. എന്നാൽ മൂന്ന് ദൈവങ്ങളില്ല. ഏകദൈവമേയുള്ളു. പിതാവും പുത്രനും പരിശുദ്ധറൂഹായും സർവ്വശക്തന്മാരാകുന്നു. എന്നാൽ മൂന്ന് സർവ്വശക്തന്മാരില്ല. ഏകസർവ്വശക്തനേയുള്ളു. പിതാവും പുത്രനും പരിശുദ്ധാത്മാവും നിത്യന്മാരാകുന്നു. എന്നാൽ മൂന്ന് നിത്യന്മാരില്ല. ഏകനിത്യനേയുള്ളു. വ്യക്തിത്വത്തിന്റെ പൂർണ്ണത അതിലും സാമൂഹ്യത്വത്തിലും, സാമൂഹ്യത്വത്തിന്റെ പൂർണ്ണത അതിലും വ്യക്തിത്വത്തിലുമാകയാൽ അങ്ങനെയല്ലാതെ വരാൻ സാദ്ധ്യമല്ല. ദൈവം ത്രിത്വമില്ലാത്ത ഏകനാണെങ്കിൽ സാമൂഹ്യത്വമില്ലായ്മയാൽ അപൂർണ്ണനാണ്. ഏകത്വമില്ലാത്ത ത്രിമൂർത്തികളാണെങ്കിൽ ഏകത്വമില്ലാത്തതിനാൽ അപൂർണ്ണമാണ്. മുന്നിൽ ബഹുത്വത്തിന്റെ എല്ലാവശങ്ങളും ഉൾക്കൊള്ളുന്നതിനാൽ ഒരു വൃത്തത്തിന്റെ 360° പോലെ സമ്പൂർണ്ണമാകയാൽ അതിൽ നാലോ ആയിരമോ ഭാഗമുണ്ടാക്കിയാലും ഡിഗ്രി കൂടുന്നില്ല. ഒരു കേന്ദ്രം കൂടാതെ വൃത്തമില്ലാത്തതുപോലെ ഏകത്വം കൂടാതെ ബഹുത്വവുമില്ല. മർമ്മങ്ങളിലേക്കും വലിയ മർമ്മമായ വി.ത്രിത്വമർമ്മം മനസ്സിലാക്കാമെങ്കിൽ അതിനേക്കാൾ സത്യമായ ഒരു നിത്യമർമ്മവും നിത്യതയിലോ ചരിത്രത്തിലോ ഇല്ല എന്നു സമ്മതിക്കേണ്ടി വരും. വി.ത്രിത്വത്തിൽ ഒരാളേക്കാൾ വലിയ മറ്റൊരാൾ ഇല്ല എന്നതു സാമൂഹ്യത്തിന്റെ പരമകാഷ്ഠയാണെങ്കിൽ എപ്പോഴും പിതാവിനെ ആദ്യം പറയുന്നത് ഏകത്വത്തിന്റെ ആവശ്യവും ചൂണ്ടിക്കാണിക്കുന്നു. വ്യക്തിത്വം, ബഹുത്വത്തോടും ശരിയായി ബന്ധപ്പെട്ടു പോകുന്ന ഒരു വ്യവസ്ഥിതിയിൽ സമത്വത്തിൽ ആദ്യൻ എന്ന തത്വമല്ലാതെ മറ്റൊരു തത്വവും ആവിർഭവിക്കുകയേയില്ല. ഒരു കുടുംബത്തിൽ ആരു വലിയവൻ എന്ന ചോദ്യം ഉദിച്ചുകഴിഞ്ഞാൽ ആ കുടുംബമുടയുവാൻ ആരംഭിച്ചു.

'കർത്താവു താനും രക്ഷപ്പെട്ട വരെ ദിനംതോറും സഭയോടു ചേർത്തുകൊണ്ടിരുന്നു'. ക്രിസ്ത്യാനിയും സഭയും, തമ്മിലുള്ള അഭേദ്യബന്ധം കുറേക്കൂടി ആഴമായി ഏവരും പഠിക്കേണ്ടതത്രെ. സഭയുടെ നിലനില്പു തന്നെ ഓരോ സഭാംഗത്തേയും ക്രിസ്തുവിന്റെ സമ്പൂർണ്ണനിറവോളം വളർത്തുവാനും സഭയുടെ പുറത്തുള്ള ഓരോരുത്തരെയും സഭയോടു ചേർക്കുവാനും വളർത്തുവാനുമത്രേ. അതുപോലെ തന്നെ ഓരോ ക്രിസ്ത്യാനിയും സഭയുടെ പൊതുവായ വളർച്ച ജീവിതത്തിലേക്കായി വച്ചുകൊണ്ടു പ്രവർത്തിക്കണം. വ്യക്തിയും സമൂഹവും എന്ന രണ്ട് ഘടകത്തോടു ചേർത്ത് ഒരു

*വ്യക്തിത്വ-സാമൂഹ്യബന്ധം നൂറു ശതമാനം ശരിയായി വി.ത്രിത്വത്തിൽ മാത്രമേ കാണുകയുള്ളു. വി.ത്രിത്വത്തിൽ പിതാവ് ദൈവം, പുത്രൻ ദൈവം, പരിശുദ്ധാത്മാവ് ദൈവം. എന്നാൽ മൂന്ന് ദൈവങ്ങളില്ല. ഏകദൈവമേയുള്ളു. പിതാവും പുത്രനും പരിശുദ്ധറൂഹായും സർവ്വശക്തന്മാരാകുന്നു. എന്നാൽ മൂന്ന് സർവ്വശക്തന്മാരില്ല. ഏകസർവ്വശക്തനേയുള്ളു. പിതാവും പുത്രനും പരിശുദ്ധാത്മാവും നിത്യന്മാരാകുന്നു. എന്നാൽ മൂന്ന് നിത്യന്മാരില്ല. ഏകനിത്യനേയുള്ളു. വ്യക്തിത്വത്തിന്റെ പൂർണ്ണത അതിലും സാമൂഹ്യത്വത്തിലും, സാമൂഹ്യത്വത്തിന്റെ പൂർണ്ണത അതിലും വ്യക്തിത്വത്തിലുമാകയാൽ അങ്ങനെയല്ലാതെ വരാൻ സാദ്ധ്യമല്ല. ദൈവം ത്രിത്വമില്ലാത്ത ഏകനാണെങ്കിൽ സാമൂഹ്യത്വമില്ലായ്മയാൽ അപൂർണ്ണനാണ്.*

ത്രിത്വസൃഷ്ടി ചരിത്രത്തിൽ നടത്തുകയാണ് പരിശുദ്ധ റൂഹാ ചെയ്തു കൊണ്ടിരിക്കുന്നത്. ഇതിനുപകരം മറ്റൊരുലാക്കും പര്യാപ്തമല്ല. ഓരോ സഭാംഗത്തെയും പേർചൊല്ലി വിളിക്കുന്ന ഇടയൻ ആടുകളെ ആലയിൽ കയറ്റിയിട്ട് അതിന്റെ ഏകവാതിലിൽ കുറുകെ കാവൽക്കാരനായി കിടക്കുന്നതിൽ ആനന്ദിക്കുന്നു. സകല പട്ടക്കാരും ഇടവകാംഗങ്ങളുടെ എല്ലാം പേർ അറിഞ്ഞിരിക്കണമെന്നാണ് പ്രതീക്ഷ. പേർ മാത്രമല്ല ഓരോ ആടിന്റെയും പ്രത്യേക മുറിവോ ചതവോ അസുഖമോ ഇടയന്റെ അറിവിൽപ്പെടാതിരിക്കരുത്. ആടുകൾ മുഴുവൻ രോമവും ഇറച്ചിയും പാലും ഇടയനു കൊടുക്കുവാനാണ് ജീവിക്കുന്നത്. എങ്കിൽ ഇടയൻ മുഴുവൻ സമയവും ആടുകൾക്കായി കൊടുക്കുമെന്ന തത്വം എന്ന് രണ്ട് വശത്തും നടക്കുന്നില്ല എന്നു തോന്നിപ്പോകുന്നു. ഇടയൻ ആടുകളെക്കൊണ്ട് ഉപജീവിക്കുകയും ആടുകളെ നിസ്വാർത്ഥമായി അന്വേഷിക്കുകയും ചെയ്യുന്ന വ്യവസ്ഥിതി ഉണ്ടാകണം. മറ്റൊരു വിധത്തിൽ ചിന്തിച്ചാൽ കൂടുതൽ പാലുള്ള ആടിന്റെ പ്രയോജനം മറ്റാടുകൾക്കു കൂടി ഭക്ഷണമാകുന്നതുപോലെ ആടുകൾ തമ്മിൽ പരസ്പരബന്ധം വരുത്തുവാനും ഇടയൻ മദ്ധ്യസ്ഥനായിരിക്കണം. ഒരു സഭാംഗവും ഒരു ഇടയനും തനിക്കായിത്തന്നെ ജീവിക്കാതെ പൊതുപ്രയോജനത്തിനായി ജീവിക്കണം.

'സർവ്വലോകത്തിനും ഉണ്ടാകുവാനുള്ള മഹാസന്തോഷം ഞാൻ നിങ്ങളെ അറിയിക്കുന്നു'. ആ മഹാസന്തോഷമായ ക്രിസ്തുവിനെ ലോകത്തിനു ദാനം ചെയ്വാൻ ഓരോ ക്രിസ്ത്യാനിക്കും ഭാരിച്ച ഉത്തരവാദിത്വമുണ്ട്. ലോകത്തെ സ്നേഹിച്ചു സഭയെ ലോകരക്ഷയ്ക്കായി ഉപയോഗിച്ചുകൊണ്ടിരിക്കുകയാണ്. ഒരു ക്രിസ്ത്യാനി സമൂഹത്തിലെ ക്രിസ്തുവിന്റെ സാന്നിദ്ധ്യമാണ്. ആ നിലയ്ക്ക് ക്രിസ്തുവിന്റെ മനസ്സോടുകൂടി വേണം ഓരോ ക്രിസ്ത്യാനിയുടെയും സമയവും പണവും താലന്തുകളും ഉപയോഗിക്കുവാൻ. വി. യോഹന്നാൻ ശ്ലീഹാ പറയുന്നതുപോലെ 'അവൻ നമ്മുടെ പാപങ്ങൾക്കു പ്രായശ്ചിത്തമാകുന്നു'. നമ്മുടെ മാത്രമല്ല അയൽക്കാരുടെയും. അതു മാത്രമല്ല ലോകത്തിന്റെയും നന്മ എന്ന ലാക്ക് ഓരോ ക്രിസ്ത്യാനിയും മുമ്പിൽ വച്ചു ജീവിക്കേണ്ടതത്രെ. അവനവന്റെ കുടുംബത്തിനു വേണ്ടി മൃഗങ്ങളും ചിന്തിക്കുന്ന സ്ഥിതിക്ക് അതിൽ വലിയ ക്രിസ്ത്യാനിത്വ പ്രേരണ ദൃശ്യമല്ല. നമ്മുടെ ഓരോരുത്തരുടെയും ശരീരത്തിൽ എവിടെ നിന്നെല്ലാം ലഭിച്ച ഭക്ഷണസാധനങ്ങൾ ഉണ്ട് എന്നു ചിന്തിച്ചാൽ തന്നെ നമുക്ക് ആയിരങ്ങളോടു തന്നെ ഉത്തരവാദിത്തമുണ്ടെന്നു മനസ്സിലാക്കാം. സ്വാർത്ഥത സമൂഹത്തോടു ബാലൻസു ചെയ്തു വരുന്നെങ്കിൽ നല്ലതുതന്നെയാണ്. അവനവൻ ആഹാരം കഴിച്ചില്ലെങ്കിൽ മാത്രമേ മറ്റുള്ളവരെ സേവിക്കുവാൻ സാധിക്കൂ. എന്നാൽ സ്വാർത്ഥത്തിനുപരിയായി സേവനം (Service above Self) എന്ന ആദർശം പ്രായോഗികമാക്കുവാനാണ് പ്രയാസം കാണുന്നത്. സഭ സഭയ്ക്കായി ജീവിക്കാതെ, ലോകരക്ഷയ്ക്കായി ജീവിക്കുന്നതുവരെ, സഭ സ്വാർത്ഥരുടെ പട്ടികയിൽപ്പെട്ടുപോയെന്നു വരാം.

**വ്യക്തിത്വവും സാമൂഹ്യത്വവും പരസ്പരം ഇണങ്ങിപ്പോകുന്ന ഒരു വ്യവസ്ഥിതിക്കാണ് സാമൂഹ്യനീതി എന്നു നാമകരണം ചെയ്തിരിക്കുന്നത്. സമൂഹത്തിലെ പട്ടിണിക്കാർക്ക് ആഹാരം കൊടുത്താൽ പോരാ അവൻ പട്ടിണിക്കാരാകാതിരിക്കാൻ മാർഗ്ഗമുണ്ടാകണം.**

വ്യക്തിത്വവും സാമൂഹ്യത്വവും പരസ്പരം ഇണങ്ങിപ്പോകുന്ന ഒരു വ്യവസ്ഥിതിക്കാണ് സാമൂഹ്യനീതി എന്നു നാമകരണം ചെയ്തിരിക്കുന്നത്. സമൂഹത്തിലെ പട്ടിണിക്കാർക്ക് ആഹാരം കൊടുത്താൽ പോരാ അവൻ പട്ടിണിക്കാരാതിരിക്കാൻ മാർഗ്ഗമുണ്ടാകണം. ചില സമർത്ഥന്മാരായ വിദ്യാർത്ഥികൾക്കു കടം കൊടുത്തു പഠിപ്പിച്ചാൽ പോരാ സാമർത്ഥ്യമുള്ള എല്ലാ വിദ്യാർത്ഥികൾക്കും പഠിക്കാൻ സാധിക്കണം. യൂത്തുലീഗുകാർ ഒന്നുരണ്ടു കുടിലുകൾ മേഞ്ഞുകൊടുത്താൽ പോരാ, ഏവർക്കും സ്വന്തമായി വീടുവച്ചു ജീവിക്കുവാൻ കഴിവുണ്ടാക്കണം. തൊഴിലാളികളായി എന്നും മക്കളെ തൊഴിലാളികളായി ഇടണമെന്ന നിലയിൽ അവർക്ക് വിദ്യാഭ്യാസ സൗകര്യം കൊടുക്കാതിരിക്കുന്നതിനേക്കാൾ നല്ലത് മുതലാളികളും തൊഴിലാളികളും സാഹോദര്യബോധേന ഒരു കുടുംബംപോലെ പരസ്പരം കരുതി പ്രവർത്തിക്കുന്നതാണ്. ചില കാരുണ്യപ്രവർത്തികൾ കൊണ്ടു സാമൂഹ്യനീതി കൈവരുത്താമെന്ന സിദ്ധാന്തം ശരിയല്ല. കാരുണ്യം ഏറി നീതിക്കായുള്ള വിശപ്പായി വരണം. ആമോസ് നീതിയുടെ പ്രവാചകനായിരുന്നല്ലോ. അദ്ദേഹം സ്വാർത്ഥന്മാരെ നല്ലതുപോലെ ശാസിച്ചിട്ടുണ്ട്. 'നീതി വെള്ളംപോലെയും ന്യായം വറ്റാത്ത തോടുപോലെയും ഒഴുകട്ടെ' എന്ന വാക്യമാണ് ആമോസ് പ്രവചനത്തിലെ താക്കോൽ വാക്യം. ആ അനുശാസനം കാര്യമായി എടുക്കുന്നതാണ് നല്ലത്.

## മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ 2010 ജൂൺ 10–ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ് അവതരിപ്പിച്ച 2010–2011 ലെ ബജറ്റ് പ്രസംഗം

**ഡോ. ജോർജ് ജോസഫ്**



*ദശാബ്ദങ്ങളോളം മലങ്കര സഭയെ സേവിക്കുകയും അസോസിയേഷൻ സെക്രട്ടറിയായും അത്മായ ട്രസ്റ്റിയായും ദീർഘകാലം സഭാ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുകയും ചെയ്ത വന്ദ്യ പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര സഭയുടെ രത്നമായിരുന്നു. നമ്മേ വിട്ടുപിരിഞ്ഞ് കർതൃസന്നിധിയിലേക്ക് യാത്രയായ അദ്ദേഹത്തിന്റെ സ്മരണയ്ക്ക് മുമ്പിൽ അഞ്ജലി അർപ്പിക്കുന്നു.*

*കാതോലിക്കേറ്റ് ഓഫീസിലെ ഡപ്യൂട്ടി സെക്രട്ടറി എന്ന നിലയിലും സഭാ മാനേജിംഗ് കമ്മറ്റി അംഗം എന്ന നിലയിലും തന്റെ കാര്യവിചാരകത്വം ഭംഗിയായി നിർവ്വഹിച്ച് കർതൃസന്നിധിയിലേക്ക് യാത്രയായ പ്രൊഫ.ഇ.ജെ. ജോണിന്റെ സേവനങ്ങളെ സഭ നന്ദിയോടെ സ്മരണയ്ക്ക് മുമ്പിൽ ആദരാഞ്ജലി അർപ്പിക്കുകയും ചെയ്യുന്നു.*

**പ**രിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമൊസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനി, അഭിവന്ദ്യ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവാ തിരുമേനി, അഭിവന്ദ്യ തിരുമേനിമാരെ, വന്ദ്യ കോർഎപ്പിസ്കോപ്പന്മാരെ, വന്ദ്യ റമ്പാച്ചന്മാരെ, വന്ദ്യ വൈദികരെ, ബഹുമാന്യരായ മാനേജിംഗ് കമ്മറ്റി അംഗങ്ങളെ,

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ കാത്ത് പരിപാലിക്കുകയും അനുദിനം വളർത്തുകയും ചെയ്യുന്ന സർവ്വശക്തന്റെ കൃപയ്ക്ക് മുന്നിൽ നന്ദി നിറഞ്ഞ ഹൃദയത്തോടെ പ്രണാമം അർപ്പിക്കുന്നു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ അസോസിയേഷൻ സെക്രട്ടറി എന്ന നിലയിൽ നാലാമത്തെ ബജറ്റ് ഞാൻ അവതരിപ്പിക്കുന്നത് തുടങ്ങി വച്ച പുതിയ പദ്ധതികൾ വിജയകരമായി മുന്നോട്ടു പോകുന്നു എന്ന സന്തോഷത്തോടെയും ചാരിതാർത്ഥ്യത്തോടെയുമാണ്. ഒപ്പം തികഞ്ഞ ശുഭ പ്രതീക്ഷയും ഉണ്ട്.

2012 ലെ കാതോലിക്കേറ്റ് ശതാബ്ദിയ്ക്കായി പരിശുദ്ധ സഭ പ്രാർത്ഥനകളോടെ കാത്തിരിക്കുന്ന ഈ സന്ദർഭത്തിൽ, സഭയ്ക്കും സമൂഹത്തിനും ഒരു നവ ചൈതന്യം കൈവരുത്തുവാൻ നമുക്ക് പ്രതിജ്ഞാബദ്ധരാകാം.

ദശാബ്ദങ്ങളോളം മലങ്കര സഭയെ സേവിക്കുകയും അസോസിയേഷൻ സെക്രട്ടറിയായും അത്മായ ട്രസ്റ്റിയായും ദീർഘകാലം സഭാ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുകയും ചെയ്ത വന്ദ്യ പി. സി. ഏബ്രഹാം പടിഞ്ഞാറേക്കര സഭയുടെ രത്നമായിരുന്നു. നമ്മേ വിട്ടുപിരിഞ്ഞ് കർതൃസന്നിധിയിലേക്ക് യാത്രയായ അദ്ദേഹത്തിന്റെ സ്മരണയ്ക്ക് മുമ്പിൽ അഞ്ജലി അർപ്പിക്കുന്നു.

കാതോലിക്കേറ്റ് ഓഫീസിലെ ഡപ്യൂട്ടി സെക്രട്ടറി എന്ന നിലയിലും സഭാ മാനേജിംഗ് കമ്മറ്റി അംഗം എന്ന നിലയിലും തന്റെ കാര്യവിചാരകത്വം ഭംഗിയായി നിർവ്വഹിച്ച് കർതൃസന്നിധിയിലേക്ക് യാത്രയായ പ്രൊഫ.ഇ.ജെ. ജോണിന്റെ സേവനങ്ങളെ സഭ നന്ദിയോടെ സ്മരണയ്ക്ക് മുമ്പിൽ ആദരാഞ്ജലി അർപ്പിക്കുകയും ചെയ്യുന്നു.

പ.കാതോലിക്കാ ബാവാ തിരുമേനി പ്രതിസന്ധികളിൽ സഭയെ അത്ഭുതകരമായി നയിച്ചുകൊണ്ടിരിക്കുന്നു. വളർച്ചയുടെ ഒരോ ഘട്ടത്തിലും പരിശുദ്ധ പിതാവ് നൽകുന്ന മാർഗനിർദ്ദേശങ്ങളും പകരുന്ന വെളിച്ചവും സഭാംഗങ്ങൾക്ക് കരുത്തും സഭയുടെ വികസനത്തിന് ദിശാബോധവും നൽകുന്നു. കാതോലിക്കാ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന പരിശുദ്ധ പിതാവിന്, പതിനാല് മെത്രാപ്പോലീത്താമാരെ അഭിഷേകം ചെയ്യുവാനുള്ള മഹാ ഭാഗ്യം ലഭിച്ച ദൈവകൃപയോർത്ത് നമുക്ക് ദൈവത്തെ മഹത്വപ്പെടുത്താം. പരിശുദ്ധ പിതാവിനോടുള്ള ഭക്ത്യാദരവുകൾ അർപ്പിക്കുന്നു. പ്രായത്തിന്റെ ബലക്കുറവുകളെ ആത്മീയ കരുത്താക്കി മാറ്റുന്ന പരിശുദ്ധ പിതാവിന് മലങ്കര സഭയെ തുടർന്നും തേജസോടെയും ഓജസോടെയും നയിക്കാനുള്ള ദൈവകൃപയും ആയുരാരോഗ്യവും ഉണ്ടാകട്ടെയെന്ന് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിക്കൊപ്പം, ശക്തമായ പിന്തുണ നൽകികൊണ്ട് ഊർജ്ജസ്വലമായ പ്രവർത്തനങ്ങളിലൂടെയും ഇടപെടലുകളിലൂടെയും ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി സഭയെ മുന്നോട്ട് നയിക്കുന്നു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവാ തിരുമേനിയോടും പ.സുന്നഹദോസ് അംഗങ്ങളായ എല്ലാ തിരുമേനിമാരോടുമുള്ള സ്നേഹാദരവുകളും ഭക്തിബഹുമാനങ്ങളും അവരുടെ ശ്രേഷ്ഠമായ നേതൃത്വത്തിലുള്ള പൂർണ്ണ വിശ്വാസവും വിധേയത്വവും ഞാൻ പ്രഖ്യാപിക്കുന്നു.

ആത്മീയമായി വളരുകയും ഭൗതീകമായി കരുത്താർജ്ജിക്കുകയും ചെയ്യുന്ന മലങ്കര സഭയ്ക്ക് ഓജസും ഊർജ്ജവും പകരുന്ന മഹാ ഇടയ ഗണത്തെ ശക്തിപ്പെടുത്തുവാൻ കരുണ കാണിച്ച ദൈവം, പുതിയ ഏഴ് മെത്രാപ്പോലീത്താമാരെ കൂടി നൽകി സഭയെ അനുഗ്രഹിച്ചു. അഭിവന്ദ്യരായ യൂഹാനോൻ മാർ ദിമെത്രയോസ്, യൂഹാനോൻ മാർ തേവോദോറോസ്, യാക്കോബ് മാർ ഏലിയാസ്, ജോഷ്വാ മാർ നിക്കോദിമോസ്, സഖറിയാസ് മാർ അപ്രേം, ഗീവർ ഗീസ് മാർ യൂലിയോസ്, ഏബ്രഹാം മാർ സെറാഫിം എന്നീ കർമ്മകുശലരും ക്രാന്തദർശികളുമായ മെത്രാപ്പോലീത്താമാരെ, പുതിയ കാലഘട്ടത്തിലേക്ക് പരിശുദ്ധ സഭയെ നയിക്കുവാൻ ദൈവം തിരഞ്ഞെടുത്തു നൽകിയതോർത്ത് നമുക്ക് ദൈവകരുണയെ മഹത്വപ്പെടുത്താം.

വളരെവേഗം മാറിക്കൊണ്ടിരിക്കുന്ന ഒരു പുതിയ ലോകക്രമത്തിലാണ് നാം അധിവസിക്കുന്നത്. സാമ്പത്തിക മാന്ദ്യത്തിൽ നിന്നും കരകയറുവാനുള്ള ഭരണകൂടങ്ങളുടെ ശ്രമങ്ങൾ ആശ്വാസതീരം കണ്ടെത്തിയിട്ടില്ല. തീവ്രവാദം, ആഗോള താപനം ഉൾപ്പെടെയുള്ള ഗുരുതരമായ പാരിസ്ഥിതിക പ്രശ്നങ്ങൾ, മനുഷ്യവകാശ ലംഘനം മുതലായ വിഷയങ്ങൾ, ദാരിദ്ര്യം പോലുള്ള അടിസ്ഥാന പ്രശ്നങ്ങളിൽ നിന്നും ശ്രദ്ധയേയും യത്നത്തേയും വികേന്ദ്രീകരിക്കുന്നു. സാമ്പത്തിക മാന്ദ്യത്തിന്റെ നീരാളിപിടിത്തത്തിൽ നിന്നും ഓർത്തഡോക്സ്

സഭാ മക്കളെ അത്ഭുതകരമായി കാത്തു എന്നതിൽ ദൈവത്തെ വിനയപൂർവ്വം സ്തുതിക്കാം. കാതോലിക്കാ ദിന സമാഹരണത്തിലൂടെ കഴിഞ്ഞ വർഷത്തേതിനേക്കാൾ കൂടുതൽ തുക സംഭാവന ചെയ്തുകൊണ്ട് സഭാ മക്കൾ മലങ്കര സഭയെ സംരക്ഷിച്ചതിൽ പ്രത്യേകം പ്രശംസിക്കുന്നു.

ഭീകരവാദത്തെ ഏറെ ആശങ്കയോടെയാണ് സഭ നോക്കിക്കാണുന്നത്. രാജ്യത്തിന്റെ ഐക്യത്തിനും അഖണ്ഡതയ്ക്കും പരമ പ്രധാനമായ സ്ഥാനമാണുള്ളത്. മാവോയിസ്റ്റുകൾ ഉൾപ്പെടെ യാതൊരു ഛിദ്രശക്തികൾക്കും രാജ്യത്തിന്റെ ജനാധിപത്യത്തേയും മതേതരത്വത്തേയും തകർക്കാൻ കഴിയില്ലായെന്ന് നാം ഉറച്ചു വിശ്വസിക്കുന്നു. ഭീകരവാദത്തെ ചെറുക്കാനുള്ള എല്ലാ പരിശ്രമങ്ങൾക്കും സഭയുടെ ഉറച്ച പിന്തുണ വാഗ്ദാനം ചെയ്യുന്നു.

ആത്മഹത്യ, മദ്യപാനം, വിവാഹമോചനം എന്നീ സാമൂഹിക തിന്മകൾക്കെതിരെ പ്രവത്തിക്കുവാനുള്ള ക്രൈസ്തവ ദൗത്യത്തെ ഇത്തരുണത്തിൽ നിങ്ങളുടെ ശ്രദ്ധയിലേക്ക് കൊണ്ടുവരുന്നു. ഈ ദൗത്യം നമ്മുടെ ഉത്തരവാദിത്വം കൂടിയാണ്.

അശ്രദ്ധയും അലംഭാവവും മൂലമുണ്ടായ അപകട മരണങ്ങൾ വിതച്ച കറുത്ത പാടുകൾ നമ്മുടെ മനസ്സിൽ നിന്നും മാഞ്ഞുപോകുന്നില്ല. തേക്കടി ബോട്ടപകടം, താഴത്തങ്ങാടി ബസ് അപകടം, മംഗലാപുരം വിമാനാപകടം എന്നിങ്ങനെ ദുരന്തങ്ങളുടെ നീണ്ട പട്ടിക നമ്മുടെ കണ്ണുകളെ ഈറനണിയിക്കുന്നു. മനുഷ്യജീവന്റെ വിലയെ കരുതി ചുമതലപ്പെട്ടവർ ആവശ്യമായ മുൻകരുതലുകൾ എടുക്കണമെന്നാണ് ഈ ദുരന്തങ്ങൾ നമ്മെ പഠിപ്പിക്കുന്നത്. ഇതിന് നേതൃത്വം നൽകുവാനുള്ള ബാധ്യത ഭരണകൂടത്തിനുണ്ടെന്ന് വിനീതമായി ഓർമ്മിപ്പിക്കട്ടെ.

വരുംതലമുറയുടെ നിലനിൽപ്പിനെ ബാധിക്കുന്ന പാരിസ്ഥിതിക പ്രശ്നങ്ങളാണ് നമ്മുടെ ശ്രദ്ധപതിയേണ്ട മറ്റൊരു പ്രധാനമേഖല. ആഗോളതാപനത്തിന്റെ കെടുതികൾ, കാലാവസ്ഥാവ്യതിയാനം എന്നിവയെ മുന്നിൽക്കണ്ട് ഐക്യരാഷ്ട്രസംഘടന ഈ വർഷം (2010) ലോകജൈവവൈവിധ്യവർഷമായി ആചരിക്കുവാൻ ലോകരാജ്യങ്ങളോട് ആഹ്വാനം ചെയ്തിരിക്കുകയാണ്. പാരിസ്ഥിതിക ആധ്യാത്മിക ദർശനത്തിൽ ഊന്നിക്കൊണ്ട് പരിസ്ഥിതി സൗഹൃദകൂട്ടായ്മകൾ സംഘടിപ്പിക്കുവാനും പ്രകൃതി സമ്പത്തിനെ രക്ഷിക്കുവാനും സഭാമക്കൾ നേതൃത്വം നൽകണം.

*പരിശുദ്ധ ആരാം പ്രഥമന്റെ സന്ദർശനം മലങ്കര സഭാ മക്കൾക്ക് ഹൃദ്യമായ സ്മരണകളാണ് സമ്മാനിച്ചത്. പരിശുദ്ധ പിതാവിനോടുള്ള സഭയുടെ ആദരം അറിയിക്കുന്നു. സഭയുടെ വീരപുത്രൻ മലങ്കര വർഗീസ് എന്നു വിളിക്കപ്പെടുന്ന പെരുമ്പാവൂർ ബെഥേൽ സുലോക്കോ പള്ളി ഇടവകാംഗം റ്റി.എം. വർഗ്ഗീസിന്റെ ദാരുണമായ വധത്തിനു പിന്നിൽ പ്രവർത്തിച്ചവരെ നീതിപീഠത്തിനു മുമ്പിൽ കൊണ്ടുവരുവാനുള്ള നിയമപാലകരുടെ എല്ലാ പരിശ്രമങ്ങളെയും സഭ ശ്ലാഘിക്കുന്നു.*

പരിശുദ്ധ ആരാം പ്രഥമന്റെ സന്ദർശനം മലങ്കര സഭാ മക്കൾക്ക് ഹൃദ്യമായ സ്മരണകളാണ് സമ്മാനിച്ചത്. പരിശുദ്ധ പിതാവിനോടുള്ള സഭയുടെ ആദരം അറിയിക്കുന്നു. സഭയുടെ വീരപുത്രൻ മലങ്കര വർഗീസ് എന്നു വിളിക്കപ്പെടുന്ന പെരുമ്പാവൂർ ബെഥേൽ സുലോക്കോ പള്ളി ഇടവകാംഗം റ്റി.എം. വർഗ്ഗീസിന്റെ ദാരുണമായ വധത്തിനു പിന്നിൽ പ്രവർത്തിച്ചവരെ നീതിപീഠത്തിനു മുമ്പിൽ കൊണ്ടുവരുവാനുള്ള നിയമപാലകരുടെ എല്ലാ പരിശ്രമങ്ങളെയും സഭ ശ്ലാഘിക്കുന്നു. കുറ്റവാളികൾ എത്ര ഉന്നതസ്ഥാനീയരായാലും, സമൂഹത്തിന് എന്നും മാതൃകയാകുവാൻ തക്കവണ്ണം അവരെയൊക്കെ നിയമത്തിന് മുന്നിൽ കൊണ്ടുവരണം.

**ആമുഖം**

കഴിഞ്ഞ ഒരുവർഷം സഭയുടെ പദ്ധതികളും പ്രവർത്തനങ്ങളും ഭംഗിയായി മുമ്പോട്ട് കൊണ്ടുപോകുവാൻ കഴിഞ്ഞു എന്നത് ദൈവത്തിന്റെ കൃപ.

എല്ലാവിധ പ്രോത്സാഹനവും നൽകി സഭയുടെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയ അഭിവന്ദ്യ തിരുമേനിമാരുടെയും വന്ദ്യ വൈദികരുടെയും ബഹുമാന്യരായ മാനേജിംഗ് കമ്മിറ്റി അംഗങ്ങളുടെയും ആത്മാർത്ഥമായ സഹകരണവും പിന്തുണയും തുടർന്നും അഭ്യർത്ഥിക്കുന്നു.

മലങ്കരസഭയിലെ എല്ലാ വൈദികർക്കും ഇൻഷുറൻസ് പരിരക്ഷ ലക്ഷ്യമാക്കി സഭ നടപ്പിലാക്കിയ ആരോഗ്യ ഇൻഷുറൻസ് പദ്ധതിയുടെ ഗുണഫലം നിരവധി വൈദികർക്ക് ലഭിക്കുന്നു എന്നതിൽ ചാരിതാർത്ഥ്യം ഉണ്ട്. സമൂഹ നന്മ ലാക്കാക്കി സഭ നടപ്പിലാക്കി വരുന്ന വിവിധ ജീവകാരുണ്യ പദ്ധതികളായ വിവാഹസഹായം, ഭവനദാനം, ചികിത്സാ സഹായം, വിദ്യാഭ്യാസ സഹായം തുടങ്ങിയവ കാര്യക്ഷമമായി നടത്തുവാൻ സാധിക്കുന്നു. ഇടവകകളിലെ പ്രധാന ശുശ്രൂഷകർക്കായി ആരംഭിച്ച ആരോഗ്യ ഇൻഷുറൻസ് പദ്ധതി കാര്യക്ഷമമായി മുന്നോട്ടു പോകുന്നു. വാർദ്ധക്യാവസ്ഥയിലുള്ള നിർധനരായ സഭാംഗങ്ങൾക്കായി തുടങ്ങിയ പെൻഷൻ പദ്ധതി കൂടുതൽ വ്യാപിപ്പിക്കേണ്ടിയിരിക്കുന്നു. ഭദ്രാസനങ്ങളുടെ സഹകരണത്തോടെ നടത്തുന്ന ഹരിതപദ്ധതി സമൂഹത്തിനാകെ മാതൃകയായി തുടരുന്നു. (തുടരും)

*പ്രഭാഷണം*



**അബ്ദുൾ സമദ് സമദാനി**



# സമാധാനത്തിന്റേതാണ് മതം

*ആലുവ വൈ.എം.സി.എ. ക്യാമ്പ് സെന്ററിൽ നടന്ന യുവജനപ്രസ്ഥാനം ദേശിയ സമ്മേളനത്തിൽ നടത്തിയ പ്രഭാഷണം*

**ഇ**തു കൂട്ടായ്മയാണ്. ഇതു പൊതുസംസ്കാരമാണ്. അച്ഛനെയും അമ്മയെയും ആട്ടിപ്പുറത്താക്കുന്ന കേരളമാണിന്നുള്ളത്. വൃദ്ധസദനങ്ങൾ പെരുകിവരുന്നു. എന്താണ് അതിന്റെ യഥാർത്ഥ കാരണം. ഈ മക്കളുടെ മനസ്സ് അസ്വസ്ഥമാണ്. അവർ സ്നേഹം കിട്ടി വളർന്നവരല്ല. സ്നേഹം കിട്ടി വളർന്നവർക്കേ അച്ഛനെ മനസ്സിലാകൂ. സ്നേഹം കിട്ടി വളർന്നവർക്കേ അമ്മയെ മനസ്സിലാകൂ. അതുകൊണ്ട് സമാധാനം എന്നത് ചർച്ചയ്ക്കെടുത്താൽ അത് ചിലർ ധരിക്കുന്നതുപോലെ യുദ്ധത്തിലും കുഴപ്പത്തിലും മാത്രം നിൽക്കുന്ന വിഷയമല്ല.

വ്യക്തിയുടെ ജീവിത സംസ്കാരത്തിൽ കുടുംബ സംവിധാനത്തിൽ, ഒരു കിളിയുടെ പാട്ടിൽ, ഒരു പൂവിന്റെ മന്ദസ്മിതത്തിൽ ഒരു കുഞ്ഞിന്റെ മന്ദഹാസത്തിൽ, നിങ്ങളുടെയൊക്കെ, എന്റെയൊക്കെ വ്യവഹാരങ്ങളിൽ ഈ പച്ചില ചാർത്തിൽ മാത്രമെ സമാധാനത്തിനു നിലനിൽക്കുവാൻ കഴിയൂ. ആ സമാധാനത്തെ മാറോടു ചേർക്കണം.

ക്രൈസ്തവ സഭയുടെ ചരിത്രം ഇന്ത്യയുടെ ചരിത്രത്തിൽ സമ്മേളിച്ചുനിൽക്കുന്നതാണ്. ഇസ്ലാമിന്റെ ചരിത്രം ഇന്ത്യയുടെ ചരിത്രത്തിൽ സമ്മേളിച്ചു നിൽക്കുന്നതാണ്. എല്ലാവരും കൂടി പടുത്തുയർത്തിയതാണ് ഇന്ത്യ എന്ന മഹത്തായ രാജ്യം.

ക്രിസ്തു സമുദായത്തെക്കുറിച്ച് ആലോചിക്കുമ്പോൾ എന്റെ മനസ്സിൽ രണ്ടുമൂന്നു കാര്യങ്ങൾ വരും. ഒന്ന് കഠിനാദ്ധ്വാനം. അടുത്ത കാലത്ത് ദേവഗിരി കോളജിൽ കേരളത്തിലെ കുടിയേറ്റ സംസ്കാരത്തെക്കുറിച്ച് ക്ലാസു നടത്തി. അതിൽ വലിയൊരു പങ്കു വഹിച്ചിട്ടുള്ളവരാണ് ക്രിസ്ത്യാനികൾ. ഇത് അദ്ധ്വാനത്തിന്റെ ഒരു സംസ്കാരമാണ്. അത് ഈ നാടിനെ മാറ്റിമറിച്ചു. മലമടക്കുകളെ ഉദ്യാനങ്ങളാക്കി. ഇതൊക്കെയാണ് ഈ നാടിന്റെ നിർമ്മാണം. മറ്റൊന്ന് വിദ്യാഭ്യാസമാണ്. മികവുറ്റ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ക്രൈസ്തവസമൂഹം ഈ നാടിനു സംഭാവന നൽകി. മറ്റൊന്ന് ആതുരാലയങ്ങളാണ്. ഇസ്ലാം ഇവിടെ വന്നു. എല്ലാ മതങ്ങളും കൂടി ഇന്ത്യയെ ശക്തിപ്പെടുത്തി. യേശുവിന്റെ സ്നേഹഗീതം കേട്ട് ഇന്ത്യ ഉണർന്നു. പൗലോസ് കൊരിന്ത്യർക്ക് എഴുതിയ ലേഖനത്തിൽ പറഞ്ഞതുപോലെ സ്നേഹമെല്ലാം പൊറുക്കും. സ്നേഹമെല്ലാം സഹിക്കും. സ്നേഹമെല്ലാം ജയിക്കും. എല്ലാം ജയിക്കുന്ന സ്നേഹം. ആ സ്നേഹവുമായിട്ടാണ് ക്രിസ്തുമതം ഇന്ത്യയിലേക്ക് വന്നത്. ആ സ്നേഹത്തിന്റെ ധാരകൾ ഇന്ത്യയിൽ പ്രകടമായിട്ട് കാണുന്നു. ഒരു മതത്തെയും ഇന്ത്യക്ക് ഒഴിവാക്കുവാൻ കഴിയില്ല. ഇസ്ലാമിന്റെ മുദ്ര താജ്മഹലിലുണ്ട്. ചെങ്കോട്ടയിലുണ്ട്. കുത്തബ്മീനാറിലുണ്ട്.

ആഹാരത്തിന്റെ കാര്യത്തിൽ ബിരിയാണി എന്നു പറയുമ്പോൾ ആ പദം ഒരു മലയാളപദമല്ല. അതൊരു ഇറാനിയൻ പദമാണ്. മലയാളത്തിലെ നൂറുകണക്കിന് പദങ്ങൾ അറബിയാണ്. മുംബൈയിൽ ഇറങ്ങുന്ന പല സിനിമകളുടെയും പേര് ശുദ്ധ അറബിയാണ്. ഹിന്ദിസിനിമയുടെ പേരാണത്. ഇത് എങ്ങനെ സംഭവിക്കുന്നു. ഹിന്ദുസ്ഥാനിഭാഷയിൽ അറബ് പദങ്ങൾ സമൃദ്ധമാണ്.

മയിൽപ്പീലി കണ്ണുകൊണ്ട് ഖൽബിന്റെ മൊഹബത്ത് കടലാസിൽ മാപ്പിളപ്പാട്ട് കുറിച്ചവനെ എന്ന പാട്ടിലെ ഖൽബിന് പ്രത്യേകിച്ച് ഒരർത്ഥം പറയേണ്ടതില്ല. എപ്പോഴും നാം തേടുന്നത് ഒരു സംഗീതത്തിന്റെ ശ്രുതിയാണ്. വാക്കിലും അതു വരുമ്പോഴാണ് മനസ്സ് ഉണരുന്നത്. പല ഹിന്ദിപദങ്ങളുടെയും ഉച്ചാരണം തന്നെ അറബിയാണ്. യേ ക്യാഹേ എന്ന് ആദ്യദിവസം തന്നെ കുട്ടി കേൾക്കുന്ന ദേശിയ ഭാഷയായ ഹിന്ദിയിൽ കിട്ടുന്ന മറുപടി അറബിയാണ്. യേ കിതാബ് ഹേ, യേ കലം ഹേ....

ഞാൻ പാർലമെന്റിൽ ഇരിക്കുമ്പോൾ എത്ര അറബ് വാക്കുകൾ അവിടെ സംസാരിക്കുമെന്ന് ചിലപ്പോൾ ശ്രദ്ധിക്കാറുണ്ട്. ബി.ജെ.പിയുടെ ഒരു നേതാവ് ഇരുപതു മിനിറ്റ് പ്രസംഗിച്ചു. ഇരുപത്തിയഞ്ച് അറബ് വാക്കുകളാണ് അദ്ദേഹം ഉപയോഗിച്ചത്. ഭാഷകൾക്ക് വേലിക്കെട്ടുകളില്ല. മതങ്ങൾ കൂടിച്ചേർന്നിട്ടാണ് ഇന്ത്യ ഉണ്ടായത്. നിരവധി അരുവികൾ ചേർന്നിട്ടാണ് ആലുവ പുഴയുണ്ടായത്. അതിൽനിന്നും എന്റെ അരുവിയെ വേർതിരിച്ചെടുക്കണമെന്നു എങ്ങനെയാണ് പറയുവാൻ കഴിയുക. ഇങ്ങനെയുള്ള അടിസ്ഥാനപരമായ ധാരണ നമുക്കുണ്ടാകട്ടെ.

*മനിസൻ മണ്ണിലെ പരകോടി* എന്ന പാട്ടിൽ മനുഷ്യൻ എന്നു പറയാമായിരുന്നു. എന്നാൽ മനിസൻ എന്ന പറയുമ്പോഴുണ്ടാകുന്ന ഒരു സൗന്ദര്യം മനുഷ്യൻ എന്നു പറയുമ്പോൾ ഉണ്ടാവില്ല. സാധാരണക്കാരന്റെ പാട്ട് സാധാരണക്കാരന്റെ രീതിയിലാണ് പാടേണ്ടത്. അക്ഷരഭ്യാസമില്ലാത്ത ഒരു കഥാപാത്രം മലയാളത്തിലെ വലിയ സാഹിത്യകാരന്റെ ഭാഷയിലായിരിക്കരുത് പാടുന്നത്.

സമാധാനത്തിന്റെ ദീപം കത്തിച്ചുവെയ്ക്കാൻ നിങ്ങൾക്ക് കഴിയട്ടെ. കടലും കപ്പലും കപ്പിത്താനും നിങ്ങളായിരിക്കട്ടെ. ഈ മരത്തണലിൽ ഇരുന്നുള്ള ഈ ചിന്തകൾ നാളേക്കുള്ള വലിയ സുകൃതങ്ങളായി തീരട്ടെയെന്ന് ആശംസിക്കുന്നു.

*ക്രിസ്തു സമുദായത്തെക്കുറിച്ച് ആലോചിക്കുമ്പോൾ എന്റെ മനസ്സിൽ രണ്ടുമൂന്നു കാര്യങ്ങൾ വരും. ഒന്ന് കഠിനാദ്ധ്വാനം. അടുത്ത കാലത്ത് ദേവഗിരി കോളജിൽ കേരളത്തിലെ കുടിയേറ്റ സംസ്കാരത്തെക്കുറിച്ച് ക്ലാസു നടത്തി. അതിൽ വലിയൊരു പങ്കു വഹിച്ചിട്ടുള്ളവരാണ് ക്രിസ്ത്യാനികൾ. ഇത് അദ്ധ്വാനത്തിന്റെ ഒരു സംസ്കാരമാണ്. അത് ഈ നാടിനെ മാറ്റിമറിച്ചു. മലമടക്കുകളെ ഉദ്യാനങ്ങളാക്കി. ഇതൊക്കെയാണ് ഈ നാടിന്റെ നിർമ്മാണം. മറ്റൊന്ന് വിദ്യാഭ്യാസമാണ്. മികവുറ്റ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ക്രൈസ്തവസമൂഹം ഈ നാടിനു സംഭാവന നൽകി. മറ്റൊന്ന് ആതുരാലയങ്ങളാണ്.*




# ഘോഷയാത്ര – ടി.ജെ.എസ്. ജോർജ്

ഡി.സി.ബുക്സ്. വില: 175 രൂപ

*പത്രപ്രവർത്തനരംഗത്ത് അതിപ്രശസ്തനായ ടി.ജെ.എസ്. ജോർജിന്റെ കർമ്മമണ്ഡലങ്ങളിലൂടെയുള്ള യാത്രയാണ് ഘോഷയാത്ര. ഒരു യാഗാശ്വത്തെപ്പോലെ അത് സഞ്ചരിക്കുന്നു. കടന്നുപോയ വഴികളെയും അതിന്റെ ചരിത്രപശ്ചാത്തലത്തെയും സ്വാംശീകരിച്ചുകൊണ്ടുള്ള ഈ യാത്ര ഒരാഘോഷം തന്നെയാണ്. ഇവിടെ കലയും സാഹിത്യവും ചരിത്രവും വ്യക്തിയും അവരുടെ വ്യക്തിത്വങ്ങളും ജീവിതസ്മരണകളാകുന്ന ഈ കൃതിക്ക് 2010ലെ കേരള സാഹിത്യ അക്കാദമി അവാർഡ് ലഭിച്ചു. ഈ ധൈഷണിക പ്രതിഭ സഭാംഗമാണ് എന്നതും ഏറെ സന്തോഷിപ്പിക്കുന്നു– എഡിറ്റർ.*

**യു.**എന്നിന്റെ നിർവ്വികാരമായ സിവിൽ സർവീസ് സംവിധാനത്തിൽ കുടുങ്ങിപ്പോകുന്നവർക്ക് ജീവിതം പാഴാക്കാതിരിക്കാനുള്ള ഏറ്റവും നല്ല മാർഗ്ഗം, ന്യൂയോർക്ക് എന്ന അത്ഭുതനഗരത്തിന്റെ നാഡീസപ്ന്ദനങ്ങൾ പഠിക്കാൻ യു.എൻ.ജോലി ഒരവസരമാക്കുക എന്നതാണ്.

ന്യൂയോർക്കിന്റെ അതിർത്തികൾക്കുള്ളിൽ ലോകം മുഴുവൻ അടങ്ങിയിരിക്കുന്നു. അവിടെ ലിറ്റിൽ ഇന്ത്യയുണ്ട്, ലിറ്റിൽ ഇറ്റലിയുണ്ട്, ചൈനാ ടൗണുണ്ട്, അയർലൻഡുണ്ട്, ആഫ്രിക്കയുണ്ട്.

ന്യൂയോർക്കിൽ നാടകമുണ്ട്, സംഗീതമുണ്ട്, നൃത്തമുണ്ട്, ചിത്രകലയുണ്ട്, സാഹിത്യമുണ്ട്.

ന്യൂയോർക്കിൽ സർവ്വകലാശാലകളുണ്ട്, ബിസിനസ്സ് സാമ്രാജ്യങ്ങളുണ്ട്, മാഫിയകളുണ്ട്, ഗോഡ്ഫാദർമാരുണ്ട്, കോടീശ്വരൻമാരുണ്ട്, തെണ്ടികളുണ്ട്.

ന്യൂയോർക്കിൽ സൃഷ്ടിപരമായ പരോപകാരപ്രസ്ഥാനങ്ങളുണ്ട്. യു.എൻ. ആസ്ഥാനം തന്നെ റോക്ക്ഫെല്ലർ കുടുംബം സംഭാവന ചെയ്ത നദിയോര എസ്റ്റേറ്റിലാണ് ഉയർന്നത്. ആസ്ഥാനം മറ്റൊരിടത്തും പോകാതിരിക്കാൻ വേണ്ടിയായിരുന്നു റോക്ക്ഫെല്ലർ മഹാമനസ്കത കാണിച്ചത്. അമേരിക്കയിലെ ധനാഢ്യർ അവരവരുടെ പ്രദേശങ്ങളുടെ ഉന്നമനത്തിനുവേണ്ടി എപ്പോഴും ശ്രമിക്കുന്നു.

ജോസഫ് പാപ്പ് എന്ന കോടീശ്വരൻ ഇറക്കിയ പണം ന്യൂയോർക്ക് ഷേക്സ്പിയർ ഫെസ്റ്റിവൽ എന്ന ആശയം യാഥാർത്ഥ്യമാക്കി. പട്ടണമധ്യത്തിലുള്ള സെൻട്രൽ പാർക്കിൽ ഇന്നും ഷേക്സ്പിയർ നാടകങ്ങൾ പതിവായി അരങ്ങേറുന്നു.

ന്യൂയോർക്കിലെ പബ്ലിക് ലൈബ്രറി ലോകപ്രസിദ്ധമാണ്. പുസ്തകശേഖരം മാത്രമല്ല ഈ വായനശാലയ്ക്ക് അസാധാരണത്വം നൽകുന്നത്. പ്രദർശനങ്ങളും സെമിനാറുകളും കലോത്സവങ്ങളും മറ്റും ലൈബ്രറിയുടെ സ്ഥിരം പരിപാടിയാണ്.

പൊതുകാര്യങ്ങൾക്കുവേണ്ടി സംഭാവനകൾ നൽകാൻ കോടീശ്വരൻമാർക്ക് പ്രചോദനം നൽകുന്നതാണ് അമേരിക്കയിലെ നികുതിസമ്പ്രദായം. ഒപ്പം നഗരങ്ങളിലെ പിന്നാക്ക പ്രദേശങ്ങൾ പുതുക്കിപ്പണിയുക എന്ന കീഴ്വഴക്കവും അമേരിക്കയിലുണ്ട്. പ്രഗത്ഭരായ ചില മേയർമാർ അവരുടെ അധികാരവും സംഘടനാപാടവവും ഉപയോഗിച്ച് പല നഗരങ്ങളും ഇങ്ങനെ പുനരുദ്ധരിച്ചിട്ടുണ്ട്. റോബർട്ട് മോസസ് എന്ന മേയർ ഇന്നും ന്യൂയോർക്കിലെ ഒരു ഇതിഹാസമാണ്. ലിങ്കൺ സ്ക്വയർ എന്ന ഇടിഞ്ഞുപൊളിഞ്ഞ ഒരു ഭാഗം നവീകരിക്കാൻ അദ്ദേഹം തൊള്ളായിരത്തി അറുപതുകളിൽ പദ്ധതിയിട്ടു. ഇന്ന് ആകർഷകമായ ഒരു സാംസ്കാരിക സങ്കേതമാണ് ലിങ്കൺ സെന്റർ ഫോർ ദ് പെർഫോർമിങ് ആർട്സ്. ഒരുഡസനിലധികം പ്രശസ്ത കലാസംഘടകളുടെ സ്ഥിരം താമസസ്ഥലവുമാണ് ലിങ്കൺ സെന്റർ– മെട്രോ പൊളിറ്റൻ ഓപ്പറ, ന്യൂയോർക്ക് സിറ്റി ബാലേ, ന്യൂയോർക്ക് ഹിൽഹാർമോണിക് ഓർക്കസ്ട്ര എന്നിങ്ങനെ.

നവീകരിച്ച ലിങ്കൺ സെന്റർ 2006ൽ വീണ്ടും നവീകരിക്കാൻ തുടങ്ങി. ഇങ്ങനെ പുതുക്കിയും വീണ്ടും പുതുക്കിയും വികസിപ്പിച്ചും വൻ നഗരങ്ങൾ അവയുടെ അന്തഃസത്തയെ വച്ചുപുലർത്തുന്നു. നമ്മുടെ വികലമായ ചട്ടക്കൂട്ടിൽ ഇതൊന്നും നടക്കുന്നില്ല. റോബർട്ട് മോസസ് എന്ന ന്യൂനതകളുള്ള ഒരു സേച്ഛാധിപതിയായിരുന്നു. പക്ഷേ, അദ്ദേഹത്തിന്റെ നേട്ടങ്ങൾ ചരിത്രം സൃഷ്ടിച്ചു. നമ്മുടെ നേതാക്കന്മാരുടെ നേട്ടങ്ങൾ ന്യൂനതകളിൽ തുടങ്ങി ന്യൂനതകളിൽ അവസാനിക്കുന്നു. ആധുനികം എന്നു വിശേഷിപ്പിക്കാവുന്ന ഒരു പട്ടണംപോലും കേരളത്തിൽ ഇല്ല. പുതുക്കിപ്പണിയാൻ വകുപ്പുകളില്ലാത്തതുകൊണ്ടും ദാർശനികരായ നേതാക്കന്മാർക്ക് അധികാരം കിട്ടാത്തതുകൊണ്ടും ബോംബെയിലെ മരീൻ ഡ്രൈവ് പോലുള്ള പരിഷ്കൃത പ്രദേശങ്ങളും ജീർണ്ണതയിൽ നിന്നു മുക്തിനേടുന്നില്ല.




മ്യൂസിയങ്ങളുടെ ഒരു പാരാവാരമുണ്ട് ന്യൂയോർക്കിന്റെ ചൈതന്യത്തിനു പിന്നിൽ. മെട്രോപൊളിറ്റൻ മ്യൂസിയം ഓഫ് ആർട്സിനു മാത്രം മുപ്പത്തിരണ്ട് ഏക്കർ പ്രദർശന സ്ഥലമാണ് സ്വന്തമായുള്ളത്. മ്യൂസിയം ഓഫ് മോഡേൺ ആർട്ട് ഇതിനു പുറമേയാണ്. പ്രസിദ്ധമായ ഫിഫ്ത് അവന്യു രാജവീഥിയിൽ ഒരു മൈൽ നീളത്തിലുള്ള പ്രകൃതിരമണീയമായ ഭാഗം മ്യൂസിയം മൈൽ എന്നാണ് അറിയപ്പെടുന്നത്. ഗഗ്ഗൻ ഹൈം മ്യൂസിയവും സിറ്റി ഓഫ് ന്യൂയോർക്ക് മ്യൂസിയവും മ്യൂസിയം ഓഫ് ഡിസൈനും ഈ മൈലിലുണ്ട്.

ദ് ബിഗ് ആപ്പിൾ എന്ന ഓമനപ്പേരിലാണ് ന്യൂയോർക്ക് ഇന്നറിയപ്പെടുന്നത്. ഇതും നഗത്തിന്റെ സാംസ്കാരിക സ്വഭാവത്തിന്റെ പ്രതിഫലനമാണ്. കുതിരപ്പന്തയത്തിനുവേണ്ടി മാത്രം നടത്തിയിരുന്ന മൂന്നു പ്രസിദ്ധീകരണങ്ങളിൽ ഒന്നായ മോർണിങ് ടെലഗ്രാഫിൽ ഒരു പതിവു കോളത്തിന്റെ പേര് എറൗണ്ട് ദ് ബിഗ് ആപ്പിൾ എന്നായിരുന്നു. തൊള്ളായിരത്തി ഇരുപതുകളിൽ പത്രത്തിലൊതുങ്ങി കിടന്ന പേര് ജാസ് പാട്ടുകാരാണ് ഏറ്റുപിടിച്ചത്. ന്യൂയോർക്കിൽ പ്രത്യക്ഷപ്പെടണമെന്നായിരുന്നു ഓരോ പാട്ടുകാരന്റെയും സ്വപ്നം. ബിഗ് ആപ്പിളിൽ എനിക്കൊരു ഡേറ്റ് കിട്ടി എന്നൊക്കെയായിരുന്നു അവരുടെ സംസാരശൈലി. എഴുപതുകളിലാണ് ഓമനപ്പേരിന് ഔദ്യോഗിക പരിവേഷം ലഭിച്ചത്.

നോവൽ




# വിശ്വാസികളുടെ തീരം



ഡോ.കെ.എം. ജോസഫ്

**'ഇ**വിടെ ഈ കാട്ടിനുള്ളിൽ ഒരാൾക്കു വന്നു നിൽക്കാമെന്ന് സൂസന്നയ്ക്കു എങ്ങനെ മനസ്സിലായി?' കുറിപ്പു കിട്ടിയപ്പോൾ തോന്നിയ സംശയം തീർക്കാനാണവൻ ശ്രമിച്ചത്.

'ഇന്നാളിൽ തോമസുകുട്ടിയുടെ കൂട്ടുകാരൻ മതിലിന്റെ മുകളിൽക്കൂടി എത്തിനോക്കുന്നത് കണ്ടു. തോമസുകുട്ടിയെ കാണണമെന്നു തോന്നിയപ്പോൾ ഞാനതോർത്തു.'

'എന്റെ സമ്മതം കൂടാതെയാണവൻ ഇവിടെവന്ന് എത്തി നോക്കിയത്. ഏതായാലും അതുകൊണ്ടു ഗുണമുണ്ടായി.'

'അന്നു പാപ്പി വല്ലതും പറഞ്ഞോ?'

'പറഞ്ഞു. പറഞ്ഞതിന്റെ പേരിൽ ഞാൻ അവനെ വഴക്കു പറഞ്ഞു. ഇന്നാണെങ്കിൽ അവനെക്കൊണ്ടു വീണ്ടുമതു പറയിക്കും.'

'എന്താ പറഞ്ഞത് കേക്കട്ടെ'

'ചെന്തെങ്ങിന്റെ പൂക്കുല പോലെയാണു സൂസന്നയെന്ന്'

ലജ്ജയിൽ പൊതിഞ്ഞ പുഞ്ചിരി അവളുടെ മുഖത്തു വിരിഞ്ഞു. അവളുടെ മേലാകെ കുളിർമ്മ കോരിയിട്ടതുപോലെ.

'കൂട്ടുകാരൻ കൊള്ളാമല്ലോ? കേട്ട വാക്കുകളുടെ മധുരം നുണഞ്ഞു കൊണ്ടവൾ പറഞ്ഞു.

'കൂട്ടുകാരുടെ കാര്യത്തിൽ ഞാൻ ഭാഗ്യവാനാണ്. പാപ്പി മാത്രമല്ല, മാത്തുക്കുട്ടിയും വർക്കിയുമെല്ലാം കൊള്ളാവുന്നവരാ'

'എനിക്കാ ഭാഗ്യമില്ല. ആകെയുള്ളതു ലക്ഷ്മിയാ. ലക്ഷ്മിയെ കാണണമെങ്കിൽ സ്കൂളിൽ പോകണം. ഇവിടെ മത്തായിച്ചേട്ടനൊടെന്തു പറയാനാ'

'പറയാനുള്ളതെല്ലാം എന്നോട് പറഞ്ഞേക്ക്. ഞാൻ കേൾക്കാം.'

'പരിചയപ്പെട്ടുവരുന്നല്ലേയുള്ളു. പറയാം എല്ലാം പറയാം.'

ചേക്കേറാനെത്തിയ കറുത്ത കൊക്കുകളെപ്പോലെ ഇരുട്ടു കൈതക്കാട്ടിൽ കടന്നു. നനഞ്ഞ ചേറിന്റെ നാറ്റം മാറ്റിക്കൊണ്ട് കൈതപ്പൂവിന്റെ മണം പരന്നു. കൂടുകളിലേക്ക് കുളക്കോഴികൾ മടങ്ങുന്നു.

'നേരം കുറേയായെന്നു തോന്നുന്നു.' തോമസുകുട്ടി ഓർമ്മപ്പെടുത്തി.

'പിരിയാൻ തോന്നുന്നില്ല. എന്നാലും പോകണമല്ലോ'

'പിരിയണം. തല്ക്കാലത്തേക്ക്.'

'എന്നാൽ ഞാൻ പോട്ടേ.'

'ഇനി എന്നു കാണും?'

'എന്നും കാണണമെന്നുണ്ട്. അതു നടക്കത്തില്ലല്ലോ. കൂടെക്കൂടെ ഭാഗ്യം പരീക്ഷിച്ചാൽ ചിലപ്പോൾ കുഴപ്പമാകും. സൗകര്യമുള്ള സമയം ഞാനറിയിക്കാം. അത്രയും നാളുകൾ ക്ഷമിച്ചേ ഒക്കത്തൊള്ളു.'

ക്ഷമിക്കാം. എത്രനാളുവേണമെങ്കിലും ക്ഷമിക്കാം. അത്രയും കാലം ഓർക്കാൻ ഈ ദിവസമുണ്ടല്ലോ. അതുമതി.'

തിരിഞ്ഞുനോക്കാതെയാണവൾ മടങ്ങുന്നത്. അത്രയും നേരം ശബ്ദമുണ്ടാക്കാതെ അവളെ ചുറ്റിപ്പറ്റി നിന്ന കൈസറു കൂടെയുണ്ട്. മരങ്ങളുടെ ഇലച്ചാർത്തുകൾ അവളെ മറയ്ക്കുന്നതുവരെ അവൻ നോക്കി നിന്നു. മടങ്ങുമ്പോൾ അവൾ മാത്രമായിരുന്നു മനസ്സിൽ.

## അദ്ധ്യായം പതിനൊന്ന്

പുഴക്കരയിൽ നിന്നു പഴയന്നൂരിലെത്തിയശേഷം നാലഞ്ചു നാഴികകൾ കൂടി നടക്കണം വർക്കി പഠിക്കുന്ന മലയാളം വിദ്യാലയത്തിലെത്തുവൻ. മടക്കയാത്ര കൂടിയാകുമ്പോൾ നടപ്പു കഠിനമാകും. ഒൻപതാം ക്ലാസിലാണവൻ പഠിക്കുന്നത്. ഇംഗ്ലീഷ് പള്ളിക്കൂടത്തിലെ ഫീസ് കൊടുക്കാൻ വിഷമമായതുകൊണ്ടാണവൻ മലയാളം പള്ളിക്കൂടത്തിൽ ചേർന്നത്. കാലം കൊണ്ടു ഭാഷയെ സ്നേഹിക്കുവാൻ പഠിച്ചു. കവിതയുടെ മധുരം അവനു മനസ്സിലാക്കാൻ കഴിഞ്ഞു. ശർമ്മസാറു പഠിപ്പിക്കുന്ന കവിതകളെല്ലാം അവന് മനഃപാഠമാണ്. വിജനമായ വഴിയിൽ തനിയെ നടക്കുമ്പോൾ കവിതകൾ അവന്റെ കൂട്ടിനെത്തും. കുറെനാൾ മറ്റുള്ളവരുടെ കവിതകൾ ഉരുവിട്ടുകഴിഞ്ഞപ്പോൾ സ്വന്തമായ ഈരടികൾ രൂപപ്പെടുത്താൻ തുടങ്ങി. രൂപപ്പെട്ട വരികളിൽ തൃപ്തിവരാത്ത മനസ്സ് വാക്കുകൾ മാറ്റിമറിച്ചു. മടക്കയാത്രയിൽ പരിസരം മറന്നു കൊണ്ടു മനസ്സിന്റെ തൂലിക ചലിച്ചു.

*സൂര്യനും ഗ്രഹങ്ങളും*
*താരകാഗണങ്ങളും*
*വാരിധിക്കുള്ളിൽക്കാണും*
*മത്സ്യസഞ്ചയങ്ങളും*
*ധരയും സസ്യങ്ങളും*
*ജീവന്റെ വർഗ്ഗങ്ങളും*
*നരന്റെ നന്മയ്ക്കായി*
*സൃഷ്ടിച്ചു ജഗദീശൻ.*
*ആദ്യത്തെ മനുഷ്യനെ*
*സൃഷ്ടിച്ചശേഷം ദൈവ-*
*മേദന്റെ അധികാരം*
*സദയം സമ്മാനിച്ചു.*

ഉല്പത്തിപുസ്തകത്തിന്റെ ഒന്നാം അദ്ധ്യായം തൊട്ടാണ് തുടങ്ങിയിരിക്കുന്നത്. തുടരുന്നതു ഏദൻതോട്ടത്തിന്റെ വിവരണമാണ്. അപ്പോൾ ഓർമ്മയിലെത്തിയതു മാളിയേക്കലെ മാമ്മച്ചന്റെ മരത്തോട്ടമാ

# വിശ്വാസികളുടെ തീരം

ണ്.

*ഫലഭാരത്താൽ തല*
*താഴ് ത്തുന്ന മരങ്ങളും*
*നിലത്തുവീഴാൻ*
*കാത്തുനിൽക്കുന്നപഴങ്ങളും*
*പുളകം തീരങ്ങൾക്കു*
*നൽകുന്ന പുഴകളും*
*കളഗീതം പാടിപ്പറക്കും*
*കിളികളും*

വർണ്ണന നീളുകയാണ്. പൂർത്തിയായ വരികൾ അവൻ പാടിനോക്കി. വർക്കി പാടുമ്പോൾ ഏതു കവിതയും മധുരമാകും. പക്ഷേ, പെരുവഴിയിൽക്കൂടി കവിത പാടി നടന്നാൽ ആളുകൾ സംശയിക്കും. കിറുക്കനെന്നു പറഞ്ഞെന്നു വരും. എങ്കിലും വർക്കിക്കു കൂസലില്ല. പഴയന്നൂരിൽ എത്തിയതിനുശേഷമാണവൻ പാട്ടുനിർത്തിയത്. പരിസരങ്ങൾ അറിഞ്ഞുകൊണ്ടാണ് പുഴക്കരയിലേക്ക് നടന്നത്. പടിക്കലെത്തിയപ്പോൾ കാവൽക്കാരനെപ്പോലെ തോമസുകുട്ടി കാത്തുനിൽക്കുന്നു.

'ദാ തോമസുകുട്ടിയോ? എന്താ വിശേഷം?'

'പറയാം. നീ ഏതായാലും വീട്ടിലോട്ടു കേറിച്ചെല്ല്. വല്ലോം കഴിക്ക്. ഒത്തിരി നടന്നു വന്നതല്ലേ?'

'തോമസുക്കുട്ടീം കൂടെവാ. കപ്പയോ കാച്ചിലോ കാണും.'

'വേണ്ടാ, കാച്ചിലു പുഴുങ്ങിയതു ഇപ്പോ കഴിച്ചേച്ചാ വന്നത്.'

വർക്കി കൈകാലുകൾ കഴുകി കിട്ടിയതെന്താണെന്നുപോലും നോക്കാതെ അകത്താക്കിയ ശേഷം മുറ്റത്തേക്കിറങ്ങിച്ചെന്നു. കല്പ്പടിയിൽ ഇരിക്കുകയാണു തോമസുകുട്ടി.

'ഇനി വിശേഷം കേക്കട്ടെ. എന്താ കാര്യം?'

'നീ ഇപ്പോഴും പറയാറില്ലേ. കഥകളീം ഓട്ടൻതുള്ളലും ഒരിക്കലെങ്കിലും കാണണമെന്ന്. അതിനൊരവസരം വന്നിരിക്കുന്നു.'

'എവിടെ? എങ്ങനെ?' പെട്ടെന്നുണ്ടായ താല്പര്യത്തോടെ വർക്കി ചോദിച്ചു.

'എന്റെ കൂടെ പഠിക്കുന്ന കൃഷ്ണപിള്ളയെ ഓർക്കുന്നില്ലേ?'

'ഉം'

'കൃഷ്ണപിള്ള കിഴക്കേക്കരക്കാരനാണെന്നറിയാമല്ലോ. അയാളുടെ അച്ഛൻ നാട്ടുപ്രമാണിയാണ്. ഇക്കൊല്ലത്തെ ഉത്സവക്കമ്മറ്റിയുടെ പ്രസിഡന്റാണ് നാണുപിള്ള അദ്ദേഹം. ഉത്സവത്തിന് വമ്പിച്ച പരിപാടികളാണ്. തമിഴ്നാട്ടിൽ നിന്നു വരുത്തിയ ഏതോ വിദ്വാന്റെ നാദസ്വരക്കച്ചേരി, ഓട്ടൻതുള്ളൽ, കഥകളി. എല്ലാം ഒന്നാം കിടക്കാരുടേതാണെന്നാ പറഞ്ഞത്. എന്നെ ക്ഷണിച്ചിട്ടുണ്ട്. ഞാൻ വരുകയാണെങ്കിൽ കൂടെ കൂട്ടുകാരും കാണുമെന്ന് പറഞ്ഞിട്ടുണ്ട്.'

'എന്നാണ്?'

'ശനിയാഴ്ച രാവിലെ മുതൽ പരിപാടികൾ തുടങ്ങും. വൈകുന്നേരത്ത് ഓട്ടൻതുള്ളൽ. രാത്രീൽ കഥകളി'

'എന്നാൽ നമുക്കു പോകാം.'

'കൃഷ്ണപിള്ള പറഞ്ഞപ്പോൾ നിന്റെ കാര്യമാ ഞാനോർത്തത്. എനിക്കു വല്യ താല്പര്യമൊന്നുമില്ല'

'അതെന്താ'

'എനിക്കൊന്നും മനസ്സിലാകത്തില്ല.'

'അതൊക്കെ ഞാൻ പറഞ്ഞുതരാം. കൂടെ വന്നാൽ മതി.'

'പിന്നേം ഒരു പ്രശ്നമുണ്ട്. അപ്പച്ചന്റെ സമ്മതം? ഏതായാലും ഞാനൊന്നു ചോദിച്ചു നോക്കട്ടെ.'

'നമുക്കു മാത്തുക്കുട്ടിയെക്കൂടി വിളിക്കണം. അവൻ കിഴക്കേക്കരയിലല്ലേ പാട്ടുപഠിക്കാൻ പോകുന്നത്.'

വർക്കി ഉത്സാഹത്തോടുകൂടിയാണ് തീരുമാനങ്ങൾ എടുക്കുന്നത്. പല വർഷങ്ങളായി മനസ്സിൽ കൊണ്ടു നടക്കുന്ന ഒരു മോഹമാണ് സഫലമാകാൻ പോകുന്നത്.

ഉത്സവത്തിനു പോകാൻ അപ്പച്ചന്റെ സമ്മതം കിട്ടണം. അമ്മയോടു വിവരം പറഞ്ഞു. അമ്മയാണവനു വേണ്ടി സംസാരിച്ചത്. കുടുംബപ്രാർത്ഥന കഴിഞ്ഞ് തോമസുകുട്ടി എഴുന്നേറ്റപ്പോൾ കുഞ്ഞാണ്ടമ്മ തൂണിന്റെ ചുവട്ടിലേക്കു നീങ്ങിയിരുന്നു. പ്രാർത്ഥനയ്ക്കു വേണ്ടി നിവർന്നിരുന്ന ചാക്കോച്ചൻ കസേരയിലേക്ക് ചാരാൻ തുടങ്ങുമ്പോഴാണ് കുഞ്ഞാണ്ടമ്മ വിഷയം അവതരിപ്പിച്ചത്.

'തോമസുകുട്ടീടെ കൂടെ പഠിക്കുന്ന ഒരു നായരുകൊച്ചനില്ലേ? കിഴക്കേക്കരക്കാരൻ.'

'നാണുപിള്ളയുടെ മോനല്ലേ? അറിയാം-'

'അവരുടെ ഉത്സവത്തിനു നമ്മുടെ മോനേ വിളിച്ചിട്ടുണ്ട്. പോയാൽ കൊള്ളാമെന്നവനുണ്ട്.'

'നേരാണോ?' ചാക്കോച്ചൻ തോമസുകുട്ടിയോട് ചോദിച്ചു.

'ആന്നു'

'തനിച്ചാണോ?'

'അല്ല, വർക്കിയും മാത്തുക്കുട്ടീമൊണ്ട്'

'എന്തൊക്കെയാ പരിപാടികൾ'

'ഓട്ടൻതുള്ളലും കഥകളീം.'

'കഥകളി തീരാൻ നേരം വെളുക്കും. അത്രയും നേരം അവിടിരിക്കാൻ പോവുകാന്നോ?'

'ഇല്ല, ഇരിക്കത്തില്ല. നേരത്തെ പോരാം.'

'അമ്പലത്തിന്റെ മതിൽക്കെട്ടിനകത്ത് മാപ്പിളമാരെ കേറ്റത്തില്ല.'

'അതുസാരമില്ല. കൃഷ്ണപിള്ള പറഞ്ഞിട്ടുണ്ട്.'

'എന്നാ പൊക്കോ, സൂക്ഷിച്ചോണം'

'സൂക്ഷിക്കാം.'

'തുള്ളക്കാരൻ ആരാ?'

'മലബാർ കേശവൻനായരെന്നാ കേട്ടത്.'

'കേശവൻ നായരു കേമനാ. അയാളുടെ കിരാതം ഞാൻ കണ്ടിട്ടുണ്ട്.'

(തുടരും)



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

02

2010 ജൂലൈ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*ഒരുവന് എന്നെ അറിയില്ല എന്നതിനേക്കാൾ എനിക്ക് അയാളെ അറിഞ്ഞുകൂടാ എന്നതാണ് ഞാൻ കാര്യമാക്കുന്നത്.*

– **കൺഫ്യൂഷ്യസ്**



## വാരാന്ത്യ ലോകം



**രാ**ഷ്ട്രീയനിശ്ചിതത്വം അവസാനിപ്പിക്കുന്നതിന്റെ ഭാഗമായി 13 മാസം അധികാരത്തിലിരുന്ന നേപ്പാൾ പ്രധാന മന്ത്രി മാധവ് കുമാർ രാജിവച്ചു.



**ലോ**കത്തെ അതിപ്രശസ്തരുടെ പട്ടികയിൽ യു.എസിലെ പ്രമുഖ ടി.വി. താരവും അവതാരകയും നടിയുമായ ഓപ്രവിൻഫ്രി ഒന്നാം സ്ഥാനം നേടി. ഫോബ്സ് മാസികയാണ് പട്ടിക തയ്യാറാക്കിയത്.

**ലോ**കത്തിലെ വിവിധ ഭാഗങ്ങളിലുള്ള 135 കലാകാരന്മാർക്കൊപ്പം ഓസ്കാർ അവാർഡ് നിർണ്ണയ സമിതിയിൽ വോട്ടിംഗ് അംഗമാകാനുള്ള ക്ഷണം റസൂൽ പൂക്കുട്ടിക്ക് ലഭിച്ചു.

**ലോ**കത്തിലെ മികച്ച നാലു നഗരങ്ങളുടെ പട്ടികയിൽ നാലാം സ്ഥാനം ന്യൂഡൽഹിക്ക്. ഏറ്റവും മികച്ച നഗരത്തിനുള്ള ലീ കോൻ യൂ വേൾഡ് സിറ്റി അവാർഡ് സ്പാനീഷ് നഗരമായ ബിൽബാവോയ്ക്കാണ്. മെൽബൺ, ബ്രസീൽ നഗരമായ കുരിറ്റിബ എന്നിവയ്ക്കാണ് രണ്ടും മൂന്നും സ്ഥാനങ്ങൾ

**കേ**രള പോലീസ് ഐ.ജി. ടോമിൻ തച്ചങ്കരി, സർക്കാർ അനുമതിയില്ലാതെ വിദേശയാത്ര നടത്തിയതുൾപ്പെടെയുള്ള കാര്യങ്ങളുടെ അടിസ്ഥാനത്തിൽ അന്വേഷണം നടത്തുവാൻ ദേശീയ അന്വേഷണ ഏജൻസിയെ കേന്ദ്ര ആഭ്യന്തര മന്ത്രാലയം ചുമതലപ്പെടുത്തി.

**കൂ**ട്ടകൊല നടത്തുന്ന രാജ്യമാണ് ഇസ്രായേലെന്നും അവരെ പിൻതുണയ്ക്കുന്ന രാജ്യമാണ് യു.എസ്. എന്നും വെനസ്വേല പ്രധാനമന്ത്രി ഹ്യൂഗോ ഷാവെസ്.



**ഇ**രുപത്തിയഞ്ചുവർഷം സി.എൻ.എൻ.ടിവിയിൽ അഭിമുഖ പരമ്പര നടത്തി ഗിന്നസ് ബുക്കിൽ ഇടം നേടിയ ലാരി കിങ് (76) ജനപ്രീതി കുറഞ്ഞതു കാരണം പരമ്പര അവസാനിപ്പിച്ചു.

**ദ**ശകങ്ങളായി നീണ്ടുനിന്ന ശത്രുതയ്ക്ക് വിരാമമിട്ടുകൊണ്ട് ചൈനയും തയ്‌വാനും വ്യാപാര രംഗത്ത് സഹകരിക്കുവാനുള്ള വ്യാപാര കരാറിൽ ഒപ്പുവച്ചു.

**സ**മാധാന ആവശ്യത്തിനുള്ള ആണവോർജ്ജത്തിന്റെ ഉല്പാദനത്തിനും വിപണനത്തിനും സ്വാതന്ത്ര്യം നൽകുന്ന ആണവ സഹകരണ കരാറിൽ ഇന്ത്യയും കാനഡയും ഒപ്പുവച്ചു.

**യു.**എസിലെ ഇന്ത്യൻ എംബസിക്ക് പുതിയ വെബ്സൈറ്റ് നിലവിൽ വന്നു. ഇന്ത്യൻഎംബസി ഡോട്ട് ഓർഗ് എന്നതാണ് പുതിയ സൈറ്റിന്റെ പേര്.

**ഇ**സ്രായേൽ സൈനിക വിമാനങ്ങൾ തങ്ങളുടെ വ്യോമാർത്തിയിലൂടെ പറക്കുന്നത് തുർക്കി നിരോധിച്ചു.

**മ**ധ്യേഷ്യൻ റിപ്പബ്ലിക്കായ കിർഗിസ്ഥാനിലെ താല്ക്കാലിക പ്രസിഡന്റായി റോസ ഒടുൻബയേവ 2011 ഡിസംബർ വരെ അധികാരത്തിൽ തുടരാൻ ജനഹിതപരിശോധനയിൽ അനുമതി.

**കാ**ശ്മീർ പ്രശ്നത്തിൽ മുൻ പാക് പ്രസിഡന്റ് പർവേസ് മുഷറഫ് ആവിഷ്കരിച്ച നാലിന പരിപാടികൾ പാക് സർക്കാർ തള്ളി.



*നോർത്ത് ഈസ്റ്റ് ഭദ്രാസന ആസ്ഥാനത്ത് ശ്രേഷ്ഠ നിയുക്ത കാതോലിക്ക പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായ്ക്ക് നൽകിയ സ്വീകരണത്തിൽ നിന്നും.*

എഡിറ്റോറിയൽ

# സുവിശേഷവ്യാപാര ദൈവശാസ്ത്രം



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**ഒ**രു പ്രത്യേക സമുദായത്തിലുള്ളവർ 'നിറഞ്ഞൊഴുകുന്ന അനുഗ്രഹ'ത്തിൽ പങ്കാളികളാകുവാൻ പോകുന്നു എന്ന പരാതി ഉയർന്നതിനെ തുടർന്ന് ആ സമുദായത്തിലെ ഒരു വിഭാഗം അനുഗ്രഹ പന്തൽ തല്ലിതകർക്കാൻ പുറപ്പെട്ട സംഭവം അധികമാരും വിസ്മരിച്ചിട്ടുണ്ടാവില്ല. മാധ്യമങ്ങൾ ആ സംഭവത്തിന് വർഗ്ഗീയ സ്വഭാവമാണ് നൽകിയത്. എന്നാൽ യാഥാർത്ഥ്യം മറ്റൊന്നായിരുന്നു. ഇരു വിഭാഗത്തിലെയും നേതാക്കൾ ഒരു വലിയ സൗധം വിലപേശി വാങ്ങുവാൻവേണ്ടി നടത്തിയ പോരാട്ടത്തിന്റെ പ്രതിഫലനമായിരുന്നു തല്ലിതകർക്കലിൽ നടന്നത്. ലക്ഷങ്ങളുടെ പരസ്യം ഇല്ലാതാക്കാൻ തയ്യാറാകാത്ത മാധ്യമങ്ങൾ പക്ഷം പിടിക്കാതെ അതിന് മറ്റൊരു ഭാഷ്യമാണ് നൽകിയത്.

പ്രാർത്ഥന എന്ത് എന്തിന് എന്നുള്ള ഒരു ചോദ്യം സ്വാമി മുനി നാരായണപ്രസാദ് ഉന്നയിക്കുകയുണ്ടായി. അതിനുള്ള മറുപടിയും അദ്ദേഹം നൽകുന്നു. പ്രാർത്ഥന ഒരു മതാചാരമാണ്. മതവിശ്വാസികൾ മാത്രമല്ല, മതമില്ലാത്തവർപോലും പ്രാർത്ഥിക്കാറുണ്ട്. മറ്റൊരാൾക്ക് ആശംസ നൽകുമ്പോൾ അതൊരു പ്രാർത്ഥനയാകുന്നു. മതമില്ലെന്നു പറയുന്നവരുടെ വാക്കുകൾ ആവർത്തിക്കുന്നവരും ആ പറയുന്നവരെ ആരാധനാഭാവത്തോടെയാണ് കാണുന്നത്. പ്രാർത്ഥന മതതല്പരർക്കും മതനിഷേധികൾക്കും ഒരുപോലെ പ്രസക്തമാണെന്നാണ് അദ്ദേഹത്തിന്റെ വിലയിരുത്തൽ. പ്രത്യാശയിലേക്കുള്ള മാർഗ്ഗമാണ് പ്രാർത്ഥന. ആവശ്യങ്ങളുടെ പട്ടിക നിരത്തലാകുമ്പോൾ പ്രാർത്ഥന നിരർത്ഥകമാകുന്നു. സവിശേഷമായ അർത്ഥനയായിട്ടാണ് പ്രാർത്ഥനയെ പരിഗണിക്കേണ്ടത്.

സവിശേഷമായതാണ് സുവിശേഷം. സത്യവേദപുസ്തകത്തിലെ പുതിയ നിയമത്തിലെ സുവിശേഷം ക്രിസ്തുവിനെക്കുറിച്ചുള്ള സവിശേഷതയാണ്. എന്നാൽ ഈ സവിശേഷത തങ്ങൾക്ക് സ്വീകാര്യമാകുംവിധം വിറ്റഴിക്കുവാനുള്ള ഉപാധിയാക്കി മാറ്റുമ്പോൾ അത് അപകടകരമായ ദൈവശാസ്ത്രമാകുന്നു. രക്ഷിക്കപ്പെട്ടതാണോ എന്നുള്ള ചോദ്യത്തിനു പുതിയ പ്രചരണ തന്ത്രത്തിൽ ഇടിവ് സംഭവിച്ചിട്ടുണ്ട്. അല്പം പൊന്നു ധരിക്കുന്നതിൽ വലിയ അപാകതയില്ലെന്നാണ് ഇപ്പോഴത്തെ വിലയിരുത്തൽ.

രോഗശാന്തിവരത്തിനാണ് ഏറ്റവുമധികം പ്രാധാന്യം. മഹായോഗങ്ങളിലെ പരസ്യവാർത്തയിലെ പ്രധാന ഇനമാണിത്. ക്രൈസ്തവ മണ്ഡലത്തിൽ ആത്മീയത വൻ വ്യവസായമായിരിക്കുന്നു.

ദൈവാനുഗ്രഹമുള്ളവരെയും സിദ്ധിയുള്ളവരെയും അന്വേഷിച്ചാണ് വിശ്വാസികൾ കുന്നും മലയും കയറിയിരുന്നതെങ്കിൽ ഇപ്പോൾ നവീന ദൈവാനുഗ്രഹം ലഭിച്ചവരെന്നു അവകാശപ്പെടുന്നവർ ജനമദ്ധ്യത്തിലേക്കിറങ്ങിവരുന്നതായാണ് നാം കാണുന്നത്. പൊതു സമൂഹത്തെ കൂട്ടിനിർത്തുന്നതിൽ താളവും മേളവും ചില പ്രത്യേക വാദ്യോപകരണങ്ങളുടെ ഇമ്പങ്ങളും ഇതിന് പിൻബലമേകുന്നു.

'പരലോകസുവിശേഷ'ത്തിന്റെ പ്രചരണം അമ്പതുകളിലായിരുന്നു. ഇടത്തരക്കാരുടെയും പുത്തൻപണക്കാരുടെയും മാനസിക വിഷമതകളെയാണ് ഈ പ്രസ്ഥാനം പ്രയോജനപ്പെടുത്തിയത്. സഭ എന്നത് കുറച്ചുപേരെ കൂട്ടിവരുത്തുവാനുള്ള ഉപാധി മാത്രമാണ്. പാസ്റ്ററും 'സഹോദരി'യായ ഭാര്യയും കൂടി ചേരുന്നതാണ് സഭ. കൂടിവരുന്നിടം ഹാളാണ്. ഇത്തരം ചെറുകിട സുവിശേഷ കച്ചവടക്കാരെ കേന്ദ്രീകരിച്ചാണ് വമ്പൻ സുവിശേഷ വ്യാപാരികൾ തങ്ങളുടെ ആധിപത്യം ഉറപ്പിക്കുന്നത്. യോഗങ്ങൾ മഹായോഗങ്ങളിലേക്ക് മാറണമെങ്കിൽ കള്ളപ്പണവും വെള്ളപ്പണവും ധാരാളം ചെലവഴിക്കേണ്ടിവരും. വൻകിട കമ്പനികൾ കച്ചവടക്കാർക്കു നൽകുന്നതുപോലെയുള്ള ഓഫറുകൾ കൃത്യമായി നൽകിയെങ്കിൽ മാത്രമെ അനുഗ്രഹത്തിന്റെ കവിഞ്ഞൊഴുകൽ ഫലപ്രദമായി നടക്കുകയുള്ളു.

ഇത് 'ഐശ്വര്യസുവിശേഷ'ത്തിന്റെ കാലമാണ്, വിപണി ലോകവിപണയിലേക്ക് മാറിയിരിക്കുന്നതുപോലെ. ക്രിസ്ത്യാനികൾ ജീവിതത്തിന്റെ എല്ലാ മേഖലകളിലും വിജയം വരിക്കണമെന്ന് ക്രിസ്തു ആഗ്രഹിക്കുന്നു. അതിനായി പ്രവർത്തിക്കുക എന്നതാണ് ഇതിനു പ്രേരണ നൽകുന്ന ആശയം. ഈ വ്യാപാരത്തിന് സ്തോത്രകാഴ്ച മതിയാവില്ല. ദൃശ്യ ശ്രാവ്യ അച്ചടി മാധ്യമങ്ങളിലൂടെയാണ് അനുഗ്രഹമാകുന്ന ഉല്പന്നം വിറ്റഴിക്കുന്നത്. ഈ അനുഗ്രഹത്തെ മൂല്യവത്താക്കുന്നത് ഡോളറും ക്രെഡിറ്റ് കാർഡുമാണ്. കൂടുതൽ പണം നൽകി കൂടുതൽ അനുഗ്രഹം വാങ്ങുക എന്നതാണ് ഐശ്വര്യസുവിശേഷത്തിലെ ആത്മീയ വിപണന തന്ത്രം. ആഗോളവത്കരണത്തിന്റെ പശ്ചാത്തലത്തിൽ ആരോഗ്യത്തിന്റെയും സമ്പത്തിന്റെയും തലങ്ങളിലേക്ക് ആത്മീയത വ്യാപരിച്ചു. രോഗശാന്തി ക്രിസ്തീയ വിശ്വാസത്തിന്റെ ഭാഗമാണ്. എന്നാൽ പണം നൽകി ആരോഗ്യം വീണ്ടെടുക്കുന്ന രീതിയിലേക്ക് സുവിശേഷം മാറ്റപ്പെടുമ്പോൾ കോഴ കൊടുത്തു പഠിച്ചിറങ്ങി മൾട്ടി സ്പെഷ്യാലിറ്റി ഹോസ്പിറ്റലിൽ ജോലി ചെയ്യുന്ന ഡോക്ടറുടെ അതേ മാനസികാവസ്ഥയായിരിക്കും അനുഗ്രഹം പ്രദാനം ചെയ്യുന്നവർക്കും. ആത്മീയതയുടെ കപടവത്കരണം കപടരാഷ്ട്രീയത്തേക്കാൾ അപകടകരമാണ്.

**പ്രഭാഷണം**

**ഡോ. യൂഹാനോൻ മോർ മിലിത്തോസ് മെത്രാപ്പോലീത്ത**



# ഓർത്തഡോക്സിയുടെ പ്രസക്തി

*ദൈവം എന്നത് ഒരു പ്രത്യേക കാലത്തിന്റെയോ സമയത്തിന്റെയോ സംസ്കാരത്തിന്റെയോ വക്താവല്ല. നമ്മൾ വിശുദ്ധ കുർബാനയിൽ പറയും ഈ സമയത്ത് നമ്മുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും മേലിൽ പിതാവാം ദൈവത്തിന്റെ വലത്തുഭാഗത്ത് മിശിഹാ തമ്പുരാൻ ഇരിക്കുന്ന മഹോന്നതത്തിൽ ആയിരിക്കണം എന്ന്. ആത്യന്തികമായ ലക്ഷ്യത്തിന്റെ, നടത്തിപ്പിന്റെ ഒരു സമൂഹമാണ് ഓർത്തഡോക്സ് സമൂഹം. ഇത് പലപ്പോഴും നാം മറന്നുപോകുന്നു.*

**ഓ**ർത്തഡോക്സ് വിശ്വാസം എന്നത് പഴയ ഏതാണ്ടു കാര്യങ്ങളെക്കുറിച്ചുള്ളതാണെന്നാണ് പലരും തെറ്റിദ്ധരിച്ചിട്ടുള്ളത്. നമ്മൾ അത് അങ്ങനെ ആക്കിവച്ചിട്ടുണ്ട് എന്നതാണ് ശരി. ഓർത്തഡോക്സി എന്നത് ഒരിക്കലും പഴയതല്ല. പഴയതിൽ നിന്നുള്ള തുടർച്ചയാണത്. ഇന്നിൽ നിന്നും നാളേയിലേക്കുള്ളതുമാണ്. അതുകൊണ്ട് പഴയതിനെക്കുറിച്ചുള്ള പറച്ചിലല്ല അത്. നിത്യജീവിതവുമായി അത് ബന്ധപ്പെട്ടുകിടക്കുന്നു. ഇതു പലപ്പോഴും നമുക്ക് അറിഞ്ഞുകൂടാ.

ഏതു വിഷയത്തെ സംബന്ധിച്ചായാലും ഓർത്തഡോക്സ് ചിന്താഗതി എന്നു പറയുന്നത് പരിശുദ്ധാത്മാവിന്റെ നടത്തിപ്പിലുള്ള വിശ്വാസത്തിലെ ചിന്താഗതിയാണ്. യേശു തമ്പുരാൻ പരിശുദ്ധാത്മാവിനെ വാഗ്ദാനം ചെയ്തു. വ്യത്യസ്ത സാഹചര്യങ്ങളിൽ ജീവിക്കുന്നവർക്ക് ഒരുപക്ഷെ നമ്മുടെ ശൈലി ഉൾക്കൊള്ളാൻ കഴിയാതെ വന്നേക്കും. മാറിവരുന്ന സമയം, സ്ഥലം, സംസ്കാരം, പശ്ചാത്തലം ഇതൊക്കെ അതുമായി ബന്ധപ്പെട്ടിരിക്കുന്നു. ദൈവം എന്നത് ഒരു പ്രത്യേക കാലത്തിന്റെയോ സമയത്തിന്റെയോ സംസ്കാരത്തിന്റെയോ വക്താവല്ല. നമ്മൾ വിശുദ്ധ കുർബാനയിൽ പറയും 'ഈ സമയത്ത് നമ്മുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും മേലിൽ പിതാവാം ദൈവത്തിന്റെ വലത്തുഭാഗത്ത് മിശിഹാ തമ്പുരാൻ ഇരിക്കുന്ന മഹോന്നതത്തിൽ ആയിരിക്കണം' എന്ന്. ആത്യന്തികമായ ലക്ഷ്യത്തിന്റെ, നടത്തിപ്പിന്റെ ഒരു സമൂഹമാണ് ഓർത്തഡോക്സ് സമൂഹം. ഇത് പലപ്പോഴും നാം മറന്നുപോകുന്നു.

കേരളത്തിലെ ചെറിയ ഗ്രാമത്തിലുള്ള പള്ളികളിൽ നമ്മുടെ ചെറുപ്പത്തിൽ എന്തെല്ലാം നടന്നോ അതെല്ലാം മാറ്റം കൂടാതെ ആവർത്തിക്കാനുള്ള ഒരു സ്ഥലമാണ് പള്ളിയും പള്ളിയിലെ വിശ്വാസവും എന്നുള്ള ഒരു ധാരണപിശക് നമുക്കുണ്ട്. സിംഗപ്പൂരിലോ, ഇംഗ്ലണ്ടിലോ അമേരിക്കയിലോ ഗൾഫിലോ ഓസ്ട്രേലിയായിലോ ഒക്കെ താമസിക്കുന്ന നമ്മുടെ കുട്ടികളോ അവരുടെ കുട്ടികളോ ആ രീതിയിൽ ആയിരിക്കണമെന്നുള്ള ഒരു ധാരണ ഉണ്ടാക്കുകയും ചെയ്യുന്നു. അതിന് അവർക്ക് കഴിയാതെവരുമ്പോൾ നമ്മുടെ കൂട്ടത്തിൽ നിന്ന് വേറെ ഏതെങ്കിലും ക്രൈസ്തവസമൂഹത്തിൽ എത്തപ്പെടുകയും ചെയ്യുന്നു.

ഓർത്തഡോക്സ് എന്ന വാക്ക് നമ്മൾ ഗൗരവമായി എടുത്തിട്ടില്ല. എഴുതുന്നതിൽ തന്നെ രണ്ടു ശൈലിയുണ്ട്. ഒന്ന് ക്യാപ്പിറ്റൽ ലറ്ററിലും മറ്റൊന്നു സ്മോൾ ലറ്ററിലും. സ്മോൾ ലറ്ററിന്റെ ശൈലിയിലാണ് പലപ്പോഴും നാം സംസാരിക്കുന്നത്– ഭൂതകാലത്തെക്കുറിച്ചാണ്. എന്നാൽ നമ്മൾ ആ കാലഘട്ടത്തിന്റെ പ്രതിനിധികളല്ല. നാം എഴുതേണ്ടത് ക്യാപിറ്റൽ ലെറ്ററിലാണ്– പ്രാധാന്യത്തോടെയാണ്. മറ്റൊന്നിൽ നിന്നും വേർതിരിക്കപ്പെട്ടത് എന്നതാണ് ആ പദം കൊണ്ട് അർത്ഥമാക്കുന്നത്. വേദശാസ്ത്രപരമായി അത് ഐക്യമാണ്. നമ്മൾ മുന്നോട്ട് നടക്കുന്നവരാണ്. എന്നാൽ പാരമ്പര്യം എന്നത് പ്രധാനപ്പെട്ടതാണ്. മറ്റു സഭകളിൽ നിന്ന് വ്യത്യസ്തമായി നമുക്ക് ഒരു പ്രത്യേക നിലപാടുണ്ട്. വിശ്വാസത്തിന്റെ അടിത്തറയെ സംബന്ധിച്ചു പറഞ്ഞാൽ കത്തോലിക്ക സഭ പറയും പരിശുദ്ധാത്മാവും പാരമ്പര്യവുമെന്ന്. പ്രൊട്ടസ്റ്റന്റ് സഭ പറയും സഭ എന്നത് വേദപുസ്തകത്തിലധിഷ്ഠിതമെന്ന്. നമ്മൾ അത് പാരമ്പര്യാധിഷ്ഠിതമാണെന്നു പറയും.

വിശുദ്ധ വേദപുസ്തകം വരുന്നത് പാരമ്പര്യത്തിന്റെ ഭാഗമായിട്ടാണ്. എല്ലാ ചോദ്യങ്ങൾക്കും അത്യന്തികമായ ഉത്തരം വിശുദ്ധ വേദപുസ്തകമായിരിക്കണമെന്നില്ല. അപ്പസ്തോലപ്രവൃത്തികൾ വിശുദ്ധ കുർബാനയിൽ വായിക്കുന്ന അതേ പ്രാധാന്യത്തോടുതന്നെയാണ് സഭാദ്ധ്യക്ഷന്മാരുടെ കല്പനകളും വായിക്കുന്നത്. ഓർത്തഡോക്സ് എന്നത് ഒരിക്കലും ഇന്നലത്തെ കാര്യങ്ങൾ മാത്രമല്ല. അതുകൊണ്ടു തന്നെ നിരന്തരമായി നമ്മുടെ വിശ്വാസത്തെ കാല സമയ പരിധിയിൽ നിർത്തിക്കൊണ്ട് വ്യഖ്യാനം ചെയ്യുവാൻ നമുക്കു ബാധ്യതയുണ്ട്. ഒരിക്കലും ഇന്നലത്തെ വ്യാഖ്യാനം അതേ പടി ഇന്നു സ്വീകരിക്കാൻ പറ്റില്ല. ഭാഷ മാറുന്നു, സംസ്കാരം മാറുന്നു. ജീവിത സാഹചര്യം മാറുന്നു. സ്വാഭാവികമായും വളരെയധികം മാറ്റങ്ങൾ ഉണ്ടാകുന്നു. സംസ്കാരത്തിന്റെ പ്രതിഫലനമാണ് ഭാഷ. ഒരു സ്ഥലത്ത് എഴുതിയ കാര്യങ്ങൾ മറ്റൊരു സ്ഥലത്ത് ബാധകമാകണമെന്നില്ല. സങ്കീർത്തനം ഇരുപത്തിമൂന്ന് ഹൃദ്യസ്ഥമാണ്. അതിൽ യഹോവയെ ഇടയൻ എന്നാണ് പ്രതീകമായി പറഞ്ഞിരിക്കുന്നത്. യഹോവ എന്റെ ഇടയൻ എന്നു പറയുമ്പോൾ നമ്മുടെ മനസ്സിൽ ഓടിവരുന്നത് പത്തനംതിട്ടയിലുള്ള ഗ്രാമപ്രദേശത്ത് ഒരു കോലാടിനെ വലിച്ചു കൂട്ടിൽ കയറ്റാൻ ശ്രമിക്കുന്ന അമ്മച്ചിയുടെ ചിത്രമായിരിക്കും. ആടുകൾ ഉപജീവനമായി മാത്രം ജീവിക്കുന്ന ആളുകൾക്ക് മാത്രമേ ആ പ്രതീകത്തിന്റെ അർത്ഥവ്യാപ്തി മനസ്സിലാകുകയുള്ളു. വേറൊരു സമൂഹത്തിന് അത് അത്രത്തോളം മനസ്സിലാക്കുവാൻ കഴിയുകയില്ല. ഒരു കർഷകന്റെയോ കച്ചവടക്കാരന്റെയോ ശൈലിയിൽ ദൈവവും നാമും തമ്മിലുള്ള ബന്ധം പുനർവ്യാഖ്യാനം ചെയ്യേണ്ടിവരും. നമ്മുടെ ഇടപാടുമായി ബന്ധപ്പെട്ട രീതിയിലായിരിക്കണം ഒരു കാര്യം നമ്മുടെ കുട്ടികളോടു പറയുവാൻ. അല്ലായെങ്കിൽ പറയുന്ന കാര്യങ്ങൾ ഫലപ്രദമായി പങ്കുവയ്ക്കുവാൻ കഴിയാതെ വരും. അതുകൊണ്ട് പ്രതീകങ്ങളെ തുടർച്ചയായി വിവർത്തനം ചെയ്യേണ്ടിയിരിക്കുന്നു.

കഴിഞ്ഞ നാല്പതു വർഷങ്ങളിൽ നിന്നും കഴിഞ്ഞ പത്തുവർഷമായിട്ടാണ് പലതും വലിയ മാറ്റങ്ങൾക്ക് വിധേയമായത്. സമ്പന്ന രാഷ്ട്രങ്ങളിൽ ഈ മാറ്റം വളരെ പ്രകടമാണ്. അരി ഏതു മരത്തിലാണ് ഉണ്ടാകുന്നതെന്ന് കേരളത്തിലെ കുട്ടികൾപോലും ചോദിക്കുന്ന അവസ്ഥയിലെത്തി. രാവിലെ തന്നെ സ്കൂളിലേക്ക് ബസിൽ കയറി പോകുന്നു. പഠനം കഴിഞ്ഞ് നാടുചുറ്റി വീട്ടിലെത്തുമ്പോഴേക്കും വൈകിയിരിക്കും. രാവി

ലെ സാൻവിച്ച് കിട്ടും വൈകിട്ട് ഒരുപക്ഷെ ചോറു കിട്ടിയിട്ടുണ്ടാവും. ഇത് ഇങ്ങനെ ക്രമമായി കിട്ടിക്കൊണ്ടിരിക്കുന്നു. ഇതൊക്കെ എവിടെ നിന്നും വരുന്നുവെന്ന് കുട്ടിക്കറിയില്ല. ജീവിത സാഹചര്യ പരിവർത്തനം കൊണ്ട് അറിയാത്ത കുറെയധികം പ്രതീകങ്ങളുണ്ടാകും. ഈ പ്രതീകങ്ങളുടെ അടിസ്ഥാനത്തിൽ ദൈവസ്നേഹത്തെക്കുറിച്ചോ സഭയെക്കുറിച്ചോ വിശ്വാസത്തെക്കുറിച്ചോ ഈ കുട്ടിയോടു പറഞ്ഞാൽ ഒന്നും മനസ്സിലാവുകയില്ല. അതുകൊണ്ട് പ്രതീകമായ കാര്യങ്ങളെക്കുറിച്ച് പുനർവ്യാഖ്യാനം ഉണ്ടാവേണ്ടതുണ്ട്.

മരിച്ചവരുടെയും ജീവിച്ചിരിക്കുന്നവരുടെതുമാണ് സഭ എന്നു നാം പറയും. അത് നൂറു ശതമാനവും ഓർത്തഡോക്സ് അവകാശവാദമല്ല. മൂന്നാമത് ഒരു കാര്യം കൂടി അതിലുണ്ട്. ദൈവ സൃഷ്ടി ബന്ധത്തെക്കുറിച്ചുള്ള നമ്മുടെ ഒരു ധാരണയാണ്. വിശ്വാസത്തിന്റെ അടിത്തറയിൽ നിന്നുകൊണ്ടാണ് ഏതു കാര്യവും നാം കാണുന്നത്. വിശ്വാസത്തെക്കുറിച്ചുള്ള നമ്മുടെ കാഴ്ചപ്പാട് വിശുദ്ധ ത്രിത്വത്തെക്കുറിച്ചുള്ള വിശ്വാസമാണ്. ഓർത്തഡോക്സ് സഭയുടെ അടിത്തറ എന്നു പറയുന്നത് വിശ്വാസവും പാരമ്പര്യവുമാണ്. ഈ ഒരു ശൈലിയിലാണ് നാം എല്ലാ കാര്യവും കാണാറുള്ളത്. ദൈവ-മനുഷ്യബന്ധത്തെയും മനുഷ്യബന്ധത്തെയും കാണുന്നത് ദൈവത്വത്തിലുള്ള സ്വഭാവത്തെ ആധാരമാക്കിയാണ്. കൂടുതലായി ഞാൻ പഴയനിയമം പഠിക്കുന്ന ഒരാളാണ്. കനാന്യരുടെ ദൈവങ്ങളെക്കുറിച്ച് പഴയ നിയമത്തിൽ പഠിച്ചിട്ടുണ്ട്. ഈ ദൈവങ്ങൾ തമ്മിലുള്ള ബന്ധത്തെ ശ്രദ്ധിച്ചാൽ മനുഷ്യജീവിതത്തിനുള്ള സാധ്യതകളല്ല അതിലുള്ളത്. ദൈവത്വത്തിലെ സ്വഭാവം മനുഷ്യരിലേക്ക് പകരാം. ദൈവത്തിന്റെ സ്വഭാവത്തിൽനിന്നുമാണ് മനുഷ്യന്റെ സ്വഭാവത്തിലേക്ക് രൂപീകരണം സംഭവിക്കുന്നത്. തിരിച്ചുമാകാം. മനുഷ്യസ്വഭാവത്തെ സാധൂകരിക്കാൻവേണ്ടി ദൈവത്തിലേക്ക് ആരോപിക്കുകയും ചെയ്യാം.

ത്രിത്വത്തിലാണ് നമ്മുടെ വിശ്വാസം. ഒന്നും അതുപോലെ മൂന്നുമാണത്. മനുഷ്യന്റെ നിലനിൽപ്പ് സംബന്ധിച്ച് ഒരു അടിത്തറ അതിനുണ്ട്. ഈ വിഷയം ഒസ്താത്തിയോസ് തിരുമേനി അവതരിപ്പിച്ചിട്ടുണ്ട് അദ്ദേഹത്തിന്റെ ഒരു കൃതിയിൽ. സ്നേഹമാണ് ത്രിത്വത്തിലെ മൂന്ന് ആളത്വങ്ങളെ പരസ്പരം ബന്ധിപ്പിക്കുന്നത്. അതുകൊണ്ടുതന്നെ അത് നമ്മുടെ ജീവിത സാഹചര്യത്തിലേക്ക് പറിച്ചുനടേണ്ടതാണ്. ജീവിത സാഹചര്യത്തിലെ പ്രാഥമിക ഘടകം എന്നു പറയുന്നത് കുടുംബമാണ്. കുടുംബത്തിലും മൂന്നു ഘടകങ്ങളുണ്ട്. ഭാര്യ ഭർത്താവ് കുഞ്ഞുങ്ങൾ. ഇത് യഥാർത്ഥത്തിൽ മൂന്നല്ല. ഒരു കുടുംബമാണ്. ഐക്യത്തിലാണ് കുടുംബത്തിന്റെ സ്ഥിരത. ഇതു തന്നെയാണ് മറ്റ് എല്ലാ ജീവിത സാഹചര്യങ്ങളിലേക്കും നമ്മൾ പകർത്തുവാൻ ശ്രമിക്കുന്നത്.

ഓർത്തഡോക്സ് സഭയെ സംബന്ധിച്ചിടത്തോളം വിശുദ്ധ കുർബാന എന്നത് പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും ഐക്യതയാണ്. അതുകൊണ്ടാണ് എല്ലാ പ്രാർത്ഥനയുടെയും ആദ്യവും അവസാനവും പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും എന്നു പറയുന്നത്. രണ്ടു സന്ദർഭത്തിൽ മാത്രമെ അല്പം വ്യത്യാസമുള്ളു. വിശുദ്ധ കുർബാനയിൽ അവസാനത്തെ നന്ദിപ്രാർത്ഥന നടത്തുമ്പോൾ പുത്രനിലൂടെ പിതാവിലേക്കും പരിശുദ്ധ റൂഹായിലേക്കും എന്നു പറയുന്നു. പ്രുമിയോൻ വായിക്കുന്ന ചില സന്ദർഭങ്ങളിൽ പുത്രന് പ്രത്യേകമായ പ്രധാന്യം നൽകും. ത്രിത്വാധിഷ്ഠിത കാഴ്ചപ്പാടാണത്. അതിനെ ബന്ധിപ്പിച്ചു നിർത്തുന്നത് സ്നേഹമാണ്. ആ സ്നേഹത്തിലാണ് നാം മറ്റെല്ലാം ചെയ്യുന്നത്. നമ്മൾ മഹത്വീകരിക്കപ്പെടുന്നവരാണ് എന്നതാണ് നമ്മുടെ പിതാക്കന്മാർ പറഞ്ഞിട്ടുള്ളത്. ദൈവം മനുഷ്യനായത് മനുഷ്യനെ ദൈവമാക്കുവാനാണ്. ദൈവത്തെപ്പോലെയായി തീരുക എന്നതാണ് ലക്ഷ്യം. ഇത് എളുപ്പവഴിയിൽ നേടാമെന്ന് ഹവ്വയും ആദമും ആഗ്രഹിച്ചു. നിക്കോദിമോസിനോടു പറയുന്നു ഇത് സാധിക്കണമെങ്കിൽ നിരന്തരമായ കഴുകലും നിരന്തരമായ നിറയലും വേണമെന്ന്. വെള്ളത്താലും ആത്മാവിനാലും അല്ലാതെ ഒരുവൻ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നില്ല. നിരന്തരമായി നടക്കേണ്ട ഒരു കാര്യത്തിന്റെ അവസാനമാണ് ദൈവീകരണം, മഹത്തീകരണം എന്നൊക്കെ പറയുന്നത്. എളുപ്പവഴിയിൽ ക്രിയ ചെയ്യാം എന്ന് ആദമും ഹവ്വയും തീരുമാനിച്ചു. പ്രതിസന്ധിയെ അവർ നേരിടുകയും ചെയ്തു. നിരന്തരമായ ദൈവ ബന്ധത്തിലൂടെ ദൈവീകരായി തീരുക. ഭൗതികതകൊണ്ടു മാത്രം ഇതിനെ വിശദീകരിക്കുവാൻ സാധ്യമല്ല.

*മരിച്ചവരുടെയും ജീവിച്ചിരിക്കുന്നവരുടെതുമാണ് സഭ എന്നു നാം പറയും. വിശ്വാസത്തെക്കുറിച്ചുള്ള നമ്മുടെ കാഴ്ചപ്പാട് വിശുദ്ധ ത്രിത്വത്തെക്കുറിച്ചുള്ള വിശ്വാസമാണ്. ഓർത്തഡോക്സ് സഭയുടെ അടിത്തറ എന്നു പറയുന്നത് വിശ്വാസവും പാരമ്പര്യവുമാണ്. ഈ ഒരു ശൈലിയിലാണ് നാം എല്ലാ കാര്യവും കാണാറുള്ളത്.*

# 2

ഡോ. ജോർജ്  ജോസഫ്



*മലങ്കരസഭയുടെ പ്രധാന വരുമാനമാർഗ്ഗമാണ് കാതോലിക്കാദിനപ്പിരിവ്. കാതോലിക്കാദിനപ്പിരിവിൽ ഓരോ വർഷവും ക്രമാനുഗതമായ വർദ്ധനവ് ഉണ്ടാകുന്നുണ്ട്. കഴിഞ്ഞ സാമ്പത്തിക വർഷത്തിൽ 2,62,08,395 രൂപാ കാതോലിക്കാദിനപ്പിരിവ് ലഭിച്ചിട്ടുണ്ട്. മുൻവർഷത്തെ അപേക്ഷിച്ച് കാര്യമായ വർദ്ധനവ് കാതോലിക്കാദിനപ്പിരിവിൽ ഉണ്ടായിട്ടുണ്ട്. ഇപ്പോൾ അവതരിപ്പിക്കുന്ന ബജറ്റിൽ മൂന്നുകോടി രൂപാ വരുമാനം പ്രതീക്ഷിക്കുന്നു.*

*ഈ പിരിവിൽ പ.കാതോലിക്കാ ബാവാ തിരുമേനിയുടെ കല്പന അനുസരിച്ച് സഭാംഗങ്ങളായ വിശ്വാസികൾ അവരുടെ ഒരു ദിവസത്തെ ശരാശരി വരുമാനം നൽകിയാൽ ഇപ്പോൾ ലഭിക്കുന്നതിന്റെ അനേക മടങ്ങായി വരുമാനം വർദ്ധിപ്പിക്കുവാൻ സാധിക്കും.*

## മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ 2010 ജൂൺ 10-ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ്  ജോസഫ് അവതരിപ്പിച്ച 2010-2011 ലെ ബജറ്റ് പ്രസംഗം

സ്ലീബാദാസ സമൂഹത്തിലെ അംഗങ്ങൾക്കായുള്ള ഭവന നിർമ്മാണ സഹായ പദ്ധതിയിലൂടെ നിരവധി കുടുംബങ്ങൾക്ക് ഭവനം നിർമ്മിച്ച് നൽകുന്നതിന് കഴിഞ്ഞു. ഇപ്പോൾ വിദേശ ഇടവകകളുടെയും അഭ്യുദയ കാംക്ഷികളുടെയും സഹകരണത്തോടുകൂടി കൂടുതൽ ഭവനങ്ങൾ നിർമ്മിച്ച് നൽകുന്നതിലൂടെ, സ്ലീബാദാസ സമൂഹ അംഗങ്ങളായ എല്ലാവർക്കും ഭവനം എന്ന ലക്ഷ്യം സാക്ഷാത്കരിക്കുന്നതിനുവേണ്ടിയുള്ള ശ്രമങ്ങൾ പൂർത്തീകരിക്കുവാൻ കഴിയുമെന്ന് ഉറച്ച് വിശ്വസിക്കുന്നു. ജീവകാരുണ്യ പ്രവർത്തനങ്ങളിലൂടെ സഭാംഗങ്ങളുടെയും സമൂഹത്തിന്റെയും ക്ഷേമത്തിനും ആത്മീയ പുരോഗതിക്കും ഇടവകകളുടെ ഉന്നമനത്തിനും ഉതകുന്ന ഒട്ടനവധി കാര്യങ്ങൾ ഇനിയും ചെയ്യുവാനുണ്ട്.

### 2009-2010-ലെ സാമ്പത്തിക അവലോകനം

കാതോലിക്കാ ദിന പിരിവ് വിജയിപ്പിക്കുവാനായി സഹകരിച്ച വ്യക്തികളെയും ഇടവകകളെയും അഭിനന്ദിക്കുന്നു. ഈ വർഷം മൂന്ന് കോടി എന്ന നമ്മുടെ ലക്ഷ്യത്തിലെത്താനാകുമെന്ന ശുഭപ്രതീക്ഷയുണ്ട്.

2009-2010 സാമ്പത്തിക വർഷത്തിൽ മൂന്നു ഘട്ടങ്ങളിലായി നിർധന കുടുംബങ്ങളിൽപ്പെട്ട 100 പെൺകുട്ടികൾക്ക് വിവാഹസഹായമായി 25 ലക്ഷം രൂപയും, ഭവന നിർമ്മാണ സഹായ പദ്ധതിയിലൂടെ 115 കുടുംബങ്ങൾക്ക് 23,00,000 രൂപയും നൽകി. ചികിത്സാ സഹായമായി നാനാജാതി മതസ്ഥരായ രോഗികൾക്ക് 12,84,241 രൂപയും വിദ്യാഭ്യാസ സഹായമായി 5,26,000 രൂപയും നൽകി.

കഴിഞ്ഞ ബജറ്റിൽ വിഭാവനം ചെയ്തതനുസരിച്ച് 43 അവികസിത പള്ളികൾക്ക് സഹായമായി 14,50,000 രൂപ നൽകി. പള്ളികൾക്ക് പാഴ്സനേജ് നിർമ്മിക്കുന്നതിനായുള്ള പദ്ധതിയിൽ 33 പള്ളികൾക്ക് സഹായം നൽകി. വൈദികശമ്പള സബ്സിഡി ആയി കാതോലിക്കാദിനപ്പിരിവിൽനിന്നുള്ള 25 ലക്ഷം രൂപ ഉൾപ്പെടെ 73 ലക്ഷം രൂപയും നൽകി. പരുമല സെമിനാരിയിൽ നിന്നും 2.25 കോടി രൂപ ജനറൽ അക്കൗണ്ടിലേക്ക് വരവ് ലഭിച്ചു. എം.ഡി.സി സെന്ററിൽ നിന്നും 27,85,386 രൂപ വരവുണ്ടായി. മലങ്കര അസോസിയേഷന് 16,98,226 രൂപ ചിലവായി.

### ബജറ്റ് ഘടന

A, B, C, D എന്നീ നാലു ഷെഡ്യൂളുകളായി വേർതിരിച്ചാണ് ബജറ്റ് തയ്യാറാക്കിയിരിക്കുന്നത്.

ഇതിൽ A വിഭാഗത്തിൽപ്പെട്ടവ മാത്രമാണ് മാനേജിംഗ് കമ്മറ്റി ചർച്ച ചെയ്ത് പാസ്സാക്കേണ്ടത്. ഈ വിഭാഗത്തിൽപ്പെട്ടവ മലങ്കര മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ചുമതലയിൽ കൈകാര്യം ചെയ്യപ്പെടുന്നവയാണ്. ഇവയിൽ തന്നെ പ്രത്യേകം ഭരണക്രമവും ഉൾഭരണ സ്വാതന്ത്ര്യവുമുള്ള 17 ഇനങ്ങൾ ഉണ്ട്. ബാക്കിയുള്ള 13 ഇനങ്ങൾ മാനേജിംഗ് കമ്മറ്റി പാസ്സാക്കുന്ന ബജറ്റിന്റെ അടിസ്ഥാനത്തിൽ സഭാകേന്ദ്രത്തിന്റെ ഉത്തരവാദിത്വത്തിൽ ഭരിയ്ക്കപ്പെടുന്നവയാണ്.

B ഷെഡ്യൂൾ സ്ഥാപനങ്ങളും പ്രസ്ഥാനങ്ങളും പ. സുന്നഹദോസിന്റെ അധികാര പരിധിയിലുള്ളവയാണ്. അവ മാനേജിംഗ് കമ്മറ്റിയുടെ അറിവിനായി അവതരിപ്പിക്കുന്നു.

C വിഭാഗം പ്രത്യേകം ചുമതലപ്പെടുത്തപ്പെട്ടിട്ടുള്ള ഭരണ സമിതിയും ഭരണക്രമവും ഉള്ളവയാണ്.

D ഷെഡ്യൂൾ മെത്രാസനങ്ങളും അവയുടെ സ്ഥാപനങ്ങളുമാണ്. ഇവയുടെ കണക്കും ബജറ്റും മെത്രാസന ഇടവകയോഗവും കൗൺസിലും പാസ്സാക്കുന്നതാണ്.

നാലു ഷെഡ്യൂളുകളിലായി ആകെ 290.80 കോടി രൂപയുടെ ബജറ്റാണ് ഇപ്പോൾ അവതരിപ്പിക്കുന്നത്.

മേൽപറഞ്ഞ 4 ഷെഡ്യൂളുകളിലും ഈ ബജറ്റു വർഷത്തിൽ മൊത്തം ബജറ്റു തുക; കഴിഞ്ഞ 4 സാമ്പത്തിക വർഷത്തിലെ തുകയുമായി താരതമ്യപ്പെടുത്തികൊണ്ടുള്ള ഒരു പട്ടിക താഴെ ചേർക്കുന്നു.

**BUDGET ESTIMATES (IN LAKHS)**
**FOR THE LAST 4 YEARS**

| SCHEDLE | 2006-07 | 2007-08 | 2008-2009 | 2009-2010 | 2010-2011 |
|---|---|---|---|---|---|
| A | 4703 | 2245 | 2636 | 3422 | 3993 |
| B | 5345 | 6216 | 7664 | 11397 | 13814 |
| C | 1883 | 4274 | 5152 | 700 | 6780 |
| D | 1602 | 2065 | 1148 | 3296 | 4493 |
| Total | 13533 | 14,800 | 16600 | 18815 | 29080 |

മാനേജിംഗ് കമ്മറ്റിയുടെ അം ഗീകാരം ആവശ്യമുള്ള അ ഷെഡ്യൂളിൽ ഉൾപ്പെട്ട ഓരോ ഇനങ്ങളുടെയും ബജറ്റ് സം ബന്ധിച്ച് മാനേജിംഗ് കമ്മറ്റിയിൽ ചർച്ച നടത്തേണ്ടതും അവ ഇവിടെ പാസ്സാക്കേണ്ട തും ആവശ്യമായതിനാൽ അ ത് വിശദമായി അവതരിപ്പിക്കുന്നു.

### A.I പഴയസെമിനാരി

മലങ്കര സഭയുടെ പൊതു സ്വത്തായ കോട്ടയം പഴയ സെമിനാരിയും വസ്തുക്കളും മലങ്കര മെത്രാപ്പോലീത്തായുടെയും കൂട്ടു ട്രസ്റ്റിമാരുടെയും ഭരണത്തിൻ കീഴിലുള്ളതാണ്. 23.21 ലക്ഷം രൂപയുടെ വ രവു ചെലവ് പ്രതീക്ഷിക്കുന്ന ഒരു ബജറ്റ് പഴയസെമിനാരിക്കുവേണ്ടി അവതരിപ്പിക്കുന്നു. നാളികേരം,

റബ്ബർ ആദിയായ കാർഷിക വിളകളുടെ വരവായി 6,95,000 രൂപാ പ്രതീക്ഷിക്കുന്നു. പെരുന്നാളിന് 4.5 ലക്ഷം രൂപാ വരവ് പ്രതീക്ഷിക്കുന്നു. അറ്റകുറ്റ പണികൾക്കായി 1,00,000 രൂപയും റബർ പ്ലാന്റിംഗിന് 75,000 രൂപയും പ്രധാന ചെലവിനങ്ങളാണ്. പഴയ സെമിനാരിയിൽ നടക്കുന്ന പ.സുന്നഹദോസ് യോഗങ്ങൾ, മാനേജിംഗ് കമ്മറ്റി മീറ്റിംഗുകൾ തുടങ്ങിയവയുടെ ചെലവുകൾക്കായി 1.60 ലക്ഷം രൂപയും ഈ ബജറ്റിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

**A.II എം.ഡി. സെമിനാരി**

മലങ്കര മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിൽ സ്ഥിതിചെയ്യുന്ന എം.ഡി. സെമിനാരിയുടെ 63,40,042 രൂപാ വരവും 63,19,542 രൂപാ ചെലവും പ്രതീക്ഷിക്കുന്ന മിച്ച ബജറ്റ് അവതരിപ്പിക്കുന്നു.

**A.III കാതോലിക്കാ ദിനപ്പിരിവ്**

മലങ്കരസഭയുടെ പ്രധാന വരുമാനമാർഗ്ഗമാണ് കാതോലിക്കാദിനപ്പിരിവ്. കാതോലിക്കാദിനപ്പിരിവിൽ ഓരോ വർഷവും ക്രമാനുഗതമായ വർദ്ധനവ് ഉണ്ടാകുന്നുണ്ട്.

കഴിഞ്ഞ സാമ്പത്തിക വർഷത്തിൽ 2,62,08,395 രൂപാ കാതോലിക്കാദിനപ്പിരിവ് ലഭിച്ചിട്ടുണ്ട്. മുൻവർഷത്തെ അപേക്ഷിച്ച് കാര്യമായ വർദ്ധനവ് കാതോലിക്കാദിനപ്പിരിവിൽ ഉണ്ടായിട്ടുണ്ട്. ഇപ്പോൾ അവതരിപ്പിക്കുന്ന ബജറ്റിൽ മൂന്നുകോടി രൂപാ വരുമാനം പ്രതീക്ഷിക്കുന്നു.

ഈ പിരിവിൽ പ.കാതോലിക്കാ ബാവാ തിരുമേനിയുടെ കല്പന അനുസരിച്ച് സഭാംഗങ്ങളായ വിശ്വാസികൾ അവരുടെ ഒരു ദിവസത്തെ ശരാശരി വരുമാനം നൽകിയാൽ ഇപ്പോൾ ലഭിക്കുന്നതിന്റെ അനേക മടങ്ങായി വരുമാനം വർദ്ധിപ്പിക്കുവാൻ സാധിക്കും.

*മെത്രാസനത്തിനും മെത്രാപ്പോലീത്തന്മാർക്കുമായി 50 ലക്ഷവും, കാതോലിക്കേറ്റ് ഓഫീസിന് 23 ലക്ഷവും അവികസിത പള്ളികൾക്കു ഗ്രാന്റായി 10 ലക്ഷവും, പാഴ്സനേജ് നിർമ്മാണത്തിന് 17 ലക്ഷവും വൈദിക ക്ഷേമനിധിയിലേക്ക് 20 ലക്ഷവും, കാതോലിക്കേറ്റ് അരമനയ്ക്ക് 12 ലക്ഷവും പ്രധാന ചെലവുകളാണ്. നിർധനർക്ക് ഭവനനിർമ്മാണത്തിനായി 10 ലക്ഷം രൂപാ കാതോലിക്കാദിനപ്പിരിവിൽ വകയിരുത്തിയിട്ടുണ്ട്. സ്ലീബാദാസ സമൂഹത്തിനായി മൂന്ന് ലക്ഷവും, മിഷൻ ബോർഡിന് ഒന്നര ലക്ഷവും, വിവാഹസഹായത്തിനും, വിദ്യാഭ്യാസ സഹായത്തിനും ചികിത്സാ സഹായത്തിനുമായി 28 ലക്ഷവും സഭാ ആസ്ഥാന സെക്രട്ടറിയേറ്റ് നിർമ്മാണത്തിന് 10 ലക്ഷം രൂപയും വകകൊള്ളിച്ചിട്ടുണ്ട്.*

മെത്രാസനത്തിനും മെത്രാപ്പോലീത്തന്മാർക്കുമായി 50 ലക്ഷവും, കാതോലിക്കേറ്റ് ഓഫീസിന് 23 ലക്ഷവും അവികസിത പള്ളികൾക്കു ഗ്രാന്റായി 10 ലക്ഷവും, പാഴ്സനേജ് നിർമ്മാണത്തിന് 17 ലക്ഷവും വൈദിക ക്ഷേമനിധിയിലേക്ക് 20 ലക്ഷവും, കാതോലിക്കേറ്റ് അരമനയ്ക്ക് 12 ലക്ഷവും പ്രധാന ചെലവുകളാണ്. നിർധനർക്ക് ഭവനനിർമ്മാണത്തിനായി 10 ലക്ഷം രൂപാ കാതോലിക്കാദിനപ്പിരിവിൽ വകയിരുത്തിയിട്ടുണ്ട്. സ്ലീബാ ദാസ സമൂഹത്തിനായി മൂന്ന് ലക്ഷവും, മിഷൻ ബോർഡിന് ഒന്നര ലക്ഷവും, വിവാഹസഹായത്തിനും, വിദ്യാഭ്യാസ സഹായത്തിനും ചികിത്സാ സഹായത്തിനുമായി 28 ലക്ഷവും സഭാ ആസ്ഥാന സെക്രട്ടറിയേറ്റ് നിർമ്മാണത്തിന് 10 ലക്ഷം രൂപയും വകകൊള്ളിച്ചിട്ടുണ്ട്.

ഈ വർഷത്തെ നൂതന പദ്ധതികളിൽ പ്രധാനപ്പെട്ട ഒന്നാണ് പള്ളി മുപ്പന്മാർക്കുള്ള ആരോഗ്യ ഇൻഷുറൻസ് പദ്ധതി. അതിനായി കാതോലിക്കാദിനപ്പിരിവിൽനിന്ന് 3 ലക്ഷം രൂപ വകകൊള്ളിച്ചിട്ടുണ്ട്. ചരിത്രപ്രസിദ്ധമായ മട്ടാഞ്ചേരി കൂനൻകുരിശ് തീർത്ഥാടന കേന്ദ്രത്തിന് മൂന്ന് ലക്ഷം രൂപാ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

**A.IV(i) കാതോലിക്കേറ്റ് ഓഫീസ്**

കാതോലിക്കാദിന പിരിവിൽ നിന്നുള്ള 23 ലക്ഷവും, എം.ഡി.സി.സി.യിൽ നിന്നുള്ള 9 ലക്ഷവും കൂട്ടി 32 ലക്ഷം രൂപ വരവ് പ്രതീക്ഷിക്കുന്നു. ജീവനക്കാരുടെ ശമ്പളം, പോസ്റ്റേജ്, ടെലിഫോൺ ചാർജ്ജ്, പ്രിന്റിംഗ് ആൻഡ് സ്റ്റേഷനറി, ഓഫീസ് വാഹനം എന്നീ പ്രധാന ചെലവുകൾ ബജറ്റിൽ രേഖപ്പെടുത്തുന്നു.

**(ii) പ. ബാവാ തിരുമനസ്സിലെ പേഴ്സണൽ ഓഫീസ്**

പ.കാതോലിക്കാ ബാവാ തിരുമേനിയുടെ പേഴ്സണൽ ഓഫീസ് ആധുനിക സംവിധാനങ്ങളോടെ കാര്യക്ഷമമായി പ്രവർത്തിക്കുന്നു. ഇതിന്റെ ചെലവുകൾക്കായി കാതോലിക്കാദിനപ്പിരിവിൽനിന്നും 10 ലക്ഷം രൂപയും എം.ഡി.സി.സി.യിൽനിന്നുള്ള 7 ലക്ഷം രൂപയും ഉൾപ്പെടെ 17 ലക്ഷം രൂപ വരവും അത്രതന്നെ ചെലവും പ്രതീക്ഷിക്കുന്ന ബജറ്റ് അവതരിപ്പിക്കുന്നു.

**A.V കാതോലിക്കേറ്റ് പ്രസ്സ്**

സഭാ ആസ്ഥാനത്ത് കാതോലിക്കേറ്റ് ഓഫീസിന്റെ ഭാഗമായി ഓഫ് സെറ്റ് പ്രസ് പ്രവർത്തിക്കുന്നു. ഇതിന് ഒരു അഡ്വൈസറി ബോർഡ് ഉണ്ട്. കാതോലിക്കേറ്റ് പ്രസ്സിനുവേണ്ടി 22.06 ലക്ഷം രൂപ വരവു ചെലവു പ്രതീക്ഷിക്കുന്ന ബജറ്റ് അവതരിപ്പിക്കുന്നു.

# സഭ: സഹോദരങ്ങളുടെ കൂട്ടായ്മ



ഫാ.സി.സി.ചെറിയാൻ

*യഥാർത്ഥമായ "കൂട്ടായ്മ" ദൈവനാമത്തിലുള്ള കൂടിവരവാണ്. "എന്റെ നാമത്തിൽ രണ്ടോ മൂന്നോ പേർ എവിടെ കൂടിയാലും ഞാൻ അവിടെയുണ്ട്" (മത്താ. 18:20) എന്ന് യേശുക്രിസ്തു പറഞ്ഞത് രണ്ടു മൂന്നു പേരായാലും സഭയുണ്ടാക്കാം എന്ന് വ്യാഖ്യാനിച്ച് സഭയെ പിളർത്തുന്നവരുണ്ട്. "ശരീരവും മനസ്സും ആത്മാവും" ഒരുമിച്ച് ദൈവസന്നിധിയിൽ ആരാധനയ്ക്കായി കൂടിവരുന്ന കാര്യമാണ് യേശുക്രിസ്തു ഉദ്ദേശിക്കുന്നത്. കൂടിവരവിന്റെ ഉദ്ദേശ്യം അപ്പോസ്തോലിക ഉപദേശം പഠിക്കുക, കർത്തൃമേശയിൽ (വി. കുർബ്ബാനയിൽ) പങ്കാളികളാക്കുക, പ്രാർത്ഥനയുടെ അനുഭവത്തിലെത്തിച്ചേരുക എന്നിവയാണ് (അ.പ്ര. 2:42).*

**ജീ**വിതം ആനന്ദകരമാകുന്നത് പങ്കിടൽ വഴിയാണ്. സഭാജീവിതവും അങ്ങനെതന്നെ. വി. മാമോദീസായിലൂടെ സഭാമാതാവിൽ നിന്നും ജനിച്ച വിശ്വാസികളെല്ലാവരും സ്വർഗ്ഗപിതാവിന്റെ മക്കളും യേശുക്രിസ്തുവിന്റെ സഹോദരങ്ങളുമാണ്. ക്രിസ്തുവിലുള്ള ജീവിതം സഭയായി സഹോദരങ്ങൾ ഒന്നിച്ച് ആനന്ദിക്കാനും ദൈവമഹത്വത്തിന്നായി പ്രവർത്തിക്കാനുമുള്ളതാണെന്ന് ദൈവം പ്രതീക്ഷിക്കുന്നു. വി. വേദപുസ്തകത്തിൽ 'കൂട്ടായ്മ' എന്നാണ് ഈ അനുഭവത്തെ വിശേഷിപ്പിക്കുന്നത്. "അവർ അപ്പോസ്തോലന്മാരുടെ ഉപദേശത്തിനും കൂട്ടായ്മയ്ക്കും അപ്പം നുറക്കലിനും പ്രാർത്ഥനയ്ക്കും തങ്ങളെത്തന്നെ സമർപ്പിച്ചു പോന്നു" (അപ്പോ. പ്ര. 2:42). 'കൂട്ടായ്മ'യുടെ മറ്റൊരുവശമാണ് തങ്ങൾക്കുള്ളവ പങ്കുവയ്ക്കുക എന്നത്. "സമത്വം ഉണ്ടാകുവാൻ തക്കവണ്ണം ഇപ്പോൾ അവരുടെ സമൃദ്ധി നിങ്ങളുടെ ആവശ്യത്തിനും നിങ്ങളുടെ സമൃദ്ധി അവരുടെ ആവശ്യത്തിനും ഉതകണം" (2 കൊരി. 8: 14).

'കൂട്ടായ്മ' എന്ന പദം പെന്തക്കോസ്തുകാർ സാധാരണ ഉപയോഗിക്കുന്നതിനാലും 'കൂട്ടായ്മ' പ്രാർത്ഥനയ്ക്കു പോയി ശീലിക്കുന്നവർ സഭയുടെ ആരാധനയിൽനിന്നും കൂദാശാ സ്വീകരണങ്ങളിൽ നിന്നും മാറിപ്പോകുന്നതിനാലും, ഓർത്തഡോക്സ് സഭകളിൽ ഈ പദം വളരെ കരുതലോടെ മാത്രമെ ഉപയോഗിക്കാറുള്ളൂ. "Fellowship" എന്ന ഇംഗ്ലീഷ് പദവും "Koinonia" എന്ന ഗ്രീക്ക് പദവും ക്രിസ്തീയ സഹവർത്തിത്വത്തിനും പരസ്പര പ്രചോദനത്തിനും ഉതകുന്നവയാണെന്ന് മനസ്സിലാക്കാൻ പ്രയാസമില്ല. ഇന്ന് പലപ്പോഴും കൂട്ടായ്മ എന്ന പേരിൽ ഒരു സാമൂഹ്യസമ്മേളനവും, കണ്ടുമുട്ടലും പരിചയം പുതുക്കലും, വാർത്തകൾ കൈമാറലും, ഭക്ഷണവും തമാശയുമൊക്കെയായി ഒരു കൂടിവരവ് എന്ന നിലയിൽ പല സഭകളിലും നടത്തപ്പെടുന്നു.

യഥാർത്ഥമായ "കൂട്ടായ്മ" ദൈവനാമത്തിലുള്ള കൂടിവരവാണ്. "എന്റെ നാമത്തിൽ രണ്ടോ മൂന്നോ പേർ എവിടെ കൂടിയാലും ഞാൻ അവിടെയുണ്ട്" (മത്താ. 18:20) എന്ന് യേശുക്രിസ്തു പറഞ്ഞത് രണ്ടു മൂന്നു പേരായാലും സഭയുണ്ടാക്കാം എന്ന് വ്യാഖ്യാനിച്ച് സഭയെ പിളർത്തുന്നവരുണ്ട്. "ശരീരവും മനസ്സും ആത്മാവും" ഒരുമിച്ച് ദൈവസന്നിധിയിൽ ആരാധനയ്ക്കായി കൂടിവരുന്ന കാര്യമാണ് യേശുക്രിസ്തു ഉദ്ദേശിക്കുന്നത്. കൂടിവരവിന്റെ ഉദ്ദേശ്യം അപ്പോസ്തോലിക ഉപദേശം പഠിക്കുക, കർത്തൃമേശയിൽ (വി. കുർബ്ബാനയിൽ) പങ്കാളികളാക്കുക, പ്രാർത്ഥനയുടെ അനുഭവത്തിലെത്തിച്ചേരുക എന്നിവയാണ് (അ.പ്ര. 2:42). നിസ്വാർത്ഥമായ സ്നേഹം, സത്യസന്ധമായ പങ്കിടിൽ, പ്രായോഗികമായ സേവനം, ആത്മീയമായ ശുശ്രൂഷകൾ, ത്യാഗപൂർണ്ണമായ സഹകരണങ്ങൾ, ദയാപൂർവ്വമായ ആശ്വസിപ്പിക്കലുകൾ, പരസ്പര പ്രബോധനങ്ങൾ, അനുരഞ്ജനങ്ങൾ എന്നിങ്ങനെ ക്രിസ്തുവിൽ ഒന്നായിത്തീരുന്ന അനുഭവമാണ് യഥാർത്ഥ കൂട്ടായ്മ വഴി സാധിച്ചെടുക്കാനുള്ളത്.

'കൂട്ടായ്മ' ഫലപ്രദമാകണമെങ്കിൽ അംഗസംഖ്യ പരിമിതപ്പെടുത്തണം. ആരാധനയ്ക്ക് വലിയ കൂട്ടമാകാം. പക്ഷെ "കൂട്ടായ്മ"യ്ക്ക് ചെറിയ കൂട്ടമാണ് ഫലപ്രദം. യേശുക്രിസ്തുവിന്റെ പ്രവർത്തനശൈലി ശ്രദ്ധിക്കാവുന്നതാണ്. വ്യക്തികളേയും ചെറിയ കൂട്ടങ്ങളേയുമാണ് യേശു കൂടുതലായും സമീപിച്ചിരുന്നത്. ശിഷ്യന്മാരുടെ കൂട്ടവും 12 പേരിലൊതുക്കി. ആളുകൾ വർദ്ധിച്ചാൽ വ്യക്തിപരമായ കൂട്ടായ്മ സാധ്യമാകാതെവരും. സഭയിലും ചെറിയ കൂട്ടങ്ങളാണ് ആത്മീയവളർച്ചയ്ക്ക് സഭാംഗങ്ങളെ സഹായിക്കുന്നത്.

നമ്മുടെ ശരീരം നിരവധി ചെറിയ കോശങ്ങൾ (സെല്ലുകൾ) കൊണ്ട് നിർമ്മിച്ചിരിക്കുന്നതുപോലെയാണ് സഭയാകുന്ന കർത്തൃശരീരവും. കോശങ്ങളിലാണ് ജീവൻ കുടികൊള്ളുന്നത്. അതുകൊണ്ട് സഭാജീവിതം പങ്കിടുവാൻ ചെറിയ പ്രാർത്ഥനാക്കൂട്ടങ്ങളും (Prayer Cells) ആത്മീയ സംഘടനകളും കാര്യക്ഷമമായി പ്രവർത്തിക്കണം. എല്ലാവരും ഏതെങ്കിലും ഒരു സംഘടനയിൽ പങ്കെടുക്കുകയും വേണം.

യഥാർത്ഥമായ കൂട്ടായ്മയ്ക്ക് താഴെ പറയുന്ന സവിശേഷതകൾ ചൂണ്ടിക്കാണിക്കാവുന്നതാണ്.

## ആധികാരികമായ ആത്മീയാനുഭവങ്ങൾ

ആഴമില്ലാത്ത ചിന്തകളും കാര്യമില്ലാത്ത തർക്കങ്ങളും പ്രസക്തമല്ലാത്ത വിഷയങ്ങളും ചർച്ചയ്ക്ക് എടുത്ത് 'അതുമിതും' പറഞ്ഞ് നേരം കളയുന്ന പ്രവണത പല കൂട്ടായ്മകളിലും ആത്മീയസംഘടനകളിലും കണ്ടുവരുന്നുണ്ട്. അതിനുപകരമായി ആത്മീയദർശനം നൽകുന്ന പഠനങ്ങളും അപരാധങ്ങളെ ഏറ്റുപറഞ്ഞ് ഉപേക്ഷിക്കുന്ന അനുതാപവും ആവശ്യക്കാരന് സഹായം എത്തിക്കാനുള്ള സന്മന

സ്സും യഥാർത്ഥ കൂട്ടായ്മയിലൂടെ സംബന്ധിക്കുന്നവർക്കെല്ലാം ലഭിക്കണം. സത്യസന്ധമായി അനുഭവങ്ങൾ പങ്കുവയ്ക്കാനും ആശ്വാസം കണ്ടെത്താനും "കൂട്ടായ്മകൾ" മുഖാന്തിരമായിത്തീരണം. മാനസികവികാരങ്ങളും മുറിവുകളും വീഴ്ചകളും സംഘർഷങ്ങളും, സംശയങ്ങളും ഭയങ്ങളുമെല്ലാം സഹോദരങ്ങളുമായി പങ്കുവയ്ക്കാൻ കഴിയണം. സഹായത്തിനും പ്രാർത്ഥനയ്ക്കുമായി സഹോദരന്മാരോട് ആവശ്യപ്പെടാൻ അവസരമൊരുക്കണം.

*പല ആധുനിക പ്രൊട്ടസ്റ്റന്റ് വിഭാഗങ്ങളും കൂട്ടായ്മയെ സംഘടിപ്പിക്കുന്നുണ്ട്. നാട്യവും, സാമൂഹ്യപ്രകടനങ്ങളും അഭിനയിക്കുന്ന ആദ്ധ്യാത്മികതയും അകാരണമായ താഴ്മയും, കൗശലം നിറഞ്ഞ സമീപനവും ആഴം കുറഞ്ഞ സംഭാഷണവുമെല്ലാം, യഥാർത്ഥ കൂട്ടായ്മയ്ക്ക് വിപരീതമായി സംഭവിക്കുന്ന ചില മാതൃകാദോഷങ്ങളാണ്. ആളുകൾ മുഖം മൂടി അണിഞ്ഞിരിക്കുകയാണ്. സ്വന്തം കാര്യം, സ്വന്തം സുഖം, സ്വന്തം നേട്ടം എന്നിവ മാത്രം ലക്ഷ്യമാക്കി പ്രവർത്തക്കുന്ന ഈ കൂട്ടായ്മ. ദൈവമുമ്പാകെ ഒരിക്കലും സ്വീകാര്യമല്ല. ഞങ്ങൾക്ക് ഒരു കുഴപ്പവുമില്ലെന്ന വിധം, പരീശമനോഭാവത്തോടെ നടത്തപ്പെടുന്ന കൂട്ടായ്മകളും പ്രോത്സാഹനം അർഹിക്കുന്നവയല്ല. "അവനോട് കൂട്ടായ്മയുണ്ട് എന്ന് പറയുകയും ഇരുട്ടിൽ നടക്കുകയും ചെയ്താൽ നാം വ്യാജം പറയുന്നു.*

മേൽപറഞ്ഞ അനുഭവങ്ങൾക്ക് നേരെ വിപരീതമായി പല ആധുനിക പ്രൊട്ടസ്റ്റന്റ് വിഭാഗങ്ങളും കൂട്ടായ്മയെ സംഘടിപ്പിക്കുന്നുണ്ട്. നാട്യവും, സാമൂഹ്യപ്രകടനങ്ങളും അഭിനയിക്കുന്ന ആദ്ധ്യാത്മികതയും അകാരണമായ താഴ്മയും, കൗശലം നിറഞ്ഞ സമീപനവും ആഴം കുറഞ്ഞ സംഭാഷണവുമെല്ലാം, യഥാർത്ഥ കൂട്ടായ്മയ്ക്ക് വിപരീതമായി സംഭവിക്കുന്ന ചില മാതൃകാദോഷങ്ങളാണ്. ആളുകൾ മുഖം മൂടി അണിഞ്ഞിരിക്കുകയാണ്. സ്വന്തം കാര്യം, സ്വന്തം സുഖം, സ്വന്തം നേട്ടം എന്നിവ മാത്രം ലക്ഷ്യമാക്കി പ്രവർത്തക്കുന്ന ഈ കൂട്ടായ്മ. ദൈവമുമ്പാകെ ഒരിക്കലും സ്വീകാര്യമല്ല. ഞങ്ങൾക്ക് ഒരു കുഴപ്പവുമില്ലെന്ന വിധം, പരീശമനോഭാവത്തോടെ നടത്തപ്പെടുന്ന കൂട്ടായ്മകളും പ്രോത്സാഹനം അർഹിക്കുന്നവയല്ല. "അവനോട് കൂട്ടായ്മയുണ്ട് എന്ന് പറയുകയും ഇരുട്ടിൽ നടക്കുകയും ചെയ്താൽ നാം വ്യാജം പറയുന്നു. സത്യം പ്രവർത്തിക്കുന്നതുമില്ല" (1 യോഹ. 1:6).

ശരിയായ ക്രിസ്തീയ കൂട്ടായ്മ ദൈവത്തോടുകൂടെയും ദൈവത്തിൽ നിന്നുമായിരിക്കണം. "ഞങ്ങൾ കണ്ടതും നിങ്ങൾക്ക് ഞങ്ങളോട് കൂട്ടായ്മ ഉണ്ടാകേണ്ടതിന് നിങ്ങളോടും ഞങ്ങൾ പ്രഖ്യാപിക്കുന്നു. ഞങ്ങളുടെ കൂട്ടായ്മയോ പിതാവിനോടും അവന്റെ പുത്രനായ യേശുക്രിസ്തുവിനോടുമാകുന്നു" (1 യോഹ. 1:3). "അവൻ വെളിച്ചത്തിൽ ആയിരിക്കുന്നതുപോലെ നാം വെളിച്ചത്തിൽ നടക്കുന്നു എങ്കിൽ നമുക്ക് പരസ്പരം കൂട്ടായ്മയുണ്ട്" (1 യോഹ. 1:7). ലോകം കരുതുന്ന കൂട്ടായ്മ ഇരുട്ടിൽവച്ചുള്ളതാണ്. ക്രിസ്തുവിലുള്ളത് എപ്പോഴും പരസ്യമായതും വെളിച്ചത്തിലുള്ളതുമായിരിക്കണം. കുറ്റങ്ങളും കുറവുകളും പരാജയങ്ങളും പാളിച്ചകളും മറച്ചുവയ്ക്കാൻ ആഗ്രഹിക്കുന്ന "ഇരുട്ടിന്റെ കൂട്ടായ്മകൾ" യഥാർത്ഥ ക്രൈസ്തവ കൂട്ടായ്മയേക്കാൾ ഒരുപക്ഷെ ശക്തിപ്രാപിച്ചേക്കും. പക്ഷെ വെളിച്ചത്തിന്റെ കൂട്ടായ്മയിലൂടെയാണ് ആത്മധൈര്യവും, വിശ്വാസസ്ഥിരതയും, വിശുദ്ധജീവിതവും, നിഷ്ക്കളങ്ക മനസാക്ഷിയും, സ്നേഹഭാവങ്ങളുമെല്ലാം നമ്മിൽ നിറയുന്നത്. ഇരുട്ടിന്റെ കൂട്ടായ്മകളിൽ, പാപമോചനം നടക്കുന്നില്ലാത്തതിനാൽ, കുറ്റബോധം വർദ്ധിച്ച് ഭയത്തിനും ആത്മീയസംഘർഷങ്ങൾക്കും അടിമയായിത്തീരുന്നു. അത്തരം കൂട്ടായ്മകളിൽ സംബന്ധിക്കുന്നത് രോഗഭയംകൊണ്ടോ, അല്ലെങ്കിൽ ലൗകീക നേട്ടങ്ങൾ നഷ്ടപ്പെടുമെന്നുള്ള ആശങ്കകൊണ്ടോ ആയിരിക്കാം. ആ കൂട്ടങ്ങൾക്ക് നേതൃത്വം നൽകുന്നവർ ജീവിതത്തിലെ ദുരിതങ്ങൾ ചൂണ്ടിക്കാട്ടി ഭയപ്പെടുത്തുകയും ചെയ്യും. എന്നാൽ വെളിച്ചത്തിന്റെ കൂട്ടായ്മയിൽ, സ്നേഹം, ക്ഷമ, പാപമോചനം, വിനയം, സമർപ്പണം എന്നീ സുകൃതങ്ങൾ പരസ്യമായി പങ്കുവയ്ക്കുവാനുള്ള അവസരം ലഭിക്കുന്നു. ശാന്തിയും, സന്തോഷവും, ആശ്വാസവും പ്രാപിക്കാനായി സ്വമേധയാ, യാതൊരു പ്രലോഭനത്തിനും ഭയത്തിനും അടിപ്പെടാതെ സത്യവിശ്വാസികൾ സംബന്ധിക്കും. 'അത്ഭുതരോഗശാന്തി' എന്നപേരിൽ നടത്തപ്പെടുന്ന പരസ്യക്കാഴ്ചകൾ, മാനസികതലത്തിൽ ഭയപ്പാടും വിഭ്രാന്തിയും ജനിപ്പിക്കുവാൻ മുഖാന്തിരമായിത്തീരാറുണ്ട്. മനസ്സിന്റെ താളപ്പിഴകൾ മൂലവും കുറ്റബോധം നിമിത്തവും ശരീരത്തെ ബാധിക്കുന്ന നിരവധിരോഗങ്ങളുണ്ട്. (Psycho-somatic-diseases) മാനസിക പുനഃക്രമീകരണം വഴി അപ്രകാരമുണ്ടാകുന്ന ശാരീരിക രോഗങ്ങൾക്ക് ശമനം കിട്ടുന്നത് സ്വഭാവിക പ്രതിഭാസമാണ്. വിദഗ്ദ കൗൺസലിംഗ് വഴിയും പലതരം ചികിത്സകൾ വഴിയും മനുഷ്യർക്ക് ലഭിക്കുന്ന "മാനസിക പുനഃക്രമീകരണം (Mental Balancing) മൂലം ഇത്തരം ശാരീരിക രോഗങ്ങൾ വിട്ടുപോകാറുണ്ട്. പക്ഷെ, അവരുടെ മാനസികനില കൂടുതൽ ബലഹീനമായി, ഒരുതരം 'ഭയവും ആലസ്യവും' നിറഞ്ഞ ജീവിതാനുഭവത്തിലേക്കാണ് അവർ വീഴുന്നത്. ശരീരത്തിൽ നിന്നും മനസ്സിലേക്ക് 'രോഗം' മാറ്റപ്പെടുന്നതായിട്ടാണ് "അത്ഭുതരോഗശാന്തി" മൂലം ബലഹീന മനുഷ്യർക്ക് സംഭവിക്കുന്നത്. സാക്ഷാൽ ഉത്തമവൈദ്യനായ യേശുക്രിസ്തുവിങ്കലേക്ക് അവർ എത്തുന്നില്ലെങ്കിൽ അവരുടെ ഭാവി കൂടുതൽ കഷ്ടപ്പാടിലേക്കും ഇരുളിലേക്കും വീണുപോകും.

ക്രിസ്തീയമായി രോഗശാന്തി നൽകുന്നതിനെപ്പറ്റി യാക്കോബ് ശ്ലീഹാ എഴുതുന്നു. "നിങ്ങൾ രോഗിയായി കിടക്കുന്നവൻ സഭയിലെ മൂപ്പന്മാരെ വരുത്തട്ടെ. അവർ കർത്താവിന്റെ നാമത്തിൽ എണ്ണ പൂശി അവനുവേണ്ടി പ്രാർത്ഥിക്കട്ടെ. എന്നാൽ വിശ്വാസത്തോടു കൂടിയ പ്രാർത്ഥന രോഗിയെ രക്ഷിക്കും. കർത്താവ് അവനെ എഴുന്നേല്പിക്കും. അവൻ പാപം ചെയ്തിട്ടുണ്ടെങ്കിൽ അവനോട് ക്ഷമിക്കും. എന്നാൽ നിങ്ങൾക്ക് രോഗശാന്തി വരേണ്ടതിന് അന്യോന്യം പാപങ്ങൾ ഏറ്റുപറഞ്ഞ് ഒരുവനുവേണ്ടി മറ്റൊരുവൻ പ്രാർത്ഥിക്കണം. നീതിമാന്റെ ശ്രദ്ധയോടുകൂടിയ പ്രാർത്ഥന വളരെ ഫലിക്കുന്നു" (യാക്കോ. 5:14-16). വെളിച്ചത്തിന്റെ കൂട്ടായ്മയിൽ ഇപ്രകാരം ലഭിക്കുന്ന "സമ്പൂർണ്ണ രോഗശാന്തി" പരസ്യപ്രകടനങ്ങളായി അവതരിപ്പിക്കാറില്ല. അങ്ങനെ പരസ്യപ്പെടുത്തുന്നത് ക്രിസ്തുവിന്റെ മാർഗ്ഗവുമല്ല. യേശുക്രിസ്തു ആരെ സൗഖ്യപ്പെടുത്തിയാലും അത് ആരോടും പറയരുത് എന്ന് നിർബന്ധമായിരുന്നു. പ്രചരണം നടത്തി ടൂർണമെന്റും സർക്കസ്സും നടത്തുന്നതുപോലുള്ള "അത്ഭുതരോഗശാന്തി ശുശ്രൂഷ" യേശുക്രിസ്തുവിന്റെ കൂട്ടായ്മയിൽ ജീവിക്കുന്ന വിശ്വാസികൾക്ക് ഒരിക്കലും സ്വീകാര്യമല്ല. അത്ഭുതങ്ങളും അടയാളങ്ങളും അന്വേഷിക്കുന്ന തലമുറ "കോട്ടവും വ്യഭിചാരവുമുള്ളതായി" യേശുക്രിസ്തു പ്രഖ്യാപിച്ചിരിക്കുന്നു (ലൂക്കോ. 11:29). വീര്യപ്രവൃത്തികൾ ചെയ്യുന്നവർ "അധർമ്മം പ്രവർത്തിക്കുന്നവരുമാകാം എന്ന് യേശുപറയുന്നു (മത്താ. 7:22, 23). (തുടരും)

*നോവൽ*






ഡോ.കെ.എം. ജോസഫ്

**ഏ**ഴാം ക്ലാസുവരെ പഠിച്ചിട്ടുള്ള അപ്പച്ചന് പഴയ കാവ്യങ്ങളും കവിതകളും പരിചിതമാണെന്നു തോമസുകുട്ടിക്കറിയാം. കുട്ടിക്കാലത്ത് പ്രാർത്ഥന കഴിഞ്ഞു തിണ്ണയിലിരിക്കുമ്പോൾ അപ്പച്ചൻ 'ഇസ്രായേൽ ഉത്ഭവ'ത്തിലെ ഈരടികൾ ഈണത്തിൽ ചൊല്ലാറുണ്ടായിരുന്നു.

അപ്പച്ചന്റെ അനുവാദം കിട്ടിയതോടുകൂടി തടസ്സങ്ങൾ എല്ലാം നീങ്ങി. ശനിയാഴ്ച ഉച്ച കഴിഞ്ഞപ്പോൾ വർക്കിയും മാത്തുക്കുട്ടിയും പഴയവീട്ടിലെത്തി. ഉടൻതന്നെ അവർ കിഴക്കേക്കരയിലേക്കു തിരിച്ചു. മൂന്നുമൂന്നര നാഴിക നടന്നാണ് കിഴക്കക്കരയിലെത്തിയത്. കിഴക്കേക്കരയിലെ വഴികളും വീടുകളും തോമസുകുട്ടിക്കു പരിചിതമല്ല. സമീപ ഗ്രാമമാണെങ്കിലും അവിടെ വീടുള്ളവരിൽ കൂടുതൽ അന്യമതത്തിൽ പെട്ടവരാണ്. അതുകൊണ്ടു അടുപ്പം കുറവാണ്. പുഴക്കരയുടെ സിരാകേന്ദ്രം ഇടവകപ്പള്ളിയാണെങ്കിൽ കിഴക്കേക്കരയുടെ കേന്ദ്രം ക്ഷേത്രമാണ്. ക്ഷേത്രത്തിനു ചുറ്റും അമ്പലവാസികളും ഉയർന്ന വർഗ്ഗത്തിൽപ്പെട്ട ഹിന്ദുക്കളുമാണ് താമസിക്കുന്നത്. മാത്തുക്കുട്ടിയാണ് വഴികാട്ടി. ആഴ്ചയിലൊരിക്കൽ പാട്ടുപഠിക്കാൻ കഴിക്കേക്കരയിലെത്തുന്ന മാത്തുക്കുട്ടിക്കു പരിചയമുള്ള വഴികളിലൂടെ അവർ നടന്നു. നടക്കുമ്പോൾ അവൻ ഏതോ പാട്ട് മൂളുന്നുണ്ടായിരുന്നു.

'മാത്തുക്കുട്ടീ, നീ പാട്ടു പഠിക്കാൻ തുടങ്ങീട്ട് എത്ര കാലമായി?' തോമസുകുട്ടി ചോദിച്ചു.

'അഞ്ചുകൊല്ലം.'

'എന്നിട്ട് വല്ലോം പഠിച്ചോ?'

'കീർത്തനങ്ങളൊക്കെ ഇപ്പോൾ പാടാം'

'അപ്പോളിനി നിന്നെ ഞങ്ങളു വിളിക്കേണ്ടത് മാത്തുക്കുട്ടി ഭാഗവതരെന്നായിരിക്കണമല്ലോ?'

'ഭാഗവതരെന്നു വിളിച്ചില്ലേലും കുഴപ്പമില്ല. എന്റെ പാട്ടു കേൾക്കാൻ നാലാളെ കിട്ടിയാൽ മതി.'

'അതിനു ഞങ്ങൾ വഴിയൊണ്ടാക്കാം. നീ ഞങ്ങളുടെ ഉറ്റതോഴനല്ലേ? നിനക്കു വേണ്ടി എന്തു ത്യാഗവും ഞങ്ങളു സഹിക്കും. വേണ്ടിവന്നാൽ കർണ്ണാടക സംഗീതവും കേൾക്കും.'

'കളിയാക്കാതെ'

'കളിയാക്കിയതല്ല. എന്റെ വീട്ടിൽ തന്നെയാകാം. അപ്പച്ചനു പാട്ടിനോടെതിർപ്പില്ല.'

കിഴക്കേക്കരയിലെ പ്രധാനപ്പെട്ട കവലയിൽ അവരെത്തിയിരിക്കുന്നു.

'നമ്മളിപ്പോഴെങ്ങോട്ടാ പോകുന്നത്?' മാത്തുക്കുട്ടി ചോദിച്ചു.

'പിള്ളേച്ചന്റെ വീട്ടിലേക്ക്. അയാളു കാത്തിരിക്കും'

'എന്നാലങ്ങോട്ടു തന്നെ പോകാം. അവരുടെ വീട്ടിൽ നമ്മളെ കേറ്റുമോ?'

'ഞാനതു ചോദിക്കാൻ മറന്നു. ഏതായാലും അങ്ങോട്ടു ചെന്നു നോക്കാം.'

നാണുപിള്ള അദ്ദേഹത്തിന്റെ വീടു കണ്ടുപിടിക്കാൻ വിഷമമുണ്ടായില്ല. പടിപ്പുര തുറന്നാണ് കിടന്നത്. അകത്തു കടന്നപ്പോഴാണ് അമ്പരന്നത്. വടവൃക്ഷം പോലെ പന്തലിച്ചു നിൽക്കുന്ന വീട്. തൂണുകൾ കാവൽ നിൽക്കുന്ന വിശാലമായ വരാന്ത. പലക വിരിച്ച തറ. വരാന്തയിൽ കിടക്കുന്ന ഇരിപ്പു കട്ടിൽ കാരണവർക്കു വേണ്ടിയുള്ളതായിരിക്കണം. ആശ്രിതർക്കും അതിഥികൾക്കും ഇരിക്കുവാൻ പലകത്തട്ടുകൾ. വലിയ വീടാണെങ്കിലും ആളനക്കമില്ല.

'ഇവിടാരുമില്ലേ?' തോമസുകുട്ടി മുറ്റത്തു നിന്നു വിളിച്ചു ചോദിച്ചു.

'ഒണ്ടൊണ്ട്'. കൃഷ്ണപിള്ള ഏതോ മുറിയിൽ നിന്നിറങ്ങി വന്നു.

'ആളനക്കമൊന്നുമില്ലാത്തതുകൊണ്ടു ഞാൻ വിചാരിച്ചു നിങ്ങളൊക്കെ അമ്പലത്തിപ്പോയി കാണുമെന്ന്'

'തന്നെ വിളിച്ചുവരുത്തിയിട്ട് ഞാനങ്ങനെ പോകുമോ? വാ ഇങ്ങോട്ടു കേറിയിരി'.

'ഞങ്ങൾക്കങ്ങോട്ടു വരാമോ?'

'അതെന്താ അങ്ങനെ ചോദിച്ചത്.'

'തീണ്ടലും തൊടീലുമൊക്കെയില്ലെ നിങ്ങൾക്ക്.'

'ഒന്നുമില്ലടോ. വാ, ഞാനല്ലെ വിളിക്കുന്നത്.'

മടിച്ചുമടിച്ചാണവർ തിണ്ണയിലേക്ക് കയറിയത്. ഇരുന്ന പലകത്തട്ടിൽ മുള്ളുകൾ ഉള്ളതുപോലെ.

'എന്റെ കൂട്ടുകാരെ പരിചയപ്പെടുത്തിയില്ലല്ലോ. ഇത് വർക്കി. നാളത്തെ മലയാളമുൻ





# വിശ്വാസികളുടെ തീരം

ഷി. മറ്റേയാൾ മാത്തുക്കുട്ടി. പുഴക്കരയിലെ ഏക ഭാഗവതർ.'

'ഭാഗവതരെപ്പറ്റി കേട്ടിട്ടുണ്ട്. ഒരു മാപ്പിള കർണ്ണാടക സംഗീതം പഠിക്കുന്നത് കാക്ക കുയിലാകാൻ ശ്രമിക്കുന്നതു പോലെയാണെന്നാ ഇവിടുള്ളവർ കരുതുന്നത്.'

'ആദ്യം വന്നപ്പോൾ സ്വാമിക്കും അതിശയമായിരുന്നു. പക്ഷേ, എന്റെ പാട്ടുകേട്ടപ്പോൾ അഭിപ്രായം മാറി. അങ്ങനെയാണ് ഞാൻ തുടങ്ങിയത്.'

മാത്തുക്കുട്ടി സംഗീതം പഠിക്കാനുണ്ടായ സാഹചര്യം വിവരിച്ചു.

'രാമനാഥഭാഗവതരുടെ കച്ചേരി ഉണ്ടായിരുന്നല്ലോ. മാത്തുക്കുട്ടി എന്താ വരാതിരുന്നത്?'

'അമ്പലത്തിനകത്തുവെച്ചാണെന്നു കേട്ടു. അതുകൊണ്ടാ വരാതിരുന്നത്.'

'മറ്റു പരിപാടികളും അകത്തുവെച്ചാ. സാരമില്ല. ഞാനച്ഛനോടു പറഞ്ഞിട്ടുണ്ട്. നിങ്ങൾക്കിരിക്കാൻ പറ്റിയ സ്ഥലം ഞാൻ കണ്ടുവച്ചിട്ടുണ്ട്.'

'എന്നാൽ നമുക്കിറങ്ങാം.' മുള്ളിൽ നിന്നും മോചനം നേടാൻ തോമസുകുട്ടിക്കു തിടുക്കമായി.

'നിങ്ങളാദ്യം വന്നതല്ലേ? ഒന്നും കഴിക്കാതെ ഞാൻ വിടത്തില്ല.'

'ഒന്നും വേണ്ട. പിള്ളേച്ചനതു കുഴപ്പമുണ്ടാക്കും.'

'സാരമില്ലെടോ. പലഹാരം കൊണ്ടുവരുന്ന ആളിനെ പരിചയമുണ്ടോന്ന് താൻ നോക്ക്.'

ആരായിരിക്കുമെന്ന് ആലോചിക്കാൻ തുടങ്ങുന്നതിനു മുമ്പ് ഉണ്ണിയപ്പവും അരിമുറുക്കും നിറച്ച കിണ്ണവുമായി ഒരു വീട്ടമ്മയെപ്പോലെ ലക്ഷ്മി വന്നു. വേഷവും വളർച്ചയെത്തിയ വീട്ടമ്മയുടേതാണ്. ലക്ഷ്മിയുടെ കയ്യിൽ നിന്നും കിണ്ണം വാങ്ങി കൃഷ്ണപിള്ള കൂട്ടുകാരുടെ മുമ്പിൽ വച്ചു. പരിചയമില്ലാത്ത പലഹാരങ്ങൾ മടിച്ചുമടിച്ചാണ് തോമസുകുട്ടിയും കൂട്ടുകാരും എടുത്തത്. മാപ്പിളമാർ തൊട്ടശുദ്ധമാക്കിയ പാത്രം എങ്ങനെ അവർ ശുദ്ധമാക്കും. കൃഷ്ണപിള്ള പറഞ്ഞാൽ ലക്ഷ്മിക്ക് അനുസരിക്കേണ്ടിവരും. അതുകൊണ്ടാണോ അവൾ തങ്ങളെ സൽക്കരിക്കാൻ വന്നത്? ലക്ഷ്മിയോടു വർത്തമാനം പറഞ്ഞിട്ടുള്ളത് ഒരിക്കൽ മാത്രമാണ്. എങ്കിലും സൂസന്നയുടെ സഖിയെന്ന നിലയിൽ അവളോടു പ്രത്യേക മമത തോന്നിയിട്ടുണ്ട്.

'സാറു വന്നിട്ടില്ലേ?' തോമസുകുട്ടി ലക്ഷ്മിയോടു ചോദിച്ചു. വർക്കിയും മാത്തുക്കുട്ടിയും യാത്ര ചോദിച്ചിറങ്ങിക്കഴിഞ്ഞിരുന്നു.

'ഇല്ല, ബഹളങ്ങളൊന്നും അച്ഛന് ഇഷ്ടമല്ല. അമ്മ അകത്തുണ്ട്.'

'എന്നാൽ ഇറങ്ങട്ടെ.' അവൻ യാത്ര ചോദിച്ചു.

'ഞാൻ ചോദിച്ചെന്നു പറയണം.'

കുസൃതി നിറഞ്ഞ പുഞ്ചിരി തൂകിക്കൊണ്ട് ലക്ഷ്മി ആവശ്യപ്പെട്ടു. അവന്റെ മുഖം വിളറിയത് മറ്റാരും കണ്ടുകാണില്ല. അവൾ പറഞ്ഞതു കേട്ടില്ലെന്നു നടിക്കണോ? മറുപടി പറയണോ? എല്ലാം അറിയുന്ന ലക്ഷ്മിയുടെ വാക്കുകൾ കേട്ട് എന്തിനു നാണിക്കണം?

'അതിനു ഞാൻ കാണുന്നതിനു മുമ്പ് ലക്ഷ്മി കാണുമല്ലോ. നേരിട്ടു പറഞ്ഞാൽ മതി.'

'എന്നാൽ ഏട്ടന്റെ കൂട്ടുകാരൻ അന്വേഷിച്ചെന്നു പറയാം. സമ്മതമല്ലേ?'

'സമ്മതമാ, കുറച്ചു കൂട്ടി പറഞ്ഞാലും കുഴപ്പമില്ല.'

ഇരട്ടിച്ച ഉത്സാഹത്തോടുകൂടിയാണവൻ പടിയിറങ്ങിയത്.

'നിങ്ങളു പോകുകയാണോ? ഞാൻ കൂടി വരണ്ടേ?' കൃഷ്ണപിള്ള ചോദിച്ചു.

'തനിക്കിപ്പോൾ വരാൻ പ്രയാസമായിരിക്കും. ഞങ്ങളു തന്നെ പോയി നോക്കട്ടെ.'

നടക്കുന്നതിനിടയിൽ തോമസുകുട്ടി പറഞ്ഞു.

'എനിക്കൊരു പ്രയാസവുമില്ല. ഞാനിപ്പോൾ വരാം. വേഷമൊന്നു മാറണമെന്നേയുള്ളു.'

'എന്നാൽ ഞങ്ങൾ പടിപ്പുരയിൽ നിൽക്കാം. താൻ എത്ര നേരം വേണമെങ്കിലുമെടുത്തോ'

ഒരു കൊച്ചുവീടിന്റെ വലിപ്പമുണ്ട് പടിപ്പുരയ്ക്ക്. ഇരിക്കുവാൻ പറ്റിയ പടികളും.

'അവിടെ കണ്ട പെൺകുട്ടിയാരാ? കൃഷ്ണപിള്ളയുടെ പെങ്ങളാണോ?' വർക്കിയുടെ സംശയം. കൃഷ്ണപിള്ളയെപ്പറ്റി കൂടുതലൊന്നും കൂട്ടുകാരോടു പറഞ്ഞിട്ടില്ല.

'പെങ്ങളെന്നും ഭാവിയിൽ ഭാര്യയെന്നും പറയാം. പിള്ളേച്ചന്റെ മുറപ്പെണ്ണാ... എന്റെ സാറിന്റെ മോള്'

'മുറപ്പെണ്ണിന്റെ കൂടെ താമസം. കൊള്ളാമല്ലോ'. അങ്ങനെയൊരവസ്ഥ വർക്കിക്ക് സങ്കല്പിക്കാൻ പോലും കഴിയുന്നില്ല.

'അവരുടെയിടയിൽ സാധാരണ നടക്കുന്ന കാര്യമാ.. അസൂയപ്പെട്ടിട്ട് കാര്യമില്ല.' തോമസുകുട്ടി പറഞ്ഞു.

'നല്ല കുട്ടി. പിള്ളേച്ചൻ ഭാഗ്യവാനാ. മാത്തുക്കുട്ടി അഭിപ്രായപ്പെട്ടു. ആർക്കും എതിരഭിപ്രായമില്ല.'

ഞാൻ താമസിച്ചോ? പടിപ്പുരയിലേക്ക് ചാടിക്കയറിയ കൃഷ്ണപിള്ള ചോദിച്ചു.

'ഏയ്, ഇല്ല. താമസിച്ചാൽ തന്നെയെന്താ? ഹാജരെടുക്കാൻ അമ്പലത്തിലാരുമില്ലല്ലോ?

'എന്നാൽ വാ നമുക്കു പോകാം.'

അവർ പടിപ്പുരയിൽ നിന്ന് ഇറങ്ങി അമ്പലവളപ്പ് ലക്ഷ്യമാക്കി നടന്നു.

(തുടരും)



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

09

2010 ജൂലൈ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*ഒരു കണ്ണീർത്തുള്ളി തുടക്കുന്നത് ചോരക്കടലുകൾ സൃഷ്ടിക്കുന്നതിനേക്കാൾ എത്രയോ കീർത്തികരമാണ്.*

**- ബൈറൺ**



## വാരാന്ത്യ ലോകം



**അ**മ്പതു വർഷത്തെ ചരിത്രത്തിലാദ്യമായി ബ്രിട്ടീഷ് രാജ്ഞി ഐക്യരാഷ്ട്രസഭയിൽ പ്രസംഗിച്ചു.



**ലോ**കകപ്പിന്റെ ഫൈനലിൽ സ്പെയിൻ കടന്നു. 1-0ന് ജർമ്മനിയെ തോല്പിച്ച് ആദ്യമായാണ് സ്പെയിൻ ലോകകപ്പിൽ യോഗ്യത നേടുന്നത്.

**അ**ഫ്ഗാനിസ്ഥാനിലെ 1,30,000 വരുന്ന നാറ്റോ സേനയുടെ തലവനായി അമേരിക്കൻ ജനറൽ ഡേവിഡ് പട്രേയൂസ് ചുമതലയേറ്റു.

**ഇ**റാനിലെ ഇസ്ലാമിക വിപ്ലവത്തിന് പിന്തുണ നല്കിയ അമേരിക്കൻ വിരോധിയായ ലബനിലെ പ്രമുഖ പുരോഹിതൻ ആയത്തുള്ള മുഹമ്മദ് (74) അന്തരിച്ചു.

**കേ**രളത്തിൽ 643 വക്കീലന്മാർ സന്നതെടുത്തു. കേരളത്തിൽ നാല്പതിനായിരത്തിൽപ്പരം അഭിഭാഷകരാണുള്ളത്.

**ബെ**ൽഫാസ്റ്റിലെ ക്യൂൻസ് യൂണിവേഴ്സിറ്റി നൊബേൽ സമ്മാന ജേതാവ് അമർത്യാസെന്നിന് ഡോക്ടർ ഓഫ് സയൻസ് ബഹുമതി നൽകി ആദരിച്ചു.

**ഔ**ദ്യോഗിക രഹസ്യം ചോർത്തിയതിന്റെ പേരിൽ അറസ്റ്റിലായ അമേരിക്കൻ ചൈനീസ് വംശജൻ ഷൂഫെങ് (44) ഭൂതത്ത്വശാസ്ത്രജ്ഞന് ചൈന എട്ടുവർഷത്തെ തടവു ശിക്ഷ വിധിച്ചു.

**ജോ**യൽ സ്റ്റൈയൻ എന്ന പത്രപ്രവർത്തകൻ ടൈം വാരികയിൽ ഇന്ത്യൻ അമേരിക്കക്കാരെക്കുറിച്ച് എഴുതിയ വിവാദ ലേഖനത്തിന്റെ പേരിൽ ടൈം വാരിക മാപ്പു പറഞ്ഞു.

**പൂ**ഞ്ഞാർ കോവിലകം രാജ പി.കേരളവർമ്മ (89) തീപ്പെട്ടു.



**യൂ**റോപ്യൻ സ്പേസ് ഏജൻസി 60 കോടി യൂറോ മുതൽമുടക്കി കഴിഞ്ഞവർഷം വിക്ഷേപിച്ച പ്ലാങ്ക പ്രപഞ്ചം മുഴുവൻ കാണിക്കുന്ന ചിത്രം തയ്യാറാക്കി.

**പോ**ളണ്ടിലെ പ്രസിഡന്റ് തിരഞ്ഞെടുപ്പിൽ ഭരണകക്ഷി സ്ഥാനാർത്ഥി ബെറോണിസ്ലാ കൊമോറോവ്സ്കി വിജയിച്ചു.

**ത**മിഴ് പുലികളുമായി നടന്ന യുദ്ധത്തിനിടയിലുണ്ടായ കുറ്റകൃത്യങ്ങളും മനുഷ്യാവകാശലംഘനങ്ങളും അന്വേഷിക്കാനായി ഐക്യരാഷ്ട്ര സഭ നിയോഗിച്ച സമിതിയെ പിൻവലിക്കണമെന്നാവശ്യപ്പെട്ടുകൊണ്ട് ശ്രീലങ്കൻ ഭവന മന്ത്രി വിമൽ വീരവാൻസയുടെ നേതൃത്വത്തിൽ ശ്രീലങ്കയിലെ ഐക്യരാഷ്ട്രസഭയുടെ ആസ്ഥാനം ഉപരോധിച്ചു.

**താ**യ്ലണ്ടിൽ സർക്കാർ വിരുദ്ധ പ്രക്ഷോഭണത്തെ തുടർന്ന് ഏർപ്പെടുത്തിയ അടിയന്തിരാവസ്ഥ മൂന്നുമാസത്തേക്കു കൂടി നീട്ടി.

**അ**തിർത്തിതർക്കം സംബന്ധിച്ച ചർച്ച പുനരാരംഭിക്കുവാൻ ഇന്ത്യയും ചൈനയും ധാരണയിലെത്തി.

**ല**ഹരി മരുന്നു കേസിൽ ഹോളിവുഡ് നടി ലിൻഡ്സെ ലോഹനു മൂന്നുമാസത്തെ തടവുശിക്ഷ വിധിച്ചു.

**വി**വിധ കുറ്റങ്ങളുടെ പേരിൽ ചൈനയിലെ ചോങ്കിങ് പ്രവിശ്യയിലെ മുൻ ചീഫ് ജസ്റ്റീസ് വെൻ കിയാങിന്റെ(55) വധശിക്ഷ നടപ്പിലാക്കി.




*ഡൽഹി സരിത വിഹാർ സെന്റ് തോമസ് ഓർത്തഡോക്സ് ദേവാലയത്തിന്റെ സിൽവർ ജൂബിലി ആഘോഷത്തിൽ നിന്നും. മെത്രാപ്പോലീത്താമാരായ ശ്രേഷ്ഠ നിയുക്ത കാതോലിക്ക പൗലോസ് മാർ മിലിത്തിയോസ്, നവാഭിഷിക്തരായ ഡോ.യൂഹാനോൻ മാർ ദിമെത്രിയോസ്, ഡോ.യൂഹാനോൻ മാർ തേവോദോറോസ് തുടങ്ങിയവർ...*

**എഡിറ്റോറിയൽ**

# ചാണക്യതന്ത്രത്തെ വെല്ലുന്ന ശ്രേഷ്ഠ തന്ത്രം



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**അ**ക്ഷരം കഷ്ടിച്ച് കൂട്ടിവായിക്കാനറിയുന്ന മീൻ കച്ചവടക്കാരൻ നാലു തൂണു നാട്ടി മേൽക്കൂര വിരിച്ച് മേശയും കസാലയുമിട്ട് കച്ചവടം മെച്ചപ്പെടുത്തുവാൻ ആലോചിച്ചു. കടയ്ക്ക് ഒരു പേരുവേണമെന്നു നിശ്ചയിച്ചുവെങ്കിലും പേരിനു പകരം മറ്റൊരു ബോർഡ് വയ്ക്കുവാൻ തീരുമാനിച്ചു. 'ഇവിടെ നല്ല മത്സ്യം വില്ക്കപ്പെടും' എന്ന് നാട്ടിലെ മുൻഷി എഴുതിക്കൊടുത്ത വാചകം മൊയ്തീന് നന്നേ ബോധിച്ചു.

ബോർഡ് വായിച്ച കോളജ് അദ്ധ്യാപകൻ അല്പനേരം അതിൽ തന്നെ നോക്കി നിൽക്കുന്നതു കണ്ടപ്പോൾ എന്തെങ്കിലും തെറ്റുപറ്റിയിട്ടുണ്ടാവുമെന്ന് മൊയ്തീനു തോന്നി. 'ഇവിടെ' എന്ന വാക്ക് ആവശ്യമില്ലത്രെ. ഇവിടല്ലാതെ മറ്റെവിടെയെങ്കിലും വില്പന നടത്തുന്നുന്നില്ലോ. ശരിയാണെന്ന് മെയ്തീനു മനസ്സിലായി. ഇവിടെ എന്ന വാക്ക് മായിച്ചു കളഞ്ഞു.

'മൊയ്തീനേ, നല്ലതല്ലാത്ത മീനും നീ കച്ചോടം ചെയ്യുന്നുണ്ടോ'. ചോദ്യം പഞ്ചായത്ത് മെമ്പറിന്റേതാണ്. കാര്യം പിടികിട്ടിയ മൊയ്തീൻ 'നല്ല'തെന്നുള്ള വാക്ക് മായിച്ചു.

'മെയ്തീൻ ഇക്കായ്ക്ക് മീൻ കച്ചവടമല്ലാതെ മറ്റെന്തെങ്കിലും കച്ചവടമുണ്ടോ?' ദുബായിൽനിന്നും വന്ന ഖാദറിന്റേതാണ് ചോദ്യം. ഇല്ലായെന്നു കേട്ടപ്പോൾ പിന്നെന്തിനാണ് 'മത്സ്യം' എന്ന് എഴുതിവച്ചിരിക്കുന്നത് എന്നായി. മത്സ്യം എന്ന വാക്കും മൊയ്തീൻ തുടച്ചുമാറ്റി.

കാര്യം അവിടംകൊണ്ടും നിൽക്കുകയില്ലെന്നായി മുൻഷി. മീൻ വച്ചിരിക്കുന്നത് കാണാനൊന്നുമല്ലല്ലോ. പിന്നെന്തിനാണ് 'വിൽക്കപ്പെടും' എന്നു മാത്രം എഴുതിവച്ചിരിക്കുന്നത്. ഇതെന്തു പൊല്ലാപ്പെന്നു തോന്നിയ മൊയ്തീൻ മറ്റൊരു അഭിപ്രായം ഉണ്ടാവരുതെന്നു കരുതി കടയ്ക്കുമുന്നിൽ തൂക്കിയ ബോർഡ് വലിച്ചെറിഞ്ഞു.

പലപ്പോഴും ഇത്തരത്തിലുള്ള അഭിപ്രായങ്ങളും ചോദ്യങ്ങളും നിത്യജീവിതത്തിൽ കേൾക്കാറുണ്ട്. ചോദ്യം ചോദിച്ചു കുടുക്കാനുള്ള തന്ത്രശാലികളുടെ എണ്ണവും ഏറെയാണ്.

ഇത്തരം ഒരു ചോദ്യമാണ് അഭിവന്ദ്യ ശ്രേഷ്ഠ ബസേലിയോസ് തോമസ് പ്രഥമൻ ബാവ കോട്ടയത്ത് കഴിഞ്ഞ ദിവസം ഉന്നയിച്ചത്. ഗുർഗാൻ ബിഷപ്പ് വാഴിച്ചവരെക്കുറിച്ച് ഓർത്തഡോക്സ് സഭാ നേതൃത്വം നിലപാട് വ്യക്തമാക്കണമെന്നാണ് അദ്ദേഹം ആവശ്യപ്പെടുന്നത്. മാതൃസഭയുടെ അഭിപ്രായവും നിലപാടും അന്വേഷിക്കുക എന്നത് ഗുരുത്വത്തിന്റെ ലക്ഷണമാണ്. ഇതുമായി ബന്ധപ്പെട്ട പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ ദിദിമൊസ് പ്രഥമൻ കാതോലിക്ക ബാവായുടെ കല്പന അദ്ദേഹം വായിച്ചിട്ടുണ്ടാവില്ലെന്ന് വിചാരിക്കാം. വായിച്ചാൽ തന്നെ അതിൽ വൈരുദ്ധ്യമായതൊന്നും കണ്ടെന്നും വരില്ല. ശ്രേഷ്ഠ ബസേലിയോസ് മെത്രാപ്പോലീത്ത, പരിശുദ്ധ കാതോലിക്കാ ബാവായോട് ചോദിക്കേണ്ട ചോദ്യം ആളു കൂടുന്നിടത്താണോ ചോദിക്കേണ്ടതെന്നു സ്വയം ചോദിക്കേണ്ടിയിരിക്കുന്നു. താല്പര്യമുള്ളിടത്ത് തപ്പിയാൽ കാണാതുപോയത് കണ്ടു കിട്ടുമോ.

പരിശുദ്ധ സഭയുടെ ഭരണഘടനയ്ക്ക് വിരുദ്ധമായും, മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ തെരഞ്ഞെടുക്കുകയോ, പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് അംഗീകരിക്കുകയോ ചെയ്യാത്ത ഒരു വൈദികനേയും മെത്രാനേയും അംഗീകരിക്കാൻ സാധ്യമല്ല എന്നാണ് പരിശുദ്ധ കാതോലിക്ക ബാവായുടെ കല്പനയുടെ കാതൽ.

ഒരുപിടി കടമ്പകൾ കടന്നുവേണം മലങ്കര ഓർത്തഡോക്സ് സഭയിൽ ഒരാൾക്ക് മെത്രാപ്പോലീത്ത സ്ഥാനത്തേക്ക് വരുവാൻ. മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനിൽ ഭൂരിപക്ഷത്തിലൂടെ തെരഞ്ഞെടുക്കപ്പെടുകയും വേണം. ഇതൊക്കെ സാധ്യമാകണമെങ്കിൽ ആ വ്യക്തി ദൈവത്തിനു പ്രീതിയുള്ളവനും ജനത്തിനു ശ്രേഷ്ഠനുമായിരിക്കണം. കടലുകടന്നു ഒരു സുപ്രഭാതത്തിൽ തിരിച്ചുവരുന്നയാൾ മെത്രാപ്പോലീത്തായാണെങ്കിൽ ആ ആളിനെ അംഗീകരിക്കുവാൻ മലങ്കരയുടെ മക്കൾക്ക് കഴിയില്ലെന്നു ചുരുക്കം.

ഒറ്റയാൾ തീരുമാനത്തിൽ ഒരാൾക്ക് മെത്രാപ്പോലീത്താ പദവി ലഭിക്കുവാൻ സാധ്യതയുണ്ടെന്നു കാണുമ്പോൾ, താടി നരച്ചവർക്കു ലഭിക്കുന്ന പ്രമോഷനാണെന്നു തെറ്റിദ്ധരിക്കുമ്പോൾ ആധുനിക പത്രോസുമാർ പ്രലോഭനങ്ങളിൽ അകപ്പെട്ടുപോകും.

മലങ്കര സഭയുടെ അംഗീകാരവും അനുമതിയും കൂടാതെയാണല്ലോ ശ്രേഷ്ഠ ബസേലിയോസ് തോമസ് പ്രഥമൻ ബാവയും തത്സ്ഥാനത്ത് വാഴിക്കപ്പെട്ടത്. ആ ചോദ്യത്തിനുള്ള വ്യക്തമായ ഉത്തരം ഇനിയും മലങ്കര സഭാമക്കൾക്ക് ലഭിച്ചിട്ടില്ല. ബിഷപ്പ് ഗുർഗാൻ വാഴിച്ചവരുടെ സാധുത അറിയുവാനാണ് തിടുക്കം. ആ വാഴിച്ച സാധുവല്ലെന്നു പറയിപ്പിച്ചാൽ, വാഴിച്ചവർക്കും അവരുടെ സഭയ്ക്കും സാധുതയില്ലെന്നു പ്രചരിപ്പിക്കാനുള്ള ശ്രേഷ്ഠ തന്ത്രം 'ചാണകൃതന്ത്രത്തെ'പ്പോലും വെല്ലുന്നതാണ്. 'ഇവിടെ മെത്രാന്മാരെ വാഴിക്കും' എന്നൊരു സാധ്യത കണ്ടുകൊണ്ട് പത്രോസു റമ്പാന്മാർ ഇനിയും വന്നേക്കാം. പരിശുദ്ധസഭ ശുദ്ധീകരിക്കപ്പെടുകയാണ്. പ്രലോഭനക്കാരെയും സ്ഥാനമോഹികളെയും അകറ്റിക്കൊണ്ടാണ് ഈ ശുദ്ധീകരണം നടക്കുന്നത്.

# ദൈവത്തോടുള്ള ഔദ്യോഗിക ബന്ധം

ശ്രേഷ്ഠ നിയുക്ത കാതോലിക്ക
പൗലോസ് മാർ മിലിത്തിയോസ്



മനുഷ്യൻ എക്കാലത്തും ദൈവത്തെ ബഹുമാനിക്കുന്നവനും ആദരിക്കുന്നവനുമാണ്. ദൈവത്തെ അപ്പാടെ ഉപേക്ഷിക്കുവാൻ അവനു മനുസ്സുവരുന്നില്ല. എന്നാൽ ആ സർവ്വശക്തനോടുള്ള ബന്ധത്തിൽ ആത്മാർത്ഥത പുലർത്തുവാൻ സാധിക്കാതെയും വരുന്നു. ഒരുപക്ഷെ ആഗ്രഹിച്ചിട്ടും കഴിയാതെ പോകുന്നു എന്ന് പറയുന്നതാവും ശരി. ഏതായാലും ആ അദൃശ്യശക്തിയുമായുള്ള ബന്ധത്തിന്റെ സാന്ദ്രത അതിലോലവും നേർമ്മയുള്ളതുമായി തീർന്നിരിക്കുന്നു. 'കയ്ച്ചിട്ടിറക്കാനും മേലാ, മധുരിച്ചിട്ടു തുപ്പാനും വയ്യാ' എന്നു പറഞ്ഞതുപോലെ ദൈവത്തെ തള്ളാനും മേലാ, പൂർണ്ണമായും കൊള്ളാനും താല്പര്യമില്ല. ഇപ്രകാരമുള്ള ഒരു പ്രതിസന്ധിയിലാണ് നമ്മൾ. അപ്പോൾ ലോകത്തിൽ ഈശ്വരവാദികളും നിരീശ്വരവാദികളും കൂടാതെ മൂന്നാമതൊരു കൂട്ടർ ആവിർഭവിക്കുന്നു. ഇവർ മേൽപ്പറഞ്ഞ ഇരുകൂട്ടരേക്കാൾ നയശാലികളും ഉപായനിപുണരുമാണ്. ചിലപ്പോൾ ദൈവത്തെ അങ്ങേയറ്റം പാടിപ്പുകഴ്ത്താനും മറ്റു ചിലപ്പോൾ ചവുട്ടിത്താഴ്ത്താനും മടിയില്ലാത്ത ഈ കൂട്ടരുടെ ദൈവത്തോടുള്ള ബന്ധത്തെ കയ്യാലപ്പുറത്തെ തേങ്ങായോടുപമിക്കാം. അങ്ങോട്ടോ ഇങ്ങോട്ടോ വീഴാൻ പോകുന്നതെന്ന് നിർണ്ണയിക്കാൻ തരമില്ലാത്ത അവസ്ഥയാണ് ഈ തേങ്ങായ്ക്കുള്ളത്. ഈ വിധത്തിൽ ദൈവത്തോടു ബന്ധം പുലർത്തുന്നതിനെയാണ് ഔദ്യോഗിക ദൈവിക ബന്ധം എന്നു വിവക്ഷിക്കുന്നത്.

ഔദ്യോഗികം എന്ന പ്രയോഗത്തിൽ ചിലർ നെറ്റി ചുളിച്ചേക്കാം. സത്യം അതാണെങ്കിൽ പിന്നെ നാം എന്തിനു സ്വയം നെറ്റി ചുളിക്കണം. ആ അവസ്ഥയിൽ ആര് ആരെ കുറ്റം പറയണം? പറഞ്ഞിട്ടെന്തു ഫലം? സ്വയം പരിശോധിച്ചറിഞ്ഞ് തിരുത്തേണ്ടിടത്തു തിരുത്തുകയല്ലാതെ മറ്റു പോംവഴികളൊന്നുമില്ല. ഔദ്യോഗിക ബന്ധം എന്ന വിഷയത്തെപ്പറ്റിയാണ് കുത്തിക്കുറിക്കുന്നത്. എന്താണിതിനർത്ഥം? പ്രഥമ ദൃഷ്ട്യാ ഔദ്യോഗികം എന്ന പദത്തിന് ഈയിടെയായി ആത്മാർത്ഥതയില്ലായ്മ എന്ന ധ്വനി കൂടി ഉണ്ടെന്നു തോന്നുന്നു. ഇതെങ്ങിനെ വന്നുകൂടി എന്നറിഞ്ഞുകൂടാ. ഈ വാക്കിന് ഇപ്രകാരമുള്ള അർത്ഥധ്വനി ശബ്ദഗവേഷകന്മാർ അന്വേഷിച്ചുവെച്ചിട്ടുള്ളതായി അറിവില്ല. മറിച്ച്, ഉദ്യോഗസംബന്ധമായത്, ജോലി സംബന്ധമായത് എന്ന അർത്ഥമാണുള്ളത്. എന്നാൽ ദൈവബന്ധത്തോടു ചേർത്ത് ഈ ആശയത്തെ ചിന്തിക്കുമ്പോൾ വേണ്ടത്ര ആകുന്നില്ലെന്നു വേണം കരുതുവാൻ.

ആദ്ധ്യാത്മിക ജീവിതത്തിൽ ഔദ്യോഗികബന്ധം പുലർത്തുന്നതെങ്ങനെ? ഈ ചോദ്യം വിശകലനം ചെയ്യുമ്പോൾ മതജീവിതത്തിലെ ഏതാനും പൊള്ളത്തരങ്ങൾ വെളിപ്പെടുത്താതെ തരമില്ല. സാധാരണയായി ഉപരിപ്ലവമായ ആദ്ധ്യാത്മിക ജീവിതമാണ് നമുക്കുള്ളത്. നാം വിശ്വസിച്ചു പോരുന്ന ധാർമ്മിക മൂല്യങ്ങളോടും ദൈവിക വിശ്വാസാചരാനുഷ്ഠാനങ്ങളോടും ഒട്ടും കൂറു പുലർത്താതെ പെരുമാറാൻ യാതൊരു പ്രയാസവുമില്ല. ഏതു കർത്തൃപ്രമാണങ്ങളും വേണ്ടപ്പോൾ കാറ്റിൽ പറത്തുവാൻ മടിയുള്ളവരല്ല നാം. ബഹുഭൂരിഭാഗവും അവരവരുടെ സ്വന്ത ലാഭത്തിനും ജീവിത നേട്ടത്തിനും മാത്രമായി ജീവിതം ഉഴിഞ്ഞുവെയ്ക്കുന്നു. ചുരുക്കം ചിലർ, ദൈവത്തെ അതിനായി ആദരിക്കുകയും സ്നേഹിക്കുകയും ആ പ്രചോദനത്തിലൂടെ ജീവിക്കയും ചെയ്യുന്നു. അപ്രകാരം ജീവിതം തുടരുമ്പോൾ ലോക സമക്ഷം അവഹേളിതരും മൂഢരുമായിത്തീരുന്നു. അപ്പോൾ ഒരു ചോദ്യം. ലോകബഹുമാനം പ്രതിഫലമായി ആഗ്രഹിച്ചാണോ മേൽപ്പറഞ്ഞവർ ദൈവത്തെ സ്നേഹിപ്പാനായി ഒരുമ്പെട്ടത്. ആണെങ്കിൽ അവരുടെ പ്രയത്നം വ്യർത്ഥം. അങ്ങനെയെങ്കിൽ ലോകജീവിതത്തിൽ നിന്നു ലഭിക്കുന്ന ഏതൊരു കഷ്ടനഷ്ടത്തേയും, അവഹേളനാക്ഷേപങ്ങളേയും വയലിലെ വയ്ക്കോൽ കഷണത്തോട് സമീകരിച്ചു തള്ളിക്കളയുകയാണ് ദൈവാന്വേഷിതൻ ചെയ്യേണ്ടത്.

ആഴ്ചയിൽ ആറു ദിവസം വേല ചെയ്തശേഷം ഏഴാമത്തെ ദിവസം കർത്തൃദിവസമായി കണക്കാക്കി ആരാധനയിലും ദൈവികപ്രവർത്തനത്തിലും നിരതനാവണമെന്ന് സഭ പഠിപ്പിക്കുന്നു. ഞായറാഴ്ചദിവസം ആരാധനയിൽ പങ്കെടുക്കുന്നവരാണ് നാം. അപ്പോൾ ചിലർക്കൊക്കെ ഒരു വലിയ മാനസിക സംതൃപ്തി കിട്ടുന്നു, നാം ദൈവത്തിനു ഏതാണ്ടൊക്കെ ഔദ്യാരമായി ചെയ്തുകൊടുത്തു എന്നതിൽ. ദൈവം ആ ഒറ്റക്കാര്യത്തിനായിട്ടുതന്നെ നമുക്ക് ഒരു അവാർഡ് തരാൻ ചുമതലയുള്ളവനാണ്. നാം നല്ലവരായതുകൊണ്ട് അതു ചോദിക്കുന്നില്ലായെന്നുമാത്രം. ഇനി ആ 'ഞായറാഴ്ച പങ്കെടുക്കലിനെ' തന്നെ നമുക്കൊന്നു വിചിന്തനം ചെയ്യാം. അന്നാണൊരു വിശ്രമദിവസം. ആരാധനയിൽ പങ്കെടുത്തില്ലെങ്കിൽ ചിലർക്കൊക്കെ ഒരസ്വസ്ഥത. അതിനൽ അതവസാനിക്കും മുമ്പെങ്കിലും തല കാണിച്ചു ഹാജർ കൊടുക്കാം. അതോടൊപ്പം പരിചിതരെ കാണുകയും, കഴിഞ്ഞാഴ്ചത്തെ കുശലാന്വേഷണങ്ങൾ നടത്തുകയും ചെയ്യാം. ചക്രംപോലെ തിരിയുന്ന ജീവിതത്തിൽ അപ്രകാരം ലഭിച്ച അവസരം ബുദ്ധിയായി ഉപയോഗിച്ച് പരിചയമുഖങ്ങായി കുശലാന്വേഷണം നടത്തിയത് ഒരു മഹാപാതകമായി ചിത്രീകരിക്കുകയാണെന്ന് തെറ്റിദ്ധരിക്കുവാനിടവരികയില്ലെന്നു കരുതുന്നു. ഇതൊന്നും വേണ്ടെന്നല്ല, മറിച്ച് അതിനായിട്ടു മാത്രമല്ല ആരാധനയിൽ പങ്കെടുത്തത് എന്ന് തറപ്പിച്ചുപറയാനാണ് ശ്രമിച്ചത്. ഇതറിയാത്തവർ ആരെങ്കിലുമുണ്ടോ. പിന്നെന്തിനാണ് ഇപ്രകാരം കുത്തിവരയ്ക്കുന്നത് എന്നും സംശയമുറപ്പിച്ചേക്കാം. ആരാധന, ജീവിതത്തിൽ അത്യന്താപേക്ഷിതമാണെന്ന് സൂചിപ്പിച്ചുവെന്നു മാത്രം.

ആരാധനയിലൂടെ ദൈവത്തെ കാണുന്നതിനും ആസ്വദിക്കുന്നതിനും അനുഭവിക്കുന്നതിനും നമുക്കു കഴിയേണ്ടിയിരിക്കുന്നു. അതുമൂലം ഹൃദയസമാധാനം കണ്ടെത്തുകയും ചെയ്യാം. ആരാധനയിൽ പങ്കെടുക്കുന്നത് ഒരു ചടങ്ങു മാത്രമാണെങ്കിൽ അപ്രകാരമുള്ള ആരാധനാബന്ധം ഔദ്യോഗികം തന്നെ. അതുപോലെ പ്രാർത്ഥനയുടെ വിഷയമെടുക്കുക. നമ്മുടെ ഭവനങ്ങളിൽ പ്രാർത്ഥനയ്ക്ക് നാം ചിലവിടുന്ന സമയം എത്ര പരിമിതമാണെന്നുചിന്തിച്ചുനോ

*നാം ദൈവിക ബന്ധത്തിൽ ഔദ്യോഗികത കാണിക്കുമ്പോൾ അടുത്ത തലമുറ ഈ ബന്ധത്തെ എന്നന്നേക്കുമായി വലിച്ചെറിയും. അതിനിട കൊടുക്കാത്ത മാതൃകായോഗ്യത നമുക്കുണ്ടായാൽ വരുംതലമുറയെ നിത്യനാശത്തിൽ നിന്നു രക്ഷിക്കയാവും നാം ചെയ്യുന്നത്. ദൈവവുമായുള്ള അനൗദ്യോഗിക ബന്ധത്തിലൂടെ ഹൃദയ സമാധാനം നിശ്ചയമായും ലഭിക്കും.*

ക്കണം. 24 മണിക്കൂറിൽ 24 മിനിറ്റുകൾ ശരിയായി, പ്രാർത്ഥന മുടങ്ങാതെ വിനിയോഗിക്കുന്നെങ്കിൽ അതു മഹത്തരവും, ദൈവപ്രസാദകരവും ആകുന്നു. എന്നാൽ സമയത്തിന്റെ പരിമിതിമൂലം പ്രാർത്ഥന തന്നെ നമ്മുടെ ഭവനങ്ങളിൽനിന്ന് നിഷ്കാസനം ചെയ്തിരിക്കുന്ന സ്ഥിതിവിശേഷമല്ലേ? അഥവാ പ്രാർത്ഥിക്കുന്നെങ്കിൽ അതൊരു ദിനചര്യയായിട്ടും രൂപാന്തരപ്പെട്ടിരിക്കുന്നു. അങ്ങനെ വരുമ്പോൾ പ്രാർത്ഥന ദൈവത്തോടുള്ള ഔദ്യോഗിക ബന്ധത്തിന്റെ അടയാളമായിത്തീരുന്നു. നാം എന്നും ഭക്ഷണം കഴിക്കുന്നു. ഭക്ഷണം കൂടാതെ ജീവിതം നിലനിൽക്കുകയില്ല. അതുപോലെ പ്രാണവായുവില്ലാതെ അധികനേരം കഴിച്ചുകൂട്ടുവാനും സാധ്യമല്ല. ഇതുപോലെ പ്രാർത്ഥന ആത്മശരീരത്തിന്റെ പ്രാണവായുവും മനുഷ്യദൈവബന്ധത്തിന്റെ കേന്ദ്രബിന്ദുവും പ്രമാണരേഖയും ആകുന്നു. ദൈവത്തെ ഒരുവിധത്തിലും നിഷേധിക്കാൻ വയ്യാത്തതുകൊണ്ട് തല്ക്കാലം കടപ്പെട്ടു ജീവിക്കുന്നുവെന്നർത്ഥം. ദൈവത്തെ പിണക്കേണ്ട. പിണക്കിവിട്ടാൽ വരുംകാലജീവിതത്തെ ദുർവിധിയിലേക്ക് തിരിച്ചുവിട്ടാലോ എന്നു ചിന്തിക്കുന്നവരും കാണും. അതിനാൽ ദൈവവുമായി ആവുംവിധം ഇണക്കത്തിൽ തന്നെ കഴിയാം. നല്ല മൂർഖൻ പാമ്പിനെ നോവിച്ചുവിട്ടാൽ അതു അപകടകരമാവുമല്ലോ. എന്നാൽ ദൈവത്തെ മൂർഖൻ പാമ്പിനെപ്പോലെ ഒരു പകയുള്ളവനായി കരുതേണ്ട. മനുഷ്യന്റെ ഇണക്കത്തിനോ, പിണക്കത്തിനോ അനുസരണമായി പെരുമാറുന്നവനല്ല ദൈവം. മനുഷ്യനെ ആത്യന്തികമായി സ്നേഹിക്കുന്നവനും അവനായി കരുതുന്നവനും അത്രേ.

ബുദ്ധിയുടെ വികാസം നിമിത്തം ദൈവിക കാര്യങ്ങളെക്കുറിച്ചുള്ള മതിപ്പ് കുറഞ്ഞുവരുന്നതായി പരിശോധിച്ചാൽ കാണാവുന്നതാണ്. ചിലർക്ക് പള്ളിയിൽ വരുന്നതും പ്രാർത്ഥിക്കുന്നതും, വേദപുസ്തകം വായിക്കുന്നതും, പ്രാർത്ഥനായോഗത്തിൽ സംബന്ധിക്കുന്നതും ഒരാവശ്യമായി ഇന്നയോളം തോന്നിയിട്ടില്ല പലപ്പോഴും. പ്രത്യേകിച്ച് നമ്മുടെ ഇടവകയിലെ പ്രാർത്ഥനായോഗമാകുന്ന ശിശു ബാലാരിഷ്ടതയിൽപെട്ടു മരിച്ചുവീഴുവാൻ തുടങ്ങിയിട്ടും ആ കുഞ്ഞിന്റെ ആരോഗ്യം നിലനിറുത്തുവാൻ എത്ര പേർ ശ്രദ്ധിക്കുന്നുണ്ട്. പ്രാർത്ഥനായോഗത്തിൽ പോകുന്ന സമയംകൊണ്ട് മറ്റെന്തെല്ലാം വിലപ്പെട്ട കാര്യങ്ങൾ നമുക്കു നേടാനുണ്ട്. ഇതുകൊണ്ട് ആത്മീയ പ്രസ്ഥാനങ്ങൾ തളർന്നു വീഴുന്നു. സ്ത്രീകളുടെ ഇടയിലുള്ള ആത്മീയ കൂടിവരവും ഇത്രമാത്രം ശുഷ്കിക്കുന്നതെന്തുകൊണ്ട്? സ്വയം ചിന്തിക്കുക. വ്യക്തിപരമായി നമുക്ക് ചെയ്യേണ്ടതു ചെയ്യാം.

ഇത്രയും ചിന്തിച്ചപ്പോൾ മറ്റൊരു കൂടി പറയാതെ തരമില്ല. ആദ്ധ്യാത്മിക ജീവിതതത്തിലേക്ക് നയിക്കുന്നവരുടെ കുറ്റം കൊണ്ടാണ് ഇങ്ങനെയെല്ലാം സംഭവിക്കുന്നത് എന്നൊക്കെ പലയിടത്തും കേൾക്കാറുണ്ട്. ചിലപ്പോൾ അതു ശരിയുമായിരിക്കാം. എന്നാൽ അതു പറഞ്ഞുനിൽക്കാനുള്ള ഒരു ഉത്തരമായിട്ടു തോന്നുന്നു. ജനങ്ങളെ ദൈവത്തിങ്കലേക്ക് ആകർഷിക്കുകയും കൊണ്ടുവരികയും വേണം. എന്നാൽ അവരോടൊപ്പം ജനങ്ങളും ആത്മാർത്ഥമായി സഹകരിക്കണം. നാം ദൈവിക ബന്ധത്തിൽ ഔദ്യോഗികത കാണിക്കുമ്പോൾ അടുത്ത തലമുറ ഈ ബന്ധത്തെ എന്നന്നേക്കുമായി വലിച്ചെറിയും. അതിനിട കൊടുക്കാത്ത മാതൃകാ യോഗ്യത നമുക്കുണ്ടായാൽ വരും തലമുറയെ നിത്യനാശത്തിൽ നിന്നു രക്ഷിക്കയാവും നാം ചെയ്യുന്നത്. ദൈവവുമായുള്ള അനൗദ്യോഗിക ബന്ധത്തിലൂടെ ഹൃദയ സമാധാനം നിശ്ചയമായും ലഭിക്കും. മാനസിക സംഘട്ടനം കുറഞ്ഞിരിക്കും അക്കൂട്ടരിൽ. ഉറപ്പുള്ള മനസ്സാണ് ആരോഗ്യത്തിനു ഹേതു. അതിനാൽ ദൈവവുമായി അനൗദ്യോഗികവും അയഞ്ഞു പോകാത്തതുമായ ബന്ധം നിലനിർത്തുക.

ആരെല്ലാം എന്തൊക്കെ പറഞ്ഞാലും കർത്താവായ യേശുതമ്പുരാൻ നമ്മുടെ രക്ഷിതാവും ഉടയവനും പരിപാലകനും തന്നെ. ആ സ്വർഗ്ഗസ്ഥ പിതാവിനോടുള്ള ബന്ധം ഏതാനും ചില വ്യവസ്ഥയിന്മേൽ അല്ല. മക്കൾ പിതാവിനെ സ്നേഹിക്കുന്നതു ഒരു വ്യവസ്ഥയിന്മേൽ അല്ലാത്തതുപോലെ, നാം ദൈവത്തെ സ്നേഹിക്കുന്നത് യാതൊരു വ്യവസ്ഥയിലും ആയിരിക്കരുത്. പശുക്കിടാവിനു തള്ളപ്പശുവിനെ കാണാതെ ജീവിക്കാൻ സാധ്യമല്ലാത്തതുപോലെ ദൈവത്തെ സ്നേഹിക്കാതെ അടങ്ങിയിരിക്കാൻ നമുക്ക് സാധ്യമല്ല എന്നുവരണം. സ്നേഹിച്ചാൽ എന്തു ലഭിക്കും എന്നത് ഒരു പ്രശ്നമല്ല. ദൈവത്തോടുള്ള നമ്മുടെ ബന്ധം എങ്ങനെ എന്നു രഹസ്യമായി പരിശോധിക്കാം. അതു ഔദ്യോഗികമല്ലാതായിരിക്കട്ടെ. അതിനായി നമുക്ക് പ്രതിജ്ഞയെടുത്തു പ്രവർത്തിക്കാം.

പ്രഭാഷണം (തുടർച്ച)

# ഓർത്തഡോക്സിയുടെ പ്രസക്തി

ഡോ. യൂഹാനോൻ മോർ മിലിത്തോസ് മെത്രാപ്പോലീത്ത



**മ**റ്റു സഭയിൽ ജനിച്ചുവളർന്ന പെൺകുട്ടികൾ നമ്മുടെ ഓർത്തഡോക്സ് കുടുംബത്തിൽ വരുമ്പോഴോ, അല്ലെങ്കിൽ നമ്മുടെ കുഞ്ഞുങ്ങൾ പ്രൊട്ടസ്റ്റന്റ് വിഭാഗത്തിലെ കുഞ്ഞുങ്ങളുമായി ഇടപെടുമ്പോഴോ ഉണ്ടാകുന്ന കുറേ ചോദ്യങ്ങളുണ്ട്. മരിച്ചവരെക്കുറിച്ചാണ് പ്രധാന ചോദ്യം. വിശുദ്ധന്മാരെക്കുറിച്ചുള്ള ചോദ്യങ്ങളും കുറവല്ല. ചില സന്ദർഭങ്ങളിൽ അതിനു നൽകുന്ന ഉത്തരങ്ങൾ പലപ്പോഴും നമ്മുടെ വിശ്വാസവുമായി ബന്ധമില്ലാത്ത കാര്യവുമായിരിക്കും. അതുപോലെ ചില സ്ഥലങ്ങളിൽ വിശുദ്ധന്മാരുടെ ആചരണവുമായി നടക്കുന്ന കാര്യങ്ങളും എല്ലാവർക്കും ഉൾക്കൊള്ളുവാൻ കഴിയണമെന്നില്ല. അതിന്റെ അടിസ്ഥാനത്തിൽ അവരെക്കുറിച്ച് ഓർക്കേണ്ടതില്ല എന്ന ചിന്തയും ഉണ്ടാകാറുണ്ട്. പരിശുദ്ധന്മാർ നമ്മുടെ രക്ഷയ്ക്കുവേണ്ടി ദൈവത്തോട് അപേക്ഷിക്കുകയാണ്. ഇത് നമ്മുടെ വാക്കിലും പ്രവർത്തിയിലുമുണ്ടാകേണ്ടതാണ്.

എന്താണ് നമ്മുടെ വിശ്വാസം എന്നുള്ളത് അറിഞ്ഞിരിക്കുക എന്നത് പ്രധാനപ്പെട്ട കാര്യമാണ്. വേദാനുസരണമാണോ എന്ന ചോദ്യമാണ് നാം നേരിടുന്നത്. വേദപുസ്തകത്തിൽ കാണാത്തതൊന്നിനെയും വിശ്വസിക്കുന്നില്ലായെന്നതാണ് പ്രൊട്ടസ്റ്റന്റുകാരുടെ സ്വഭാവം. പതിനാറാം നൂറ്റാണ്ടിനു മുമ്പുള്ള ഏതാനും നൂറ്റാണ്ടുകളിൽ പാശ്ചാത്യസ്വാധീനത്തിൽ നിലനിന്നിരുന്ന ചില ശൈലി വച്ചുകൊണ്ടാണ് അവർ ഈ ചോദ്യം ചോദിക്കുന്നത്. വി.പൗലോസിന്റേതെന്നു പറയപ്പെടുന്ന അറുപത്തിനാലു പല്ലുകൾ പലയിടത്തായി ഉണ്ടെന്നാണ് കേൾവി. ഇങ്ങനെയൊക്കെ കേൾക്കുമ്പോൾ അത്തരത്തിലുള്ള കാര്യങ്ങളെ എതിർക്കുന്നവരെ കുറ്റപ്പെടുത്താനും കഴിയില്ല.

ഓർത്തഡോക്സ് വിശ്വാസി തുടങ്ങുന്നത് സത്യത്തിൽ വേദപുസ്തകത്തിൽനിന്നുമല്ല. മറിച്ച് ദൈവത്തിൽ നിന്നുമാണ്. ചോദ്യത്തിന് ഉത്തരം കണ്ടെത്തുവാനായി നാം വേദപുസ്തകത്തെ ആശ്രയിക്കേണ്ടിവരും. മത്തായി എഴുതിയ സുവിശേഷം പതിനേഴാം അദ്ധ്യായം ഒന്നു മുതലുള്ള വാക്യങ്ങളിൽ മറുരൂപമലയിലെ അവസ്ഥയാണ് പ്രതിപാദിച്ചിരിക്കുന്നത്. കഷ്ടാനുഭവത്തെക്കുറിച്ച് ആലോചിക്കുന്ന ഒരു യോഗമാണ് അവിടെ നടക്കുന്നത്. ശിഷ്യപ്രമുഖരിൽ മൂന്നുപേരെ വിളിച്ചു. പത്രോസ്, യാക്കോബ്, യോഹന്നാൻ. അവർ മലമുകളിലേക്ക് ചെല്ലുമ്പോൾ മറ്റ് രണ്ടുപേർ അവിടെ ഇരിക്കുന്നതായി പത്രോസ് കാണുന്നു. ഒന്ന് മോശ, മറ്റൊന്ന് ഏലിയാവ്. മോശ ഇസ്രായേൽ ജനത്തെ മിസ്രയിമിൽ നിന്ന് വിടുവിച്ച് കനാൻ ദേശത്തേക്ക് കൊണ്ടുവന്ന ആളാണ്. മറുരൂപമലയിലെ സംഭവത്തിന് പതിമൂന്നു നൂറ്റാണ്ടുമുമ്പാണ് മോശയുടെ കാലം. രണ്ടാമത് കാണപ്പെടുന്ന ആൾ ഏലിയാവാണ്. ചരിത്രപ്രസിദ്ധമായ ബലി നിർവ്വഹിച്ച വ്യക്തിയാണ്. ക്രിസ്തുവിന് എട്ടുനൂറ്റാണ്ടു മുമ്പാണ് ഏലിയാവിന്റെ കാലം. ഇവർ രണ്ടുപേരാണ് സന്നിഹിതരായിരിക്കുന്നത്. ഇവരെ രണ്ടുപേരെയും വ്യക്തിപരമായി പത്രോസ് തിരിച്ചറിഞ്ഞു. തിരിച്ചറിഞ്ഞുവെന്നുള്ളത് പുതിയനിയമത്തിലെ സാക്ഷ്യമാണ്. ഈ സാക്ഷ്യം എന്താണ് നമ്മെ പഠിപ്പിക്കുന്നത്. മരിച്ചവർ മൗനതയിലാണെന്ന് സങ്കീർത്തനത്തെ ഉദ്ധരിച്ചുകൊണ്ടു ചിലർ പറയാറുണ്ട്. അവർ ദൈവത്തെ സ്തുതിക്കുന്നില്ലായെന്നാണ് അവിടെ പറയുന്നത്. പത്രോസ് ലോകത്തിന്റെ പ്രതിസന്ധിയെക്കുറിച്ച് ഓർത്തിരിക്കുകയാണ്. ഇവിടെ മൂന്നു കൂടാരമുറപ്പിക്കാമെന്ന് കർത്താവിനോട് പറഞ്ഞു. താഴെ കല്ലെറിയുവാൻ തക്കം പാർത്തിരിക്കുന്നവരും വാക്കിൽ കുടുക്കുവാൻ കാത്തിരിക്കുന്നവരും ഉണ്ട്. ഒന്ന് ക്രിസ്തുവിനും മറ്റൊന്ന് മോശയ്ക്കും പിന്നൊന്ന് ഏലിയാവിനുമായിരുന്നു കൂടാരം. ശിഷ്യന്മാർ അവരോടൊപ്പം ഒരുപക്ഷെ ദാസ്യവേല ചെയ്ത് ജിവിക്കാം എന്നു കരുതിയിരിക്കണം. ഈ സംഭവം എന്താണ് നമ്മെ പഠിപ്പിക്കുന്നത്.

മരിച്ചവരായ രണ്ടുപേരെ പത്രോസ് തിരിച്ചറിയുന്നു. ഇവരെ തിരിച്ചറിയുവാൻ സാധിക്കത്തക്കവിധത്തിൽ അവരുടെ വ്യക്തിത്വം സംരക്ഷിക്കപ്പെടുന്നു.

ഈ ചർച്ചയാണ് മനുഷ്യചരിത്രത്തിന്റെ അവസാനം വരെയും സംഭവിക്കുന്നത്. നമ്മുടെ ആരാധനയെക്കുറിച്ച് പിതാക്കന്മാർ പറയും നമ്മുടെ ജീവിത സാഹചര്യങ്ങളെ മുഴുവനായി ആരാധനയിൽ കൊണ്ടുവരികയും അവിടെ ക്രിസ്തുവുമായിട്ടുള്ള ബന്ധത്തിലും സാന്നിധ്യത്തിലും അതിനെ ശുദ്ധീകരിക്കുകയും ചെയ്യുന്നു.

ഈ ശുദ്ധീകരണത്തിന്റെ ആദ്യപടിയാണ് അമ്പത്തിയൊന്നാം സങ്കീർത്തനത്തിലെ സമർപ്പണം. ത്രിത്വ സ്തുതി കഴിഞ്ഞാൽ നമ്മുടെ പ്രശ്നങ്ങളെ, പ്രയാസങ്ങളെ, പാപങ്ങളെ, എല്ലാം ദൈവസന്നിധിയിൽ സമർപ്പിക്കുന്നു. തിരിച്ചു പോകുമ്പോൾ നിങ്ങൾ പ്രാപിച്ച അനുഗ്രഹങ്ങളോടുകൂടെ വിശുദ്ധ ത്രിത്വത്തിന്റെ കൃപയും കരുണകൾക്കും നിങ്ങളെ ഭരമേല്പിക്കുന്നു. ഈ സമയത്ത് സമാധാനത്താലെ പോകുവിൻ എന്നു പറയുന്നു. ജീവിതത്തെ നേരിടാനുള്ള സമാധാനത്തോടെ സംയമനത്തോടെ പോകുവീൻ എന്നാണ് പറയുന്നത്. ഇന്നും എന്നും നടക്കുന്നതാണ് മറുരൂപമല എന്നുള്ളത്. ദൈവത്തിന്റെ സർവ്വപ്രഭാവത്തോടുകൂടിയാണ് യേശുതമ്പുരാനെ കാണുന്നത്. അവന്റെ മുഖം സൂര്യനെപ്പോലെ തിളങ്ങി. വസ്ത്രം തോജോമയമായിരുന്നു. സ്വർഗ്ഗത്തിൽ നിന്നും പിതാവിന്റെ ശബ്ദം കേട്ടു. ആ ത്രിത്വത്തിന്റെ സാന്നിധ്യത്തിലാണ് മോശയും ഏലിയാവും. പുത്രനെവിടെയുണ്ടോ അവിടെ പരിശുദ്ധാത്മാവുണ്ട്. അവിടെ മനുഷ്യരുണ്ട്, മരിച്ചവരുണ്ട്. ഇത് വേദപുസ്തകത്തിലെ സാക്ഷ്യമാണ്. യേശുവിലുണ്ടായ രക്ഷ പത്രോസിലും യോഹന്നാനിലും തീരുന്നതല്ല. അതിന്റെ സ്വാധീനം തലമുറയിലേക്ക് നിലനിൽക്കുന്നതാണ്. ഞാൻ മരിച്ചവരുടെ ദൈവമല്ല, ഞാൻ അബ്രഹാമിന്റെയും യാക്കോബിന്റെയും ദൈവമാകുന്നുവെന്ന് പറയുന്നു. എങ്കിൽ ഇവർ മരിച്ചവരല്ലായെന്നു പറയേണ്ടിവരും. ഇതു പറയുന്ന കാലത്ത് ഇവർ ലോകത്തിൽ ജീവിച്ചിരിപ്പില്ല. ഇതാണ് നാം മറുരൂപമലയിലും കാണുന്നത്. ദൈവം ഇന്നലത്തെയോ ഇന്നത്തെയോ മാത്രമല്ല, നാളത്തെയും ദൈവമാണ്. അതുകൊണ്ട് ദൈവീക രക്ഷാപദ്ധതി പരിമിതപ്പെടുത്തുന്നതല്ല. ഇന്നലെയും ഇന്നും എന്നേക്കും അനന്യനാകുന്നുവെന്നാണ് പൗലോസിന്റെ സാക്ഷ്യം.

ആധുനിക വൈദ്യശാസ്ത്ര രംഗത്തെ ഏറ്റവും വലിയ കണ്ടുപിടുത്തങ്ങളിലൊന്ന് ജീനോം മാപ്പിങ്ങാണ്. അതിലൊന്നാണ് നമ്മുടെ ജീനുകളിൽ തലമുറകൾ കൈമാറിവന്ന അനേകം ഘടകങ്ങൾ. തലമുറകളിലേക്ക് നീണ്ടുപോകുന്ന സ്വാധീനങ്ങളാണുള്ളത്. മൂന്നു കാലങ്ങളിലുള്ളയിടത്താണ് ജീവിതത്തിന്റെ സമ്പൂർണ്ണത വരുന്നത്.

# 3

## മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ 2010 ജൂൺ 10-ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ് അവതരിപ്പിച്ച 2010-2011 ലെ ബജറ്റ് പ്രസംഗം

**ഡോ. ജോർജ് ജോസഫ്**



*കാതോലിക്കേറ്റ് പ്രസ്സിന്റെ നവീകരണത്തിന് ഒരു ലക്ഷം രൂപ ഈ ബജറ്റിൽ വകയിരുത്തിയിട്ടുണ്ട്. കൂടാതെ ദയറാകൾ, ആശുപത്രികൾ, സിവിൽ സർവ്വീസ് അക്കാദമി, ആദ്ധ്യാത്മീക നവോത്ഥാന പ്രസ്ഥാനങ്ങൾ, കുശാൽനഗർ വസ്തു, വെട്ടിക്കൽ ദയറാ, കുണ്ടറ സെമിനാരി, വള്ളിക്കാട്ട് ദയറ, തഴക്കര സെമിനാരി, കാതോലിക്കേറ്റ് സെന്ററുകൾ മുതലായവയ്ക്കുള്ള ഗ്രാന്റുകളും നവജ്യോതി സ്വയംതൊഴിൽ, കാരാപ്പുഴ വസ്തുവിന്റെ വികസനം തുടങ്ങിയവയും ഇതിൽ ഉൾപ്പെടുന്നുണ്ട്. ഇപ്രകാരം 341 ലക്ഷം രൂപയുടെ അടങ്കൽ ബജറ്റ് അവതരിപ്പിക്കുന്നു.*

### A.VI ജനറൽ അക്കൗണ്ട്

സഭാകേന്ദ്രത്തിൽനിന്നുള്ള സഭയുടെ പ്രധാന ചെലവുകൾ ഉൾക്കൊള്ളുന്ന ഫണ്ടാണ് ജനറൽ അക്കൗണ്ട് എന്ന പേരിൽ അറിയപ്പെടുന്നത്. ഇതിലേയ്ക്കുള്ള പ്രധാന വരവ് പരുമല സെമിനാരി ഫണ്ടിൽ നിന്ന് ലഭ്യമാക്കുന്നു. ഈ സാമ്പത്തിക വർഷത്തിൽ 2.25 കോടി രൂപ പരുമല സെമിനാരിയിൽനിന്ന് ജനറൽ അക്കൗണ്ടിലേക്ക് മാറ്റുവാൻ ഉദ്ദേശിക്കുന്നു. വൈദിക ശമ്പള സബ്സിഡിക്ക് 55 ലക്ഷം രൂപാ കാതോലിക്കാദിനപിരിവിൽ നിന്നും ഈ ഫണ്ടിലേക്ക് വരുന്നുണ്ട്. കാതോലിക്കാദിന ഫണ്ടിൽ നിന്നും ഉള്ള വിഹിതം ഉൾപ്പെടെ ഒരു കോടി നാൽപ്പത് ലക്ഷം രൂപാ വൈദിക ശമ്പള സബ്സിഡിയ്ക്കും, 10 ലക്ഷം രൂപാ വൈദിക ഇൻഷുറൻസിനും 48 ലക്ഷം രൂപ സെൻട്രൽ സെക്രട്ടറിയേറ്റിന്റെ നിർമ്മാണത്തിനുമായി വകയിരുത്തിയിട്ടുണ്ട്. കാതോലിക്കേറ്റ് പ്രസ്സിന്റെ നവീകരണത്തിന് ഒരു ലക്ഷം രൂപ ഈ ബജറ്റിൽ വകയിരുത്തിയിട്ടുണ്ട്. കൂടാതെ ദയറാകൾ, ആശുപത്രികൾ, സിവിൽ സർവ്വീസ് അക്കാദമി, ആദ്ധ്യാത്മീക നവോത്ഥാന പ്രസ്ഥാനങ്ങൾ, കുശാൽനഗർ വസ്തു, വെട്ടിക്കൽ ദയറാ, കുണ്ടറ സെമിനാരി, വള്ളിക്കാട്ട് ദയറ, തഴക്കര സെമിനാരി, കാതോലിക്കേറ്റ് സെന്ററുകൾ മുതലായവയ്ക്കുള്ള ഗ്രാന്റുകളും നവജ്യോതി സ്വയംതൊഴിൽ, കാരാപ്പുഴ വസ്തുവിന്റെ വികസനം തുടങ്ങിയവയും ഇതിൽ ഉൾപ്പെടുന്നുണ്ട്. ഇപ്രകാരം 341 ലക്ഷം രൂപയുടെ അടങ്കൽ ബജറ്റ് അവതരിപ്പിക്കുന്നു.

### A.VII മാർ ഡയണീഷ്യസ് ചർച്ച് സെന്റർ (എം.ഡി.സി. സെന്റർ)

മലങ്കര സഭയുടെ ഒരു നിത്യവരുമാന സ്രോതസ്സ് ആയി പരിഗണിയ്ക്കപ്പെടുന്ന ഒരു ഷോപ്പിംഗ് കോംപ്ലക്സാണ് ഇത്. എം.ഡി. സെമിനാരി കോമ്പൗണ്ടിൽ രണ്ടു പ്രധാന ബ്ലോക്കുകളായി ഇതു സ്ഥിതി ചെയ്യുന്നു. ഇതിന്റെ ഭരണം സഭ നേരിട്ട് നടത്തുന്നു. പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിക്കുവേണ്ടി, കാതോലിക്കേറ്റ് ഓഫീസ് ഇതിന്റെ ദൈനംദിന കാര്യങ്ങൾ നിർവ്വഹിക്കുന്നു. ഈവർഷം എം.ഡി.സി. സെന്ററിൽനിന്ന് വാടക ഇനത്തിൽ 33.35 ലക്ഷം രൂപാ വരവ് പ്രതീക്ഷിക്കുന്നു. ട്രഷറി ഡിപ്പോസിറ്റായി 108 ലക്ഷം രൂപ ഉണ്ട്. നീക്കിയിരിപ്പായി 25.70 ലക്ഷം രൂപാ പ്രതീക്ഷിക്കുന്നു.

എം.ഡി.സി.സിയിൽനിന്നും കാതോലിക്കേറ്റ് അരമനയ്ക്ക് 8 ലക്ഷവും കാതോലിക്കേറ്റ് ഓഫീസിന് 9 ലക്ഷവും പ. കാതോലിക്കാ ബാവായുടെ ഓഫീസിന് 7 ലക്ഷം രൂപയും ഗ്രാന്റ് നൽകുവാൻ ഉദ്ദേശിക്കുന്നു. ജനറൽ അക്കൗണ്ടിലേക്ക് 10 ലക്ഷവും എം.ഡി.കാമ്പസിൽ ഓഡിറ്റോറിയം പണിയുടെ പ്രാരംഭ ചെലവുകൾക്കായി 50 ലക്ഷം രൂപയും വകയിരുത്തിയിട്ടുണ്ട്. ഇവയെല്ലാംചേർന്ന് 192.18 ലക്ഷം രൂപയുടെ അടങ്കൽ ബജറ്റ് അവതരിപ്പിക്കുന്നു.

### A.VIII മലങ്കര ഓർത്തഡോക്സ് ചർച്ച് ഡവലപ്മെന്റ് ഫണ്ട്

മലങ്കര ഓർത്തഡോക്സ് സഭയുടെ സാമൂഹ്യവികസനം ലക്ഷ്യമാക്കി ഒരു കാലഘട്ടത്തിൽ രൂപം കൊടുത്ത നിധിയാണിത്. ഇതിന്റെ പ്രവർത്തനം ഊർജ്ജിതപ്പെടുത്തേണ്ടതാണ്. ഈ ഫണ്ട് നിലനിർത്തിക്കൊണ്ട് 8.83 ലക്ഷം രൂപയുടെ വരവു ചെലവു കണക്ക് അവതരിപ്പിക്കുന്നു.

### A.IX വെട്ടിയ്ക്കൽ സെന്റ് തോമസ് ദയറാ

പ. പരുമല തിരുമേനിയുടെ ജീവിതവുമായി ബന്ധപ്പെട്ട്, പ. തിരുമേനിയുടെ ജന്മനാട്ടിൽ മലങ്കര ഓർത്തഡോക്സ് സഭയുടേതായി പ്രവർത്തിക്കുന്ന ഒരു ദയറാ ആണ് വെട്ടിക്കൽ ദയറ. വെട്ടിക്കൽ ദയറായുടെ പ്രവർത്തനങ്ങൾക്കായി 9.84 ലക്ഷം രൂപയുടെ വരവുചെലവ് പ്രതീക്ഷിക്കുന്ന ഒരു ബജറ്റ് അവതരിപ്പിക്കുന്നു. ഗ്രാന്റായി 50,000 രൂപാ നൽകുന്നുണ്ട്.

### A.X വള്ളിക്കാട്ടു ദയറാ

മലങ്കര സഭയിലെ രണ്ടാം കാതോലിക്കാ പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ ബാവായുടെയും അഭിവന്ദ്യ ഔഗേൻ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെയും കബറിടങ്ങൾ സ്ഥിതി ചെയ്യുന്ന ചാപ്പൽ ഇവിടെയുണ്ട്. കാലം ചെയ്ത പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ ഇവിടം ഒരു തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിച്ചിട്ടുണ്ട്.

പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ ബാവായുടെയും അഭിവന്ദ്യ ഔഗേൻ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെയും ഓർമ്മപ്പെരുനാളുകൾ സമുചിതമായി ഇവിടെ ആഘോഷിച്ചുവരുന്നു.

ഈ സാമ്പത്തിക വർഷത്തിൽ 21.90 ലക്ഷം രൂപയുടെ വരവുചെലവുകളുള്ള ബജറ്റ് അവതരിപ്പിക്കുന്നു. ഭണ്ഡാരവരവായി 3.6 ലക്ഷവും പെരുന്നാൾ വരവ് ആറ് ലക്ഷവും സഭാകേന്ദ്രത്തിൽ നിന്നും 1.50 ലക്ഷം രൂപയും പ്രധാന വരവുകളായി പ്രതീക്ഷിക്കുന്നു. നിർമ്മാണ പ്രവർത്തനങ്ങൾക്ക് 7.96 ലക്ഷം രൂപയും ശമ്പളം ഇനത്തിൽ 1.80 ലക്ഷം രൂപയും പെരുന്നാളിന് 7 ലക്ഷം രൂപയും പ്രധാന ചെല

വിനങ്ങളാണ്.

**A.XI (a) മലങ്കര ചർച്ച് കോഫി എസ്റ്റേറ്റ്, പീരുമേട്**

സഭാ കേന്ദ്രത്തിന്റെ നേരിട്ടുള്ള ഭരണത്തിലുള്ള ഈ എസ്റ്റേറ്റിന് രണ്ട് ഉപവിഭാഗങ്ങൾ കൂടി ഉണ്ട്. മലങ്കര ചർച്ച് കോഫി എസ്റ്റേറ്റിൽ കാപ്പി, കുരുമുളക് എന്നിവ കൃഷി ചെയ്യുന്നു. 9.42 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A XI (b) മലങ്കര ചർച്ച് പള്ളിക്കുന്ന് വസ്തു**

ഇവിടെ പ്രധാനമായി കാപ്പി, ഏലം എന്നിവ കൃഷി ചെയ്യുന്നു. 1,00,000 രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**AXI (c) മൂന്നാറ്റ് മുക്ക് വസ്തു**

ഇത് 75 ഏക്കർ വിസ്തൃതിയുള്ള സ്ഥലമാണ്. അതിൽ 25 ഏക്കർ എൻജിനീയറിംഗ് കോളജിന് വേർതിരിച്ചിട്ടുണ്ട്. ബാക്കി സ്ഥലത്ത് കൃഷി ചെയ്യുന്നതിനുള്ള ക്രമീകരണങ്ങൾ ചെയ്തുവരുന്നു. കാപ്പി, കുരുമുളക്, ഏലം എന്നിവ കൃഷി ചെയ്യുന്നതിന് ഉപയുക്തമായ പ്രദേശമാണിത്. 2.84 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**AXII രജ്ഞിലാടി എസ്റ്റേറ്റ്**

മലങ്കര സഭയുടെ ഉടമസ്ഥതയിൽ കർണ്ണാടക സംസ്ഥാനത്തുള്ള ഒരു എസ്റ്റേറ്റാണിത്. പ്രധാനമായും റബ്ബറും, തെങ്ങും കൃഷി ചെയ്യുന്നു. ഈ സാമ്പത്തിക വർഷം 6.38 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**AXIII എം.ജി. ഓർച്ചാർഡ്സ്, കുശാൽ നഗർ**

കർണ്ണാടക സ്റ്റേറ്റിൽ കുശാൽ നഗറിൽ ഉള്ള 50 ഏക്കർ വസ്തുവാണിത്. തുമ്പമൺ മെത്രാസനാധിപനായ അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലീമ്മിസ് തിരുമേനി ചുമതല ഏറ്റെടുത്ത് സഭയ്ക്ക് പ്രയോജനകരമായ രീതിയിൽ ഈ സ്ഥലം വികസിപ്പിക്കുന്നതിന് വേണ്ട നടപടികൾ സ്വീകരിച്ചിട്ടുണ്ട്. ഇതിന്റെ പ്രവർത്തനങ്ങൾക്കായി രണ്ട് ലക്ഷം രൂപ വരവുചെലവു പ്രതീക്ഷിക്കുന്ന ബജറ്റ് അവതരിപ്പിക്കുന്നു.

*സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന പള്ളികളുടെ പുനർനിർമ്മാണത്തിനും പുതിയ കാതോലിക്കേറ്റ് സെന്ററുകൾ നിർമ്മിക്കുന്നതിനും വേണ്ടി രൂപീകൃതമായിട്ടുള്ള ഒരു സംവിധാനം ആണിത്. മിഷൻ സൺഡേ കവർ പിരിവിന്റെ 40% ഉം മേൽപറഞ്ഞ ആവശ്യത്തിന് കാതോലിക്കാ ദിനപിരിവിൽ നിന്നും നീക്കിവയ്ക്കുന്ന തുകയും ഇതിന്റെ വരുമാനമാണ്. ഈ സാമ്പത്തിക വർഷം 106 ലക്ഷം രൂപാ അടങ്കലുള്ള ഒരു ബജറ്റ് അംഗീകാരത്തിന് സമർപ്പിക്കുന്നു.*

**A.XIV കോർപ്പറേറ്റ് മാനേജ്മെന്റ് ഓഫ് എം.ഒ.സി. കോളജ്സ്**

മലങ്കര ഓർത്തഡോക്സ് സഭയുടെ ഉടമസ്ഥതയിലുള്ള കോളജുകളുടെ ഏകോപിച്ചുള്ള പ്രവർത്തനത്തിനായി രൂപീകരിച്ചിട്ടുള്ള ഓഫീസാണിത്. ഇതിന്റെ ഭരണത്തിന് ഒരു ഗവേണിംഗ് ബോർഡ് ഉണ്ട്. മാനേജരായി അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ സേവനം അനുഷ്ഠിക്കുന്നു. 201011 സാമ്പത്തിക വർഷം 169.85 ലക്ഷം രൂപയുടെ ബജറ്റ് അംഗീകാരത്തിന് സമർപ്പിക്കുന്നു.

**A.XV കാതോലിക്കേറ്റ് ആൻഡ് എം.ഡി. സ്കൂൾസ് കോർപ്പറേറ്റ് മാനേജ്മെന്റ്**

സഭയുടെ ഉടമസ്ഥതയിലുള്ള ഹയർസെക്കണ്ടറി സ്കൂളുകൾ, ഹൈസ്കൂളുകൾ, അപ്പർ/പ്രൈമറി സ്കൂളുകൾ, ട്രെയിനിംഗ് സ്കൂളുകൾ എന്നിവയുടെ മാനേജ്മെന്റ് ഈ ഓഫീസ് കൈകാര്യം ചെയ്യുന്നു. ഈ സ്കൂളുകളുടെ ഭരണത്തിന് ഒരു ഗവേണിംഗ് ബോർഡും ഉണ്ട്. മാനേജർ സ്ഥാനത്ത് അഭിവന്ദ്യ മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ സേവനം അനുഷ്ഠിക്കുന്നു.

201011 സാമ്പത്തിക വർഷം 62.71 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A.XVI മലങ്കര ഓർത്തഡോക്സ് ചർച്ച് പബ്ലിക്കേഷൻസ്**

മലങ്കരസഭയുടെ ആരാധനാ പുസ്തകങ്ങളും വിശ്വാസപരമായ പുസ്തകങ്ങളും പ്രസിദ്ധീകരിക്കുന്ന വിഭാഗമാണ് ചർച്ച് പബ്ലിക്കേഷൻസ് ഡിപ്പാർട്ട്മെന്റ്. ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ഇതിന്റെ പ്രസിഡന്റായി പ്രവർത്തിക്കുന്നു.

ഈ വർഷം എം.ഒ.സി. പബ്ലിക്കേഷന്റെ പ്രവർത്തനങ്ങൾക്കായി 41.39 ലക്ഷം രൂപയുടെ ബജറ്റ് പരിഗണനയ്ക്കും അംഗീകാരത്തിനുമായി സമർപ്പിക്കുന്നു. പുതിയ ആസ്ഥാനമന്ദിരം നിർമ്മിക്കുന്നതിന് 12 ലക്ഷം രൂപ വകകൊള്ളിച്ചിട്ടുണ്ട്.

**A.XVII അൺഡവലപ്ഡ് ചർച്ചസ് ആൻഡ് കാതോലിക്കേറ്റ് സെന്റേഴ്സ് ഡവലപ്മെൻറ് ഫണ്ട്**

സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന പള്ളികളുടെ പുനർനിർമ്മാണത്തിനും പുതിയ കാതോലിക്കേറ്റ് സെന്ററുകൾ നിർമ്മിക്കുന്നതിനും വേണ്ടി രൂപീകൃതമായിട്ടുള്ള ഒരു സംവിധാനം ആണിത്. മിഷൻ സൺഡേ കവർ പിരിവിന്റെ 40% ഉം മേൽപറഞ്ഞ ആവശ്യത്തിന് കാതോലിക്കാ ദിനപിരിവിൽ നിന്നും നീക്കിവയ്ക്കുന്ന തുകയും ഇതിന്റെ വരുമാനമാണ്.

ഈ സാമ്പത്തിക വർഷം 106 ലക്ഷം രൂപാ അടങ്കലുള്ള ഒരു ബജറ്റ് അംഗീകാരത്തിന് സമർപ്പിക്കുന്നു. (തുടരും)

*തുടർച്ച*

# സഭ: സഹോദരങ്ങളുടെ കൂട്ടായ്മ



**ഫാ.സി.സി.ചെറിയാൻ**

*ക്ഷമനൽകുന്നത്, തെറ്റുചെയ്ത വ്യക്തി ആവശ്യപ്പെടുമ്പോഴല്ല, ആവശ്യപ്പെടുന്നതുവരെ കാത്തുനില്ക്കാനും പാടില്ല. ആവശ്യപ്പെട്ടില്ലെങ്കിലും ക്ഷമിക്കാനുള്ള സന്നദ്ധതയാണ് യഥാർത്ഥ കൂട്ടായ്മയുടെ ലക്ഷണം. ഒരാൾ ഉപദ്രവിച്ചാൽ ക്ഷമിക്കണം. പക്ഷെ, അയാൾ പിന്നീടും ഉപദ്രവിക്കാത്തവിധം അദ്ദേഹവുമായി കൂട്ടായ്മയ്ക്ക് ആ 'ക്ഷമ' പ്രയോജനപ്പെടണം. അതില്ലാതെ വന്നാൽ, പിന്നീട് അയാൾ ചെയ്യുന്ന ഉപദ്രവങ്ങൾ ഏറ്റുവാങ്ങാൻ നാം നിന്നുകൊടുക്കണമെന്ന് കർത്താവ് ആവശ്യപ്പെടുന്നില്ല. കൂട്ടായ്മയിലേക്ക് വരാനിഷ്ടമില്ലാതെ ഉപദ്രവിക്കാനും നശിപ്പിക്കാനുമായി മാത്രം അടുത്തുവരുന്നവരെ ബോധപൂർവ്വം ഒഴിവാക്കാൻ നമുക്ക് കഴിയണം.*

**കൂ**രുടനെ സൗഖ്യമാക്കിക്കഴിഞ്ഞ് യേശുപറയുന്നു. "പിന്നെ യേശു: നോക്കുവിൻ ഇത് ആരും അറിയരുത്" എന്ന് കർശനമായി നിർദ്ദേശിച്ചു" (മത്താ. 9:30). "അവൻ അവരെ ഒക്കെയും സൗഖ്യമാക്കി തന്നെ പ്രസിദ്ധമാക്കരുതെന്ന് അവരോട് ആജ്ഞാപിച്ചു" (മത്താ. 12:15,16).

### 2. കൂട്ടായ്മയിൽ സഭാംഗങ്ങൾ പരസ്പരപൂരകങ്ങളായി പ്രവർത്തിക്കുന്നു

"ശരീരത്തിൽ ഭിന്നതവരാതെ അവയവങ്ങൾ അന്യോന്യം ഒരുപോലെ കരുതേണ്ടതിന്നായിട്ടു തന്നെ" (1 കൊരി. 12:25,26). ഒരു അംഗത്തിനുണ്ടാകുന്ന സുഖവും ദുഃഖവും ശരീരം മുഴുവനും പങ്കുവയ്ക്കുന്നതുപോലെ, യഥാർത്ഥ കൂട്ടായ്മയിലും ഉണ്ടാകും. പരസ്പരം കൊടുത്തും എടുത്തും, ആശ്രയിച്ചും സഹായിച്ചുമാണ് കൂട്ടായ്മ ശക്തിപ്പെടുന്നത്. പരസ്പരബന്ധം നിലനിർത്തുക. ഉത്തരവാദിത്വങ്ങൾ പങ്കിടുക. പരസ്പരം സഹായിക്കുക. ഇവയെല്ലാമാണ് യഥാർത്ഥ കൂട്ടായ്മയുടെ അനുഭവം. വി. പൗലൂസ് പറയുന്നു "അങ്ങനെ നിങ്ങളുടേയും എന്റേയും വിശ്വാസത്താൽ നമുക്ക് ഒരുമിച്ച് ആശ്വാസം പ്രാപിക്കേണ്ടതിനു തന്നെ"(റോമ. 1:12). "സഹോദരതുല്യം അന്യോന്യം ആത്മീയ അഭിവൃദ്ധിയ്ക്കുമായി പരിശ്രമിക്കാം" (റോമ. 14:19). കൂട്ടായ്മയിലെ ഓരോ അംഗത്തിനും വേണ്ടി നമുക്ക് ഉത്തരവാദിത്തമില്ലെങ്കിലും ഓരോ അംഗത്തോടും നമുക്ക് ഉത്തരവാദിത്വമുണ്ട്. നമ്മുടെ കഴിവുകൾക്കനുസരിച്ച് പ്രവർത്തിച്ച് മറ്റ് സഹോദരങ്ങളെ സഹായിച്ച് കൂട്ടായ്മയിൽ കഴിയാൻ ദൈവം ആഗ്രഹിക്കുന്നു.

### 3. അന്യോന്യം ക്ഷമിക്കുന്നതാണ് യഥാർത്ഥ കൂട്ടായ്മയുടെ ലക്ഷണം

"അന്യോന്യം സഹിക്കുകയും ഒരുവന് ഒരുവനോട് വഴക്കുണ്ടായാൽ അന്യോന്യം ക്ഷമിക്കുകയും ചെയ്യുവിൻ. കർത്താവ് നിങ്ങളോട് ക്ഷമിച്ചതുപോലെ നിങ്ങളും ക്ഷമിക്കുവിൻ". സർവ്വോപരി സമ്പൂർണ്ണതയുടെ ബന്ധമായ സ്നേഹം ധരിക്കുവിൻ" (കൊലോ. 3:13,14).

'സഹതാപം' (Sympathy) കൂട്ടായ്മയുടെ മുഖമുദ്രയായിരിക്കണം. "കൂടെ തപിക്കുന്ന" അനുഭവമാണത്. സഹോദരന്റെ മനസ്സ് അറിഞ്ഞ് ദുഃഖത്തിൽ പങ്കുചേരാൻ കഴിഞ്ഞാൽ കൂട്ടായ്മയുടെ ശക്തി വർദ്ധിക്കും. പലതരത്തിൽ കൂട്ടായ്മയെ വർദ്ധിപ്പിക്കാം. പങ്കുവയ്ക്കൽ വഴി (Sharing), സഹപഠനം വഴി (Studying), സഹസേവനം വഴി (Serving), സഹസഹനം വഴി (Suffering) കൂട്ടായ്മയുടെ ആഴം വർദ്ധിപ്പിക്കാൻ ശ്രമിക്കുക. "പരസ്പരം ഭാരങ്ങൾ ചുമക്കുവിൻ അങ്ങനെ ക്രിസ്തുവിന്റെ ന്യായപ്രമാണം നിറവേറ്റുവിൻ" (ഗലാ. 6:2). ഇയ്യോബ് പറയുന്നു: "ദുഃഖിതനോട് സ്നേഹിതൻ ദയകാണിക്കേണ്ടതാകുന്നു. അല്ലാതിരുന്നാൽ അവൻ സർവ്വശക്തനെക്കുറിച്ചുള്ള ഭയം ത്യജിച്ചുകളയും" (ഇയ്യോബ്. 6:14).

### 4. ക്ഷമയും ആശ്വാസവും കൂട്ടായ്മയിലൂടെ ലഭിക്കുന്നു

"അവൻ അതിദുഃഖത്തിൽ മുങ്ങിപ്പോകാതിരിക്കേണ്ടതിന് നിങ്ങൾ അവനോട് ക്ഷമിക്കുകയും അവനെ ആശ്വസിപ്പിക്കുകയുമാണ് വേണ്ടത്. അതുകൊണ്ട് നിങ്ങളുടെ സ്നേഹം അവനിൽ വീണ്ടും ഉറപ്പിക്കണമെന്ന് ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു" (2 കൊരി. 2:7,8).

കൂട്ടായ്മ തെറ്റുകളെ ക്ഷമിക്കുന്നതും മായിച്ച് കളയുന്നതുമായ ഒരു അനുഭവമാണ്. "നീതിയെ" "കരുണ" തോല്പിക്കുന്ന ഘട്ടത്തിലാണ് കൂട്ടായ്മ വർദ്ധിക്കുന്നത്. നാം എല്ലാവരും വീണുപോകുന്നവരാകയാൽ 'കരുണ' ആവശ്യമുള്ളവരാണ്. കരുണ കാണിപ്പാനും കരുണലഭിക്കുവാനും നമുക്ക് കൂട്ടായ്മയിലൂടെ അവസരമുണ്ടാകണം. ക്ഷമിക്കാൻ കഴിയാതെ ഒരുനാളും കൂട്ടായ്മ ഉണ്ടാകയില്ല (കൊലോ. 3:13). വെറുപ്പും വൈരാഗ്യവും കൂട്ടായ്മയെ തകർക്കും. അറിഞ്ഞും അറിയാതെയും നമ്മിലുണ്ടാകുന്ന വീഴ്ചകൾ പരസ്പരം ക്ഷമിക്കാനും, വീണുപോകാതിരിപ്പാൻ പരസ്പരം സഹായിക്കാനും യഥാർത്ഥ കൂട്ടായ്മയിലൂടെ സാധിക്കണം. കർത്താവ് നമ്മോട് ക്ഷമിച്ചതു ഓർത്ത് അതുപോലെ നമുക്കും ക്ഷമിക്കാൻ സാധിക്കണം (കൊലോ. 3:13). ദൈവം നമ്മോട് ക്ഷമിച്ചതിനേക്കാൾ കൂടുതലായി ആരോടും നമുക്ക് ക്ഷമിക്കേണ്ടിവരികയില്ല. പഴയതിനെ മറക്കുന്നതാണ് 'ക്ഷമ'. ചിലപ്പോൾ ക്ഷമിക്കാൻ കഴിയും, പക്ഷെ മറക്കാൻ കഴിയാറില്ല. അതുശരിയായ ക്ഷമയുടെ ലക്ഷണമല്ല.

ക്ഷമനൽകുന്നത്, തെറ്റുചെയ്ത വ്യക്തി ആവശ്യപ്പെടുമ്പോഴല്ല, ആവശ്യപ്പെടുന്നതുവരെ കാത്തുനില്ക്കാനും പാടില്ല. ആവശ്യപ്പെട്ടില്ലെങ്കിലും ക്ഷമിക്കാനുള്ള സന്നദ്ധതയാണ് യഥാർത്ഥ കൂട്ടായ്മയുടെ ലക്ഷണം. ഒരാൾ ഉപദ്രവിച്ചാൽ ക്ഷമിക്കണം. പക്ഷെ, അയാൾ പിന്നീടും ഉപദ്രവിക്കാത്തവിധം അദ്ദേഹവുമായി കൂട്ടായ്മയ്ക്ക് ആ 'ക്ഷമ' പ്രയോജനപ്പെടണം. അതില്ലാതെ വന്നാൽ, പിന്നീട് അയാൾ ചെയ്യുന്ന ഉപദ്രവങ്ങൾ ഏറ്റുവാങ്ങാൻ നാം നിന്നുകൊടുക്കണമെന്ന് കർത്താവ് ആവശ്യപ്പെടുന്നില്ല. കൂട്ടായ്മയിലേക്ക് വരാനിഷ്ടമില്ലാതെ ഉപദ്രവിക്കാനും നശിപ്പിക്കാനുമായി മാത്രം അടുത്തുവരുന്നവരെ ബോധപൂർവ്വം ഒഴിവാക്കാൻ നമുക്ക് കഴിയണം. ഇല്ലെങ്കിൽ അത്തരക്കാർ, നമ്മുടെ കൂട്ടായ്മയെ തകർത്തേക്കും. ശരിയായ കൂട്ടായ്മ സംഘടിപ്പിക്കാനും നടത്തിക്കൊണ്ടുപോകാനും ഒരു സത്യക്രിസ്ത്യാനിക്ക് ചുമതലയുണ്ട്.

*അടുത്തപേജിൽ*

*നോവൽ*




# വിശ്വാസികളുടെ തീരം 12



ഡോ.കെ.എം. ജോസഫ്

**അദ്ധ്യായം പന്ത്രണ്ട്**

**ആ**രാധനയ്ക്കും വേദപഠനത്തിനുംവേണ്ടി നീക്കിവെച്ചിട്ടുള്ള ദിവസമാണ് ഞായർ. പെണ്ണുങ്ങൾ ഉൾപ്പെടെ വീട്ടിലുള്ളവരെല്ലാം അന്നു പള്ളിയിൽ പോകണം. പ്രായമുള്ളവർ രാവിലെ വെള്ളംപോലും കുടിക്കുകയില്ല. കുർബ്ബാന കൈക്കൊള്ളാൻ വേണ്ടിയുള്ള ഒരുക്കമാണത്. തോമസുകുട്ടി കഞ്ഞികുടിച്ചിട്ടാണിറങ്ങിയത്. പള്ളിയിലെത്തിയപ്പോൾ മദ്ബഹയുടെ മറ നീക്കിയിരുന്നില്ല. നേരത്തെ എത്തിയ പാപ്പി മുൻനിരകളിൽ കുട്ടികളെ നിരത്തി നിർത്തുന്ന ജോലി ഏറ്റെടുത്തു.

'കർത്താവേ നിൻ രക്തശരീരങ്ങൾ കൈക്കൊണ്ട്

ഭക്തരരായി മരിച്ചോർക്കരുളണമേ നല്ലോർമ്മ

നിന്റെ മഹത്വമുദിക്കും നാൾ

നിൽക്കണമവർ വലഭാഗത്തിൽ'

ലയിക്കാത്ത സ്വരങ്ങൾ കൂടിച്ചേർന്നു പാടിത്തീർന്നപ്പോൾ തിരശ്ശീല നീങ്ങി. പരസ്യശുശ്രൂഷയുടെ ആരംഭം. കൈമണികളുടേയും മറുവാസാകളുടേയും കിലുക്കങ്ങൾക്കിടയിൽ പ്രാർത്ഥനകൾ ഏറ്റുചൊല്ലുമ്പോൾ അർത്ഥം അകന്നുനിന്നു. പോയദിവസത്തെ അനുഭവങ്ങളായിരുന്നു ഓർമ്മയിൽ നിറഞ്ഞത്. ഊട്ടുപുരയുടെ കോണിലുള്ള തൂണുകൾക്കിടയിലാണവർ ഇരുന്നത്. തിരുനെൽവേലി നാഗലിംഗം പിള്ളയുടെ നാദസ്വരമേളം നിറഞ്ഞുനിൽക്കുന്ന നേരം. ആദ്യം അരോചകമായി തോന്നിയ അസുരവാദ്യത്തിന്റെ സ്വരതാളങ്ങൾ കാതുകൾ വലിച്ചെടുക്കുവാൻ നേരമെടുത്തു. ഇടവേളയ്ക്കുശേഷമായിരുന്നു തുള്ളൽ. കഥ കല്യാണസൗഗന്ധികമായിരുന്നതുകൊണ്ടും സംശയങ്ങൾ തീർക്കാൻ വർക്കി അടുത്തുണ്ടായിരുന്നതുകൊണ്ടും കുറെയൊക്കെ രസിക്കാൻ കഴിഞ്ഞു. കുബേരപുരിയിലെത്തിയ ഭീമനോടു വിട പറഞ്ഞവൻ മടങ്ങി. കഥകളി കാണാൻ കാത്തിരുന്ന കൂട്ടുകാർക്കെന്തു പിണഞ്ഞു? അവരെ പള്ളിയിലെന്താണ് കാണാത്തത്? അവിശ്വാസികൾക്കു പ്രവേശനമില്ലെന്ന പരസ്യം കാണാതെ അമ്പലവളപ്പിൽ കയറിയ കൂട്ടുകാരെ കിഴക്കേക്കരയിലെ ആരെങ്കിലും കണ്ടുപിടിച്ചു കാണുമോ? ശത്രുപാളയത്തിലേക്കു കടത്തിവിട്ട ചാരന്മാരെപ്പോലെ അവർ അശരണരായിത്തീരുകയില്ലേ? തോമസുകുട്ടിക്കു കുറ്റബോധം തോന്നി. ഇടയ്ക്കിടെ അവൻ വെളിയിലേക്കു നോക്കി. കുർബ്ബാനയിൽ സംബന്ധിക്കാൻ വരുന്നവരിൽ അധികം പേരും സമയം പാലിക്കാറില്ല. വൈകിവന്നവരുടെ കൂട്ടത്തിലും കൂട്ടുകാരില്ല. തുബ്ദേൻ തുടങ്ങിയപ്പോൾ അവൻ വാതിൽപ്പടിയിൽ ചെന്നിരുന്നു. അകത്തും പുറത്തും ഒരുപോലെ നോട്ടമെത്തും. അഞ്ചാം തുബ്ദേൻ വായിച്ചുകൊണ്ടിരിക്കുന്ന നേരത്താണ് വർക്കിയും മാത്തുക്കുട്ടിയും പടികയറി പള്ളിമുറ്റത്തെത്തിയത്. തോമസുകുട്ടിക്കാശ്വാസമായി. തുടരുന്ന ആരാധനയ്ക്കിടയിൽ കൂടുതൽ വിവരങ്ങൾ ശേഖരിക്കുവാൻ അവസരമില്ല. കുർബ്ബാന കഴിഞ്ഞ് കൈമുത്തി നേർച്ചയിട്ടിറങ്ങിയതിനു ശേഷമാണ് കൂട്ടുകാരോടൊപ്പം ചേർന്നത്. പള്ളിയിലെന്തോ പണി ചെയ്യാനുണ്ടായിരുന്നതുകൊണ്ട് പാപ്പി കൂടെയുണ്ടായിരുന്നില്ല.

'നിങ്ങളു താമസിച്ചപ്പോൾ ഞാൻ വിചാരിച്ചു, ഇന്നലെയെന്തെങ്കിലും കുഴപ്പമുണ്ടായിക്കാണുമെന്ന്'

'കുഴപ്പമുണ്ടായില്ലെന്നു പറയാൻ വയ്യ. തക്കസമയത്തു പുറത്തു ചാടാൻ കഴിഞ്ഞതുകൊണ്ട് തടിയ്ക്ക് കേടുപറ്റിയില്ല.'

'എന്താ, എന്തുപറ്റി?' കുറ്റബോധത്തോടെ അവൻ ചോദിച്ചു.

തോമസുകുട്ടി മടങ്ങിപ്പോന്നതിനുശേഷമുണ്ടായ സംഭവങ്ങൾ വർക്കി വിവരിച്ചു. ഭാഷയിലുള്ള സ്വാധീനം കൊണ്ടായിരിക്കണം അവന്റെ വർണ്ണനകൾ സജീവമാകുന്നത്. തുള്ളലിനും കഥകളിയ്ക്കും ഇടയിൽ കിട്ടിയ മണിക്കൂറുകൾ പാഴാക്കിക്കളയുവാൻ അവർക്കു തോന്നിയില്ല. രാമനാഥഭാഗതവരുടെ വീട്ടിലേക്കാണു നേരെ പോയത്. ബ്രാഹ്മണഗൃഹത്തിൽ അസമയത്തു ചെന്നു കയറുന്നതിൽ അപാകതയുണ്ടെന്നു വർക്കിക്കു വിചാരമുണ്ടായിരുന്നു. പക്ഷേ. ഏതു സമയത്തും ശിഷ്യരെ സ്വീകരിക്കാൻ മടിക്കാത്ത ഗുരുവാണ് രാമനാഥഭാഗവതർ. ശിഷ്യൻ അന്യജാതിക്കാരനാണെന്ന വിചാരമില്ല. ഏതോ രാഗം മൂളിക്കൊണ്ട് കണ്ണടച്ചിരുന്ന ഗുരുനാഥന്റെ മുഖം വത്സലശിഷ്യനെ കണ്ടപ്പോൾ വിടർന്നു. പിന്നീടു സംഗീതത്തെപ്പറ്റി മാത്രമായിരുന്നു സംസാരം. വർക്കി വെറും കേൾവിക്കാരനായി. സമയം വൈകിയെന്ന് ഗുരുപത്നി ഓർമ്മിപ്പിച്ചപ്പോഴാണവർ പിരിഞ്ഞത്. പിന്നേയും കുറേനേരം ബാക്കിയുണ്ട്. അലങ്കാരവസ്തുക്കൾ നിറച്ച ചെറുകടകൾ ചുറ്റിക്കണ്ടു. ഒരു പരിപ്പുവടയിൽ അത്താഴമൊതുക്കി. ഏതാണ്ടു ഒമ്പതു മണിയായപ്പോഴാ

# വിശ്വാസികളുടെ തീരം

ണു പഴയ ഇരിപ്പിടം തേടിയെത്തിയത്. വേറെയാരോ അവിടിരിക്കുന്നുണ്ട്. അടുത്തു ചെന്നപ്പോഴാണു രണ്ടു ചെറുപ്പക്കാരാണെന്നു മനസ്സിലായത്. പുളിച്ച കള്ളിന്റെ നാറ്റം കുടം തുറന്നതുപോലെ പുറത്തുവരുന്നു. ഇരിപ്പിടത്തിന്റെ അവകാശം ഉറപ്പിക്കാൻ വർക്കിയും മാത്തുക്കുട്ടിയും ശ്രമിച്ചില്ല. അവർ അകന്നുമാറിയിരുന്നു. ഒളിവും മറവുമില്ല. എന്നാലും സാരമില്ലെന്നു കരുതി. കളിവിളക്കു തെളിഞ്ഞു കഴിഞ്ഞിരുന്നു. തിരുപ്പുറപ്പാടിന്റെ ഒരുക്കം. എന്താണു നടക്കാൻ പോകുന്നതെന്നു വിവരിച്ചുകൊണ്ട് വർക്കി കാത്തിരുന്നു. കഥകളി കാണാൻ കുടുംബസമേതം വന്നെത്തുന്നവരുടെ തിരക്കാണ് അമ്പലപ്പറമ്പിൽ. ഇരിക്കുവാനും കിടക്കുവാനും ഒരുങ്ങിയാണവർ വന്നിരിക്കുന്നത്.

നളചരിതം ഒന്നാം ദിവസമാണ് കഥ. വർക്കിക്കു കഥയറിയാം. പദങ്ങളറിയാം. ചെണ്ടയുടെയും ചേങ്ങലയുടേയും അകമ്പടിയോടുകൂടിയുള്ള കഥകളി സംഗീതത്തിന്റെ താളവും രാഗവും തേടുകയായിരുന്നു മാത്തുക്കുട്ടി. തിരശ്ശീല നീങ്ങി. നിലവിളക്കിന്റെ വെളിച്ചത്തിൽ നടന്മാർ നിറഞ്ഞാടി. മുദ്രകളുടെ മുഴുവൻ പൊരുളും അറിഞ്ഞില്ലെങ്കിലും കഥ മനസ്സിലാക്കുവാൻ വിഷമമുണ്ടായില്ല. ഹംസത്തിന്റെ വരവോടെ അരങ്ങു കൊഴുത്തു. അങ്ങനെയെല്ലാം മറന്നിരിക്കുമ്പോഴാണു അടക്കത്തിലാരോ പറയുന്നതു കേട്ടത്.

'ആ ഇരിക്കുന്നതു മാപ്പിളമാരാ. അതിലൊരാളു നമ്മുടെ സ്വാമീടെ ശിഷ്യനാ, ഞാൻ കണ്ടിട്ടുണ്ട്.'

'മാപ്പിളമാരോ? അമ്പലത്തിൽ അവർക്കെന്തുകാര്യം?'

ആരൊക്കെയോ കുശുകുശുക്കുന്നു. അവരുടെ രഹസ്യം പെട്ടെന്നു പരസ്യമാവുകയാണ്. അങ്ങനെ സംഭവിച്ചാൽ കൃഷ്ണപിള്ളയുടെ സഹായം കിട്ടുകയില്ല. സ്വയം രക്ഷിക്കുന്നതാണ് ഏറ്റവും നല്ല രക്ഷ. ഒന്നും അറിയാത്തതുപോലെ എഴുന്നേറ്റു. പതുക്കെ നടന്നു. ആരെങ്കിലും അവരെ ശ്രദ്ധിക്കുന്നുണ്ടോ എന്നറിയാൻ പോലും തിരിഞ്ഞു നോക്കിയില്ല. കാണികളുടെ പിന്നിൽക്കൂടി നടന്ന് മതിൽക്കെട്ടിന്റെ പുറത്തുകടന്നു. അമ്പലപ്പറമ്പിന്റെ ഇരുവശങ്ങളിലുമുള്ള കടകളിലെ വിളക്കുകൾ കെട്ടിരുന്നില്ല. പതുക്കെ നടന്നപ്പോൾ പിന്നിലോടിയെത്തുന്നവരുടെ കാൽപ്പെരുമാറ്റം കേട്ടതുപോലെ. അവർ നടപ്പിനു വേഗത കൂട്ടി. നടപ്പ് ഓട്ടമായി. പള്ളിമുക്കിലെത്തുന്നതുവരെ അവർ ഓടുകയായിരുന്നു.

'ആ ഓട്ടത്തിന്റെ അണപ്പു ഇതുവരെ തീർന്നിട്ടില്ല.' വാക്കുകളിൽ നർമ്മം കലർത്തിക്കൊണ്ട് വർക്കി പറഞ്ഞു.

സഹതപിക്കുന്നതിനുപകരം തോമസുകുട്ടി ചിരിച്ചു. പൊട്ടിച്ചിരിയായി അതു വളർന്നു.

'ചിരിച്ചോ. ഞങ്ങളെ കുഴപ്പത്തിൽ കൊണ്ട് ചാടിച്ചിട്ടു ചിരിച്ചോ.'

അപ്പോഴും ഗൗരവസ്വഭാവം സ്വീകരിക്കുവാൻ വർക്കിക്കു കഴിഞ്ഞില്ല.

'ഞാനിപ്പൾ നമ്മളിന്നലെ കേട്ട തുള്ളലോർത്തുപോയി.'

'ഇന്നലെ ഓടുമ്പോൾ ഞാനും അതോർത്തു'.

ഞെടുതാകിനമിശഞെറുമ്പിച്ചുടനേ വിടുഭോഷൻ പാഞ്ഞിതു

തന്നുടെ ഭവനം നോക്കി– അല്ലോ?

'അതു തന്നെ. പക്ഷേ, ഓടിയാലെന്താ? കാണണമെന്നു കൊതിച്ച കഥകളി കണ്ടില്ലേ?'

തോമസുകുട്ടി കണക്കു കൂട്ടിയപ്പോൾ കിട്ടിയതു ലാഭമാണ്.

'ശരിയാ, അതൊരു വല്യ കാര്യമാ' വർക്കി സമ്മതിച്ചു. അപ്പോഴേയ്ക്കും അവർ പഴയ വീടിന്റെ പടിക്കലെത്തിക്കഴിഞ്ഞിരുന്നു.

# സഭ: സഹോദരങ്ങളുടെ കൂട്ടായ്മ

ക്രിസ്തീയ കൂട്ടായ്മകളെപ്പറ്റി വികലമായ ചിലകാഴ്ചപ്പാടുകൾ സമൂഹത്തിലുണ്ടെങ്കിലും, യഥാർത്ഥമായ ക്രിസ്തീയ കൂട്ടായ്മകളുടെ പ്രാധാന്യവും സ്വാധീനവും മനസ്സിലാക്കി നാം ആയിരിക്കുന്ന സഭയിലും ഇടവകയിലും കാര്യക്ഷമമായി കൂട്ടായ്മയുടെ അനുഭവം പങ്കുവയ്ക്കാൻ നാം ശ്രമിക്കേണ്ടിയിരിക്കുന്നു. ഇപ്പോൾ തന്നെ പ്രവർത്തിക്കുന്ന കൂട്ടായ്മകൾ ആത്മീയ ശക്തി പകർന്നുകൊടുക്കുന്നതോടൊപ്പം പ്രായം, വിദ്യാഭ്യാസം, ജോലിസാഹചര്യങ്ങൾ മാനസിക പ്രത്യേകതകൾ തുടങ്ങിയവയെല്ലാം കണക്കിലെടുത്ത് ചെറിയ ചെറിയ പ്രാർത്ഥനാകൂട്ടങ്ങൾ സംഘടിപ്പിച്ച് നടത്തുന്നതിൽ സഭയുടെ പ്രധാന ചുമതല വഹിക്കുന്ന വ്യക്തികളും സമിതികളുമായി ആലോചിച്ച് സംഘടിപ്പിക്കുന്നത് ക്രിസ്തീയ പരിപൂർണ്ണതയ്ക്ക് ആവശ്യമാണ്.

ഓർത്തഡോക്സ് സഭകളിൽ ആരാധനയ്ക്ക് പ്രത്യേകം ഊന്നൽ നൽകുന്നുണ്ടെങ്കിലും കൂട്ടായ്മാക്കൂട്ടങ്ങൾ (Fellowship groups) കൂടുതലായി ഉണ്ടാകേണ്ടിയിരിക്കുന്നു. ആരാധനയിലൂടെ ദൈവവുമായി ലഭിക്കുന്ന അനുഭവങ്ങൾ സഹോദരങ്ങളുമായി പങ്കുവയ്ക്കാൻ യഥാർത്ഥമായ ക്രിസ്തീയ കൂട്ടായ്മകൾ സഹായകമാണ്. സഭയിലെ എല്ലാ അംഗങ്ങളും അവരവർക്ക് അനുയോജ്യമായ രീതിയിൽ കൂട്ടായ്മകളിലോ, ആത്മീയ സംഘടനകളിലോ അംഗമായി ചേർന്ന് സജീവ പ്രവർത്തനത്തിൽ ഏർപ്പെട്ടാൽ മാത്രമെ ക്രിസ്തുവിന്റെ "ശരീരമായ സഭ"യ്ക്ക് ലോകത്തിൽ സജീവസാക്ഷ്യം നിർവ്വഹിക്കുവാനും ക്രിസ്തുവിന്റെ സജീവസാന്നിദ്ധ്യമായി ശോഭിക്കുവാനും സാധിക്കുകയുള്ളൂ.



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

16

2010 ജൂലൈ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*സ്വന്തമായി ആർജ്ജിച്ച അറിവിനോളം ആത്മസംതൃപ്തി നൽകുന്ന മറ്റൊന്നില്ല*

**- ജഫേഴ്സൺ**

## വാരാന്ത്യ ലോകം



**ഇ**ന്ത്യ സ്വന്തമായി നിർമിച്ച ക്രയോജനിക് എൻജിൻ ഉപയോഗിച്ചു വിക്ഷേപിച്ച ജി.എസ്.എൽ.വി. ഡി-3 വിജയകരമായി.



**പ**ടിഞ്ഞാറൻ ജർമ്മനിയിലെ ഓബർ ഹൗസിനിലെ കടൽ ജീവികളുടെ അക്വേറിയത്തിലുള്ള ഒക്ടോപ്പസ് പോൾ ലോകകപ്പ് ഫുട്ബോൾ വിജയിയെ പ്രവചിച്ചിരുന്നുവെന്നത് കൗതുകകരമായി.

**ആ**ഫ്രിക്കൻ ഭൂഖണ്ഡത്തിലെ ആദ്യ ലോകകപ്പ് ആദ്യമായി സ്പെയിൻ നേടി. ഹോളണ്ടിന് രണ്ടാം സ്ഥാനവും ജർമ്മനിക്ക് മൂന്നാം സ്ഥാനവും ലഭിച്ചു.

**പ**തിനെട്ടു മാസം മുമ്പ് അധികാരത്തിലേറിയ ഒബാമയ്ക്ക് ജനപിന്തുണ കുറഞ്ഞുവെന്ന് വാഷിംഗ്ടൺപോസ്റ്റ്-എബി.സി. സർവ്വേ.

**മൂ**ന്നു കൊല്ലത്തെ ഇടവേളയ്ക്കുശേഷം ക്യൂബയുടെ വിപ്ലവ നായകൻ ഫിഡൽ കാസ്ട്രോ വീണ്ടും ടെലിവിഷനിൽ പ്രത്യക്ഷപ്പെട്ടു. അമേരിക്കയും ഇസ്രായേലും ഇറാക്കിനെതിരെ നടത്തുന്ന രാജ്യാന്തര ഉപരോധം വൻദുരന്തത്തിൽ കലാശിക്കുമെന്നായിരുന്നു പ്രസംഗത്തിന്റെ ചുരുക്കം.



**ഏ**റ്റവും കൂടുതൽ ദിവസം ബഹിരാകാശത്ത് കഴിഞ്ഞ വനിത എന്ന റിക്കാർഡിനുടമയായ ഇന്ത്യൻ വംശജ സുനിതാ വില്യംസ് 2012 ൽ വീണ്ടും രാജ്യാന്തര ബഹിരാകാശനിലയത്തിലേക്ക്. 1998ലാണ് നാസ സുനിതയെ ബഹിരാകാശ ദൗത്യങ്ങൾക്കായി തെരഞ്ഞെടുത്തത്.

**കോം**ഗോയിലെ യു.എൻ സമാധാന സേനയുടെ തലവനായി ഇന്ത്യയിൽനിന്നുള്ള ലഫ്.ജനറൽ ചന്ദർപ്രകാശിനെ സെക്രട്ടറി ജനറൽ ബാൻ കീ മൂൺ നിയമിച്ചു.

**ലോ**കകപ്പിൽ ഏറ്റവും കൂടുതൽ സ്വാധീനം ചെലുത്തിയ വാക്കായി, ചെവി തുളയ്ക്കുന്ന ആഫ്രിക്കൻ വാദ്യോപകരണം 'വുവുസേല' തെരഞ്ഞെടുത്തു. 60 രാജ്യങ്ങളിൽ നിന്നുള്ള ഭാഷാവിദഗ്ദ്ധർ ലണ്ടനിൽ ടുഡേ ട്രാൻസിലേഷൻ എന്ന സംഘടനയ്ക്കുവേണ്ടി നടത്തിയ വോട്ടെടുപ്പിൽ എഴുപത്തിയഞ്ച് ശതമാനം വോട്ട് വുവുസേലയ്ക്ക് ലഭിച്ചു.



**മു**ട്ടത്തോട് ഉണ്ടാകുന്നതിന് ആവശ്യമായ ഓവോക്ലെയ്ഡിൻ എന്ന പ്രോട്ടീൻ പിടക്കോഴിയുടെ അണ്ഡകോശത്തിലാണ് കാണുന്നതെന്ന കണ്ടെത്തലിലൂടെ ആദ്യമുണ്ടായത് കോഴിയാണെന്ന് ലണ്ടൻ ഷെഫീൽഡ് വാർവിക് സർവ്വകലാശാല ശാസ്ത്രസംഘം അവകാശപ്പെടുന്നു. എന്നാൽ ആദ്യത്തെ മുട്ടയിട്ട ആദ്യത്തെ പിടക്കോഴി എങ്ങനെയുണ്ടായി എന്നുള്ള ചോദ്യം അവശേഷിക്കുന്നു.

# സാക്ഷ്യപാതയിലെ നമ്മുടെ ദൗത്യം

**ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്**



*മറ്റുള്ളവർക്ക് ഒരു അനുഗ്രഹമായിരിക്കുക എന്ന മഹത്തായ ഉത്തരവാദിത്വമാണ് അബ്രഹാമിനു നിറവേറ്റുവാനുണ്ടായിരുന്നത്. മഹത്വപൂർണ്ണമായ ക്രിസ്തീയ ജീവിത ലക്ഷണം എന്നു പറയുന്നതും മറ്റൊന്നല്ല- മറ്റുള്ളവർക്ക് നമ്മുടെ ജീവിതം ഒരനുഗ്രഹമാക്കി തീർക്കുക. ക്രിസ്തീയ മിഷൻ എന്നു പറയുന്നതും ഇതുതന്നെ.*

*ലോകപ്രസിദ്ധ ദൈവശാസ്ത്രജ്ഞനായ ഡീട്രിച്ച് ബോൺ ഹോഫർ യേശുക്രിസ്തുവിനെ വിശേഷിപ്പിച്ചത് 'A man for others' (മറ്റുള്ളവർക്കുവേണ്ടിയുള്ള ഒരു മനുഷ്യൻ) എന്നാണ്. നാടാകെ നടന്ന് നാനാവിധത്തിൽ പെട്ടവർക്ക് ചെയ്യാവുന്ന നന്മ മാത്രം ചെയ്തവൻ. കർത്താവ് തന്റെ മഹാപുരോഹിത പ്രാർത്ഥനയിലും ഈ അനുഭവം വ്യക്തമാക്കുന്നുണ്ട്.*

**ഇ**ടവക എന്ന വാക്കിന് ഒരു നിർവ്വചനം കണ്ടത് 'മറ്റുള്ളവരുടെ ഇടയിലെ ദൈവത്തിന്റെ വക' എന്നാണ്. ഇത് അല്പം തെറ്റിദ്ധരിക്കപ്പെടുവാൻ ഇടയുള്ള ഒരു വിശദീകരമാകാം. മറ്റുള്ളവരാരും ദൈവത്തിന്റെ വകയല്ല. ഇടവകാംഗങ്ങൾ മാത്രമേ ദൈവത്തിന്റെ വകയായിട്ടുള്ളു എന്ന്. ഈ അർത്ഥത്തിലല്ല, പ്രത്യുത മറ്റുള്ളവരുടെ ഇടയിൽ ദൈവിക ശുശ്രൂഷ നിർവ്വഹിച്ചുകൊണ്ട് ദൈവസാന്നിധ്യം വിളിച്ചറിയിക്കുവാൻ നിയുക്തരായ ഒരു പ്രത്യേക ജനത എന്ന നിലയിൽ. ദൈവത്തിൽ നിന്നും പ്രത്യേകമായ ആനുകൂല്യങ്ങൾ അനുഭവിച്ചും ആസ്വദിച്ചും കഴിയുന്നവനല്ല. ദൈവം തന്നിരിക്കുന്ന അനുഗ്രഹങ്ങളും അനുഭവങ്ങളും അർഹരായവർക്ക്, ജാതി മത സമുദായ സഭാ പരിഗണനയില്ലാതെ പങ്കുവച്ചുകൊണ്ട്, ദൈവത്തിന്റെ വക എന്നു തെളിയിക്കുവാനുള്ള ഉത്തരവാദിത്വമാണ്.

വേദപുസ്തകാടിസ്ഥാനത്തിൽ നോക്കുകയാണെങ്കിൽ ദൈവം നൽകുന്ന പ്രത്യേക പദവികളോ, അവകാശങ്ങളോ ലഭിക്കുന്നവർക്ക് സ്വാർത്ഥപരമായി കൈകാര്യം ചെയ്യുവാനുള്ളതല്ല. ദൈവത്തിന്റെ ജനം എന്ന നിലയിൽ വ്യക്തികളായും, സമൂഹമായും നമുക്ക് പ്രധാനമായും നിറവേറ്റുവാനുള്ള മൂന്നു ഉത്തരവാദിത്വങ്ങളെക്കുറിച്ച് ചുരുക്കുമായി പ്രതിപാദിക്കാം.

**1. മറ്റുള്ളവർക്ക് ഒരു അനുഗ്രഹമായിരിക്കുക (To be a blessing for others)**

ഉല്പത്തി പുസ്തകം പന്ത്രണ്ടാം അദ്ധ്യായം ആരംഭിക്കുന്നത് അബ്രഹാമിനെ ദൈവം വിളിക്കുന്ന വിളിയോടെയാണ്. ദേശത്തേയും ചാർച്ചക്കാരേയും വിട്ടു പുറപ്പെട്ട് ഞാൻ കാണിപ്പാനിരിക്കുന്ന ദേശത്തേക്ക് പോക എന്നുള്ള നിർദ്ദേശാനന്തരം നൽകുന്ന പ്രഖ്യാപനം, അബ്രഹാമിന്റെ ദൈവവിളിയുടെ പിന്നിലുള്ള ദൈവഹിതം വ്യക്തമാക്കുന്നു. 'നീ ഒരു അനുഗ്രഹമായിരിക്കും... നിന്നിൽ ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടും.' (വാക്യം 3). മറ്റുള്ളവർക്ക് ഒരു അനുഗ്രഹമായിരിക്കുക എന്ന മഹത്തായ ഉത്തരവാദിത്വമാണ് അബ്രഹാമിനു നിറവേറ്റുവാനുണ്ടായിരുന്നത്. മഹത്വപൂർണ്ണമായ ക്രിസ്തീയ ജീവിത ലക്ഷണം എന്നു പറയുന്നതും മറ്റൊന്നല്ല- മറ്റുള്ളവർക്ക് നമ്മുടെ ജീവിതം ഒരനുഗ്രഹമാക്കി തീർക്കുക. ക്രിസ്തീയ മിഷൻ എന്നു പറയുന്നതും ഇതുതന്നെ.

ലോകപ്രസിദ്ധ ദൈവശാസ്ത്രജ്ഞനായ ഡീട്രിച്ച് ബോൺ ഹോഫർ യേശുക്രിസ്തുവിനെ വിശേഷിപ്പിച്ചത് 'A man for others' (മറ്റുള്ളവർക്കുവേണ്ടിയുള്ള ഒരു മനുഷ്യൻ) എന്നാണ്. നാടാകെ നടന്ന് നാനാവിധത്തിൽ പെട്ടവർക്ക് ചെയ്യാവുന്ന നന്മ മാത്രം ചെയ്തവൻ. കർത്താവ് തന്റെ മഹാപുരോഹിത പ്രാർത്ഥനയിലും ഈ അനുഭവം വ്യക്തമാക്കുന്നുണ്ട്. 'ഞാൻ അവർക്കുവേണ്ടി എന്നെത്തന്നെ വിശുദ്ധീകരിക്കുന്നു' (യോഹ. 17:19) എന്നാണ്. ഇത് ഇപ്രകാരം വിവർത്തനം ചെയ്യാം; 'അവർക്കുവേണ്ടി ഞാൻ എന്നെത്തന്നെ വേർതിരിച്ചു വിശുദ്ധീകരിച്ചിരിക്കുന്നു.'

എടുത്തു പറയുവാൻ ആഗ്രഹിക്കുന്ന ആശയം 'അവർക്കുവേണ്ടി' എന്നതുതന്നെ. ക്രിസ്തീയ നിലനില്പിനെത്തന്നെ ചിന്തകന്മാർ ചൂണ്ടിക്കാട്ടുന്നത് 'മറ്റുള്ളവർക്കുവേണ്ടി' എന്ന ആശയത്തിലാണ്. ക്രിസ്തീയ നിലനിൽപ് തന്നെയല്ല ക്രിസ്തീയ വിളിയും നിയോഗവും 'മറ്റുള്ളവർക്കുവേണ്ടി'ത്തന്നെ. ("Christian existance is a proexistance, for the sake of others. Christian vocation is not primary for oneself, hut for the sake of others"- Dr. Jacob Kavunkal) 'അപരോന്മുഖത' എന്ന അനുഭവമാണ് ക്രിസ്തീയ ജീവിതത്തിന്റെ ശ്രേഷ്ഠതയായി എക്കാലവും കണ്ടിരുന്നത്. ഈ കാഴ്ചപ്പാടിന് മാറ്റമുണ്ടാക്കുകയും, അപരോന്മുഖത 'അവനോന്മുഖത' ആയതോടുകൂടി സാക്ഷ്യം നഷ്ടപ്പെടുത്തുന്ന അവസ്ഥയുമായി. ഇന്നത്തെ ക്രൈസ്തവ സമൂഹം നേരിടുന്ന പ്രധാനപ്രശ്നങ്ങളായ കുടുംബങ്ങളുടെ ശിഥിലീകരണവും പെരുകിവരുന്ന വിവാഹമോചന നിരക്കും എല്ലാം ആത്മാർത്ഥമായി അപഗ്രഥിച്ചാൽ ചെന്നെത്തുന്നത് 'അപരോന്മുഖത'യിൽ നിന്ന് 'അവനോന്മുഖത'യിലേക്കുള്ള പ്രയാണത്തിലാണ്.

വിവാഹശുശ്രൂഷയുടെ ഏറ്റവും അവസാനം നൽകുന്ന പ്രബോധനഭാഗം- 'വീണ്ടും വിശ്വാസികളെ ഈ കല്പന നിങ്ങൾക്ക് എല്ലാവർക്കുമായിട്ടാകുന്നു എന്നറിഞ്ഞു കൊൾവീൻ...' എന്ന അഭിസംബോധനയോടുകൂടി ആരംഭിക്കുന്നതു ശ്രദ്ധിച്ചാൽ മാത്രം മതി 'അപരോന്മുഖത'യുടെ ആത്മാവിനെ ഉൾക്കൊള്ളുവാൻ അവനവനെക്കുറിച്ചുള്ള സ്വാർത്ഥപരമായ ചിന്തയും പരിഗണനയുമല്ല പ്രത്യുത മറ്റുള്ളവരെക്കുറിച്ചുള്ള ചിന്തയും പരിഗണനയും തന്നെ. ഈ അനുഭവത്തെ കുടുംബ പരിധിക്കുള്ളിൽ ഒരിക്കലും ഒതുക്കി നിർത്തിയിരുന്നില്ല. കുടുംബത്തിൽ ആരംഭിക്കുകയും കുടുംബപരിധിക്ക് വെളിയിലേക്ക് വ്യാപിക്കുകയും ചെയ്തതിലൂടെ വലിയ സാക്ഷ്യ നിർവ്വഹണമുണ്ടായി. ഈ അനുഭവം കാണുകയും അനുഭവിക്കുകയും ചെയ്ത ബാഹ്യലോകം ഒരു കാലഘട്ടത്തിൽ ക്രിസ്തീയ കുടുംബങ്ങളെയും സമൂഹങ്ങളെയും വിരൽ ചൂണ്ടി പറഞ്ഞു 'Look, see and learn' (നോക്കൂ, കാണൂ, പകർത്തൂ). അവരുടെ പിൻ

തുടർച്ചക്കാരായ നമുക്ക് ഇന്നു ലോകത്തിന്റെ മുമ്പിൽ ദൈവികതയുടെ എന്തു മൂല്യങ്ങൾ ഉയർത്തിക്കാട്ടുവാനുണ്ട്? മദ്യപാനം, ധൂർത്ത്, ആഭരണഭ്രമം, ആത്മഹത്യ, ആഘോഷം, ആഗ്രഹിക്കുന്നതെല്ലാം ആർജിക്കുവാനുള്ള അത്യാഗ്രഹം എന്നു തുടങ്ങി ദൈവരാജ്യത്തിന് നിരക്കാത്ത നാശോന്മുഖമായ കാര്യങ്ങളുടെ കൈകാര്യം ചെയ്യൽ അല്ലാതെ എന്തു ശ്രേഷ്ഠത അവകാശപ്പെടുവാൻ കഴിയും?

സഭ/ ഇടവക എന്നതിനു കണ്ട മറ്റൊരു നിർവ്വചനം 'ലോകത്തിന് ക്രിസ്തുവിൽ പരിശുദ്ധാത്മാവിലൂടെ ദൈവത്തിന്റെ പ്രേഷിത പ്രവർത്തനത്തിന്റെ തുടർച്ചയാണ്. ഈ കാരണത്താൽ തന്നെ അടിസ്ഥാന സ്വഭാവത്തിൽ പ്രേഷിത ദൗത്യവാഹകയാണ്' (ഡോ.ജേക്കബ് കാവുങ്കൽ). ഈ അടിസ്ഥാന സ്വഭാവം നിലനിർത്തുന്നതിൽ നാം പരാജയപ്പെടുന്നില്ലേ? ഇടവകയ്ക്കുള്ളവരെക്കുറിച്ച് തന്നെ വേണ്ടവണ്ണം ചിന്തിക്കുവാനും പ്രവർത്തിക്കുവാനും കഴിയാത്ത നമുക്ക് പിന്നെ ചുറ്റുമുള്ളവരെക്കുറിച്ച് എത്രമാത്രം ചിന്തിക്കുവാൻ കഴിയും?

**2. ജാതികൾക്ക് പ്രകാശം (യെശ. 49:6)(A light to the nation)**

ഇസ്രായേലിനെ ദൈവത്തിന്റെ ജനമായി തെരഞ്ഞെടുത്തു വേർതിരിച്ചതിന്റെ പിമ്പിലുള്ള ദൈവഹിതം- ജാതികൾക്ക് വെളിച്ചമായി അവരുടെ ഇടയിൽ കഴിയുവാനാണ്.

കർത്താവ് തന്റെ ഗിരിപ്രഭാഷത്തിലും ഇതു വ്യക്തമാക്കുന്നു. എല്ലാവർക്കും വെളിച്ചമായും പ്രകാശമായും നിലനിൽക്കുവാൻ ആഹ്വാനം ചെയ്യുന്നു (മത്താ 5:13, 14). തപ്പിത്തടഞ്ഞു നടക്കാതെ, വഴിതെറ്റാതെ, കാര്യങ്ങളെ വ്യക്തമായി കണ്ടുകൊണ്ട് പ്രയാണത്തിന് സഹായിക്കുന്നു. മറ്റ് ഉപമാനങ്ങളായ ഉപ്പും പുളിപ്പും എല്ലാം നാം നിലനിർത്തേണ്ട അനുഭവങ്ങളാണ്. ഇവയെല്ലാം തന്നെ മറ്റുള്ളവർക്കായിട്ടുള്ളതാണ്. പ്രകാശം ജീവൻ നൽകുവാൻ ഏറ്റവും ആവശ്യമാണ്. വളർച്ചയ്ക്ക് നിദാനമാണ്. അതുകൊണ്ടുതന്നെയാണ് അയൽക്കാരനെ/ അപരനെക്കുറിച്ചുള്ള കരുതലാണ് ക്രിസ്തീയമിഷന്റെ അടിസ്ഥാനം എന്നു പറയുന്നത്.

ആരാണ് അയൽക്കാരൻ എന്നതിനു നല്ല ശമര്യാക്കാരന്റെ ഉപമയിലൂടെ ക്രിസ്തു മറുപടി നൽകുന്നു. മലയാള പരിഭാഷയിൽ 'എന്റെ കൂട്ടുകാരൻ ആർ' എന്ന ചോദ്യത്തിന് മറുപടിയായിട്ടാണ് യേശു നല്ല ശമര്യാക്കാരന്റെ ഉപമ പറഞ്ഞത്. എന്നാൽ ഇംഗ്ലീഷിൽ കൊടുത്തിരിക്കുന്നത് 'Who is my neighbour' (ആരാണ് എന്റെ അയൽക്കാരൻ) കരുണ കാണിക്കുന്നവനാണ് അയൽക്കാരൻ. കരുണ അവനിലെ പ്രകാശമാണ്. മറ്റുള്ളവരിൽ എത്തുമ്പോഴാണ് കരുണ പൂർണ്ണമാകുന്നത്.

**3. ജനത്തിന്റെ നിയമമാക്കി വച്ചിരിക്കുന്നു (യെശ. 49:9) (A convenant for the people)**

മനുഷ്യാവകാശ സംരക്ഷണമാണ് നിയമം കൊണ്ടുദ്ദേശിക്കുന്നത്, നീതി, സത്യ ധർമ്മബോധമുള്ള ഒരു സംവിധാനത്തിനാണ് നിയമം ആവശ്യമായിരിക്കുന്നത്. കവർച്ചയും കൈയ്യൂക്കും കൈമുതലാക്കി 'മനുഷ്യനെ ശങ്കയും ദൈവത്തെ ഭയ'വുമില്ലാതെ കഴിയുന്ന സമൂഹം നിയമത്തിനുള്ള പാഠങ്ങൾ പഠിക്കേണ്ടതു ദൈവജനത്തിൽ നിന്നാണ്. വി. യോഹന്നാൻ ശ്ലീഹാ വ്യക്തമാക്കുന്നു 'ദൈവത്തിന്റെ മക്കൾ ആരെന്നും പിശാചിന്റെ മക്കൾ ആരെന്നും ഇതിനാൽ തെളിയുന്നു. നീതി പ്രവർത്തിക്കാത്തവൻ ആരും സഹോദരനെ സ്നേഹിക്കാത്തവനും ദൈവത്തിൽ നിന്നുള്ളവനല്ല' (1 യോഹ 3:10). പണ്ട് ക്രിസ്ത്യാനികളെക്കുറിച്ച് പരക്കെ ഒരു ധാരണയുണ്ടായിരുന്നത് അനീതി, അധർമ്മം, അതിക്രമം, അസത്യം എന്നിവ തൊട്ടുതീണ്ടാത്തവർ എന്നായിരുന്നു. അതുകൊണ്ടാണ് പല ശ്രദ്ധേയമായ സ്ഥാനങ്ങളും ചുമതലകളും ഉത്തരവാദിത്വങ്ങളും മറ്റുള്ളവർ അവരെ ഭരമേല്പിച്ചത്. വിശ്വസ്തതയുടെയും സത്യസന്ധതയുടെയും ധാർമ്മികതയുടെയും പര്യായങ്ങളായിരുന്നു അവർ.

മേൽപ്പറഞ്ഞ മൂന്നു കാര്യങ്ങളും ഒരുപോലെ വിരൽചൂണ്ടുന്ന ഒരു യാഥാർത്ഥ്യം അപരോന്മുഖ ദർശനമാണ്. അവിടെയാണ് ക്രൈസ്തവ സാക്ഷ്യം നിറവേറ്റപ്പെടുന്നത്. അതിനായിട്ടാണ് ദൈവം നമ്മെ വ്യക്തികളായും സമൂഹമായും ഓരോരോ സ്ഥാനത്താക്കിയിരിക്കുന്നത്.



പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ 1864 ൽ എഴുതി 1901ൽ പ്രസിദ്ധീകരിച്ച **'ഒരു പരദേശയാത്രയുടെ കഥ'** ഇന്ത്യൻ ഓർത്തഡോക്സ് ഹെറാൾഡിൽ പുനഃപ്രസിദ്ധീകരിക്കുന്നു.

യാത്രാവിവരണസാഹിത്യ ചരിത്രത്തിൽ വേണ്ടത്ര ഇടം കിട്ടാതെപോയ ഈ കൃതിയെക്കുറിച്ച് കൂടുതൽ പഠനങ്ങളും വിലയിരുത്തലുകളും ഉണ്ടാകേണ്ടിയിരിക്കുന്നു.

- എഡിറ്റർ

# യുഗസംക്രമ നായകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ

ഫാ.ഡോ.ജോസഫ് ചീരൻ



മലങ്കര ഓർത്തഡോക്സ് സഭയുടെ ഏറ്റവും ബൃഹത്തായ ചരിത്രം രചിച്ച ഇസഡ്. എം.പാറേട്ട് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ ജീവചരിത്രം വിശദമായി നിരീക്ഷിച്ചതിനുശേഷം 1976ൽ എഴുതി 'ഈവിധം ബഹുമുഖങ്ങളായ പ്രവർത്തനങ്ങൾ നടത്തിയ മറ്റൊരു മെത്രാൻ നസ്രാണികൾക്ക് ഇതേവരെ ഉണ്ടായിട്ടില്ല. ഇനി ഉണ്ടാകുമെന്നു തോന്നുന്നില്ല' (മലങ്കര നസ്രാണികൾ, വാല്യം 3, പുറം 302). വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, ബസ്സേലിയോസ് പൗലൂസ് പ്രഥമൻ, ബസ്സേലിയോസ് ഗീവറുഗീസ് പ്രഥമൻ, ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ, ബസ്സേലിയോസ് ഔഗേൻ പ്രഥമൻ, ബസ്സേലിയോസ് മാത്യൂസ് പ്രഥമൻ തുടങ്ങിയ സഭാ തലവന്മാരെ വിലയിരുത്തിയതിനുശേഷമുള്ള താണീ നിരീക്ഷണം.

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമന്റെ വ്യവഹാര കാര്യസ്ഥനും മലങ്കര അസോസിയേഷൻ സെക്രട്ടറിയും മലങ്കര സഭാ ചരിത്രകാരനുമായ ഇ.എം.ഫിലിപ്പ് ആരാധ്യനായ മലങ്കര മെത്രാപ്പോലീത്താ ദിവംഗതനായശേഷം എഴുതിയ ആത്മകഥയിൽ അദ്ദേഹത്തെക്കുറിച്ച് രേഖപ്പെടുത്തിയതിങ്ങനെയാണ്:

'അദ്ദേഹത്തിന്റെ പ്രാർത്ഥന വളരെ ശക്തിയേറിയതായിരുന്നു. അനുതാപത്താലും പൊടിഞ്ഞ ഹൃദയത്തോടും കൂടിയ പ്രാർത്ഥനയാലും ദൈവത്തെ സ്വാധീനമാക്കുവാൻ ദാവീദിന്റെ ആത്മാവ് അദ്ദേഹത്തിൽ ഉണ്ടായിരുന്നു. ഏത് കാര്യം ഉദ്ദേശിച്ചുംകൊണ്ട് അദ്ദേഹം പ്രാർത്ഥിച്ചുവോ ആ കാര്യം അതിശയകരമായ വിധത്തിൽ സാധിച്ച് കിട്ടാൻ തക്കവണ്ണം തന്റെ എരിവേറിയ പ്രാർത്ഥനയ്ക്ക് ശക്തിയുണ്ടായിരുന്നു എന്നുള്ളതിന് ഞാൻ ഒരു ദൃക്സാക്ഷിയാകുന്നു' (മലങ്കരസഭയുടെ രഹസ്യപേടകം, പുറം 50-51).

സ്മര്യപുരുഷന്റെ സഭാ വീക്ഷണം ആഗോള ചക്രവാളങ്ങളെ സ്പർശിച്ചിരുന്നുവെന്ന് ആ തലമുറയിലെ രണ്ട് അതിശ്രേഷ്ഠ മെത്രാപ്പോലീത്താമാർ സാക്ഷ്യപ്പെടുത്തുന്നത് കാണുക:

'സിലോൺ, ഗോവ, അമേരിക്ക മുതലായ പരദേശങ്ങളിലെ ഇതര സഭക്കാരെ നമ്മുടെ സഭാശാഖകൾ ആക്കിത്തീർക്കുന്നതിന് മുഖ്യമായി പരിശ്രമിച്ചത് ഞങ്ങളുടെ ബഹുമാനപ്പെട്ട സഹോദരൻ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത അവർകൾ ആണ്' (കടവിൽ മാർ അത്താനാസ്യോസ്, പരുമല മാർ ഗ്രിഗോറിയോസ് എന്നിവർ 1892 മിഥുനം 2ന് സംയുക്തമായി എഴുതിയ ഒരു കല്പന. കടവിൽ വലിയ തിരുമേനി, ഫാ.ഡോ.ജോസഫ് ചീരൻ. പുറം 133).

സഭാതലത്തിൽ അദ്ദേഹത്തിന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി കോട്ടയം പഴയ സെമിനാരിയിൽ വച്ച് 1901 വൃശ്ചികം 12ന് ആഘോഷിച്ചപ്പോൾ മലങ്കര സഭ നൽകിയ മംഗളപത്രത്തിൽ ഇപ്രകാരം കാണുന്നു.

'മലങ്കര ഒട്ടുക്കുള്ള അനേകം പ്രധാന പള്ളികളിലാകട്ടെ, സ്വന്തം കാരണവൻ സ്ഥാപിച്ചിട്ടുള്ളതും അദ്ദേഹം കബറടങ്ങിയിരിക്കുന്നതുമായ ഈ സമുദായ ഭവനത്തിലാകട്ടെ (കോട്ടയം പഴയ സെമിനാരിയിൽ വച്ചാണ് മംഗളപത്രം സമർപ്പിച്ചത്) ഒരിക്കലെങ്കിലും പ്രവേശിക്കാൻ കഴിയാതെ അന്യജാതിക്കാർക്കു പോലും പരിഹാസപാത്രമായി തോന്നത്തക്കവിധം തിരുമേനി കണ്ണീരും കയ്യുമായി അലഞ്ഞ് നടന്നതും ഏതെല്ലാം പീഡകൾ സഹിച്ചാലും ഞങ്ങളുടെ സത്യപിതാവിന്റെ പിന്നടിയെ വിട്ട് പിരിയുകയില്ലെന്നുറച്ച് നിന്ന പുത്രന്മാർക്ക് വേണ്ടി അങ്ങുമിങ്ങും കുടിലുകൾ കെട്ടി, പിതാവിനെ വന്ദിക്കുന്നവർ ഊർശ്ലേമിലും ഈ മലയിലുമല്ല, ആത്മാവിലും സത്യത്തിലും വന്ദിക്കണമെന്നുള്ള വേദോക്തിയെ മാത്രം ആശ്രയിച്ച് ആത്മമയങ്ങളായ ദിവ്യാരാധനകളാൽ അതുകളെ സ്വർഗ്ഗങ്ങളും, സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗങ്ങൾക്കും തടയുവാൻ കഴിയാത്ത സാക്ഷാൽ ദൈവത്തിന്റെ സന്നിധികളാക്കി ഇടവിടാതെ പ്രാർത്ഥിച്ചുംകൊണ്ടിരുന്നതും ഈ ദീർഘകാല പ്രാർത്ഥനയുടെ ഫലമായി.... ഒടുവിൽ ശത്രുക്കൾ എല്ലാം പെട്ടെന്ന് സ്തബ്ധശരീരന്മാരായി തീരുവാനും ഈ അവസരത്തിൽ ഇക്കാണായ സത്യസഭാപുത്രന്മാർ മിക്കവാറും അടിമയൊഴിഞ്ഞ് ഓടിപ്പോന്ന അവരുടെ സാക്ഷാൽ പിതാവിന്റെ പാദങ്ങളിൽ എന്നന്നേക്കുമായി അഭയം പ്രാപിക്കുവാൻ ഇടവരുത്തിയതും കൈയിൽ ഒരു കാശുപോലും കാണാതെ കണക്കില്ലാത്ത ദ്രവ്യവ്യയവും ബുദ്ധിമുട്ടുകളും കഷ്ടപ്പാടുകളും വേണ്ടിയിരുന്ന വലിയ കോടതി വ്യവഹാരം നടത്തി ഈ സമുദായഭവനവും സ്വത്തുക്കളും കൈവശപ്പെടുത്തിയതും മറ്റും മറ്റുമായി ഇക്കാലത്തെ മലങ്കര സുറിയാനി സഭാ ചരിത്ര സർവ്വസ്വമായ തിരുമേനിയുടെ ചരിത്രം, അടുത്തുനിന്ന് സംബന്ധിച്ചും കണ്ടും അറിഞ്ഞിട്ടുള്ളതും ഇജ്ജനങ്ങളുടെ സന്തതിയുള്ള കാലത്തു മറക്കുന്നതും ആരാലും മറക്കപ്പെടാവുന്നതുമല്ല.' (ഫാ.ഡോ. ജോസഫ് ചീരൻ, മലങ്കരയുടെ മഹാനായ മാർ ദീവന്നാസ്യോസ്, അനുബന്ധം പുറം 18).

സമകാലത്തും പിൽക്കാലത്തും ഇത്രമാത്രം പ്രകീർത്തിക്കപ്പെട്ട സ്മര്യപുരുഷന്റെ ജീവചരിത്രസംഭാവനകൾ അദ്ദേഹത്തിന്റെ ചരമശതാബ്ദി വർഷത്തിൽ പരിശോധിക്കുന്നത് സന്ദർഭോചിതമാകുന്നു. മാർ ശെമവൂൻ ദീവന്നാസ്യോസ് എഴുതിയ സമകാല സഭാചരിത്രം- കണ്ടനാട് ഗ്രന്ഥവരി- വെളിച്ചം കണ്ടതോടെ സ്മര്യപുരുഷന്റെ ജീവിതം വരച്ചുകാട്ടാൻ ഉപയുക്തമായ ഒട്ടേറെ വിശ്വാസ്യമായ രേഖകൾ നമുക്ക് ലഭിച്ചു കഴിഞ്ഞു.

**ലഘുജീവചരിത്രം**

മലങ്കര സഭയുടെ ആദ്യ തലസ്ഥാനവും പിള്ളത്തൊട്ടിലുമായ പാലൂർ- ചാട്ടുകുളങ്ങര ഇടവകയിൽ 1832 നവംബർ 12ന് പുലിക്കോട്ടിൽ താരു കുര്യന്റെയും പഴഞ്ഞി ഇടവകയിൽ പെങ്ങാമുക്ക് കുത്തൂർ ഗീവറുഗീസ് മല്പാന്റെ (കോട്ടയം പഴയ സെമിനാരി സ്ഥാപകന്റെ ശിഷ്യനും പിൽക്കാലത്ത് തൊഴിയൂരിന്റെ മേലദ്ധ്യക്ഷനും) സഹോദരി താണ്ടമ്മയുടെയും ആറുമക്കളിൽ ഒരാളായി ഇദ്ദേഹം ജനിച്ചു. പൗരോഹിത്യ പാരമ്പര്യത്തിന്റെ കുടുംബ പശ്ചാത്തലം ഇട്ടൂപ്പിനെ- അതായിരുന്നു ബാലന്റെ പേര്- വൈദിക വൃത്തിയിലേക്ക് ആകർഷിച്ചു.

(തുടരും)

## 4

### മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ 2010 ജൂൺ 10-ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ് അവതരിപ്പിച്ച 2010-2011 ലെ ബജറ്റ് പ്രസംഗം

**ഡോ. ജോർജ് ജോസഫ്**



**A.XVIII ബസേലിയോസ് മാർ ത്തോമ്മാ ചാരിറ്റി ഫണ്ട്**

പ.ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ സമാരംഭിച്ച ഒരു ചാരിറ്റി ഫണ്ടാണിത്. ഈ ഫണ്ടിലേയ്ക്കുള്ള വരവ് പ.പിതാവിന്റെ എൻഡോവ്മെന്റിൽ നിന്നും ലഭിക്കുന്ന പലിശയുടെ 50 ശതമാനവും, കാതോലിക്കാദിന പിരിവിൽ നിന്നുമുള്ള 50,000 രൂപയുമാണ്.

ഈ വർഷം 5.50 ലക്ഷം രൂപയുടെ വരവുചെലവു രേഖപ്പെടുത്തിയ ബജറ്റ് അവതരിപ്പിക്കുന്നു.

**A.XIX സെന്റ് മേരീസ് ഹോസ്പിറ്റൽ, ഇരവിപേരൂർ**

സഭയുടെ നേരിട്ടുള്ള ഭരണത്തിൽ വിജയകരമായി നടത്തപ്പെടുന്ന ഒരു ആശുപത്രിയാണിത്. ദൈനംദിന പ്രവർത്തനത്തിൽ, സ്വയംപര്യാപ്തമായ ഒരു സ്ഥാപനമാണ്. ഇതിന്റെ നടത്തിപ്പിന് സഹായിക്കുന്ന ഒരു കമ്മറ്റിയുണ്ട്. അഡ്മിനിസ്ട്രേറ്റർ ഭരണകാര്യങ്ങൾ കൈകാര്യം ചെയ്യുന്നു. ഒന്നാം നിലയുടെ പണി ഭൂരിഭാഗവും പൂർത്തിയായിട്ടുള്ളതാണ്. സെപ്റ്റംബർ മാസത്തോടുകൂടി പ്രവർത്തനസജ്ജമാകുമെന്ന് പ്രതീക്ഷിക്കുന്നു. ഇതോടൊപ്പം ജീറിയാട്രിക്ക് സെന്റർ തുടങ്ങുന്നതിനുള്ള പ്രവർത്തനങ്ങളും പുരോഗമിക്കുന്നു.ആശുപത്രിയുടെ സമഗ്ര വികസനത്തിനായി വിവിധ പദ്ധതികൾ നടത്തിവരുന്നു. ആശുപത്രിയുടെ ഭാഗമായി കല്ലൂപ്പാറയിലെ ഒ.പി. ക്ലിനിക്ക് നല്ലരീതിയിൽ പ്രവർത്തിക്കുന്നു.

37.87 ലക്ഷം രൂപയുടെ വരവുചെലവു കാണിക്കുന്ന ബജറ്റ് അവതരിപ്പിക്കുന്നു.

**A.XX കോട്ടപ്പടി സി.ഡി.എം. ആശുപത്രി**

ആശുപത്രി എന്നുള്ള നിലയിൽ പ്രവർത്തനം മന്ദീഭവിച്ച് നില്ക്കുകയാണെങ്കിലും ഒരു അഗതി മന്ദിരമായി ഇപ്പോൾ പ്രവർത്തിക്കുന്നു.

**A.XXI പാറേട്ട് മാർ ഈവാനിയോസ് ഹോസ്പിറ്റൽ, പുതുപ്പള്ളി**

കോട്ടയം മെത്രാസനാധിപനായിരുന്ന അഭി. പാറേട്ട് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ സഭയ്ക്ക് ദാനം ചെയ്ത സ്ഥലത്ത്, അഭിവന്ദ്യ തിരുമേനിയുടെ സ്മരണയ്ക്കായി സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഈ ആശുപത്രി ദൈനംദിനം അഭിവൃദ്ധി പ്രാപിച്ചു വരുന്നു.

3.61 കോടി രൂപാ അടങ്കലായ ഒരു ബജറ്റ് അംഗീകാരത്തിന് സമർപ്പിക്കുകയാണ്.

**A.XXII സിവിൽ സർവ്വീസ് അക്കാഡമി**

മലങ്കര സഭയുടെ അഭിമാനമായി, തലസ്ഥാന നഗരിയിൽ പൊതു പരീക്ഷകൾക്ക് പരിശീലനം നൽകുന്ന ഒരു സ്ഥാപനമാണിത്. 3.92 ലക്ഷം രൂപയുടെ വരവുചെലവുള്ള ബജറ്റ് അവതരിപ്പിക്കുന്നു.

**A.XXIV നാച്വറൽ കലാമിറ്റി അസിസ്റ്റൻസ് പ്രോജക്ട്**

അപ്രതീക്ഷിതമായി സംഭവിക്കുന്ന പ്രകൃതിക്ഷോഭം നിമിത്തം കഷ്ടത അനുഭവിക്കുന്ന ജനങ്ങളെ സഹായിക്കുക എന്ന ഉദ്ദേശത്തോടെ 1992ൽ ആരംഭിച്ച ഒരു വലിയ പ്രോജക്ടാണിത്. ഇക്കാലയളവിൽ ഉണ്ടായിട്ടുള്ള എല്ലാ ദേശീയ ദുരന്തങ്ങളിലും സഹായഹസ്തവുമായെത്തുവാൻ മലങ്കര സഭയ്ക്കു കഴിഞ്ഞിട്ടുണ്ട്.

ഈ വർഷം 21.8 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A.XXV ഭവന സഹായ പദ്ധതി**

1993 മുതൽ സഭാതലത്തിൽ നടത്തുന്ന പ്രധാനപ്പെട്ട ഒരു ജീവകാരുണ്യ പ്രവർത്തനമാണ് ഭവനസഹായപദ്ധതി. മലങ്കരസഭാംഗമായ ഒരാൾപോലും ഭവനരഹിതരായിരിക്കരുത്. 2012-ൽ നടക്കുന്ന കാതോലിക്കേറ്റ് സ്ഥാപന ശതാബ്ദിയ്ക്കു മുമ്പ് മലങ്കരസഭയിലെ മുഴുവൻ ഭവനരഹിതർക്കും ഭവനം നിർമ്മിച്ച് നൽകണം എന്ന ലക്ഷ്യത്തോടെ ഈ പദ്ധതിയുടെ പ്രവർത്തനം ആവിഷ്ക്കരിക്കുവാൻ സാധിക്കണം. അതിന് കൂടുതൽ കാര്യക്ഷമമായ പ്രവർത്തനവും പണവും ആവശ്യമാണ്. കഴിഞ്ഞ സാമ്പത്തിക വർഷം 115 വീടുകൾക്ക് സഹായം നൽകി.

201011 സാമ്പത്തിക വർഷത്തിൽ 40.10 ലക്ഷം രൂപയുടെ ഒരു ബജറ്റ് അവതരിപ്പിക്കുന്നു.

**A.XXVI വിവാഹസഹായ പദ്ധതി**

സാമ്പത്തികമായി ബുദ്ധിമുട്ട് അനുഭവിക്കുന്ന മാതാപിതാക്കൾക്ക് അവരുടെ പെൺകുട്ടികളെ വിവാഹം കഴിപ്പിച്ച് അയയ്ക്കുന്നതിന് വേണ്ട സഹായം നൽകാൻ രൂപീകരിച്ചിരിക്കുന്നതാണ് വിവാഹസഹായ പദ്ധതി. അർഹരായവർക്ക് 25,000 രൂപാ വീതം ഈ ഫണ്ടിൽ നിന്നും നൽകുന്നതാണ്. നിരവധി അപേക്ഷകളിൽ നിന്നും ഏറ്റവും അർഹരായവരെ തെരഞ്ഞെടുത്ത് സഹായം നൽകുന്നു. ഈ വർഷം വരെ 1147 വിവാഹങ്ങൾക്ക് സഹായം നൽകിയിട്ടുണ്ട്. കഴിഞ്ഞ സാമ്പത്തിക വർഷത്തിൽ 100 വിവാഹങ്ങൾക്ക് ധനസഹായം നൽകി.

ഈ സാമ്പത്തിക വർഷം 36.03 ലക്ഷം രൂപയുടെ വരവുചെലവുള്ള ബജറ്റ് അവതരിപ്പിക്കുന്നു. പരുമല നിന്നുള്ള ഗ്രാന്റിനുപുറമെ, പ.ബാവാ തിരുമേനിയുടെ പ്രത്യേക ഫണ്ടിൽ നിന്നുമുള്ള വരവ് ഉണ്ട്.

**A.XXVII M.B.C. കോളജ് ഓഫ് എഞ്ചിനീയറിംഗ് & ടെക്നോളജി, പീരുമേട്**

സാങ്കേതിക വിദ്യാഭ്യാസ രംഗത്ത് ഉന്നത നിലവാരം പുലർത്തുന്ന പീരുമേട്ടിലെ ബ.ആ. ഇ. കോളജ് ഓഫ് എഞ്ചിനീയറിംഗ് & ടെക്നോളജി വിദ്യാഭ്യാസ രംഗത്ത് മലങ്കര സഭയുടെ പ്രധാനപ്പെട്ട ഒരു സംഭാവനയാണ്. ഈ എഞ്ചിനീയറിംഗ് കോളേജ് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ സ്വപ്നസാക്ഷാത്ക്കാരമാണ്.

സാമ്പത്തികമായി പിന്നോക്കം നിൽക്കുന്ന വിദ്യാർത്ഥികളെ ഫീസ് ഇളവ് നൽകി ഇവിടെ പഠിപ്പിക്കുന്നുണ്ട്.

2010-11 ൽ 1543 ലക്ഷം രൂപയുടെ ബജറ്റ് അംഗീകാരത്തിനായി സമർപ്പിയ്ക്കുന്നു.

(തുടരും)

*ജൂലൈ 15 ഏഴാം ചരമവാർഷികം*

# ഡോ.കെ.എം.തരകനെ സ്മരിക്കുമ്പോൾ

ജോർജ് തഴക്കര

മലയാള നിരൂപണസാഹിത്യത്തിലെ അവിസ്മരണീയനാണ് ഡോ.കെ.എം.തരകൻ. സാഹിത്യവിദ്യാർത്ഥികൾക്കും സാഹിത്യ തല്പരർക്കും ഒരുപിടി ഓർമ്മകൾ അവശേഷിപ്പിച്ചാണ് അദ്ദേഹം കടന്നുപോയത്.

വിമർശകൻ, വാഗ്മി, പ്രൊഫസർ, പത്രാധിപർ എന്നീ നിലകളിൽ ശ്രദ്ധേയനായിരുന്നു ഡോ.കെ.എം.തരകൻ. ബനാറസ് ഹിന്ദു യൂണിവേഴ്സിറ്റിയിൽ ഇംഗ്ലീഷ് സാഹിത്യത്തിൽ അവഗാഹം നേടുമ്പോഴും, ഭാരതീയതയുടെ ആഴങ്ങളെ അന്വേഷിക്കുവാനുള്ള അവസരമായിട്ടാണ് ആ പഠന കാലത്തെ അദ്ദേഹം പരിഗണിച്ചിരുന്നത്.

എറണാകുളം സെന്റ് ആൽബർട്ട്സ് കോളജിലെയും കോതമംഗലം മാർ അത്തനേഷ്യസ് കോളജിലെയും അദ്ധ്യാപനത്തെ തുടർന്ന് 1979 മുതൽ 88വരെ മലയാള മനോരമ വാരികയുടെയും ഭാഷാപോഷിണിയുടെയും പത്രാധിപരായി. കേരളസാഹിത്യ അക്കാദമി വൈസ് പ്രസിഡന്റായിരുന്ന അദ്ദേഹം 1991ൽ പ്രസിഡന്റായി. പിതാവ് പുത്തൻകാവ് മാത്തൻ തരകന് ലഭിക്കാതെ പോയ അംഗീകാരങ്ങളിലൊന്നായിട്ടാണ് ഈ സ്ഥാനലബ്ധിയെ അദ്ദേഹം പരിഗണിച്ചത്.

ഉത്തരേന്ത്യയിലും വിദേശരാജ്യങ്ങളിലും നിരവധി പ്രാവശ്യം സന്ദർശനം നടത്തി മത സമ്മേളനങ്ങളിലും സാഹിത്യ സമ്മേളനങ്ങളിലും പങ്കെടുത്തു.

പാശ്ചാത്യ സാഹിത്യ തത്ത്വശാസ്ത്രം, നോവൽ സാഹിത്യ ചരിത്രം, അനശ്വരനായ ഉറൂബ്, മഗ്ദലനമറിയം ഒരു മുക്തി ഗാഥ, അനുഗൃഹീതനായ ബഷീർ, ആധുനിക നോവൽ ദർശനം, ആധുനിക സാഹിത്യ ദർശനം തുടങ്ങിയ പ്രൗഢഗ്രന്ഥങ്ങൾ ഉൾപ്പെടെ അമ്പതോളം കൃതികൾ മലയാളത്തിലും ഇംഗ്ലീഷിലുമായിട്ട് അദ്ദേഹം പ്രസിദ്ധപ്പെടുത്തി. നോവൽ രചനയിലൂടെയാണ് സാഹിത്യപ്രവർത്തനം ആരംഭിച്ചതെങ്കിലും നിരൂപണത്തിലും വിമർശനത്തിലും അത് പൂർണ്ണമായി. വിമർശനവും സർഗാത്മകതയാണെന്നു വിശ്വസിക്കുകയും അതിനനുസൃതമായി കൃതികളെ വിശകലനവിധേയമാക്കുകയും ചെയ്തു. ഗ്രന്ഥത്തിനോടൊപ്പം ഗ്രന്ഥകാരനെയും പഠിച്ചു. നല്ല വ്യക്തിയിൽ നിന്നേ നല്ല കൃതിയുണ്ടാകുകയുള്ളു എന്നതാണ് അദ്ദേഹത്തിന്റെ ചിന്താസത്ത.

വേദശാസ്ത്രപഠനത്തിലേക്ക് അദ്ദേഹത്തിന്റെ ശ്രദ്ധ തിരിക്കുന്നതിൽ പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ സ്വാധീനം ശക്തമായിരുന്നു. പാശ്ചാത്യ സാഹിത്യ തത്ത്വശാസ്ത്രം അവതരിപ്പിച്ച അതേ കൃതഹസ്തതയോടുകൂടിയാണ് ഓർത്തഡോക്സ് ദൈവശാസ്ത്രത്തെയും അദ്ദേഹം അവതരിപ്പിച്ചത്. ആശയപരമായ അകലം ഏറെയെങ്കിലും രണ്ടിനെയും അതിന്റെ സ്വത്വശുദ്ധിയോടുകൂടി സമീപിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

ഡോ.കെ.എസ്.രാധാകൃഷ്ണന്റെയും പണ്ഡിറ്റ് ജവാഹർ ലാൽ നെഹ്റുവിന്റെയും പ്രഭാഷണങ്ങൾ നേരിട്ടു കേട്ടിട്ടുള്ള കെ.എം.തരകൻ പൊതു സമൂഹം അംഗീകരിച്ച മികച്ച ഒരു പ്രഭാഷകനായിരുന്നു.

പറക്കമുറ്റും കാലം വരെ മാത്രമല്ല, എത്ര ഉയരത്തിൽ പറന്നാലും ഒടുവിൽ പറന്നിറങ്ങേണ്ടുന്ന ഇടമായും അദ്ദേഹം സഭയെ കാണുകയും സഭാ പിതാക്കന്മാരെ ആദരിക്കുകയും ചെയ്തു. മലങ്കര സഭാ വിജ്ഞാനകോശത്തിന്റെ ജനറൽ എഡിറ്ററായും വിവിധ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെ സമ്മേളനങ്ങളിലെ മുഖ്യ പ്രഭാഷകനുമായിരുന്നു. കേരള സാഹിത്യ അക്കാദമിയുടെ പ്രസിഡന്റ് സ്ഥാനം വഹിച്ചപ്പോഴും അദ്ദേഹം കൺവൻഷൻ പ്രസംഗങ്ങൾ നടത്തിയിരുന്നു.



സാഹിത്യത്തിനപ്പുറം അദ്ദേഹം ഓരോ വ്യക്തിയിലും ചില നല്ല ഓർമ്മകൾ അവശേഷിപ്പിച്ചു. ക്ഷോഭിക്കാനും അദ്ദേഹത്തിനു മടിയുണ്ടായിരുന്നില്ല.

സഭാംഗം കൂടിയായ പ്രശസ്ത നോവലിസ്റ്റ് പാറപ്പുറത്തിന്റെ ശവസംസ്കാരത്തിൽ പങ്കെടുക്കുവാൻ വന്ന സന്ദർഭത്തിലാണ് തരകൻ സാറിനെ ആദ്യമായി നേരിൽ കാണുന്നത്.

നല്ല കഥ എഴുതേണ്ട ചെപ്പടിവിദ്യ പഠിപ്പിക്കുമെന്നു കരുതിയ ഒരു സാഹിത്യ ശില്പശാലയിൽ വച്ചാണ് പരിചയപ്പെടുന്നത്. ഞാനെഴുതിയ കഥ പരിശോധനാവേളയിൽ വിശകലനത്തിനെടുത്തു. വിമർശനത്തിന്റെ പടവാൾ ഉയർത്തിയെങ്കിലും കഥയിൽ എവിടെയോ മറഞ്ഞു കിടന്ന ഏതോ നന്മയെ അദ്ദേഹം കണ്ടെത്തി അംഗീകരിച്ചു. നല്ല സാഹിത്യ ശില്പശാലകൾക്ക് കഥയെഴുത്തുകാരുടെ എണ്ണം കുറയ്ക്കുവാൻ കഴിയുമെന്നതാണ് ആ ശില്പശാല നൽകിയ ഗുണപാഠം.



യുവജനപ്രസ്ഥാനം മാസികയിൽ ഖണ്ഡശ്ശയായി പ്രസിദ്ധീകരിച്ച 'ദാവീദിന്റെ സിംഹാസനം' എന്ന നോവൽ പുതുക്കം വരുത്തി 'ആവർ ത്ത

നം' എന്ന പേരിൽ പുസ്തക മാക്കിയപ്പോൾ അതിന് അവ താരിക എഴുതിയത് പുത്തൻ കാവ് മാത്തൻ തരകനായിരുന്നു. അത് അദ്ദേഹത്തിന്റെ ഒടുവിലത്തെ അവതാരികയാകാനാണ് സാധ്യത. അദ്ദേഹത്തെ കാണുവാനായി പല ഞായറാഴ്ചകളിലും പത്തനംതിട്ടയിൽ പോകുമായിരുന്നു. ചിലപ്പോൾ തരകൻ സാറ് അവിടെ ഉണ്ടാകുമായിരുന്നു. അന്ന് അദ്ദേഹം സാഹിത്യ അക്കാദമിയുടെ പ്രസിഡന്റാണ്. അപ്പച്ചനെ ഏറെ ഇഷ്ടമായിരുന്നതുകൊണ്ടാണ് എനിക്ക് തഴക്കരയെ ഏറെ ഇഷ്ടമെന്ന് പലപ്പോഴും അദ്ദേഹം പറയുമായിരുന്നു.

സഭാവിജ്ഞാനകോശത്തിൽ എന്റെ പേരും കുറിപ്പും നൽകിയിട്ടുണ്ടെന്ന് മറ്റൊരിക്കൽ കണ്ടപ്പോൾ പറഞ്ഞു. സാഹിത്യത്തിലെ യുവതലമുറയുടെ കൂട്ടത്തിൽ ഡോ.സിബി തരകന്റെയും തോമസ് നീലാർമഠത്തിന്റെയും പേരുകൾ അദ്ദേഹം അതിൽ പരിഗണിച്ചിരുന്നു. പിന്നീട് വന്ന പരിശോധകൻ അതു നീക്കം ചെയ്തു. ഞങ്ങളുടെയൊക്കെ പേരുകൾ ഒഴിവാക്കിയ ആ പരിശോധകന് കേരള സാഹിത്യ അക്കാദമിയുടെ സാഹിത്യകാര ഡയറക്ടറിയിൽ ഇടം കിട്ടാതെ പോയതും വിധിവൈരുധ്യം!

ഡോ.കെ.എം.തരകൻ എല്ലാ അർത്ഥത്തിലും സമുന്നതനായിരുന്നു. ഒരുപാട് അന്തരമുണ്ടായിരുന്നെങ്കിലും സാറിന്റെ പ്രത്യേക പരിഗണനയും പ്രോത്സാഹനവും പല സന്ദർഭത്തിലും ലഭിച്ചിട്ടുണ്ട്. അത്യാവശ്യഘട്ടങ്ങളിൽ ഞങ്ങൾ പ്രസിദ്ധീകരിച്ചിരുന്ന 'സംവാദം' ഒരു സന്ദർഭത്തിൽ കണ്ടപ്പോൾ അത്തരത്തിലൊന്ന് ആരംഭിക്കണമെന്നും പൂർണ്ണമായി സഹകരിക്കാമെന്നും പറഞ്ഞുവെങ്കിലും ധൈര്യക്കുറവു കാരണം അതു ഫലപ്രാപ്തിയിലെത്തിയില്ല. അക്ഷരം കൊണ്ട് ആകാശത്തെയും കീഴടക്കാമെന്നതായിരുന്നു അദ്ദേഹത്തിന്റെ മനോഭാവം.

സാഹിത്യത്തോടു താല്പര്യമുള്ള ഒരുപറ്റം ചെറുപ്പക്കാർ ഉണ്ടാകണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. അതിനായി പ്രയത്നിച്ചു, കൈക്കാശു മുടക്കി. ഡോ.സാമുവൽ ചന്ദനപ്പള്ളി, ഡോ. സി.ജെ.റോയി, ഡോ. ജോസ് പാറക്കടവിൽ, തേക്കിൻകാട് ജോസഫ്, മാടവന ബാലകൃഷ്ണൻ, പോൾ മണലിൽ, ബാബു കുഴിമറ്റം, ഡോ. സിബി തരകൻ, തോമസ് നീലാർമഠം തുടങ്ങി ഒട്ടുവളരെ സാഹിത്യപ്രവർത്തകരെ കൂട്ടിയിണക്കുന്നതിനുള്ള ഉപാധിയായിരുന്നു അദ്ദേഹം.

തകഴി, അയ്യപ്പപ്പണിക്കർ, സുകുമാർ അഴീക്കോട്, സി. രാധാകൃഷ്ണൻ, സുഗതകുമാരി തുടങ്ങിയുള്ള പ്രശസ്തരെ ക്ഷണിക്കുകയും യുവതലമുറയ്ക്ക് അവരുമായി പരിചയം പുതുക്കുവാനുമുള്ള അവസരങ്ങൾ അദ്ദേഹമൊരുക്കി. അമേരിക്കയിലും ജർമ്മനിയിലും ഗൾഫ് രാജ്യങ്ങളിലും നടത്തിയിട്ടുള്ള വിദേശയാത്രകളിലൂടെ സാഹിത്യാസ്വാദകരെയും സാഹിത്യപ്രവർത്തകരെയും കൂട്ടിയിണക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. ജീവിത സാഹചര്യം കൊണ്ട് കവിതാ രചനയിൽ നിന്നും അകന്നുനിന്ന ചെറിയാൻ കെ. ചെറിയാനെപ്പോലെയുള്ള പ്രതിഭകളെ സാഹിത്യത്തിലേക്ക് മടക്കി കൊണ്ടുവന്നു. ജോയൻ കുമരകം, മനോഹർ തോമസ്, ജോൺ പണിക്കർ, നമ്പിമഠം തുടങ്ങിയുള്ളവർക്ക് അദ്ദേഹത്തിന്റെ പ്രേരണയും പ്രചോദനവും ലഭിക്കുകയുണ്ടായി.

സാഹിത്യ സമ്മേളനങ്ങളിലേക്കും മാത്തൻ തരകൻ അനുസ്മരണങ്ങളിലേക്കും അദ്ദേഹം എന്നെയും ക്ഷണിക്കുമായിരുന്നു. സമ്മേളനം കഴിയുമ്പോൾ പ്രമുഖർക്കു നൽകുന്നതുപോലെ യാത്രാപ്പടി നൽകുമായിരുന്നു. പല വലിയ സൗഹൃദങ്ങളുടേയും തുടക്കം അത്തരം സമ്മേളനങ്ങളിലൂടെയായിരുന്നു.

സാഹിത്യപ്രവർത്തക സഹകരണ സംഘം പ്രസിദ്ധീകരിച്ച 'യൂദയുടെ നിനവുകൾ' എന്ന എന്റെ നോവലിന് ഗുരു നിത്യ ചൈതന്യ യതി എഴുതിയ അവതാരികയോടുള്ള വിയോജിപ്പ് അദ്ദേഹം മറച്ചുവച്ചില്ല. ബൈബിളിന്റെ പൊരുളറിയാതെയാണ് അദ്ദേഹം അങ്ങനെ എഴുതിയതെന്ന് പറഞ്ഞു. പല സുഹൃത്തുക്കളും എഴുതിയ കൃതികൾക്ക് അവതാരിക അദ്ദേഹത്തെക്കൊണ്ട് എഴുതിപ്പിക്കുമായിരുന്നു. അതൊക്കെ എന്റെ അവകാശമാണ് എന്ന് ഉറക്കെ പറയുമായിരുന്നു.



*കാൻബറ സമ്മേളനത്തിൽനിന്നും*

പറഞ്ഞപ്പോൾ അദ്ദേഹം പൊട്ടിച്ചിരിച്ചു. മകൾക്ക് ആദ്യാക്ഷരം കുറിക്കേണ്ടത് സാറായിരിക്കണമെന്നും അവൾ സൗമ്യതയോടും ഒതുക്കത്തോടും കൂടി ജീവിക്കേണ്ടവളാണെന്നും പറഞ്ഞപ്പോൾ അതുവരെയുണ്ടായിരുന്ന പരിഭവം മാറി. എന്നാൽ കാലം അതിന് അനുവദിച്ചില്ല.

അദ്ദേഹം എഴുതിയ റേഡിയോ നാടകമാണ് 'അക്കില്ലസ്'. യവന ദുരന്തമാണ് ഇതിവൃത്തം. ആ നാടകം കറന്റ് ബുക്സിൽ നിന്നും പ്രസിദ്ധീകരിക്കുവാൻ എന്നെ അനുവദിച്ചതോടെ ഞാൻ ഒരു പ്രസാധകനായി. *അവളാണു ഭാര്യ* എന്ന നോവൽ പരിഷ്കരിച്ച് പ്രസിദ്ധീകരിക്കാൻ താല്പര്യപ്പെട്ടപ്പോൾ അതിന് കുറേക്കൂടി സ്വീകാര്യമാകുന്ന ഒരു പേരു നൽകണമെന്ന് ആവശ്യപ്പെട്ടു. 'കനൽ വഴികളിലൂടെ' എന്ന പേര് അദ്ദേഹത്തിന് സ്വീകാര്യമായി. അശ്ലീ



എന്റെ മകനെ ആദ്യാക്ഷരം കുറിപ്പിച്ചത് അഴീക്കോട് മാഷാണ്. ഇത് തരകൻ സാറിനോട് പറഞ്ഞപ്പോൾ അദ്ദേഹമൊന്നു നോക്കി. അത് തനിക്കവകാശപ്പെട്ടതായിരുന്നുവെന്ന് ആ കണ്ണുകൾ എന്നോടു പറഞ്ഞു. കുറേക്കൂടി കഠിനമായ ലോകത്തിലാണ് അവനു ജീവിക്കേണ്ടിവരുന്നതെന്നും അതിനുവേണ്ടി കുറേക്കൂടി പഠിക്കേണ്ടതുണ്ടെന്നും ആ പാഠം അറിയാവുന്ന ആളാണ് അഴീക്കോട് മാഷെന്നും

ലത്തിന്റെ അംശം ഉണ്ടെന്നു പറഞ്ഞ് ആ നോവൽ പ്രസിദ്ധീകരിക്കുന്നതിൽ നിന്നും സി.എസ്.എസ്. വിമുഖത കാട്ടിയിരുന്നു. അദ്ദേഹം സി.എസ്.എസിന്റെ പ്രസാധക സമിതിയിലെ അംഗമായിരുന്നുവെങ്കിലും കൂടുതൽ നിർബന്ധിക്കുവാൻ അദ്ദേഹത്തിനും മടിയായിരുന്നു. ഞാൻ ഈ ആവശ്യം സി.എസ്.എസിന്റെ സെക്രട്ടറിയായിരുന്ന ഫിലിപ്പ് അച്ചനോട് സംസാരിച്ചു. അദ്ദേഹം സമ്മതിച്ചു. ഇതൊക്കെ സാധിച്ചത് അദ്ദേഹത്തിൽ നിന്നും പഠിച്ച ചില പാഠങ്ങളുടെ പിൻബലമായിരുന്നു.

ആത്മകഥകൾ പലപ്പോഴും അതിശയോക്തിവർണ്ണനകളാകുന്നതിന് ഒട്ടുവളരെ ഉദാഹരണങ്ങൾ മലയാള ആത്മകഥാസാഹിത്യ ചരിത്രത്തിലുണ്ട്. താൻപോരിമയോടെ വിഷയങ്ങൾ പർവ്വതീകരിക്കാൻ ശ്രമിച്ചതിന്റെ ഫലമായിട്ടാണ് അങ്ങനെ സംഭവിച്ചിട്ടുള്ളത്. ആത്മകഥയിലൂടെ പ്രതിഷേധിച്ചവരും പ്രകടനം നടത്തിയവരും കുറവല്ല. എന്നാൽ തരകന്റെ സാറിന്റെ ആത്മകഥ പക്വമാണ്. പാണ്ഡിത്യത്തിന്റെ ഗർവ്വ് അതിലില്ല. എല്ലാം കണ്ട ഒരാളുടെ നിസംഗതയാണ് ആ അവതരണത്തിലുള്ളത്. പറയേണ്ടതു മാത്രം പറയുകയും പറയരുതാത്തത് പൂർണ്ണമായി ഒഴിവാക്കുകയും ചെയ്തിട്ടുള്ള ആത്മകഥയാണ് 'കാരുണ്യത്തിന്റെ വഴിയിലൂടെ..' എന്നത്. കരുണയാണ് സമൂഹത്തിന്റെ നിലനിൽപ്പെന്നും കാരുണ്യത്തിലൂടെയാണ് സഹജീവിബന്ധം നിലനിർത്തുന്നതെന്നുമുള്ള വലിയ ദർശനം അദ്ദേഹത്തിനുണ്ടായിരുന്നു. എല്ലാ പോരാട്ടങ്ങളും ഒടുവിൽ നിഷ്ഫലമാണെന്ന് അദ്ദേഹത്തിന്റെ ജീവിതവും രോഗവും അദ്ദേഹത്തെ പഠിപ്പിക്കുകയായിരുന്നു.

സാഹിത്യജീവിതത്തിൽ ഒരുപാട് തിക്തത അദ്ദേഹത്തിന് നേരിടേണ്ടിവന്നിട്ടുണ്ട്. ക്രൈസ്തവാന്തരീക്ഷത്തിൽനിന്നും പൊതു സമൂഹം അംഗീകരിക്കുന്ന ഒരെഴുത്തുകാരനിലേക്കുള്ള ദൂരം അതി കഠിനവും ദുർഘടവുമാണ്. സ്വമുദായം അംഗീകരിക്കുന്നവരെ പൊതു സമൂഹം അംഗീകരിക്കില്ലെന്നും, പൊതു സമൂഹം അംഗീകരിച്ചവർക്ക് സ്വസമുദായത്തോട് പ്രതിപത്തിയില്ലെന്നുമുള്ള വസ്തുതയെ അദ്ദേഹം തിരുത്തിക്കുറിച്ചു. പുത്തൻകാവ് മാത്തൻ തരകന്റെ ജീവിതാനുഭവങ്ങളിൽ നിന്നുമാണ് അദ്ദേഹം സാഹിത്യജീവിതം ആരംഭിച്ചത്. യാഥാർത്ഥ്യങ്ങളെ മനസ്സിലാക്കുവാനും അതിനെ നേരിടുവാനും അദ്ദേഹത്തിനു കഴിഞ്ഞു. പ്രതിഭകൊണ്ടും പ്രയത്നം കൊണ്ടുമാണ് പ്രതിയോഗികളെ നേരിട്ടത്.

സാഹിത്യ അക്കാദമി പ്രസിഡന്റായിരുന്ന കാലത്ത് വളരെയേറെ വിമർശനങ്ങൾ അദ്ദേഹത്തിന് നേരിടേണ്ടിവന്നു. എം.പി.നാരായണപിള്ളയും അക്കാദമി സെക്രട്ടറി പായിപ്ര രാധാകൃഷ്ണനും തമ്മിൽ മാധ്യമ പ്രചാരണത്തിനുവേണ്ടി നടത്തിയ ഒത്തുകളിയുടെ പേരിൽ പഴി കേൾക്കേണ്ടി വന്നത് തരകൻസാറിനായിരുന്നു. എം.പി.നാരായണപിള്ള അവാർഡ് നിരസിച്ചതിലൂടെ സാഹിത്യത്തിലെ പ്രമുഖകർ ചേരി തിരിഞ്ഞു പോരാടി. അഴീക്കോട് മാഷും തരകൻ സാറും ആശയപരമായി ഏറ്റുമുട്ടി. സ്വകാര്യ കത്തുകൾപോലും വ്യാകരണ പരിശോധനയ്ക്ക് വിധേയമാക്കി. മാധ്യമങ്ങൾ അത് ഭംഗിയായി ആഘോഷിച്ചു. ആശയപരമായി വിയോജിക്കുമ്പോഴും വ്യക്തിപരമായി സൗഹൃദം നിലനിർത്തുന്നതിൽ തരകൻ സാർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

പൗരസ്ത്യ സഭാപിതാക്കന്മാരുടെ കലാദർശനത്തെ പറ്റി പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തയുടെ തീസിസിനെ ആധാരമാക്കി 'പോയറ്റിക് ആക്ട്' എന്ന ഒരു പ്രബന്ധം തരകൻ സാർ പ്രസിദ്ധപ്പെടുത്തി. അരിസോണാ യൂണിവേഴ്സിറ്റി അതിന് ഡോക്ടറേറ്റു നൽകി. അതും വിമർശന വിഷയമായി. മഹാത്മാഗാന്ധി യൂണിവേഴ്സിറ്റിൽ നിന്നും 'അഭിനയഗുപ്തനും ഐ.എ.റിച്ചാർഡും തമ്മിലുള്ള താരതമ്യപഠനം' എന്ന വിഷയത്തിൽ ഗവേഷണം നടത്തി മികച്ച രീതിയിൽ ഡോക്ടറേറ്റ് നേടി അദ്ദേഹം മധുരപ്രതികാരം വീട്ടി. ആ ഗവേഷണം കൊണ്ട് ഔദ്യോഗികമായി പ്രത്യേകിച്ചൊരു നേട്ടവും ഇല്ലാതിരുന്നിട്ടും തനിക്ക് അതിനും കഴിവുണ്ടെന്നു തന്നെ വിമർശിച്ചവർക്ക് ബോധ്യമാക്കി കൊടുത്തു.

ഏ.ആർ.രാജരാജവർമ്മയുടെ ഡയറിക്കുറിപ്പിന്റെ പകർപ്പുൾപ്പെടെയുള്ള പല കൈയെഴുത്തു പകർപ്പുകളും എന്റെ കൈവശമുണ്ടെന്നുള്ള അറിവായിരിക്കണം അദ്ദേഹത്തിന്റെ ആത്മകഥയുടെ കൈയെഴുത്തു പ്രതി എനിക്കു നൽകാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്.

വാർദ്ധക്യത്തെക്കാൾ ഉപരിയായി പാർക്കിൻസൺസ് രോഗം അദ്ദേഹത്തെ പിടിമുറുക്കിക്കൊണ്ടിരുന്നു. എങ്കിലും അദ്ദേഹത്തിന് വർദ്ധിച്ച പ്രത്യാശയുണ്ടായിരുന്നു. പത്തു വർഷത്തിനുള്ളിൽ പാർക്കിൻസൺസ് രോഗത്തിന് മരുന്ന് കണ്ടുപിടിക്കുമെന്നും രോഗവിമുക്തനായി സാഹിത്യപ്രവർത്തനത്തിലേക്ക് മടങ്ങിവരുമെന്നും ഈ രോഗം ബാധിച്ച ജോൺ പോൾ മാർപാപ്പായുൾപ്പെടെയുള്ള ലോക പ്രശസ്തരെക്കുറിച്ചും പറയുമായിരുന്നു.

പലപ്പോഴും ഞങ്ങൾ കുടുംബസമേതം കവിയൂരിൽ പോയി സാറിനെ കാണുമായിരുന്നു. സ്വതന്ത്രമായി നടക്കാൻ കഴിയാത്ത അദ്ദേഹം ഒരു കുഞ്ഞിനെപ്പോലെ കൈപിടിച്ചുപിച്ചവെയ്ക്കുമായിരുന്നു. ഏറെ സംസാരിച്ചിരുന്ന അദ്ദേഹം ഒന്നും പറയാതെ എല്ലാം കേൾക്കുന്ന അവസ്ഥയിലായി. സാറിനെ പരിചരിക്കാൻ വന്ന ചെറുപ്പക്കാരൻ, സാമ്പത്തിക ഇടപാടിലെ തിരിമറി കണ്ടുപിടിക്കുമെന്ന അവസ്ഥയിലായപ്പോൾ അയാൾ റെയ്ച്ചൽ ടീച്ചറിന്റെ മരണത്തിനായി പദ്ധതിയൊരുക്കി. ടീച്ചറിന്റെ ദുരന്തം സാറിനെ കൂടുതൽ തളർത്തി.

എന്റെ വീട്ടുമുറ്റത്ത് പുഞ്ചിരിച്ചുനിൽക്കുന്ന ഒരു ചെടിയുണ്ട്. മുക്കുറ്റി ചെടിയ്ക്കു തുല്യമായ, ധവളവർണ്ണമാർന്ന ചെറുമണിപൂക്കൾ നിറഞ്ഞ ആ ചെടിയെ ഞങ്ങൾ ടീച്ചറിന്റെ പേരു വിളിച്ചു. ഒരിക്കൽ ടീച്ചറത് ഞങ്ങൾക്കു തന്നതാണ്.

തരകൻ സാർ കൂടുതൽ ക്ഷീണിതനും ശയ്യാവലംബിയുമായി. മകൾ ജോലി ചെയ്യുന്ന തിരുവല്ലയിലെ സായിപ്പിന്റെ ആശുപത്രിയിൽ പ്രത്യേക പരിചരണത്തിലായി. യാത്രാമധ്യേ അഴീക്കോട് മാഷ് അദ്ദേഹത്തെ കണ്ടു. അലംഘനീയമായ വിധിയാണ് ആത്യന്തികമായ സത്യമെന്ന് പറഞ്ഞ് ആശ്വസിച്ചു.

പിന്നീടു പലപ്പോഴും സാറിനെ കണ്ടു. സംസാരം നഷ്ടപ്പെട്ടപ്പോഴും ആ കണ്ണുകളിലൂടെ അദ്ദേഹം സംസാരിച്ചുകൊണ്ടിരുന്നു.

എന്റെ സാഹിത്യജീവിതത്തിലെ ശോഭയുള്ള വഴിവിളക്കായിരുന്നു ഡോ.കെ.എം. തരകൻ. ഞാൻ അകലം പാലിച്ചു നിന്നപ്പോഴും അദ്ദേഹം എന്നെ ചേർത്തുപിടിച്ചു.

പാറപ്പുറം അനുസ്മരണസമ്മേളനത്തിൽ പങ്കെടുക്കുവാനായി എന്റെ നാട്ടിൽ വന്നപ്പോൾ അദ്ദേഹം എന്നെ വിളിപ്പിച്ചു. മനോരഥങ്ങളുടെ കാവൽക്കാർ എന്ന നോവൽ ശ്രദ്ധിക്കപ്പെടേണ്ടതാണെന്നു പറഞ്ഞു. യുവസാഹിത്യകാരനുള്ള ആ വർഷത്തെ മാത്തൻ തരകൻ അവാർഡ് എനിക്കാണ് നൽകിയത്. സുപ്രീം കോടതി ജഡ്ജായ കെ.ടി. തോമസാണ് അവാർഡ് നൽകിയത്. അവാർഡിനോടൊപ്പം അവാർഡു തുകയും നൽകി. ഡോ.അയ്യപ്പപ്പണിക്കരോടൊപ്പവും ഡോ.ഡി.ബാബുപോളിനോടൊപ്പവുമാണ് അവാർഡ് ഞാനും സ്വീകരിച്ചത്. ഞാനതിന് അർഹനായിരുന്നുവോ എന്ന് അറിഞ്ഞുകൂടാ. എന്നാൽ അദ്ദേഹം എന്നെ അർഹനാക്കി എന്നതാണ് സത്യം.

മലങ്കരസഭയിലെ ഒരു മെത്രാപ്പോലീത്തായുടെ കൈമുത്തുന്നതുപോലെ അദ്ദേഹത്തെ കണ്ട നാൾ മുതൽ ഞാൻ അദ്ദേഹത്തിന്റെ കൈ മുത്തുമായിരുന്നു. ആ സ്മരണ എന്നിൽ ദീപ്തമാണ്.

നോവൽ




# വിശ്വാസികളുടെ തീരം



ഡോ.കെ.എം. ജോസഫ്

**അദ്ധ്യായം പതിമൂന്ന്**

**ക**ഴുത്തോളം ഉയരമുള്ള കന്മതിലിന്റെ അരുകിൽ നിന്നപ്പോൾ സൂസന്നയുടെ കുസൃതി നിറഞ്ഞ മുഖമാണ് കണ്ണിൽപ്പെട്ടത്. കിഴക്കേക്കരയിലെ വിശേഷങ്ങൾ അവളുടെ കാതിലെത്തിക്കാണും. എന്തായിരിക്കും അവൾ ചോദിക്കാൻ പോകുന്നത്?

'ഉത്സവത്തിനു പോയ ചിലർ പേടിച്ചോടിയെന്നും ഓടിയവഴിയിൽ പുല്ലു കിളുർക്കത്തില്ലെന്നും കേട്ടല്ലോ.'

കളി പറയുന്ന സൂസന്നയെ അവനു കൂടുതൽ ഇഷ്ടമായി. അവളുടെ പുഞ്ചിരിയിൽ പങ്കുചേരാൻ അവൻ ഒരുങ്ങി.

'എങ്ങനറിഞ്ഞെന്നു ചോദിക്കുന്നില്ല. പക്ഷേ, കേട്ടതു മുഴുവൻ സത്യമല്ല.'

'എന്നാൽ സത്യമല്ലാത്ത ഭാഗം ഏതാണെന്നു പറ.'

'ഓട്ടത്തിന്റെ ചൂടേറ്റു കരിയാൻ പുല്ലുവേണ്ടേ വഴിയിൽ? അവിടെ പുല്ലുനട്ടാലും കിളിക്കത്തില്ല.'

'ശരി. സമ്മതിച്ചിരിക്കുന്നു. പക്ഷേ, പേടിച്ചോടിയെന്നു കേട്ടതു ശരിയല്ലേ?'

'മുഴുവൻ ശരിയല്ല. ഓടിയത് വർക്കീം മാത്തുക്കുട്ടിയുമായിരുന്നു. ഞാൻ നേരത്തെ തിരിച്ചു പോന്നിരുന്നു.'

'അപ്പോ കൂട്ടുകാരെ കുഴപ്പത്തിക്കൊണ്ടു ചാടിച്ചിട്ടു കടന്നുകളഞ്ഞു. അല്ലേ?'

'കഥകളി കാണാൻ നിന്നതു അവരല്ലേ, അപ്പോൾ അപകടമുണ്ടായാലും അവർ സഹിക്കണം.'

'കഷ്ടമായിപ്പോയി.'

'എന്തു കഷ്ടം? ഒരു കഷ്ടോമില്ല. കുറച്ചോടി. അതിനെന്താ അല്ലേലും എതിർത്തു നിൽക്കുന്നതിനേക്കാൾ പേടിച്ച് പിന്മാറുന്നതാണെപ്പോഴും നല്ലത്.'

'നമ്മുടെ കാര്യത്തിലും ഈ പ്രമാണമാണോ തോമസുകുട്ടി നടപ്പിലാക്കാൻ പോകുന്നത്.' പെട്ടന്നവളുടെ പുഞ്ചിരി മാറി. പകരം ഗൗരവം.

'കുറേനാൾ കഴിഞ്ഞുള്ള കാര്യമല്ലേ. അപ്പോൾ എതിർപ്പുണ്ടായാൽ പിടിച്ചുനിൽക്കാനുള്ള ശക്തി താനേയുണ്ടാകും.'

'തോമസുകുട്ടിയെ കണ്ട വിവരം ലക്ഷ്മി എന്നോടു പറഞ്ഞിരുന്നു.'

അവൾ പെട്ടെന്നു വിഷയം മാറ്റി. അസ്വസ്ഥതയുണ്ടാക്കുന്ന ആലോചനകളിൽ നിന്ന് അറിഞ്ഞുകൊണ്ട് ഒഴിഞ്ഞുമാറുകയായിരുന്നു.

'ലക്ഷ്മിയെ അവിടെ ഞാൻ തീരെ പ്രതീക്ഷിച്ചിരുന്നില്ല. അവിടെ വച്ചു ലക്ഷ്മിയെ ശരിക്കൊന്നു കാണണമായിരുന്നു. സ്കൂളിലെ കുട്ടിയല്ല. ശരിക്കും ഒരു കൊച്ചമ്മ.'

'ചുമതലകൾ ഏറ്റെടുക്കേണ്ടിവരുമ്പോൾ ആരായാലും മാറും. കളിച്ചു നടന്ന പെൺകുട്ടികളെ കെട്ടിച്ചു വിട്ടുകഴിയുമ്പോഴുണ്ടാകുന്ന മാറ്റം കണ്ടിട്ടില്ലേ?'

'ലക്ഷ്മിയുടെ കല്യാണം കഴിഞ്ഞില്ലല്ലോ.'

'ഇല്ല. ആ ചടങ്ങു ബാക്കിയുണ്ട്. പക്ഷേ, മനസ്സുകൊണ്ട് അവർ പണ്ടേ ഒന്നിച്ചതാണ്.'

'സൂസന്നയ്ക്കു അസൂയ തോന്നുന്നില്ലേ?'

'അസൂയയോ? എന്തിന്? എനിക്കുമില്ലേ ഒരാൾ. എപ്പോഴു മോർമ്മിക്കാൻ. മനസ്സിൽ കൊണ്ടു നടക്കാൻ. കൂട്ടുകാരിയോടു പറയാൻ'

'എല്ലാം പറയുമോ?'

'പറയാൻ അധികമൊന്നുമില്ലല്ലോ. കണ്ടു. സംസാരിച്ചു എന്നു പറയും.'

'എന്നിട്ട്? എന്നിട്ട്? എന്നവൾ ചോദിക്കത്തില്ലേ?'

'ചോദിക്കും. എന്നിട്ടൊന്നുമില്ലെന്നു പറയും'

'കൂട്ടുകാരിയോടു പറയാൻ കൂടുതലെന്തെങ്കിലും വേണ്ടേ?'

സൂസന്ന തലയുയർത്തി അവനെ സൂക്ഷിച്ചു നോക്കി. അവളുടെ തെളിഞ്ഞ കണ്ണുകളിൽ ഓളമടിക്കുന്നത് മധുരവികാരത്തിന്റെ തിരകളാണ്. പക്ഷേ, പ്രായത്തിൽ കവിഞ്ഞ പക്വത ഉടനെ അവൾ പ്രകടമാക്കി.

'കൂടുതലൊന്നും കൊതിക്കണ്ടാ. നമ്മളു കൊച്ചുകുട്ടികളല്ല. വീട്ടുകാരോടുള്ള കടമ നമുക്കു മറക്കാനൊക്കത്തില്ല.'

'സൂസന്നയുടെ തീരുമാനം അതാണെങ്കിൽ ഞാൻ എതിരു നിക്കത്തില്ല. കാണുന്നതു പോലും സൂസന്നയുടെ ഇഷ്ടമനുസരിച്ചുമതി.'

'കാണണം. അടുത്തു നിൽക്കണം. വർത്തമാനം പറയണം. അത്രയും മതിയെനിക്ക്.'

'എല്ലാം സൂസന്ന പറയുന്നതുപോലെ.'

'ഞാൻ പേരുവിളിക്കുന്നതിൽ വിരോധമുണ്ടോ? ലക്ഷ്മി ഏട്ടനെന്നാണ് വിളിക്കുന്നത്. അതുകൊണ്ടാ ചോദിച്ചത്.'

'ലക്ഷ്മി വിളിക്കുന്നത് ശരിക്കും ഏട്ടനായതുകൊണ്ടാ. ചെറുപ്പം മുതലേ അങ്ങനെ വിളിച്ചു ശീലിച്ചതുകൊണ്ടാ. സൂസന്ന പണ്ടും എന്നെ പേരു പറഞ്ഞാവിളിച്ചിരുന്നത്. അതുകൊണ്ടാ വിളി തുടർന്നാൽ മതി. പക്ഷേ, വിളിക്കുമ്പോൾ കുറച്ചു മധുരം കൂടി ചേർത്താൽ കുഴപ്പമില്ല.'

കളിയാക്കാൻ കിട്ടിയ അവസരം അവൻ കളഞ്ഞില്ല. നാണത്തിൽ പൊതിഞ്ഞ പുഞ്ചിരി പൊഴിക്കുവാനേ സൂസന്നയ്ക്കപ്പോൾ കഴിഞ്ഞുള്ളു.

**അദ്ധ്യായം പതിനാല്**

ഇടവകയിലെ യുവജനങ്ങളുടെ ഒരു വിശേഷയോഗം വായനശാലയിൽ വച്ച് നടക്കുമെന്ന് വികാരിയച്ചൻ കുർബ്ബാന കഴിഞ്ഞപ്പോൾ വിളിച്ചു പറഞ്ഞിരുന്നു. പള്ളിയിലെ പല പൊതു പരിപാടികൾക്കും ചെറുപ്പക്കാരുടെ പിന്തുണ വേണം. മടി കൂടാതെ അവർ സഹായത്തിനെത്തുകയും ചെയ്യും.

അതുകൊണ്ട് കൂടുതലൊന്നും ആലോചിക്കാതെയാണ് യുവാക്കൾ യോഗത്തിനെത്തിയത്.

പടിഞ്ഞാറു നിന്നുവരുന്ന കൂട്ടുകാരെ കാത്ത് തോമസുകുട്ടി വീട്ടുപടിക്കൽ നിന്നു. ആദ്യം പാപ്പി. പിന്നെയാണ് വർക്കിയും മാത്തുക്കുട്ടിയും വന്നത്. എണ്ണം തികഞ്ഞപ്പോൾ അവർ വായനശാലയിലേക്ക് നടന്നു.

'ഇന്നത്തെ യോഗമെന്തിനാണെന്നറിയാമോ?' വർക്കി ഇടയ്ക്ക് തോമസുകുട്ടിയോടു ചോദിച്ചു.

'ആ-'തോമസുകുട്ടിയ്ക്കൊന്നുമറിയില്ല.

'ചാക്കോച്ചനപ്പച്ചൻ ഒന്നും പറഞ്ഞില്ലേ?'

'ഇല്ല. ഞാൻ ചോദിച്ചില്ല. കൊച്ചച്ചന്റെ എന്തോ പരിപാടിയാന്നാ തോന്നുന്നത്.'

അവർ വരാന്തയിൽ കാത്തു നിൽക്കുമ്പോഴാണ് കൊച്ചച്ചൻ വന്നത്. പാദം വരെ നീണ്ടു കിടക്കുന്ന വെളുത്ത ളോഹ. നെഞ്ചു മറയ്ക്കുന്ന നീണ്ട മീശയിൽ കൊള്ളിമീൻപോലെ വെള്ളിവരകൾ. വട്ടത്തൊപ്പിയും കൂടിച്ചേരുമ്പോഴാണ് കൊച്ചച്ചന്റെ പാതിരിവേഷം പൂർണ്ണമാകുന്നത്.

'നിങ്ങളെന്താ ഈ തിണ്ണയിൽ തന്നെ നിൽക്കുന്നത്?'

'അച്ചനെ നോക്കിക്കൊണ്ടു നിന്നതാ.'

'എന്നാ വാ. നമുക്ക് അകത്തു കേറിയിരിക്കാം.'

കാലിളകി ആടുന്ന ഒരു കസേരയാണ് അച്ചന് ഇരിക്കാൻ കിട്ടിയത്. സൺഡേസ്കൂളിലെ കുട്ടികൾ ഇരിയ്ക്കുന്ന ബെഞ്ചുണ്ട് മറ്റുള്ളവർക്കിരിക്കാൻ.

'എല്ലാവരും വന്നോ? ' അച്ചൻ ആകെയൊന്നു നോക്കിക്കൊണ്ടു ചോദിച്ചു.

'പതിവുകാരെല്ലാമുണ്ട്.' മറുപടി പറഞ്ഞതു തോമസുകുട്ടിയാണ്.

ഒരു ചെറിയ പ്രാർത്ഥനയോടുകൂടിയാണ് യോഗം ആരംഭിച്ചത്.

'സാധാരണ യോഗങ്ങളുടെ നടപടിക്രമങ്ങൾ ഇവിടെ പാലിക്കേണ്ടതില്ല. അതുകൊണ്ട് ഞാൻ നേരേ വിഷയത്തിലേക്കു കടക്കുകയാണ്. നമ്മുടെ സൺഡേസ്കൂളിന്റെ വാർഷികമാണ് അടുത്തുവരുന്നത്. കുട്ടികളുടെ വേദപഠനവുമായി ബന്ധമുള്ള പല മത്സരങ്ങളും ഏർപ്പെടുത്തുന്നുണ്ട്. അതിനോടൊപ്പം ഒരു പുതിയ പരിപാടി പരീക്ഷിക്കണമെന്ന് ഞാനാലോചിച്ചിക്കുന്നു. അതിനു നിങ്ങളുടെ സഹകരണമാണു വേണ്ടത്. ഇവിടെ ആദ്യമായി ഒരു ബൈബിൾ നാടകം അവതരിപ്പിക്കാനാണ് ഞാനാഗ്രഹിക്കുന്നത്. ആഗ്രഹിച്ചതുകൊണ്ടു കാര്യമില്ല. നിങ്ങളാണതു നടപ്പിലാക്കേണ്ടത്.'

നാടകമെന്നു കേട്ടപ്പോൾ മുൻനിരയിലിരുന്ന പലരും അങ്ങോട്ടും ഇങ്ങോട്ടും നോക്കി. നാടകമെന്നു പറഞ്ഞാൽ എന്താണെന്നവർക്കറിയില്ല. മാർഗ്ഗം കളിയും പരിചമുട്ടുമാണവർ കണ്ടിട്ടുള്ള കലാരൂപങ്ങൾ. കൊച്ചച്ചന്റെ മാനസിക നിലയിൽപോലും അവർക്കു സംശയമുണ്ടായി.. 'വർക്കി എന്തു പറയുന്നു?' വർക്കിയുടെ നേർക്ക് വിരൽചൂണ്ടിക്കൊണ്ടു കൊച്ചച്ചൻ ചോദിച്ചു.

'ശാകുന്തളവും ഉത്തരരാമചരിതവുമൊക്കെ ഞാൻ പഠിച്ചിട്ടുണ്ട്. അതു പോലുള്ള നാടകം ഇവിടെ പറ്റില്ല. സെബാസ്റ്റ്യൻ കുഞ്ഞുകുഞ്ഞു ഭാഗവതരെന്നൊരാൾ കുമാരി കമലയെന്നും അനാർക്കലിയെന്നും പറഞ്ഞുള്ള നാടകങ്ങൾ അവതരിപ്പിക്കുന്നുണ്ടെന്നു കൈമളുസാർ പറഞ്ഞുകേട്ടിട്ടുണ്ട്. അതിൽ കൂടുതൽ നാടകത്തെപ്പറ്റി എനിക്കൊന്നും അറിഞ്ഞുകൂടാ.'

'കൂടുതലായൊന്നും അറിയണ്ടാ. കഥ നമുക്കുണ്ട്. അതു സംഭാഷണമാക്കി മാറ്റണമെന്നേയുള്ളു.'

'അച്ചൻ എന്തു കഥയാ ഉദ്ദേശിക്കുന്നത്?'

'മുടിയനായ പുത്രൻ. പോരേ?'

'നാടകമാരെഴുതും?'

'നീ. നിനക്കു കവിത എഴുതാനറിയാമെന്നു ഞാൻ മനസ്സിലാക്കിയിട്ടുണ്ട്.'

'അച്ചൻ സഹായിക്കുകാന്നേൽ ഒരു കൈ നോക്കാം. ഗദ്യം മാത്രം മതിയോ?'

'പോരാ. ഇടയ്ക്കിടെ പാട്ടും വേണം. എന്നാലേ ആളുകൾക്കു രസിക്കൂ. എവിടെ നമ്മുടെ മാത്തുക്കുട്ടി.'

'ഞാനിവിടുണ്ടച്ചാ.' പിന്നിൽ മറഞ്ഞിരുന്ന മാത്തുക്കുട്ടി എഴുന്നേറ്റു നിന്നു.

'രണ്ടു മൂന്നു ട്യൂണുകൾ വർക്കിക്ക് പറഞ്ഞുകൊടുക്കണം. അവനതിൽ വാക്കുകൾ നിറയ്ക്കും.'

'എനിക്കു ശാസ്ത്രീയ സംഗീതമേ അറിയത്തൊള്ളു.'

'അതുമതി. ഇവിടെ നടക്കുന്നതു കച്ചേരിയല്ലെന്നു ഓർത്താൽ എല്ലാം ശരിയാകും.'

കൊച്ചച്ചൻ ഒരു തീരുമാനമെടുത്താൽ മേൽനടപടികളുണ്ടാകുന്നതു പെട്ടെന്നാണ്. നാടകത്തിനുവേണ്ടിയുള്ള ഒരുക്കങ്ങൾ അന്നുതന്നെ തുടങ്ങി. ചുമതലകൾ ഓരോരുത്തർക്കായി വീതിച്ചു. വേഷവിധാനങ്ങളുടെ ചുമതല തോമസുകുട്ടിക്ക്. രംഗസംവിധാനം പാപ്പിക്ക്. കാണികൾക്കു ഇരിക്കാൻ സൗകര്യമൊരുക്കേണ്ടത് തങ്കച്ചൻ. തീരുമാനങ്ങൾക്കുശേഷം യോഗം പിരിഞ്ഞു. പലരും മടങ്ങി. തോമസുകുട്ടിയും കൂട്ടരുമാണ് ഒടുവിൽ ശേഷിച്ചത്. നാടകത്തിന്റെ രൂപമെന്തായിരിക്കണമെന്ന് വർക്കിക്കു പറഞ്ഞുകൊടുത്തത് കൊച്ചച്ചനാണ്. പിന്നീടാണ് തോമസുകുട്ടിയുടെ നേർക്കു തിരിഞ്ഞത്.

'വേഷത്തെപ്പറ്റി വല്ലതും ആലോചിച്ചോ?'

'ഇല്ല.'

'എന്റെ കൈയ്യിൽ ചിത്രങ്ങളുള്ള ഒരു ബൈബിൾ ഉണ്ട്. അതു നോക്കിയൽ മതി.'

തുടരും



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

23

2010 ജൂലൈ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

### ചിന്താവിഷയം



*നിങ്ങളുടെ ഉള്ളിലുള്ള സ്നേഹിതൻ ഇതു ചെയ്യുക എന്നു പറയുമ്പോൾ മറ്റു സ്നേഹിതരെ ശ്രദ്ധിക്കരുത്.*

**- ഗാന്ധിജി**



## വാരാന്ത്യ ലോകം



**യു.**എസ്. സാമ്പത്തിക രംഗത്തെ മാന്ദ്യം ഒഴിവാക്കാനുള്ള ബില്ലിൽ ഒബാമ ഒപ്പുവച്ചു. മാന്ദ്യത്തിനുശേഷം സാമ്പത്തികരംഗത്ത് നടപ്പാക്കുന്ന പ്രധാന പരിഷ്കാരമാണിത്.



**വി**മാനാപകടത്തിന്റെ കാരണം വ്യക്തമാക്കുന്ന ബ്ലാക് ബോക്സ് കണ്ടുപിടിച്ച ഓസ്ട്രേലിയൻ ഗവേഷകൻ ഡേവിഡ് വാറൻ (85) അന്തരിച്ചു.

**സു**രിനാമിന്റെ പ്രസിഡന്റായി മുൻ പട്ടാളമേധാവി ഡെസിബൗട്ടേഴ്സിനെ (64) തെരഞ്ഞെടുത്തു.

**മ**ലയാളിയായ ആർച്ച് ബിഷപ്പ് ഡോ.ഫ്രാൻസിസ് അസീസി ചുള്ളിക്കാട്ടിനെ യു.എന്നിലെ വത്തിക്കാന്റെ സ്ഥിരം നിരീക്ഷകനായി ബനഡിക്ട് പതിനാറാമൻ മാർപാപ്പ നിയമിച്ചു.

**ചൈ**നയുമായുള്ള ആണവ കരാറിലുള്ള ആശങ്ക അമേരിക്ക പാകിസ്ഥാനെ അറിയിച്ചു.

**ഗ്രേ**റ്റർ ചിക്കാഗോയിൽ ഹിന്ദു ക്ഷേത്രത്തോടനുബന്ധിച്ച് നിർമ്മിച്ച സ്വാമി വിവേകാനന്ദ സെന്റർ ശ്രീ ശ്രീ രവിശങ്കർ ഉദ്ഘാടനം ചെയ്തു.

**മു**ഖം കൂടി മറയ്ക്കുന്ന ബുർഖ മുസ്ലിം സ്ത്രീകൾ പൊതുസ്ഥലത്ത് ധരിക്കുന്നത് വിലക്കില്ലെന്ന് ബ്രിട്ടൻ. നിരോധന നടപടികളുമായി സ്പെയിൻ മുന്നോട്ട്.

**ഭോ**പ്പാൽ മെമ്മോറിയൽ ഹോസ്പിറ്റൽ ട്രസ്റ്റ് ചെയർമാൻ സ്ഥാനത്തുനിന്നുള്ള മുൻ ചീഫ് ജസ്റ്റിസ് എ.എം. അഹമ്മദിയുടെ രാജി സുപ്രീം കോടതി അംഗീകരിച്ചു. ഭോപ്പാൽ ദുരന്തക്കേസിലെ പ്രതികൾക്കെതിരായ കുറ്റാരോപണങ്ങൾ മയപ്പെടുത്തുന്നതിന് 1996ൽ അനുമതി നൽകിയ സുപ്രീം കോടതി ബഞ്ചിൽ അഹമ്മദ് അംഗമായിരുന്നു.



**അ**മേരിക്കയ്ക്ക് അഫ്ഗാനിസ്ഥാൻ മറ്റൊരു വിയറ്റ്നാമായി മാറുമെന്ന് ഇറാൻ പാർലമെന്റ് സ്പീക്കർ അലി ലാരിജാനി സ്വിസ് ടെലിവിഷനുമായുള്ള അഭിമുഖത്തിൽ പറഞ്ഞു.

**കൊ**ൽക്കത്തയിൽ നിന്നും 191 കിലോമീറ്റർ അകലെ സൈന്തിയ റയിൽവേ സ്റ്റേഷനിൽ നിന്നു പുറപ്പെടാൻ തുടങ്ങിയ റാഞ്ചിയിലേക്കുള്ള വനാഞ്ചൽ എക്സ്പ്രസും സിയാൽദയിലേക്കുള്ള ഉത്തർബംഗ എക്സ്പ്രസും കൂട്ടിയിടിച്ച് 62 പേർ മരിച്ചു. രണ്ടു മാസത്തിനിടെ നടക്കുന്ന രണ്ടാമത്തെ തീവണ്ടി ദുരന്തമാണിത്.

**ചാ**ർലി ചാപ്ലിൻ ഒരു നൂറ്റാണ്ട് മുമ്പ് അഭിനയിച്ച, ഏറെക്കാലമായി കിട്ടാനില്ലാതിരുന്ന എ തീഫ് ക്യാച്ചർ എന്ന പത്തുമിനിറ്റ് നിശബ്ദ ചിത്രം ഫിലിം മിഷിഗനിലെ പുരാവസ്തു വില്പനശാലയിൽ നിന്നും സിനിമാ ചരിത്രകാരൻ പോൾ ഗീരക്കിനു ലഭിച്ചു.

**തൊ**ടുപുഴ ന്യൂമാൻസ് കോളജ് അദ്ധ്യാപകൻ പ്രൊഫ.ടി.ജെ.ജോസഫിന്റെ കൈപ്പത്തി വെട്ടിമാറ്റിയ സംഭവത്തിലെ മുഖ്യസൂത്രധാരൻ നെല്ലിമറ്റം വെള്ളിലവുങ്കൽ യൂനസ് (30) അറസ്റ്റിലായി.

**ബീ**ഹാർ നിയമസഭയിൽ രണ്ടാം ദിവസവും ബഹളം സൃഷ്ടിച്ച 67 പ്രതിപക്ഷ അംഗങ്ങളെ വർഷകാല സമ്മേളനം തീരുംവരെ സ്പീക്കർ സസ്പെൻഡു ചെയ്തു.



*തൃക്കുന്നത്ത് സെമിനാരിയിൽ നടന്ന ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ 2010-2011ലെ കേന്ദ്രതല പ്രവർത്തനോദ്ഘാടനത്തിൽ നിന്നും. ഡോ.മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത, പ്രസ്ഥാനം പ്രസിഡന്റ് യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്ത, റവ.മത്തായി ഇടയനാൽ കോർ എപ്പിസ്കോപ്പ തുടങ്ങിയവർ.*

**എഡിറ്റോറിയൽ**

# ബഹിരാകാശത്തെത്തിയ ലെയ്ക്കയും എപ്പിസ്കോപ്പൽ സഭകളുടെ തീരുമാനവും



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

ഫ്രഞ്ച് സാഹിത്യകാരനായ ജൂൾസ് വെർണെയുടെ പ്രഖ്യാത ശാസ്ത്ര നോവലാണ് ഫ്രം ദ് എർത്ത് ടു ദ് മൂൺ. 1865ൽ എഴുതിയ നോവലിന് നിരവധി പരിഭാഷകളുണ്ടായി. ഇംഗ്ലീഷ് പരിഭാഷയിലൂടെയാണ് ഈ നോവൽ ആഗോളതലത്തിൽ ചർച്ച ചെയ്യപ്പെടുന്നത്. ചലച്ചിത്രമായും നാടകമായും ഈ നോവൽ അവതരിപ്പിക്കപ്പെട്ടു. അതിശക്തമായ ഒരു പീരങ്കി ഉപയോഗിച്ച് ഫ്ളോറിഡയിൽ നിന്ന് മൂന്നുപേരെ കയറ്റിയ ഒരു പേടകം ചന്ദ്രനെ ലക്ഷ്യമാക്കി കുതിക്കുന്നതും അവിടെ എത്താൻ കഴിയാത്ത അവസ്ഥയിൽ ഭ്രമണപഥത്തിൽ ആ പേടകം ചുറ്റിത്തിരിയുന്നതുമായ വിഷയമാണ് നോവലിന്റെ ഇതിവൃത്തം. ഒരിക്കൽ ചന്ദ്രനിലിറങ്ങുമെന്ന വലിയ പ്രതീക്ഷയിലാണ് നോവൽ അവസാനിക്കുന്നത്.

ഒരു നൂറ്റാണ്ടിനുശേഷം ആ വലിയ പ്രതീക്ഷ സഫലമായി. ആദ്യം ആംസ്ട്രോങ്ങും ഇരുപത് മിനിറ്റിനുശേഷം എഡ്വിൻ ആൽഡ്രിനും ചന്ദ്രനിൽ കാലുകുത്തി. മൈക്കൽ കോളിൻസ് കൊളംബിയൻ വാഹനത്തെ നിയന്ത്രിച്ചു. ഗഗനസഞ്ചാരത്തിലെ ധീരമായ കാൽവയ്പ്പായിരുന്നു അത്.

കവിമനസുകളിൽ പാതിരാശോഭയും കുരുന്നുമനസുകളിൽ കൈയെത്തും അകലത്തിലായ പനിമതിയിലേക്ക് പര്യവേക്ഷണങ്ങളുടെ ചരിത്രം അരങ്ങേറി.

അമേരിക്കയും സോവിയറ്റ് യൂണിയനും തമ്മിലുണ്ടായ ശീതസമരമാണ് ഈ നേട്ടത്തിന് വഴിയൊരുക്കിയത്. മണ്ണും വിണ്ണും ആദ്യം കൈക്കലാക്കുക എന്ന ലക്ഷ്യമായിരുന്നു അതിനുപിന്നിലുണ്ടായിരുന്നത്.

ബഹിരാകാശത്ത് ആദ്യമായി എത്തിയത് ഒരു നായയാണ്. ലെയ്ക്ക എന്ന പെൺനായ്. 1957ൽ സ്പുട്നിക് രണ്ടിലാണ് ലെയ്ക്ക ബഹിരാകാശത്ത് എത്തിയത്. അധികദിവസങ്ങൾ അത് ജീവിച്ചില്ല. നാലുപ്രാവശ്യം വലം വച്ചുവെന്നാണ് റിപ്പോർട്ട്. ക്യാബിനുള്ളിലെ അമിത ചൂടുകാരണം ലെയ്ക്ക മരിച്ചുവെന്നാണ് നിഗമനം. പരീക്ഷണത്തിന്റെ ഭാഗമായി എലികളെയും മുയലിനെയും സസ്യങ്ങളെയും ബഹിരാകാശത്തേക്ക് പിന്നീട് കയറ്റി അയച്ചിട്ടുണ്ട്. 1951ൽ എയ്ബറോ എന്ന റോക്കറ്റിൽ ശൂന്യാകാശം ചുറ്റി ചാകാതെ തിരിച്ചെത്തിയ ആദ്യകുരങ്ങാണ് ആൽബർട്ട്.

ലെയ്ക്ക ഒരു പ്രതീകമാണ്. കയറ്റിവിടാനാളുണ്ടെങ്കിൽ ഏതു നായ്ക്കും എവിടെയേയും കയറിപ്പറ്റാം എന്നതിന്റെ പര്യായമാണത്.

അന്ത്യോഖ്യൻ സിറിയൻ ഓർത്തഡോക്സ് സഭയുടെ കാര്യത്തിൽ ഇടപെടാൻ പാത്രിയർക്കീസിനോ കാതോലിക്കോസിനോ അധികാരമില്ലെന്നാണ് ആ സഭയുടെ കേരളത്തിലെ വക്താവിന്റെ ഭാഷ്യം. അല്പായുസ്സിലും ചിറകടിച്ചു മറ്റുള്ളവർക്കു കൗതകമായി പറന്നുനടക്കുന്ന ചിത്രശലഭങ്ങളെ അനുസ്മരിപ്പിക്കുന്ന ഭാഷ്യം.

ചുരയ്ക്കയുമായി പുണ്യനദികളിൽ മുങ്ങി കയറിയിട്ടും ചുരയ്ക്കയുടെ കയ്പ് മാറിയില്ലെന്നും പിന്നെങ്ങനെ പാപം ഒഴിഞ്ഞുവെന്നു പറയുവാൻ കഴിയുമെന്നും നമ്പൂതിരിയെ വാല്യക്കാരൻ ഓർമ്മപ്പെടുത്തിയതും, അന്തോണിയേ നീയും പുണ്യവാളനായോ എന്ന് ധിക്കാരിയുടെ സ്വരത്തിൽ കഥയിലൂടെ കലാപം കൂട്ടിയ പൊൻകുന്നം വർക്കിയുടെ ചോദ്യവും മലയാള മനസ്സിൽനിന്നും കുടിയിറങ്ങിയിട്ടില്ല.

എപ്പിസ്കോപ്പൽ സഭകളുടെ എക്യുമെനിക്കൽ കമ്മിഷൻ ചെയർമാന്മാരുടെ സംയുക്തസമ്മേളനത്തിൽ ചങ്ങനാശേരി അതിരൂപത അരമനയിൽ വെച്ചെടുത്ത നിലപാട് ധീരമായ കാൽവയ്പ്പാണ്. ബിഷപ്പ് ഗുർഗാന്റെ അനുഗ്രഹാശിസുകളോടെ വാഴിച്ചവരുമായും അവരുമായി ബന്ധപ്പെടുന്നവരുമായും എപ്പിസ്കോപ്പൽ സഭകൾ ബന്ധം പുലർത്താൻ പാടില്ലായെന്നുള്ള തീരുമാനം കേരള സഭാചരിത്രത്തിലെ നാഴികക്കല്ലാണ്. ആർച്ച് ബിഷപ്പുമാരായ മാർ ജോസഫ് പവ്വത്തിൽ, മാർ ജോസഫ് പെരുന്തോട്ടം, ഡോ.കുര്യാക്കോസ് മോർ തെയോഫിലോസ് മെത്രാപ്പോലീത്ത, റവ.ഡോ.എം.സി.തോമസ്, ഫാ.ടി.ഒ.ഉമ്മൻ, ഫാ.പി.യു.പൗലോസ്, ഡോ.ഫിലിപ്പ് നെൽപുരപ്പറയിൽ, സഭയെ പ്രതിനിധീകരിച്ച് ഡോ.യൂഹാനോൻ മാർ ദിമിത്രിയോസ് മെത്രാപ്പോലീത്തായും സംബന്ധിക്കുകയുണ്ടായി.

വ്യക്തമായ നയങ്ങളോ കാഴ്ചപ്പാടുകളോ ഇല്ലാതെ 'കലക്കവെള്ളത്തിൽ മീൻപിടിക്കാൻ' തയ്യാറാകുന്ന പുതിയ സഭയുടെ ദുര്യോഗം പുതിയ നൂറ്റാണ്ടിന്റെ വെല്ലുവിളിയായി ഏറ്റെടുക്കേണ്ടതുണ്ട്. നേട്ടങ്ങൾ ആഗ്രഹിക്കുകയും അതു നേടാൻ വേണ്ടിയുള്ള പരിശ്രമത്തിൽ പരാജയപ്പെടുമ്പോൾ സഭയ്ക്കും സഭാനേതൃത്വത്തിനും പോരായ്മയുണ്ടെന്നു വിളിച്ചുപറയുകയും, തരംകിട്ടിയാൽ സാധ്യതയുള്ള ഇടങ്ങളിലേക്ക് ചേക്കേറുകയും ചെയ്യുന്ന പ്രവണതയ്ക്ക് തടയിടുവാൻ ഈ തീരുമാനത്തിലൂടെ കഴിയേണ്ടതുണ്ട്. ബിഷപ്പ് മൂസാ ഗുർഗാനെയും അനുയായികളെയും മാറ്റി നിർത്തണമെന്ന തീരുമാനം ഉചിതവും അവശ്യം നടപ്പിലാക്കേണ്ടതുമാണ്.



# യുഗസംക്രമ നായകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ



**2**

**ഫാ.ഡോ.ജോസഫ് ചീരൻ**

**ത**മിഴരും ഉത്തരേന്ത്യക്കാരുമായ വ്യാപാരികൾ ചാട്ടുകുളങ്ങര കമ്പോളത്തിലും തദ്വാര പള്ളിയിലെ സത്രത്തിലും സ്ഥിരം സന്ദർശകരായിരുന്നു. സാധാരണ വിദ്യാഭ്യാസത്തോടൊപ്പം തമിഴ് ഹിന്ദി, ഇംഗ്ലീഷ് എന്നീ ഭാഷകൾ വശമാക്കുവാൻ ഇട്ടൂപ്പിന് ബാല്യത്തിലേ കഴിഞ്ഞു. പള്ളിയിൽ സ്ഥിരം താമസിച്ചിരുന്ന പുലിക്കോട്ടിൽ വലിയച്ചൻ- ഇട്ടൂപ്പ് കത്തനാൽ- ബാലന്റെ വലിയപ്പനും ഗുരുവും മാർഗ്ഗദർശിയുമായിരുന്നു. 1845 കന്നി മാസത്തിൽ കോതമംഗലം ചെറിയ പള്ളിയിൽ വച്ച് ചേപ്പാട്ട് മാർ ദീവന്നാസ്യോസ് ഇട്ടൂപ്പിന് വൈദിക പദവിയുടെ ആദ്യ സ്ഥാനങ്ങൾ നൽകി. നവീകരണത്തെ നേരിടാൻ സുറിയാനി പാത്രിയർക്കീസയച്ച സ്തേഫാനോസ് മാർ അത്താനാസ്യോസ് അദ്ദേഹത്തിന് ചാട്ടുകുളങ്ങര- പാലൂർ പള്ളിയിൽ വച്ച് പൂർണ്ണ ശെമ്മാശപട്ടം നൽകി. യൂയാക്കീം മാർ കൂറിലോസ് അദ്ദേഹത്തിന് ചാലശേരി പള്ളിയിൽ വച്ച് 1852 ചിങ്ങം 6ന് കശ്ശീശാപട്ടം നൽകി. തുടർന്ന് പഴഞ്ഞി പള്ളിയിലെ വൈദിക ശുശ്രൂഷക്കായി നിയോഗിക്കപ്പെട്ടു. പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിന്റെ നേതൃത്വത്തിൽ നവീകരണം ശക്തിപ്പെടുന്ന കാലമായിരുന്നു അത്. മലങ്കര മെത്രാപ്പോലീത്താ എന്ന നിലയിൽ അദ്ദേഹത്തിനനുകൂലമായി രാജകീയ വിളംബരം പ്രഖ്യാപിക്കപ്പെട്ടതോടെ നവീകരണം ഒരു പ്രവാഹമായി മാറി. അതിനെ ഫലപ്രദമായി ചെറുക്കുന്നതിൽ വിദേശ മെത്രാന്മാർ പരാജയപ്പെട്ടതോടെ കഥാപുരുഷൻ മെത്രാൻ സ്ഥാനത്തേക്ക് നിയുക്തനായി. ശ്രമകരമായ യാത്രയ്ക്ക് ശേഷം അദ്ദേഹം മർദ്ദീനിലെത്തി യാക്കോബ് പാത്രിയർക്കീസിൽ നിന്ന് 1864 മേടം 26ന് ആമീദിൽ വച്ച് മാർ ദീവന്നസ്യോസ് എന്ന സ്ഥാനപ്പേരിൽ അഭിഷിക്തനായി. ചിങ്ങത്തിൽ കൊച്ചിയിലെത്തി. നവീകരണത്തെ ചെറുക്കുവാൻ നടത്തിയ ശ്രമങ്ങൾ വേണ്ടത്ര വിജയിച്ചില്ല. ഒടുവിൽ 1873ലെ പരുമല അസോസിയേഷന്റെ ആലോചനയോടെ പാത്രിയർക്കീസിന്റെ സഹായം തേടി. ഇരുവരും മഹാരാജാവിനോടഭ്യർത്ഥിച്ചതിന്റെ ഫലമായി 1876 കുംഭം 23ന് രാജകീയ വിളംബരം പിൻവലിക്കപ്പെട്ടു. ഇത്രയും ആയപ്പോഴേക്കും പാത്രിയർക്കീസ് സ്വന്തം ഇഷ്ടപ്രകാരം ആറ് മെത്രാന്മാരെ തെരഞ്ഞെടുത്ത് മലങ്കരയെ ഏഴ് മെത്രാസനങ്ങളായി വിഭജിച്ചു. ലൗകിക അധികാരം പാത്രിയർക്കീസിനാണെന്ന് റജിസ്റ്റേർഡ് ഉടമ്പടി ഒപ്പിട്ടു കൊടുത്ത ആറ് പേരെ മേല്പട്ടക്കാരാക്കി. മേല്പറഞ്ഞ ഉടമ്പടി കൊണ്ട് മലങ്കര മെത്രാനെ ബന്ധിക്കുവാൻ ശ്രമിച്ചെങ്കിലും അദ്ദേഹം വഴിപ്പെട്ടില്ല. 1873ൽ പരുമലയിൽ വച്ച് താൻ പാസാക്കിയെടുത്ത നിശ്ചയങ്ങൾ 1876ലെ മുളന്തുരുത്തി സുന്നഹദോസിന്റെ കാനോനാകളായി അവതരിപ്പിച്ച് അംഗീകാരം നേടി.

കോട്ടയം പഴയ സെമിനാരിയും സഭാ സ്വത്തുക്കളും വീണ്ടെടുക്കുവാൻ 1879ൽ ആറ് മെത്രാന്മാരുടെയും ഇടവകകളുടെയും പിന്തുണ ഉറപ്പാക്കിയശേഷം വ്യവഹാരം ആരംഭിച്ചു. ഒപ്പം സൃഷ്ടിപരമായ നവോത്ഥാന സംരംഭങ്ങളും. 1889ലെ റോയൽ കോടതി വിധി അദ്ദേഹത്തിനനുകൂലമായിരുന്നു. കോട്ടയം പഴയസെമിനാരിയും സ്വത്തുക്കളും പള്ളികളും കഥാപുരുഷന്റെ നിയന്ത്രണത്തിലായി. നിഷ്കണ്ടകമായ മലങ്കരസഭയെ രണ്ടു പതിറ്റാണ്ടുകാലം അദ്ദേഹം ഭരിച്ചു. സ്വജീവിത കാലത്ത് ശെമവൂൻ മാർ ദീവന്നാസ്യോസ്, അമ്പാട്ട് മാർ കൂറിലോസ്, കോനാട്ട് മാർ യൂലിയോസ്, ചാത്തുരുത്തി മാർ ഗ്രിഗോറിയോസ്, കടവിൽ മാർ അത്താനാസ്യോസ് എന്നീ സഹോദര മേല്പട്ടക്കാർ ദിവംഗതരായി. മെത്രാന്മാരായി തെരഞ്ഞെടുക്കപ്പെട്ട് വാഴിക്കപ്പെട്ട വട്ടശേരിൽ മാർ ദീവന്നാസ്യോസിന് ഭരണവും ആസ്ഥാനവും ഔദ്യോഗികമായി ഭരമേല്പിച്ചുകൊണ്ട് സ്മര്യപുരുഷൻ കോട്ടയം ചെറിയപള്ളിയിലേക്ക് താമസം മാറി. പ്രമേഹബാധ വർദ്ധിച്ചതിനെ തുടർന്ന് 1909 മിഥുനം 28ന് അദ്ദേഹം ദിവംഗതനായി. 29ന് കോട്ടയം പഴയസെമിനാരിയുടെ വടക്കേ മുറിയിൽ തേജസ്വിയായ ആ വിശുദ്ധ പിതാവിന്റെ ഭൗതിക ശരീരം സംസ്കരിക്കപ്പെട്ടു.

**സംഭാവനകൾ**

ഒന്നുരണ്ടു നൂറ്റാണ്ടുകളായി മലങ്കരസഭാ തലവന്മാരുടെ ജീവിതം കോടതി വ്യവഹാരങ്ങളുടെ നൂലാമാലകളിൽ പെടുന്ന പതിവാണുള്ളത്. വ്യവഹാര നടത്തിപ്പിൽ അവർ നേടിയ വിജയ പരാജയങ്ങളുടെ അടിസ്ഥാനത്തിൽ അവരെ വിലയിരുത്താനേ കഴിയൂ. വ്യവഹാരങ്ങൾക്കപ്പുറത്ത് ഏതെങ്കിലും കർമ്മമേഖലയിൽ മേൽവിലാസം പതിപ്പിച്ച പ്രധാന സഭാധ്യക്ഷന്മാർ നമുക്കില്ല തന്നെ. എന്നാൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയൻ മലങ്കര മെത്രാപ്പോലീത്താ ഇക്കാര്യത്തിൽ അനന്യമായി നമ്മെ വിസ്മയിപ്പിക്കുന്നു. നവീകരണ പ്രസ്ഥാനവുമായി യുദ്ധം നയിക്കുമ്പോൾ തന്നെ സർഗ്ഗധനൻ ആയ അദ്ദേഹം പ്രതിഭാശാലിയായ ഒരു നവോത്ഥാന നായകൻ എന്ന നിലയിൽ മലങ്കര സഭയെ, ഒപ്പം കേരളത്തെയും ഇരുപതാം നൂറ്റാണ്ടിലേക്ക് ഉപനയിക്കുന്ന സംക്രമണ പുരുഷനായി ശോഭിക്കുന്നു.

**1. നവീകരണത്തിനെതിരെ**

1836ൽ മാവേലിക്കര സുന്നഹദോസ് സഭയിൽ ആധിപത്യം ചെലുത്താൻ പ്രയത്നിച്ച നവീകരണശ്രമങ്ങളെ ഔപചാരികമായി തടഞ്ഞുവെങ്കിലും ചർച്ച് മിഷൻ സൊസൈറ്റി (സി.എം.എസ്) സഭയിൽ നിന്ന് വിട്ട് പോയ ശേഷവും പാലക്കുന്നത്ത് ഏബ്രഹാം മല്പാനച്ചന്റെ നേതൃത്വത്തിൽ പാശ്ചാത്യവല്ക്കരണത്തിന്റെ പ്രവണത നവീകരണ ചിന്തകളുമായി മലങ്കര സഭയിൽ വീണ്ടും വേരുപിടിച്ചു. ഗ്രാസ്റൂട്ട് തലത്തിൽ നവീകരണം ശക്തിപ്പെടുത്തുവാൻ പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസ് ശ്രമിച്ചതിന്റെ ഭാഗമായി നവീകരിച്ച നമസ്കാര പുസ്തകം അദ്ദേഹം അച്ചടിച്ച് പ്രസിദ്ധപ്പെടുത്തി. അച്ചടിച്ച പ്രാർത്ഥനാപുസ്തകം ആ

ദ്യമായി ലഭിച്ച അത്യാഹ്ലാദത്തിനിടയിൽ അതിൽ വരുത്തിയ നവീകരണശ്രമങ്ങളെ ആരും വേണ്ടത്ര ശ്രദ്ധിച്ചില്ല. പുതിയ പുസ്തകത്തിൽ 'കൃപനിറഞ്ഞ മറിയമേ' എന്ന കൗമായുടെ ഭാഗമായി ചൊല്ലിയിരുന്ന പ്രാർത്ഥനയും സന്ധ്യാപ്രാർത്ഥനയിൽ ഉപയോഗിച്ചിരുന്ന മാർ ബാലായിയുടെ അപേക്ഷയും (അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനേ എന്നിങ്ങനെ... മരിച്ചുപോയവർക്കു വേണ്ടി ചൊല്ലിയിരുന്ന പ്രാർത്ഥന) ഉപേക്ഷിക്കപ്പെട്ടിരുന്നു. സൂത്താറ നമസ്കാരത്തിൽ മാർ അപ്രേമിന്റെ ശയന നമസ്കാരത്തിൽ

'നിന്നെപ്പെറ്റന്നമ്മയുടെ
നിന്നോടുള്ള അപേക്ഷയാലെ
എനിക്കുള്ള ശയനത്തിന്മേൽ
തിന്മപ്പെട്ടവൻ അണയരുതേ'

എന്ന പ്രാർത്ഥനയിൽ ദൈവമാതാവിനോടുള്ള മധ്യസ്ഥത അന്തർഭവിച്ചതിനാൽ അത് താഴെക്കാണുംപ്രകാരം ഭേദപ്പെടുത്തി.

'കാരുണ്യ ഉടയവനോട്
നിനക്കുള്ള അപേക്ഷയാലെ
എനിക്കുള്ള ശയനത്തിന്മേൽ
തിന്മപ്പെട്ടവനണയരുതേ'

(ഈ നമസ്കാരപുസ്തകം ഈ ലേഖകൻ കണ്ടെടുത്തിട്ടുണ്ട്)

നമസ്കാര പുസ്തകം വിവർത്തനം ചെയ്ത് അച്ചടിച്ച് ലഭ്യമാക്കുന്നതിന്റെ മറവിൽ നടത്തിയ ഈ നവീകരണാനുകൂല ഭേദഗതികൾ പുലിക്കോട്ടിൽ ജോസഫ് കത്തനാർ ശ്രദ്ധിച്ചു. പഴഞ്ഞിപ്പള്ളിയിലെ ശുശ്രൂഷ അവസാനിപ്പിച്ച് അദ്ദേഹം നവീകരണ സംരംഭങ്ങൾക്കെതിരെ ഏകാംഗ പോരാളിയായി രംഗത്തെത്തി. നവീകരണക്കാർ ഒഴിവാക്കിയ ഭാഗങ്ങൾ ചേർത്തും ഭേദഗതികൾ ഒഴിവാക്കിയും നമസ്കാരക്രമത്തിന്റെ മലയാള വിവർത്തനം കോഴിക്കോട് കളഹസ്തിയപ്പാ ചെട്ടിയാരുടെ പ്രസിൽ നിന്ന് അച്ചടിച്ച് പ്രസിദ്ധീകരിച്ച് ഇടവകതോറും സഞ്ചരിച്ച് വിതരണം ചെയ്തു.

**2. മലങ്കരസഭയിലെ ആദ്യത്തെ ദയറ**

ഓർത്തഡോക്സ് സഭയുടെ ശക്തിയുടെ രഹസ്യം ദയറാകളിലെ പ്രാർത്ഥനയും പ്രവർത്തനവുമാണെന്ന് മർദ്ദീൻ സന്ദർശനകാലത്തെ ചിന്ത അദ്ദേഹം മലങ്കരയിൽ പ്രാവർത്തികമാക്കി. മുളന്തുരുത്തിയിൽ നിന്ന് ഏറെ ദൂരമില്ലാതെ തപസ്സിന് അനുയോജ്യമായ ഒരു കുരിശുപള്ളിയും കെട്ടിടവും അനുബന്ധ സ്ഥാപനങ്ങളും അദ്ദേഹം പള്ളിയിൽ നിന്ന് സ്വതന്ത്രമാക്കി അവിടെ മലങ്കരസഭയിലെ ഒന്നാമത്തെ ദയറ സ്ഥാപിച്ചു. സന്യാസ തല്പരരായ ഏതാനുംപേരെ അവിടെ താമസിപ്പിക്കുകയും അവർക്ക് നേതൃത്വം നൽകാനായി മുളന്തുരുത്തിയിലെ ചാത്തുരുത്തിയിൽ ഗീവറുഗീസ് കോറെപ്പിസ്കോപ്പായ്ക്ക് സന്യാസസ്ഥാനം– റമ്പാൻ സ്ഥാനം– നൽകി അവിടേക്ക് നിയോഗിക്കുകയും ചെയ്തു. മലങ്കരസഭാ ചരിത്രത്തിലെ നിർണ്ണായകമായ പല നാഴികക്കല്ലുകളുടെയും വേദി സ്മര്യപുരുഷൻ സ്ഥാപിച്ച ഈ വെട്ടിക്കൽ ദയറാ ആയിരുന്നു.

**3. സാക്ഷരത കേരള പ്രജാപതി**

സവർണ്ണർക്ക് മാത്രമായി വിദ്യാഭ്യാസ സൗകര്യങ്ങൾ പരിമിതപ്പെട്ടിരുന്ന പത്തൊമ്പതാം നൂറ്റാണ്ടിൽ വിദ്യാഭ്യാസത്തിലൂടെ മാത്രമേ നാടിന്റെ നവോത്ഥാനം സാധ്യമാകൂ എന്ന് അടിയുറച്ച് വിശ്വസിച്ചിരുന്ന സ്മര്യപുരുഷൻ അക്കാര്യത്തിൽ ഒരു സർവ്വകലാശാല റെക്കാർഡ് സ്ഥാപിച്ചുകൊണ്ട് തിരുവിതാംകൂർ– കൊച്ചി സംസ്ഥാനങ്ങളിൽ ഇരുന്നൂറ്റിയമ്പതിലേറെ പ്രാഥമിക വിദ്യാലയങ്ങൾ സ്ഥാപിക്കുകയും അവയിൽ ജാതി മത വർണ്ണ ലിംഗ ഭേദം കൂടാതെ സാർവത്രിക വിദ്യാഭ്യാസം പ്രാവർത്തികമാക്കുകയും ചെയ്തു. മലങ്കരയിലെ രണ്ടാം കാതോലിക്കാ (വാകത്താനം വള്ളിക്കാട്ട് ദയറായിൽ കബറടങ്ങിയ കാതോലിക്ക) പ്രസിദ്ധപ്പെടുത്തിയ 1908ലെ സഭാ പഞ്ചാംഗത്തിൽ (ഈ പഞ്ചാംഗം കാതോലിക്കേറ്റിന്റെ നിധി എന്ന പുസ്തകത്തിൽ ഉൾപ്പെടുത്തിയിട്ടുണ്ട്) ഇക്കാര്യം രേഖപ്പെടുത്തിയിട്ടുണ്ട്. പരുമലയിൽ സമകാല വൈദിക വിദ്യാർത്ഥിയായിരുന്ന വർഗീസ് ചീരനും (ഫെയ്ത്ത് ഓഫ് അവർ ഫാദേഴ്സ്) ഈ വിവരം രേഖപ്പെടത്തിയിട്ടുണ്ട്. 'മോതിരവും അംശവടിയും കൂടുക്കൂടെ പണയം വക്കുകയും വീണ്ടെടുക്കുകയും ചെയ്തുകൊണ്ടാണ് സ്കൂളുകൾ സ്ഥാപിച്ചത്', പണ സമ്പാദനമല്ലായിരുന്നു പ്രത്യുത ആശയ സമ്പാദനവും വിതരണവും ആയിരുന്നു അദ്ദേഹത്തിന്റെ ലക്ഷ്യം (ഡോ.സാമുവൽ ചന്ദനപ്പള്ളി, മലങ്കര സഭാപിതാക്കന്മാർ, പുറം 127). വിദ്യയിലൂടെ വിജ്ഞരാകുക എന്ന മുദ്രാവാക്യം സാംസ്കാരിക കേരളത്തിന് സമ്മാനിച്ച അദ്ദേഹം സമ്പൂർണ്ണ സാക്ഷര കേരളത്തിന് അടിത്തറ പണിയുകയായിരുന്നുവെന്ന് സമ്പൂർണ്ണ സാക്ഷര കേരളത്തിന്റെ പിതൃസ്ഥാനത്തെച്ചൊല്ലി അവകാശവാദങ്ങൾ ഉയർത്തുന്നവർ ഓർക്കേണ്ടതല്ലേ? അദ്ദേഹം ഉയർത്തിപ്പിടിച്ച മുദ്രാവാക്യം കാൽനൂറ്റാണ്ടിന് ശേഷം ശ്രീനാരായണഗുരു ഏറ്റെടുക്കുകയായിരുന്നു.

മലയാളം സ്കൂളുകൾക്ക് പുറമേ എം.ഡി.സെമിനാരി ഹൈസ്കൂൾ, തിരുവല്ല എം.ജി.എം. ഹൈസ്കൂൾ, കുന്നംകുളം മാർ ഇഗ്നാത്തിയോസ് ഹൈസ്കൂൾ, പഴഞ്ഞി മാർ ദീവന്നാസ്യോസ് ഹൈസ്കൂൾ എന്നിവിടങ്ങളിലെ ഇംഗ്ലീഷ് വിദ്യാഭ്യാസവും അദ്ദേഹത്തിന്റെ സംഭാവനകൾ തന്നെ. വട്ടശേരിൽ ഗീവറുഗീസ് മല്പാന്റെ ഏകാംഗ പ്രതിഷേധം ഇല്ലായിരുന്നെങ്കിൽ അദ്ദേഹം സമാരംഭിച്ച കോട്ടയം എം. ഡി. സെമിനാരി കോളജ് എന്ന പ്രവർത്തനം സഫലമാകുമായിരുന്നു (കെ.സി.മാമ്മൻ മാപ്പിള, ഇലഞ്ഞിക്കൽ ജോൺ വക്കീൽ, ഇ.എം. ഫിലിപ്പ് തുടങ്ങിയവർ നേതൃത്വം നൽകിയ കോളജ് പ്രസ്ഥാനം പരാജയപ്പെട്ട നിർഭാഗ്യകരമായ സംഭവം 'ജീവിതസ്മരണകൾ' എന്ന ആത്മകഥയിൽ കെ.സി.മാമ്മൻമാപ്പിള വിവരിച്ചിട്ടുണ്ട്).

**4. സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ**

കേരളത്തിലെ ഒന്നാമത്തെ സാമുദിക സംഘടനയായി മലങ്കരസുറിയാനി ക്രിസ്ത്യാനി അസോസിയേഷ്യൻ രൂപകല്പന ചെയ്ത് ആരംഭിച്ചത് സ്മര്യപുരുഷനാണ്. അതുവരെയും മലങ്കരയിൽ വൻ ഇടവകകൾ ഉണ്ടായിരുന്നു എങ്കിലും അവയ്ക്ക് ഏകോപനമോ പൊതുവായ പരിപാടികളോ പൊതു ചുമതലക്കാരോ ഉണ്ടായിരുന്നില്ല. തന്മൂലം സമുദായ ശക്തിയെ സമാഹരിക്കുവാനും വൻ പ്രസ്ഥാനങ്ങൾ ഏറ്റെടുക്കുവാനും സഭ അശക്തയായിരുന്നു. സഭയുടെയും നാടിന്റെയും നവോത്ഥാന ചുമതല ഏറ്റെടുക്കുമ്പോൾ തദനുസരണമായ ശക്തി സമാർജ്ജനം അനിവാര്യമായിരുന്നു. ആ അനിവാര്യതയാണ് സംഘടനയിലൂടെ ശക്തി നേടുക എന്ന മുദ്രാവാക്യം സൃഷ്ടിക്കുവാൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ദ്വിതീയനെ പ്രേരിപ്പിച്ചത്. വിദ്യാലയ സ്ഥാപനം, അതിന്റെ നടത്തിപ്പ്, ദേവാലയ നിർമ്മാണം, ദേവാലയ നവീകരണം, പുസ്തക പ്രസിദ്ധീകരണം, സഭാ ഭരണഘടനാ നിർമ്മാണം, സഭാ സാരഥികളെ തെരഞ്ഞെടുക്കൽ, ധനസമാഹരണം, ധനവിതരണം, രാഷ്ട്ര നിർമ്മാണ പദ്ധതികൾ തുടങ്ങി ക്രിയാത്മക പദ്ധതികൾ ഒട്ടേറെ മലങ്കരസഭയ്ക്ക് നടപ്പാക്കുവാൻ കഴിഞ്ഞത് സുറിയാനി ക്രിസ്ത്യാനി അസോസിയേഷ്യന്റെ രൂപീകരണത്തോടെയാണ്. 1873ൽ പരുമലയിൽ സ്മര്യപുരുഷൻ വിളിച്ചുകൂട്ടിയ മലങ്കര പള്ളി പ്രതിപുരുഷയോഗമാണ് ഈ അസോസ്യോഷനും അതിന്റെ കർമ്മ സമിതിയായ സഭാ മാനേജിംഗ് കമ്മറ്റിയും രൂപീകരിച്ചത്. സഭയുടെ കർമ്മപരിപാടികൾ, അതിന്റെ നിർവ്വഹണ സംവിധാനം എന്നിവയ്ക്ക് നിർവചിക്കപ്പെട്ട നിയമാവലി രൂപീകരിച്ചതും അദ്ദേഹം തന്നെ. ഈ സംവിധാനവും ഭരണഘടനയും 1876ലെ മുളന്തുരുത്തി സുന്നഹദോസിലൂടെ ദൃഢപ്രതിഷ്ഠ നേടി.




## വചനം വിടരുന്നു-

**ശ്രേഷ്ഠ നിയുക്ത കാതോലിക്ക പൗലോസ് മാർ മിലിത്തിയോസ്**

സി.എസ്.എസ്. തിരുവല്ല. വില: 60 രൂപ

*ശ്രേഷ്ഠ നിയുക്ത കാതോലിക്ക പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തയുടെ പ്രഥമ കൃതിയാണ് വചനം വിടരുന്നു. 33 ലേഖനങ്ങളുടെ സമാഹാരമാണിത്. യോഹന്നാൻ ശ്ലീഹായുടെ വചനപ്രഘോഷണത്തിൽ തുടങ്ങി ക്രിസ്തുവിന്റെ ഉയിർപ്പുവരെയുള്ള ചിന്തകളാണ് ഇതിലുള്ളത്. പാണ്ഡിത്യ പ്രകടനത്തെ ഒഴിവാക്കി വിശ്വാസത്തെ സാധാരണക്കാർക്കു സുഗ്രാഹ്യമാകുംവിധത്തിലാണ് ശ്രേഷ്ഠ പിതാവ് ഇതിൽ ആശയങ്ങൾ അവതരിപ്പിച്ചിരിക്കുന്നത്.*

*- എഡിറ്റർ.*

**പോൾ മണലിന്റെ അവതാരികയിൽ നിന്നും**

**ഓ**ർത്തഡോക്സ് സഭയുടെ ശ്രേഷ്ഠ നിയുക്ത കാതോലിക്ക അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത എഴുതിയ മുപ്പത്തിമൂന്നു ലേഖനങ്ങളുടെ സമാഹാരമാണ് 'വചനം വിടരുന്നു'. മൂന്നു ദശകങ്ങൾക്കു മുമ്പ് എറണാകുളം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ സഹവികാരിയായിരിക്കുമ്പാൾ അവിടുത്തെ പാരീഷ് ബുള്ളറ്റിനിൽ എഴുതിയ ലഘുലേഖനങ്ങളാണ് ഇതിൽ ഏറെയും. ഇതിലെ ദീർഘമായ മൂന്നാലു ലേഖനങ്ങൾ മെത്രാൻസ്ഥാനം ലഭിച്ചതിനുശേഷമുള്ള കാലത്തു എഴുതിയതാണ്. അങ്ങനെ കഴിഞ്ഞ മുപ്പതു വർഷത്തിനിടയിൽ എഴുതപ്പെട്ട ലേഖനങ്ങളാണ് ഇപ്പോൾ സമാഹരിച്ചിരിക്കുന്നത്. പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കാൻ വേണ്ടി എഴുതിയതല്ലെങ്കിലും അഭിവന്ദ്യ തിരുമേനിയുടെ ഈ ലേഖനങ്ങൾ 'വചനം വിടരുന്നു' എന്ന പേരിൽ ഇപ്പോൾ പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുമ്പോൾ എടുത്തു പറയാൻ ഒരു പ്രത്യേകത ഉണ്ടായിരിക്കുന്നു- ഇതാണ് അഭിവന്ദ്യ തിരുമേനിയുടെ ആദ്യത്തെ പുസ്തകം.

അഭിവന്ദ്യ തിരുമേനിയുടെ ആദ്യത്തെ പുസ്തകത്തിന് അവതാരിക എഴുതാൻ ഭാഗ്യം ലഭിച്ചത് ഒരു നിയോഗമായി ഞാൻ കരുതുന്നു. തിരുമേനിയുമായുള്ള എന്റെ ബന്ധത്തിനു ഈ പുസ്തകത്തിലെ ലേഖനങ്ങളേക്കാൾ കാലപ്പഴക്കമുണ്ട്. ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ പ്രവർത്തകനായി എഴുപതുകളിൽ കോട്ടയത്ത് എത്തിയകാലം മുതൽ എനിക്ക് അഭിവന്ദ്യ തിരുമേനിയെ പരിചയമുണ്ട്. അന്ന് അദ്ദേഹം ഡീക്കൻ പോളാണ്, ഞങ്ങൾ കുട്ടികൾക്കു വളരെ ഇഷ്ടപ്പെട്ട ശെമ്മാശനായിരുന്നു അദ്ദേഹം. അതിനു പ്രധാന കാരണം ഞങ്ങൾക്കു സ്റ്റുഡന്റ് സെന്ററിൽ ഭക്ഷണം വിളമ്പിത്തന്നിരുന്നത് അദ്ദേഹമായിരുന്ന. ഭക്ഷണം വിളമ്പുമ്പോൾ ഞാൻ അദ്ദേഹത്തിന്റെ മുഖത്തേക്കു നോക്കിയിട്ടുണ്ട്. എപ്പോഴും ആ മുഖം പ്രസന്നമായിരുന്നു. ഞാൻ അങ്ങനെയാണ് അദ്ദേഹത്തെ ശ്രദ്ധിക്കാൻ തുടങ്ങിയത്. ഭക്ഷണം കഴിഞ്ഞു പ്രസ്ഥാനത്തിന്റെ വേദികളിൽ ചെന്നാൽ അദ്ദേഹത്തിന്റെ മുഖം കാണാനും കഴിഞ്ഞിരുന്നില്ല. സദസ്സിന്റെ പിന്നിലായിരുന്നു അദ്ദേഹത്തിന്റെ സ്ഥാനം. വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ പരിപാടികളിൽ ബന്ധപ്പെട്ടവർ ഏൽപ്പിക്കുന്ന ചുമതലകൾ പിന്നണിയിൽ നിന്നുകൊണ്ട് അദ്ദേഹം നിശബ്ദമായി നടത്തി. അദ്ദേഹത്തെ ശ്രദ്ധിക്കാൻ മറ്റൊരു കാരണം, ഞാൻ അദ്ദേഹത്തിന്റെ പേരുകാരനായതുകൊണ്ടാണ്! എന്നാൽ എനിക്കില്ലാത്ത പല ഗുണങ്ങളും അദ്ദേഹത്തിനുണ്ടെന്നു എനിക്കു പലപ്പോഴായി ബോധ്യപ്പെട്ടു. അതിൽ പ്രധാനം അദ്ദേഹത്തിന്റെ ലാളിത്യവും നിഷ്ഠയും ജീവിതവിശുദ്ധിയുമാണ്. കുട്ടികളോട് വളരെ തുറന്ന മനസ്സോടെ അദ്ദേഹം പെരുമാറി. എപ്പോഴും പ്രസന്നമായ മുഖം. അദ്ദേഹത്തിന്റെ സ്നേഹത്തിന് ഒരു ഊഷ്മളതയുണ്ടായിരുന്നു. ഞാൻ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വൈസ് പ്രസിഡന്റായി പ്രവർത്തിക്കുമ്പോൾ അദ്ദേഹം പോളച്ചനായി തിരുവനന്തപുരത്തുണ്ട്. അന്നു പ്രസ്ഥാനത്തിന്റെ വാർഷിക സമ്മേളനം അവിടെ നിർമ്മിച്ച പ്രസ്ഥാനത്തിന്റെ സ്റ്റുഡന്റ് സെന്ററിൽ വച്ചായിരുന്നു. അവിടെ വച്ച് പ്രസ്ഥാനത്തിന്റെ പ്രസിഡന്റ് ഡോ.ഫിലിപ്പോസ് മാർ തെയോഫിലോസ് ഫാദർ പോളിനെ കുട്ടികൾക്കു പരിചയപ്പെടുത്തി. 'ഈ അച്ചൻ പിന്നണിയിൽ നിന്നു പ്രവർത്തിക്കുന്ന ആളാണ്.'

ആ പിന്നണിയിൽ നിന്നാണ് ദൈവം പോളച്ചനെ മുൻനിരയിലേക്ക് കൈപിടിച്ചു കൊണ്ടുവന്നത്. സഭയുടെ ശ്രേഷ്ഠ നിയുക്ത കാതോലിക്ക അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ അജപാലന രംഗത്തെ ഉയർച്ചയെപ്പറ്റി പറയാനല്ല ഞാൻ ഉദ്യമിക്കുന്നത്.

ഞാൻ അഭിവന്ദ്യ തിരുമേനി




യെ കാണുമ്പോഴെല്ലാം ആ മുഖത്ത് ദർശിക്കുന്ന തേജസ്സിനെപ്പറ്റി ഓർക്കാറുണ്ട്. എന്റെ മനസ്സിൽ ഈ തേജസ്സിന് വലിയ സ്ഥാനം കല്പിച്ചു വച്ചിട്ടുണ്ട്. ഞാൻ എന്റെ പേരിന്റെ പൊരുളിനെപ്പറ്റി ചിന്തിച്ചപ്പോൾ പുതിയ നിയമത്തിൽ ശൗലിന് ഉണ്ടായ രൂപാന്തരീകരണത്തെപ്പറ്റി മനസ്സിലാക്കാൻ ഇടയായി. ശൗലിന്റെ ജീവിതത്തിലുണ്ടായ മാറ്റം ദൈവ തേജസ്സിന്റെ ഫലമായി ഉണ്ടായതാണ്. രക്ഷയുടെ അനുഭവം ഓരോ വ്യക്തിക്കും എങ്ങനെ സ്വായത്തമാക്കാമെന്നു പുതിയ നിയമത്തിൽ പഴയ ശൗലായ വിശുദ്ധ പൗലോസ് വ്യാഖ്യാനിക്കുന്നു. ക്രിസ്തു മൂലം മനുഷ്യരാശിക്കുണ്ടായ രക്ഷയെക്കുറിച്ചും ആ രക്ഷ സ്വായത്തമാക്കാൻ കഴിഞ്ഞാൽ അതു മനുഷ്യജീവിതത്തെ മുഴുവനായി രൂപാന്തരപ്പെടുത്തുമെന്നും ഉള്ള ആഹ്വാനം ഞാൻ പൗലോസിന്റെ കത്തുകളിൽ കൂടി വായിച്ചറിഞ്ഞിട്ടുണ്ട്. എന്റെ പേരിന്റെ പൊരുൾ അന്വേഷിച്ചപ്പോൾ വിശുദ്ധ പൗലോസിനെ മനസ്സിലാക്കാൻ ശ്രമിക്കുമ്പോഴാണ് ഞാൻ ഡീക്കൻ പോളിനെ ആദ്യം കാണുന്നത്. എനിക്കന്നും പിന്നീടും അദ്ദേഹത്തെ മനസ്സിലാക്കാൻ കഴിഞ്ഞില്ലെങ്കിലും വചനം വിടരുന്നു എന്ന കൃതി വായിച്ചു കഴിഞ്ഞപ്പോൾ അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ ദർശനം കുറച്ചൊക്കെ തിരിച്ചറിയാൻ കഴിയുന്നു.

വിശുദ്ധ പൗലോസ് ശ്ലീഹായുടെ ദർശനങ്ങളുടെ പൊരുൾ അന്വേഷിക്കുന്ന ഒരു വേദശാസ്ത്ര ചിന്തകനാണ് ഈ

പുസ്തകത്തിന്റെ കർത്താവായ പൗലോസ് മാർ മിലിത്തിയോസ് തിരുമേനി എന്നാണ് എനിക്കു പറയുവാനുള്ളത്. 'വചനം വിടരുന്നു' എന്ന കൃതി പലകാലത്തായി എഴുതിയ ലേഖനങ്ങളുടെ സമാഹാരമാണെങ്കിലും ഈ പുസ്തകത്തിലെ ചിന്തയെ കോർത്തിണക്കുന്ന കണ്ണി വിശുദ്ധ പൗലോസിന്റെ വേദശാസ്ത്ര ദർശനം തന്നെയാണ്. രക്ഷയുടെ അനുഭവം നമ്മുടെ ജീവിതത്തിൽ എത്തിക്കുന്നതിനെപ്പറ്റിയാണ് ഈ പുസ്തകത്തിലെ ഓരോ രചനയും ചർച്ച ചെയ്യുന്നത്.

മനുഷ്യബന്ധങ്ങളിൽ ഉയരുന്ന എല്ലാ പ്രശ്നങ്ങളിലേക്കും വിശുദ്ധ പൗലോസിന്റെ ഉപദേശങ്ങൾ വെളിച്ചം വീശിയിട്ടുണ്ട്. അതുപോലെതന്നെയാണ് ഈ പുസ്തകത്തിലെ ഓരോ ലേഖനങ്ങളിലെയും ഉപദേശങ്ങൾ വെളിച്ചം വീശുന്നത്. രക്ഷയുടെ അനുഭവം മനുഷ്യജീവിതത്തെ സമഗ്രമായി രൂപാന്തരപ്പെടുത്തുമെന്നാണ് ഈ പുസ്തകം നൽകുന്ന ആഹ്വാനം.

ഈ പുസ്തകത്തിലെ കുറിപ്പുകളുടെ ശീർഷകങ്ങൾ എന്നെ ആകർഷിച്ചു. എല്ലാം വളരെ ലളിതമാണ്. വേദശാസ്ത്ര വിദ്യാർത്ഥികൾക്കും മാത്രമല്ല സൺഡേസ്കൂൾ കുട്ടികൾക്കും ഇതിന്റെ അർത്ഥം മനസ്സിലാകും. വചനം, ദൈവഭക്തി, മനസ്സാക്ഷി, ക്ഷമ, അനുസരണം, മതബോധം, ക്രിസ്തീയ കുടുംബം, ദൈവാശ്രയജീവിതം എന്നിങ്ങനെ നീളുന്നു ഇതിലെ ശീർഷകങ്ങൾ. ചെറിയ കുറിപ്പുകളായതുകൊണ്ട് കുട്ടികൾക്കു പെട്ടെന്നു വായിക്കാം. ഈ ചെറിയ കുറിപ്പുകൾ ചെറുചെപ്പിൽ അടച്ചുവെച്ചിരിക്കുന്ന വലിയ കുറിപ്പായി മുതിർന്നവർക്കും അനുഭവപ്പെടും. കുട്ടികൾക്കും മുതിർന്നവർക്കും ഈ കുറിപ്പുകൾ വലിയൊരു ആശയപ്രപഞ്ചമാണ് തുറന്നുകൊടുക്കുന്നത്.

തേജസ്കരണത്തിന്റെ പൊരുളാണ് അഭിവന്ദ്യ മിലിത്തിയോസ് തിരുമേനി അന്വേഷിക്കുന്നത്. ഓരോ ക്രിസ്ത്യാനിയും രണ്ടാം സ്വർഗ്ഗമായിത്തീരണം എന്നൊരു ആശയം അദ്ദേഹം അവതരിപ്പിക്കുന്നുണ്ട്. വചനത്തെപ്പറ്റി ചിന്തിക്കുമ്പോൾ ഗ്രന്ഥകാരൻ പറയുന്നതു, നമ്മുടെ ഹൃദയം തിന്മയുടെ കലവറയോ വ്യാപാര കേന്ദ്രമോ ആകാതെ ക്രിസ്തുവിനെ കുടിയിരുത്തുന്ന ഗർഭഗൃഹമായി രൂപാന്തരപ്പെടുത്തണം എന്നാണ്. വചനം ജഡമായിതീർന്നു കൃപയും സത്യവും നിറഞ്ഞവനായി നമ്മുടെ ഇടയിൽ പാർത്തു' എന്ന യോഹന്നാൻ ശ്ലീഹായുടെ വാക്കുകളുടെ ആഴം കണ്ടെത്തുന്നതിനു ഗ്രന്ഥകാരൻ രക്ഷയുടെ ഒരു വിചാരധാരതന്നെ അവതരിപ്പിക്കുന്നു.

ഈ പുസ്തകത്തിലെ ഓരോ രചനയ്ക്കും അങ്ങനെ വേദശാസ്ത്രപരമായ മാനങ്ങളുണ്ട്. ദൈവഭക്തിയെപ്പറ്റി പറയാൻ വിശുദ്ധ യാക്കോബിന്റെ പുസ്തകത്തിലെ വാക്യം എടുത്തു വ്യാഖ്യാനിക്കുമ്പോൾ 'ഭക്തിയുടെ' വർത്തമാന കാലം നമ്മുടെ മുമ്പിൽ തെളിഞ്ഞുവരുന്നു. ദൈവഭക്തിയുടെ ലക്ഷണങ്ങളിലേക്ക് കടക്കുന്നതിനു മുമ്പ് കൃത്രിമ ഭക്തിയെ പറ്റിയും ആദായ സൂത്രത്തെപ്പറ്റിയും സ്വയം ഭക്തന്റെ അഹംഭാവത്തെപ്പറ്റിയും ഗ്രന്ഥകാരൻ വിവരിക്കുന്നു. ദൈവമഹത്വത്തെപ്പറ്റി ചിന്തിക്കുമ്പോൾ വിശുദ്ധ യോഹന്നാന്റെ വാക്കുകൾ ഗ്രന്ഥകാരൻ എടുത്തു പറയുന്നു 'നിങ്ങൾ വളരെ ഫലം കായിക്കുന്നതിനാൽ എന്റെ പിതാവ് മഹത്വപ്പെടുന്നു. അങ്ങനെ നിങ്ങൾ എന്റെ ശിഷ്യന്മാർ ആകും' എന്ന യോഹന്നാന്റെ വചനങ്ങൾക്കു പുതിയൊരു ദർശനം നൽകാൻ ഗ്രന്ഥകാരൻ ശ്രമിക്കുന്നു. ഒരാൾ നല്ല ഫലം കായിക്കുന്നതിന്റെ അനന്തരഫലമാണ് ദൈവമഹത്വം എന്ന ആശയത്തിൽ ബഹുമുഖമായ വേദശാസ്ത്രദർശനങ്ങളുണ്ട്. ഫലം കായിക്കുന്നവരാകണം എന്ന ചിന്തയുടെ അനന്തരഫലമാണ് പിതാവാം ദൈവം മഹത്വപ്പെടണം എന്ന ചിന്ത. എന്നാൽ നല്ല ഫലമാണ്. നല്ല ഫലം മൂലം ഉണ്ടാകുന്നതാണ് ദൈവമഹത്വമെന്നു ഗ്രന്ഥകാരൻ പറയുമ്പോൾ മഹത്വത്തിനു പുതിയൊരു ദർശനവും അദ്ദേഹം പകരുന്നു. മഹത്വത്തിന്റെ പൊരുൾ അദ്ദേഹം തേജസിൽ കണ്ടെത്തുന്നു. ഇപ്രകാരം ഈ ഗ്രന്ഥത്തിലെ ഓരോ ചിന്തയും വായനക്കാരെ കൊണ്ടെത്തിക്കുന്നതു തേജസ്കരണത്തിലേക്കാണ്. തന്റെ ആശയങ്ങൾക്കു മിഴിവ് പകരാൻ ഗ്രന്ഥകാരൻ വിശുദ്ധ പൗലോസിന്റെ ചിന്താപദ്ധതിയിലൂടെ കടന്നുപോകുകയാണ്. 'ജ്ഞാനികളുടെ ജ്ഞാനം ഞാൻ നശിപ്പിക്കുകയും ബുദ്ധിമാന്മാരുടെ ബുദ്ധി ദുർബലമാക്കുകയും ചെയ്യും എന്നു എഴുതിയിരിക്കുന്നുവല്ലോ. ജ്ഞാനി എവിടെ? ശാസ്ത്രി എവിടെ? ഈ ലോകത്തിലെ താർക്കികൻ എവിടെ.ലോകത്തിന്റെ ജ്ഞാനം ദൈവം ഭോഷത്വമാക്കിയില്ലയോ' എന്നു വിശുദ്ധ പൗലോസ് എഴുതിയിട്ടുണ്ട്. ഈ പുസ്തകത്തിലെ ചിന്തയെ കോർത്തിണക്കുന്ന ചിന്താപദ്ധതിയും ഇതു തന്നെയാണ്. ദൈവത്തിന്റെ മഹത്വത്തെ മനസ്സിലാക്കാനും ആസ്വദിക്കാനുമാണ് ഈ പുസ്തകത്തിലൂടെ അഭിവന്ദ്യ മിലിത്തിയോസ് തിരുമേനി ശ്രമിക്കുന്നത്. യുക്തിയിൽ ഒതുങ്ങാത്തതൊന്നും സത്യങ്ങൾ അല്ലെന്നു ചിന്തിക്കുന്നവരുടെ മുമ്പിൽ അഭിവന്ദ്യ തിരുമേനി വചനം വിടർത്തുകയാണ്. വായനയിൽ തേജസ്കരണത്തിന്റെ പുതിയ അനുഭവം സൃഷ്ടിക്കാൻ ഈ കൊച്ചു കൃതിക്കു കഴിയുമെന്ന് ഞാൻ കരുതുന്നു.

# 5

## മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ 2010 ജൂൺ 10-ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ് അവതരിപ്പിച്ച 2010-2011 ലെ ബജറ്റ് പ്രസംഗം

ഡോ. ജോർജ് ജോസഫ്



**A.XXVIII മാർ ബസേലിയോസ് പബ്ലിക് സ്കൂൾ, ദേവലോകം**

ഈ സ്ഥാപനവും അതിന്റെ വളർച്ചയും കാലം ചെയ്ത പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സിലെ അതുല്യ സംഭാവനയാണ്. മാനേജിംഗ് കമ്മറ്റി അംഗീകരിച്ച ഒരു നിയമാവലി അനുസരിച്ച് പ. ബസേലിയോസ് മാർത്തോമ്മാ ദിദിമൊസ് പ്രഥമൻ ബാവാ മാനേജരായിട്ടുള്ള ഭരണസമിതി സ്കൂളിന്റെ ഭരണം നിർവ്വഹിക്കുന്നു.

ബസ്സേലിയോസ് പബ്ലിക്ക് സ്കൂളിനുവേണ്ടി 306.55 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A.XXIX മലങ്കര ഓർത്തഡോക്സ് വൈദിക ക്ഷേമനിധി**

സാമ്പത്തിക ബുദ്ധിമുട്ടനുഭവിക്കുന്ന വൈദികരെ സഹായിക്കുന്നതിനുവേണ്ടി ഉണ്ടാക്കിയിട്ടുള്ള ഒരു ക്ഷേമപദ്ധതിയാണിത്. ഇതിനുവേണ്ടി ആരംഭത്തിൽ 16 ലക്ഷം രൂപാ പിരിവെടുത്തു ലഭിച്ചു. കാതോലിക്കാദിനനിധിയിൽ നിന്നുള്ള 26,66,600 രൂപ ഉൾപ്പെടെ 55 ലക്ഷം രൂപ നിക്ഷേപമുണ്ട്. ഈ വർഷം കാതോലിക്കാ ദിന പിരിവിൽ നിന്നും 20 ലക്ഷം രൂപ വരവായി ലഭിക്കും. ഈ വർഷം 87 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**വൈദിക ഇൻഷുറൻസ്**

മലങ്കര സഭയിലെ വൈദികരുടെ ആരോഗ്യവും ക്ഷേമവും ഉറപ്പുവരുത്തുന്നതിനായി ആരംഭിച്ച അരോഗ്യ ഇൻഷുറൻസ് പദ്ധതി കാര്യക്ഷമമായി പ്രവർത്തിക്കുന്നു. 70 വയസ് വരെയുള്ള വൈദികരാണ് ഇൻഷുറൻസ് പരിരക്ഷയിൽ വരുന്നത്. ഈ പദ്ധതിയിലൂടെ നിരവധി വൈദികർക്ക് സഹായം ലഭിച്ചുകൊണ്ടിരിക്കുന്നു. നടപ്പു സാമ്പത്തിക വർഷത്തിൽ 10 ലക്ഷം രൂപ വൈദിക ഇൻഷുറൻസിനായി വകയിരുത്തിയിട്ടുണ്ട്.

**A.XXX മെഡിക്കൽ ആൻഡ് എഡ്യൂക്കേഷണൽ അസിസ്റ്റൻസ് സ്കീം**

സാമ്പത്തികസഹായം അർഹിക്കുന്ന നാനാജാതി മതസ്ഥരായ രോഗികൾക്ക് ചികിത്സയ്ക്കുള്ള സഹായവും വിദ്യാർത്ഥികൾക്ക് പഠന സഹായവും എത്തിക്കുക എന്നുള്ളതാണ് ഇതിന്റെ ലക്ഷ്യം. പരുമല സെമിനാരിയിൽ നിന്നും ലഭിക്കുന്ന 15 ലക്ഷം രൂപയും കാതോലിക്കാദിനപ്പിരിവിൽ നിന്നു ലഭിക്കുന്ന 18 ലക്ഷം രൂപയുമാണ് പ്രധാന വരുമാനം.

44 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A.XXXI നവജ്യോതി സ്വയം തൊഴിൽ പദ്ധതി**

മലങ്കര സഭ സ്ത്രീശാക്തീകരണത്തിനായി ആവിഷ്കരിച്ച നവജ്യോതി സ്വയം തൊഴിൽ പദ്ധതി കാര്യക്ഷമമായ പ്രവർത്തനങ്ങൾക്ക് തുടക്കമിട്ടിരിക്കുന്നു. കർമ്മ നിരതരും കാര്യപ്രാപ്തിയുള്ളവരുമായ ഒരു വലിയ സമൂഹം സ്ത്രീകളെ സഭയിൽ സൃഷ്ടിക്കുവാൻ ഈ പദ്ധതി മൂലം സാധിക്കും. 11 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

**A.XXXII മട്ടാഞ്ചേരി കൂനൻകുരിശ് സ്മാരകം**

മലങ്കര സഭാ ചരിത്രത്തിലെ ഏറ്റവും പ്രധാനപ്പെട്ട സംഭവമാണ് 1653 ൽ മട്ടാഞ്ചേരിയിൽ നടന്ന കൂനൻ കുരിശു സത്യം. മലങ്കര സഭയുടെ ദേശീയത സാക്ഷ്യപ്പെടുത്തുന്ന ഇവിടെ ഒരു സ്മാരകം പണിയുന്നതിന് കഴിഞ്ഞ ബജറ്റിൽ തുക വകയിരുത്തിയിരുന്നു. വികസന പ്രവർത്തനങ്ങൾ ഇവിടെ നടന്നുകൊണ്ടിരിക്കുന്നു. ഇതിന്റെ നടത്തിപ്പിനായി 43.69 ലക്ഷം രൂപയുടെ ബജറ്റ് അവതരിപ്പിക്കുന്നു.

ഇപ്രകാരം എ ഷെഡ്യൂളിൽ ഉൾപ്പെട്ട എല്ലാ യൂണിറ്റുകളെയും സംബന്ധിച്ച ഒരു വിശദീകരണം നൽകി കഴിഞ്ഞു. ഈ യൂണിറ്റുകളിൽ ആകെ 3993 ലക്ഷം രൂപാ ബജറ്റ് അടങ്കൽ ഉണ്ട്.

മേൽപറഞ്ഞ ഇനങ്ങളിൽ കാണിച്ചിരിക്കുന്ന 01.04.2009 മുതൽ 31.12.2009 വരെയുള്ള യഥാർത്ഥ ചെലവുകൾ ഓഡിറ്റിന് വിധേയമാണ്.

**ഷെഡ്യൂൾ ആ**

പ. എപ്പിസ്കോപ്പൽ സുന്നഹദോസിന്റെ നിയന്ത്രണത്തിലും മേൽനോട്ടത്തിലും പ്രവർത്തിക്കുന്ന ആത്മീയ സംഘടനകളും സ്ഥാപനങ്ങളും ഈ വിഭാഗത്തിൽ ഉൾപ്പെടുന്നു. ഈ ബജറ്റുകൾ 2010 ഫെബ്രുവരി മാസം ചേർന്ന പ. സുന്നഹദോസ് പരിഗണിച്ചു പാസ്സാക്കിയിട്ടുള്ളതാണ്.

ഈ വിഭാഗത്തിൽ 66 യൂണിറ്റുകൾ ഉണ്ടെങ്കിലും 51 എണ്ണം മാത്രമേ, ബജറ്റ് നൽകിയിട്ടുള്ളു. ലഭിച്ച സ്ഥാപനങ്ങളുടെ ആകെ അടങ്കൽ 13814 ലക്ഷം രൂപയാണ്. ഈ വിഭാഗത്തിൽ ഉൾപ്പെടുന്ന പ്രധാന സ്ഥാപനങ്ങൾ താഴെ പറയുന്നു.

കാതോലിക്കേറ്റ് അരമന
സണ്ടേസ്കൂൾ അസോസിയേഷൻ
എം.ജി.ഒ.സി.എസ്.എം.
ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരികൾ
ഓർത്തഡോക്സ് മിഷൻ സൊസൈറ്റി
പ. എപ്പിസ്കോപ്പൽ സുന്നഹദോസ് ഓഫീസ്
പരുമല സെമിനാരി
പരുമല സെന്റ് ഗ്രീഗോറിയോസ് ആശുപത്രി

**ഷെഡ്യൂൾ ഇ**

ഈ വിഭാഗത്തിൽ 6 കോളജുകളും 4 ആശുപത്രികളും ഉൾപ്പെടുന്നു. സഭാ സ്ഥാപനങ്ങളായി പരിഗണിക്കപ്പെടുന്ന ഇവകൾ എല്ലാം പ്രത്യേക ഭരണ സംവിധാനം ഉള്ളതാണ്. ഇവയുടെ ബജറ്റുകൾ അതാതിന്റെ ഗവേണിംഗ് ബോഡികൾ പാസ്സാക്കിയിട്ടുള്ളതാണ്. ബഡ്ജറ്റുകൾ സമർപ്പിച്ച 9 സ്ഥാപനങ്ങളുടെ ആകെ അടങ്കൽ 6780 ലക്ഷം രൂപയാണ്.

**ഷെഡ്യൂൾ D**

മലങ്കര ഓർത്തഡോക്സ് സഭയുടെ ഭാരതത്തിലെ 26 മെത്രാസനങ്ങളുടെയും അവയുടെ സ്ഥാപനങ്ങളുടെയും ബജറ്റ് ഈ വിഭാഗത്തിൽ ഉണ്ട്. അതിൽ 19 മെത്രാസനങ്ങൾ ബജറ്റ് നൽകിയിട്ടുണ്ട്. ഇവയ്ക്കെല്ലാം കൂടി 4493 ലക്ഷം രൂപായുടെ അടങ്കൽ ബജറ്റ് ഉണ്ട്. ഈ ബജറ്റുകൾ എല്ലാം അതതിന്റെ കൗൺസിലുകൾ പാസ്സാക്കിയിട്ടുള്ളതാണ്. മാനേജിംഗ് കമ്മറ്റിയുടെ അറിവിനായി സമർപ്പിക്കുന്നു.

**ഭാവിയിലേക്ക്**

**ബ്രഹ്മവാർ വികസന പദ്ധതി**

19-ാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ അൽവാറീസ് മാർ യൂലിയോസ് തിരുമേനിയുടെ മിഷൻ പ്രവർത്തനത്തിലൂടെ മലങ്കര സഭയോടു ചേർന്ന ബ്രഹ്മവാർ സമൂഹത്തിന്റെ ഉന്നമനത്തിനായി സഭ ശ്രദ്ധ ചെലുത്തേണ്ടതുണ്ട്. ബ്രഹ്മവാർ സമൂഹത്തിന്റെയും സമീപ ഇടവകകളുടെയും വികസന പ്രവർത്തനങ്ങൾക്കായി രണ്ട് ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ നിന്നും വകയിരുത്തിയിട്ടുണ്ട്.

**മെഡിക്കൽ സ്റ്റോർ**

21-ാം നൂറ്റാണ്ടിൽ മാനവരാശി നേരിടുന്ന വെല്ലുവിളികളിലൊന്നാണ് രോഗങ്ങൾ മൂലമുള്ള പ്രശ്നങ്ങൾ. സാധാരണക്കാരായ ജനങ്ങൾക്ക് ഔഷധങ്ങൾ ന്യായവിലയ്ക്ക് ലഭ്യമാക്കുവാൻ തക്കവിധം നീതി മെഡിക്കൽ സ്റ്റോറുകളുടെ മാതൃകയിൽ മെഡിക്കൽ സ്റ്റോറുകൾ ആരംഭിക്കുവാൻ പദ്ധതിയിടുന്നു. പ്രാരംഭ പ്രവർത്തനങ്ങൾക്കായി ഒരു ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ നിന്നും വകയിരുത്തിയിട്ടുണ്ട്.

**പള്ളിമൂപ്പന്മാർക്ക് ഇൻഷുറൻസ് പദ്ധതി**

നമ്മുടെ ദേവാലയങ്ങളുടെ സുഗമമായ പ്രവർത്തനങ്ങൾക്കുവേണ്ടി അക്ഷീണം പ്രയത്നിക്കുന്ന ഒരു വിഭാഗമാണ് പള്ളിമൂപ്പന്മാർ. സാമ്പത്തികമായ വൈഷമ്യങ്ങളും രോഗങ്ങൾമൂലമുള്ള ബുദ്ധിമുട്ടുകളുമനുഭവിക്കുന്ന ധാരാളം ആളുകൾ ഇക്കൂട്ടത്തിലുണ്ട്. അവർക്ക് ആരോഗ്യ ഇൻഷുറൻസ് സേവനം ലഭ്യമാകത്തക്കവിധം പ്രസ്തുത പദ്ധതിയ്ക്കായി 3 ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ നിന്നും വകയിരുത്തിയിട്ടുണ്ട്.

*അതിമനോഹരമായ ആരാധനയാണ് മലങ്കര സഭയുടെ സവിശേഷത, സഭയുടെ വളർച്ചയ്ക്കനുസരിച്ച് ആരാധനാക്രമങ്ങൾ പരിഭാഷപ്പെടുത്തേണ്ടത് അത്യാവശ്യമാണ്. ഇതിലേക്കായി ഒന്നര ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ നിന്നും നൽ കുന്നുണ്ട്.*

**സെൻട്രൽ സെക്രട്ടറിയേറ്റ്**

ലോക ക്രൈസ്തവ സമൂഹത്തിൽ അതിപ്രധാനമായ സ്ഥാനം വഹിക്കുന്ന സഭയാണ് നമ്മുടേത്. ആഗോള ക്രൈസ്തവ സഭാദ്ധ്യക്ഷന്മാർ നമ്മുടെ സഭ സന്ദർശിക്കാനെത്തുന്നുമുണ്ട്. ആയതിനാൽ എല്ലാ ആധുനിക സൗകര്യങ്ങളോടും കൂടിയ ഒരു ആസ്ഥാന മന്ദിരം അനിവാര്യമാണ്. കാതോലിക്കേറ്റിന്റെ ശതാബ്ദികൊണ്ടാടുന്ന സന്ദർഭത്തിൽ സഭയുടെ സെൻട്രൽ സെക്രട്ടറിയേറ്റ് മനോഹരമായി പണികഴിപ്പിക്കുവാൻ വേണ്ടി പ്രസ്തുത പദ്ധതിയ്ക്കായി 48 ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ നിന്നും പത്ത് ലക്ഷം രൂപ കാതോലിക്കാ ദിന പിരിവിൽ നിന്നും വകയിരുത്തിയിട്ടുണ്ട്.

**ആരാധനാക്രമങ്ങളുടെ പരിഭാഷ**

അതിമനോഹരമായ ആരാധനയാണ് മലങ്കര സഭയുടെ സവിശേഷത, സഭയുടെ വളർച്ചയ്ക്കനുസരിച്ച് ആരാധനാക്രമങ്ങൾ പരിഭാഷപ്പെടുത്തേണ്ടത് അത്യാവശ്യമാണ്. ഇതിലേക്കായി ഒന്നര ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ നിന്നും നൽകുന്നുണ്ട്.

**സ്റ്റുഡൻസ് ചാപ്പൽ**

കേരളത്തിനു പുറത്തു പഠിക്കുന്ന സഭാംഗങ്ങളായ വിദ്യാർത്ഥികളിൽ പലരും ആരാധനയിൽ പങ്കെടുക്കുവാൻ വേണ്ടത്ര സൗകര്യമില്ലാതെ വിഷമിക്കുന്നുണ്ട്. പ്രാരംഭ ഘട്ടത്തിൽ മദ്രാസ് ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ സ്റ്റുഡൻസ് ചാപ്പലിനു തുടക്കം കുറിക്കുവാൻ ആഗ്രഹിക്കുന്നു. പ്രസ്തുത പദ്ധതിയ്ക്കായി രണ്ട് ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ വകയിരുത്തിയിട്ടുണ്ട്.

**കാതോലിക്കേറ്റ് ശതാബ്ദി ആഘോഷങ്ങൾ**

മലങ്കര സഭാ സ്ഥാപനത്തിന്റെ 1960-ാം വാർഷികവും, മലങ്കര സഭയുടെ വളർച്ചയ്ക്കും യശസ്സിനും കാരണമായ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ ശതാബ്ദിയും 2012 ൽ വിപുലമായി ആഘോഷിക്കുകയാണ്. ശതാബ്ദിയോടനുബന്ധിച്ചു സംഘടിപ്പിക്കുന്ന വിവിധ പരിപാടികളുടെ ചിലവിനായി അഞ്ച് ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ വകയിരുത്തിയിട്ടുണ്ട്.

*നോവൽ*






**ഡോ.കെ.എം. ജോസഫ്**

*അദ്ധ്യായം 14ന്റെ തുടർച്ച*

**തു**ടർന്നുള്ള ദിവസങ്ങളിൽ ഒരുക്കങ്ങളുടെ തിരക്കായിരുന്നു.

അച്ചന്റെ ഉപദേശം അനുസരിച്ച് വർക്കി നാടകമെഴുതി. ഒരു ശനിയാഴ്ച ദിവസം തോമസുകുട്ടിയുടെ മുറിയിൽ ഇരുന്നാണ് മാത്തുക്കുട്ടിയും വർക്കിയും കൂടി ഗാനങ്ങൾ എഴുതിത്തീർത്തത്. ഹാർമോണിയത്തിന്റെ ശബ്ദം തുടരെ കേട്ടിട്ടും ചാക്കോച്ചൻ എതിർപ്പു പ്രകടിപ്പിച്ചില്ല.

അച്ചന്റെ കൈയിൽ നിന്നും കിട്ടിയ ബൈബിളിലെ ചിത്രങ്ങൾ കണ്ടപ്പോൾ കഥാപാത്രങ്ങൾ അണിയേണ്ട വസ്ത്രങ്ങളെപ്പറ്റി തോമസുകുട്ടിക്ക് രൂപം കിട്ടി. തോളുമുതൽ പാദം വരെ നീളുന്ന പട്ടുടുപ്പുകൾ ധരിക്കുന്നത് പുഴക്കരയിൽ ഒരാൾ മാത്രമാണ്. എസ്തേറു കൊച്ചമ്മ! എസ്തേറു കൊച്ചമ്മയുടെ പഴയ ഉടുപ്പുകൾ കിട്ടിയാൽ മതി. അടുത്ത ദിവസം തന്നെ മലേമാളിയേക്കലേക്ക് പോകുവാൻ നേരം കണ്ടെത്തി. ഉമ്മച്ചായൻ അവിടില്ലായിരുന്നു. എങ്കിലും സ്നേഹമുള്ള സ്വീകരണം കിട്ടി. പഴയവീട്ടുകാർ പണ്ടു ചെയ്തു കൊടുത്തിട്ടുള്ള സഹായങ്ങൾ ഒന്നും അവർ മറന്നിട്ടില്ല. മദാമ്മക്കുഞ്ഞുങ്ങളെപ്പോലെയുള്ള രണ്ടു മക്കൾ. റബിയായും റൂബിനായും. പൂമ്പാറ്റകളെപ്പോലെ അവർ തോമസുകുട്ടിയെ വളഞ്ഞു. സൂസന്നയുടെ അനുജത്തിമാരാണവർ. ഓർത്തപ്പോൾ കൂടുതൽ വാത്സല്യം തോന്നി. എസ്തേറു കൊച്ചമ്മ കുറേ തടിച്ചിട്ടുണ്ട്. സ്വർണ്ണനിറത്തിനു മങ്ങലേറ്റിട്ടുണ്ട്. തോമസുകുട്ടിയുടെ ആവശ്യം മനസ്സിലാക്കി എസ്തേർ നിറപ്പകിട്ടുള്ള ആറ് ഉടുപ്പുകളാണ് എടുത്തു കൊടുത്തത്. മടങ്ങുമ്പോൾ നാടകം കാണുവാൻ എസ്തേറു കൊച്ചമ്മയേയും മക്കളേയും പ്രത്യേകം ക്ഷണിച്ചു.

തിരക്കുള്ള ദിവസങ്ങളായിരുന്നു പിന്നീട് കടന്നുപോയത്. ഒരു ദിവസം അവർ വായനശാലയിൽ കൂടിയാണ് കഥാപാത്രങ്ങൾക്കു ചേരുന്ന വേഷക്കാരെ തെരഞ്ഞെടുത്തത്. മുഖ്യ കഥാപാത്രങ്ങൾ മൂന്നാണ്. അപ്പൻ, രണ്ടു മക്കൾ. അവർക്കുള്ള പേരുകൾ അബ്രഹാമിന്റെ വംശത്തിൽ നിന്നു തന്നെ കടമെടുത്തു. അപ്പൻ യാക്കോബ്. മൂത്തമകൻ യൂദാ, രണ്ടാമൻ രൂബേൻ. ഉപകഥാപാത്രങ്ങൾ പലരുണ്ട്. വർക്കിയുടെ ഭാവനാസൃഷ്ടികൾ. ഓർക്കത്തക്ക പേരുകളില്ലാത്തവരാണവർ. തോമസുകുട്ടിയാണ് യാക്കോബ്. വൃദ്ധവേഷം കെട്ടുന്നതിനു അവനു മടിയില്ല. അതൊരു വെല്ലുവിളിയാണ്. സൂസന്നയ്ക്കിഷ്ടമാകുമോ എന്തോ? യൂദായുടെ വേഷം തങ്കച്ചന്. രൂബേനായി വർക്കിയാണ് വേഷം കെട്ടുന്നത്. മധുശാലയുടെ കാര്യവിചാരകനായി പാപ്പി. ഗായകൻ മാത്തുക്കുട്ടി. പരിചാരകർ, ചൂതുകളിക്കാർ, രൂബേന്റെ അവസാനത്തെ യജമാനൻ അങ്ങനെ നാടകത്തിൽ കടന്നുകൂടാൻ ആഗ്രഹിച്ചവർക്കെല്ലാം അവസരം കിട്ടി. തുടർച്ചയായ പരിശീലനം. അതിനിടയിലാണ് മറ്റു ജോലികൾ. നാടകത്തിലെ പലർക്കും താടിമീശയുണ്ട്. പച്ചത്തൊണ്ടു ചതച്ചും പനച്ചിപ്പശകൊണ്ടു പഞ്ഞി ഒട്ടിച്ചു ചേർത്തും കറുത്തതും വെളുത്തതുമായ മീശകൾ ഉണ്ടാക്കി. എസ്തേറു കൊച്ചമ്മയുടെ ഉടുപ്പുകൾ കൂടാതെ പല വീടുകളിൽ നിന്നും കടമെടുത്ത പുതപ്പുകളും വേഷത്തിനുവേണ്ടി ഒരുക്കി. അറബികളെപ്പോലെ തലയിൽ തുണിയിട്ടു കെട്ടുവാനുള്ള കനത്ത ചരടുകളും.

ജോലിത്തിരക്കിൽ ദിവസങ്ങൾ കടന്നുപോയതറിഞ്ഞില്ല. നാടകത്തിന്റെ ദിവസം പെട്ടെന്നാണ് മുമ്പിലെത്തിയത്. പള്ളിക്കാർ നടത്തുന്ന പള്ളിക്കൂടത്തിലെ ബെഞ്ചുകൾ എടുത്തുകൊണ്ടുവന്നാണ് കളിത്തട്ടുണ്ടാക്കിയത്. പ്രായമുള്ള കാണികൾക്കിരിക്കുവാൻ കുറെ ബഞ്ചുകളുണ്ട്. കുട്ടികളും ചെറുപ്പക്കാരും നിലത്തിരിക്കണം. തള്ളിക്കളഞ്ഞ ഒരു പള്ളിമറയാണ് തിരശീല. തുന്നിപ്പിടിപ്പിച്ച കുരിശെടുത്തു മാറ്റിയെന്നുമാത്രം.

പള്ളിയിൽ വിളിച്ചു പറഞ്ഞതല്ലാതെ മറ്റു പരസ്യങ്ങളൊന്നുമില്ലായിരുന്നു. അതുകൊണ്ടു കാണികളുടെ എണ്ണത്തിൽ സംശയമുണ്ടായിരുന്നു. നാടകം തുടങ്ങുന്നതിനു വളരെ മുമ്പു തന്നെ ആളുകൾ വരാൻ തുടങ്ങിയപ്പോൾ ആ സംശയം തീർന്നു. സന്ധ്യയുടെ മണിമുഴങ്ങുമ്പോൾ നാടകം തുടങ്ങണമെന്നാണ് നിശ്ചയിച്ചിരുന്നത്. സന്ധ്യാപ്രാർത്ഥനയുടെ സമയമാണത്. ഇതും ഒരു പ്രാർത്ഥനയാണെന്നു കൊച്ചച്ചൻ പറഞ്ഞപ്പോഴാണ് സമാധാനമായത്.

വേദി ഒരുങ്ങി. അണിയറയിൽ ആകാംക്ഷയുടെ നെഞ്ചിടിപ്പുകൾ. അനൗൺസറും അവതാരകനും കൊച്ചച്ചനാണ്.

'പുഴക്കരയിലെ ചെറുപ്പക്കാർ ഒത്തുചേർന്നവതരിപ്പിക്കുന്ന ആദ്യത്തെ ബൈബിൾ നാടകം. ലൂക്കോസിന്റെ സുവിശേഷം പതിനഞ്ചാം അദ്ധ്യായം പതിനൊന്നു മുതൽ മുപ്പത്തിരണ്ടുവരെയുള്ള വാക്യങ്ങളെ ആധാരമാക്കി എഴുതിയ ബൈബിൾ നാടകം. മുടിയനായ പുത്രൻ.'

മാത്തുക്കുട്ടിയുടെ ഹാർമോണിയത്തിൽ നിന്നുയർന്ന പശ്ചാത്തലത്തിൽ തിരശീല ഉയർന്നു. കമ്പളം വിരിച്ച വേദിയിൽ ഉയർത്തിവച്ച തലയിണയിൽ ചാരി ഇരിക്കുന്നതു കുടുംബനാഥൻ. മുന്തിരിച്ചാറു നിറച്ച ചഷകവുമായി പരിചാരകനെത്തുന്നു. മുന്തിരിച്ചാർ മൊത്തിക്കുടിക്കുന്ന ഗൃഹനാഥൻ.

# വിശ്വാസികളുടെ തീരം

കാര്യവിചാരണയുടെ നേരം. ആടുമാടുകളെക്കുറിച്ച്, മുന്തിരിത്തോട്ടങ്ങളെക്കുറിച്ച്, ഗോതമ്പുവയലുകളെക്കുറിച്ച് കുടുംബനാഥൻ യാക്കോബ് എന്നു പേരു സ്വീകരിച്ച തോമസുകുട്ടി. തിരശീല ഉയർന്നപ്പോൾ അവൻ അമ്പരന്നുപോയി. വലിയ ഒരു ജനക്കൂട്ടമാണ് മുമ്പിൽ. കുട്ടികളുണ്ട്. ഗുരുജനങ്ങളുണ്ട്. ബന്ധുക്കളുണ്ട്. ആ കൂട്ടത്തിൽ അപ്പച്ചനും അമ്മയുമുണ്ട്. പക്ഷെ, ആളിനെ തിരിച്ചറിയാനാവാത്ത വേഷത്തിന്റെ ഉള്ളിലാണ് അവൻ. അതുകൊണ്ട് പെട്ടെന്നുണ്ടായ പരിഭ്രമം മാറി. പെണ്ണുങ്ങളുടെ കൂട്ടത്തിലാണ് അമ്മയിരിക്കുന്നത്. എസ്തേർ കൊച്ചമ്മ തൊട്ടടുത്തുണ്ട്. മറ്റൊരാളെക്കൂടി കണ്ടുപിടിക്കാനുണ്ട്. നാടകം കാണാൻ സൂസന്നയ്ക്ക് അനുവാദം കിട്ടിക്കാണുമോ? പരിചാരകരോടു വർത്തമാനം പറയുന്നതിനിടയിലും അവന്റെ കണ്ണുകൾ കാണികളുടെ ഇടയിലായിരുന്നു. നിരാശപ്പെടേണ്ടിവന്നില്ല. നിലത്താണ് അവൾ ഇരിക്കുന്നത്. റബിയായുടെയും റൂബിനായുടെയും ഇടയിൽ. അവരുടെ കണ്ണുകൾ ഇടഞ്ഞു. നാടകം നടത്താൻ തീരുമാനമെടുത്തശേഷം അവളെ കാണാൻ കഴിഞ്ഞില്ല. തന്നെ അവൾ തിരിച്ചറിഞ്ഞുവോ? വേഷം തെറ്റിദ്ധരിപ്പിക്കുന്നതാണ്. പക്ഷെ, തന്റെ ശബ്ദം കേട്ടാൽ ആൾ ആരാണെന്നു മനസ്സിലാകും. താൻ വയസ്സനായതിൽ അവൾക്കു വിഷമം ഉണ്ടാകുമോ? ഏതായാലും ആലോചിക്കാൻ സമയമില്ല. നാടകം വളരുകയാണ്. മൂത്ത പുത്രൻ രംഗത്തെത്തി. യൂദാ എന്നു പേരുള്ളവൻ. വിളവിന്റെ വിവരങ്ങളും പണിയാളുകളുടെ കാര്യങ്ങളും അവൻ പറഞ്ഞു. പുതിയ ചുമതലകൾ അപ്പനവന് കൊടുത്തു.

'രൂബേൻ എവിടെ?'

'ഉണർന്നിട്ടില്ല.'

'ഇന്നലെയും അവൻ വൈകിയാണ് വന്നത് അല്ലേ?'

'ഇന്നലെയെന്നല്ല, എന്നും.'

'എല്പിക്കുന്ന ജോലി ഒന്നും അവൻ ചെയ്യുന്നില്ല. കൊടുക്കുന്ന പണമെല്ലാം അവൻ ധൂർത്തടിക്കുന്നു. നിനക്ക് അവനെ ഉപദേശിച്ചുകൂടെ...'

'ഞാൻ പറഞ്ഞാൽ കേൾക്കില്ല. ആരു പറഞ്ഞാലും കേൾക്കില്ല. എല്ലാം നശിപ്പിക്കാനുള്ള പുറപ്പാടാണ്. ഞാൻ ഏതായാലും പോകുന്നു.' അയാൾ യാത്ര ചോദിച്ചിറങ്ങി.

'ആരവിടെ?'

'യജമാനൻ'

'രൂബേനെ വിളിച്ചുകൊണ്ടു വരൂ. ഉണർന്നില്ലെങ്കിൽ ഉണർത്തിക്കൊണ്ടുവരൂ.'

ഉറക്കത്തിൽനിന്നു വിളിച്ചുണർത്തിയതിന്റെ ദേഷ്യത്തോടെ രൂബേൻ. അപ്പൻ അവനെ ശാസിക്കുന്നു. ശകാരം മൂത്തപ്പോഴാണ് മകൻ പൊട്ടിത്തെറിച്ചത്.

'മതി. ഇതൊന്നും കേൾക്കാൻ ഞാൻ തയ്യാറല്ല. അപ്പനു മൂത്ത മകനില്ലേ? ഉപദേശമൊക്കെ അയാളുടെ അടുത്ത്. എനിക്കീ അടിമപ്പണി വയ്യ. എനിക്കു സ്വാതന്ത്ര്യം വേണം. എനിക്ക് ലോകം കാണണം. എനിക്ക് എന്റെ വീതം വേണം.'

'അതു വേണോ മോനെ. ഒന്നുകൂടി ആലോചിച്ചുകൂടേ?' വേദനിക്കുന്ന പിതാവിന്റെ ശബ്ദം.

'വേണം. ഉടനെ വേണം. ഈ തടവിൽ നിന്നു എനിക്കു രക്ഷ വേണം.'

നിന്റെ ആഗ്രഹം അതാണെങ്കിൽ എല്ലാം തരാം. ചോദിച്ചതെല്ലാം തരാം. നീ എന്നെ വിട്ടുപോകാതിരുന്നാൽ മതി.

'എനിക്കുപോകണം. ഈ നരകത്തിൽനിന്നു മാറി നിൽക്കണം.'

'നിന്റെ ഇഷ്ടം.' നിരാശയുടെ ശബ്ദം.

ഒന്നാം രംഗം അവസാനിപ്പിച്ചുകൊണ്ടു തിരശീല നിവർന്നു. മകന്റെ വേർപാടിൽ വേദനിക്കുന്ന പിതാവിന്റെ ഹൃദയവികാരങ്ങൾ കവിതയായി. പിന്നണി ഗാനമായി.

മകനേ, പ്രിയമകനേ
നീ എന്നെ വിട്ടുപോകുന്നതെന്തേ?
പിറന്നുവീണപ്പോൾ നിന്നെ ഞാൻ
വാരിയെടുത്തു ചുംബിച്ചു.
കുമാരനായിരുന്ന നിന്റെ കളികൾ കണ്ടു
ഞാൻ കുളിർമ്മ കൊണ്ടു.
നിന്റെ യൗവ്വനത്തിൻ ഞാൻ സന്തോഷിച്ചു.
നിന്റെ സൗന്ദര്യത്തിൽ ഞാൻ അഭിമാനിച്ചു.
നിനക്കു ഞാൻ സ്നേഹം തന്നു.
നിനക്കു ഞാൻ ജീവൻ തന്നു.
എന്നിട്ടും നീ എന്നെ വിട്ടു പോയതെന്തേ?
മകനെ... പ്രിയ മകനെ.

രണ്ടാം രംഗത്തിനുവേണ്ടി തിരശീല നിവർന്നപ്പോൾ ശോകഗാനം കേട്ട് നനഞ്ഞ കണ്ണുകൾ ഉണങ്ങാൻ തുടങ്ങി. ഒരു മധുശാലയാണ് രംഗം. ഒരു പണപ്പെട്ടിയുടെ പിന്നിൽ കണക്കനെപ്പോലെയിരിക്കുന്നത് മധുശാലയുടെ അധിപനാണ്. അയാൾ പറയുന്നതു കേട്ട് അനുസരിക്കുവാൻ പരിചാരകർ.

'നമ്മുടെ പതിവുകാർ വരാൻ നേരമായി. നിങ്ങൾ കവാടത്തിലേക്കു ചെല്ലൂ. വരുന്നവരെ സ്വീകരിച്ച് ആനയിക്കൂ.'

പലതവണ ഉരുവിട്ടതിനുശേഷമാണ് പറയേണ്ടതു പറയാൻ പാപ്പി പഠിച്ചത്.

സേവകർ വാതുക്കലേക്ക് നീങ്ങി.

'വിരുന്നകാരെ, വഴിയാത്രക്കാരെ അകത്തേക്കു വരൂ. മധുശാല നിങ്ങൾക്കായി തുറന്നിരിക്കുന്നു. ഇവിടെ ആട്ടമുണ്ട്. പാട്ടുണ്ട്. പന്തയക്കളിയുണ്ട്.'

അതിഥികൾ വന്നുതുടങ്ങി. പരിചയക്കാരുണ്ട്. അപരിചിതരുണ്ട്. ഒരു രാജകുമാരന്റെ ഭാവത്തിൽ രൂബേൻ കടന്നുവരുന്നു. അനുയായികളായി രണ്ടുമൂന്നുപേർ.

'യജമാനനെ, സ്വാഗതം.'

രൂബേനും കൂട്ടരും ചുതുപലകയ്ക്കു ചുറ്റിനുമിരിക്കുന്നു. ചൂതുകളി തുടങ്ങി. പന്തയത്തുക ആയിരത്തിൽനിന്നു പതിനായിരമായി. പരിചാരകർ എല്ലാവർക്കും വീഞ്ഞു വിളമ്പുന്നു.

(തുടരും)



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

30

2010 ജൂലൈ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*അനുസരണയുള്ളവനേ ആജ്ഞാപിക്കാൻ ശക്തിയുള്ളു*
**– എമേഴ്സൺ**

## വാരാന്ത്യ ലോകം



**പാ**ക് യാത്രാവിമാനം ഇസ്ലാമബാദിനു സമീപം മർഗല മലനിരകളിൽ തട്ടിത്തകർന്ന് വിമാനത്തിലുണ്ടായിരുന്ന 155 പേരും മരിച്ചു.



**മു**ഖ്യതിരഞ്ഞെടുപ്പ് കമ്മീഷനറായി ഷഹാബുദ്ദീൻ യാക്കൂബ് ഖുറൈഷിയെ രാഷ്ട്രപതി നിയമിച്ചു. നിലവിലുള്ള കമ്മീഷനർ നവീൻ ബി. ചൗള ഇന്നു വിരമിക്കുന്ന ഒഴിവിലേക്കാണ് നിയമനം.

**ച**രിത്രത്തിലെ ഏറ്റവും വലിയ ഇന്റലിജൻസ് ചോർച്ചയിൽ പെന്റഗണിന്റെ 92000 രഹസ്യരേഖകൾ വീക്കിലീക്സ് വെബ്സൈറ്റ് പുറത്തുവിട്ടു.

**ഇ**ന്ത്യയിൽ ഏറ്റവും കുറവ് ദരിദ്രർ ഉള്ളതു ഡൽഹിയിലും കേരളത്തിലുമാണെന്ന് റിപ്പോർട്ട്. ബ്രിട്ടനിലെ ഓക്സ്ഫോർഡ് സർവകലാശാല ഐക്യരാഷ്ട്രസഭ വികസന പരിപാടിക്കുവേണ്ടി തയ്യാറാക്കിയതാണ് റിപ്പോർട്ട്.

**ഇ**ന്ത്യ സ്വന്തമായി വികസിപ്പിച്ചെടുത്ത മിസൈൽവേധ മിസൈലിന്റെ പരീക്ഷണം വിജയകരം.

**മും**ബൈ ഭീകരാക്രമണത്തിൽ പാക് ചാരസംഘടനയായ ഐ.എസ്.ഐക്കു പങ്കുണ്ടോയെന്ന് അമേരിക്കൻ ഏജൻസികൾ അന്വേഷണം നടത്തുകയാണെന്ന് ഒബാമ ഭരണകൂടം വ്യക്തമാക്കി.

**അ**ഫ്ഗാനിസ്ഥാനിൽ കിഴക്കൻ നൂറിസ്ഥാൻ ജില്ലയായ ബാർഗ് ഇ മടാൽ താലിബാൻ തീവ്രവാദികൾ പിടിച്ചെടുത്തു. ഈ ജില്ലയിൽകൂടിയാണ് താലിബാൻ പാകിസ്ഥാനിൽനിന്നും ആയുധങ്ങൾ കടത്തുന്നത്.

**സ്**പെയിനിലെ കാറ്റലോനിയ മേഖലയിൽ കാളപ്പോരു നിരോധിച്ചു.



**അ**ർജന്റീന ഫുട്ബോൾ ഇതിഹാസം ഡിയഗോ മറഡോണയെ പരിശീലക സ്ഥാനത്തുനിന്നും പുറത്താക്കിയതായി അർജന്റീന ഫുട്ബോൾ അസോസിയേഷൻ.

**ഫ്ര**ഞ്ചുകാരനായ എൻജിനീയറെ തട്ടിക്കൊണ്ടുപോയി വധിച്ച ഉത്തര ആഫ്രിക്കൻ അൽ ഖായിദ ഭീകർക്കെതിരെ ഫ്രാൻസ് യുദ്ധം പ്രഖ്യാപിച്ചു. ആ മേഖലയിലെ ഭീകരർക്കെതിരെയുള്ള യുദ്ധത്തിൽ പൊരുതുന്ന സർക്കാരുകൾക്ക് സൈനിക പിൻതുണ നൽകുമെന്ന് പ്രധാനമന്ത്രി ഫ്രാൻകോയിസ് ഫില്ലൻ പറഞ്ഞു.

**ഉ**ത്തരകൊറിയയ്ക്കു താക്കീതു നൽകുക എന്ന ലക്ഷ്യത്തോടെ ദക്ഷിണ കൊറിയയും യു.എസും സംയുക്തമായി സൈനികാഭ്യാസം തുടങ്ങി. വിമാനവാഹിനിയും 20 കപ്പലുകളും 200 വിമാനങ്ങളും 8000 സൈനികരും പങ്കെടുക്കുന്നുണ്ട്.

**വെ**ള്ളിയാഴ്ച അന്തരിച്ച പ്രശസ്ത ചരിത്രകാരൻ പ്രൊഫ.എ.ശ്രീധരമേനോന്റെ സംസ്കാരം ഔദ്യോഗിക ബഹുമതികളോടെ ഞായറാഴ്ച നടന്നു.

**ഏ**കീകൃത ആഫ്രിക്ക എന്നതാണ് തന്റെ സ്വപ്നമെന്നും ആഫ്രിക്കൻ ഉച്ചകോടി അതിലേക്കുള്ള പ്രധാനചുവടുവയ്പ്പാണെന്നും ഗദ്ദാഫി. തങ്ങളുടെ പരമാധികാരം നഷ്ടമാകുമെന്നതിനാൽ മിക്ക ആഫ്രിക്കൻ രാജ്യങ്ങളും ഈ നിലപാടിനോട് അനുകൂലിക്കുന്നില്ല.




*യുവജനപ്രസ്ഥാനത്തിന്റെ പ്രവർത്തനോദ്ഘാടനം ഡോ.മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത നിർവ്വഹിക്കുന്നു*

**എഡിറ്റോറിയൽ**

# സഹിഷ്ണുത നഷ്ടമാക്കുന്ന ആശ്രമം ചട്ടമ്പിക്കവലയേക്കാൾ അപകടകരം



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**ബു**ദ്ധമതാനുയായിയായ ഗെഷെ ലാങ്റി താങ്പായുടെ ഒരു കാവ്യം ദലൈ ലാമ അദ്ദേഹത്തിന്റെ കരുണയുടെ കാതൽ എന്ന കൃതിയിൽ അവതരിപ്പിക്കുന്നുണ്ട്. താൻപോരിമ എങ്ങനെ കുറയ്ക്കാം എന്നതാണ് കാവ്യത്തിന്റെ അന്തസത്ത.

– എല്ലാ ജീവജാലങ്ങൾക്കും ക്ഷേമവും ശ്രേയസും ഉണ്ടാകണമെന്ന് ആഗ്രഹിക്കുക.

– മറ്റുള്ളവരുമായി ഇടപഴകേണ്ടിവരുമ്പോഴെല്ലാം ഏറ്റവും താണവൻ താനാണെന്നു ചിന്തിച്ചു ശീലിക്കുക.

– തന്നെയും അന്യരെയും ബാധിക്കുന്ന മലിനവികാരങ്ങൾ ഉയർന്നുവരുമ്പോഴെല്ലാം ഉറച്ച മനസ്സോടെ അവയെ ഒഴിവാക്കുക.

–ദുശീലക്കാരോടും ദുരിതമനുഭവിക്കുന്നവരോടും സഹാനുഭൂതിയുള്ളവരാകുക.

– അസൂയ മൂത്ത് സ്വയം അധിക്ഷേപിക്കാനും അപവാദം പരത്തി മറ്റുള്ളവരെ മോശമായി ചിത്രീകരിക്കാനും ശ്രമിക്കാതിരിക്കുക.

–പരാജയം സ്വീകരിക്കേണ്ടിവരുമ്പോഴും വിജയിയെ ആത്മാർത്ഥമായി അഭിനന്ദിക്കുക.

– ഉപകാരം ചെയ്ത വ്യക്തി അകാരണമായി അപകാരമായി ഭവിച്ചാലും ആത്മാവിൽ ഉത്തമനായി കണക്കാക്കുക. ഇങ്ങനെ പോകുന്നു അതിലെ ആശയം.

ശ്രമം എന്ന വാക്കിന് ബുദ്ധിമുട്ടുള്ളത് എന്നാണർത്ഥം. ആശ്രമം എന്നതുകൊണ്ട് അർത്ഥമാക്കുന്നതും ബുദ്ധിമുട്ടോടുകൂടിയ ജീവിതസാഹചര്യം എന്നതുതന്നെയാണ്.

ഭൗതികതയോടുള്ള വിരക്തി വർദ്ധിക്കുമ്പോഴെ സന്ന്യാസം എന്നതിനർത്ഥമുണ്ടാകുകയുള്ളു. ഈശ്വരോന്മുഖമായി ജീവിക്കുന്ന അവസ്ഥയാണത്. ഈജിപ്തിലെ അന്തോണിയോസിന്റെ ജ്ഞാനദൃഷ്ടിയിലൂടെയാണ് സന്ന്യാസം ഒരു പ്രസ്ഥാനമായത്. ഇഗ്നേഷ്യസ് ലെയോള മുതൽ അൽഫോൺസ് ലെഗോരി വരെയുള്ള ശ്രേഷ്ഠരുടെ സന്ന്യസ്ഥ ചിന്തകളാണ് തിയോളജി ഓഫ് അസറ്റിസിസം. പരസ്നേഹത്തേക്കാൾ ഉപരിയായി പ്രഥമപ്രേമം ദൈവത്തോട് എന്നതാണ് സന്ന്യാസത്തിന്റെ പരമോന്നതമായ അവസ്ഥ. രാഗത്തെ അനുരാഗമാക്കി ദൈവചിന്തയിൽ അഭിരമിക്കുന്നവരും, ബ്രഹ്മചര്യയോടൊപ്പം ദാരിദ്ര്യവും അനുസരണവും വ്രതത്രയങ്ങളായി സ്വീകരിക്കുന്നവരുമാണ് സന്ന്യസ്ഥർ. ശിരോവസ്ത്രം ബാഹ്യമുദ്രയാകുമ്പോൾ സംയമനം ആന്തരമുദ്രയാകുന്നു.

എന്നാൽ ഇന്നു പല ആശ്രമങ്ങളും അസ്വസ്ഥതകളുടെ ഒളിസങ്കേതമായി മാറുന്നു. അസ്വസ്ഥമാകുന്ന ആശ്രമങ്ങളെക്കുറിച്ചുള്ള വാർത്തകൾ മാധ്യമങ്ങളിൽ വന്നുതുടങ്ങുന്നു.

ഞായറയ്ക്കൽ ലിറ്റിൽ ഫ്ളവർ കോൺവെന്റിൽ ഒരു സംഘം 'കുഞ്ഞാടുകൾ' വൈദികപ്രമാണിമാരുടെ നേതൃത്വത്തിൽ കന്യാസ്ത്രീകളെ കൈയ്യേറ്റം ചെയ്ത സംഭവം ഏറെ വിവാദങ്ങൾക്ക് വഴിയൊരുക്കി. മർദ്ദനമേറ്റ സിസ്റ്റർ കൊച്ചി ജുഡീഷ്യൽ ഒന്നാം ക്ലാസ് മജിസ്ട്രേറ്റ് കോടതിയിൽ കേസ് ഫയൽ ചെയ്തു. ഒരു മെത്രാനും മൂന്നു വൈദികർക്കും കോടതി സമൻസ് അയച്ചു. ലിറ്റിൽ ഫ്ളവർ ഹൈസ്കൂളിന്റെ ഉടമസ്ഥതയെ ചൊല്ലി ഇടവകവികാരിയും സന്യാസിനി സമൂഹവും തമ്മിലുണ്ടായ തർക്കമാണ് കൈയ്യേറ്റത്തിലും കോടതി വ്യവഹാരത്തിലും കാര്യങ്ങളെക്കൊണ്ടെത്തിച്ചത്.

മറ്റൊരു സംഭവം അടുത്തകാലത്തായി മലങ്കരസഭാന്തരീക്ഷത്തെ മലിനമാക്കിക്കൊണ്ടിരിക്കുന്നു.

നാലു പതിറ്റാണ്ടിനു മുമ്പ് ബർസ്കീപ്പാ റമ്പാൻ ശൂരനാട്ട് സ്ഥാപിച്ച ബാസലേൽ ആശ്രമം വിദ്യാഭ്യാസപ്രവർത്തനങ്ങൾക്കും ആതുരശുശ്രൂഷാസേവനങ്ങൾക്കും മാതൃകയായിരുന്നു. ആദ്യ മദർ സുപ്പീരിയറായിരുന്ന ശ്ലോമോയുടെ സഹനത ഇപ്പോൾ അവിടെനിന്നും പടിയിറങ്ങിയിരിക്കുന്നു. അധികാരത്തിനുവേണ്ടിയുള്ള, സാമ്പത്തിക ഇടപാടുകൾക്കുവേണ്ടിയുള്ള പോരാട്ടമാണ് അവിടെ നടക്കുന്നതെന്ന് ആരെങ്കിലും ആരോപിച്ചാൽ അതിനെ കുറ്റം പറയുവാൻ ആർക്കാണുകഴിയുക. മുൻ സുപ്പീരിയറുടെ ഭാഗത്താണോ, ഇപ്പോഴത്തെ സുപ്പീരിയറിന്റെ ഭാഗത്താണോ നീതി എന്നത് അന്വേഷണത്തിലൂടെയും വിചാരണയിലൂടെയും വെളിപ്പെടും. എന്നാൽ ഇത്തരം ചിന്തകൾക്ക് ആശ്രമത്തിൽ എന്തു സ്ഥാനമാണുള്ളത്.

സഹിഷ്ണുത നഷ്ടപ്പെടുന്ന ആശ്രമം ചട്ടമ്പിക്കവലയേക്കാൾ അപകടകരമാണ്. താൻപോരിമയുടെ അഹങ്കാരത്തെ എത്രനാൾ ശുഭ്രവസ്ത്രത്തിലും ശിരോവസ്ത്രത്തിലും ഒളിപ്പിക്കുവാൻ കഴിയും. ഭൗതികതയും ആത്മീയതയും സമന്വയിപ്പിക്കുവാൻ ശ്രമിക്കുന്ന അരമനകളിലും ആശ്രമങ്ങളിലും ആദ്ധ്യാത്മികപ്രസ്ഥാനങ്ങളിലും ഈ ചേരിപ്പോരുകൾ ഇനിയും സജീവമാകും. വിശ്വാസ സത്യങ്ങളെ ജീവിതസാഹചര്യത്തോടും ആത്മാവിനോടും ചേർത്തുനിർത്താൻ കോടതികളെ ആശ്രയിക്കേണ്ടിവന്നതുമൂലം നമുക്ക് നഷ്ടമായത് ആത്മീയ പുരോഗതിയുടെ ഒരു നൂറ്റാണ്ടാണ്. കോടതി വ്യവഹാരങ്ങൾക്ക് അവസരമൊരുക്കുന്ന, അങ്കപ്പോരിനൊരുങ്ങുന്ന ആശ്രമങ്ങൾ അടച്ചുപൂട്ടുകയാണ് സഭയ്ക്ക് അഭിലക്ഷണീയം.

# ഭൂമിയുടെ അതിർത്തിയാണ് മലങ്കര സഭയുടെ അതിർത്തി

ശ്രേഷ്ഠ നിയുക്ത കാതോലിക്ക പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത



പരിശുദ്ധ സഭയെ സംബന്ധിച്ചിടത്തോളം, കാതോലിക്കേറ്റ് എന്ന സ്ഥാപനത്തോടുള്ള നമ്മുടെ ബന്ധവും അഭിമാനവും നമ്മിൽ ഏറെ രൂഢമൂലമായി നിലനിൽക്കുന്ന ഒരു ആശയമാണ്.

മേൽക്കോയ്മയില്ലാത്തതും, സ്വന്തമായി തീരുമാനങ്ങൾ എടുക്കാനും അധികാരമുള്ള സഭയാണിത്. പരിശുദ്ധ മാർത്തോമ്മ ശ്ലീഹായുടെ പിൻതലമുറ എന്ന് അവകാശപ്പെടാവുന്ന ഏകസഭയാണിത്. നമുക്ക് അഭിമാനിക്കാനും അവകാശപ്പെടാനും ഉള്ള ഒരു വലിയ സ്ഥാപനവും സ്ഥാനവുമാണ് കാതോലിക്കേറ്റ്. അതിനെ ഏതെല്ലാം വിധത്തിൽ ഊട്ടിയുറപ്പിക്കുവാൻ കഴിയുന്നുവോ, കാലാകാലങ്ങളിൽ കാതോലിക്കേറ്റിനുവേണ്ടിയും നമ്മുടെ സഭയുടെ നിലനിൽപ്പിനുവേണ്ടിയും വളരെ ക്ലേശിക്കുകയും അഹോരാത്രം അദ്ധ്വാനിക്കുകയും ചെയ്യേണ്ടതുണ്ട്.

വർത്തമാനകാലഘട്ടത്തിൽ നമ്മുടെ ഉത്തരവാദിത്വം വളരെ വലുതാണ്. പിതാക്കന്മാർക്ക് ഏല്പിച്ചു തന്നിട്ടുള്ള ഉത്തരവാദിത്വം പൂർണ്ണമായും നിറവേറ്റേണ്ടതുണ്ട്.

ഏ. ഡി. അമ്പത്തി രണ്ടിൽ സ്ഥാപിക്കപ്പെട്ട മലങ്കരസഭ അതിന്റെ സംരക്ഷണം വൈദിക അവൈദികരിൽ ഏല്പിക്കപ്പെട്ടിരിക്കുന്നു. സഭയുടെ വളർച്ച നമ്മുടെ പ്രവർത്തനങ്ങളെ ആശ്രയിച്ചിരിക്കുന്നു. അതുകൊണ്ടുതന്നെ അതിന്റെ ഉത്തരവാദിത്വം വളരെ വലുതാണ്.

സ്ഥാപനമെന്നോ പുനഃസ്ഥാപനമെന്നോ ഉള്ള നാമകരണ വിശേഷണങ്ങൾ മാറ്റിവച്ചുകൊണ്ട് കാതോലിക്കേറ്റിന് മലങ്കരസഭയിൽ വലിയ ഒരു സ്ഥാനം എന്നുള്ള നിലയിലാണ് നാം അത് ആഘോഷിക്കുന്നത്. മലങ്കരയിൽ പരമാധികാരസ്ഥാനം എന്ന നിലയിൽ പ്രവർത്തിക്കുവാനായിട്ട് അവസരം ലഭിച്ചിട്ടുള്ളത് നൂറുവർഷത്തിന്റെ പ്രത്യേകതയാണ്.

സഭയെക്കുറിച്ച് വലിയ അഭിമാനം ഉണ്ടാകേണ്ടതുണ്ട്. എന്റെ സഭ എന്നുള്ള സങ്കല്പം ശക്തമായിട്ടുതന്നെ നമ്മിൽ നിലനിർത്തേണ്ടതുണ്ട്. എങ്കിൽ മാത്രമെ സഭയുടെ ഭാവി സുരക്ഷിതമായിത്തീരുകയുള്ളൂ. മലങ്കരസഭയുടെ വളർച്ച ഭൗതികതയിൽ മാത്രമല്ല ആത്മീയതയിലും പരിപക്വമാകേണ്ടതുണ്ട്. നമുക്കൊരു സ്വത്വബോധമുണ്ട്. നമ്മുടെ ജനസംഖ്യ കൂടുകയാണോ കുറയുകയാണോ എന്നു പറയുവാൻ കഴിയുന്നില്ലെങ്കിലും കാര്യമായി വളർന്നിട്ടില്ല എന്നാണ് മനസ്സിലാക്കുന്നത്. വടക്കൻമേഖലയിലുള്ള ഒരു വലിയ വിഭാഗം നമ്മുടെ രീതിയോടുള്ള പ്രത്യേകത വച്ചുപുലർത്തുന്നവരാണ്. നമ്മുടെ കുടുംബങ്ങളൊക്കെ അണുകുടുംബങ്ങളായി മാറിക്കൊണ്ടിരിക്കുന്നു. ഭൂമിയുടെ അതിർത്തിയാണ് മലങ്കര സഭയുടെ അതിർത്തി. എവിടെയെല്ലാം സഭാംഗങ്ങളുണ്ടോ അവിടെയെല്ലാം മലങ്കരസഭയുമുണ്ട്. കുടിയേറ്റത്തിന്റെ ഫലം ചിതറിപ്പാർക്കുന്ന അവസ്ഥയാണ്. നാട്ടിലുള്ള ഒരു സഭാംഗം അയർലണ്ടിലോ മറ്റോ പോകുന്നുവെങ്കിൽ അവർക്ക് അവിടെയും ഇവിടെയും സഭാംഗമെന്നുള്ള സ്ഥാനമുണ്ട്.

സഭയിൽനിന്നും പലരും വേർപെട്ടുപോകുന്നുണ്ട്. മലങ്കരസഭയ്ക്ക് പ്രതിസന്ധിയുണ്ട്. കാതോലിക്കേറ്റിന്റെ പരമാധികാരം അവകാശപ്പെടുമ്പോൾ തന്നെ സഭയുടെ വളർച്ചയ്ക്കുവേണ്ടി ഏറെ ഉത്തരവാദിത്വത്തെക്കുറിച്ചും നമുക്ക് ബോധ്യപ്പെടേണ്ടതുണ്ട്.

മലങ്കരസഭയുടെ ചരിത്രം എന്നു പറയുന്നത് മലങ്കരസഭയുടെ കേന്ദ്രതലത്തിലുള്ള വളർച്ചയും വികസനവും അതിന്റെ പ്രവർത്തന മണ്ഡലത്തിന്റെ വിസ്തൃതിയെയും ആശ്രയിച്ചിരിക്കുന്നു. കേന്ദ്രതല പ്രവർത്തനത്തെ പ്രത്യേകമായി കാണിക്കത്തക്കവണ്ണം നാം ശ്രമിക്കാറില്ല. വികസനത്തിന് സമ്പത്ത് അനിവാര്യമായ ഘടകമാണ്. ഒരു ഭദ്രാസനത്തിന്റെ വളർച്ചയ്ക്ക് ആ ഭദ്രാസനവുമായി ബന്ധപ്പെട്ട് ഒരു മെത്രാപ്പോലീത്ത ഏറെ താല്പര്യപ്പെടുന്നുണ്ട്. എന്നാൽ സഭയുടെ കേന്ദ്രത്തിന്റെ വളർച്ചയ്ക്കുവേണ്ടി പലപ്പോഴും ഏറെയൊന്നും ചെയ്യുവാൻ കഴിയുന്നില്ല. അതിനുവേണ്ടിയുള്ളത് കാതോലിക്കദിനസമാഹരണത്തിൽ നിന്നും പരിശുദ്ധ പരുമല തിരുമേനിയുടെ കബറിടത്തിൽ നിന്നുമുള്ള വരുമാനം മാത്രമാണ്. ഇതു രണ്ടും പലപ്പോഴും പരിമിതവുമാണ്. പ്രത്യേക പരിഗണനയിൽ കൂടി മാത്രമെ കേന്ദ്രനേതൃത്വത്തിലുള്ള വികസനം സാധ്യമാകുകയുള്ളൂ. കാതോലിക്കേറ്റിനുവേണ്ടിയുള്ള ധനസമാഹരണം എല്ലാ വർഷവും ഒരു നിശ്ചിത നാളുകൾക്കുള്ളിൽ സമാഹരിക്കുന്നു. ഇതിനോടകം പതിനഞ്ചോളം ഭദ്രാസനങ്ങളിൽ നിന്നുള്ള സാമ്പത്തിക സമാഹരണം നടത്തിയിട്ടുണ്ട്. നിർദ്ദേശിച്ചിട്ടുള്ള സംഖ്യ എല്ലായിടത്തുനിന്നും ലഭിച്ചിട്ടുണ്ട്. മുൻ വർഷത്തെ ടാർജറ്റ് മൂന്നു കോടിയായിരുന്നു. അതു പൂർണ്ണമായും പിരിച്ചെടുക്കുവാൻ നമുക്ക് കഴിഞ്ഞിട്ടില്ല. എന്നാൽ ഈ വർഷം അതിനു പ്രകടമായ മാറ്റം വരുന്നു എന്നു കാണുന്നതിൽ സന്തോഷിക്കുന്നു.

സഭയുടെ ആവശ്യങ്ങൾ സഭാംഗങ്ങളോടല്ലാതെ ചോദിക്കുവാൻ മറ്റു മാർഗ്ഗമില്ല. സഭാംഗങ്ങളോട് സഭയുടെ കാര്യം പറയുമ്പോൾ തീർച്ചയായും അവർ അതിന് സഹകരിക്കും. അതിനുള്ള മനസ്സും ലക്ഷ്യബോധവും നമുക്കുണ്ട്. സഭാംഗങ്ങളാണ് സഭയുടെ കരുത്തും സമ്പത്തും.



# യുഗസംക്രമ നായകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ



3

ഫാ.ഡോ.ജോസഫ് ചീരൻ

സമുദായത്തിന്റെ അംഗീകാരം അസോസ്യേഷനിലൂടെ എന്ന തത്വം സെമിനാരിക്കേസിൽ റോയൽക്കോടതി വിധിയിലൂടെ സംസ്ഥാപിതമായി. 1958ലെയും 1995ലെയും സുപ്രീം കോടതി വിധികൾ മലങ്കര അസോസ്യേഷന്റെ പ്രാമാണികത അനിഷേധ്യവും ചോദ്യം ചെയ്യപ്പെടാനാവാത്തതുമാണ് എന്ന് വ്യക്തമാക്കിയതോടെ ഈ സമുദായ സംഘടനയെ സംവിധാനം ചെയ്ത സ്മര്യപുരുഷന്റെ ദീർഘവീക്ഷണ ചാതുര്യവും ക്രാന്തദർശിത്വവും തേജസ്സേറിയതായി. ഈ അസോസ്യേഷന്റെ ചടുലതയും അത് സമുദായത്തിലുണ്ടാക്കിയ അത്ഭുതകരമായ ഉന്മേഷവും കേരളീയ സമുദായങ്ങൾ ശ്രദ്ധിച്ചു. സമുദായ നവോത്ഥാനത്തിനായി ശ്രീനാരായണഗുരു 'സംഘടിച്ച് ശക്തരാകുക' എന്ന മുദ്രാവാക്യം കടം വാങ്ങിയതും കാൽനൂറ്റാണ്ടിന് ശേഷം. 1902ൽ കേരളത്തിലെ രണ്ടാമത്തെ സാമുദായിക സംഘടനയായ ശ്രീനാരായണ ധർമ്മ പരിപാലനസംഘത്തിന് രൂപം നൽകിയതും തദ്വാരാ ഈഴവ സമുദായത്തെ നാടിന്റെ മുഖ്യധാരയിലേക്ക് ആനയിച്ചതും കഴിഞ്ഞ നൂറ്റാണ്ടിന്റെ ചരിത്രമാണ്. തുടർന്ന് നമ്പൂതിരി, നായർ, മുസ്ലിം തുടങ്ങിയ എല്ലാ സമുദായങ്ങളും സ്വന്തം സമുദായ സംഘടനകൾ രൂപീകരിച്ചു. അതേ മാതൃക തന്നെയാണ് ഇരുപതാം നൂറ്റാണ്ടിന്റെ രണ്ടാം പകുതിയിൽ അധ്യാപനം, കൃഷി, വ്യാപാരം തുടങ്ങിയ വൈവിധ്യമാർന്ന മേഖലകളിൽ പ്രവർത്തിക്കുന്നവർ വിവിധ ട്രേഡ് യൂണിയൻ പ്രസ്ഥാനങ്ങൾ കെട്ടിപ്പടുക്കുവാൻ സ്വീകരിച്ചത്. സംഘടനകളുടെ ലോകത്തേക്ക് ഒരു മുൻ മാതൃകയും ലഭ്യമല്ലാതിരിക്കേ പ്രതിഭാധനനായ മെത്രാപ്പോലീത്താ സാഹസികമായി നടത്തിയ കുതിച്ചുചാട്ടത്തിന്റെ വീരേതിഹാസമാണ് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷന് പറയാനുള്ളത്. (അസോസ്യേഷന്റെ സ്ഥാപകന്റെ ചരമശതാബ്ദി വർഷത്തിൽ പാമ്പാക്കുടയിൽ ചേർന്ന അസോസിയേഷൻ യോഗത്തിൽ ബന്ധപ്പെട്ട ചുമതലക്കാർ ഈദൃശ്യസംഗതികൾ വിസ്മരിക്കാനിടയായത് ദൗർഭാഗ്യകരമായി).

### അച്ചടി ശാലകളും പത്രപ്രവർത്തനവും

1850തുകളിൽ പുലിക്കോട്ടിൽ ജോസഫ് കത്തനാര്ഴ്സ് പ്രസ് എന്ന പേരിൽ ഒരു കല്ലച്ച് പ്രസ് കുന്നംകുളത്ത് ആരംഭിച്ചുകൊണ്ടാണ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ ഈ സാംസ്കാരിക പ്രവർത്തനം ആരംഭിച്ചത്. നവീകരണത്തിനെതിരെ പൂർവ്വിക നമസ്കാരക്രമങ്ങൾ അച്ചടിക്കുവാൻ ഈ അച്ചടിശാല പ്രയോജനപ്പെട്ടു. ക്രമേണ കൈയെഴുത്ത് രൂപത്തിൽ മാത്രം ലഭ്യമായിരുന്ന സുറിയാനി ഭാഷയിലുള്ള ആരാധനക്രമങ്ങൾ അദ്ദേഹം ഈ പ്രസിൽനിന്ന് അച്ചടിപ്പിച്ചു. സുറിയാനി ലിപികൾ സ്വന്തം കൈകൊണ്ട് കൊത്തിയുണ്ടാക്കിയാണ് സുറിയാനി കല്ലച്ചുകൾ അദ്ദേഹം രൂപകല്പന ചെയ്തത്. ഈ പ്രസിൽ നിന്ന് അച്ചടിച്ച് പ്രസിദ്ധീകരിച്ച സുറിയാനി കുർബാനക്രമം, വിവാഹം, മാമ്മൂദീസാ മുതലായവയുടെ കൂദാശക്രമം എന്നിവയുടെ ഒരു കോപ്പി ഈ ലേഖകൻ കണ്ടെടുത്ത് സൂക്ഷിച്ചിട്ടുണ്ട്. ഇന്ത്യയിൽ ആദ്യത്തെ സുറിയാനി പ്രസിന്റെയും അച്ചടിയുടെയും ബഹുമതി സ്മര്യപുരുഷന് മാത്രം അവകാശപ്പെട്ടതാണ്. ഈ പുസ്തകങ്ങൾ അച്ചടിച്ച് മലങ്കര സഭയുടെ തെക്കും വടക്കുമുള്ള പള്ളികളിൽ വിതരണം ചെയ്യുവാൻ സഞ്ചാരസൗകര്യമില്ലാത്ത അക്കാലത്ത് സ്മര്യപുരുഷൻ എത്രമാത്രം ക്ലേശിച്ചിരിക്കണം. മേൽപ്രസ്താവിച്ച പ്രകാരം അച്ചടിച്ച സുറിയാനി തക്സാ ഈ ലേഖകൻ കണ്ടെടുത്തത് അങ്കമാലി മേഖലയിലെ ഒരു പള്ളിയിൽ നിന്നാണ്. ഈ അദ്ധ്വാനം അദ്ദേഹത്തെ മലങ്കര സഭയ്ക്ക് സുപരിചിതനാക്കി. ആ പരിചയവും തന്മൂലം ആർജ്ജിച്ച ആദരവും മൂലമാണ് സഭ 1863ൽ അദ്ദേഹത്തെ മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുത്ത് നിയോഗിച്ചത്.

മേൽപ്പട്ടക്കാരനായതോടെ അദ്ദേഹത്തിന്റെ പ്രവർത്തന കേന്ദ്രം കൊച്ചിയിലേക്ക് വിന്യസിക്കപ്പെട്ടു. സുഹൃത്തും അഭ്യുദയകാംക്ഷിയുമായ കുന്നംകുളം സ്വദേശി പനയ്ക്കൽ ഐപ്പൂരു കൊച്ചിയിൽ വ്യാപാരസുഗമതയ്ക്കായി വിപുലമായ ഒരു പാണ്ടികശാല നിർമ്മിച്ചിരുന്നു. കോട്ടയം പഴയ സെമിനാരി രാജകീയ വിളംബരത്തിന്റെ പിന്തുണയുള്ള നവീകരണ മെത്രാന്റെ കൈവശത്തിലായിരുന്നതിനാൽ സ്മര്യപുരുഷൻ ഈ പാണ്ടികശാലയെ തന്റെ ആസ്ഥാനമായും ചാപ്പൽ ആയും ഓഫീസ് ആയും ഉപയോഗപ്പെടുത്തി. കുന്നംകുളത്തെ പ്രസ് കൊച്ചിയിലേക്ക് മാറ്റി സ്ഥാപിച്ചു. അതിന് സെന്റ് തോമസ് പ്രസ് എന്ന് നാമകരണം ചെയ്തു. പിൽക്കാലത്ത് അക്ഷര രത്ന പ്രകാശിനി (എ.ആർ.പി) അച്ചുകൂടം സ്ഥാപിച്ച് പ്രശസ്തി നേടിയ പുലിക്കോട്ടിൽ ഇട്ടൂപ്പും വിദ്യാരത്ന പ്രകാശിനി (വി.ആർ.പി) പ്രസ് സ്ഥാപിച്ച് പ്രശസ്തനായ പാറമേൽ കുത്തൂർ ഇട്ടൂപ്പും കൊച്ചിയിലെ സെന്റ് തോമസ് അച്ചുകൂടത്തിലെ ജോലിക്കാർ ആയിരുന്നു. കൊച്ചിയിൽ മേല്പട്ടക്കാരനായി സഭാശുശ്രൂഷയിൽ പ്രവേശിച്ചതോടെ സ്മര്യപുരുഷന്റെ സഭാദർശനവും സാമൂഹ്യവീക്ഷണവും കൂടുതൽ പരിപക്വമായിത്തീർന്നു. മാധ്യമ സ്വാധീനത്തിന്റെ അതുല്യശക്തിയെപ്പറ്റി അദ്ദേഹം ബോധവാൻ ആയിരുന്നു. മതേതര വിജ്ഞാന വിതരണവും നവോത്ഥാനാഹ്വാനങ്ങളും ഉൾക്കൊള്ളിച്ച് മലയാള വായനക്കാർക്ക് ഉത്തേജനം നൽകുവാൻ 1870ൽ കൊച്ചിയിൽ ആരംഭിച്ച സെന്റ് തോമസ് അച്ചുകൂടത്തിൽ നിന്ന് കേരള പതാക എന്ന പേരിൽ ഒരു ദ്വൈവാരിക അദ്ദേഹം പ്രസിദ്ധീകരിച്ചു. സഭാ ഭരണത്തിന്റെ സുതാര്യത വർദ്ധിപ്പിക്കുവാനും ഇടവകകൾ തമ്മിൽ സംസർഗ്ഗം വർദ്ധിപ്പിക്കുവാനുമായി സഭയുടെ ഔദ്യോഗിക ജിഹ്വയായി 'ഇടവക പത്രിക' എന്ന ഒരു മാസിക 1892 മുതൽ ആരംഭിച്ചു. ഡോ.ചന്ദനപ്പള്ളി എഴുതുന്നു

'നവീകരണക്കാരും വിദേശ

*1850തുകളിൽ പുലിക്കോട്ടിൽ ജോസഫ് കത്തനാര്സ് പ്രസ് എന്ന പേരിൽ ഒരു കല്ലച്ച് പ്രസ് കുന്നംകുളത്ത് ആരംഭിച്ചു കൊണ്ടാണ് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ ഈ സാംസ്കാരിക പ്രവർത്തനം ആരംഭിച്ചത്. നവീകരണത്തിനെതിരെ പൂർവ്വിക നമസ്കാരക്രമങ്ങൾ അച്ചടിക്കുവാൻ ഈ അച്ചടിശാല പ്രയോജനപ്പെട്ടു. ക്രമേണ കൈയെഴുത്ത് രൂപത്തിൽ മാത്രം ലഭ്യമായിരുന്ന സുറിയാനി ഭാഷയിലുള്ള ആരാധനക്രമങ്ങൾ അദ്ദേഹം ഈ പ്രസിൽനിന്ന് അച്ചടിപ്പിച്ചു. സുറിയാനി ലിപികൾ സ്വന്തം കൈകൊണ്ട് കൊത്തിയുണ്ടാക്കിയാണ് സുറിയാനികല്ലച്ചുകൾ അദ്ദേഹം രൂപകല്പന ചെയ്തത്.*

മിഷനറിമാരും മലങ്കരസഭയുടെ മേൽ നടത്തിയ നഗ്നവും പ്രാകൃതവും ആയ ആശയാക്രമണങ്ങളെ ചെറുത്ത് നിർത്തി മുനയൊടിച്ച് വിടാൻ പത്രികയുടെ പംക്തികൾക്കു കഴിഞ്ഞു. സാമൂഹികവും സാംസ്കാരികവും മതപരവുമായ ഈടുറ്റ ലേഖനങ്ങൾ ഇടവക പത്രികയിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു. കൂടാതെ മാർ ദീവന്നാസ്യോസിന്റെ ഇടയലേഖനങ്ങളും കല്പനകളും, ആകെക്കൂടെ ഒരു കാലഘട്ടത്തിന്റെ ചരിത്രവും സംസ്കാരവും അന്വേഷിച്ചു പോകുന്നവർക്ക് ഒരു വജ്രഖനിയാണ് ഇടവക പത്രികയുടെ ഇതളുകൾ.' (പുറം 127)

പില്കാലത്ത് ആഭ്യന്തര മിഷൻ, വിജാതീയ മിഷൻ തുടങ്ങിയ മിഷനറി പ്രസ്ഥാനങ്ങൾ അദ്ദേഹം ആരംഭിച്ചപ്പോൾ അവയെ ശക്തിപ്പെടുത്താനും ജാതീയ അസമത്വങ്ങൾ അക്രൈസ്തവമാണെന്ന് പ്രചരിപ്പിക്കുവാനുമായി അദ്ദേഹം സുറിയാനി സുവിശേഷകൻ എന്ന ഒരു മാസിക ആരംഭിച്ചു. അതിന്റെ പ്രചരണം ഉറപ്പുവരുത്തുവാനായി അദ്ദേഹം അയച്ച ഒരു പൊതുകല്പന ലഭിച്ചിട്ടുണ്ട്.

കേരള മാധ്യമ രംഗത്തെ ചരിത്രത്തിന്റെ ആദ്യ അദ്ധ്യായത്തിലേക്ക് മലങ്കരസഭ നൽകിയ കനത്ത സംഭാവനയാണീ മലങ്കര മെത്രാപ്പോലീത്തായുടെ ഈദൃശ്യപ്രവർത്തനങ്ങൾ. ഇവ കൂടാതെ മലയാള മനോരമ ആരംഭിക്കുവാൻ കണ്ടത്തിൽ വറുഗീസ് മാപ്പിളയ്ക്ക് എല്ലാ പ്രോത്സാഹനങ്ങളും നൽകുകയും മനോരമ കമ്പനിയിൽ ഓഹരിയെടുക്കുകയും ചെയ്തു. മനോരമയുടെ കൂട്ടുയാദാസ്തിൽ കാണിച്ച പതിനാറ് ഓഹരിയിൽ നാല് ഓഹരികൾ മെത്രാപ്പോലീത്തായുടെ പേരിൽ പതിച്ചിരിക്കുന്നു. (മലയാള മനോരമ ഷഷ്ട്യബ്ദപൂർത്തി സ്മാരകഗ്രന്ഥം, 1950). കമ്പനി സ്ഥാപനത്തെപ്പറ്റി വർഗീസ് മാപ്പിള എഴുതിയ മുഖപ്രസംഗം ശ്രദ്ധിക്കുക '......... വിശേഷിച്ചും ഈ കമ്പനിയെക്കുറിച്ച് ആദ്യമായി ആലോചിച്ച് തുടങ്ങിയതു മുതൽ ഇതേവരെ ഇതിന്റെ അഭിവൃദ്ധിക്കായി നടത്തിപ്പുകാരെ അനേകവിധത്തിൽ പ്രോത്സാഹനം ചെയ്യുകയും താൻ തന്നെ ഏഴ് ഓഹരികൾ പേരിൽ പതിക്കുകയും തന്റെ വകയായ ബംഗ്ലാവ് കമ്പനിയുടെ വേല നടത്തുന്നതിലേക്കായി വിട്ടുതരികയും മറ്റും ചെയ്തിരിക്കുന്ന നിതാന്ത വന്ദ്യ ദിവ്യശ്രീ മലയാളത്തിന്റെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത തിരുമനസിലെ ദയവ് ഈ കമ്പനിയുള്ള കാലത്തോളം മറന്ന് കൂടുന്നതല്ല' (മലയാള മനോരമ ഷഷ്ട്യബ്ദപൂർത്തി ഗ്രന്ഥം 1950).

### ആത്മീയ സംഘടനകൾ

സഭയിലെ വിവിധ ഗ്രൂപ്പുകളുടെ വിവിധ പ്രവർത്തനങ്ങൾ കാര്യക്ഷമമാക്കുവാൻ അവയെ ഓരോ ആദ്ധ്യാത്മിക സംഘടനകളുടെ കീഴിലാക്കിയാൽ എളുപ്പമാകും എന്ന് സഭയിൽ ആദ്യം കണ്ടെത്തിയത് സ്മര്യപുരുഷനാണ്. ഓരോ ആത്മീയ സംഘടനകളുടെയും രൂപീകരണം അദ്ദേഹത്തിന്റെ സഭാ ദർശനത്തിന്റെയും സഭാ സ്നേഹത്തിന്റെയും വിളംബരമാണ്.

**സൺഡേസ്കൂൾ:** വികലവും വികൃതവുമായ വേദ വ്യാഖ്യാനങ്ങളിലൂടെ നവീകരണക്കാർ പ്രസംഗയോഗങ്ങൾ നടത്തിയിരുന്ന കാലമായിരുന്നു അത്. അതിനെ ഫലപ്രദമായി ചെറുക്കുവാൻ ബാല്യത്തിൽ തന്നെ കുഞ്ഞുങ്ങളെ സത്യവിശ്വാസം പഠിപ്പിക്കുവാൻ സംവിധാനമുണ്ടാക്കണമെന്ന് ആ ഇടയശ്രേഷ്ഠൻ തീരുമാനിച്ചു. 1864 മുതൽ താൻ സന്ദർശിച്ച ഇടവകകളിലെല്ലാം അദ്ദേഹം സൺഡേസ്കൂൾ കെട്ടിടങ്ങൾ പണിയിപ്പിക്കുകയും സൺഡേസ്കൂൾ സ്ഥാപിക്കുകയും ചെയ്തു. അപ്രകാരം 1870ൽ സ്ഥാപിച്ച പഴഞ്ഞി സെന്റ് മേരീസ് സൺഡേസ്കൂൾ മലങ്കരയിലെ ഏറ്റവും പഴക്കമുള്ള സൺഡേസ്കൂൾ എന്ന ഖ്യാതിയും പേറി 140–ാം വർഷവും പ്രശസ്തമായി പ്രവർത്തിക്കുന്നു. 1890ൽ അഖില മലങ്കര സഭാതലത്തിൽ സൺഡേസ്കൂൾ പ്രസ്ഥാനം സ്മര്യപുരുഷൻ പ്രായോഗികമാക്കി. ചോദ്യോത്തരരൂപവും ചെറു വേദകഥകളുമായി പഠനവിഷയങ്ങളെ വർഗ്ഗീകരിക്കുകയും ചെയ്തു.

### വിദ്യാർത്ഥിപ്രസ്ഥാനം

ഡോ. ചന്ദനപ്പള്ളി എഴുതുന്നു: '1908ൽ വിദ്യാർത്ഥിപ്രസ്ഥാനം ആരംഭിക്കുവാൻ അനുമതി നൽകിയതും മാർ ദീവന്നാസ്യോസ് തന്നെ. വൈദിക– അവൈദിക വ്യത്യാസം കൂടാതെ സഭയുടെ വിഭിന്ന മേഖലകളിൽ വിദഗ്ദ്ധ നേതൃത്വം നൽകാൻ കെല്പുള്ള പ്രതിഭാശാലികളെ ഈ പ്രസ്ഥാനം സംഭാവന ചെയ്തിട്ടുണ്ട്. ആധുനിക തലമുറയിലെ ആത്മീയ മേലദ്ധ്യക്ഷന്മാരും അൽമായ പ്രമുഖരും വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വീരസന്താനങ്ങളാണ്. ഈ യാഥാർത്ഥ്യം ഒരു നൂറ്റാണ്ടിന് മുമ്പുതന്നെ നോക്കിക്കണ്ടു പ്രവർത്തിക്കാൻ മാർ ദീവന്നാസ്യോസിന്റെ പ്രവാചക പ്രതിഭയ്ക്ക് കഴിഞ്ഞു. (പുറം 125). (കാര്യങ്ങൾ ഇങ്ങനെയൊക്കെയാണെങ്കിലും മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥിപ്രസ്ഥാനം അതിന്റെ ശതാബ്ദി 2008ൽ ആഘോഷിച്ചപ്പോൾ പ്രസ്ഥാനം സമാരംഭകനെ വിസ്മരിച്ചത് ക്ഷന്തവ്യമോ എന്ന് നിഷ്പക്ഷമതികളായ വായനക്കാർ ചിന്തിച്ച് വിലയിരുത്തട്ടെ).

**മഹാജനസഭ:** ഓരോ ഇടവകയിൽ നിന്നും തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളുടെ സമിതിയാണല്ലോ മലങ്കര അസോസ്യേഷൻ. സാങ്കേതിക അർത്ഥത്തിൽ അവരുടെ പ്രാധാന്യം അവഗണിക്കാനാവില്ലെങ്കിൽപോലും സഭയുടെ ഏറ്റവും ശ്രേഷ്ഠരായ വ്യക്തികൾ തെരഞ്ഞെടുപ്പിലൂടെ രംഗത്ത് വരിക പലപ്പോഴും അപ്രായോഗികമെന്ന് കണ്ട മെത്രാപ്പോലീത്താ സമുദായത്തിലെ അത്മായ നേതാക്കളെ കണ്ടെത്തുവാനും അവരെ പ്രയോജനപ്പെടുത്തുവാനുമായി രൂപീകരിച്ച വേദിയാണ് മഹാജനസഭ. ഉന്നത വിദ്യാഭ്യാസം നേടിയ അത്മായക്കാരായിരുന്നു ഇതിലെ അംഗങ്ങൾ. ആണ്ടിലൊരിക്കൽ മധ്യവേനൽ അവധിക്കാലത്ത് മഹാജനസഭയുടെ ആഭിമുഖ്യത്തിൽ ഒരു സാമൂഹ്യ സമ്മേളനം നടത്തുന്ന പതിവ് അദ്ദേഹം ആരംഭിച്ചു. സമുദായത്തെ പുരോഗതിയിലേക്ക് നയിക്കുന്ന ചിന്തകളും കർമ്മപദ്ധതികളും നിർദ്ദേശിക്കാൻ സാമൂഹ്യ സമ്മേളനത്തിൽ അവസരം ഉണ്ടായിരുന്നു. മലങ്കര അസോസ്യേഷനിലേക്കും മാനേജിംഗ് കമ്മറ്റിയിലേക്കുമുള്ള പ്രധാന അജണ്ട നിർദ്ദേശിച്ചിരുന്നത് ഈ സാമൂഹ്യ സമ്മേളനം തന്നെയായിരുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യ പകുതിവരെ സഭയിൽ പ്രവർത്തിച്ച അത്മായ നേതൃനിര ഈ മഹാജനസഭയുടെ സംഭാവനയായിരുന്നു. കണ്ടത്തിൽ വർഗീസ് മാപ്പിള, കെ. സി.മാമ്മൻമാപ്പിള, എം.പി.വർക്കി, ഇ.ജെ.ജോൺ വക്കീൽ, ഇ.എം.ഫിലിപ്പ്, കെ.സി.ചാക്കോ, എം.എ.ചാക്കോ, ഏ. എം. വർക്കി തുടങ്ങിയ അത്മായ നേതാക്കൾ സ്മര്യപുരുഷന്റെ പ്രേരണയിൽ മഹാജനസഭയിൽ പ്രവർത്തിച്ച് സഭയിൽ പ്രകാശം പരത്തിയ നക്ഷത്രങ്ങൾ ആയിരുന്നു. അവരുടെ തലമുറയ്ക്കുശേഷം അത്മായ നേതൃനിരയിൽ സംഭവിച്ച നിലവാരത്തകർച്ച ചിന്താശീലരെ അത്ഭുതപ്പെടുത്തിയിട്ടുണ്ട്. (തുടരും)

# 6

**ഡോ. ജോർജ് ജോസഫ്**



## മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മാനേജിംഗ് കമ്മറ്റിയുടെ 2010 ജൂൺ 10-ലെ യോഗത്തിൽ അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ് അവതരിപ്പിച്ച 2010-2011 ലെ ബജറ്റ് പ്രസംഗം

### കൊടുങ്ങല്ലൂർ മാർത്തോമ്മൻ സ്മൃതി കേന്ദ്രം

ഭാരതത്തിന്റെ അപ്പോസ്തോലനായ മാർത്തോമ്മാ ശ്ലീഹായുടെ പാദസ്പർശം കൊണ്ടു പവിത്രമായ കൊടുങ്ങല്ലൂരിൽ ആഗോളതീർത്ഥാടന കേന്ദ്രത്തിനു യോജിച്ച രീതിയിൽ മാർത്തോമ്മൻ സ്മൃതികേന്ദ്രം പണികഴിപ്പിക്കുവാൻ ആഗ്രഹിക്കുന്നു. പദ്ധതിയ്ക്കായി അഞ്ച് ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ വകയിരുത്തിയിട്ടുണ്ട്.

### തിരുവിതാംകോട് പിൽഗ്രിം സെന്റർ

വിശുദ്ധ തോമ്മാശ്ലീഹായാൽ സ്ഥാപിതമായ തിരുവിതാംകോട് തീർത്ഥാടന കേന്ദ്രത്തിൽ സന്ദർശകരായി എത്തുന്നവരുടെ സംഖ്യ അനുദിനം വർദ്ധിച്ചുവരുന്നു. വിവിധ വികസന പ്രവർത്തനങ്ങൾ അവിടെ നടക്കുന്നു. തിരുവിതാംകോട് പിൽഗ്രിം സെന്ററിന് സഹായധനമായി ഒന്നര ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ നിന്നും വകയിരുത്തിയിട്ടുണ്ട്.

### അൽവാറീസ് തിരുമേനിയുടെ സ്മൃതിമന്ദിരം

സഭയ്ക്ക്, ഗോവയിൽ മിഷൻ പ്രവർത്തനത്തിനു ചാലകശക്തിയായി പ്രവർത്തിച്ച് അനേകരെ സഭയോടു ചേർത്ത അൽവാറീസ് മാർ യൂലിയോസ് തിരുമേനിയുടെ നാമം അനശ്വരമാണ്. ഭാഗ്യസ്മരണാർഹനായ ആ പിതാവിന്റെ നാമം അന്വർത്ഥമാക്കുവാനുതകുംവിധം പണികഴിപ്പിച്ചിരിക്കുന്ന സ്മൃതി മന്ദിരത്തിന്റെ വികസന കാര്യങ്ങൾക്കായി ഒരു ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ നിന്നും നൽകുന്നുണ്ട്.

### മുളന്തുരുത്തിയിൽ പരുമല തിരുമേനിയുടെ സ്മൃതി മന്ദിരം

മലങ്കര സഭയുടെ പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജന്മം കൊണ്ട് പുണ്യഭൂമിയായ ദേശമാണല്ലോ മുളന്തുരുത്തി. ആ പുണ്യപിതാവിന്റെ ജന്മഭൂമിയിൽ പരിശുദ്ധന്റെ നാമം അനശ്വരമാക്കുവാൻ വേണ്ടി ഒരു സ്മൃതി മന്ദിരം നിർമ്മിക്കുവാൻ മൂന്ന് ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ വകയിരുത്തിയിട്ടുണ്ട്.

### വെല്ലൂർ സ്നേഹഭവൻ

പ്രശസ്തമായ വെല്ലൂർ മെഡിക്കൽ കോളജിനോടു ചേർന്ന് ചികിത്സയ്ക്കായി എത്തുന്ന രോഗികൾക്കും രോഗികളോടൊപ്പമുള്ള ആളുകൾക്കും സൗജന്യമായി താമസവും ഭക്ഷണവും ലഭ്യമാക്കുവാൻ ഉദ്ദേശിച്ചുള്ള പ്രസ്ഥാനമാണ് വെല്ലൂർ സ്നേഹഭവൻ. ഇതിന്റെ പ്രവർത്തനങ്ങൾ പ്രശംസനീയമാണ്. വികസന പ്രവർത്തനങ്ങൾക്കായി രണ്ട് ലക്ഷം രൂപ ജനറൽ അക്കൗണ്ടിൽ വകയിരുത്തിയിട്ടുണ്ട്.

### ഉപസംഹാരം

രാജാവും നിബിയുമായ ദാവീദിന്റെ സങ്കീർത്തനങ്ങളിലെ പ്രചോദനം നൽകുന്ന ഒരു തങ്കവാക്യം ശ്രദ്ധിക്കുക. 18-ാം സങ്കീർത്തനം 29-ാം വാക്യം -

*നിന്നാൽ ഞാൻ പടക്കൂട്ടത്തിന്റെ നേരെ പാഞ്ഞു ചെല്ലും;*
*എന്റെ ദൈവത്താൽ ഞാൻ മതിൽ ചാടി കടക്കും.*

നമുക്ക് മുന്നിലുള്ള പ്രതിബന്ധങ്ങൾ വളരെ വലുതായിരിക്കാം. എന്നാൽ അവയെല്ലാം നിഷ്പ്രയാസം അതിജീവിക്കുവാൻ നമ്മേ പ്രാപ്തരാക്കുന്ന ദൈവത്തിന്റെ മഹാകരുണയ്ക്ക് മുന്നിൽ നമ്മുടെ എല്ലാ പദ്ധതികളേയും ആലോചനകളെയും സമർപ്പിക്കാം.

സഭാംഗങ്ങളുടെ സർവ്വതോന്മുഖമായ ഉന്നമനത്തിനും സഭാ സ്ഥാപനങ്ങളുടെ ശാക്തീകരണത്തിനുമൊപ്പം സമൂഹത്തിന്റെ സ്ഥിരതയും ഉയർ ച്ചയും കൂടി നമ്മുടെ ഉത്തരവാദിത്വമാണ്. നിസ്സീമമായ സഹകരണം നൽകുകയും ആത്മാർത്ഥമായ പ്രവർത്തനങ്ങളിലൂടെ സഭയെ സേവിക്കുകയും ചെയ്യുന്ന ബഹുമാനപ്പെട്ട എല്ലാ മാനേജിംഗ് കമ്മറ്റി അംഗങ്ങളോടും നന്ദി പ്രകാശിപ്പിക്കുന്നതിനോടൊപ്പം തുടർന്നും സഹകരണവും പിന്തുണയും അഭ്യർത്ഥിക്കുകയും ചെയ്യുന്നു.

നമുക്ക് ഇനിയും ഏറെ മുന്നോട്ടു പോകുവാനുണ്ട്. പ്രതിബന്ധങ്ങളെയും പ്രതിസന്ധികളെയും തരണം ചെയ്യുവാനും ക്രൈസ്തവ സാക്ഷ്യം നിറവേറ്റുവാനും നമുക്ക് ഒരുമിച്ച് ഒറ്റക്കെട്ടായി ആത്മാർത്ഥമായി പരിശ്രമിക്കാം.

നന്ദി, നമസ്കാരം,




## അക്ഷരയാത്രകൾ –

**ഡോ. സി. ജെ. റോയ്**

കറന്റ് ബുക്സ്, കോട്ടയം. വില: 75 രൂപ

*മലയാള ഭാഷയുടെയും സാഹിത്യത്തിന്റെയും മേഖലകളിൽ വ്യക്തിമുദ്ര പതിപ്പിച്ച ഡോ.സി.ജെ.റോയിയുടെ ആത്മകഥയാണ് അക്ഷരയാത്രകൾ. ബാല്യകാലസ്മരണകളിൽ നിന്നും അദ്ധ്യയനത്തിന്റെയും അദ്ധ്യാപനത്തിന്റെയും ഉന്നതപടവുകളിലേക്കുള്ള യാത്രയാണിത്. നൊമ്പരങ്ങളും ആഹ്ലാദങ്ങളും പുതിയ കണ്ടെത്തലുകളുമായി ആ യാത്ര അമിതവേഗതകൂട്ടാതെ, വലിയ മുഴക്കങ്ങൾ സൃഷ്ടിക്കാതെ സ്വച്ഛന്ദമായി ഒഴുകുന്ന ഒരു കൈവഴിയുടെ തെളിമയാണ് ഈ കൃതിയെ സവിശേഷമാക്കുന്നത്. പോൾ മണലിന്റെ അവതാരിക.*

*– എഡിറ്റർ.*

### കൃതിയിലെ പ്രവാസം എന്ന അദ്ധ്യായത്തിൽനിന്നും

**1966**ൽ തമിഴ്നാടിന്റെ സാംസ്കാരിക തലസ്ഥാനമായ മധുരയിൽ പുതിയൊരു സർവകലാശാല രൂപം കൊണ്ടപ്പോൾ വൈസ് ചാൻസലർ പ്രൊഫ.ടി.പി.മീനാക്ഷി സുന്ദരത്തിന്റെ മനസ്സിലുദിച്ച ആശയമാണ് ദ്രാവിഡ ഭാഷകൾക്കായി ഒരു പഠന ഗവേഷണവിഭാഗം. ഭാഷയിൽ മാത്രമല്ല, ഭാഷാശാസ്ത്രത്തിൽ പൊതുവായും പ്രയുക്ത ഭാഷാശസ്ത്രത്തിൽ പ്രത്യേകമായും പരിചയമുള്ള ഒരു അദ്ധ്യക്ഷനെ കണ്ടെത്തുവാനുള്ള ശ്രമം ഒടുവിൽ എത്തിനിന്നത് എന്റെ മുന്നിലാണ്. പ്രൊഫ.വി.ഐ.എസിന്റെ നേതൃത്വത്തിലുള്ള ഭാഷാഭേദ ഗവേഷണ പങ്കാളിത്തവും ഭാഷാശാസ്ത്ര പി.എച്.ഡി.ബിരുദവും സമ്മാനിച്ച ആത്മവിശ്വാസവുമായി കർമ്മക്ഷമമായ പുതിയൊരു നിയോഗത്തിനു കാത്തിരിക്കുകയായിരുന്നു ഞാൻ. ഏഴെട്ടു വർഷം ദീർഘിച്ച പ്രൊഫസറുടെ ശിഷ്യത്വവും ശിക്ഷണവും തുടർന്നുണ്ടാകാനുള്ള അവസരങ്ങൾ രാഷ്ട്രീയ ഇടപെടലുകൾ തട്ടിത്തെറിപ്പിച്ചതിൽ ഒട്ടൊരു നിരാശയോടെ ആയിരുന്നു കാത്തിരിപ്പ്. പുതുസ്ഥാനലബ്ധിയിൽ അനുമോദനങ്ങളും ആശംസകളും. ഭാഷാ ശാസ്ത്രവകുപ്പിൽ ചേർന്ന യാത്രയയപ്പുയോഗത്തിൽ പ്രൊഫസർ പലപ്പോഴും ഉദ്ധരിക്കാറുള്ള ജീവിതസത്യങ്ങളിലൊന്ന് ആവർത്തിച്ചു 'work alone can bring you credit'

രാത്രിവണ്ടിയിലായിരുന്നു മധുരയ്ക്കുള്ള യാത്ര. തീവണ്ടി സ്റ്റേഷൻ വിട്ടപ്പോൾ പ്ലാറ്റ്ഫോമിൽ നിന്നു മെല്ലെ നടന്നു നീങ്ങുന്ന സഹപ്രവർത്തകരെയും സുഹൃത്തുക്കളെയും കണ്ടു. ഈ വൈകിയ വേളയിൽ എന്നെ യാത്രയാക്കാൻ എത്തിയ അവരുടെ സ്നേഹം എത്ര വലുതെന്നോർമ്മിച്ചു. അവരുടെ ആദരപ്രകടനങ്ങളും സമ്മാനപ്പൊതികളും സഹയാത്രികരെ അത്ഭുതപ്പെടുത്തി. ഏതോ മഹാത്മാവിനോടെന്നമട്ടിലായിരുന്നു അവരുടെ എന്നോടുള്ള പെരുമാറ്റം. എങ്കിലും ആ ആൾക്കൂട്ടത്തിനിടയിൽ ഞാൻ ഒറ്റയ്ക്കാണെന്നു തോന്നി. ഒറ്റപ്പെട്ട ഒരു യാത്രക്കാരൻ. എല്ലാ യാത്രകളുടെയും തുടക്കത്തിൽ ഞാൻ അങ്ങനെ ആയിരുന്നു. പിന്നെ എപ്പോഴോ ആരൊക്കെയോ കൂട്ടിനെത്തുന്നു. യാത്രയുടെ അവസാനത്തിൽ വീണ്ടും ഒറ്റയ്ക്ക്.

**മധുരയിലെ പ്രഭാതം**

തീവണ്ടി മധുരയിലെത്തുമ്പോൾ പ്രഭാതം. വലിയ സ്റ്റേഷൻ. എങ്ങും തിരക്ക്. തീവണ്ടിയിലെത്തിയവരും എത്തിയവരെ സ്വീകരിക്കുന്നവരും. തിരക്കിനിടയിലൂടെ പുറത്തേക്ക്. പരിചിതമുഖങ്ങൾക്കായി ചുറ്റിലും ശ്രദ്ധിച്ചു. ആരുമില്ല. ഭാഷയിലും വേഷത്തിലും പെരുമാറ്റ രീതികളിലും അപരിചിതത്വം. വഴിതെറ്റി അലയുന്ന കുട്ടിയെപ്പോലെ മുന്നോട്ടു നീങ്ങുമ്പോൾ ന്യൂ കോളജ് ഹൗസ് എന്ന ബോർഡ് കണ്ടു. ഹോട്ടൽ ഗെയ്റ്റിൽ നിന്നു സ്വാഗതോക്തി 'വാങ്കോ.. വാങ്കോ...'

'കോളജ് ഹൗസ്' വൃത്തിയും വെടിപ്പുമുള്ള ഹോട്ടൽ. അസാധാരണ ആതിഥ്യമര്യാദകൾ. സർവകലാശാലയിൽ പുതിയ നിയമനമാണെന്നറിഞ്ഞപ്പോൾ അവിടെയെത്താനുള്ള വഴി പറഞ്ഞു തരുന്നതിനു പകരം വാഹനം ഏർപ്പാടു ചെയ്തുതന്നു ഹോട്ടലധികൃതർ.

വൈസ് ചാൻസലർ പ്രൊഫ. വരദരാജൻ സാത്ത്വികരൂപൻ, സൗമ്യ പ്രകൃതി. തമിഴ് പണ്ഡിതൻ, അറിയപ്പെടുന്ന എഴുത്തുകാരൻ. ഹൃദ്യമായ ഉപദേശങ്ങൾ നൽകി. 'ചൂടുകാലമാണ്. ഉടനെ പണിത്തിരക്കൊന്നും വേണ്ട. വിശ്രമിക്കുക. പുതിയ അന്തരീക്ഷവുമായി പൊരുത്തപ്പെടുക.'

**നഗരക്കാഴ്ചകൾ**

വൈകുന്നേരം നഗരം കാണാനിറങ്ങി. ഇതൊരു ക്ഷേത്രനഗരം. ഇന്ത്യയിലെ അഞ്ചു പ്രമുഖ ശൈവക്ഷേത്രങ്ങളിലൊന്നായ മീനാക്ഷി ക്ഷേത്രമാണ് നഗരത്തിന്റെ കേന്ദ്രബിന്ദു. വിടർന്നു നിൽക്കുന്ന ഒരു താമരപ്പൂവിന്റെ മട്ടിലാണ് നഗരത്തിന്റെ സംവിധാനം. ക്ഷേത്രമെന്ന കേന്ദ്രബിന്ദുവെച്ചുറ്റി അഞ്ചു വീഥികളുടെ വലയങ്ങൾ. പ്രാകാരത്തിനുള്ളിൽ ആടിവീഥി, വെളിയിൽ ചിത്തിരവീഥി, അതേച്ചുറ്റി ആവണി വീഥിയും പിന്നെ മാശി– വെളി വീഥികളും. ആടി ഒഴികെയുള്ള വീഥികളുടെ ഇരുവശങ്ങളിലായി പട്ടും പണ്ടവും ഉൾപ്പെടെ മനുഷ്യർക്കും മൃഗങ്ങൾക്കും വേണ്ടതെല്ലാം വിൽക്കുന്ന കച്ചവടസ്ഥലങ്ങൾ, വിശ്രമസങ്കേതങ്ങൾ. വെളിവീഥിക്കപ്പുറത്തു പഴയ ഒരു കോട്ടയുടെ അവശിഷ്ടങ്ങൾ, കോട്ടയ്ക്കു വെളിയിൽ റെയിൽവേസ്റ്റേഷനു സമീപം പഴയ നഗരങ്ങളിൽ പതിവുണ്ടായിരുന്ന തരത്തിൽ സാധാരണ അതിഥികൾക്ക് അഭയസ്ഥാനമായി മങ്കമ്മാൾ സത്രം.

നഗരം ഉത്സവലഹരിയിലായിരുന്നു. അഴകർ വിഴയെന്നും ചിത്തിരവിഴയെന്നും അറിയപ്പെടുന്ന മഹോത്സവത്തിന് ഇനി അധിക ദിവസങ്ങളില്ല. പാർവതീ പരമേശ്വരൻമാരുടെ അവതാരങ്ങളാണ് ക്ഷേത്രത്തിലെ പ്രതിഷ്ഠകളായ മീനാക്ഷിയും സുന്ദരേശ്വരനും. അവരുടെ വിവാഹമാണ്. വിവാഹത്തിൽ സംബന്ധിക്കാൻ മീനാക്ഷിയുടെ സഹോദരനും വൈഷ്ണവാവതാരവുമായ അഴകർ തന്റെ ആസ്ഥാനമായ അഴകർമലയിൽ നിന്നു വരും. മീനാക്ഷി ക്ഷേത്രം വരെയുള്ള വഴി നീളെ അഴകർക്കു സ്വീകരണമുണ്ട്. അതിൽ പങ്കുചേരാനും വിവാഹാഘോഷങ്ങളിൽ സംബന്ധിക്കാനും കാളവണ്ടികളിലും കാൽനടയായും ഗ്രാമീണ കുടുംബങ്ങളെത്തുന്നു. അവരുടെ ഉടയാടകൾ സൃഷ്ടിക്കുന്ന വർണ്ണപ്രപഞ്ചം, അലയടിച്ചുയരുന്ന ആഹ്ലാദപ്രകർഷം.

**കുടുംബചിന്തകൾ**

കോളജ് ഹൗസിന്റെ മൂന്നാം നിലയിലെ മുറികളിലൊന്നിൽ ഒറ്റയ്ക്കിരുന്നപ്പോൾ ആ കുടുംബങ്ങളുടെ സന്തുഷ്ട ചിത്രമായിരുന്നു മനസ്സ് നിറയെ. അപ്പോൾ സ്വന്തം കുടുംബവും മനസ്സിൽ തെളിഞ്ഞു. ഭാര്യ സൂസൻ. മക്കൾ സുനിൽ, അനിൽ, ബിന്ദു. ഗവേഷണത്തിരക്കുകൾക്കിടയിൽ അവരെ വേണ്ടത്ര ശ്രദ്ധിക്കാൻ കഴിഞ്ഞിട്ടില്ല. വീട്ടുകാര്യങ്ങൾ സൂസന്റെ ചുമതലയിലാണ്.

മക്കൾ ഉണരുന്നതിനു മുമ്പു വീട്ടിൽ നിന്ന് ഇറങ്ങുകയും അവർ ഉറങ്ങിയതിനുശേഷം മാത്രം വീട്ടിൽ തിരിച്ചെത്തുകയായിരുന്നു എന്റെ പതിവ്. സാമ്പത്തികക്ലേശങ്ങളും ഉണ്ട്. നാട്ടിൽ അപ്പന്റെ ആരോഗ്യസ്ഥിതി മോശമായിരുന്നു. അല്പം ഒഴിവു കിട്ടിയാൽ കോട്ടയ്ക്കൽ ആര്യവൈദ്യശാലയുടെ തിരുവനന്തപുരം ശാഖയിൽ നിന്നു കാർപ്പാസ്വസ്ഥ്യാദിതൈലം പോലുള്ള ഔഷധങ്ങളുമായി നാട്ടിൽ പോകുന്നു.

തിരുവനന്തപുരത്തെ താമസക്കാലത്ത് അപ്പൻസാറും കുടുംബവും ഞങ്ങളുടെ രക്ഷാകർത്തൃസ്ഥാനത്തായിരുന്നു. ഇപ്പോൾ മധുരയ്ക്കു പുറപ്പെടുമ്പോൾ അപ്പൻ സാർ പറഞ്ഞു. 'ഇവിടത്തെ കാര്യങ്ങളൊക്കെ ഞങ്ങൾ നോക്കിക്കൊള്ളാം. അവിടെയെല്ലാം ശരിയായതിനുശേഷം മതി ഇവരെ കൊണ്ടുപോകുന്നത്.'

വാതിലിൽ ആരോ മുട്ടുന്നു. ആരാണാവോ ഈ നേരത്ത് ഇവിടെ എന്നെത്തേടി? വാതിൽ തുറന്നപ്പോൾ കൂപ്പുകൈകളുമായി നീണ്ടു മെലിഞ്ഞ ചെറുപ്പക്കാരൻ. മലയാളിയാണ്. അകത്തേക്കു ക്ഷണിച്ചപ്പോൾ വരാൻ മടിച്ചു. ഇരിക്കാൻ പറഞ്ഞപ്പോൾ അതിനും മടിച്ചു. സ്വയം പരിചയപ്പെടുത്തി. പേരു കാർത്തികേയൻ. സ്റ്റേറ്റ് ബാങ്ക് ഓഫ് ഇന്ത്യയുടെ യൂണിവേഴ്സിറ്റി ശാഖയിൽ മെസഞ്ചർ. ഞാൻ യൂണിവേഴ്സിറ്റിയിൽ ചേരുന്നതായി കേട്ടിരുന്നു. ചേർന്ന വിവരം അറിഞ്ഞു. കാണാനും പരിചയപ്പെടാനും എത്തിയതാണ്. ഫെൻ സാർ എന്ന മലയാളിയാണ് ബാങ്ക് മാനേജർ. അദ്ദേഹവും പറഞ്ഞിരുന്നു വന്നു കാണുകയും എന്തു സഹായവും ചെയ്തുതരികയും വേണമെന്ന്.

കൊള്ളാമല്ലോ ഈ ചെറുപ്പക്കാരൻ എന്നു തോന്നി. തനിക്കുവേണ്ടി എന്തെങ്കിലും ആവശ്യപ്പെടുന്നതിനുപകരം എനിക്കെന്താണ് ആവശ്യമെന്നന്വേഷിക്കുന്ന ഒരാൾ. മറുനാടുകളിലെത്തുമ്പോൾ മലയാളികൾ കൂടുതൽ നല്ലവരാകുന്നു. കാർത്തികേയൻ സഹായവാഗ്ദാനങ്ങൾ ആവർത്തിച്ചപ്പോൾ പറഞ്ഞു: 'എനിക്കൊരു വീടു കിട്ടുമോയെന്ന് അന്വേഷിക്കൂ. കുടുംബത്തെ നാട്ടിൽനിന്നു കൂട്ടിക്കൊണ്ടുവരണമെന്നുണ്ട്.'

രണ്ടുനാൾ കഴിഞ്ഞു. കാർത്തികേയൻ വീണ്ടും വന്നു. യൂണിവേഴ്സിറ്റിയിലേക്കുള്ള വഴിയിൽ സോമസുന്ദരം കോളണിയിലെ പുതിയ ഫ്ളാറ്റുകളിലൊന്നിന്റെ താക്കോലുമായാണ്. ഫ്ളാറ്റിലേക്കു മാറ്റി ഞാൻ താമസം. കാർത്തികേയൻ കൂട്ടിനുണ്ട്. തുടർന്നു വീട്ടുപകരണങ്ങളെത്തി. 'ഉപ്പുതൊട്ടു കർപ്പൂരം വരെ'യുള്ള വിഭവങ്ങൾ. ഒടുവിൽ കുടുംബമെത്തി. സൂസന് അരിയും മറ്റു സാധനങ്ങളും വാങ്ങാനും കുട്ടികളെ സ്കൂളിൽ ചേർക്കാനും കൂടെ ഉണ്ടായിരുന്നു കാർത്തികേയൻ.

**ഔദ്യോഗികം**

കുടുംബകാര്യങ്ങൾ കുറച്ചൊരു താളത്തിലായപ്പോൾ ഔദ്യോഗിക കൃത്യനിർവ്വഹണത്തിലായി പൂർണ്ണ ശ്രദ്ധ. ഉന്നത വിദ്യാഭ്യാസത്തിന്റെ സർവ്വോൽകൃഷ്ടസ്ഥാപനങ്ങളെന്നാണ് സർവ്വകലാശാലകളെ സംബന്ധിച്ചുള്ള സങ്കല്പം. വിജ്ഞാനത്തിന്റെ വിവിധ മേഖലകളിൽ വളർച്ചയെന്ന നേട്ടത്തിന് അദ്ധ്യാപകരും വിദ്യാർത്ഥികളും ഒത്തുചേർന്നു നടത്തുന്ന സംഘടിത ശ്രമം. അത്തരമൊരു ശ്രമത്തിന് സഹായകമായ സംഘടനാപരവും സാമ്പത്തികവുമായ സജ്ജീകരണങ്ങൾ സർവകലാശാലാപ്രവർത്തനങ്ങൾക്ക് അനിവാര്യം. സർവകാലാശാലയ്ക്കു പൊതുവിലെന്നപോലെ സർവ്വകലാശാലാവകുപ്പുകൾക്കും പ്രസക്തമാണത്.

തമിഴ് എന്ന മഹാപർവതത്തിനു മുന്നിൽ ഒരു കൊച്ചു മൊട്ടക്കുന്നിലധികം പ്രാധാന്യം കല്പിച്ചിരുന്നില്ല മലയാളത്തിനു മധുര കാമരാജ് സർവകലാശാല. മലയാള വകുപ്പിനോടുള്ള സർവകലാശാലാധികൃതരുടെ സമീപനത്തിൽ അതു പ്രതിഫലിക്കുകയും ചെയ്തു. പ്രൊഫസർ ഉപദേശിച്ച കഠിനാദ്ധ്വാനം ഒന്നുകൊണ്ടേ ഇവിടെ വളരുവാനെന്നല്ല പിടിച്ചുനിൽക്കാൻ തന്നെ കഴിയൂ. പയ്യെ തിന്നാൽ പനയും തിന്നാമെന്നൊരു പഴമൊഴിയുണ്ടല്ലോ. അധികൃതരുമായി ആവുന്നത്ര നല്ല ബന്ധങ്ങൾ സ്ഥാപിക്കുകയായിരുന്നു ആ വഴിക്കുള്ള ആദ്യത്തെ നീക്കം. ഡിപ്പാർട്ടുമെന്റിൽ ആവശ്യം ആരംഭിക്കേണ്ട പഠന- ഗവേഷണങ്ങളെപ്പറ്റി ഒരു ചർച്ചയ്ക്ക് വൈസ്ചാൻസലർ പ്രൊഫസർ വരദരാജനെ കണ്ടു. തമിഴുമായി ബന്ധപ്പെട്ട ഭാഷാപരമായ സംശയങ്ങൾ പരിഹരിക്കുന്നതിൽ കൂടുതലൊന്നും മലയാളം ഡിപ്പാർട്ടുമെന്റിൽ നിന്ന് ഉദ്ദേശിക്കുന്നില്ലെന്നായിരുന്നു വൈസ് ചാൻസലറുടെ നിലപാട്. എങ്കിൽ തിരുവനന്തപുരത്തേക്കു മടങ്ങുകയാണെന്നു ഞാൻ. അങ്ങനെയൊരു പ്രതികരണം അദ്ദേഹം പ്രതീക്ഷിച്ചിരുന്നില്ല. മലയാളം പഠിക്കണമെന്ന് ആഗ്രഹിക്കുന്നവർക്കുവേണ്ടിയുള്ള സർട്ടിഫിക്കേറ്റ് കോഴ്സുകൾക്ക് ഉടനെ കിട്ടി അനുവാദം. ഒരു ഗവേഷണ സ്കോളർഷിപ്പും അനുവദിച്ചു. എന്തെങ്കിലുമൊരു തൊഴിൽ തരൂ എന്ന അഭ്യർത്ഥനയുമായി എത്തിയ ഒരു എം.എ. ബിരുദധാരിയെ ആദ്യത്തെ ഗവേഷണ വിദ്യാർത്ഥിയാക്കി. തമിഴ്- മലയാള ബന്ധങ്ങളെപ്പെറ്റി തയ്യാറാക്കിയ ഒരു പ്രബന്ധം വിദ്യാർത്ഥികളെയും സ്റ്റാഫംഗങ്ങളെയും അനുവദിച്ചുതരണമെന്ന അപേക്ഷകളിൽ സർവകലാശാല അനുകൂല തീരുമാനമെടുക്കുവാൻ ഇടയാക്കി. ആത്മാർത്ഥതയ്ക്കും അർപ്പണമനോഭാവത്തിനും കിട്ടിയ അംഗീകാരം.

*നോവൽ*






**ഡോ.കെ.എം. ജോസഫ്**

**'ഇ**വിടെ പാട്ടുണ്ടെന്നു കേട്ടല്ലോ? കേൾക്കട്ടെ' രൂബേൻ നഷ്ടങ്ങളിൽ നിരാശപ്പെടാതെ ആവശ്യപ്പെട്ടു.

ഉടനെ ഗായകസംഘം എത്തി. പാട്ടുകാരൻ മാത്തുക്കുട്ടിയാണ്. അവൻ തന്നെയാണ് ഹാർമോണിയം വായിക്കുന്നത്. കിഴക്കേക്കരയിൽ നിന്നും വിളിച്ചുകൊണ്ടുവന്ന രണ്ടു പേരാണ് മൃദംഗവും വയലിനും വായിക്കുന്നത്. മാത്തുക്കുട്ടിയുടെ പാട്ട്.

ജീവിതം രസിക്കാനുള്ളതാണ്
സുഖിക്കാനുള്ളതാണ്.
ശൂലേമിലെ സുന്ദരിമാരുടെ കവിളുകൾ
പോലെ തുടുത്ത മുന്തിരിപ്പഴങ്ങൾ
പിഴിഞ്ഞുണ്ടാക്കിയ വീഞ്ഞ്
അവരുടെ അധരങ്ങൾ പോലെ
മധുരമുള്ള വീഞ്ഞ്
പാനപാത്രങ്ങളെ നിറയ്ക്കുന്ന വീഞ്ഞ്
ഒഴിയട്ടെ, ലഹരിയാൽ മുഴുകട്ടെ.

രൂബേൻ കയ്യിലുണ്ടായിരുന്ന അവസാനത്തെ പണസഞ്ചിയും പന്തയമായി വയ്ക്കുന്നു. പന്തയത്തിൽ അവൻ തോൽക്കുന്നു. കൂട്ടുകാർ ഓരോരുത്തരായി അവനെ ഉപേക്ഷിക്കുന്നു. തിരശീല.

'നാടകമേ ഉലകം നാളൈ നടപ്പതുയാരറിവോം' എന്ന തമിഴ് പാട്ടാണ് ഇടവേളയിൽ പാടിയത്.

മൂന്നാം രംഗത്തിനുവേണ്ടി കർട്ടനുയർന്നു. ആടുമാടുകളുടെയും പന്നിക്കൂട്ടങ്ങളുടെയും ഉടമയായ മധ്യവയസ്കനാണ് രംഗത്ത്. ക്ഷീണിതനായ രൂബേൻ കടന്നുവരുന്നു.

'യജമാനനേ, ഈ കാണുന്നതിനെല്ലാം അധിപതിയല്ലേ അവിടുന്ന്?'

'അതെ, എന്തുവേണം?'

'എനിക്കൊരു ജോലി വേണം. ഞാനെന്തെങ്കിലും കഴിച്ചിട്ടു ദിവസങ്ങളായി. എനിക്കു വിശക്കുന്നു. എന്തെങ്കിലും ജോലി കിട്ടിയാൽ.'

'ഇപ്പോൾ ക്ഷാമകാലമാണെന്നറിയില്ലേ. ഉള്ള ജോലിക്കാരെപോലും ഞാൻ പരിച്ചുവിടുകയാണ്. പിന്നെങ്ങനെ നിനക്കു ജോലി തരും?'

'എനിക്കു കൂലി വേണ്ട. തിന്നാനെന്തെങ്കിലും കിട്ടിയാൽ മതി.'

അവന്റെ ദയനീയമായ നില കണ്ടു മനസ്സലിഞ്ഞ ധനികൻ പന്നികളെ കാക്കുന്ന ജോലിയാണ് കൊടുത്തത്. ഉടമസ്ഥൻ മടങ്ങുന്നു. രൂബേൻ ജോലി ഏറ്റെടുക്കുന്നു. അണിയറയിൽ പന്നികളുടെ ശബ്ദം. പടിഞ്ഞാറുള്ള ഒരു വീട്ടിൽ നിന്നു മൂന്നു പന്നിക്കുട്ടികളെ കൂട്ടിലാക്കി കൊണ്ടുവന്നത് പാപ്പിയാണ്. രംഗം കൊഴുപ്പിക്കാൻ കൊണ്ടുവന്നതാണ്. സമയമായപ്പോൾ കുട്ടയിൽ നിന്നു ചാടിയ പന്നിക്കുട്ടികൾ കാണികളുടെ ഇടയിലേക്കോടിക്കയറി. പന്നിക്കൂട്ടങ്ങളെ പിടിക്കുവാൻ വേഷം അഴിച്ചു വെയ്ക്കാത്ത പാപ്പി. കാണികളുടെ കൂട്ടച്ചിരി. ധൂർത്തന്റെ ദയനീയാവസ്ഥയിലേക്കു കാണികളുടെ ശ്രദ്ധ പെട്ടെന്നു മടങ്ങി. ഒടുവിൽ രൂബേൻ തന്റെ ദയനീയതയിൽ വിലപിച്ചു.

ജീവിതം സുഖം മാത്രമാണെന്നു കരുതിയ
ഞാൻ ദുഃഖത്തിന്റെ കൂരിരുട്ടു കാണുന്നു.
സുഖസമൃദ്ധിയിൽ ജീവിച്ച
ഞാൻ ദാരിദ്ര്യത്തിന്റെ വേദന അറിയുന്നു.
ഇപ്പോൾ ഞാൻ നിസ്വനാണു
നിസ്സഹായനാണ്.
പട്ടിണിയുടെ കൊടുംചൂടിലാണ് ഞാൻ.
തീപോലെ ആളിക്കത്തുന്ന വിശപ്പ് എന്നെ
വിഴുങ്ങുന്നു. വിശപ്പു തീർക്കാൻ
പന്നിക്കു കൊടുക്കുന്ന പയറെങ്കിലും
കിട്ടിയെങ്കിൽ...
ദാഹം തീർക്കാൻ കാലികൾക്കു കൊടുക്കുന്ന
കാടിയെങ്കിലും കിട്ടിയെങ്കിൽ...
എന്തിനു ഞാനീ വിശപ്പു സഹിക്കുന്നു?
എന്റെ അപ്പന്റെ വീട്ടിലെ വേലക്കാർപോലും
പട്ടിണികിടക്കാറില്ല.
എനിക്കു മടങ്ങണം.. അപ്പനെ കാണണം.
മാപ്പു ചോദിക്കണം. ഒരു വേലക്കാരനെപ്പോലെയെങ്കിലും സ്വീകരിക്കാൻ അപേക്ഷിക്കണം. അപ്പൻ സ്വീകരിക്കാതിരിക്കില്ല.
മക്കളുടെ തെറ്റുകൾ അപ്പന്മാർ പൊറുക്കും.
സ്നേഹത്തിന്റെ നിറകുടമാണപ്പൻ....
അപ്പാ... ഞാനിതാ വരുന്നു.

മൂന്നാം രംഗവും അവസാനിച്ചു.

'അടുത്ത രംഗത്തോടുകൂടി നാടകം അവസാനിക്കുകയാണ്.

പുഴക്കരയിലെ യുവാക്കളുടെ പ്രഥമസംരംഭമായ ഈ നാടകം ക്ഷമയോടെ കണ്ടിരുന്ന എല്ലാവർക്കും ഞങ്ങളുടെ നന്ദി.'

വിളിച്ചുപറഞ്ഞതു കൊച്ചച്ചനാണ്. അടുത്ത രംഗം കാണുവാൻ ആകാംക്ഷയോടു കാത്തിരിക്കുകയാണ് പ്രേക്ഷകർ.

# വിശ്വാസികളുടെ തീരം

രംഗം നാല്.

യാക്കോബിന്റെ ഭവനം. ദൂരത്തക്കു നോക്കിക്കൊണ്ടിരിക്കുകയാണ് യാക്കോബ്. കാണാതെ പോയ ആടിനെ തേടുന്ന ഇടയനെപ്പോലെ. അപ്പോഴാണ് നാടകശാലയുടെ പടിഞ്ഞാറേ വാതിലിൽ കൂടി കാണികളുടെ ഇടയിലേക്കു കയറിയ ചൊറുപ്പക്കാരനെ കാണുന്നത്. കീറിപ്പറിഞ്ഞ വസ്ത്രങ്ങൾ. കുഴിഞ്ഞ കണ്ണുകൾ, വളർന്ന ശ്മശ്രുക്കൾ. പ്രാഞ്ചിപ്രാഞ്ചി വരുന്ന അയാളെ യാക്കോബു സൂക്ഷിച്ചു നോക്കുന്നു. പെട്ടെന്ന് അറിവിന്റെ വെളിച്ചം ആ മുഖത്ത് പടരുന്നു. അവൻ തന്റെ മകനാണ്. നഷ്ടപ്പെട്ടെന്നു കരുതിയ തന്റെ ഓമനപ്പുത്രനാണ്. മകനെ സ്വീകരിക്കുവാൻ യാക്കോബു മുന്നോട്ടു നീങ്ങുന്നു.

പിതാവിന്റെ അടുക്കലെത്തിയ മകൻ സാഷ്ടാംഗം പ്രണമിച്ചുകൊണ്ട്

'അപ്പാ, ഞാൻ സ്വർഗ്ഗത്തിനെതിരെയും അവിടുത്തേക്കെതിരേയും പാപം ചെയ്തു. അവിടുത്തെ പുത്രനെന്നു വിളിക്കപ്പെടാൻ ഇനിമേൽ ഞാൻ യോഗ്യനല്ല. എന്നെ അവിടുത്തെ പണിക്കാരിൽ ഒരാളായി ദയവായി സ്വീകരിക്കുക.'

മകനെ പിടിച്ചുയർത്തി ആലിംഗനം ചെയ്തുകൊണ്ട് ആ പിതാവ് പറഞ്ഞു.

'എന്റെ മകനെ, നീ എന്നും എന്റെ മകൻ തന്നെയാണ്.'

ഉടനെതന്നെ സേവകരെ വിളിച്ചു.

'പരിചാരകരെല്ലാം എവിടെ? ഇങ്ങോട്ടുവരൂ..'

പരിചാരകർ ഓടി വരുന്നു.

'കണ്ടില്ലേ എന്റെ മകൻ തിരിച്ചുവന്നിരിക്കുന്നത്. ഇവന്റെ ദേഹത്തുള്ള അഴുക്കുകൾ കഴുകിക്കളഞ്ഞ് വിലയേറിയ കുപ്പായം അണിയിക്കൂ. ഇവന്റെ കൈവിരലിനു മോതിരവും കാലുകൾക്കു ചെരിപ്പും കൊടുക്കൂ.'

സേവകർ രൂബേനെ സ്വീകരിച്ചുകൊണ്ടുവന്ന് ഭവനത്തിന്റെ ഉള്ളിലേക്ക് നയിക്കുന്നു.

'ഉത്സവദിനമാണ്. തടിച്ച കാളക്കുട്ടിയെ കൊണ്ടുവന്ന് അറപ്പീൻ. എല്ലാ അയൽക്കാരെയും വിളിച്ചു കൂട്ടുവീൻ. സംഗീതക്കാരെ കൊണ്ടുവരുവീൻ. തോരണങ്ങൾ തൂക്കുവീൻ. പൂത്തിരികൾ കത്തട്ടെ. പടക്കങ്ങൾ പൊട്ടട്ടെ. ഇന്നു നമുക്കാനന്ദിക്കണം. ആഘോഷിക്കണം'.

രൂബേനെ നയിച്ചു കൊണ്ടുപോയ സേവകരുടെ പിന്നാലെ യാക്കോബും ഉള്ളിലേക്കു പോകുന്നു. അണിയറയിൽ പാട്ടു തുടങ്ങിക്കഴിഞ്ഞു. പുതിയ സേവകർ അരങ്ങൊരുക്കാനായി രംഗത്തെന്നുന്നു. മൂത്തമകനായ യൂദാ പണി കഴിഞ്ഞു മടങ്ങിവരുന്നതു അപ്പോഴാണ്. സ്വന്തം ഭവനത്തിലുണ്ടായ മാറ്റത്തിനു കാരണമറിയാതെ അവൻ പടിക്കൽ ത്തന്നെ നില്ക്കുന്നു.

'എന്താണിത്? എന്താണീ ബഹളം?'

തോരണം തൂക്കിക്കൊണ്ടിരുന്ന സേവകൻ തിരിഞ്ഞ്

'അറിഞ്ഞില്ലേ? കൊച്ചെജമാനൻ മടങ്ങിവന്നിരിക്കുന്നു. യജമാനനു വല്യ സന്തോഷമായി. അതാണീ ആഘോഷം. ഇന്നിവിടെ വിരുന്നാണ്. വിരുന്നിന് തടിച്ച കാളക്കുട്ടിയെ കൊല്ലാനാണ് പറഞ്ഞിരിക്കുന്നത്.'

യൂദായുടെ മുഖം മങ്ങി. അകത്തേക്കു കയറാൻ അവൻ മടിക്കുന്നു. അപ്പോഴാണ് അപ്പൻ രംഗത്തേക്കു തിരിച്ചുവന്നത്.

'അപ്പാ, ഇതിന്റെയൊക്കെ അർത്ഥമെന്ത്?'

കോപം നിയന്ത്രിക്കാനാവാതെ അവൻ വിറയ്ക്കുന്നുണ്ടായിരുന്നു.

'മനസ്സിലായില്ലേ? നിന്റെ അനുജൻ മടങ്ങിവന്നിരിക്കുന്നു.'

'അതിനെന്താണിത്ര സന്തോഷിക്കുന്നത്. അവനെല്ലാം ഉപേക്ഷിച്ചു പോയവനല്ലേ? ഞാനിത്രയും കാലം അപ്പന് അടിമപ്പണി ചെയ്യുകയായിരുന്നു. അപ്പന്റെ കല്പനകളെല്ലാം അനുസരിച്ചു. എന്നിട്ടും എന്റെ കൂട്ടുകാരോടൊത്തു ആഘോഷിക്കുവാൻ ഒരു ആട്ടിൻകുട്ടിയെപ്പോലും വിട്ടുതന്നിട്ടില്ല. അപ്പന്റെ ഈ മകൻ കിട്ടിയതെല്ലാം ധൂർത്തടിച്ചു മടങ്ങിവന്നപ്പോൾ അപ്പൻ ആഘോഷിക്കുന്നു. ഇതെന്തു ന്യായം. ഇതു ഞാനെങ്ങനെ സഹിക്കും?'

മകനെ സാന്ത്വനപ്പെടുത്തുന്ന അപ്പൻ.

'എന്റെ മകനേ നീ എപ്പോഴും എന്റെ കൂടെയുണ്ടായിരുന്നു. എനിക്കുള്ളതത്രയും നിനക്കുള്ളതാണ്. എന്നാൽ നാം സന്തോഷിക്കുകയും ആഘോഷിക്കുകയും വേണം. കാരണം നിന്റെ സഹോദരൻ മരിച്ചവനായിരുന്നു. അവൻ വീണ്ടും ജീവിച്ചിരിക്കുന്നു. അവനെ നമുക്കു നഷ്ടപ്പെട്ടതായിരുന്നു. ഇന്നിതാ തിരിച്ചു കിട്ടിയിരിക്കുന്നു.'

തിരശീല നീങ്ങി.

രംഗം മറഞ്ഞു.

നാടകം തീർന്നെങ്കിലും കാണികൾ പിരിയുവാൻ മടിച്ചു. അപൂർവ്വമായ അനുഭവത്തിൽ മുഴുകിയിരുന്ന അവർ കയ്യടിക്കാൻ പോലും മറന്നു. മറന്നുപോയ കടമ ആരോ ഏറ്റെടുത്തപ്പോൾ നിലയ്ക്കാത്ത കരഘോഷം. എല്ലാവരുടെയും മുഖങ്ങളിൽ തൃപ്തിയുണ്ട്. സന്തോഷമുണ്ട്. അഭിനന്ദനങ്ങൾ അണിയറയിൽ കൈമാറപ്പെട്ടു. ഒരു മലകയറിയിറങ്ങിയ ക്ഷീണമായിരുന്നു തോമസുകുട്ടിക്ക്. കൃതകൃത്യതയുടെ അനുഭൂതി അനുഭവിക്കാൻ അപ്പോഴവനു കഴിഞ്ഞില്ല.



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

06
2010 ആഗസ്റ്റ്



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*ലോകത്തിൽ മതം ഒന്നേയുള്ളു. അതിന് അനേകം പതിപ്പുകൾ ഉണ്ടെന്നുമാത്രം.*
**- ബർനാഡ് ഷാ**

## വാരാന്ത്യ ലോകം



**വാ**ഹനവ്യൂഹത്തിനു നേർക്കുണ്ടായ ബോംബാക്രമണത്തിൽ നിന്ന് ഇറാൻ പ്രസിഡന്റ് മഹ്മൂദ് അഹ്മദിനിജാദ് രക്ഷപ്പെട്ടു.



**അ**മേരിക്കൻ മുൻ പ്രസിഡന്റ് ബിൽ ക്ലിന്റന്റെയും വിദേശകാര്യ സെക്രട്ടറി ഹിലരി ക്ലിന്റന്റെയും മകൾ ചെൽസി വിവാഹിതയായി. വരൻ മാക് വെസ്‌വിൻസ്കി. നൂറ്റാണ്ടിലെ വിവാഹമെന്നു അമേരിക്കൻ മാധ്യമങ്ങൾ വിശേഷിപ്പിച്ച വിവാഹത്തിൽ അഞ്ഞൂറോളം വി.ഐ.പികൾ പങ്കെടുത്തുവെങ്കിലും പ്രസിഡന്റ് ഒബാമയെ ക്ഷണിക്കാത്തതിന്റെ പേരിൽ ഈ വിവാഹം വാർത്തകളിൽ കൂടുതൽ സ്ഥാനം നേടി.

**ര**ണ്ടാം ലോകയുദ്ധത്തിനു ശേഷം ബ്രിട്ടനിൽ പ്രധാനമന്ത്രിയായവരിൽ ഏറ്റവും മോശപ്പെട്ടത് ഗോൾഡൻ ബ്രൗണാണെന്ന് 106 വിദ്യാഭ്യസ വിചക്ഷണർ നടത്തിയ സർവേ വെളിപ്പെടുത്തുന്നു.

**ഇ**ന്റർപോൾ മുൻ തലവനും മുൻ ദക്ഷിണാഫ്രിക്കൻ പൊലീസ് മേധാവിയുമായ ജാക്കി സെലബിക്ക് അഴിമതിക്കേസിൽ പതിനഞ്ചു വർഷത്തെ തടവ് ജൊഹന്നാസ്ബർഗ് കോടതി വിധിച്ചു.

**21** ഇറാൻ കമ്പനികൾക്കെതിരെ യു.എസ്. ഉപരോധ നടപടികൾ പ്രഖ്യാപിച്ചതിനു പിന്നാലെ ജപ്പാൻ 40 ഇറാൻ സംഘടനകളുടെ ആസ്തി മരവിപ്പിച്ചു.

**ഇ**ന്ത്യയിൽ വൻവിജയമായ വിവരാവകാശനിയമത്തിന്റെ ചുവടുപിടിച്ച് ലോകബാങ്ക് തുടങ്ങിയ വിവരാവകാശ ബോർഡിലേക്ക് മുഖ്യ വിവരാവകാശ കമ്മീഷൻ വജാത്ത് ഹബീബുല്ല നിയമിതനായി.

**സൗ**ദി അറേബ്യയും യു.എ.ഇയും ബ്ലാക്ബറി മൊബൈൽ ഫോണുകൾ രാജ്യസുരക്ഷയുടെ ഭാഗമായി നിരോധിച്ചു.

**എ**ഴുപത്തിയേഴ് വർഷം പഴക്കമുള്ള ലോകപ്രശസ്തമായ അമേരിക്കൻ ആഴ്ചപ്പതിപ്പ് ന്യൂസ് വീക്ക് സാമ്പത്തിക ബാധ്യതയെ തുടർന്ന് ഇലക്ട്രോണിക്സ് വ്യവസായിയായ ഹാർമന് വിറ്റു.

**ന്യൂ**യോർക്കിലെ ആദ്യ നിക്ഷേപ ഉപദേഷ്ടാവായി ഇന്ത്യൻ വംശജ രഞ്ജി നാഗസ്വാമി നിയമിതയായി.

**വ**ടക്കൻ പാകിസ്ഥാനിലുണ്ടായ പ്രളയത്തിൽ 1500 പേർ മരിച്ചു. 30 ലക്ഷം പേർ ഭവനരഹിതരായി. മഴ കുറഞ്ഞ് വെള്ളമിറങ്ങിത്തുടങ്ങിയെങ്കിലും പകർച്ചവ്യാധികൾ വ്യാപിക്കുന്നതായി വാർത്ത.

**മ**താചാരപ്രകാരമുള്ള ശിരോവസ്ത്രം ജയിലുകളിൽ നിരോധിക്കാൻ അധികാരമുണ്ടെന്ന് അമേരിക്കൻ കോടതി വിധിച്ചു.

**താ**ലിബാനെതിരായ യുദ്ധത്തിൽ നാറ്റോ സഖ്യം പരാജയത്തിലേക്ക് നീങ്ങുകയാണെന്ന് പാക് പ്രസിഡന്റ് ആസിഫ് അലി സർദാരി.

**മി**കച്ച ഇമാമുമാരെ കണ്ടെത്തുന്നതിന് മലേഷ്യയിൽ നടത്തിയ റിയാലിറ്റി ഷോയിൽ പൈനാഗിൽനിന്നുള്ള മുഹമ്മദ് അഷ്റഫ് റിസ്‌വാൻ (26) വിജയിച്ചു.

**ക്ല**സ്റ്റർ ആയുധങ്ങൾ നിരോധിച്ചുകൊണ്ട് 108 രാഷ്ട്രങ്ങൾ ഒപ്പുവച്ച കരാർ നിലവിൽ വന്നു.

**ഇ**ന്ത്യയുടെ ആദ്യ സ്വാതന്ത്ര്യസമരത്തെ അടിച്ചമർത്തിയവരിൽ ബ്രിട്ടീഷ് പ്രധാനമന്ത്രി ഡേവിഡ് കാമറൂണിന്റെ മുതുമുത്തച്ഛനായ വില്യംലോയും ഉൾപ്പെടുന്നുവെന്ന് ദ ടെലിഗ്രാഫ് സൺഡേ പത്രം വെളിപ്പെടുത്തി.



*ആഗസ്റ്റ് ഒന്നിന് കണ്ടനാട് ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ മെത്രാപ്പോലീത്താമാർക്ക് നൽകിയ സ്വീകരണത്തിൽനിന്നും...*

**എഡിറ്റോറിയൽ**

# കെ.എം.മാത്യുവിന് പ്രണാമം



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**അ**ല്ലയോ അരുവീ, നീ എപ്പോഴാണ് വിശ്രമിക്കുന്നത് എന്ന് നീലാകാശം ഒരുവേള അരുവിയോട് ചോദിച്ചു

കുണുങ്ങി ചിരിച്ചൊഴുകിക്കൊണ്ട് അരുവി പറഞ്ഞു. ഒഴുകിയൊഴുകി ഞാൻ വിശ്രമിക്കുകയാണ്. അരുവി നീലാകാശത്തോടു ചോദിച്ചു, അല്ലയോ നീലാകാശമേ നീ എപ്പോഴാണ് പ്രവർത്തിച്ചുതുടങ്ങുന്നത്. നീലാകാശം വിഷാദനായി. അരുവിയുടെ ഓർമ്മ ഉണരുമ്പോഴൊക്കെ ആകാശം ദുഃഖിതനായി. അത് മഴയായി പ്രവർത്തിച്ചുകൊണ്ടേയിരുന്നു.

പ്രവർത്തിച്ചുകൊണ്ട് വിശ്രമിക്കുകയും, വിശ്രമിച്ചുകൊണ്ട് പ്രവർത്തിക്കുകയും ചെയ്ത സമൂഹ മനസ്സാക്ഷിയായിരുന്നു പത്മശ്രീ കെ.എം.മാത്യു. മൂന്നു തലമുറകൾക്കദ്ദേഹം മാത്തുക്കുട്ടിച്ചായനാണ്. ആ വിളി അദ്ദേഹം ഏറെ ആസ്വദിച്ചിരുന്നു. ആഗസ്റ്റിന്റെ പുലർവേളയിൽ ആ വടവൃക്ഷം കടപുഴകി. ചില്ലകളിലും കൊമ്പുകളിലും തായ്ത്തടിയിലും അതിന്റെ തണലിലും കാഴ്ചയിലും അഭിരമിച്ച കേരള സമൂഹം ആ കടപുഴകലിൽ ഉലഞ്ഞു. കെ.എം.മാത്യു ബഹുമുഖപ്രതിഭയായിരുന്നു. ഗ്രീക്കുപുരാണത്തിലെ ജാനസ്സിനെപ്പോലെ പോയ നൂറ്റാണ്ടിനെയും വരുംനൂറ്റാണ്ടിനെയും ആ ജ്ഞാനദൃഷ്ടി നോക്കിക്കണ്ടു.

സഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി പൂർവ്വീകരുടെ പാത അദ്ദേഹവും പിൻതുടർന്നു. നരിമാനെപ്പോലെയുള്ള അതിപ്രഗത്ഭനെക്കൊണ്ട് സഭയ്ക്കുവേണ്ടി വാദിപ്പിച്ചു. അതിനുവേണ്ടി അദ്ദേഹം മുടക്കിയ സമ്പത്തും സമയവും അധികമായിരുന്നു.

സമുദായക്കേസിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്കുവേണ്ടി നിലയുറപ്പിച്ചപ്പോഴും വിമത സഭയുടെ അഭിപ്രായം പ്രകടിപ്പിക്കുവാനുള്ള പത്രസ്വാതന്ത്ര്യത്തെ അദ്ദേഹം നിരാകരിച്ചില്ല. ഇരുവിഭാഗത്തിലുമുള്ള പ്രമുഖ സ്ഥാനികളുടെ അഭിപ്രായത്തിന് പത്രത്തിൽ വേണ്ടത്ര ഇടം നല്കി. സഭാവിശ്വാസത്തിൽ അടിയുറച്ചുനിന്നുവെങ്കിലും അതിന്റെ പരിമിതികൾക്കുള്ളിൽ പത്രധർമ്മത്തെ ബലികഴിക്കുവാൻ അദ്ദേഹം ഒരുക്കമായിരുന്നില്ല. ചിലപ്പോഴൊക്കെ നാം അതിനോട് വിയോജിച്ചുവെങ്കിലും അതാണ് ശരിയെന്ന് അദ്ദേഹം നമ്മെ പ്രബോധിപ്പിച്ചു.

ബാബറി മസ്ജീദ് തകർക്കുന്ന ചിത്രം നേരിട്ടെടുത്ത ഏക മലയാള പത്രം എന്ന നിലയിൽ ആ ചിത്രം നൽകി അദ്ദേഹത്തിന് അന്നത്തെ സർക്കുലേഷൻ ഏറെ വർദ്ധിപ്പിക്കാമായിരുന്നു. മനോരമയ്ക്കുവേണ്ടി പി.മുസ്തഫ എടുത്ത ആ ചിത്രം അച്ചടിച്ചുവരുമ്പോഴുണ്ടാകാവുന്ന സാമുദായിക ആഘാതത്തെക്കുറിച്ച് മുൻകൂട്ടി കാണുവാൻ കഴിയുകയും അത് വേണ്ടെന്നു വയ്ക്കുവാനും അദ്ദേഹം തയ്യാറായി. വായനക്കാർക്ക് സ്വീകാര്യമായത് നൽകുവാൻ പരിശ്രമിക്കുമ്പോഴും അത് അതിർവരമ്പു കടക്കാതിരിക്കാൻ അദ്ദേഹം പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

സഭയെ അദ്ദേഹം ഏറെ സ്നേഹിച്ചിരുന്നു. സഭയും മനോരമയും പരസ്പര സഹായത്താൽ പല മേഖലകളിലും പുരോഗതി കൈവരിച്ചു. പൗലോസ് മാർ ഗ്രിഗോറിയോസിലൂടെ മലങ്കര ഓർത്തഡോക്സ് സഭയെ ചില പാശ്ചാത്യസമൂഹം തിരിച്ചറിഞ്ഞതുപോലെ കെ.എം.മാത്യുവിലൂടെ മലങ്കര സഭയെ തിരിച്ചറിഞ്ഞ ഇതര കേരളീയ സമൂഹവും ഉണ്ടെന്നുള്ളതാണ് യാഥാർത്ഥ്യം.

മാനേജിംഗ് കമ്മറ്റിയിലും വർക്കിംഗ് കമ്മറ്റിയിലും ഏറെക്കാലം പ്രവർത്തിച്ചു. അദ്ദേഹത്തോടു വിയോജിച്ചവരും അദ്ദേഹം വിയോജിച്ചവരുമുണ്ടായിരുന്നു. സഭ അദ്ദേഹത്തിന്റെ വൈകാരികതയായിരുന്നു. സഭാകേന്ദ്രത്തിനും പിൻഗാമികൾക്കും പരമ്പരാഗതമായി ലഭിക്കേണ്ടത് തല്പര സ്ഥാപനങ്ങളിൽ വ്യയം ചെയ്യുന്നതിൽ അദ്ദേഹം ആകുലപ്പെട്ടിരുന്നു. ലഭിച്ചതിനേക്കാൾ അധികമായി അദ്ദേഹം സഭയ്ക്കായി നൽകി എന്ന യാഥാർത്ഥ്യം നാം തിരിച്ചറിയുന്നു.

അമേരിക്കൻ ഭദ്രാസന ജൂബിലിയാഘോഷത്തിന്റെ ഭാഗമായി തയ്യാറാക്കിയ ഡോക്യുമെന്ററിയിൽ പ്രഗത്ഭരുടെ നറേഷൻ വേണമെന്ന് ആവശ്യപ്പെട്ട സന്ദർഭത്തിൽ കെ.എം.മാത്യുവിന്റെ ഒരു നറേഷൻ കൂടി ഉണ്ടാവണമെന്ന് ആഗ്രഹിക്കുകയും അതെടുക്കുന്നതിന് ഒന്നരമണിക്കൂർ മുമ്പ് മാത്രം ആവശ്യപ്പെട്ടപ്പോൾ 'അതെന്റെ അവകാശമല്ലെ, ഉടൻ വരണം, നാലുമണിയോടെ മദ്രാസിനു പോകും' എന്നു പറഞ്ഞ് അനൗദ്യോഗികമായി അനുമതി നൽകിയതും, തോംസൺ സണ്ണി നിർമ്മിച്ച ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ഡോക്യുമെന്ററിക്കുവേണ്ടി ഔദ്യോഗികമായി അനുമതി നൽകിയതും നന്ദിയോടെ സ്മരിക്കുന്നു. 'അപ്പച്ചനെ അറസ്റ്റു ചെയ്ത ദിവസം ജോർജ് ശെമ്മാശൻ ദുഃഖിതരായ ഞങ്ങളെ ആശ്വസിപ്പിക്കുവാൻ വീട്ടിൽ വന്നത് മറക്കാനാവില്ല' എന്നായിരുന്നു ആ നറേഷന്റെ ഒരുഭാഗത്ത് അദ്ദേഹം തിരുമേനിയെക്കുറിച്ച് അനുസ്മരിച്ചത്. വലിയവരോട് വലിയ രീതിയിലും ചെറിയവരോട് ചെറിയ രീതിയിലും പെരുമാറുവാനുള്ള ആ വലിയ വലിപ്പം അദ്ദേഹത്തിന്റെ സവിശേഷതയായിരുന്നു. ജീവിതത്തിന്റെ രണ്ടറ്റവും കണ്ട അദ്ദേഹം സമസ്തസമൂഹത്തെയും ഉൾക്കൊണ്ടു.

'പ്രായമായില്ലെ, പുതിയതൊന്നുമറിയില്ല' എന്നു പറയുമ്പോഴും അദ്ദേഹം എല്ലാം അറിയുന്നുണ്ടായിരുന്നു. കണ്ടും കേട്ടും കീഴടക്കിയും ഒടുവിൽ വിധിക്കു കീഴടങ്ങിയപ്പോഴും ഒരുപിടി നന്മകൾ അവശേഷിപ്പിച്ചാണ് അദ്ദേഹം കടന്നുപോയത്.

ആ തെളിമയാർന്ന ചിരി ഏറെക്കാലം നിലനിൽക്കുക തന്നെ ചെയ്യും.

*പ്രഭാഷണം*

## ശ്രേഷ്ഠ നിയുക്ത കാതോലിക്ക പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്ത



രണ്ടു പ്രധാനപ്പെട്ട ലക്ഷ്യങ്ങൾ കണക്കിലെടുത്തുകൊണ്ട് നാം ഇന്നു കോലഞ്ചേരിയിൽ സമ്മേളിച്ചിരിക്കുന്നത്. മലങ്കരസഭയുടെ ഭരണഘടന രൂപം കൊണ്ടിട്ട് എഴുപത്തിയഞ്ച് വർഷം പൂർത്തിയാകുന്നു എന്നതാണ് പ്രധാന ലക്ഷ്യം.

2010ലും 2011ലും മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ പതിനാല് പിതാക്കന്മാരെ തെരഞ്ഞെടുത്ത് വാഴിച്ച് അവരെ അവരുടെ ഭദ്രാസനച്ചുമതലകളിലേക്ക് നിയോഗിച്ചിരിക്കുകയാണ്. അവരെ ഇവിടെ ഒരുമിച്ചുകാണുവാനും സഭയുടെ വിശ്വാസികളുടെ സ്നേഹാദരവ് അവരുടെ മുമ്പാകെ സമർപ്പിച്ച് അവരെ സ്വീകരിക്കുന്നതുമായ മഹാസമ്മേളനം കൂടിയാണ് ഇവിടെ നടക്കുന്നത്.

പരിശുദ്ധ വട്ടശേരിൽ തിരുമേനി വളരെ കൂർമ്മബുദ്ധിയോടെ വിഭാവനം ചെയ്ത മലങ്കരസഭയുടെ ഭരണഘടന അദ്ദേഹം തന്നെ അത് ചിട്ടപ്പെടുത്തിവെച്ചെങ്കിലും അദ്ദേഹത്തിന്റെ കാലശേഷം മാത്രമാണ് 1934ൽ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അത് അംഗീകരിച്ച് പാസാക്കുന്നത്.

ഒരു രാജ്യത്തിന്റെ നിലനിൽപ്പ് അതിന്റെ ഭരണഘടനയുടെ പശ്ചാത്തലത്തിൽ പ്രവർത്തിക്കുമ്പോൾ മാത്രമാണ്. എല്ലാ രാജ്യങ്ങൾക്കും അതാതിന്റേതായ ഭരണഘടനയുണ്ട്. ഭരണ ഘടനയില്ലാത്ത രാജ്യത്തിന്, ഭരണഘടനയില്ലാ

**എല്ലാ കാര്യങ്ങളും ചിട്ടയോടെ പ്രവർത്തിക്കണമെങ്കിൽ ഇതുപോലെയുള്ള നിയമസംഹിത അത്യാവശ്യമാണ്. ഇങ്ങനെ ഒന്നില്ലെങ്കിൽ കൈയ്യൂക്കുള്ളവൻ കാര്യക്കാരനായി മാറും. അവർക്ക് എന്തും ചെയ്യാം. ആരോടും ഒന്നും ചോദിക്കേണ്ടതില്ല. ആരുടെയെങ്കിലും തല അറുക്കണമെങ്കിൽ അതിനുമുള്ള അവകാശം നിയമങ്ങളില്ലാത്തവർക്ക് ഉണ്ടാകും. അതുകൊണ്ട് എന്തും പ്രവർത്തിക്കുവാനുള്ള അവകാശം മലങ്കരസഭ ആർക്കും നല്കുന്നില്ല.**

സംഘടനയ്ക്ക് അരാചകത്വമായിരിക്കും ഫലം. നിയമങ്ങൾ നിലനിർത്തിക്കൊണ്ടുവേണം അതിലെ ഓരോ പ്രവർത്തനങ്ങളും നടത്തുവാൻ.

ഇസ്രായേൽ ജനത്തെ മോശ മുഖാന്തിരമായി ഈജിപ്തിൽ നിന്ന് പുറപ്പെടുവിച്ച് കനാൻ നാട്ടിലേക്ക് എത്തുന്നതുവരെ അവർക്ക് ചില നിയമങ്ങൾ മോശ മുഖാന്തിരമായി നൽകിയിരുന്നു. പിന്നീടും ധാരാളം നിയമങ്ങൾ അവർക്കുണ്ടായി. പത്തു കല്പനകൾ എന്ന പേരിലാണ് ആദ്യത്തെ ഭരണഘടന യിസ്രായേൽ ജനതയ്ക്ക് ലഭിക്കുന്നത്. എങ്ങനെയാണ് ജീവിക്കേണ്ടത്, എങ്ങനെയാണ് പ്രവർത്തിക്കേണ്ടത് എന്നൊക്കെ പഠിപ്പിക്കത്തക്കവണ്ണമുള്ള ഒരു നിയമസംഹിത മോശ മുഖാന്തിരമായിട്ട് അവർക്ക് ലഭിച്ചിട്ടുണ്ട്. അതുപോലെ തന്നെ കർത്താവായ യേശുക്രിസ്തു പഴയ നിയമങ്ങളെ വ്യാഖ്യാനിക്കുകയും അതിനെ പുനഃക്രമീകരിക്കുകയും ചെയ്തുകൊണ്ട് ഒരു സുന്ദരമായ ദൈവരാജ്യാനുഭവത്തിലേക്ക് ഒരാൾ വളർന്നുവരാൻ തക്കവണ്ണമുള്ള നിയമങ്ങൾ പലവിധത്തിലൂടെ യേശുക്രിസ്തു അവതരിപ്പിക്കുന്നുണ്ട്. വിശുദ്ധ മത്തായിയുടെ സുവിശേഷം അഞ്ചു മുതൽ ഏഴു വരെയുള്ള അദ്ധ്യായങ്ങളെക്കുറിച്ച് ക്രൈസ്തവസഭയുടെ ഭരണഘടന എന്നു വിളിക്കാമെന്ന് വേദപണ്ഡിതന്മാർ പറയുന്നുണ്ട്.

ഏതു സഭയായിരുന്നാലും ഏതു സംഘടനയായിരുന്നാലും ഏത് രാജ്യമായിരുന്നാലും ഏതു രാഷ്ട്രീയപാർട്ടിയായിരുന്നാലും അതിന്റെയെല്ലാം വളർച്ചയുടെ അടിത്തറയായിട്ട് ഉണ്ടാകേണ്ടിയിരിക്കുന്നത് ഒരു ഭരണഘടനയാണ്. ആ നിയമ സംഹിതയ്ക്ക് ലക്ഷ്യങ്ങളുണ്ട്. ആ ലക്ഷ്യങ്ങൾ, നയങ്ങൾ എന്തൊക്കെയാണെന്നുള്ളത് മുന്നമേ ആലോചിച്ച് നിശ്ചയിച്ച് എഴുതപ്പെട്ട് എല്ലാവരും കാത്തു സൂക്ഷിക്കത്തക്കവണ്ണം ഉള്ള ക്രമീകരണങ്ങൾ ഉണ്ടായിരിക്കുകയാണ്.

ഇവിടെ സമ്മേളിക്കുന്ന പതിനാല് പിതാക്കന്മാരെ നാം ഇന്ന് സ്വീകരിക്കുകയാണല്ലോ. ഏതെങ്കിലും വിധത്തിൽ പേരെഴുതി വാഴിക്കുകയായിരുന്നില്ല. അവരെ വാഴിക്കത്തക്കവണ്ണം ഒരുപാട് നടപടിക്രമങ്ങൾ നമ്മുടെ സഭയിൽ നടത്തപ്പെട്ടു. ഒരു അവിവാഹിത വൈദികനെ ഒരു സുപ്രഭാതത്തിൽ ആരോടും പറയാതെ മേലപ്പട്ടക്കാരനാക്കുവാനുള്ള അവകാശം നമ്മുടെ ഭരണഘടന ഒരിക്കലും അനുവദിക്കുന്നില്ല. കാരണം, ഭരണഘടനയുടെ കീഴിൽ നിന്നുകൊണ്ടു മാത്രമാണ് പരിശുദ്ധ കാതോലിക്ക ബാവാ തിരുമേനിക്കും എല്ലാ മെത്രാപ്പോലീത്തന്മാർക്കും വൈദികർക്കും അത്മായ സഹോദരങ്ങൾക്കും പ്രവർത്തിക്കുവാനുള്ളത്. ഈ ഭരണഘടനയുടെ വിധേയത്വത്തോടെ അതിൽ പറഞ്ഞിരിക്കുന്ന അവകാശങ്ങൾ, അതിൽ പറഞ്ഞിരിക്കുന്നപ്രകാരം പ്രവർത്തിക്കുവാനേ കഴിയുകയുള്ളു.

ഒരു നിയമവും ഇല്ലാത്തവർക്ക് എന്തും പ്രവർത്തിക്കാം. അങ്ങനെ പ്രവർത്തിക്കുന്നവർക്ക് ഒരുപക്ഷെ തല്ക്കാലത്തേക്ക് പ്രയോജനകരമായി




തീർന്നാൽതന്നെയും പിന്നീട് വലിയ അരാചകത്വത്തിലേക്ക് നയിക്കപ്പെടുമെന്നുള്ളത് വളരെ വ്യക്തമായ വസ്തുതയാണ്.

പ്രിയമുള്ളവരെ, നാം പലപ്പോഴും നിയമങ്ങൾക്ക് വിധേയമായി പ്രവർത്തിക്കുവാനുള്ള ഒരു ക്രമീകരണമാണ് ഭരണഘടനകൊണ്ട് ഉദ്ദേശിക്കുന്നത്. പരിശുദ്ധ വട്ടശേരിൽ തിരുമേനി ഇതിന്റെ ഓരോ അക്ഷരങ്ങളും ഓരോ വാക്കുകളും ശ്രദ്ധാപൂർവ്വമാണ് എഴുതിയിട്ടുള്ളത്. പരിശുദ്ധ പാത്രിയർക്കീസ് ബാവാ തിരുമേനിക്ക് അതിൽ ഒരു വലിയ സ്ഥാനമുണ്ട്. മലങ്കരസഭയിലെ കാതോലിക്കയ്ക്കും മലങ്കര മെത്രാപ്പോലീത്തായ്ക്കും അതിൽ പ്രത്യേക സ്ഥാനമുണ്ട്. അതുപോലെ ആത്മായ വൈദിക ട്രസ്റ്റിക്കും പ്രത്യേക സ്ഥാനമുണ്ട്. എല്ലാ കാര്യങ്ങളും ചിട്ടയോടെ പ്രവർത്തിക്കണമെങ്കിൽ ഇതുപോലെയുള്ള നിയമസംഹിത അത്യാവശ്യമാണ്. ഇങ്ങനെ ഒന്നില്ലെങ്കിൽ കൈയ്യൂക്കുള്ളവൻ കാര്യക്കാരനായി മാറും. അവർക്ക് എന്തും ചെയ്യാം. ആരോടും ഒന്നും ചോദിക്കേണ്ടതില്ല. ആരുടെയെങ്കിലും തല അറുക്കണമെങ്കിൽ അതിനുമുള്ള അവകാശം നിയമങ്ങളില്ലാത്തവർക്ക് ഉണ്ടാകും. അതുകൊണ്ട് എന്തും പ്രവർത്തിക്കുവാനുള്ള അവകാശം മലങ്കരസഭ ആർക്കും നല്കുന്നില്ല.

ഒരു സഭയുടെ അടിസ്ഥാനപരമായ വളർച്ചയ്ക്ക് വളരെ അനിവാര്യമായ ഒരു ഘടകമാണ് ഭരണഘടന. അത് കാലോചിതമായി മാറ്റങ്ങൾ ഉൾക്കൊള്ളമെങ്കിൽ അത് ഉൾ

ക്കൊള്ളണം.

1958ൽ ഈ ഭരണഘടനയുടെ സാധുത ബഹുമാനപ്പെട്ട സുപ്രീം കോടതി അംഗീകരിച്ചിട്ടുണ്ട്. കാലാകാലങ്ങളിൽ അതുമായി ബന്ധപ്പെട്ട പല പരാമർശങ്ങളും ഉണ്ടായിട്ടുണ്ട്. ആ ഭരണഘടന അനുസരിച്ച് വിളിച്ചു കൂട്ടിയ അസോസിയേഷൻ ശരിയെന്ന് 1958ൽ ബഹുമാനപ്പെട്ട സുപ്രീം കോടതിയുടെ വിധിന്യായത്തിൽ പറഞ്ഞു. 1934ൽ പാസാക്കിയ ഭരണഘടന മലങ്കരയിലെ എല്ലാ ദേവാലയങ്ങൾക്കും ഇടവകകൾക്കും ബാധകമാണെന്ന് 1998ലെ വിധിയിൽ പറഞ്ഞു.

പ്രിയമുള്ളവരെ, മലങ്കര സഭ ഒരു വിധത്തിലും അസ്വസ്ഥതപ്പെടേണ്ടതില്ല. ഈ ഭരണഘടനയുടെ അടിസ്ഥാനത്തിൽ മലങ്കരയിലെ എല്ലാ പള്ളികളും ഭരിക്കപ്പെടും, ഭരിക്കപ്പെടണം എന്നു തന്നെയാണ് ബഹുമാനപ്പെട്ട സുപ്രീം കോടതി വിധിച്ചിരിക്കുന്നത്. അത് വളരെ ചിട്ടയോടെ ക്രമാനുഗതമായി നടന്നുവരികയാണ്. അതുകൊണ്ട് ഭരണഘടനയെക്കുറിച്ചുള്ള ഒരു അവബോധം ഉണ്ടാകേണ്ടതുണ്ട്. അതിൽ എന്തു പറയുന്നു, എന്തവകാശമാണ് അത് നൽകുന്നത് എന്ന് അതിൽ വ്യക്തമായി വിവക്ഷിച്ചിട്ടുണ്ട്. അതനുസരിച്ച് പ്രവർത്തിച്ചാൽ ഇവിടെ വഴക്കില്ല, ഇവിടെ കോടതി വ്യവഹാരമില്ല, ഇവിടെ യാതൊരു വിധത്തിലുമുള്ള പ്രതിസന്ധിയുമില്ല. പക്ഷെ, ഭരണഘടനയെ വലിച്ചുകീറിക്കൊണ്ട് എങ്ങനെയെങ്കിലും കാര്യങ്ങൾ കൈയ്യൂക്കു കൊണ്ട് നേടണമെന്നുള്ള ആ ചിന്ത വരുമ്പോഴാണ് പ്രതിസന്ധികളുണ്ടാകുന്നത്. അതുകൊണ്ട് വളരെ ശുഷ്കാന്തിയോടെ ചിട്ടയോടെ നിയമങ്ങൾക്ക് വിധേയമായി പ്രവർത്തിക്കണമെന്ന് നിഷ്കർഷിച്ചിട്ടുണ്ട്. അതുതന്നെയാണ് ഇപ്പോഴത്തെ നമ്മുടെയും ലക്ഷ്യവും ദൗത്യവും. പഴയനിയമകാലത്തും നിയമങ്ങൾക്കു വിധേയമായി തന്നെ കാര്യങ്ങൾ ചെയ്യണമെന്നു തന്നെയാണ് ദൈവംതമ്പുരാൻ പറഞ്ഞിരിക്കുന്നത്.

ഏതെല്ലാം വിധത്തിലാണ് ഭരണഘടന സമൂഹത്തിൽ ഒരു സന്തുലിതഭാവം നിലനിർത്തേണ്ടതെന്നുള്ള നിയമസംഹിതകളും പഴയനിയമത്തിൽ കാണാം. നിയമസംഹിത കൂടാതെ ഒരു സമൂഹത്തിനും നിലനിൽക്കുവാനോ മുന്നേറുവാനോ സാധ്യമല്ല.

സഭയുടെ ഭരണഘടനയെക്കുറിച്ചുള്ള അവബോധം ജനങ്ങൾക്കുണ്ടാകേണ്ടതുണ്ട്. പല ഇടവകകളിലും പൊതുയോഗം കൂടിക്കഴിഞ്ഞ് പൊതുയോഗത്തിന് അധികാരമില്ലാത്ത, അവകാശമില്ലാത്ത പല നിയമങ്ങളും പാസാക്കും. അങ്ങനെ പാസാക്കുമ്പോൾ നമ്മുടെ മെത്രാപ്പോലീത്തന്മാർ ഭരണഘടന വച്ച് അതു പരിശോധിക്കും. അംഗീകരിക്കേണ്ടത് അംഗീകരിക്കും. മെത്രാപ്പോലീത്തന്മാർക്കു മാത്രമല്ല ഭരണഘടനയെക്കുറിച്ച് അറിവുണ്ടാകേണ്ടത്, സാധാരണ ജനങ്ങൾക്കും ഇടവക ഭരണം നടത്തുന്ന എല്ലാവർക്കും പ്രത്യേകിച്ച് വൈദികർക്കും കൈക്കാരന്മാർക്കും സെക്രട്ടറിമാർക്കും മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്കും ഭരണഘടനയെക്കുറിച്ച് നല്ല അറിവ് ഉണ്ടായിരിക്കണം. ഭരണഘടന വക്കീലന്മാർ മാത്രം പഠിച്ചിരിക്കേണ്ടതല്ല. എങ്കിൽ മാത്രമെ വ്യവസ്ഥാപിതമായ വിധത്തിൽ നമ്മുടെ സഭയ്ക്ക് വളരുവാനായിട്ട് സാധിക്കുകയുള്ളൂ. ഈ അവബോധത്തിന് തുടക്കം കുറിക്കുവാൻ കണ്ടനാട് ഭദ്രാസനത്തിന് സാധിച്ചുവെന്നതിൽ എന്റെ പ്രത്യേക സന്തോഷം അറിയിക്കുന്നു.

ഈ സമ്മേളനത്തിന്റെ രണ്ടാമത്തെ ദൗത്യം കഴിഞ്ഞ രണ്ടുമൂന്നു വർഷത്തിനുള്ളിൽ രണ്ടുപ്രാവശ്യമായിട്ട് വാഴിക്കപ്പെട്ട പതിനാല് പിതാക്കന്മാരെ നാം അനുമോദിക്കുകയാണ്. നമ്മുടെ സ്നേഹം അവരോട് പ്രകടിപ്പിക്കുകയാണ്.

മലങ്കര സഭയുടെ പാരമ്പര്യം എന്നു പറയുന്നത് പിതാക്കന്മാരെ ആദരിക്കുക, ബഹുമാനിക്കുക എന്നുള്ളതാണ്. അത് നമ്മുടെ രക്തത്തിൽ അലിഞ്ഞുചേർന്നിട്ടുള്ളതാണ്. പിതാക്കന്മാരെ ഇത്രമാത്രം ആദരവോടെ കരുതുന്ന മറ്റൊരു ക്രൈസ്തവ സമൂഹം ഉണ്ടോ എന്ന് ഞാൻ സംശയിക്കാറുണ്ട്. നമ്മുടെ ജനങ്ങൾ നമ്മുടെ പിതാക്കന്മാരോട് വളരെയേറെ ആദരവ് കാണിക്കുന്നു. ഇതു നമ്മുടെ ഉത്തരവാദിത്വമാണ്, നമ്മുടെ ചുമതലയാണ്, നമ്മുടെ സ്നേഹപ്രകടനമാണ്. അതാണ് ഇന്ന് ഇവിടെ പ്രകടമാകുന്നത്. നമ്മുടെ പിതാക്കന്മാർ പണ്ഡിതന്മാരാണ്, അതുപോലെ ലോകപ്രസിദ്ധരാണ്. വേദശാസ്ത്രം നല്ലതുപോലെ അറിയുന്നവരാണ്. ഭരണഘടന എങ്ങനെയാണ് കൈകാര്യം ചെയ്യേണ്ടത് എന്ന് വ്യക്തമായി പഠിച്ചിട്ടുള്ളവരാണ്. അത് പ്രയോഗത്തിൽ വരുത്തിയിട്ടുള്ളവരാണ്. വൈദികരായിരിക്കുമ്പോൾ ഇടവക ഭരണം ഏറ്റവും നല്ല രീതിയിൽ നടത്തിയിട്ടുള്ളവരാണ്. അതുകൊണ്ട് ആ പിതാക്കന്മാരെ ബഹുമാനിക്കാനും ആദരിക്കാനും തക്കവണ്ണം ഈ സമ്മേളനം ലക്ഷ്യമാക്കിയിരിക്കുന്നു. ഈ പതിനാലു പേരെ ഒരുമിച്ച് ഒരു സമ്മേളനവേദിയിൽ ലഭിക്കുക എന്നുള്ളത് അത്ര എളുപ്പമല്ല. ഏതെങ്കിലും പൊതുവായ ഒരു സന്ദർഭം ഉണ്ടാകുമ്പോൾ മാത്രമെ അങ്ങനെ ലഭിക്കുകയുള്ളൂ. പലരും ഉത്തരവാദിത്വത്തിലും ഭാരതത്തിനു പുറത്തുമൊക്കെയാണ് അവരുടെ കർമ്മമണ്ഡലം. അങ്ങനെയുള്ള, അന്തർദേശിയ തലത്തിൽ പ്രവർത്തിക്കുന്ന ഈ പിതാക്കന്മാരെ കോലഞ്ചേരിയുടെ മടിത്തട്ടിലേക്ക് നാം ആനയിച്ചു, അവർ ഇവിടേക്കു കടന്നുവന്നു. തീർച്ചയായും നാം ആദരിക്കുന്നു.

മലങ്കരസഭ ഈ പിതാക്കന്മാരിൽ ഒത്തിരി പ്രതീക്ഷകൾ വച്ചുപുലർത്തുന്നുണ്ട്. മലങ്കര സഭ ഈ പിതാക്കന്മാരുടെ കൈകളിൽ സുരക്ഷിതമാണ് എന്ന് നമ്മുടെ ജനങ്ങൾക്ക് ബോധ്യമാകത്തക്കവണ്ണമുള്ള വലിയ ഉത്തരവാദിത്വമാണ് നമ്മുടെ പിതാക്കന്മാരിലുള്ളത്. ജനങ്ങളെ നേരായ വഴിയിലൂടെ നയിക്കുവാൻ, വഴികാട്ടിയായി ജനത്തിനു മുമ്പാകെ നേതൃത്വം നൽകി നയിക്കേണ്ട ഇടയന്മാരാണ്. ആ ഇടയന്മാർക്ക് നമ്മുടെ പിന്തുണ ആവശ്യമുണ്ട്. നമ്മുടെ പ്രാർത്ഥന ആവശ്യമുണ്ട്. നമ്മുടെ സഹകരണം ആവശ്യമുണ്ട്. അവരുടെ മുന്നിൽ നമുക്ക് അനുസരണം ആവശ്യമുണ്ട്. നിയമങ്ങളെ അനുസരിക്കുവാൻ പലപ്പോഴും ബുദ്ധിമുട്ടുണ്ട്. ഇടയനും ആടുകളും തമ്മിലുള്ള ബന്ധം നിലനിർത്തുമ്പോൾ മലങ്കരസഭ കേരളത്തിൽ, ഭാരതത്തിൽ, അന്തർദേശിയ തലത്തിൽ കൂടുതൽ ശ്രദ്ധിക്കപ്പെടും. അവരിലൂടെ യേശുക്രിസ്തുവിന്റെ സാക്ഷ്യം പൂർത്തീകരിക്കുവാൻ ഇടയായി തീരട്ടെ.

52ൽ പരിശുദ്ധ മാർത്തോമ ശ്ലീഹ മലങ്കരയിൽ വന്നു. സഭ സ്ഥാപിച്ചു. ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്ക് നാം പ്രവേശിച്ചിരിക്കുന്നു. ആ പിതാവിന്റെ പിൻതുടച്ചക്കാരാണ് നാമെന്ന അവകാശം ഉയർത്തിപ്പിടിക്കാൻ നമുക്ക് കഴിയണം. സഭയുടെ യശസ്, സുരക്ഷിതത്വം, എല്ലാ തലത്തിലും വളർന്നു സാധ്യമാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു. അഭിവന്ദ്യരായ പിതാക്കന്മാർക്ക് ആശംസകൾ നേരുന്നു. ഭാവുകങ്ങൾ നേരുന്നു.

സഭ പുതിയ നൂറ്റാണ്ടിലേക്ക് നയിക്കത്തക്കവണ്ണം അവരുടെ കരങ്ങൾ ശക്തമായി തീരട്ടെ, ദൈവത്തിന്റെ കൃപ അവരെ നയിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

*സഭാ ഭരണഘടനയുടെ എഴുപത്തിയഞ്ചാം വാർഷികാഘോഷ ഉദ്ഘാടനം ആഗസ്റ്റ് 1ന് കണ്ടനാട് ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തിയപ്പോൾ ചെയ്ത ഉദ്ഘാടന പ്രസംഗം.*

**മലങ്കര സഭയുടെ പാരമ്പര്യം എന്നു പറയുന്നത് പിതാക്കന്മാരെ ആദരിക്കുക, ബഹുമാനിക്കുക എന്നുള്ളതാണ്. പിതാക്കന്മാരെ ഇത്രമാത്രം ആദരവോടെ കരുതുന്ന മറ്റൊരു ക്രൈസ്തവ സമൂഹമുണ്ടോ എന്ന് സംശയിക്കാറുണ്ട്.**

സ്മരണ



# നഷ്ടജാതകവും ദൈവത്തിന്റെ കാരുണ്യവും

കെ.എം.മാത്യു

**ആ**ദ്യമേ പറയട്ടെ: എന്റെ ജീവിതകഥയ്ക്ക് കാലത്തിന്റെ വിശാലതയിൽ എന്തെങ്കിലും പ്രസക്തിയുണ്ടെന്ന് ഒരിക്കലും തോന്നിയിട്ടില്ല. ലോക ഭൂപടത്തിൽ ഒരു മണൽതരിയുടെ വലിപ്പംപോലുമില്ലാത്ത കേരളമെന്നൊരു സ്ഥലത്ത് ജീവിച്ചിരിക്കുന്ന കെ.എം.മാത്യുവിന്, കാലത്തിന്റെ അനന്തമായ പ്രവാഹത്തിൽ ഒട്ടും പ്രസക്തിയില്ലെന്ന് എനിക്കും നിങ്ങൾക്കുമറിയാം. ഞാൻ അതു ചെയ്തു, ഞാൻ ഇതു ചെയ്തു എന്നൊക്കെ പറയുന്നതു വങ്കത്തരമാണെന്ന് എന്റെയീ തൊണ്ണൂറാം വയസ് ചെവിയിൽ ഉറപ്പിച്ചുപറഞ്ഞു തരുന്നുമുണ്ട്: 'മലയാളമനോരമ'യുടെ കാര്യം തന്നെയെടുക്കുക. പല തലമുറകളിലുള്ള കുറേപ്പേർ ചേർന്ന്, സ്നേഹം കൊണ്ടും സമർപ്പണം കൊണ്ടും നേടിയെടുത്ത വിജയമാണ് മനോരമയുടേത്. പക്ഷേ, എല്ലാം ചെയ്യിപ്പിക്കുന്നയാൾക്കാണു പ്രസക്തി. ചെയ്യിപ്പിക്കുന്നയാൾക്കു മുന്നിൽ ചെയ്തവരെത്ര നിസ്സാരർ! ചെയ്യിപ്പിക്കുന്നയാളെ എന്തുവേണമെങ്കിലും വിളിക്കാം; ദൈവമെന്നോ കാലമെന്നോ നിയതിയെന്നോ... പ്രായത്തിന്റെ ഈ യറ്റത്തെത്തുമ്പോൾ ഇപ്പറഞ്ഞ നിസ്സാരതയെക്കുറിച്ച് കൂടുതൽ കൂടുതൽ എനിക്കു തിരിച്ചറിവുണ്ടാകുന്നു എന്നതു സത്യമാണ്.

കാടിന്റെ ഉള്ളിലേക്ക് എത്രത്തോളം പോകാം എന്നൊരു കുസൃതിച്ചോദ്യം കേട്ടിട്ടില്ലേ? 'കാടിന്റെ പകുതിവരെ' എന്ന് ഉത്തരം പറയാൻ കുട്ടികൾക്കുവരെ കഴിയുകയും ചെയ്യും. കാടിന്റെ നടുക്കെത്തിയാൽ പിന്നെ പുറത്തേക്കല്ലേ യാത്ര! അതപ്പോൾ തിരിച്ചുപോക്കാണ്. ഞാൻ പുറത്തേക്കു നടന്നെത്താറായി. കാട്ടിലേക്കു പ്രവേശിച്ച മാനസികാവസ്ഥയല്ല, കാടിനു പുറത്തേക്ക് എത്താറാവുമ്പോൾ... യാത്രയിൽ കണ്ട കാഴ്ചകൾ, കേട്ട ശബ്ദങ്ങൾ, അറിഞ്ഞ ഗന്ധങ്ങൾ എന്നിവയൊക്കെ മനസ്സിലെടുത്തുവച്ചിട്ടുണ്ടെങ്കിലും സന്തോഷത്തിന്റെയോ സങ്കടത്തിന്റെയോ ഭാരം തോന്നിപ്പിക്കൽ ആ അനുഭവങ്ങൾക്കൊന്നും ഇപ്പോൾ സാധിക്കുന്നില്ലെന്നതാണ് അതിശയം! കേട്ട പാട്ടിനെക്കാൾ കേൾക്കാത്ത പാട്ട് മധുരതരമെന്നും ഇനി പറയാനാവില്ല. പാട്ടുകളെല്ലാം കേട്ടുകഴിഞ്ഞു.

ഇനി തൊണ്ണൂറു വയസ്സിന്റെ കാര്യമെടുക്കുക. ഈ പ്രായത്തിലെ അനുഭവസമ്പന്നതയ്ക്ക് വല്ല പ്രസക്തിയുമുണ്ടോ? അഥവാ, അനുഭവ സമ്പന്നനാവാൻ ഒരാൾ തൊണ്ണൂറു വയസ്സുവരെയൊക്കെ കാത്തിരിക്കേണ്ടതുണ്ടോ? വേണ്ടെന്ന് ഉറപ്പിച്ചുപറയാൻ കഴിയും. കാരണം, ഇരുപത്തിയഞ്ചു വയസ്സിനുള്ളിൽ ഞാൻ ഒരു ജീവിതത്തിന്റെ മുഴുവൻ മധുരവും കയ്പും അനുഭവിച്ചുകഴിഞ്ഞവനാണ്. പിന്നീടൊരിക്കലും അതുപോലൊരു ദശാസന്ധി എനിക്കുണ്ടായിട്ടില്ല.

പ്രശസ്ത മദ്രാസ് ക്രിസ്ത്യൻ കോളജിലാണ് ഞാൻ ബി.എയ്ക്കു പഠിച്ചത്. അക്കാലത്തെ ഒരു ചെറുപ്പക്കാരന് അനുഭവിക്കാവുന്ന ഏറ്റവും നല്ല ജീവിത സൗകര്യങ്ങളെല്ലാം അനുഭവിച്ച്, കോളജ് കാലത്തെയും അതുവരെയുള്ള ജീവിതത്തെയും ആഘോഷമായി കൊണ്ടാടുമ്പോഴായിരുന്നു തിരുവിതാംകൂർ ദിവാൻ സർ.സി.പി. രാമസ്വാമി അയ്യരുടെ കോപാഗ്നി ഞങ്ങളുടെ കുടുംബത്തിൽ വന്നുവീണത്. ഉണ്ടായിരുന്നതെല്ലാം പോയി. സമ്പത്തും സൽപ്പേരുമെല്ലാം. ഇങ്ങനെയൊരു ദുർവിധിയുടെ ആഴത്തിൽ ചെന്നു പതിക്കുമെന്ന് ഞങ്ങളൊരിക്കലും കരുതിയതുമല്ല. എന്നിട്ടും വിധിയുടെ നിശ്ചയം അതായിരുന്നു. 1938ലെ മധ്യവേനലവധി കഴിഞ്ഞ് കോളജ് തുറന്നപ്പോൾ, ജീവിതത്തിലെ എല്ലാ സൗകര്യങ്ങളും കൈവിട്ടുപോയൊരു ചെറുപ്പക്കാരനായി ഞാൻ മാറിക്കഴിഞ്ഞിരുന്നു! എന്റെ അപ്പച്ചൻ കെ.സി.മാമ്മൻ മാപ്പിളയും അടുത്ത ബന്ധുക്കളും ജയിലിലായി; ഞങ്ങളുടെ കുടുംബത്തിന്റെ മുന്നോട്ടുള്ള പോക്ക് വഴിമുട്ടി ഇരുളിലും.

കണ്ടത്തിൽ വറുഗീസ് മാപ്പിളയും എന്റെ അപ്പച്ചനും ജീവിതം കൊണ്ടു വളർത്തിയെടുത്ത മലയാള മനോരമ, സി.പിയുടെ പൊലീസും നിയമവും ചേർന്ന് പൂട്ടി മുദ്രവച്ചു. നീണ്ട ഒൻപതു വർഷം വേണ്ടിവന്നു, മനോരമ വീണ്ടും സ്വാതന്ത്ര്യത്തിന്റെ ശുദ്ധവായു ശ്വസിക്കാൻ. ഇതിനിടെ അപ്പച്ചനും കൂട്ടരും ജയിൽ വിമോചിതരായിക്കഴിഞ്ഞിരുന്നു. വീണ്ടും ഞങ്ങളും മനോരമയും പുതുജീവിതത്തിലേക്കു പിച്ചുവച്ചു നടന്നുനീങ്ങി. എന്റെ ജ്യേഷ്ഠസഹോദരൻ കെ.എം.ചെറിയാനിലേക്ക് (ഉണ്ണൂണ്ണിച്ചായൻ) കുടുംബത്തിന്റെയും മനോരമയുടെയും നായകത്വം ചെന്നെത്തി. നഷ്ടപ്പെട്ട ജീവിതം മെല്ലെ മെല്ലെ ഞങ്ങൾ വീണ്ടെടുത്തു. ദൈവത്തിന്റെ കാരുണ്യം!

ഞങ്ങളുടെ കുടുംബത്തിൽ അക്കാലത്തുള്ളവരെല്ലാം ഇങ്ങനെ ജീവിതത്തിന്റെ രണ്ടറ്റവും കണ്ടവരാണ്; മനോരമയും. എന്റെയും മനോരമയുടെയും കഥയിൽ യാദൃച്ഛികതയുടെ സൗന്ദര്യമുണ്ടായത് അങ്ങനെയാണ്. അതായത്, ഒരു ജന്മത്തിൽ ഒന്നിലേറെ ജന്മങ്ങൾ! വേണമെങ്കിൽ ദൈവമെന്ന വലിയ എഴുത്തുകാരന്



**മനോരമയിൽ എത്തുമെന്ന് ഞാനൊരിക്കലും പ്രതീക്ഷിച്ചതല്ല. കർണാടകയിൽ ചിക്മഗളൂരിലെ എസ്റ്റേറ്റ് ജീവിതമോ ബോംബെയിലെ ബിസിനസ്സ് ജീവിതമോ തുടരാനുള്ള സാധ്യതകളും കുറവായിരുന്നില്ല. അല്ലെങ്കിൽ ബോംബെയിലെ ഏതെങ്കിലും ഒരു ചെറിയ കമ്പനിയുടെ ഉടമസ്ഥനാകാമായിരുന്നു. പക്ഷേ, കാലം മറ്റൊരു സാധ്യതയിലേക്ക് എപ്പോഴും മനുഷ്യനെ കൊണ്ടുപോകുന്നു. അപ്രതീക്ഷിതമെന്നോ യാദൃച്ഛികമെന്നോ എളുപ്പത്തിൽ വിശേഷിപ്പിക്കാവുന്നൊരു നീക്കത്തിലൂടെ നമുക്കായി ഒരു വാതിൽ തുറക്കുകയാണ്... ദൈവകൃപ എന്നോ വിധി എന്നോ വിളിക്കാവുന്ന, മനുഷ്യശക്തിക്ക് അതീതമായ ഒരു ഇടപെടൽ 1954ൽ മനോരമയുടെ വാതിൽ അങ്ങനെ എനിക്കായി തുറന്നുതന്നു.**

അര നൂറ്റാണ്ടുമുമ്പ് ഞങ്ങളുടെ കഥ ഇങ്ങനെ ശുഭാന്ത്യമല്ലാതെ മറ്റൊരുതരത്തിൽ മാറ്റിയെഴുതാമായിരുന്നു. ദൈവത്തിന് അങ്ങനെ തോന്നാതിരുന്നത് ഞങ്ങളുടെ ഭാഗ്യം!

പണ്ട് ഇംഗ്ലണ്ടിൽ ഒരു പ്രവചനക്കാരൻ ഉണ്ടായിരുന്നു. അക്കാലത്തെ മുൻനിര പത്രങ്ങളിലെല്ലാം വാർഷിക പ്രവചനം നടത്തുന്നത് അദ്ദേഹമായിരുന്നു. ആളുകൾക്ക് അദ്ദേഹത്തിന്റെ പ്രവചനങ്ങളിൽ വലിയ വിശ്വാസമായിരുന്നു. അക്കാലത്ത് ഇംഗ്ലണ്ടിലുണ്ടായിരുന്ന പ്രശസ്ത ആക്ഷേപഹാസ്യ സാഹിത്യകാരന് ഈ പ്രവചനക്കാരന്റെ ജനപ്രീതി സഹിച്ചില്ല. ഒരു ദിവസം ഈ സാഹിത്യകാരൻ പ്രമുഖ പത്രത്തിൽ തന്റേതായ ഒരു പ്രവചനം വെണ്ടയ്ക്കാ മുഴുപ്പിൽ നിരത്തി ഇംഗ്ലണ്ടിനെ ഞെട്ടിച്ചു. അടുത്ത വർഷം ഏതോ ഒരു ദിവസം നമ്മുടെ വലിയ പ്രവചനക്കാരൻ മരിച്ചുപോകുമെന്നായിരുന്നു പ്രവചനം. സ്ഥിരമായി ആക്ഷേപഹാസ്യവും പരിഹാസവും എഴുതുന്നതുകൊണ്ടാവണം ഒരു രസമെന്നതിൽ കവിഞ്ഞ് ആളുകൾ ഈ പ്രവചനത്തിനു വലിയ പ്രാധാന്യമൊന്നും കൊടുത്തില്ല. പക്ഷേ, ആ ദിവസത്തെ ഒരാളെങ്കിലും ഓർത്തുവച്ചിരുന്നു: നമ്മുടെ പ്രവചനക്കാരൻ! സ്വാഭാവികം, ആ ദിവസം പിന്നിട്ടപ്പോൾ, പിറ്റേന്ന് അതേ പത്രത്തിൽ പ്രവചനക്കാരന്റെ കുറിപ്പുമുണ്ടായിരുന്നു. 'ഞാൻ മരിച്ചില്ല' എന്ന തലക്കെട്ടിൽ! ആക്ഷേപ ഹാസ്യ സാഹിത്യകാരനെ കണക്കിന് കളിയാക്കിക്കൊണ്ട്. അതിന്റെ പിറ്റേന്ന്, അതേ പത്രത്തിൽ മറ്റൊരു ബോക്സ് സ്റ്റോറിയുണ്ടായിരുന്നു. പ്രവചനക്കാരന്റെ പ്രതികരണത്തിന് ആക്ഷേപഹാസ്യ സാഹിത്യകാരന്റെ മറുവെടി. താൻ പ്രവചിച്ചതുപോലെ അന്നേദിവസം തന്നെ പ്രവചനക്കാരൻ മരിച്ചുപോയെന്നും ഇപ്പോഴുള്ളത് അതേ പേരിലുള്ള മറ്റൊരാളാണെന്നും പറഞ്ഞ്!

ഞാൻ എന്റെ കഥയിലേക്ക് വരട്ടെ. മനോരമയിലെ പത്രാധിപസമിതി അംഗമായിരുന്ന കൊടുപ്പുന്ന ഗോവിന്ദ ഗണകൻ ഭാഷാപണ്ഡിതനും അറിയപ്പെടുന്ന ജ്യോതിഷിയുമായിരുന്നു. പത്രവുമായി ബന്ധപ്പെട്ട ഭാഷാപരമായ സംശയങ്ങൾ അദ്ദേഹത്തോടായിരുന്നു ചോദിച്ചിരുന്നത്.

അദ്ദേഹം മനോരമയിൽ ചേരുന്നതിനു മുമ്പുള്ള കാലം. ഞാൻ അന്ന് ബോംബെയിലാണ്. നാട്ടിലെത്തിയ വേള. കൊടുപ്പുന്ന എന്തോ ആവശ്യത്തിനു വന്നപ്പോൾ, ഭാഷയോടു ബന്ധപ്പെടാത്തൊരു കാര്യം ഞാൻ ചോദിച്ചു.

– എനിക്കൊരു ജാതകമെഴുതി തരാമോ?

ജാതകമെഴുതുക എളുപ്പമാണ്, ജനിച്ച നാളും സമയവും അറിയാമെങ്കിൽ. പക്ഷേ എന്റെ കാര്യത്തിൽ, ജനിച്ച തീയതിയും ഏകദേശസമയവും മാത്രമേയുള്ളൂ. ഇങ്ങനെ വളരെ വൈകി, കിട്ടാവുന്ന പരിമിതമായ വിവരങ്ങൾകൊണ്ട് തയ്യാറാക്കുന്ന ജാതകത്തെയാണ് 'നഷ്ടജാതക'മെന്നു വിളിക്കുന്നത്. വെറുമൊരു കൗതുകത്തിനു ഞാൻ ചോദിച്ചതാണെങ്കിലും കൊടുപ്പുന്ന അതു വളരെ ഗൗരവത്തോടെ എടുക്കുകയും ദിവസങ്ങൾക്കുള്ളിൽ നഷ്ടജാതകം തയ്യാറാക്കിത്തരികയും ചെയ്തു. ജാതകത്തിലുള്ള കാര്യങ്ങളൊക്കെ കൊടുപ്പുന്ന വിശദീകരിക്കുമ്പോൾ, എന്റെ മരണം എന്നായിരിക്കുമെന്ന് ഞാൻ ചോദിച്ചു. ജാതകത്തിൽ ആ ദിവസം സൂചിപ്പിച്ചിട്ടുണ്ടെന്ന് അദ്ദേഹം പറഞ്ഞു.

വർഷങ്ങൾക്കുശേഷം, ആ 'വിധിദിവസം' പിന്നിട്ടു. അപ്പോഴേക്കും ഞാൻ മനോരമയിൽ എത്തിക്കഴിഞ്ഞിരുന്നു. കൊടുപ്പുന്നയും പത്രാധിപസമിതിയിലുണ്ട്.

ആ ജാതകം സഹിതം, ഞാൻ കൊടുപ്പുന്നയ്ക്കൊരു കുറിപ്പെഴുതിക്കൊടുത്തു.

– അന്നു പറഞ്ഞ തീയതിയിൽത്തന്നെ കെ.എം.മാത്യു മരിച്ചു. ഈ കത്തെഴുതുന്നതു മറ്റൊരു കെ.എം.മാത്യുവാണ്.

വെറും തമാശയ്ക്കാണ് ആ കുറിപ്പെഴുതിയതെങ്കിലും കൊടുപ്പുന്നയ്ക്കതു വളരെ വിഷമമുണ്ടാക്കിയെന്ന് പിന്നീടറിഞ്ഞു. പിന്നെ ഞാനതു മറക്കുകയും ചെയ്തു. കൊടുപ്പുന്നയുടെ മരണശേഷം, അദ്ദേഹത്തിന്റെ ഓഫീസ് മേശ പരിശോധിക്കുകയായിരുന്ന ആർക്കോ ഒരു ചെറിയ നോട്ടുബുക്ക് കയ്യിൽ തടഞ്ഞു. അത് എന്റെ ജാതകമായിരുന്നു! തെറ്റിപ്പോയ പ്രവചനത്തിന്റെ ഓർമ്മക്കുറിപ്പുപോലെ അദ്ദേഹമത് അക്കാലമത്രയും സൂക്ഷിച്ചുവയ്ക്കുകയായിരുന്നോ?

കൊടുപ്പുന്ന എന്റെ മരണം പ്രവചിച്ച അതേ വർഷമാണ് എനിക്ക് ആദ്യത്തെ ഹൃദയാഘാതമുണ്ടായത്! പക്ഷേ, ഞാൻ ഇപ്പോഴും ജാതകത്തിലും പ്രവചനങ്ങളിലും വിശ്വസിക്കുന്നില്ല. പ്രവചനാതീതമായ ഒരു ജീവിതമാണല്ലോ ഞാൻ അനുഭവിച്ചത്. ഇക്കഴിഞ്ഞ ദിവസം ഈ പുസ്തകത്തിൽ ഉപയോഗിക്കാൻവേണ്ടി കൊടുപ്പുന്ന എഴുതിയ ആ ജാതകം എന്റെ വീട്ടിലും മനോരമയിലെ ആർക്കൈവ്സിലുമൊക്കെ തിരഞ്ഞെങ്കിലും കണ്ടുകിട്ടിയില്ല, നഷ്ടജാതകമല്ലേ, നഷ്ടപ്പെട്ടിരിക്കണം!

എന്റെ ജീവിതം ആ നഷ്ടജാതകം പോലെയാണെന്ന് ഇപ്പോൾ തോന്നുന്നു. അവശേഷങ്ങൾ കൂട്ടിച്ചേർത്ത് പിന്നീടെഴുതിയത്. പ്രവചനങ്ങളെല്ലാം തെറ്റിച്ചൊരു നഷ്ടജാതകം! ജീവിതത്തിലുണ്ടായതെല്ലാം പ്രതീക്ഷിക്കാത്തതാണ്. മനോരമയിൽ എത്തുമെന്ന് ഞാനൊരിക്കലും പ്രതീക്ഷിച്ചതല്ല. കർണാടകയിൽ ചിക്മഗളൂരിലെ എസ്റ്റേറ്റ് ജീവിതമോ ബോംബെയിലെ ബിസിനസ്സ് ജീവിതമോ തുടരാനുള്ള സാധ്യതകളും കുറവായിരുന്നില്ല. അല്ലെങ്കിൽ ബോംബെയിലെ ഏതെങ്കിലും ഒരു ചെറിയ കമ്പനിയുടെ ഉടമസ്ഥനാകാമായിരുന്നു. പക്ഷേ, കാലം മറ്റൊരു സാധ്യതയിലേക്ക് എപ്പോഴും മനുഷ്യനെ കൊണ്ടുപോകുന്നു. അപ്രതീക്ഷിതമെന്നോ യാദൃച്ഛികമെന്നോ എളുപ്പത്തിൽ വിശേഷിപ്പിക്കാവുന്നൊരു നീക്കത്തിലൂടെ നമുക്കായി ഒരു വാതിൽ തുറക്കു

*ശേഷം എട്ടാം പേജിൽ*



# യുഗസംക്രമ നായകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ



**ഫാ.ഡോ.ജോസഫ് ചീരൻ**

4

**വൈദികസംഘം**

അത്മായ നേതൃനിര മഹാജനസഭയിലൂടെ രൂപപ്പെട്ട് വന്നതിന് സമാന്തരമായി വൈദികർക്ക് അഖില മലങ്കര സഭാതലത്തിൽ ഒരു സംഘടനയുണ്ടാകണമെന്ന് മലങ്കരസഭയിൽ ആദ്യം ചിന്തിച്ചതും അത് പ്രാവർത്തികമാക്കിയതും പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയാണ്. ഗ്രാസ്റൂട്ട് തലത്തിൽ സഭയെ കാര്യക്ഷമമാക്കുവാൻ വൈദികരുടെ ആത്മാർത്ഥമായ സഹകരണവും പങ്കാളിത്തവും ഔപചാരികതയ്ക്കപ്പുറം പ്രയോജനപ്പെടുത്തണമെന്ന് അദ്ദേഹം തീരുമാനിച്ചു. ഇടവക സന്ദർശനവേളയിൽ ഏതെങ്കിലും മേഖലകളിൽ നേതൃപാടവമോ മറ്റോ പ്രകടനമാക്കുന്ന ബാലന്മാരെ കണ്ടാൽ അവരെ വൈദികവൃത്തിയിലേക്ക് ക്ഷണിക്കുവാൻ അദ്ദേഹം ജാഗരൂകനായിരുന്നു. മൂക്കഞ്ചേരിൽ പത്രോസിനെ (പിൽക്കാലത്ത് സ്ലീബാദാസ സമൂഹ സ്ഥാപകൻ മാർ ഒസ്താത്തിയോസ്) കണ്ടെത്തിയ കഥ ഇങ്ങനെ:

'............ നിങ്ങളുടെ കുടുംബത്തിൽ എം.പി.വർക്കിയുടെ അനുജൻ എം.പി.പത്രോസ് എന്ന കൊച്ചനെ തൃപ്പൂണിത്തുറ വച്ചും കാരിങ്ങാശ്ര വച്ചും എറണാകുളത്തുവച്ചും നാം കാണുകയും അവനെ പട്ടമേല്പിച്ചാൽ കൊള്ളാമെന്ന് നാം ആഗ്രഹിക്കുകയും ചെയ്തിട്ടുണ്ട്. വിവാഹം കൂടാതെ പൊതുവിലേക്ക് പട്ടക്കാരനും റമ്പാനുമാകാൻ തക്ക ഒരാൾ വേണമെന്നുള്ളതാണ് നമ്മുടെ ആഗ്രഹം... ദയറോയൂസോയ്ക്ക് മനസ്സോടെ സമ്മതിക്കുകയും ആഗ്രഹിക്കുകയും ചെയ്യുന്ന ആളിനെ തടുക്കുന്നത് ദൈവാനുകൂലമായിരിക്കയില്ലെന്നറിയണം. അവന്റെ ആഗ്രഹം ദൈവത്തിൽ നിന്നാണ്. അതിനെ നിറവേറ്റുന്നതിന് കുടുംബത്തിലുള്ള എല്ലാവരും ഉത്സാഹിക്കുകയും വല്ലവർക്കും തടസ്സമുണ്ടായാൽ അതിനെ നീ തീർത്ത് നമ്മുടെ പത്രോസിനെ നമ്മുടെ സഭയ്ക്കായി വിട്ടുതരികയും ചെയ്യണമെന്ന് നമുക്ക് വലിയ ആഗ്രഹമുണ്ട്...' (1908 മീനമാസം 21ന് കോട്ടയം സെമിനാരിയിൽ നിന്ന് മൂക്കഞ്ചേരിൽ ഔസേപ്പിന് അയച്ച കല്പനയിൽ നിന്ന്). യോഗ്യരായ വൈദികരുടെ നിര സഭയിൽ ഉണ്ടായിക്കാണാൻ അദ്ദേഹം അന്ത്യംവരെ ആഗ്രഹിച്ചിരുന്നു. ബഥനി ആശ്രമത്തിന്റെ സ്ഥാപകരിലൊരാളായ മാർ ഈവാനിയോസിനെ വൈദികവൃത്തിയിലേക്ക് ഉപനയിച്ചതും സ്മര്യപുരുഷൻ തന്നെ.

വൈദികരെ സുസജ്ജരാക്കുവാനും അവരുടെ കർമ്മശേഷി പ്രയോജനപ്പെടുത്തുവാനും അവരുടെ വരുമാന മാർഗ്ഗങ്ങൾ പരിഷ്കരിക്കുവാനും ഉള്ള ഉദ്യമമെന്ന നിലയിൽ 1990 മേട മാസം 20ന് എം.ഡി. സെമിനാരി(കോട്ടയം)യിൽ ചേർന്ന സാമൂഹ്യ സമ്മേളനത്തിന്റെയും വൈദിക സമ്മേളനത്തിന്റെയും സംയുക്ത യോഗത്തിൽവച്ച് അഖില മലങ്കര വൈദിക സംഘം രൂപീകരിച്ചു. ഇത് സംബന്ധിച്ച് 1900 മേടം ഒന്നിന് കടമ്പനാട് പള്ളിയിൽ നിന്ന് അയച്ച പൊതു കല്പന ഈ ലേഖകൻ കണ്ടെടുത്ത് പ്രസിദ്ധീകരിച്ചിട്ടുണ്ട്. (നവതി സുവനീർ 1999, പുറം 95, 96). യോഗത്തിൽ വച്ച് എക്സിക്യൂട്ടീവ് കമ്മറ്റി തയ്യാറാക്കിയ നിയമാവലി അംഗീകരിച്ചു (വൈദികസംഘത്തിന്റെ ആദ്യ സ്ഥാപകനായ മെത്രാപ്പോലീത്തായുടെ ചരമശതാബ്ദിയോടുനുബന്ധിച്ച് ഇന്നത്തെ വൈദിക സംഘടന എന്തെങ്കിലും പ്രവർത്തിക്കുകയും സംഘടനയുടെ മുഖപത്രമായ പുരോഹിതൻ ഒരു പ്രത്യേക ലക്കം പ്രസിദ്ധപ്പെടുത്തുകയും ചെയ്യേണ്ടതായിരുന്നുവെന്ന് അഭിപ്രായപ്പെട്ടുകൊള്ളുന്നു.)

**എപ്പിസ്കോപ്പൽ സുന്നഹദോസ്**

സ്മര്യപുരുഷൻ സ്ഥാനമേൽക്കമ്പോൾ മലങ്കര സഭയിൽ വ്യവസ്ഥാപിതമായ ഒരു സുന്നഹദോസ് ഇല്ലായിരുന്നു. എന്നാൽ 1876ലും 77ലുമായി 6 മേല്പട്ടക്കാർ സ്ഥാനമേറ്റതോടെ 7 അംഗങ്ങൾ ഉള്ള ഒരു എപ്പിസ്കോപ്പൽ സുന്നഹദോസ് മലങ്കരസഭയിൽ രൂപപ്പെട്ടു. മലങ്കരസഭയെ ശിഥിലമാക്കുവാനും മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തെ അപ്രസക്തമാക്കുവാനും ആയിട്ടാണ് പത്രോസ് തൃതീയൻ പാത്രിയർക്കീസ് ഭദ്രാസന വിഭജനം നടത്തുകയും മെത്രാന്മാരെ ഏകപക്ഷീയമായി വാഴിക്കുകയും ചെയ്തത് എന്ന് മനസ്സിലാക്കിയെങ്കിലും അവരുമായി യുദ്ധരംഗങ്ങൾ സൃഷ്ടിക്കാതെ അനുരഞ്ജനത്തിലൂടെ അവരെ പ്രയോജനപ്പെടുത്തുകയാണ് അനുരഞ്ജനകലയുടെ ചക്രവർത്തിയായ സ്മര്യപുരുഷൻ ചെയ്തത്. ആറ് മെത്രാന്മാരെയും സ്വതന്ത്രഭദ്രാസന ചുമതല നൽകി തന്നോട് മാത്രം ഉത്തരവാദിത്തപ്പെട്ടിരിക്കുവാൻ ആജ്ഞാപിച്ച പത്രോസ് തൃതീയൻ ബാവായുടെ സ്വാർത്ഥപ്രേരിതമായ ഇംഗിതത്തെ ഏഴു മെത്രാന്മാരും കൂടി പരാജയപ്പെടുത്തുന്ന ചിത്രമാണ് 1877ലെ വെട്ടിക്കൽ സുന്നഹദോസ് മുതൽ കാണുന്നത്. മെത്രാന്മാരെ നിയമിച്ചതിന്റെ ഉദ്ദേശ്യത്തെപ്പറ്റി പാത്രിയർക്കീസ് എന്ത് രഹസ്യ അജണ്ട പുലർത്തിയാലും മലങ്കര സഭയും മലങ്കര മെത്രാപ്പോലീത്തായും അതിനെ മലങ്കര സഭയുടെ തിളക്കം വർദ്ധിപ്പിക്കുവാനുള്ള പദ്ധതിയാക്കി മാറ്റുന്നതിന്റെ ചിത്രം പാലപ്പിള്ളിൽ ഏബ്രഹാം മല്പാൻ 1877ൽ പ്രസിദ്ധപ്പെടുത്തിയ സുറിയാനി സമൂഹ വൃത്താന്തം എന്ന സഭാചരിത്രത്തിൽ കാണുക:

'എന്നാൽ അന്ത്യോഖ്യായിൽ പോയി കൂടെക്കൂടെ പട്ടത്വം കൈക്കൊണ്ടു വരുന്നതിന് വഴിയകലം നിമിത്തം ഇങ്ങനെ ആറ് സ്ഥാനികളെക്കൂടെ ഇപ്പോൾ നിയമിച്ചിട്ടുള്ളത് മലങ്കര മെത്രാപ്പോലീത്തായുടെ സഹായത്തിനും അതത് അതിർത്തിക്കകത്തുള്ള ജനങ്ങളുടെ പരിപാലനയ്ക്കും ആകകൊണ്ട് അവനവനെ നിയമിക്കപ്പെട്ട വേലയിൽ ഉദാസീനതപ്പെടാതെ തമ്മിൽ തമ്മിൽ യോജിച്ചും താല്പര്യവുമായി സത്യശോധനയോടും ആലോചനയോടും കൂടെ മതക്കാര്യത്തിൽ ഉന്നതപ്പെടുവാനും സമൂഹസംബന്ധമായ സകല കാര്യങ്ങളെക്കുറിച്ചും മലങ്കര മെത്രാപ്പോലീത്തായും ശേഷം പേരും ആണ്ടിലൊരിക്കൽ ഒരു സ്ഥലത്ത് കൂടി നടപടികൾ ചിന്തിച്ച് തർക്കങ്ങൾക്കും കുറ്റങ്ങൾക്കും തീർച്ചയുണ്ടാക്കി അന്ത്യോഖ്യക്ക് റിപ്പോർട്ട് ചെയ്യാനുമാകുന്നു' (പുറം 96). – *തുടരും*

# നഷ്ടജാതകവും ദൈവത്തിന്റെ കാരുണ്യവും



കയാണ്... ദൈവകൃപ എന്നോ വിധി എന്നോ വിളിക്കാവുന്ന, മനുഷ്യശക്തിക്ക് അതീതമായ ഒരു ഇടപെടൽ 1954ൽ മനോരമയുടെ വാതിൽ അങ്ങനെ എനിക്കായി തുറന്നുതന്നു. നേരത്തെ പറഞ്ഞതുപോലെ, മറ്റൊരു കെ. എം.മാത്യു ആ വാതിലിലൂടെ മനോരമയിലേക്കു പ്രവേശിച്ചു. അതിനുംമുൻപ്, അപ്പച്ചനെ ജയിലിലേക്കു കൊണ്ടുപോകുന്ന ട്രെയിനും നോക്കി താംബരം റയിൽവേ സ്റ്റേഷനിൽ നിന്ന സർവ്വം തകർന്ന ആ വിദ്യാർത്ഥിയുടെ പേരും കെ.എം.മാത്യു എന്നുതന്നെയായിരുന്നു. ചിക്മഗളൂരിൽ തുംഗാനദിയുടെ തീരത്തുള്ള ഭദ്രാ എസ്റ്റേറ്റിലെ വലിയ ബംഗ്ലാവിൽ പൈപ്പ് വലിച്ചും ഉറക്കെ ചിരിച്ചും രാജനെ (മാമ്മൻ മാത്യു) കൊഞ്ചിച്ചും എസ്റ്റേറ്റ് വഴികളിലൂടെ കുതിരയോടിച്ചും നടന്ന ആ ചെറുപ്പക്കാരനും മറ്റൊരു പേരായിരുന്നില്ല. ബോംബെയിലെ ചെറിയ വീട്ടിൽ അന്നമ്മയും (മിസിസ് കെ.എം.മാത്യു) കുട്ടികളുമായി ശാന്തസുന്ദരമായ ജീവിതം നയിച്ചിരുന്ന ആ ചെറുപ്പക്കാരന്റെ പേരും അതു തന്നെയായിരുന്നു. പിന്നീട് ഒരുപാടു വർഷങ്ങൾ കഴിഞ്ഞ്, മനോരമ പതിനാറു ലക്ഷം കോപ്പിയിലെത്തിയ വിവരമറിഞ്ഞപ്പോൾ ദൈവത്തോടും പൂർവ്വീകരോടും നന്ദി പറഞ്ഞ വൃദ്ധന്റെ പേരും മറ്റൊന്നായിരുന്നില്ല.

ഒരു ജന്മത്തിൽ പല ജന്മങ്ങൾ എന്ന അവസ്ഥ എന്നെപ്പോലെ പല വ്യക്തികളും അനുഭവിച്ചറിഞ്ഞ കാര്യം തന്നെയാവും. എനിക്കറിയാവുന്നവരിൽ അപ്പച്ചനും അമ്മച്ചിയും ഞങ്ങൾ മക്കളുമൊക്കെ ആ അവസ്ഥാന്തരങ്ങളറിഞ്ഞവരാണ്. ഒരു അവസ്ഥയിൽ നിന്നു മറ്റൊന്നിലേക്കു നമ്മെ കൈപിടിച്ചു നയിക്കുന്നതു ദൈവം തന്നെയാണ്. അപ്പച്ചൻ എപ്പോഴും പറയുമായിരുന്നു: ജീവിതത്തിലെ തൊണ്ണൂറ്റിയൊമ്പതു ശതമാനം കാര്യങ്ങളും ദൈവം ചെയ്യുന്നതാണെന്നും ബാക്കി ഒരു ശതമാനത്തിൽ മാത്രമാണ് നമ്മുടെ പങ്കുണ്ടാകുന്നതെന്നും. ആ ഒരു ശതമാനം കാര്യങ്ങൾ ആത്മാർത്ഥതയോടും സമർപ്പണത്തോടും വിനയത്തോടും കൂടി ചെയ്തു തീർത്തേ പറ്റൂ. നമ്മുടെ കാര്യങ്ങളൊന്നും നമ്മളല്ല നിശ്ചയിക്കുന്നതെന്നു മനസ്സിലാക്കിയാൽ പിന്നെ ഈ ജീവിതത്തിൽ ചെയ്തു തീർക്കുന്ന ഒരു കാര്യത്തിലും നാം അഹങ്കരിക്കുകയില്ല. മനുഷ്യന്റെ പിരിമിതികളിലും അസാധ്യതകളിലും ദൈവത്തിന്റെ വിരൽതൊടുമ്പോൾ ജീവിതം മറ്റൊന്നാവുന്നു....

ഞങ്ങളുടെ കുടുംബത്തിന്റെ കഥ അപ്പച്ചന്റെ ആത്മകഥയായ 'ജീവിതസ്മരണകളിൽ' വിശദീകരിക്കുന്നുണ്ട്. അതേസമയം, അതുപൂർണവുമല്ല. കുടുംബത്തിന്റെ തിരിച്ചുവരവിന്റെ സൂചനകളോടെയാണ് അപ്പച്ചന്റെ ആത്മകഥ അവസാനിക്കുന്നത്. ഞങ്ങളുടെ മടങ്ങിവരവിന്റെ കഥകളും പുനഃപ്രസിദ്ധീകരണത്തിനുശേഷമുള്ള മനോരമയുടെ കഥയും രേഖപ്പെടുത്തിവയ്ക്കണമെന്ന് എനിക്കു തോന്നിയത് അപ്പച്ചന്റെ മരണശേഷം എത്രയോ വർഷങ്ങൾ കഴിഞ്ഞപ്പോഴാണ്. എഴുതുന്നത് എന്റെ കഥയല്ലല്ലോ എന്ന ആശ്വാസവും ആത്മവിശ്വാസവും അന്നു കൂടെയുണ്ടായിരുന്നു.

എന്നിട്ടും അധികം പേജിലെത്തുന്നതിനുമുമ്പേ ആ എഴുത്തു തളർന്നുവീണു. പിന്നെ മനോരമയിലെ ജോലിത്തിരക്കിൽ കഥയെഴുത്തു മുങ്ങിപ്പോകുകയും ചെയ്തു. വർഷങ്ങൾക്കുശേഷം, 2003ൽ പ്രിയ പത്നി അന്നമ്മയുടെ വേർപാടിനെത്തുടർന്ന് ഞാനൊരു ഓർമ്മപ്പുസ്തകമെഴുതിയിരുന്നു. അന്നമ്മ എന്ന പേരിൽ. എന്റെ മക്കൾക്കും കൊച്ചുമക്കൾക്കും അന്നമ്മയെ സ്നേഹിക്കുന്ന മറ്റുള്ളവർക്കും വേണ്ടി എഴുതിയതാണെങ്കിലും ആ ചെറിയ പുസ്തകം ചെറിയ കാലയളവിൽത്തന്നെ ഒരുപാടു പേരിലേക്ക് എത്തിയെന്നറിഞ്ഞപ്പോൾ സന്തോഷം തോന്നി. (ആത്മകഥയായ **എട്ടാമത്തെ മോതിര**ത്തിന്റെ ആമുഖത്തിൽ നിന്നും)

*നോവൽ*



# വിശ്വാസികളുടെ തീരം

15



**ഡോ.കെ.എം. ജോസഫ്**

**തിങ്കളാഴ്ച** ക്ലാസു കഴിഞ്ഞു മടങ്ങുമ്പോൾ തോമസുകുട്ടിക്ക് കൂട്ടിന് കൃഷ്ണപിള്ളയുമുണ്ടായിരുന്നു. നാടകത്തിൽ നിന്ന് അപ്പോഴും അവന്റെ മനസ്സ് മാറിയിരുന്നില്ല. പെരുമഴ കഴിഞ്ഞ് മരം പെയ്യുന്നതുപോലെയായിരുന്നു അവന്റെ വിവരണം. എല്ലാം കേട്ടുകഴിഞ്ഞപ്പോൾ കൃഷ്ണപിള്ള ചെറുതായൊന്നു ചിരിച്ചു.

'അപ്പോൾ മാപ്പിളമാരിലുമുണ്ട് കലാബോധമുള്ളവർ' കൃഷ്ണപിള്ളയുടെ വിലയിരുത്തൽ.

'പിള്ളേച്ചൻ കളിയാക്കുകയാണോ?' കപടകോപത്തോടെ തോമസുകുട്ടി ചോദിച്ചു.

'കളിയാക്കുകയല്ല, കാര്യം പറഞ്ഞതാ. കഥകളി കാണാൻ നിങ്ങളു കിഴക്കേക്കര വന്നില്ലേ? അന്ന് എന്റെ അച്ഛൻ ഒരു ചോദ്യം ചോദിച്ചു. എന്താണെന്നറിയാമോ?'

'പറയാതെങ്ങനറിയും'?

'പാറപ്പുറത്തു പൂക്കൾ വിരിയുമോ എന്ന്.'

'ദുസ്സൂചന മനസ്സിലായി. അപ്പറഞ്ഞത് കുറെയൊക്കെ ശരിയാ. പക്ഷെ പാറ പുറത്താ. പാറ കുഴിച്ചു ചെന്നാൽ നല്ല മണ്ണുകാണുമടിയിൽ. അവിടെ ചേനയും ചേമ്പും മാത്രമല്ല പൂച്ചെടികളും വളരും.'

'ഞാൻ പറേന്നതുകേട്ടു താനാകെ ചൂടായ മട്ടുണ്ടല്ലോ. പോട്ടേ, വിട്ടുകള'.

തർക്കവിഷയം കൃഷ്ണപിള്ള ഒഴിവാക്കി. പഴയവീടിന്റെ അടുത്തേക്കവർ നടന്നുനീങ്ങുമ്പോഴാണ് പിന്നിൽ ആരോ ശബ്ദമുണ്ടാക്കിയത്.

'ശൂ..ശൂ..' ആരോ വിളിക്കുന്നതുപോലെ രണ്ടുപേരും തിരിഞ്ഞു നോക്കി. ആളിനെ മനസ്സിലാക്കിയത് തോമസുകുട്ടിയാണ്.

'മത്തായിച്ചേട്ടനോ?' അടുത്തേക്കു നടന്നതുകൊണ്ട് തോമസുകുട്ടി ചോദിച്ചു. അയാൾ കൃഷ്ണപിള്ളയെ സംശയത്തോടെ നോക്കി.

'സാരമില്ല. പിള്ളേച്ചനെല്ലാം അറിയാം. എന്താ കാര്യം?'

മത്തായി ഒരു തുണ്ടുകടലാസ് തോമസുകുട്ടിയെ ഏല്പിച്ചു. അതിൽ ഒറ്റ വാക്കുമാത്രം എഴുതിയിട്ടുണ്ട്.

'ഇന്ന്'

സന്ദേശത്തിന്റെ അർത്ഥം മനസ്സിലായെന്ന മട്ടിൽ തോമസുകുട്ടി തലയാട്ടി. മത്തായി തിരിച്ചുനടന്നു.

'എന്താടോ രഹസ്യമായിട്ടൊരെടപാട്.' കളിയാക്കുന്ന സ്വരത്തിൽ കൃഷ്ണപിള്ള ചോദിച്ചു. തോമസുകുട്ടി തുണ്ടുകടലാസു തുറന്നു കാണിച്ചു.

'ഇത്രയൊള്ളോ'? മോശം. ഞാൻ വിചാരിച്ചു പ്രാണപ്രിയാ പ്രിയതമാ എന്നൊക്കെ എഴുതുമെന്ന്.'

'തന്റെ ലക്ഷ്മി അങ്ങനാണോ എഴുതുന്നത്?'

'ലക്ഷ്മിയ്ക്കു എഴുതേണ്ട ആവശ്യമില്ല. എല്ലാം നേരിട്ടു പറയാം. നേരിട്ടു സംസാരിക്കുമ്പോൾ സാഹിത്യമൊന്നും വരത്തില്ല.'

'സൂസന്നയ്ക്കു എഴുതിയാലും സാഹിത്യം വരത്തില്ല'

'അല്ലെങ്കിലും സ്നേഹം മനസ്സിലാണു വേണ്ടത്. നീണ്ട വാചകങ്ങളിലല്ല. തനേതായാലും ചെല്ല്. കൂടിക്കാഴ്ചയ്ക്കു സമയമായില്ലേ?'

വീട്ടിൽ ചെന്നപ്പോൾത്തന്നെ പുറത്തിറങ്ങാൻ ഒരുങ്ങി.

'ആട്ടവും കൂത്തുമൊക്കെ കഴിഞ്ഞില്ലേ? പിന്നെന്താണിത്ര വെപ്രാളം?' അമ്മ ചോദിച്ചു.

'ഒരാളെ കാണാനുണ്ട്.' പറഞ്ഞതു കള്ളമല്ല. ആരേയെന്നു ചോദിക്കുവാൻ അവസരം കൊടുക്കാതെ അവൻ പുറത്തേക്കുചാടി. സ്കൂളിൽ നിന്ന് വില്ലുവണ്ടിയിൽ മടങ്ങുന്ന സൂസന്നയ്ക്കു കുളിക്കുവാനും മുടി കോതുവാനും നേരം കിട്ടിക്കാണും. സമയം പോയെന്ന വിചാരത്തിൽ ഇല്ലിമുകളിലെ മുള്ളുകൾ വകവെയ്ക്കാതെയാണവൻ വേലിക്കിടയിലൂടെ കൈതക്കാട്ടിൽ കടന്നത്. തിങ്കൾ അവർ കൂടിക്കാണുന്ന ദിവസമല്ല. എന്തിനാണവൾ ഈ ദിവസം തെരഞ്ഞെടുത്തത്. കൊതി തീരുന്നതുവരെ കാണാനുള്ള സമയം ഇടദിവസങ്ങളിൽ കിട്ടില്ല. എന്തെങ്കിലും അത്യാവശ്യം കാണും. കേൾക്കാൻ പോകുന്നതു സന്തോഷമുള്ള കാര്യങ്ങളായിരിക്കുമോ? പേടി തോന്നി. ഇലകളുടെ നിഴലിലും കൂരിരുട്ടു കാണുന്നവനാണവൻ. കണ്ടപ്പോൾ മനസ്സു തുറന്നതു സൂസന്നയാണ്.

# വിശ്വാസികളുടെ തീരം

‘നാടകം കഴിഞ്ഞപ്പോൾത്തന്നെ തോമസുകുട്ടിയെ കാണണമെന്നുണ്ടായിരുന്നു. പക്ഷെ, അതു നടക്കുന്ന കാര്യമല്ലല്ലോ? ഇന്നലെ ഞായറാഴ്ച. അച്ചായൻ വീട്ടിലുള്ള ദിവസം. അതുകൊണ്ടാ ഒരു ദിവസം കൂടി ക്ഷമിച്ചത്.’

‘എനിക്കും കാണാൻ കൊതിയായിരുന്നു. നാടകത്തിന്റെ പേരിൽ പല ശനിയാഴ്ചകൾ വെറുതെ കളഞ്ഞില്ലേ?’

‘അപ്പോഴെനിക്കു വിഷമം തോന്നിയിരുന്നു. പക്ഷെ നാടകം കണ്ടപ്പോൾ ആ വിഷമം തീർന്നു.’

‘എനിക്കു പേടിയായിരുന്നു എന്റെ വയസ്സൻ വേഷം സൂസന്നയ്ക്കു പിടിച്ചുകാണുമോ എന്ന്.’

‘ഓ.... അതോ? അതു സാരമില്ല. വയസ്സനായതു വേഷത്തിൽ മാത്രമാണല്ലോ?’

‘ആശ്വാസമായി. വേഷം കെട്ടിയപ്പോൾ സൂസന്ന എന്തു വിചാരിക്കുമെന്നായിരുന്നു പേടി.’

‘അക്കാര്യത്തിൽ പേടി വേണ്ടാ. വേഷമെന്തായാലും എന്റെ മനസ്സിലുള്ള രൂപത്തിനു ഒരു മാറ്റവും വരത്തില്ല. അതുപോലെ തന്നെ എന്റെ ഇഷ്ടത്തിനും.’

സന്തോഷം അവന്റെ ഉള്ളിൽ ഒഴുകിനിറയുകയാണ്.

‘നാടകം തുടങ്ങിയപ്പോൾ ഞാൻ ആദ്യം നോക്കിയതു സൂസന്നയെയാണ്. ആദ്യം കണ്ടില്ല. അപ്പോൾ വിഷമം തോന്നി. പിന്നീടു കണ്ടപ്പോൾ ആശ്വാസമായി. നാടകത്തിനു സൂസന്നയെ വിടുമോ എന്നെനിക്കു സംശയമുണ്ടായിരുന്നു.’

‘വരാനൊക്കുമെന്നു ഞാനും വിചാരിച്ചില്ല. അച്ചായനുണ്ടായിരുന്നെങ്കിൽ സമ്മതിക്കത്തില്ലായിരുന്നു. ഉള്ളപ്പോൾ ചോദിച്ചില്ല. അമ്മ തനിച്ചായപ്പോഴാണ് അനുവാദം ചോദിച്ചത്. അതുകൊണ്ട് എതിർപ്പൊന്നുമുണ്ടായില്ല.’

‘നാടകം പള്ളിക്കാരുടെ പരിപാടിയായിരുന്നല്ലോ. പിന്നെന്തിനാ എതിർക്കുന്നത്.’

‘എന്തിനാ എതിർക്കുന്നതെന്നു ചോദിച്ചാൽ എനിക്കുത്തരമില്ല. ചാക്കോച്ചനപ്പച്ചൻ പറയുന്നതനുസരിച്ചാ അച്ചന്മാർ തീരുമാനമെടുക്കുന്നതെന്നും അതുകൊണ്ട് അച്ചന്മാരെന്തു തീരുമാനമെടുത്താലും എതിർക്കുമെന്നാണ് എന്റച്ചായൻ പറയുന്നത്. നമ്മളെന്തു ചെയ്യാനാ? രണ്ടു കൂട്ടരുടേയും ഇടയിൽ കിടന്നു കഷ്ടപ്പെടുന്നതു നമ്മളാ.’

‘ഇതുവരെ കഷ്ടപ്പെട്ടില്ലല്ലോ. ഇനി കഷ്ടപ്പെടാൻ നമ്മളു സമ്മതിക്കരുത്.’

‘പറയാനെളുപ്പമാ. പക്ഷെ വിചാരിക്കുന്നതെല്ലാം നടത്തിക്കിട്ടുവാനാണ് വിഷമം. വരാൻപോകുന്ന കാര്യങ്ങളോർത്തു സങ്കടപ്പെടാനല്ല ഇന്നു ഞാൻ വിളിപ്പിച്ചത്. നാടകം നന്നായി. അതു നേരിട്ടു പറയണമെന്നു തോന്നി.’

‘പലരും പറഞ്ഞു. പക്ഷെ സൂസന്ന പറയുന്നതു കേൾക്കാൻ പ്രത്യേക സുഖമുണ്ട്.’

‘ഞാനിത്രയെന്നും വിചാരിച്ചില്ല. എല്ലാവരുടേയും മുമ്പിൽ നിങ്ങൾ മണ്ടൻ കളിക്കുമെന്നായിരുന്നു എന്റെ പേടി. നാടകം അമ്മയ്ക്കുപോലുമിഷ്ടമായി.’

‘അതിന്റെ ക്രെഡിറ്റു മുഴുവൻ കൊടുക്കേണ്ടതു കൊച്ചച്ചനാ. കുറച്ചു വർക്കിക്കും. അവരു പറഞ്ഞതു ഞങ്ങളു കേട്ടു. അത്രേയുള്ളൂ.’

‘എന്നാലും നിങ്ങളുടെ പങ്കും ചെറുതല്ല. തോമസുകുട്ടിയെ ആദ്യം ആരും മനസ്സിലാക്കിയില്ല. ആദ്യം കണ്ടപ്പോൾത്തന്നെ എനിക്കാളിനെ മനസ്സിലായി.’

‘പാട്ടെങ്ങിനായിരുന്നു. വാസ്തവത്തിൽ മാത്തുക്കുട്ടിയുടെ അരങ്ങേറ്റമാണു നടന്നത്. കർണ്ണാട സംഗീതമെന്നു പറഞ്ഞു ഒരു കച്ചേരി നടത്തിയാൽ ഇവിടാരു കേക്കാനാ.’

‘മാത്തുക്കുട്ടിയുടെ പാട്ടും കേമമായിരുന്നു. ഞാൻ പറഞ്ഞില്ലേ? എല്ലാം നന്നായി. എല്ലാവരും നന്നായി. എനിയ്ക്കു ഏറ്റവും ഇഷ്ടമായതു വേഷങ്ങളായിരുന്നു.’

‘വേഷങ്ങളുടെ ചുമതല എനിക്കായിരുന്നു. പട്ടുടുപ്പുകൾ എവിടെനിന്നാണ് കിട്ടിയതെന്നറിയാമോ?’

‘കണ്ടപ്പോൾത്തന്നെ എനിക്ക് മനസ്സിലായി. റബിയായും റൂബീനായും എന്റെ അടുത്തായിരുന്നല്ലോ ഇരുന്നത്.’

‘എസ്തേറു കൊച്ചമ്മയുടെ സഹായം കൊണ്ട് എന്റെ ജോലി എളുപ്പമായി’

‘എസ്തേറു കൊച്ചമ്മയ്ക്കു പഴയവീട്ടുകാരെ പെട്ടന്നങ്ങു മറക്കാനൊക്കുമോ? നമ്മുടെ ട്രാജഡി അവിടം തൊട്ടാണല്ലോ തുടങ്ങുന്നത്.’

‘ഷെയ്ക്സ്പിയറിന്റെ നാടകം പോലെ–’

‘വീണ്ടും വിഷമിപ്പിക്കുന്ന വിഷയത്തിലേക്കു കടന്നു. അതു പോട്ടേ. തോമസുകുട്ടി ഇങ്ങോട്ടൊന്നു നോക്കിക്കേ.’

‘കവിളിലെന്താണൊരു പാട്? കുറച്ചു കൂടി അടിപ്പിച്ചു പിടി. ചോര പൊടിയുന്നുണ്ടല്ലോ?’

തോമസുകുട്ടി പെട്ടെന്നു വിരൽ കൊണ്ടു കവിളിൽ തൊട്ടു. നനഞ്ഞ വിരലിലേക്ക് നോക്കിയപ്പോൾ ചോര.

‘മുള്ളുകൊണ്ടു മുറിഞ്ഞതാണെന്നു തോന്നുന്നു. നോക്കട്ടെ.’

കുപ്പിച്ചില്ലുകളുടെ മുകളിൽ ഉയർത്തിപ്പിടിച്ച മുഖത്തു സൂസന്നയുടെ വിരൽ സ്പർശം. മേലാകെ പടരുന്ന കുളിർമ്മ. മനസ്സിനുള്ളിൽ മുന്തിരിച്ചാറിന്റെ മധുരിമ. മതിലിന്റെ പുറത്ത് കണ്ണാടിച്ചില്ലുകൾക്കു പകരം മുല്ലപ്പൂക്കൾ വിടർന്നതുപോലെ. അവനിലുണ്ടായ മാറ്റമൊന്നും സൂസന്ന ശ്രദ്ധിച്ചില്ല. രോഗിയെ പരിശോധിക്കുന്ന വനിതാ ഡോക്ടറുടെ ഏകാഗ്രതയാണവളുടെ മുഖത്ത്.

‘പാണനെല ചതച്ചു മുറുവിൽ വെച്ചാൽ മതി. മുഖത്തു പാടുവന്നാൽ നഷ്ടം എനിക്കാണ്.’

‘ഉത്തരവ്.’ മനസ്സിന്റെ പൂർവ്വനില വീണ്ടെടുത്തുകൊണ്ട് തോമസുകുട്ടി പറഞ്ഞു.

സൂസന്ന ചിരിച്ചു. ആ ചിരി നിലാവെളിച്ചംപോലെ പടർന്നു. അവൻ സർവ്വവും മറന്നു. കൈസർ കുരച്ചുകൊണ്ടോടി വരുന്ന ശബ്ദം അവൻ കേട്ടില്ല. ഇരുട്ടിന്റെ കടന്നുകയറ്റം അവൻ കണ്ടില്ല.

‘ഒത്തിരി നേരമായി. ഞാൻ പോകുന്നു. സൂസന്ന ഇലച്ചാർത്തുകൾക്കുള്ളിൽ മറഞ്ഞു. മുറിഞ്ഞു പോയ മധുരഗാനത്തിന്റെ പാടാത്ത വരികൾ മനസ്സിലെഴുതിക്കൊണ്ടാണവൻ മടങ്ങിയത്. (തുടരും)



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram, Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

13

2010 ആഗസ്റ്റ്



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*ദൈവം എല്ലായ്പ്പോഴും എന്നെ കാണുന്നു എന്ന് ചിന്തിക്കുന്നവന് കോപിക്കാൻ കഴിയില്ല.* - **പ്ലേറ്റോ**



## വാരാന്ത്യ ലോകം



**യു.**എസ്. രഹസ്യാന്വേഷണ വിഭാഗത്തിൽ ചരിത്രത്തിലാദ്യമായി വനിതയായ ലെറ്റീഷ്യ (51) നാഷനൽ ജിയോസ്പെഷൽ ഇന്റലിജൻസ് ഏജൻസി ഡയറക്ടറായി.



**ബ്ലാ**ക്ബെറി ഫോണുകൾ ഉയർത്തുന്ന സുരക്ഷാഭീഷണി തടയാൻ സാങ്കേതിക പരിഹാരം നൽകിയില്ലെങ്കിൽ നിരോധനം ഏർപ്പെടുത്തുമെന്ന് ഇന്ത്യൻ ആഭ്യന്തരവകുപ്പ് അന്ത്യശാസനം നൽകി.

**ദ**ക്ഷിണ കൊറിയൻ പ്രധാനമന്ത്രി ചൂങ് ഉൻചാൻ രാജിവച്ചു. മന്ത്രാലയ ഓഫീസുകൾ സോളിൽ നിന്ന് സെജോങിലേക്ക് മാറ്റുവാനുള്ള തീരുമാനം പാർലമെന്റിൽ പാസാക്കാൻ കഴിയാത്തതിനാലാണ് രാജി.

**ഇ**ന്ത്യയും അമേരിക്കയും തമ്മിലുള്ള നയതന്ത്രബന്ധം ഈ നൂറ്റാണ്ടിലെ മികച്ച മാതൃകയാണെന്ന് യു.എസ് പ്രമേയം. ഇന്ത്യയുടെ അറുപത്തിമൂന്നാമത് സ്വാതന്ത്ര്യദിനത്തോടനുബന്ധിച്ച് സെനറ്റ് അംഗീകരിച്ച പ്രമേയത്തിലാണ് ഇക്കാര്യം ചൂണ്ടിക്കാട്ടിയത്.

**പ്ര**ളയത്തെ തുടർന്നുണ്ടായ മണ്ണിടിച്ചിലിലും ഉരുൾപ്പൊട്ടലിലും ചൈനയിൽ മരിച്ചവരുടെ എണ്ണം 800 ആയി.

**ഇ**സ്രായേലിന്റെ ഏറ്റവും വലിയ വിപണിയായി ഇന്ത്യ മാറി. ആറുമാസത്തിനുള്ളിൽ 990 ദശലക്ഷം ഡോളറിന്റെ ഉല്പന്നങ്ങളാണ് ഇന്ത്യ ഇറക്കുമതി ചെയ്തത്.

**ഇ**ന്ത്യൻ പ്രധാനമന്ത്രിമാരിൽ ഏറ്റവും കൂടുതൽ കാലം ഭരിച്ച മൂന്നാമനായി മൻമോഹൻ സിംഗ് ചരിത്രത്തിലിടം നേടി. ഇതുവരെ ആ സ്ഥാനം അടൽബിഹാരി വാജ്പേയ്ക്കായിരുന്നു.



**ആ**മസോൺ നദിയുടെ ഉത്ഭവമായ ആൻഡീസ് പർവ്വതനിര മുതൽ പതനസ്ഥലമായ അറ്റ്ലാന്റിക് സമുദ്രതീരം വരെ നടന്നുതീർത്ത ആദ്യവ്യക്തിയായി ബ്രിട്ടീഷ് മുൻ ആർമി ക്യാപ്റ്റൻ സ്റ്റാഫോർഡ് (34). 2008 ഏപ്രിലിൽ ആരംഭിച്ച യാത്ര 859 ദിവസംകൊണ്ടാണ് പൂർത്തിയാക്കിയത്.

**മ**ധ്യ-കിഴക്കൻ ആഫ്രിക്കൻ രാജ്യമായ റുവാണ്ടയിൽ പ്രസിഡന്റ് പോൾ കഗാമെ വൻ ഭൂരിപക്ഷത്തോടെ വീണ്ടും അധികാരത്തിലെത്തി.

**യു.**എസ്. അലാസ്ക സംസ്ഥാനത്തെ മുൻ സെനറ്റർ ടെഡ് സ്റ്റീവൻസ് (86) വിമാനാപകടത്തിൽ മരിച്ചു.

**പ**ന്നിപ്പനി ഭീഷണി തൽക്കാലം കുറഞ്ഞതായി ലോകാരോഗ്യ സംഘടന.

**80** മീറ്റർ ഉയരവും 65 മീറ്റർ വീതിയും 39 മീറ്റർ വ്യാസവുമുള്ള ലോകത്തിലെ ഏറ്റവും വലിയ ഘടികാരം റമദാൻ ദിനത്തിൽ മക്കയിലെ കഅബായുടെ ഓരത്ത് പ്രവർത്തിച്ചു തുടങ്ങി.

**ഇ**റാൻ പ്രസിഡന്റ് അഹമ്മദിനിജാദ് ദക്ഷിണ ഇറാനിലെ ഇസ്ഫഹാനിലുള്ള തന്റെ ഭവനം യു.എസുകാരനായ ഹാർവാർഡ് സർവകലാശാല പ്രൊഫ. റിച്ചാഡ് നെൽസൺ ഫ്രൈ (90)യ്ക്ക് നൽകി.

**വ**ടക്കേ ആഫ്രിക്കൻ രാജ്യമായ മൊറോക്കോയിൽ അപകടനിലയിലായ 1256 മുസ്ലീം പള്ളികൾ അധികൃതർ അടച്ചുപൂട്ടി.



*ഗൾഫ് യുവജനപ്രസ്ഥാനം വിവിധ ഇടവകകൾ സന്ദർശിക്കുന്നതിന്റെ ഭാഗമായി നടന്ന ഫ്ളാഗ് ഓഫ് അബുദബി കത്തീഡ്രലിൽ വികാരി ഫാ.ജോൺ ഡാനിയേൽ നിർവ്വഹിക്കുന്നു.*

**എഡിറ്റോറിയൽ**

# മുറിവുണങ്ങിയ പ്രൊഫ.ജോസഫും മുറിവുണങ്ങാത്ത ചിന്തകളും



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**നാ**ഷണൽ കൗൺസിൽ ഓഫ് ചർച്ചസിന്റെ ദേശിയ മാധ്യമ സെമിനാറിൽ പങ്കെടുക്കുവാൻ ഡൽഹിയിൽ പോയപ്പോഴുണ്ടായ ഒരനുഭവം ഓർമ്മയിൽ നിറഞ്ഞുനിൽക്കുന്നു. പോൾ മണലിലും തോമസ് നീലാർമഠവുമാണ് കേരളത്തിൽനിന്നുമുണ്ടായിരുന്ന മറ്റു രണ്ടു പ്രതിനിധികൾ. പഴയ ഡൽഹിയുടെ പ്രൗഢി കാണുവാനായി ഒരുദിവസം വൈകിട്ട് പോയി. ചെങ്കോട്ടയുടെ എതിർവശത്തുള്ള ഗുരുദ്വാരയും കഴിഞ്ഞുള്ള വലിയ ഒരു മോസ്ക് സന്ദർശിക്കുവാൻ ഇടയായി. തിരിച്ചുനടക്കവേ രണ്ടു ചെറുപ്പക്കാർ പടിയിറങ്ങി വേഗത്തിൽ ഓടിവരുന്നതുകണ്ടു. കേരളീയ വേഷത്തിൽനിന്നും ഞാനൊരു മലയാളിയാണെന്ന് അവർക്ക് മനസ്സിലായി. തിരൂരിലും പരപ്പനങ്ങാടിയിലുമുള്ള രണ്ടു ചെറുപ്പക്കാർ. മതപഠനത്തിനായി വന്നവരാണ്. ഒരു മലയാളിയെ കണ്ടപ്പോഴുണ്ടായ അവരുടെ സന്തോഷത്തിന് അതിരില്ലായിരുന്നു. വർഷങ്ങൾക്കുശേഷം ഒരു കുടുംബത്തിലെ അംഗത്തെ കണ്ട സന്തോഷവും സംതൃപ്തിയും. കേരളം വിട്ടാൽ മലയാളി അവന്റെ സ്വത്വത്തെ അന്വേഷിക്കുന്നവനാണ്. അവിടെ മതഭേദമില്ല.

അറിയപ്പെടുന്ന കോളമിസ്റ്റായ കെ.ഇ.എൻ അടുത്തിടെ ഒരു കഥ പറയുകയുണ്ടായി. ഇസ്ലാമിക പണ്ഡിതനായ സിയാവുദ്ദീൻ സർദ്ദാർ താലിബാൻ കേന്ദ്രത്തിലെത്തിയപ്പോഴുണ്ടായ അനുഭവമാണ് അദ്ദേഹം പങ്കുവച്ചത്.

പ്രവാചകൻ താടി നീട്ടിവളർത്തിയിരുന്നുവെന്നും പണ്ഡിതനായ താങ്കൾ എന്തുകൊണ്ടു താടി വളർത്തുന്നില്ലായെന്നും താലിബാൻകാർ സിയാവുദ്ദീനോട് ചോദിച്ചു.

അങ്ങനെയെങ്കിൽ നിങ്ങൾ എന്തുകൊണ്ട് പ്രവാചകനെപ്പോലെ ഒട്ടകപ്പുറത്തു സഞ്ചരിക്കുന്നില്ല, തോക്കിനുപകരം വാൾ ഉപയോഗിക്കുന്നില്ല എന്നു തിരിച്ചു ചോദിച്ചു. ഇന്നത്തെപ്പോലെ കാറുകൾ അന്നുണ്ടായിരുന്നില്ല എന്നായി താലിബാൻകാർ. എങ്കിൽ ഇന്നത്തെപ്പോലെ താടി വടിക്കുവാനായി നല്ല ബ്ലേഡ് അന്ന് പ്രവാചകനും ലഭിച്ചിരുന്നിരുന്നില്ല എന്ന് സിയാവുദ്ദീനും. മതപണ്ഡിതനെ പിന്നീട് എങ്ങനെയാണ് താലിബാൻകാർ പരിഗണിച്ചതെന്ന് വ്യക്തമല്ല.

'തിരക്കഥയുടെ രീതിശാസ്ത്രം' എന്ന കൃതിയിലെ അമ്പത്തിയെട്ടാം പേജിലുള്ള ഒരു ഭ്രാന്തന്റെ ജല്പനമാണ് പ്രൊഫ. ജോസഫ് ന്യൂമാൻസ് കോളജിലെ ബി.കോം പരീക്ഷയുടെ മലയാളം ചോദ്യ പേപ്പറിലെ പതിനൊന്നാമത്തെ ചോദ്യത്തിൽ ഉചിതമായ ചിഹ്നങ്ങൾ ചേർത്തെഴുതുവാൻ ചോദിച്ചത്. ആ ഉദ്ധരണി പ്രൊഫസർക്ക് ഒഴിവാക്കാമായിരുന്നു. സംഭവിച്ചതിനെ ഇല്ലാതാക്കാൻ ദൈവത്തിനുപോലും കഴിയില്ലല്ലോ. അതിന്റെ പേരിൽ ജനാധിപത്യനിയമത്തെ മറികടന്നുകൊണ്ട് ഒരു പറ്റം ചെറുപ്പക്കാർ പ്രൊഫസറുടെ കൈ വെട്ടുകയുണ്ടായി. താലിബാൻ മാതൃകയിലുള്ള ക്രൂരത സമൂഹമനഃസാക്ഷിയെ ഞെട്ടിച്ചു. തെറ്റിനെ വലിയ തെറ്റുകൊണ്ട് പ്രതികാരം ചെയ്തു. എന്തിനും ഏതിനും വികാരാവേശത്തോടെ പ്രതികരിക്കുന്ന, സഹിഷ്ണുതയില്ലാത്ത ചെറുപ്പക്കാരുടെ എണ്ണം ഏറെ വർദ്ധിച്ചിരിക്കുന്നു. എന്തിലും ഏതിലും ഒന്നാമത് എന്ന മനോഭാവം നിഷേധത്തിലും പ്രകടിപ്പിച്ചുതുടങ്ങിയിരിക്കുന്നു.

ഇതിലും എത്രയോ നിന്ദ്യമായ പദപ്രയോഗമാണ് ക്രിസ്തുവിനെക്കുറിച്ച് ചട്ടമ്പിസ്വാമികൾ അദ്ദേഹത്തിന്റെ 'ക്രിസ്തുമതച്ഛേദം' എന്ന കൃതിയിൽ അവതരിപ്പിച്ചത്. 'ഉപദേശിമാരുടെ ഹിന്ദുമത വിദ്വേഷപ്രസംഗം കേട്ട് ദുസ്സഹമായി, യുക്തിവാദികളിൽ അഗ്രഗണ്യനായ ചട്ടമ്പിസ്വാമികൾ ക്രിസ്തുമതച്ഛേദം എന്നൊരു വിശിഷ്ട ഗ്രന്ഥമെഴുതി' എന്നാണ് മന്നത്ത് പത്മനാഭൻ ഈ കൃതിയെ വിശേഷിപ്പിച്ചത്. ബോധേശ്വരനും ഇതേ അഭിപ്രായം പ്രകടിപ്പിച്ചിട്ടുണ്ട്. എ.ടി.കോവൂരും ഇടമറുകുമൊക്കെ ക്രിസ്തുമതത്തെയും ഇതരമതത്തെയും അധിക്ഷേപിച്ച് എഴുതിയിട്ടുണ്ട്. കണിയാപുരം രാമചന്ദ്രന്റെ 'ഭഗവാൻ കാലു മാറുന്നു', പി.ജെ.ആന്റണിയുടെ 'ആറാം തിരുമുറിവ്' എന്നീ നാടകങ്ങൾ കേരളത്തിലെ എത്രയോ വേദികളിൽ അവതരിപ്പിച്ചിരിക്കുന്നു.

മതത്തെ അംഗീകരിക്കുന്നതുപോലെ നിരാകരിക്കുവാനുമുള്ള അവകാശം വ്യക്തികൾക്കുണ്ട്. ഇത്തരം ആശയങ്ങളെ പ്രോത്സാഹിപ്പിക്കണമെന്നല്ല ഇതുകൊണ്ട് അർത്ഥമാക്കേണ്ടത്. ആശയപരമായി വിയോജിക്കാം. അത് കായികബലമാക്കി മാറ്റുമ്പോൾ അരാജകത്വമായിരിക്കും ഫലം.

ദൈവീകനിന്ദയും പ്രവാചകനിന്ദയും കാലാകാലങ്ങളിൽ പ്രചരിപ്പിച്ചവർ ഒട്ടുവളരെയുണ്ട്. അവരെല്ലാം കാലത്തിനു കീഴടങ്ങിയപ്പോഴും മതവും പ്രവാചകന്മാരും കാലത്തിന് അതീതരായി നിലനിൽക്കുന്നു. സംഭവിക്കാൻ പാടില്ലാത്തതാണ് പ്രൊഫസർ ജോസഫിന്റെ കാര്യത്തിലും സംഭവിച്ചത്. തെറ്റിനെ തെറ്റുകൊണ്ട് നേരിടാനാണ് ശീലിക്കുന്നതെങ്കിൽ അത് പൂർണ്ണമായി ഒഴിവാക്കി ജീവിക്കുന്നവർ ആരാണെന്ന ചോദ്യം അവശേഷിക്കുന്നു. സ്നേഹം മറയ്ക്കപ്പെടാതെ വെളിപ്പെടുത്തണമെന്നു നിഷ്കർഷിച്ച പ്രവാചകന്റെ പേരിലാണ് ഇത്തരം അക്രമണം നടന്നത്. ഇതു ചെയ്തവർ ഇസ്ലാമിനേയും പ്രവാചകനെയുമാണ് നിന്ദിച്ചിരിക്കുന്നത്. ഇത്തരം മതനാമധാരികൾക്കെതിരെ അതാതു മതവിഭാഗത്തിലുള്ളവരാണ് വിയോജിപ്പ് പ്രകടിപ്പിക്കേണ്ടത്. അവരത് വേണ്ടത്ര ചെയ്തിട്ടുണ്ടെന്നുള്ളതാണ് ആശ്വാസകരം.

പെട്ടെന്ന് വികാരം കൊള്ളുന്ന ഒന്നായി മതം മാറിയിരിക്കുന്നു. മതം എന്നു പറയുമ്പോൾ മതനാമധാരികളാണെന്നുകൂടി പറയേണ്ടിയിരിക്കുന്നു. പ്രൊഫ.ജോസഫ് ആശുപത്രി വിട്ടു. ഏറെ പഠിക്കുകയും ക്ഷമിക്കുകയും ചെയ്തിരിക്കുന്നുവെന്ന് അദ്ദേഹം ഒരു പ്രസ്താവനയിൽ പറയുന്നു. ഈ മുറിവ് ഉണങ്ങും. പുതുജീവിതത്തിലേക്ക് പ്രവേശിക്കും. എന്നാൽ സമൂഹത്തിൽ ഇത്തരം മുറിവുകൾ ഉണ്ടാകാതിരിക്കുവാനും അതിനുള്ള സാഹചര്യം ഉണ്ടാകാതിരിക്കുവാനും കൂടി ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

പ്രഭാഷണം

# സഭാ ഭരണഘടനയുടെ പ്രസക്തിയും പ്രാധാന്യവും

ഫാ.ഡോ.ജേക്കബ് കുര്യൻ

**പൗരസ്ത്യവും തദ്ദേശീയവുമായ തനിമ സംരക്ഷിക്കുവാനായിട്ടാണ് പോർട്ടുഗീസ്, അഥവാ റോമൻ കത്തോലിക്ക സഭയുമായും, ആംഗ്ലിക്കൻ സഭയുമായും അവരുടെ അധിനിവേശസ്വഭാവത്തെയും ചെറുത്തു തോല്പിക്കേണ്ടിവന്നത്. അതിനായി അന്ത്യോഖ്യൻ സഭയുടെ സഹായം നാം തേടുകയുണ്ടായി. ഈ ചെറുത്തുനില്പിന്റെ ചരിത്രത്തിലെ രണ്ടു സംഭവങ്ങളാണ് 1653ലെ കൂനംകുരിശ് സത്യവും 1836ലെ മാവേലിക്കര പടിയോലയും. ഭരണപരമായി സ്വാതന്ത്ര്യം സംരക്ഷിക്കുവാനായിട്ടാണ് അന്ത്യോഖ്യൻ പാത്രിയർക്കീസന്മാരായ ചിലരുടെ അതിരുകവിഞ്ഞ ഇടപെടലുകളെ ചെറുത്തുനിർത്തേണ്ടിവന്നത്.**

**1934** ഡിസംബർ 26ന് മലങ്കര അസോസിയേഷൻ പാസാക്കിയ സഭാ ഭരണഘടനയ്ക്ക് 2009 ഡിസംബർ 26 മുതൽ 2010 ഡിസംബർ 26 വരെയുള്ള കാലഘട്ടം പ്ലാറ്റിനം ജൂബിലി വർഷമാണ്. എഴുപത്തിയഞ്ച് വർഷം തികയുന്നു. ഈ സഭയുണ്ടായിട്ട് എഴുപത്തിയഞ്ച് വർഷം ആയിട്ടുള്ളുവെന്ന് വ്യാഖ്യാനിക്കുന്നവരുണ്ടാകുമോ എന്നുള്ള സംശയത്തോടുകൂടിയാണ് ഞാൻ ഇവിടെ നിൽക്കുന്നത്. അടുത്ത കാലത്ത് മലങ്കരസഭയിൽ നിന്നും പിരിഞ്ഞുപോയ ഒരു സഭയുടെ അദ്ധ്യക്ഷൻ എഴുതി മലങ്കരസഭ ഓർത്തഡോക്സ് സഭയുണ്ടായത് 1912ലാണെന്ന്.

മാർത്തോമാ ശ്ലീഹായിൽ നിന്ന് ആരംഭിച്ച മലങ്കര സഭയ്ക്ക് ഓരോ കാലഘട്ടങ്ങളിൽ ഭരണപരമായ സംവിധാനം ഉണ്ടായിരുന്നു. അതിന്റെ തുടർച്ചയും ഒരു കാലഘട്ടത്തിലെ പൂർത്തീകരണവുമായിട്ട് 1934ൽ മലങ്കര സഭയ്ക്ക് ഒരു ഭരണഘടന ഉണ്ടായത് എന്നുള്ളതിന് ഇവിടെ കൂടിയിരിക്കുന്ന ആർക്കും സംശയമില്ലായെന്ന് എനിക്കറിയാം.

ഇത് ജൂബിലിയാണ്. ജോബേൽ എന്നുള്ള എബ്രായ പദത്തിൽ നിന്നുമാണ് ജൂബിലിയുണ്ടായിരിക്കുന്നത്. അതിന്റെ അടിസ്ഥാനപരമായ വേദപുസ്തക സൂചന ലേവ്യപുസ്തകം ഇരുപത്തിയഞ്ചാം അദ്ധ്യായത്തിൽനിന്നാണ്. രണ്ടു പ്രധാനപ്പെട്ട സംഗതികളാണ് ജൂബിലി ഓർമ്മിപ്പിക്കുന്നത്. ഒന്ന് യഥാസ്ഥാനപ്പെടുത്തുകയും നഷ്ടപ്പെട്ടതൊക്കെയും തിരിച്ചുപിടിക്കുന്നതുമായ ഒരവസരം. രണ്ട്, ബന്ധനങ്ങളിൽ നിന്നും മോചനം പ്രഖ്യാപിക്കുന്നതിനുള്ള അവസരം. ഇതു രണ്ടും ഒന്നിച്ച് നടന്നു. പഴയനിയമ കാലഘട്ടത്തിൽ വസ്തു വകകൾ നഷ്ടപ്പെട്ടുപോയ ആളുകൾക്ക് ജൂബിലി വർഷം അത് തിരിച്ചുകൊടുക്കണം എന്നുള്ള അവകാശത്തിലേക്കുള്ള പ്രഖ്യാപനമാണിത്.

മലങ്കരസഭയുടെ ഭരണഘടന അതിന്റെ എഴുപത്തിയഞ്ചാം വാർഷികം ആഘോഷിക്കുമ്പോൾ ഇത് സഭയുടെ ഐക്യത്തിന്റെയും സ്നേഹത്തിന്റെയും അനുഭവത്തിലേക്കുള്ള തിരിച്ചുവരവിന്റെ, യഥാസ്ഥാനപ്പെടുത്തലിന്റെ, ഒരു പ്രാർത്ഥനയുടെ, ചിന്തയുടെ ആരംഭവും അതിനോടനുബന്ധിച്ച് എവിടെയെല്ലാം വിടുതലുകൾ നമുക്കുണ്ടാകേണ്ടതുണ്ടോ അതിനുള്ള അവസരവുമാകട്ടെയെന്ന് ഞാൻ ആശംസിക്കുന്നു. യേശുക്രിസ്തുവിന്റെ രക്തത്താൽ വീണ്ടെടുക്കപ്പെട്ടവരായ നമ്മുടെ ഏറ്റവും പ്രധാനപ്പെട്ട വിഷയം ഭരണമോ, ഭരണഘടനയോ, കോടതിവിധിയോ അല്ല. ഭരണത്തിനു പകരം കൂടുതൽ ഭാരപ്പെടുവാനുള്ളത് മരണത്തെക്കുറിച്ചാണ്. ആന്തരികമായ മരണം, ആത്മീയമായ മരണം. നിത്യജീവൻ നമ്മുടെ പ്രധാന വിഷയമാണ്. ദൈവത്തിങ്കലേക്ക് നോക്കുന്നവരായി നമുക്ക് ജീവിക്കേണ്ടിയിരിക്കുന്നു. ദൈവത്തിലേക്ക് നോക്കുന്നവരായിരിക്കണം സഭയുടെ ഭരണഘടനയും ഭരണക്രമവും. ആവശ്യമെങ്കിൽ കോടതിയെ സമീപിക്കണം. ഈ വസ്തുതതയെ അവഗണിക്കാത്ത ഒരു ചർച്ചയാകട്ടെ ഇവിടെയുണ്ടാകേണ്ടതെന്ന് ഞാൻ പ്രാർത്ഥിക്കുന്നു.

ഈ പള്ളിയുടെ അന്തരീക്ഷത്തിൽ നിന്ന് കിഴക്കേഭാഗത്തേക്ക് നോക്കുമ്പോൾ മനസ്സിന് പ്രയാസമുണ്ടാക്കുന്ന ഒരു ദൃശ്യമുണ്ട്. ഒരു കാലത്ത് മലങ്കരയിലെ ഏറ്റവും മനോഹരമായ ദേവാലയമെന്നു വിശേഷിപ്പിക്കപ്പെട്ട ദേവാലയം അടഞ്ഞുകിടക്കുന്നു. ഭരണഘടനയെക്കുറിച്ചുള്ള ചിന്ത വാതിലുകൾ തുറക്കുവാനുള്ള ദൈവത്തിന്റെ പ്രവർത്തനമായിട്ട് മാറുവാൻ ഇടയാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

ദൈവത്തിങ്കലേക്ക് നയിക്കുന്ന, സമാധാനത്തിലേക്ക് ആക്കിത്തീർക്കുന്ന മുഖാന്തിരമാകണം ഭരണഘടന. അല്ലാതെയായാൽ അതുകൊണ്ട് ആർക്കും ഒരു പ്രയോജനവുമില്ല. യേശുതമ്പുരാൻ പറയുന്നു, നിങ്ങളുടെ ഹൃദയം എവിടെയിരിക്കുന്നുവോ അവിടെയിരിക്കുന്നു നിങ്ങളുടെ നിക്ഷേപം എന്ന്.

രാമായണത്തിൽ സീത രാമനോട് പറയുന്ന ഒരു കഥയുണ്ട്. ഒരു മുനിയെക്കുറിച്ചാണ്. ആദ്ധ്യാത്മികമായി വളരെ ശക്തിയുള്ള മുനി. ഇദ്ദേഹം തന്നേക്കാൾ ഉയർന്നുപോകുമോ എന്നുള്ള സംശയം ദേവേന്ദ്രനുണ്ടായി. ഒരു ഭടന്റെ വേഷത്തിൽ മുനിയുടെ മുന്നിൽ ദേവേന്ദ്രൻ നിന്നു. എനിക്ക് ഒരു അത്യാവശ്യകാര്യമുണ്ട്. ഞാൻ തിരിച്ചുവരുന്നിടംവരെ ഈ വാൾ ഒന്നു സൂക്ഷിക്കണം. ഭക്തന്റെ ആവശ്യം മുനി സന്തോഷത്തോടെ സ്വീകരിച്ചു. വാളിന്റെ കാര്യം ചിന്തിക്കുവാനായി മുനിക്ക് കൂടുതൽ സമയം വേണ്ടിവന്നു. അതൊന്ന് മിനുക്കിവയ്ക്കുവാനായി ശ്രമിച്ചു. വാൾ ആരെങ്കിലും തട്ടിക്കൊണ്ടുപോകുമെന്ന ഭയത്താൽ വാതിലിൽ കാവൽ നിന്നു. മുനിയുടെ ശ്രദ്ധ മുഴുവൻ വാളിലായിരുന്നു. ആ മുനി വാൾമുനിയായിട്ട് മാറി. ഇന്ദ്രൻ ഉദ്ദേശിച്ച കാര്യം നടന്നു. ദൈവത്തിങ്കലുള്ള ബന്ധത്തിൽനിന്നും മാറി വാളുപോലെയുള്ള മറ്റു കാര്യങ്ങളിൽ ശ്രദ്ധ വന്നുകൂടുകയാണ്. പ്രധാന ലക്ഷ്യത്തിൽ നിന്നും മാറി നാം അധഃപതിക്കുന്നു. അതായിരിക്കരുത് നമ്മുടെ ചിന്തകൾ എന്ന് ഒരിക്കൽ കൂടി ദൈവസന്നിധിയിൽ എന്നേത്തന്നെയും എല്ലാവരേയും ഓർമ്മിപ്പിക്കുകയാണ്.

മലങ്കരസഭയുടെ ചരിത്രവും സാധ്യതകളുമെന്നതാണ് ഇവിടെ നാം ചിന്തിക്കേണ്ടത്. മലങ്കര സഭയുടെ ഭരണഘടനയുണ്ടായതിന്റെ ചരിത്രപരമായ സാധ്യതയാണ് പരിശോധിക്കേണ്ടത്. ഭരണഘടനയെ ഭാവിയെ വച്ചുകൊണ്ട് ഇന്നത്തെ അവസ്ഥയെ വിശകലനം ചെയ്യുക എന്നുള്ളതാണ്. നമുക്ക് വേണ്ടിയിരിക്കുന്നത് എന്ത്, സാധ്യതകൾ എന്ത് തുടങ്ങിയ കാര്യങ്ങളാണ് പരിശോധിക്കേണ്ടത്.

സഭാ ഭരണഘടനയുടെ പ്രാധാന്യവും പ്രത്യേകതയും എന്താണെന്നാണ് ആദ്യമായി നാം പരിശോധിക്കേണ്ടത്.

മാർത്തോമാ ശ്ലീഹായാൽ സ്ഥാപിതമായൊരു മലങ്കര സഭയ്ക്ക് നൂറ്റാണ്ടുകളായി പോരാട്ടത്തിൽ ഏർപ്പെടേണ്ടി വന്നിട്ടുണ്ട്. ഈ പോരാട്ടം പ്രധാനമായും രണ്ടു കാര്യങ്ങൾക്കുവേണ്ടിയായിരുന്നു. ഒന്ന്

സഭയുടെ പൗരസ്ത്യവും തദ്ദേശിയവും സത്യവിശ്വാസ പരവുമായ തനിമ സംരക്ഷിക്കുക എന്നുള്ളതാണ്. രണ്ട്, ഭരണപരമായി ഇതിന്റെ സ്വാതന്ത്ര്യം പരിരക്ഷിക്കുക എന്നുള്ളതാണ്. പൗരസ്ത്യവും തദ്ദേശീയവുമായ തനിമ സംരക്ഷിക്കുവാനായിട്ടാണ് പോർട്ടുഗീസ്, അഥവാ റോമൻ കത്തോലിക്ക സഭയുമായും, ആംഗ്ലിക്കൻ സഭയുമായും അവരുടെ അധിനിവേശസ്വഭാവത്തെയും ചെറുത്തു തോല്പിക്കേണ്ടിവന്നത്. അതിനായി അന്ത്യോഖ്യൻ സഭയുടെ സഹായം നാം തേടുകയുണ്ടായി. ഈ ചെറുത്തുനില്പിന്റെ ചരിത്രത്തിലെ രണ്ടു സംഭവങ്ങളാണ് 1653ലെ കൂനംകുരിശ് സത്യവും 1836 ലെ മാവേലിക്കര പടിയോലയും. ഭരണപരമായി സ്വാതന്ത്ര്യം സംരക്ഷിക്കുവാനായിട്ടാണ് അന്ത്യോഖ്യൻ പാത്രിയർക്കീസന്മാരായ ചിലരുടെ അതിരുകവിഞ്ഞ ഇടപെടലുകളെ ചെറുത്തുനിർത്തേണ്ടിവന്നത്. പ്രസ്തുത ചരിത്രത്തിലെ രണ്ടു സംഭവങ്ങളാണ് 1912ലെ കാതോലിക്ക സ്ഥാപന ക്രമീകരണവും 1934ലെ ഭരണഘടന അംഗീകാരവും.

1934ലെ ഭരണഘടനയുടെ പ്രാധാന്യം സ്വാതന്ത്ര്യമായിട്ട് മാത്രം ഓർക്കുവാനായിട്ട് സാധ്യമല്ല. പൗരസ്ത്യവിശ്വാസം, ഓർത്തഡോക്സ് വിശ്വാസം, തദ്ദേശീയത ഇതുകൾ പാലിക്കപ്പെടുന്ന സഭയുടെ രേഖാസാക്ഷ്യം അല്ലെങ്കിൽ മാഗ്നാ കാർട്ടാ എന്നുള്ള നിലയിലാണ് കാണേണ്ടത്. അതിലുമുപരി സഭയിലെ രണ്ടു ഭിന്നവിഭാഗങ്ങളെ ഐക്യപ്പെടുത്തുവാനുള്ള ഒരു ഫോർമുലയായിട്ടാണ് സഭാ ഭരണഘടന രൂപീകൃതമായത്.

ഇതിന്റെ പ്രത്യേകതയും പ്രാധാന്യവും എന്താണെന്നു ചോദിച്ചാൽ സഭയുടെ ഒന്നാം നൂറ്റാണ്ടുമുതലുള്ള വ്യക്തിത്വം കാത്തുസൂക്ഷിക്കുവാൻ ചില ചെറുത്തുനില്പുകൾ നേരിടേണ്ടിവന്നു. അതിനുവേണ്ടി ചില നടപടികൾ സ്വീകരിക്കേണ്ടിവന്നു. ഇതിന്റെയെല്ലാം വളരെ വ്യക്തമായ രേഖാസാക്ഷ്യമാണ് 1934 ലെ ഭരണഘടന. അതാണ് അതിന്റെ പ്രത്യേകതയും പ്രാധാന്യവും.

1934ലെ സഭാ ഭരണഘടനയുടെ ചരിത്രപശ്ചാത്തലം. ഇന്നെന്നപോലെ അന്നും 1934 ലും സഭയിൽ രണ്ടു കക്ഷികൾ ഉണ്ടായിരുന്നു. ഒന്ന് മലങ്കര മെത്രാപ്പോലീത്തായെ പിന്താങ്ങിയവരും പാത്രിയർക്കീസിന്റെ പരമാധികാരം പിൻതാങ്ങിയവരും. ഇതിന്റെ പശ്ചാത്തലത്തിലാണ്1912ൽ കാതോലിക്ക സ്ഥാപനം ഇവിടെ ഉണ്ടാകുന്നത്. 1913ൽ ഒരു കേസ് ഫയൽ ചെയ്യപ്പെട്ടു. അതിന്റെ പേര് വട്ടിപ്പണക്കേസ്. അതിന്റെ ഹൈക്കോടതി വിധി മലങ്കര മെത്രാപ്പോലീത്തായ്ക്ക് എതിരായിരുന്നു. എന്നാൽ പ്രസ്തുത വിധിയിന്മേൽ ഒരു പുനർവിചാരം ആവശ്യപ്പെട്ട് അന്നത്തെ മലങ്കര മെത്രാപ്പോലീത്ത വട്ടശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനി സമർപ്പിച്ച അപേക്ഷ 1926 (1101 മീനം 3)ൽ അനുവദിക്കപ്പെട്ടു. ഈ പുനർവിചാരണ നടന്നുകൊണ്ടിരുന്നപ്പോൾ ഇരുവിഭാഗങ്ങൾക്കും ഊർജ്ജിതമായ ഒരു സമാധനകാംക്ഷയുണ്ടായി. 1927ൽ കോനാട്ട് മല്പാൻ അച്ചന്റെ നേതൃത്വത്തിൽ ഇരുവിഭാഗക്കാരേയും പങ്കെടുപ്പിച്ച് ആലുവായിൽ ഒരു അനുരഞ്ജന യോഗം നടന്നു. ആലുവ സമ്മേളനം എന്നാണ് അത് അറിയപ്പെടുന്നത്. അതിൽ പല പ്രമുഖരും ഇരു പക്ഷത്തു നിന്നും സംബന്ധിച്ചു. കോനാട്ട് അച്ചൻ, ഇ.ജെ.ജോൺ, റാവുസാഹിബ് ഒ.എം.ചെറിയാൻ എന്നിവരെ ഒരു സമാധാന കരാറിനുവേണ്ടി ചുമതലപ്പെടുത്തി. ഇവർ രണ്ടുപേരും മലങ്കരസഭയെ പിന്തുണയ്ക്കുന്നവരായിരുന്നു. ഇതുകൂടാതെ അന്നത്തെ വൈസ്രോയി അന്നത്തെ ആഗ്ലിക്കൻ ബിഷപ്പ് എന്നിവരുടെ നേതൃത്വത്തിലും ഇതേ സമയത്ത് മറ്റൊരു ആലോചനയും നടന്നു. ഈ പശ്ചാത്തലത്തിൽ മലങ്കര മെത്രാനെ അനുകൂലിക്കുന്ന അത്മായ പ്രതിനിധികളുടെ മനസ്സിൽ ഒരാശയം ഉദിച്ചു. പാത്രിയർക്കീസിന് സ്ഥാനം നൽകിയും കാതോലിക്കയ്ക്ക് മലങ്കര സഭയുടെ മെത്രാപ്പോലീത്ത എന്ന സ്ഥാനം പരിരക്ഷിച്ചും സഭയ്ക്ക് എപ്പിസ്കോപ്പൽ ന്യായത്വമായ ഒരു ഭരണസംവിധാനമുണ്ടായാൽ സമാധാനം ഉണ്ടാകും എന്നു പ്രത്യാശിച്ചു. അന്ന് അന്ത്യോഖ്യൻ പാത്രിയർക്കീസിനെ മാത്രമെ അറിയുമായിരുന്നുള്ളു. അർമേനിയൻ പാത്രിയർക്കീസിനേക്കുറിച്ചോ മറ്റും അന്ന് വേണ്ടത്ര അറിവില്ലായിരുന്നു. അതുകൊണ്ടാണ് പാത്രിയർക്കീസ് എന്നു മാത്രം എഴുതിയത്. അത്മായ പ്രതിനിധികളുടെ നല്ല മനസ്സിൽ നിന്നുള്ള ഒരാശയമായിരുന്നു ഇത്.

**1913ൽ ഒരു കേസ് ഫയൽ ചെയ്യപ്പെട്ടു. അതിന്റെ പേര് വട്ടിപ്പണക്കേസ്. അതിന്റെ ഹൈക്കോടതി വിധി മലങ്കര മെത്രാപ്പോലീത്തായ്ക്ക് എതിരായിരുന്നു. എന്നാൽ പ്രസ്തുത വിധിയിന്മേൽ ഒരു പുനർവിചാരം ആവശ്യപ്പെട്ട് അന്നത്തെ മലങ്കര മെത്രാപ്പോലീത്ത വട്ടശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് തിരുമേനി സമർപ്പിച്ച അപേക്ഷ 1926 (1101 മീനം 3)ൽ അനുവദിക്കപ്പെട്ടു. ഈ പുനർവിചാരണ നടന്നുകൊണ്ടിരുന്നപ്പോൾ ഇരുവിഭാഗങ്ങൾക്കും ഊർജ്ജിതമായ ഒരു സമാധനകാംക്ഷയുണ്ടായി.**

(തുടരും)





# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ



**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

അദ്ധ്യായം ഒന്ന്

**ജന്മദേശമേ വിട**

1863-ന് കൊല്ലം 1038-ാമത് കുംഭമാസം 27-ാം തീയതി 3 മണിക്ക് കുന്നംകുളങ്ങരെ നിന്നും നാം യാത്ര പുറപ്പെട്ടു.

ക്രമപ്രകാരം എല്ലാവരോടും യാത്ര പറഞ്ഞു പുറപ്പെടുന്നതിൽ വെച്ച് അധികവ്യസനത്തിനും ദുഃഖത്തിനും ഇടവന്നേക്കുമല്ലോ, എല്ലാവരുടേയും ദുഃഖത്തെ കാണുമ്പോൾ നാം അധികം വ്യസനിച്ച് യാത്ര യാത്ര മുടക്കത്തിനും കൂടെ സംഗതി വന്നേക്കുമോ എന്നു ഭയന്ന് ആരോടും യാത്ര പറയാതെ രാത്രി കാലങ്ങളിൽ പുറപ്പെട്ടു പോകുവാനായി പല പ്രാവശ്യം ആലോചിച്ചു എങ്കിലും ആ പുറപ്പാടും പോക്കും ദുഷ്ക്കേൾവിക്കിടയായിത്തീർന്നേക്കാമെന്ന് ശങ്കിച്ച് മുറയ്ക്കു എല്ലാവരോടും യാത്ര പറഞ്ഞു പുറപ്പെടുകതന്നെ ഉത്തമമെന്ന് ധൈര്യപ്പെട്ട് പുറപ്പെടുന്ന ദിവസം കാലത്തു മുതൽ കമ്പോളങ്ങളിൽ പ്രത്യേകമുള്ള ഓരോ ഭവനങ്ങളിൽ കേറി യാത്ര പറച്ചിൽ തുടങ്ങി. മൂന്നു മണിവരേയും ഈ ശ്രമത്തിലും വിലാപത്തിലും നാം കഴിച്ചുകൂട്ടി എന്നല്ലാതെ യാത്ര പറയുന്ന സമയങ്ങളിൽ നമുക്കും നമുക്കുള്ളവർക്കും ഉണ്ടായ വ്യസനങ്ങളും സങ്കടങ്ങളും ഏതു പ്രകാരമെന്ന് വായനക്കാർ ആലോചിച്ചറിയുന്നതല്ലാതെ വിവരിച്ചു പറവാൻ പ്രയാസം.

ആകെയാൽ എല്ലാവരോടും ഒരുവിധം യാത്ര പറഞ്ഞു കഴിച്ചുകൂട്ടിയതിന്റെ ശേഷം പള്ളിയിൽ കേറി പ്രാർത്ഥിച്ച് ഇറങ്ങുവാനായി പള്ളിയിലേക്ക് പോയി. പ്രാർത്ഥിച്ച് തുടങ്ങിയപ്പോൾ കമ്പോളക്കാർ ഒരു വലിയ കൂട്ടമായി പള്ളിക്കകത്തുവന്ന് നമ്മോടുകൂടി പ്രാർത്ഥിക്കുകയും വിലപിക്കുകയും ചെയ്തു തുടങ്ങി. പള്ളിയിൽ നിന്ന് നാം ഇറങ്ങിയപ്പോൾ എല്ലാവരും നമ്മുടെ പിന്നാലെ വലിയ ദുഃഖത്തോടെ പുറപ്പെട്ടു. കുന്നത്തങ്ങാടി കഴിഞ്ഞപ്പോൾ എല്ലാവരും അവിടെ നില്പാനായി പറഞ്ഞ് വളരെ സങ്കടത്തോടെ നാം മഞ്ചൽ കേറുകയും ചെയ്തു. എങ്കിലും നമ്മുടെ വേർപിരിവിൽ ജനങ്ങൾക്ക് സങ്കടം ഒതുങ്ങായ്കയാൽ പിന്നെയും നമ്മുടെ പിന്നാലെ ബന്ധപ്പെട്ടും വ്യസനിച്ചും വരുന്നുവെന്ന് മഞ്ചൽക്കാർ പറഞ്ഞപ്പോൾ പിന്നെയും മഞ്ചലിൽ നിന്ന് നാം ബദ്ധപ്പെട്ട് ഇറങ്ങി അനേകവിധമുള്ള ആശ്വാസവാക്കുകൾ എല്ലാവരോടും പറഞ്ഞു വലിയ പ്രയാസത്തോടെ എല്ലാവരേയും അവിടെനിർത്തി പുറപ്പെടുകയും ചെയ്തു. എന്നാൽ ആ നാളുകളിൽ ബഹുമാനപ്പെട്ട മാർ കൂറിലോസ് ബാവ അവർകൾ കോലഞ്ചേരി പള്ളിയിൽ ആകുന്നുവെന്ന് അറിഞ്ഞിരുന്നതിനാൽ അദ്ദേഹത്തോടും വടക്കെ ദിക്കിലുള്ള പള്ളിക്കാരോടും യാത്രപറഞ്ഞും പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ പേർക്കും മറ്റും വേണ്ടിയ എഴുത്തുകുത്തുകൾ ബാവാ അവർകളിൽ നിന്ന് വാങ്ങിച്ചും പുറപ്പെടുന്നതിനു വേണ്ടി കരമാർഗ്ഗം പുറപ്പെടുകയാണെളുപ്പമെന്ന് കണ്ടതിനാൽ കരമാർഗ്ഗമാണ് യാത്ര പുറപ്പെട്ടത്. അന്നു രാത്രി 8 മണിക്കു തൃശ്ശിവപേരൂർ പള്ളിയിൽ എത്തി താമസിച്ചു. എങ്കിലും അന്നേദിവസം കഴിച്ചുകൂട്ടിയ പലവിധമായ വിലാപങ്ങളും സ്വന്ത രാജ്യത്തേയും സ്വജനങ്ങളേയും വിട്ടുപിരിഞ്ഞ നിമിത്തം ഉണ്ടായ മനോദുഃഖത്താലും ആ രാത്രിയിൽ ഒന്നും തന്നെ ഭക്ഷിക്കാൻ മനസ്സില്ലാതെ കഴിച്ചുകൂട്ടി. നേരം പുലർന്നപ്പോൾ ആ പള്ളിയിൽ നമ്മുടെ താല്പര്യക്കാരനായി ഉണ്ടായിരുന്ന ചാക്കോള അച്ചൻ നമ്മുടെ അടുക്കൽ വരികയും യാതൊരു സന്തോഷ മുഖവും നമ്മിൽ നിന്ന് കാണാതെ ഇരുന്നപ്പോൾ എന്തോ ഇങ്ങനെ ഭവിപ്പാൻ കാരണമെന്ന് ചോദിച്ച് വിവരം അറിഞ്ഞതിന്റെ ശേഷം അദ്ദേഹം കുറേ ആശ്വാസവാക്കുകൾ പറഞ്ഞ് ആശ്വസിപ്പിക്കുകയും ഭക്ഷണം കഴിപ്പിക്കയും ചെയ്തു. പിറ്റെദിവസം അവിടെ നിന്നും മഞ്ചൽ മാർഗ്ഗം തന്നെ യാത്ര പുറപ്പെട്ട് ചാലക്കുടി പള്ളിയിൽ എത്തി താമസിക്കുകയും പിറ്റെ ദിവസം അവിടെ നിന്നും പുറപ്പെട്ട് അങ്കമാലി പള്ളിയിലെത്തി താമസിക്കുകയും യാത്രാവിവരങ്ങൾ അങ്കമാലി അകപ്പറമ്പു പള്ളിക്കാരോടു പറയുകയും പിറ്റേദിവസം അവിടെ നിന്നു പുറപ്പെട്ടു കുറുപ്പംപടി പള്ളിയിൽ എത്തുകയും ചെയ്തു. കുന്നംകുളങ്ങരെ നിന്നും പുറപ്പെട്ടവരായ മഞ്ചൽക്കാരെ അങ്കമാലിയിൽ നിന്നും പിരിച്ചയച്ചതിനാൽ കാൽനടയായിട്ടാണ് കുറുപ്പംപടിയിലേക്കു പുറപ്പെട്ടത്.

അങ്കമാലിയിൽ നിന്നു പുറപ്പെട്ട ദിവസത്തിൽ കുറുപ്പംപടിയിൽ നാം എത്തി. ഈ കുറുപ്പംപടി പള്ളിക്കാർ മുമ്പെ തന്നെ നമുക്കു താല്പര്യക്കാരായിരുന്നതുകൊണ്ടു എല്ലാവരോടും യാത്ര പറഞ്ഞു പുറപ്പെടുന്നതിനായി രണ്ടാഴ്ചവട്ടം വരെ കുറുപ്പംപടി പള്ളിയിൽ താമസിക്കുകയും ആ പള്ളിയിൽ നിന്നും ജനങ്ങളിൽ നിന്നുമായി 150 രൂപാ നമ്മുടെ യാത്രാച്ചിലവിലേക്കു തരികയും ചെയ്തു. അവിടെ നിന്നു കുന്നക്കുരുടി പള്ളിയിലേക്കും അവിടെ നിന്നും കടമറ്റത്തെ പള്ളിയിലേക്കും എത്തി. അപ്പോൾ ബാവാ അവർകൾ വരികയും അവിടെവച്ച് ബഹു. കൂറിലോസ് ബാവാ അവർകളെ കാണുകയും ചെയ്തു. ബാവാ അവർകൾ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലേക്കും മറ്റും വേണ്ടുന്ന എഴുത്തുകുത്തുകൾ ഒക്കെയും എഴുതി തയ്യാറാക്കുന്നതിനിടയിൽ ബഹുമാനപ്പെട്ട

കോനാട്ടു അബ്രഹാം മല്പാൻ അവറുകളെയും മറ്റും കണ്ടു യാത്ര പറയുന്നതിനായി പാമ്പാക്കുടയ്ക്കു പോകുകയും അദ്ദേഹം രോഗക്കിടക്കയിൽ സുഖമില്ലാതെ കിടന്നിരുന്നതുകൊണ്ട് യാത്രാ വിവരങ്ങൾ ഒക്കെയും അദ്ദേഹത്തെ പറഞ്ഞു മനസ്സിലാക്കിച്ചു പുറപ്പെടുവാനായി മൂന്നു ദിവസം വരെ അവിടെ താമസിക്കുകയും വിവരങ്ങൾ ഗ്രഹിച്ചപ്പോൾ നമ്മുടെ യാത്രയിൽ വളരെ സന്തോഷിക്കുകയും വിവരത്തിനു പാത്രിയർക്കീസ് ബാവാ തിരുമനസ്സിലേക്ക് വേണ്ട എഴുത്തു തരികയും ചെയ്തു. അവിടെ നിന്നും യാത്ര പുറപ്പെട്ട് രണ്ടാമതും ബാവാ അവർകളുടെ അടുക്കൽ വരികയും പാത്രിയർക്കീസ് ബാവായ്ക്കും മറ്റു പലർക്കും വേണ്ടി എഴുത്തുകുത്തുകളും വഴിമേൽ സഹായത്തിനു വേണ്ടി പ്രത്യേകം ഒരു എഴുത്തും അദ്ദേഹം തയ്യാറാക്കിത്തരികയും ചെയ്തു, എന്നല്ല, ഏലിയാസ് പാത്രിയർക്കീസ് ബാവ തിരുമനസ്സുകൊണ്ട് അദ്ദേഹത്തിനു കൊടുത്തിരുന്ന സ്ലീബയും അദ്ദേഹം പണിയിച്ച ഒരു വെള്ളി അംശ വടിയും യാക്കോബ് പാത്രിയർക്കീസ് ബാവാ തിരുമനസ്സിലേക്ക് കൊടുപ്പാനായി നമ്മുടെ പക്കൽ ഏല്പ്പിക്കുകയും ഉണ്ടായി.

മീനമാസം 22–ാം തീയതി അവിടെ നിന്ന് പുറപ്പെട്ട് പുത്തൻകുരിശു പള്ളിയിലും കുറിഞ്ഞിപ്പള്ളിയിലും എത്തി യാത്ര പറഞ്ഞു. അന്നു അസ്തമനത്തോടെ കരിങ്ങാശ്ര പള്ളിയിൽ എത്തുകയും ചെയ്തു. പിറ്റെ ദിവസം പുറപ്പെട്ട് മുളന്തുരുത്തി പള്ളിക്കാരോടും കണ്ടനാട്ടു പള്ളിക്കാരോടും യാത്ര പറയുവാനായി പോവുകയും യാത്രപറഞ്ഞും വച്ചു അന്നു മുളന്തുരുത്തിയിൽ താമസിക്കയും പിറ്റെ ദിവസം അവിടെ നിന്നും പുറപ്പെട്ട് തൃപ്പൂണിത്തുറ പള്ളിയിൽ എത്തുകയും ചെയ്തു. പിറ്റെ ദിവസം അവിടെ നിന്ന് കോട്ടയത്തേക്കായി യാത്ര പുറപ്പെട്ടു 26–ാം തീയതി കോട്ടയത്തു എത്തി എടവഴിക്കൽ വലിയച്ചനെയും മകൻ കോറെപ്പിസ്ക്കോപ്പായെയും കാണുകയും യാത്രാ വിവരം അറിയിക്കയും ചെയ്തപ്പോൾ പാത്രിയർക്കീസ് ബാവാ തിരുമനസ്സിലേക്കും മൂസ്സൽകാർക്കും അല്ലെപ്പിന്റെ ദയറായിൽ ഇരിക്കുന്ന ദനഹാ മെത്രാപ്പോലീത്താ അവർകൾക്കും വേണ്ടി എഴുത്തുകൾ ഒക്കെയും രണ്ടു മൂന്നു ദിവസങ്ങൾ കൊണ്ടു തയ്യാറാക്കി തന്നതു കൂടാതെ പാത്രിയർക്കീസ് ബാവായെ നാം മൂസലിലേക്കു യാത്ര (ഇവിടെ രണ്ടു വരി അവ്യക്തം. എഡിറ്റർ) അവിടങ്ങളിൽ അവർക്കുള്ള സ്നേഹിതന്മാർക്ക് പ്രത്യേകം എഴുത്തുകൾ അയച്ചു ശട്ടം കെട്ടണമെന്നുള്ള വിവരത്തിനു മൂസലിൽ കോജാ അബ്ദലാഹദിന്റെ പേർക്കു ഒരു എഴുത്തു അന്നേ ദിവസം അദ്ദേഹം എഴുതി അറിയിക്കയും ചെയ്തു.

ഒരിക്കൽ സംഗതിവശാൽ 1037 –മാണ്ട് നാം കോട്ടയത്തു എത്തി എടവഴിക്കൽ വലിയച്ചനെ കണ്ടപ്പോൾ നാം അന്ത്യോഖ്യായ്ക്കു പോകേണ്ടുന്ന കാര്യത്തെക്കുറിച്ചു അദ്ദേഹം വളരെ ഒക്കെയും താല്പര്യമായി നമ്മോടുപറയുകയും നിർബന്ധിക്കുകയും ചെയ്തിട്ടും തല്ക്കാലം കൈക്കൊള്ളാതെ ഒഴിവു കഴിവുപറഞ്ഞു പോയവനായ നാം തന്നെ അദ്ദേഹത്തിന്റെ ദീർഘദർശന വചന പ്രകാരം യാത്രയ്ക്കായി ഒരുങ്ങപ്പെട്ടു ചെന്നതിൽ വച്ചു അദ്ദേഹത്തിനുണ്ടായ സന്തോഷവും തൃപ്തിയും അല്പമല്ലായിരുന്നു. കോട്ടയത്തുള്ള ഈ താമസത്തിനിടയിൽ എരുത്തിക്കൽ മൂപ്പച്ചനേയും വേങ്കടത്തു മൂപ്പച്ചനേയും മറ്റു കോട്ടയത്തു നാം അറിയുന്നവരും നമ്മുടെ താല്പര്യക്കാരുമായ എല്ലാവരേയും കണ്ടു യാത്ര പറകയും സിമ്മനാരി പള്ളിയിലെത്തി പ്രാർത്ഥിച്ചു പുറപ്പെടുകയും പോകും വഴി കളപ്പുരയ്ക്കൽ കേറി യാത്ര പറയുകയും കൊച്ചിയിൽ എത്തുന്നതിനു വള്ളം മുതലായതു ശട്ടം കെട്ടി തരികയും ഉണ്ടായി.

കുറുപ്പംപടി മുതൽ നാം കേറിയതായി മേൽ പ്രസ്താവിച്ചിട്ടുള്ള മിക്ക പള്ളിക്കാരും പ്രധാന വീട്ടുകാരും നമ്മുടെ യാത്രാച്ചിലവിന് യഥാശക്തി സഹായിക്കയും പ്രോത്സാഹിപ്പിക്കയും ചെയ്തിട്ടുണ്ടെങ്കിലും പോക്കുവരവിനു ആവശ്യമായി വിചാരിക്കപ്പെട്ടിരുന്ന സംഖ്യ നമ്മുടെ സ്വന്ത ഇടവകക്കാരുടെ സഹായത്താൽ തന്നെ ലഭിച്ചിട്ടുണ്ടായിരുന്നു. മേടമാസം 3ന് കോട്ടയത്തു നിന്നും കൊച്ചിയിൽ എത്തി ബോംബേയ്ക്കു പോകുന്നതിനുള്ള കപ്പൽ തയ്യാറുണ്ടോ എന്ന് അന്വേഷിച്ചപ്പോൾ തല്ക്കാലം ഇല്ലാതെയും 15–ാം തീയതിയ്ക്കു ഒന്നോ രണ്ടോ തീക്കപ്പൽ വരുമെന്നും ആപ്പീസുകാർ പറകയാൽ ആ വരവിനായി കാത്തു കൊച്ചിയിൽ താമസിച്ചിരിക്കുമ്പോൾ ബ. ബാവ അവർകൾ കോട്ടൂർ പള്ളിയിൽ നിന്നും കരിങ്ങാശ്ര പള്ളിയിൽ എത്തുകയും അവിടെ നിന്നു നമ്മുടെ പേർക്കു അയച്ചതായ കൽപനയിൽ ശീമയ്ക്കു പോകുന്ന കാര്യം ആവശ്യവും അടിയന്തിരപ്പെട്ടതും ആകുന്നു എങ്കിലും സർക്കാരിൽ നിന്നും പാസ്പോർട്ട് വാങ്ങാതെ പോയാൽ തുർക്കി സുൽത്താന്റെ അതിർത്തിയിൽ പാസ്പോർട്ട് യഥാസമയം കാണിച്ചു കൊടുക്കാഞ്ഞാൽ അവർ പിടിച്ചു അവരുടെ പട്ടാളത്തിൽ ചേർപ്പാനോ അടിമക്കാരനായിത്തീർപ്പാനോ എളുപ്പമുള്ളതാകയാൽ അങ്ങനെയുള്ള ആപത്തുകളൊന്നും നേരിട്ടു കഷ്ടപ്പെട്ടുപോകാതെ ഇരിപ്പാനായി പാസ്പോർട്ട് വാങ്ങിച്ചതിനു മേൽ മാത്രമേ യാത്ര പുറപ്പെടാവൂ എന്നും പാസ്പോർട്ട് വാങ്ങിക്കുന്നതിനുവേണ്ടി വരുന്ന താമസം ഒരു താമസമായി വിചാരിച്ചുപോകണ്ടാ എന്നും മറ്റും പ്രസ്താവിച്ചിരിരുന്നു. ഈ എഴുത്തു കിട്ടിക്കണ്ടപ്പോൾ നമ്മുടെ യാത്രയ്ക്കു നേരിടുന്ന താമസത്തെക്കുറിച്ചും പാസ്പോർട്ട് കിട്ടുമോ ഇല്ലയോ എന്നുള്ള ചഞ്ചലത്തെക്കുറിച്ചും വലിയ വ്യസനത്തിനിടയായിത്തീർന്നു എങ്കിലും യാത്രക്കാർക്ക് പാസ്പോർട്ട് കൊടുക്കുന്ന പതിവുണ്ടെങ്കിൽ എങ്ങനെയും അതു വാങ്ങിക്കൊള്ളാമല്ലൊ എന്നു ധൈര്യപ്പെട്ടു അതിനായി ബദ്ധപ്പെട്ടു അന്വേഷിക്കയും കൊച്ചി ജോയിന്റു മജിസ്ത്രേട്ടു കോടതിയിൽ ബോധിപ്പിക്കുകയും ചെയ്തപ്പോൾ ഉണ്ടായ മറുപടി, പാസ്പോർട്ട് തരുവാൻ ആ കോടതിയ്ക്കധികാരമില്ലെന്നും പാസ്പോർട്ടു കിട്ടണമെങ്കിൽ മദ്രാസിൽ പോയി അപേക്ഷിക്കണമെന്നും ആയിരുന്നു. ഇതിൽ വച്ചു പിന്നെയും വിഷാദം വർദ്ധിച്ചു. എന്തെന്നാൽ പാസ്പോർട്ടിനായി യാത്ര മുടങ്ങി മദ്രാസിൽപോയി വരുന്നതു വളരെ പ്രയാസവും പാസ്പോർട്ടു വാങ്ങാതെ പോയാൽ മേൽ പറയപ്പെട്ട പ്രകാരം വല്ല തടവോ ശിക്ഷകളോ നേരിടുവാൻ എളുപ്പവുമല്ലോ എന്നുള്ള വിചാരത്തിൽ ഒന്നും ഉറയ്ക്കാതെ വലിയ വ്യസനത്തോടെ രണ്ടു നാലു ദിവസം കഴിച്ചുകൂട്ടി. എങ്കിലും ദൈവ കല്പിതം പോലെ എങ്ങനെയും ഭവിക്കട്ടെ, യാത്ര മുടക്കാതെ പോകതന്നെ ഉത്തമമെന്നു ദൈവത്തിൽ ധൈര്യപ്പെട്ടു.

**പാസ്പോർട്ട് തരുവാൻ ആ കോടതിയ്ക്കധികാരമില്ലെന്നും പാസ്പോർട്ടു കിട്ടണമെങ്കിൽ മദ്രാസിൽ പോയി അപേക്ഷിക്കണമെന്നും ആയിരുന്നു. ഇതിൽ വച്ചു പിന്നെയും വിഷാദം വർദ്ധിച്ചു. എന്തെന്നാൽ പാസ്പോർട്ടിനായി യാത്ര മുടങ്ങി മദ്രാസിൽപോയി വരുന്നതു വളരെ പ്രയാസവും പാസ്പോർട്ടു വാങ്ങാതെ പോയാൽ മേൽ പറയപ്പെട്ട പ്രകാരം വല്ല തടവോ ശിക്ഷകളോ നേരിടുവാൻ എളുപ്പവുമല്ലോ എന്നുള്ള വിചാരത്തിൽ ഒന്നും ഉറയ്ക്കാതെ വലിയ വ്യസനത്തോടെ രണ്ടു നാലു ദിവസം കഴിച്ചുകൂട്ടി. എങ്കിലും ദൈവ കല്പിതം പോലെ എങ്ങനെയും ഭവിക്കട്ടെ, യാത്ര മുടക്കാതെ പോകതന്നെ ഉത്തമമെന്നു ദൈവത്തിൽ ധൈര്യപ്പെട്ടു.**



# യുഗസംക്രമ നായകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ



**ഫാ.ഡോ.ജോസഫ് ചീരൻ**

**5**

മലങ്കരയിൽ പുതുതായുണ്ടായ മെത്രാന്മാർ മലങ്കര മെത്രാന്റെ അധ്യക്ഷതയിൽ ഒരു സുന്നഹദോസായി പ്രവർത്തിക്കുവാൻ മലങ്കരസഭ തീരുമാനിച്ചതിന്റെ പ്രഖ്യാപനമാണ് ഈ വാക്യം. 3 ലക്ഷ്യങ്ങൾ സുന്നഹദോസിന്റേതായി ഇതിൽ പ്രഖ്യാപിച്ചു. 1. മെത്രാന്മാരെ പട്ടം കൊടുക്കുക. 2. സമൂഹ സംബന്ധമായ കാര്യങ്ങളിൽ മലങ്കര മെത്രാപ്പോലീത്തായെ സഹായിക്കുകയും തർക്കങ്ങൾക്ക് അന്തിമവിധി പ്രഖ്യാപിക്കുകയും ചെയ്യുക. 3. വിവരം പാത്രിയർക്കീസിന് റിപ്പോർട്ട് ചെയ്യുക.

സ്മര്യപുരുഷൻ ഈ ലക്ഷ്യങ്ങൾ പൂർണ്ണമായും പ്രായോഗികമാക്കി. അൽവാറീസ് മാർ യൂലിയോസിനെ കോട്ടയത്തുവച്ചും റിനി വിലാത്തി മാർ തീമോത്തിയോസിനെ സിലോണിൽവച്ചും മെത്രാന്മാരായി വാഴിച്ചപ്പോൾ ആദ്യ ലക്ഷ്യം നിറവേറി. മേല്പട്ടക്കാരെ അസോസിയേഷനിലും മാനേജിംഗ് കമ്മറ്റിയിലും വൈസ് പ്രസിഡന്റുമാരായി നിയമിച്ചപ്പോൾ രണ്ടാം ലക്ഷ്യവും നിറവേറി. ആവശ്യമായ കാര്യങ്ങൾ പാത്രിയർക്കീസിന് റിപ്പോർട്ട് ചെയ്തതോടെ മൂന്നാം ലക്ഷ്യവും നിറവേറി. അദ്ദേഹം സൃഷ്ടിച്ച ഈ ആരോഗ്യകരവും ദീർഘദൃഷ്ടിയോടുകൂടിയതുമായ കീഴ്വഴക്കം 1908ൽ ചില പ്രഗത്ഭരുടെ പിടിവാശി മൂലം ലംഘിക്കപ്പെട്ടതോടെ മലങ്കരസഭയുടെ ചരിത്രത്തിൽ അനാരോഗ്യകരമായ കീഴ്വഴക്കങ്ങൾ വീണ്ടും പ്രത്യക്ഷപ്പെട്ടു.

**മിഷൻ സംഘടനകൾ:** അധഃകൃതോദ്ധാരണം, ആഭ്യന്തര മിഷൻ, വിദേശ മിഷൻ എന്നിവയ്ക്ക് സ്മര്യപുരുഷൻ പ്രത്യേക സംഘടനകൾ രൂപീകരിച്ചു. അവർണ്ണ വിഭാഗങ്ങൾക്കിടയിൽ അദ്ദേഹം നടത്തിയ വിപ്ലവാത്മകങ്ങളായ നവോത്ഥാനയത്നങ്ങൾ വിപുലമായ മതംമാറ്റത്തിലേക്ക് വഴി നയിച്ചു. ആഭ്യന്തര മിഷൻ പ്രവർത്തനങ്ങളുടെ ചുമതലയിലേക്ക് വടക്കൻ പ്രദേശങ്ങളിൽ മുറിമറ്റത്തിൽ മാർ ഈവാനിയോസും കടവിൽ മാർ അത്താനാസിയോസും തെക്കൻ പ്രദേശങ്ങളിലേക്ക് ചാത്തുരുത്തിൽ മാർ ഗ്രിഗോറിയോസും നിയോഗിക്കപ്പെട്ടു. ഈ മിഷൻ പ്രവർത്തനങ്ങളാണ് പിൽക്കാലത്ത് ബഥനി ആശ്രമത്തിന്റെയും സ്ലീബാദാസ സമൂഹത്തിന്റെയും ചുമതലയിൽ വളർന്ന് പുഷ്ക്കലമായത്.

വിദേശമിഷൻ പ്രവർത്തനവും അദ്ദേഹത്തിന്റെ ലക്ഷ്യമായിരുന്നു. സൗത്ത് കാനറയിലും ഗോവയിലും സിലോണിലും അമേരിക്കയിലും അന്യ സമുദായങ്ങളെ മലങ്കരസഭയുടെ ശാഖകൾ ആക്കി വളർത്തിയെടുക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. ഗോവയിലെയും സൗത്ത് കാനറയിലേയും മിഷൻ പ്രവർത്തനങ്ങൾക്കായി കത്തോലിക്കാ സഭയിൽ നിന്ന് മലങ്കര സഭയിൽ ചേർന്ന ഫാ.അൽവാറീസിനെ മെത്രാൻ സ്ഥാനം കൊടുത്ത് ചുമതലപ്പെടുത്തി. മാർ തീമോത്തിയോസിനെ അമേരിക്കൻ മിഷന്റെ ചുമതലയിലേക്ക് നിയോഗിച്ചു. ഒരേ സമയം മെത്രാന്മാരെ വാഴിക്കാനുള്ള സ്വയംഭരണാവകാശം ഇവരെ വാഴിച്ചതുവഴി നിരാക്ഷേപമായി നേടിയെടുക്കുകയും അതത് പ്രദേശങ്ങളിലെ ഭാഷയും സംസ്കാരവും വശമുള്ള രണ്ട് മേല്പട്ടക്കാരെ മിഷൻ വയലുകളിലേക്ക് അയക്കുകയും- അതാണ് അദ്ദേഹം ചെയ്തത്. ഒരു വെടിക്ക് രണ്ടു പക്ഷി (ഈ രണ്ട് മിഷനറി മെത്രാപ്പോലീത്താമാരോട് പിൽക്കാല മലങ്കരസഭാ നേതൃത്വം നീതി പുലർത്തിയോ എന്നത് ഭാവി ചരിത്രകാരന്മാരുടെ ചർച്ചയ്ക്കായി മാറ്റിവയ്ക്കുന്നു).

**ഭാഷാസാഹിത്യസേവനം**

സുറിയാനി സഭയിലെ മെത്രാപ്പോലീത്താ ആയിരുന്നെങ്കിലും മാതൃഭാഷയോടുള്ള അദ്ദേഹത്തിന്റെ ആഭിമുഖ്യം അനുപമം തന്നെയായിരുന്നു. സംസ്കൃത ഭാഷാ ജടിലമായ ഭാഷാ ഗദ്യ ശൈലി കൊടികുത്തി വാണ അക്കാലത്ത് പ്രസന്നവും ദീപ്തവും ലളിതവുമായ ശൈലിയിൽ മലയാള ഗദ്യം എഴുതുവാൻ അദ്ദേഹം ഫലപ്രദമായി ഉദ്യമിച്ചു. അദ്ദേഹത്തിന്റെ സർക്കുലറുകളും ഇടവക പത്രികയിൽ പ്രസിദ്ധപ്പെടുത്തിയ ലേഖനങ്ങളും അദ്ദേഹത്തിന്റെ ഭാഷാതാല്പര്യത്തെ തെളിയിക്കുന്നുണ്ട്. അദ്ദേഹത്തിന്റെ ഭാഷാ ഗദ്യശൈലിയുടെ മികച്ച സ്വഭാവം 'ഒരു പരദേശയാത്രയുടെ കഥ'യിൽ നമ്മെ അത്ഭുതപ്പെടുത്തുന്നു. 'വർത്തമാനപുസ്തക'ത്തിനുശേഷം മലയാളത്തിലുണ്ടായ ആദ്യത്തെ യാത്രാവിവരണമാണിത്. പ്രസന്നമധുരമായ അതിലെ ആവിഷ്ക്കാരവും സമീപനവും കാലാതിവർത്തിയായ ഒരു സാഹിത്യകാരന്റെ സാന്നിധ്യത്തെ അനാവരണം ചെയ്യുന്നുണ്ട്.

**ജനാധിപത്യശൈലി**

എപ്പിസ്കോപ്പൽ ഭരണശൈലി പിൻതുടർന്നുപോന്ന മലങ്കരസഭയെ ജനാധിപത്യ ഭരണശൈലിയിലേക്ക് ഉപനയിച്ചത് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ ആണ്. 1973ലെ പരുമല അസോസിയേഷനിൽ നടത്തിയ 'ഏകനായകശക്തി'ക്കെതിരായ രോഷം അന്ത്യംവരെയും നിലനിർത്തി. മെത്രാന്മാരും വൈദികരും അത്മായരും പ്രതിനിധാനം ചെയ്യുന്ന ത്രിമുഖ ജനാധിപത്യ ഭരണശൈലി മലങ്കരസഭയിൽ അദ്ദേഹത്തിന്റെ തനത് സംഭാവനയാണ്. കത്തോലിക്കാ സഭയുടെ മാതൃകയിൽ എപ്പിസ്കോപ്പൽ അധീശത്വ മാതൃകയാക്കാൻ പല മുൻ മലങ്കര മെത്രാന്മാരും ശ്രമിച്ചിരുന്നതിൽ നിന്ന് വ്യത്യസ്തമായി സുതാര്യവും ജനാധിപത്യപരവും ആയ ത്രിമുഖ ഭരണശൈലി സ്വീകരിച്ചതിനാലാണ് സ്മര്യപുരുഷന് ഏവംവിധമായ പ്രവർത്തനങ്ങൾ സഫലമായി ഏറ്റെടുക്കുവാൻ കഴിഞ്ഞത്. മലങ്കര മെത്രാപ്പോലീത്താ, വൈദികട്രസ്റ്റി, അത്മായട്രസ്റ്റി എന്നീ മൂന്നു അധികാരകേന്ദ്രങ്ങൾ തമ്മിൽ എക്കാലത്തേക്കാളുമധികം സഹകരണവും പരസ്പര ധാരണയും ഇക്കാലത്ത് ഉറപ്പുവരുത്താൻ തിരുമേനി നിഷ്കർഷിച്ചു. അസോസിയേഷനിലും മാനേജിംഗ് കമ്മറ്റിയിലും ആലോചിച്ച് തീരുമാനിക്കാതെ പ്രധാനപ്പെട്ട കാര്യങ്ങളൊന്നും അന്ന് ഏറ്റെടുത്തിരുന്നില്ല. 1873ൽ അസോസിയേഷൻ രൂപീകരിച്ചതുമുതൽ സ്മര്യപുരുഷൻ ദിവംഗതനാകുന്ന 1909 വരെ മുപ്പത്തിയാറു വർഷത്തിനുള്ളിൽ പത്ത് അസോസിയേഷൻ യോഗങ്ങൾ കൂടി. 1909ൽ ചുമതലയേറ്റ പിൻഗാമി 1934ൽ

കാലം ചെയ്യുന്നതുവരെ (25 കൊല്ലം) 4 അസോസിയോഷൻ യോഗങ്ങൾ മാത്രമാണ് കൂടിയത് എന്ന താരതമ്യം ശ്രദ്ധിച്ചാൽ സ്മര്യപുരുഷന്റെ ജനാധിപത്യശൈലിയോടുള്ള ആഭിമുഖ്യം വ്യക്തമാകും. ഈ ആഭിമുഖ്യവും പരസ്പര വിശ്വാസവും മൂലം ബെസ്ഗാസാ മുറിയുടെ മൂന്ന് ട്രസ്റ്റി താക്കോലുകളും മെത്രാപ്പോലീത്തായുടെ കൈവശം വിശ്വാസപൂർവ്വം ഏല്പിക്കപ്പെട്ടിരുന്നുവെന്ന് ഇവിടെ ഓർക്കാവുന്നതാണ്. മൂന്നു പേർ തമ്മിലുള്ള സൗഹാർദ്ദവും വിശ്വാസവും മാത്രമല്ല സഭയുടെ മൂന്ന് വിഭാഗങ്ങൾ തമ്മിലുള്ള പരസ്പര ധാരണയും വിശ്വാസ്യതയും ഈ പ്രതീകാത്മക നടപടിയിലൂടെ വ്യക്തമാക്കുന്നു. പാത്രിയർക്കീസ് അസോസിയേഷനും മാനേജിംഗ് കമ്മറ്റിയും പിരിച്ചുവിടുകയും സ്മര്യപുരുഷനെ രണ്ടു പ്രാവശ്യം നിരോധിക്കുകയും ചെയ്തിട്ടും ആ നിരോധന കല്പനകൾക്ക് മലങ്കരസഭയിൽ എഴുതിയ കടലാസിന്റെ വില പോലും കിട്ടാതിരുന്നത് ഈ അസൂയാവഹവും അഭിമാനാർഹവുമായ ഐക്യം മൂലമാണെന്ന് ഓർത്തേ മതിയാവൂ. ഈ ഐക്യം തകർന്നതോടെയാണ് പിൽക്കാല പാത്രിയർക്കീസിന് മലങ്കരസഭയെ വേട്ടയാടുവാൻ അനുകൂലമായ കാലാവസ്ഥ സംജാതമായത്.

### എക്യുമെനിക്കൽ ദർശനം

എക്യുമെനിസത്തെപ്പറ്റി ക്രിസ്തീയസഭകൾ ചിന്തിക്കുന്നതിന് വളരെ മുമ്പ് സ്മര്യപുരുഷൻ മലങ്കര സഭയിൽ നിന്ന് 1599ലെ ഉദയംപേരൂർ സുന്നഹദോസ് മുഖേന മുറിഞ്ഞുപോയ കാത്തോലിക്കാ സഭയെ പുനരൈക്യപ്പെടുത്തുവാൻ നടത്തിയ ശ്രമമാണ് ജാത്യൈക്യ സംഘ പ്രസ്ഥാനത്തിന് ജന്മം നൽകിയത്. കത്തോലിക്കാ സഭയിലെ നിധിയിരിക്കൽ മാണിക്കത്തനാരുമായി സഹകരിച്ചാണ് 'ജാത്യൈക്യസംഘം' സ്ഥാപിച്ചത്. പുലിക്കോട്ടിൽ തിരുമേനിയുടെയും മാണിക്കത്തനാരുടെയും പേരിൽ 'വുഡ്ലാൻഡ്' ബംഗ്ലാവ് വില കൊടുത്ത് വാങ്ങി. യോജിച്ച് വിദ്യാലയ പ്രവർത്തനം നടത്തുകയായിരുന്നു ആദ്യ ലക്ഷ്യം. അപകടം മണത്തറിഞ്ഞ പോപ്പ് തടസ്സം നിന്നു. 'റോമ്മാ സുറിയാനിക്കാരും യാക്കോബായ സുറിയാനിക്കാരും യോജിച്ച് പള്ളിക്കൂടം നടത്തിക്കൂടാ എന്ന് പോപ്പിന്റെ ഉത്തരവ് വന്നു. അപ്പോൾ യാക്കോബായ സുറിയാനിക്കാരുമായി യോജിച്ച് പള്ളിക്കൂടം നടത്തുന്നതിൽനിന്ന് റോമാ സുറിയാനിക്കാർ ഒഴിഞ്ഞു. വസ്തുവിൽ റോമാ സുറിയാനിക്കാർക്കുള്ള അവകാശത്തെ ജോസഫ് ദീവന്നാസ്യോസ് സമുദായം വക പണം കൊടുത്ത് തീർത്തു. അങ്ങനെ എം.ഡി.സിമ്മനാരിയും സ്ഥലവും യാക്കോബായ സുറിയാനി ക്രിസ്ത്യാനികളുടെ വകയായി തീർന്നു' (പാറേട്ട്, മലങ്കര നസ്രാണികൾ, വാല്യം 3 പുറം. 266).

കേരളത്തിലെ ഒന്നാമത്തെ എക്യുമെനിക്കൽ സംരംഭമായിരുന്നു അത്. അന്ന് സ്മര്യപുരുഷൻ കോട്ടയത്തിന്റെ ഹൃദയഭാഗത്തു സമ്പാദിച്ച 22 ഏക്കർ ഭൂമി ഇന്ന് ബഹുകോടി വിലമതിപ്പുള്ള സ്വത്തായി അവശേഷിക്കുന്നു.

### രാഷ്ട്രീയ രംഗത്തേക്ക്

നികുതിദായകരായ തദ്ദേശിയരെ അവഗണിച്ച് തമിഴ് ബ്രാഹ്മണർക്ക് സർക്കാരിലെ പ്രധാന തസ്തികകളിൽ നിയമനം നൽകുന്ന അനീതിക്കെതിരെ പത്രം മുഖേന തിരുമേനി പ്രതികരിച്ചു. ജനവികാരത്തെ സംഘടിപ്പിച്ച് 'മലയാളി മെമ്മോറിയൽ' എന്ന് ചരിത്രകാരന്മാർ വിശേഷിപ്പിച്ച നിവേദനം ശ്രീമൂലം തിരുനാൾ രാജാവിന് നൽകിയതിന്റെ അണിയറയിൽ തിരുമേനിയുടെ കൈകളും ഉണ്ടായിരുന്നു. 1891ൽ നൽകിയ നിവേദനം ശ്രദ്ധിക്കപ്പെട്ടു. 'മലയാളി മെമ്മോറിയൽ' ആറ് മാസത്തിലധികം രാജാവ് സ്വീകരിച്ച് അനുകൂലമായ ഉത്തരവുണ്ടായി.

**മലങ്കരസഭയിലെ പ്രഖ്യാപിത പരിശുദ്ധന്മാരായ ചാത്തുരുത്തിൽ മാർ ഗ്രിഗോറിയോസ്, വട്ടശേരിൽ മാർ ദീവന്നാസ്യോസ് എന്നീ പിതാക്കന്മാർക്ക് ആശ്രമപ്രവേശം ഔപചാരികമായി നൽകിയ സന്യാസഗുരു എന്ന ബഹുമതി സ്മര്യപുരുഷന് സ്വന്തം.**

### ദേവാലയങ്ങൾ പെരുകുന്നു

സ്മര്യപുരുഷന്റെ ഭരണകാലത്ത് മലങ്കരസഭയിലെ ദേവാലയങ്ങളുടെ എണ്ണം ക്രമാതീതമായി വർദ്ധിച്ചു. നൂറ്റിയമ്പതോളം പള്ളികളുടെ സ്ഥാനത്ത് മുന്നൂറോളം ദേവാലയങ്ങൾ ഉണ്ടായി. ഇതിൽ തിരുവനന്തപുരം, പരുമല, കോട്ടയം ഏലിയാ കത്തീഡ്രൽ, കുന്നംകുളം പുത്തൻപള്ളി, തൃശൂർ പള്ളി എന്നീ സുപ്രധാന ദേവാലയങ്ങൾ ഉൾപ്പെടുന്നു.

### ലണ്ടനിൽ മലങ്കരസഭയുടെ അംബാസഡർ

ബ്രിട്ടന്റെ കീഴിലുള്ള ഇന്ത്യയുടെ തെക്കേ കോണിൽ വർത്തിച്ചിരുന്ന മലങ്കരസഭയ്ക്ക് സാമ്രാജ്യത്തിന്റെ തലസ്ഥാനമായ ലണ്ടനിൽ ഒരു അംബാസഡർ ഉണ്ടാകുവാൻ ആ പ്രതിഭാധനൻ നിശ്ചയിച്ചു. ലണ്ടനിൽ ആശുപത്രി നടത്തിയിരുന്ന ഗോവാക്കാരൻ ഡോ. ബാബയെ ഇതിലേക്ക് അദ്ദേഹം കണ്ടെത്തി. പ്രൊട്ടസ്റ്റന്റ് സഭക്കാരനായിരുന്ന അദ്ദേഹത്തെ ഓർത്തഡോക്സ് സഭാംഗമാക്കുകയും പട്ടക്കാരനാക്കുകയും ചെയ്തു. ഡോ.ബാബയെ പുലിക്കോട്ടിൽ തിരുമേനി ലണ്ടനിലേക്ക് സ്ഥാനപതിയായി നിയമിച്ചുകൊണ്ട് കല്പന കൊടുത്തു. ഈ സ്ഥാനപതിയെ സന്ദർശിച്ചതിനുശേഷമാണ് അബ്ദുള്ളാ പാത്രിയർക്കീസ് 1909ൽ മലങ്കരസഭാ സന്ദർശനം നടത്തിയത് (കൂടുതൽ വിവരങ്ങൾക്ക് ഇ.എം. ഫിലിപ്പിന്റെ മലങ്കരസഭയുടെ രഹസ്യപേടകം)

### സന്യാസഗുരു

മലങ്കരസഭയിലെ പ്രഖ്യാപിത പരിശുദ്ധന്മാരായ ചാത്തുരുത്തിൽ മാർ ഗ്രിഗോറിയോസ്, വട്ടശേരിൽ മാർ ദീവന്നാസ്യോസ് എന്നീ പിതാക്കന്മാർക്ക് ആശ്രമപ്രവേശം ഔപചാരികമായി നൽകിയ സന്യാസഗുരു എന്ന ബഹുമതി സ്മര്യപുരുഷന് സ്വന്തം.

### ഉപസംഹാരം

ഇപ്രകാരം ഒരു മതാധ്യക്ഷൻ, സാഹിത്യകാരൻ, ഭാഷാഭിമാനി, ദേശസ്നേഹി, വിപ്ലവകാരി, സംഘാടക പ്രതിഭ, സംരംഭകശേഷി എന്നിവ അനുയോജ്യമായ അനുപാതത്തിൽ സമ്മേളിച്ച ഒരു മഹാവ്യക്തിത്വമായിരുന്നു അദ്ദേഹത്തിന്റേത്. അറിയപ്പെടുന്ന നവോത്ഥാന നായകന്മാർക്ക് ബഹുദൂരം മുമ്പിൽ നിന്ന് ആ നവോത്ഥാന പ്രസ്ഥാനത്തിന്റെ കുലപതി അനേകം ചെറുദീപങ്ങളെ പിൻഗാമികളായി ജനിപ്പിച്ചു. താദൃശമായ ഒരു യുഗപ്രതിഭയെ മലങ്കരസഭ മുമ്പും പിമ്പും കണ്ടിട്ടില്ല. അതിനാൽ അദ്ദേഹത്തിന്റെ ജീവചരിത്രം ഉപസംഹരിച്ചുകൊണ്ട് പാറേട്ട് ഇപ്രകാരം എഴുതി. '....... മനം പതറാതെ, ഹൃദയം കുലുങ്ങാതെ, കാൽ വ

*നോവൽ*




# വിശ്വാസികളുടെ തീരം



ഡോ.കെ.എം. ജോസഫ്

**ആ**രാധന കഴിഞ്ഞ് മറയിട്ട തിനുശേഷമാണ് പൊതുയോഗത്തിന്റെ വിവരം വികാരിയച്ചൻ വിളിച്ചുപറഞ്ഞത്. വിശേഷാൽ യോഗമാണ്. കഴിയുന്നത്രയും പേർ പങ്കെടുക്കണം. ആലോചനാവിഷയം അടിയന്തിരസ്വഭാവമുള്ളതാണ്. അച്ചന്റെ വിശദീകരണം. പക്ഷെ, കേട്ടവർക്ക് സംശയങ്ങളുണ്ട്. മുന്നറിയിപ്പുകൂടാതെ പൊതുയോഗം ചേരാമോ? എന്താണിത്ര അത്യാവശ്യം? പള്ളിയിൽ വരാത്ത അംഗങ്ങൾ എങ്ങനെ വിവരം അറിയും? പക്ഷെ, അത്യാവശ്യമുള്ള അവസരങ്ങളിൽ മുന്നറിയിപ്പില്ലാതെ പൊതുയോഗം വിളിച്ചുകൂട്ടാൻ വകുപ്പുണ്ട്. അച്ചൻ പറയുന്നതു കേട്ടിട്ടാവട്ടെ വിമർശനമെന്ന അഭിപ്രായമായിരുന്നു പലർക്കും. കഞ്ഞികുടിക്കാതെ കുർബ്ബാന അനുഭവിക്കാൻ വന്നവർക്കു വിശപ്പുണ്ട്. എന്നാലും പൊതുയോഗത്തിൽ പങ്കെടുക്കണം. യോഗത്തിന്റെ ഉദ്ദേശ്യമെന്താണെന്ന് മാളിയേക്കൽ മാമ്മച്ചൻ ഊഹിച്ചുകഴിഞ്ഞു. പറയാൻ പോകുന്നതെന്തായാലും എതിർക്കണം. അതിനുവേണ്ട പിന്തുണ നേടിയെടുക്കുവാനായിരുന്നു പിന്നീടുള്ള ശ്രമം. കിഴക്കേതിലെ കുറിയാക്കോസിനെ അടുത്തുവിളിച്ചുകൊണ്ടയാൾ പറഞ്ഞു.

'നേരത്തെ തീരുമാനിച്ച കാര്യം നമ്മളെക്കൊണ്ടു സമ്മതിപ്പിക്കാനുള്ള വേലയാണച്ചന്റേത്. എതിർക്കണം.'

'കാര്യമെന്താണെന്നറിയാതെ....?'

'കാര്യമെനിക്കറിയാം. നീ പറഞ്ഞതു കേട്ടാൽമതി.'

'ഒക്കുന്ന ഒടക്കെല്ലാം ഞാനിടാം. പക്ഷെ നമ്മുടെ കൂടെ നിൽക്കാൻ അധികം പേരു കാണത്തില്ല.'

'ആളുകളെ കൂട്ടാമോന്നു ഞാനൊന്നു നോക്കട്ടെ.'

മാമ്മച്ചന്റെ ആശ്രിതനാണ് കുറിയാക്കോസ്. മാമ്മച്ചൻ പറയുന്നതെല്ലാം വളർത്തുതത്തയെപ്പോലെ അയാൾ ഏറ്റു പറയും. കൂറുള്ള നാലഞ്ചു പേരെ കൂടി സ്വന്തം ചേരിയിലാക്കുവാൻ മാമ്മച്ചനു കഴിഞ്ഞു. ചെറിയ കാരണങ്ങളാൽ ചാക്കോച്ചനോടു പിണങ്ങിക്കഴിയുന്നവരും തന്നെ പിന്തുണയ്ക്കുമെന്നാണ് മാമ്മച്ചൻ പ്രതീക്ഷിക്കുന്നത്. പൊതുയോഗത്തിനുവേണ്ടി യാതൊരു തയ്യാറെടുപ്പും ഔദ്യോഗിക വിഭാഗം നടത്തുന്നതായി കണ്ടില്ല.

പള്ളിമുറ്റത്തിന്റെ കിഴക്കേ അറ്റത്തുള്ള വയസ്സൻ മാവിന്റെ തണലിലാണ് പൊതുയോഗം കൂടുന്നത്. ഇരിപ്പിടം പച്ചമാറാത്ത പുൽപ്പുറമാണ്. വികാരിയച്ചനുവേണ്ടി ഒരു കസേര കപ്യാർ കൊണ്ടുവന്നിട്ടു. തോളത്തിടുന്ന കറുത്ത കരയൻ കവണി നിലത്തു വിരിച്ചാണ് ചാക്കോച്ചൻ ഇരുന്നത്. മേജർ ഉമ്മൻ തൊട്ടടുത്ത്.

ആരാധനയുടെ ചടങ്ങുകൾ എല്ലാം പൂർത്തിയാക്കി അച്ചൻ പള്ളിയിൽ നിന്നിറങ്ങിവന്നു. അച്ചനെ കണ്ടപ്പോൾ മാമ്മച്ചൻ പോലും എഴുന്നേറ്റു നിന്നു.

'നമുക്കു പ്രാർത്ഥിക്കാം.' അച്ചൻ തുടങ്ങി. എല്ലാവരും പ്രാർത്ഥനയിൽ പങ്കു ചേർന്നു. പ്രാർത്ഥന കഴിഞ്ഞപ്പോൾ എല്ലാവരും പഴയ സ്ഥാനങ്ങളിൽ ഇരുന്നു. അച്ചൻ ഇരുന്നില്ല.

'വേണ്ടത്ര മുന്നറിയിപ്പില്ലാതെ ഒരു പൊതുയോഗം കൂടേണ്ട ആവശ്യമെന്താണെന്നു നിങ്ങളിൽ ചിലർക്കു സംശയമുണ്ടാകും. അത്യാവശ്യമുള്ള അവസരങ്ങളിൽ പൊതുയോഗം വിളിച്ചുകൂട്ടാൻ എനിക്കധികാരമുണ്ടെന്നു നിങ്ങൾക്കറിയാമല്ലോ.'

'അറിയാം. സമ്മതിച്ചത് ചാക്കോച്ചനാണ്.'

'അടിയന്തിരമായ അവസരങ്ങളിൽ യോഗം വിളിച്ചുകൂട്ടാമെന്നല്ലേ നിയമം? ഇവിടെ എന്തടിയന്തിരം? ആരുടെ അടിയന്തിരം?'

പരിഹാസ സ്വരത്തിലായിരുന്നു മാമ്മച്ചൻ ചോദിച്ചത്.

'അതേ അച്ചാ. എന്തടിയന്തരം? ആരുടെ അടിയന്തരം?' കുറിയാക്കോസ് കാര്യമെന്താണെന്നറിയാതെ ആവർത്തിച്ചു.

'തത്തമ്മേ പൂച്ച പൂച്ച...' കൂട്ടത്തിൽ നിന്നാരോ വിളിച്ചു പറഞ്ഞു. വിഷയം മാറാൻ അനുവദിക്കാതെ അച്ചൻ

'തോക്കിനകത്തു കയറി വെടിവെയ്ക്കാതെ. ഞാൻ പറയു

*അടുത്ത പേജിൽ*

# വിശ്വാസികളുടെ തീരം

ന്നതു മുഴുവൻ കേട്ടിട്ടാകട്ടെ മുറുമുറുപ്പ്.....'

'എന്നാലക്കാര്യം കേൾക്കട്ടെ.' മാമ്മച്ചന്റെ മര്യാദ കൃത്രിമമായിരുന്നു.

'നമ്മുടെ കൊച്ചച്ചനെ മെത്രാൻ പട്ടത്തിന് തെരഞ്ഞെടുത്ത വിവരം നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ. അടുത്ത ശനിയാഴ്ചയാണ് പട്ടംകൊട. റമ്പാൻ പട്ടവും മെത്രാൻ പട്ടവും ഒരുമിച്ചാണ് കൊടുക്കുന്നത്. കോട്ടയത്തു വച്ചു നടക്കുന്ന പട്ടംകൊടയ്ക്ക് ഈ പള്ളിയിൽ നിന്നും കഴിയുന്നത്ര ആളുകൾ പോകണം. ഞാനും വികാരിയച്ചനും പോകുന്നുണ്ട്. നമ്മുടെ സ്കൂളിനും ഇടവകയ്ക്കും അച്ചൻ ചെയ്തിട്ടുള്ള സേവനങ്ങൾ വലുതാണ്.'

'അത്രേയൊള്ളോ? ഇതു പറയാനായിരുന്നെങ്കിൽ പൊതുയോഗം കൂടേണ്ട ആവശ്യമുണ്ടായിരുന്നോ? പള്ളിയിൽ വിളിച്ചു പറഞ്ഞാൽ പോരായിരുന്നോ?'

പൊതുയോഗത്തിന്റെ ഉദ്ദേശ്യം അച്ചൻ പറഞ്ഞതു മാത്രമല്ലെന്നു മാമ്മച്ചനു ഉറപ്പുണ്ട്.

'അതുമാത്രമല്ല, നമ്മുടെ ഇടവകയ്ക്കുവേണ്ടി ഇത്രയും ആത്മാർത്ഥമായി പ്രവർത്തിച്ച കൊച്ചച്ചനെ സ്വീകരിച്ചഭിനന്ദിക്കണം. ആദരിക്കണം. നമ്മുടെ സ്നേഹത്തിന്റെ ഉപഹാരമായി എന്തെങ്കിലും കൊടുക്കണം.'

മറ്റുള്ളവർ അഭിപ്രായം പറയുന്നതിനുമുമ്പ് ചാക്കോച്ചൻ എഴുന്നേറ്റു.

'വികാരിയച്ചന്റെ അഭിപ്രായത്തോട് ഞാൻ പൂർണ്ണമായും യോജിക്കുന്നു.' ചാക്കോച്ചനെ പിന്താങ്ങുവാൻ പെട്ടെന്നെണീറ്റതു പടിഞ്ഞാറേ വീട്ടിലെ ചാണ്ടിയാണ്.

'നിക്ക് നിക്ക്. കൈക്കാരനും വികാരിയച്ചനും കൂടി നടത്തുന്ന ഒത്തുകളിക്കു കൈമണിയടിക്കുവാൻ ഞങ്ങളെ കിട്ടത്തില്ല.'

'ഞങ്ങളെന്നു പറയുന്നതാരാ? നീയും നിന്റെ പെമ്പിളയുമാണോ?' ചാക്കോച്ചൻ ക്ഷോഭിച്ചു.

'ആരൊക്കെയാണെന്നു ഞങ്ങളും കാണിച്ചുതരാം. വികാരിയച്ചന്റേം കൈക്കാരന്റേം തോന്നിവാസം ഇത്തവണ നടക്കത്തില്ല.' മാമ്മച്ചന്റെ സ്വരം പരുഷമായി.

'എടാ, വാക്കുകൾ ഉപയോഗിക്കുന്നതു സൂക്ഷിച്ചുവേണം.' പ്രതിരോധത്തിന്റെ ചുമതല സ്വയം ഏറ്റെടുത്തുകൊണ്ടു ചാക്കോച്ചൻ ശാസിച്ചു.

'കലി കൊണ്ടിട്ടു കാര്യമില്ല. പള്ളീലെ പണമെടുത്ത് കണ്ടമാനം കളയാൻ ഞങ്ങളു സമ്മതിക്കത്തില്ല.'

'മെത്രാച്ചനു സ്വീകരണം കൊടുക്കുന്നതും സമ്മാനം കൊടുക്കുന്നതും തെറ്റാണെന്നു എനിക്കു തോന്നുന്നില്ല.' ചാക്കോച്ചന്റെ സഹായത്തിനെത്തിയതു മേജർ ഉമ്മനാണ്.

'നീ അങ്ങനേ പറേത്തൊള്ളു. എനിക്കറിയാം. ഞാൻ പറേന്നതിനെല്ലാം എതിരു പറയണമെന്നു നീ വ്രതമെടുത്തിരിക്കുകയാണല്ലോ?' ദേഷ്യവും പരിഭവവും കലർന്ന സ്വരം.

'അച്ചായനോടല്ല. അച്ചായൻ പറഞ്ഞതിനോടാണെനിക്കെതിർപ്പ്.' മേജർ വിശദീകരിച്ചു.

'നിങ്ങളു ചേട്ടനുമനിയനും കൂടി വഴക്കുണ്ടാക്കിയിട്ടു കാര്യമില്ല. നമുക്കുടനെ ഒരു തീരുമാനമെടുക്കണം.'

വികാരിയച്ചൻ തർക്കത്തിലിടപെട്ടു.

'സ്വീകരണം വേണം.'

'വേണ്ടാ.'

'വേണം.'

മാറിമാറി വരുന്ന അഭിപ്രായങ്ങൾ.

'ഈ തർക്കം ഇങ്ങനെ നീട്ടിക്കൊണ്ടുപോയിട്ടുകാര്യമില്ല. മാമ്മച്ചന്റെ അഭിപ്രായത്തോടു യോജിക്കുന്നവർ ആരൊക്കെയുണ്ടെന്നു നമുക്കാദ്യം അറിയാം.'

അച്ചൻ ഇടപെട്ടുകൊണ്ടു പറഞ്ഞു.

'സ്വീകരണം വേണ്ടെന്ന് അഭിപ്രായമുള്ളവർ കൈ പൊക്കട്ടെ.'

ആദ്യം കൈപൊക്കിയതു മാമ്മച്ചനാണ്. കുറിയാക്കോസ്, അവരാ, കുഞ്ഞാണ്ടി..... പിന്നെയും കുറേപ്പേർ. ആകെ എട്ടുപേർ.

'ഇടവകയുടെ തീരുമാനം എന്താണെന്ന് ഇപ്പോൾ മനസ്സിലായിക്കാണുമല്ലോ. എന്നാലും ഉറപ്പുവരുത്താൻ വേണ്ടി സ്വീകരണത്തെ അനുകൂലിക്കുന്നവർ കൈപൊക്കാം.'

കൈപൊക്കിയവരുടെ എണ്ണം അറുപത്തിയെട്ട്.

'ഭൂരിപക്ഷഭിപ്രായത്തെ മാനിച്ച് മാമ്മച്ചൻ സഹകരിക്കണം.' അച്ചൻ അഭ്യർത്ഥിച്ചു.

'ഇതു ഭൂരിപക്ഷാഭിപ്രായമല്ല. ഈ ഭൂരിപക്ഷം കൃത്രിമമാണ്. ഞങ്ങൾക്കീതീരുമാനത്തോടു യോജിക്കാനാവില്ല. വാടാ, ഇനി ഇവിടിരുന്നിട്ടുകാര്യമില്ല.'

മാമ്മച്ചനും അനുയായികളും എതിർപ്പുകാട്ടിക്കൊണ്ട് എഴുന്നേറ്റു പോയി.

എതിർപ്പിന്റെ ശബ്ദം ഇല്ലാതായപ്പോൾ തീരുമാനങ്ങൾ എളുപ്പമായി. വിപുലമായ ഒരു സ്വീകരണസമ്മേളനത്തിനുള്ള തീരുമാനങ്ങൾ അപ്പോൾ ത്തന്നെ അവരെടുത്തു.

## യുഗസംക്രമനായകനായ പുലിക്കോട്ടിൽ..

ഴുതാതെ മുമ്പോട്ട് കുതിച്ചുകയറിയ, സുന്നഹദോസിലും ഭരണത്തിലും മാപ്പിളയ്ക്കുള്ള സ്ഥാനം (അത്മായർക്കുള്ള സ്ഥാനം) ശരിക്കും അംഗീകരിച്ച മഹാനാണ് മാർ ദീവന്നാസ്യോസ്..... മുളുന്തുരുത്തി സുന്നഹദോസിന്റെ മഹാശില്പിയും ജാതിയുടെ സംഘാടകനുമായ പുലിക്കോട്ടിൽ മാർ ജോസഫ് ദീവന്നാസ്യോസിനെ നമുക്ക് നമസ്ക്കരിക്കാം...' (പാറേട്ട്, മുളന്തുരുത്തി സുന്നഹദോസ് ഉപസംഹാരവാക്യം). അതെ; യുഗപ്രഭാവനും സംക്രമണ പ്രതിഭയും മഹാ പരിശുദ്ധനും മലങ്കരസഭയിലെ പ്രഖ്യാപിത പരിശുദ്ധന്മാരുടെ സന്യാസ ഗുരുവും ആയ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമനെ നമുക്ക് ആദരപൂർവ്വം സ്മരിക്കാം. (ചരമശതാബ്ദി 2009, പരുമല മഹാസമ്മേളനത്തിലേക്ക് തയ്യാറാക്കിയ മുഖ്യപ്രഭാഷണം).



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

20
2010 ആഗസ്റ്റ്



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**

## വാരാന്ത്യ ലോകം



*കടുത്ത ദാരിദ്ര്യത്തിൽ ജീവിക്കുന്ന ആയിരങ്ങളിൽ വേണം ക്രിസ്തുവിനെ അന്വേഷിക്കുവാൻ-* **മദർ തെരേസ**



**അ**ടുത്ത വർഷം വിരമിക്കുമെന്ന് യു.എസ്. പ്രതിരോധ സെക്രട്ടറി റോബർട്ട് ഗേറ്റ്സ്.





**മ**ലയാള മനോരമ ചീഫ് എഡിറ്ററും മാനേജിംഗ് എഡിറ്ററുമായി മാമ്മൻ മാത്യു ചുമതലയേറ്റു. ചരിത്രത്തിൽ ബിരുദവും ബിരുദാനന്തര ബിരുദവും നേടി ടൈംസ് ഓഫ് ഇന്ത്യയിൽ എഡിറ്റോറിയൽ പരിശീലനത്തെ തുടർന്ന് മനോരമ ന്യൂഡൽഹി കറസ്പോണ്ടൻസായിട്ടായിരുന്നു തുടക്കം.

**ഹാം**ബർഗിൽ 1960 ആഗസ്റ്റ് 18ന് ആരംഭിച്ച, ഏറ്റവും അധികം ആരാധകരുണ്ടായിരുന്ന സംഗീത ബ്രാൻഡ് ബീറ്റിൽസ് അരനൂറ്റാണ്ടു പിന്നിടുന്നു.

**തു**ർക്കി സർക്കാരിന്റെ ഔദ്യോഗിക ഇഫ്താർ വിരുന്നിൽ നിന്ന് ഇസ്രായേൽ അംബാസഡറെ ഒഴിവാക്കി.

**സൗ**ദി തൊഴിൽ മന്ത്രി ഡോ.ഗാസി അൽ ഖുസൈബി നിര്യാതനായി.

**ഡോ.**മൻമോഹൻ സിംഗ് ഏഴാം തവണയും ചെങ്കോട്ടയിൽ സ്വാതന്ത്ര്യദിനാഘോഷത്തിൽ പതാക ഉയർത്തി മൂന്നാം സ്ഥാനത്തെത്തി. നെഹ്റുവിനും ഇന്ദിരാഗാന്ധിയ്ക്കുമാണ് ഒന്നും രണ്ടും സ്ഥാനങ്ങൾ.

**കെ**യ്റോയിലെ 4500 പള്ളികളിലും ഇനി ഒരേ സമയം ഒരേ താളത്തിൽ കമ്പ്യൂട്ടർ വഴി ബാങ്കുവിളി ക്രമീകരിച്ചതായി മതകാര്യമന്ത്രാലയം വ്യക്തമാക്കി.

**ഏ**ഴുവർഷത്തെ അധിനിവേശത്തിനുശേഷം യു.എസ്. യുദ്ധസേന ഇറാഖ് വിട്ടു.



**ഇ**റ്റലിയുടെ മുൻ പ്രസിഡന്റ് ഫ്രാൻസിസ്കോ കോസിഗ (82) ഹൃദയസംബന്ധമായ അസുഖത്തെ തുടർന്ന് അന്തരിച്ചു.

**കേ**രള കൗൺസിൽ ഓഫ് ചർച്ചസ് സപ്തതി ആഘോഷത്തിന്റെ ഭാഗമായി ഏർപ്പെടുത്തിയ എക്യുമെനിക്കൽ അവാർഡിന് മധ്യപ്രദേശ് ചിങ്വാര ജില്ലയിൽ ഗോണ്ട് ആദിവാസിസമൂഹത്തിൽ പ്രവർത്തിക്കുന്ന സിസ്റ്റർ ദയാബായി അർഹയായി.

**കൊ**ളംബിയയിൽ മിന്നലേറ്റ വിമാനം ഇടിച്ചിറക്കുന്നതിനിടെ തകർന്ന് ഒരാൾ മരിച്ചു. 120 പേർക്ക് പരിക്കേറ്റു.

**പ്ര**ളയദുരിതാശ്വാസമായി പാകിസ്താന് 90 കോടി ഡോളർ സഹായം നൽകാൻ ലോകബാങ്ക് തീരുമാനിച്ചു.

**ക**ണ്ണുമൂടി കൈകൾ ബന്ധിച്ച പലസ്തീൻ തടവുകാർക്കരികിൽ ചിരിച്ചുനിൽക്കുന്ന മുൻ ഇസ്രായേലി സൈനികയുടെ ചിത്രം പ്രതിഷേധത്തെ തുടർന്ന് ഫെയ്സ് ബുക്കിൽ നിന്നും നീക്കം ചെയ്തു.

**ആ**ണവായുധം വഹിക്കാൻ ശേഷിയുള്ള അത്യന്താധുനിക ദീർഘദൂര മിസൈലുകൾ ചൈന ഇന്ത്യൻ അതിർത്തിയിൽ വിന്യസിച്ചതായി അമേരിക്കൻ റിപ്പോർട്ട്.

**അം**ബാനിമാർ കൈയടക്കിയിരുന്ന ഇന്ത്യയിലെ ഏറ്റവും സമ്പന്നമായ കമ്പനി എന്ന സ്ഥാനം ടാറ്റായും സംഘവും നേടി.



*ബാംഗ്ലൂർ ഭദ്രാസത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായി ഡോ.ഏബ്രഹാം മാർ സെറാഫിം ചുമതലയേൽക്കുന്നു.*

**എഡിറ്റോറിയൽ**

## ജോസഫ് മാർത്തോമ മെത്രാപ്പോലീത്തായുടെ സർക്കുലറും എന്തുകൊണ്ട് എന്ന ചോദ്യവും



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**ഉ**ത്തരത്തിലേക്കുള്ള വഴികാട്ടിയാണ് ചോദ്യങ്ങൾ. സാംസ്കാരിക വളർച്ചയുടെ ദിശാസൂചകമായിട്ടാണ് ചോദ്യങ്ങളെ പരിഗണിക്കുന്നത്. കുട്ടിയുടെ കൗതുകം ചോദ്യമായാണ് രൂപപ്പെടുന്നത്. ചോദ്യങ്ങൾ ചോദിച്ച് ഉത്തരങ്ങളിലേക്കു നയിക്കുന്ന രീതിയായായിരുന്നു ദാർശനികരായ തത്ത്വശാസ്ത്രജ്ഞരുടേത്. അരിസ്റ്റോട്ടിലും പ്ലേറ്റോയും ഹെറോഡോട്ടസുമെല്ലാം ജീവിതത്തിന്റെ അധികഭാഗവും ചെലവിട്ടത് എന്തുകൊണ്ട് എന്ന ചോദ്യത്തിനുള്ള ഉത്തരം കണ്ടെത്തേണ്ടതിനുവേണ്ടിയായിരുന്നു.

2005 ഒക്ടോബർ പന്ത്രണ്ടു മുതൽ രാജ്യമെങ്ങും നിലവിൽ വന്ന വിവരാവകാശനിയമം അറിയുവാനുള്ള അവകാശമാണ് പൗരന് നൽകിയത്. രാജ്യത്തിന്റെ സുരക്ഷിതത്വം, പരമാധികാരം, യുദ്ധതന്ത്രം, ശാസ്ത്ര സാമ്പത്തിക താല്പര്യം, കോടതി വിലക്കുള്ള കാര്യങ്ങൾ, വ്യാപാര രഹസ്യങ്ങൾ, ബൗദ്ധിക സ്വത്തുക്കൾ, രഹസ്യാന്വേഷണവിവരങ്ങൾ തുടങ്ങി നിയമത്തിന്റെ എട്ടാം വകുപ്പിൽ പെടുന്ന കാര്യങ്ങൾ എന്നിവ ഒഴികെയുള്ള ഏതു കാര്യങ്ങൾക്കും വിവരാവകാശനിയമം പൗരന് ഉറപ്പുനൽകിയിരുന്നു. ഇതൊരു സുപ്രധാന തീരുമാനമായിരുന്നു.

റോഡിന്റെ അറ്റകുറ്റപണി നിർത്തിവച്ചിരിക്കുന്നത് എന്തുകൊണ്ട്? പാലം പണി പൂർത്തിയാകാതെ കിടക്കുന്നതെന്തുകൊണ്ട്? വേണ്ടത്ര തൊഴിലവസരങ്ങൾ ഉണ്ടായിട്ടും നിയമനം നടത്താത്തത് എന്തുകൊണ്ട്?

ഇങ്ങനെ എത്രയോ ചോദ്യങ്ങൾ ഒരിന്ത്യൻ പൗരൻ അധികാരികളോട് ചോദിച്ചിരുന്നു.

എന്നാൽ എന്തുകൊണ്ട് എന്നുള്ള ചോദ്യത്തിന് ഉത്തരം നൽകേണ്ടാ എന്നാണ് മുംബൈ ഹൈക്കോടതിയുടെ ഗോവ ബഞ്ചിന്റെ വിധി. ഇത് നടപ്പിലാക്കുവാനുള്ള ശ്രമത്തിലാണ് കേരള സർക്കാരും. വിവരാവകാശത്തിന്റെ നിർവ്വചനത്തിൽ വൈ എന്ന ചോദ്യം ഉൾപ്പെടില്ലെന്നാണ് ഹൈക്കോടതിയുടെ കണ്ടെത്തൽ. വിവരം അറിയുക എന്നതിനു പകരം അതിന്റെ കാര്യകാരണം അന്വേഷിക്കേണ്ടതില്ലെന്നാണ് പുതിയ വ്യാഖ്യാനം.

ഈ ഉത്തരവിൽ സംസ്ഥാന സർക്കാരും ഓഫീസുകളും ആഹ്ലാദത്തിലാണ്. പുലിവാലു പിടിച്ച ചോദ്യങ്ങളിൽ നിന്നും രക്ഷപ്പെട്ടതിലുള്ള അമിതാഹ്ലാദത്തിലാണ്. എന്തുകൊണ്ട് എന്ന ചോദ്യമില്ലാത്ത വിവരാവകാശത്തിന്റെ പ്രസക്തി ഇനിയെന്ത് എന്നതാണ് സാധാരണ അന്വേഷകരുടെ സംശയം. ഈ വിധിയിലൂടെ കാലു തകർന്ന അതിവേഗ ഓട്ടക്കാരന്റെ അവസ്ഥയിലാണ് വിവരാവകാശവകുപ്പ്.

ഹൈക്കോടതി ഉത്തരവിനെ ചോദ്യം ചെയ്യുവാൻ പാടില്ല. അങ്ങനെ ചോദ്യം ചെയ്യുന്നുവെങ്കിൽ അത് സുപ്രീം കോടതിയിലായിരിക്കണം. അതുകൊണ്ട് മുംബൈ ഹൈക്കോടതിയുടെ വിധിയെ ചോദ്യം ചെയ്യാത്തിടത്തോളം അത് അംഗീകരിക്കുകയാണ് ജനാധിപത്യം നൽകുന്ന ഉറപ്പ്. ആ ഉറപ്പ് പാലിക്കുവാൻ നാം ബാധ്യസ്ഥരുമാണ്.

വിവരാവകാശനിയമം നൽകിയ ഉറപ്പിന്റെ പേരിൽ നിരവധി അന്യായങ്ങളെ ചോദ്യം ചെയ്തിട്ടുണ്ട്. ഫലപ്രദമായ പരിഹാരം കണ്ടെത്തുവാനും ഇത് സഹായകമായിരുന്നു. ജുഡീഷ്യറിയുടെ ഈ ഉത്തരവ് ജനാധിപത്യത്തിന് അഭികാമ്യമാണോ എന്ന് നിയമജ്ഞരും ജനാധിപത്യ പ്രവർത്തകരും കൂടിയാലോചിക്കേണ്ടിയിരിക്കുന്നു.

വിവരാവകാശനിയമത്തിൽ എന്തുകൊണ്ട് എന്നത് അപ്രസക്തമാകുന്നുവെങ്കിലും ആ ചോദ്യം ചോദിക്കാതിരിക്കാൻ കഴിയില്ലല്ലോ. 'മലങ്കര ശ്ലൈഹീക സിംഹാസനത്തിന്റെ മെത്രാപ്പോലീത്താ' ഡോ.ജോസഫ് മാർത്തോമ്മ എൺപത്തിയാറാം നമ്പർ സർക്കുലർ ഇറക്കിയത് എന്തുകൊണ്ട് എന്നു നാം ചോദിച്ചുപോകുന്നു. പാരമ്പര്യമനുസരിച്ച് പ്രത്യേകം വിശുദ്ധം എന്നു കരുതിയിരുന്നതായ ഭാഷയിൽ മാത്രം ആരാധന നടത്തിയിരുന്നിടത്തുനിന്നും പാരമ്പര്യത്തെ അതിലംഘിച്ചുകൊണ്ട് മാതൃഭാഷയിൽ പ്രാർത്ഥന നടത്തുവാൻ പാലക്കുന്നത്ത് അബ്രഹാം മല്പാനും കൊല്ലാട് പള്ളി വികാരിയായിരുന്ന കൈതയിൽ ഗീവറുഗീസ് മല്പാനും തയ്യാറായതിന്റെ നൂറ്റിയെഴുപത്തിയഞ്ചാം വാർഷികം ഒരു മഹാസംഭവമായി പരിഗണിച്ചുകൊണ്ട് അതിന്റെ ആഘോഷം ഒരു വർഷം നീണ്ടു നിൽക്കുന്ന പരിപാടികളോടെ ആഗസ്റ്റ് 15ന് കോഴഞ്ചേരി മാരാമൺ പള്ളിയിൽ വച്ച് തുടക്കം കുറിച്ചു. ആധുനിക കാലഘട്ടത്തിൽ നവീകരണം സമൂഹത്തിൽ ഉളവാക്കിയ സ്വാധീനം വിലയിരുത്തുന്നതിനും വേദപുസ്തകത്തിന് ഒരു പുനർവായന നടത്തുന്നതിനും സഹായകരമാകുന്ന വിധത്തിലാണ് പരിപാടികൾ ക്രമീകരിച്ചിട്ടുള്ളത്. മാർത്തോമാ 'സുറിയാനി' സഭയുടെ ചരിത്രപരമായ ആവശ്യമാണത്. എന്നാൽ ആ സർക്കുലറിൽ അദ്ദേഹം പറയുന്നു 'മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപനം 1912ൽ ഉളവായതോടുകൂടി മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയും രൂപം കൊണ്ടു' എന്ന്. ചരിത്രത്തെ തമസ്കരിക്കുന്ന ഈ പ്രസ്താവന എന്തുകൊണ്ട് അദ്ദേഹം ചെയ്തുവെന്നതാണ് കാര്യകാരണസഹിതം ചോദിക്കേണ്ടത്. ഉത്തരം നൽകുവാൻ അദ്ദേഹം ബാധ്യസ്ഥനുമാണ്. അദ്ദേഹത്തോടും അദ്ദേഹത്തിന്റെ സഭയോടുമുള്ള എല്ലാ ആദരവോടുംകൂടിയാണ് ഈ ചോദ്യം ചോദിക്കുന്നത്. ഭൗതികമായി അകന്നപ്പോഴും ആത്മീയമായ ഒരു ഐക്യവും സൗഹൃദവും ഇരുവരും ഇതുവരേയും പാലിച്ചിരുന്നു. എന്നിട്ടും എന്തുകൊണ്ട് ഇങ്ങനെ എന്നു വീണ്ടും ചോദിച്ചുപോകുന്നു.

*പ്രഭാഷണം*

# സഭാ ഭരണഘടനയുടെ പ്രസക്തിയും പ്രാധാന്യവും




**ഫാ.ഡോ.ജേക്കബ് കുര്യൻ**

**1934ലെ മലങ്കരസഭാ ഭരണഘടന അന്നത്തെ സാഹചര്യത്തിൽ സമാധാനത്തിനുള്ള ഒരു ഉപാധി എന്ന നിലയിൽ അഞ്ചാറു വർഷത്തെ മാത്രം ചർച്ചയുടെ അടിസ്ഥാനത്തിൽ തട്ടിക്കൂട്ടിയ ഒരു രേഖയാണോ, അതോ അന്നത്തെ സാഹചര്യത്തിൽ സഭാ ഭദ്രതയ്ക്ക് അത്യാവശ്യമായ കാര്യങ്ങൾ സഭയുടെ അന്നുവരെയുള്ള നിലനില്പിന്റേയും പ്രവർത്തനങ്ങളുടെയും അടിസ്ഥാനത്തിൽകൂടി അവധാനപൂർവ്വം പുറപ്പെടുവിച്ച ഒരു സമഗ്രഭരണ രൂപരേഖയായിട്ട് കാണുവാൻ കഴിയുമോ? പരമായിട്ടുള്ള ഒരുത്തരം അന്നത്തെ സാഹചര്യത്തിൽ അത് വളരെ സമഗ്രമായ ഒരു രൂപരേഖയായിട്ട് അന്ന് എല്ലാവർക്കും തോന്നിയിരുന്നു.**

*കഴിഞ്ഞ ലക്കത്തിന്റെ തുടർച്ച*

**അ**ന്നത്തെ മലങ്കര മെത്രാപ്പോലീത്തായുടെ പ്രവർത്തന ശൈലിയിൽ എപ്പിസ്കോപ്പൽ അധികാരം കൂടുതലുണ്ടെന്ന് ഈ പ്രമുഖരിൽ ചിലർക്ക് തോന്നലുമുണ്ടായിരുന്നു. അതുകൊണ്ട് എല്ലാവർക്കും സ്വീകാര്യമായ ഒരു ഫോർമുല ഭരണഘടനയിലൂടെ ഒരു സ്വപ്നമോ വ്യാമോഹമോ ആയിട്ട് ഉണ്ടാക്കണമെന്ന് അവർക്ക് തോന്നി. 1928 ആഗസ്റ്റ് 16ന്, ചില രേഖകളിൽ 15 എന്നു കാണുന്നു.

സഭയ്ക്ക് ഒരു ഭരണഘടന ഉണ്ടാക്കുവാനായിട്ട് മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റി റാവു സാഹിബ് ഒ. എം.ചെറിയാന്റെ നേതൃത്വത്തിൽ ഒരു സബ് കമ്മറ്റിയെ ചുമതലപ്പെടുത്തി. റാവു സാഹിബ് നിയമസംഹിത എന്ന പേരിൽ ഒരു അടിസ്ഥാന രേഖ തയ്യാറാക്കി പലരുടെയും അഭിപ്രായത്തിന് സമർപ്പിച്ചു. 1930 സെപ്റ്റംബർ 4ന് പഴയ സെമിനാരിയിൽ കൂടിയ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ മേല്പടി നടപടികളുടെ തുടർച്ചയായി ഒരു ഭരണഘടനാക്രമം ഉണ്ടാക്കുവാനായിട്ട് പത്തുപേരുള്ള കമ്മറ്റിയെ വീണ്ടും നിയമിച്ചു. അതിന്റെ കൺവീനർ ഒ.എം. ചെറിയാൻ ആയിരുന്നു. ഇതിനു സമാന്തരമായിട്ട് വട്ടശേരിൽ തിരുമേനി എപ്പിസ്കോപ്പൽ ഊന്നലുള്ള ഒരു ഭരണഘടനാ നക്കൽ തയ്യാറാക്കി ഭരണഘടനാ സമിതിയുടെ പരിഗണനയ്ക്കുവേണ്ടി എന്നു പറഞ്ഞ് അന്നത്തെ പത്രത്തിൽ പ്രസിദ്ധീകരിച്ചു. അതിൽ നൂറ്റിയമ്പത് ക്ലോസുകളുണ്ടായിരുന്നു. ഈ നക്കൽ പരിഗണിച്ചുകൊണ്ട് ഭരണഘടനാകമ്മറ്റി 1932-33ൽ 144 ക്ലോസുകളുള്ള ഭരണഘടനാ നക്കൽ തയ്യാറാക്കി പ്രസിദ്ധപ്പെടുത്തി. അത് അച്ചടിച്ച് പ്രസിദ്ധീകരിച്ചു. ഈ ചർച്ചകൾ നടന്നുകൊണ്ടിരുന്നപ്പോൾ വട്ടശേരിൽ തിരുമേനി 1934 ഫെബ്രുവരി 23ന് കാലം ചെയ്തു. പിന്നീടു നടന്ന മാനേജിംഗ് കമ്മറ്റിയിലെ ചർച്ചകൾക്കുശേഷം 1934 ഡിസംബർ 24ന് എം.ഡി. സെമിനാരി അസോസിയേഷനിൽ ഭരണഘടന പാസാക്കി.

പ.ഗീവറുഗീസ് ദ്വീതിയൻ കാതോലിക്ക ബാവായുടെ കല്പനയോടുകൂടി 1110 ധനു പതിനൊന്നു മുതൽ ഈ ഭരണഘടന പ്രാബല്യത്തിൽ വന്നു. ഇതാണ് സഭാഭരണഘടനയുടെ സംക്ഷിപ്തമായ ഒരു ഉത്ഭവചരിത്രം.

സഭയിൽ എങ്ങനെയെങ്കിലും സമാധാനം ഉണ്ടാക്കണം എന്നതായിരുന്നു അതിന്റെ പിന്നിലെ പ്രേരണ. അതുകൊണ്ടുതന്നെയാണ് ഭരണഘടനയുടെ ആമുഖത്തിൽ ഒരു അവ്യക്തത നിലനിൽക്കുന്നതും.

നിർണ്ണായകമായ ഒരു ചരിത്രസന്ധിയിൽ സഭാസമാധാനത്തിനുള്ള പ്രധാന ഉപാധിയായി രൂപീകരിച്ച 1934ലെ സഭാ ഭരണഘടനയിൽ പിന്നീട് നടന്ന ഭേദഗതികളും ഇന്നത്തെ സാഹചര്യത്തിൽ മലങ്കര സഭയുടെ ഭദ്രതയ്ക്ക് എത്ര മാത്രം ശക്തീകരണം നല്കുന്നുവെന്ന് ചോദിക്കേണ്ടതുണ്ട്.

ഇതു തന്നെയാണ് ഭാവി സാധ്യതകളും. ഇവിടെ രണ്ടു ചോദ്യങ്ങൾ ഉന്നയിക്കാം. 1934ലെ മലങ്കരസഭാ ഭരണഘടന അന്നത്തെ സാഹചര്യത്തിൽ സമാധാനത്തിനുള്ള ഒരു ഉപാധി എന്ന നിലയിൽ അഞ്ചാറു വർഷത്തെ മാത്രം ചർച്ചയുടെ അടിസ്ഥാനത്തിൽ തട്ടിക്കൂട്ടിയ ഒരു രേഖയാണോ, അതോ അന്നത്തെ സാഹചര്യത്തിൽ സഭാ ഭദ്രതയ്ക്ക് അത്യാവശ്യമായ കാര്യങ്ങൾ സഭയുടെ അന്നുവരെയുള്ള നിലനില്പിന്റേയും പ്രവർത്തനങ്ങളുടെയും അടിസ്ഥാനത്തിൽ കൂടി അവധാനപൂർവ്വം പുറപ്പെടുവിച്ച ഒരു സമഗ്രഭരണ രൂപ രേഖയായിട്ട് കാണുവാൻ കഴിയുമോ?

വ്യക്തിപരമായിട്ടുള്ള ഒരുത്തരം അന്നത്തെ സാഹചര്യത്തിൽ അത് വളരെ സമഗ്രമായ ഒരു രൂപരേഖയായിട്ട് അന്ന് എല്ലാവർക്കും തോന്നിയിരുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ സഭയ്ക്കുവേണ്ടിയുള്ള ഒരു സമഗ്ര ഭരണഘടന, രൂപരേഖയായിട്ട് അതിനെ കാണുവാൻ കഴിഞ്ഞു. കാരണം ആകമാന ക്രൈസ്തവ പാരമ്പര്യത്തിനു മുഴുവൻ പ്രസക്തമായ മാർ എബ്രായയുടെ ഹൂദായ കാനോനും 1840 മുതലുള്ള പ്രധാന സംഭവങ്ങളും നടപടികളും അവയോടു ബന്ധപ്പെട്ട വിവരങ്ങളും 1934ലെ ഭരണഘടനയിൽ ചേർത്തിട്ടുണ്ട്. വഴികാണുന്നത് എന്നാണ് ഹൂദായ എന്ന വാക്കിന്റെ അർത്ഥം. സഭയുടെ ആദിമ നൂറ്റാണ്ടു മുതൽ നിഖ്യാസുന്നഹദോസിലെ പ്രമാണങ്ങളും തീരുമാനങ്ങളും മുതലുള്ള കാര്യങ്ങൾ ഓരോ കാലഘട്ടത്തിലേത് അതിൽ ക്രോഡീകരിച്ചിരുന്നു. ഒന്നാം നൂറ്റാണ്ടു മുതലുള്ള സഭയുടെ തുടർച്ചയായ ഹൂദായ കാനോനുകൾ അംഗീകരിച്ചതുകൊണ്ട് അത് നാം ഉൾക്കൊള്ളിച്ചിരിക്കുന്നു.

1840 മുതലുള്ള പ്രധാന സംഭവങ്ങളും അതുമായി ബന്ധപ്പെട്ട രേഖകളും താഴെപ്പറയു

ന്നവയാണ്.

1. 1840 ഏപ്രിൽ 4ന് കൊച്ചിൻ പഞ്ചായത്ത് വിധി. മലങ്കര മെത്രാപ്പോലീത്ത ചേപ്പാട് മാർ ദീവന്നാസ്യോസും സെമിനാരിയിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന സി.എം.എസ്. മിഷനറിമാരുമായി ഭിന്നതയുണ്ടായപ്പോൾ സഭയുടെ സ്വത്ത് മുതലായവയെക്കുറിച്ച് ഇരുകൂട്ടരുടെയും അവകാശവാദങ്ങൾ ഒരു ആർബിറ്ററേഷനു വഴിയൊരുക്കി. മെത്രാപ്പോലീത്തൻ ട്രസ്റ്റിയും കൂട്ടു ട്രസ്റ്റികളും എന്നുള്ള സംവിധാനം നിലവിൽ വന്നു. അവിടെയാണ് ട്രസ്റ്റിഷിപ്പിന്റെ ആരംഭം.

2. 1853ൽ മലങ്കര മെത്രാൻ പാലക്കുന്നത്ത് മാത്യൂസ് അത്താനാസിയോസും (അന്നത്തെ മലങ്കര മെത്രാൻ) –പിന്നീട് മാർത്തോമ സഭയുടെ ആരംഭകൻ എന്നു വിശേഷിപ്പിക്കുന്ന ആൾ– അദ്ദേഹം പഴയ സെമിനാരിയിൽ വിളിച്ചുകൂട്ടിയ പ്രതിനിധിയോഗത്തിൽ സഭ മുഴുവൻ പാലിക്കുവാനുള്ള 103 ചട്ടങ്ങൾ ഉൾപ്പെട്ട ഒരു ചട്ടവര്യോല ഉണ്ടാക്കി. ഇതിനെ കോട്ടയം ചട്ടവര്യോല എന്നാണ് അറിയപ്പെടുന്നത്. പള്ളിസംബന്ധമായി ഭരണഘടനയിൽ ഉൾക്കൊള്ളിച്ച ചില വകുപ്പുകൾ ഇതിൽ കാണാം.

4. 1869ൽ കോട്ടയം സെമിനാരിയിലെ മലങ്കര മെത്രാപ്പോലീത്തയായിരുന്ന പാലക്കുന്നത്ത് മെത്രാച്ചന്റെ കല്പന അനുസരിച്ച് ആലോചനായോഗം കൂടി ആദ്യമായിട്ട് വൈദിക അയ്മേനി ട്രസ്റ്റികളെ തെരഞ്ഞെടുത്തു. ഒരു സ്ഥിരാലോചനക്കൂട്ടമായിരുന്നു ഇത്. സിറിയൻ ക്രിസ്ത്യൻ അസോസിയേഷൻ എന്ന ആശയത്തിലേക്ക് പിന്നീട് കൊണ്ടുവന്ന ആലോചനക്കൂട്ടമായിരുന്നു ഇത്.



**1876 മിഥുനം 4ന് നടന്ന മുളതുരുത്തി സുന്നഹദോസ്. മലങ്കര മെത്രാപ്പോലീത്ത അദ്ധ്യക്ഷനായുള്ള സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും ആയത് പ്രധാന കമ്മറ്റിയായിട്ട് മാനേജിംഗ് കമ്മറ്റിയും ഉണ്ടാകണമെന്ന് അവിടെ തീരുമാനിച്ചു. അങ്ങനെയാണ് സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സഭയുടെ ചിന്തയിലേക്ക് ഔദ്യോഗിക തീരുമാനമായിട്ട് വരുന്നത്. 1878 കുംഭം മൂന്നിന് പരുമലയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ അസോസിയേഷൻ മാർ ദീവന്നാസ്യോസ് പ്രസിഡന്റും മറ്റ് നാല് മെത്രാന്മാരും പതിനേഴ് എ ക്ലാസ് അംഗങ്ങളും ഇരുപത്തിമൂന്ന് ബി ക്ലാസ് അംഗങ്ങളുമുള്ള കമ്മറ്റി കൂടി. ഭരണമുള്ള മെത്രാന്മാർ ഉൾപ്പെടുന്ന മാനേജിംഗ് കമ്മറ്റിയിലേക്ക് അത് രൂപം പ്രാപിച്ചു.**

5. 1873 ചിങ്ങം 27ന് പഴയ സെമിനാരിയിൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ വിളിച്ചുകൂട്ടിയ, അന്ന് ശീമയിൽ നിന്നും ഇവിടെ വന്നു താമസിക്കുന്ന യൂയാക്കിം മാർ കൂറിലോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ച് പരുമല സുന്നഹദോസ് കൂടി. ആ സുന്നഹദോസിൽ വച്ചാണ് സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ ഉണ്ടാക്കുന്നതുമായി ബന്ധപ്പെട്ട ഇരുപത്തിയേഴ് തീരുമാനമെടുത്തത്.

6. ഇതിനെ തുടർന്നാണ് 1876 മിഥുനം 4ന് നടന്ന മുളതുരുത്തി സുന്നഹദോസ്. മലങ്കര മെത്രാപ്പോലീത്ത അദ്ധ്യക്ഷനായുള്ള സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും ആയത് പ്രധാന കമ്മറ്റിയായിട്ട് മാനേജിംഗ് കമ്മറ്റിയും ഉണ്ടാകണമെന്ന് അവിടെ തീരുമാനിച്ചു. അങ്ങനെയാണ് സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ സഭയുടെ ചിന്തയിലേക്ക് ഔദ്യോഗിക തീരുമാനമായിട്ട് വരുന്നത്.

1878 കുംഭം മൂന്നിന് പരുമലയിൽ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ കൂടിയ അസോസിയേഷൻ മാർ ദീവന്നാസ്യോസ് പ്രസിഡന്റും മറ്റ് നാല് മെത്രാന്മാരും പതിനേഴ് എ ക്ലാസ് അംഗങ്ങളും ഇരുപത്തിമൂന്ന് ബി ക്ലാസ് അംഗങ്ങളുമുള്ള കമ്മറ്റി കൂടി. ഭരണമുള്ള മെത്രാന്മാർ ഉൾപ്പെടുന്ന മാനേജിംഗ് കമ്മറ്റിയിലേക്ക് അത് രൂപം പ്രാപിച്ചു.

7. 1879ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ പാലക്കുന്നത്ത് തോമസ് മാർ അത്താനാസിയോസിനെതിരെ പുലിക്കോട്ടിൽ തിരുമേനി പഠിപ്പിച്ച കാനോൻ പതിപ്പിൽ പാത്രിയർക്കീസിന് പൗരസ്ത്യ സഭയിൽ അധികാരമുള്ള വിധത്തിലുള്ള ചില വകുപ്പുകൾ കൂടി ചേർത്തതായിരുന്നു. അങ്ങനെ ഒരു അന്ത്യോക്യൻ പതിപ്പ് ഉണ്ടായി. ഹൂദായ കാനോന്റെ രേഖയെ സംബന്ധിച്ച് ചില വിരുദ്ധ അഭിപ്രായങ്ങളും ഉണ്ടെന്ന കാര്യം ഇവിടെ പറയുന്നു. ഇതിന്റെ തുടർച്ചയായിട്ടാണ് ഭരണഘടനയിൽ പാത്രിയർക്കിസിന് പ്രത്യേക സ്ഥാനം നൽകുന്ന രീതി ആരംഭിക്കുന്നത്. *(തുടരും)*

# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ





**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

2



**ക**പ്പലിന്റെ വരവിനായി കാത്തിരിക്കുന്ന സന്ദർഭത്തിൽ കണ്ടനാട്ടുകാരൻ മട്ടുമ്മൽ ഗീവർഗ്ഗീസുകത്തനാരും നമ്മോടുകൂടെ ശീമയ്ക്കു പോരുവാനായി ഒരുങ്ങി ബ.ബാവാ അവർകളുടെ എഴുത്തുംകൊണ്ടു നമ്മുടെ അടുക്കൽ വന്നു ചേരുകയും ചെയ്തു.

എഴുത്തിലെ താല്പര്യം: ......... പാത്രിയർക്കീസ് ബാവാ തിരുമേനിയെയും കാണാൻ ആഗ്രഹിച്ചു നമ്മോടു കൂടെ പോരുവാൻ ഒരുങ്ങി പുറപ്പെട്ടു വരുന്നതാകകൊണ്ടു കൂടെ കൊണ്ടു പോകണമെന്നും അയാൾക്കു വേണ്ടപ്പെടുന്നതായ ചിലവർപ്പുകൾ ഒക്കെയും അയാൾ തന്നെ ചെയ്തു കൊള്ളുമെന്നും കൂട്ടു യാത്രക്കാരനായി കൊണ്ടുപോയാൽ മതിയെന്നും മറ്റും ആയിരുന്നു. ഇതിങ്കൽ നാം വളരെ സന്തോഷിക്കയും -ടി- കത്തനാരെ നമ്മോടുകൂടെ കൊണ്ടു പോകുന്നതിനായി നിശ്ചയിക്കയും നമ്മോടുകൂടെ കൊണ്ടുപോകാൻ നിശ്ചയിച്ചിരുന്ന രണ്ടു പേരിൽ ചാലിശ്ശേരിക്കാരൻ വറിയതിനെ മടക്കി അയയ്ക്കുകയും ചെയ്തു. ഇങ്ങനെയിരിക്കുമ്പോൾ നമ്മുടെ യാത്രയ്ക്കു പിന്നെയും ഒരു വിശേഷ സഹായം ഉണ്ടായി. എന്തെന്നാൽ മൂസൽക്കാരനാകുന്ന പൗലൂസു കശീശ കൊച്ചിയിൽ വന്നിറങ്ങുകയും സുറിയാനിപള്ളികൾ ഉണ്ടോ എന്നന്വേഷിച്ചു നമ്മുടെ പള്ളിയിൽ വന്നു കേറുകയും ഞങ്ങൾ തമ്മിൽ കണ്ടു വിവരങ്ങൾ പറഞ്ഞപ്പോൾ അദ്ദേഹം റോമ്മാ വിശ്വാസത്തിൽ ചേർന്ന ഒരു സുറിയാനി പട്ടക്കാരനും മൂസൽ രാജ്യത്തുകാരനും ധർമ്മ ശേഖരത്തിനായി വന്നിരിക്കുന്നവനും എന്ന് അറിഞ്ഞപ്പോൾ രണ്ടു മൂന്നു ദിവസം നമ്മോടുകൂടെ താമസിപ്പിക്കയും ബസോറാ, ബാഗ്ദാദ് എന്നീ രാജ്യങ്ങളിൽ എത്തുമ്പോൾ ഞങ്ങളെ കൈകൊണ്ട് സഹായിച്ച് അയയ്ക്കുന്നതിന് വല്ലവരും ഉണ്ടാകുമോ എന്ന് ചോദിക്കയും ഉണ്ടെന്നു പറഞ്ഞു ബസോറായിൽ പ്രധാനിയും അദ്ദേഹത്തിന്റെ ഉറ്റ സ്നേഹിതനുമായ ആകാ യാക്കോബിനും ബാഗ്ദാദിൽ വലിയ കച്ചവടക്കാരനാകുന്ന കോജാ അസ്സീസിനും മൂസ്സലിൽ അദ്ദേഹത്തിന്റെ മെത്രാപ്പോലീത്താ ആകുന്ന മെത്രാൻ ബെന്നിക്കും അദ്ദേഹത്തിന്റെ ഭവനത്തിലേക്കും എഴുത്തുകൾ തന്നതു കൂടാതെ മെത്രാൻ ബെന്നിക്കും ബാഗ്ദാദിൽ അവരുടെ മെത്രാനാകുന്ന ബഹനാം മെത്രാപ്പോലീത്തായ്ക്കും കൊടുപ്പാനായി കൊച്ചിയിൽ നിന്നും രണ്ടു കുത്തു പട്ടുറമാ.......... മൂസൽ വരെയുള്ള വഴികളും അവിടവിടെ ഉണ്ടായിവരുന്ന താമസ വിവരങ്ങളും മറ്റും വെടിപ്പായി അദ്ദേഹത്തിൽ നിന്നു ഗ്രഹിപ്പാൻ എടവരികയും ചെയ്തു.

ഇങ്ങനെ ഇരിക്കുമ്പോൾ മേൽപറയപ്പെട്ട ജോയിന്റു മജിസ്ട്രേറ്റു ജഡ്ജിയെ കാണാനായി പോകയും കണ്ടസമയം പാസ്പോർട്ട് തരുവാൻ അധികാരമില്ലെങ്കിലും വഴിയിൽ സഹായത്തിനുവേണ്ടി ഒരു സഹായക്കത്തെങ്കിലും തരണമെന്നു അപേക്ഷിക്കയും ചെയ്പ്പോൾ തരാമെന്നു പറകയും തരികയും ചെയ്തതിൽ ഇപ്രകാരം എഴുതിയിരുന്നു. കൊച്ചി കോട്ടപള്ളിയിൽ വികാരി ആയിരുന്ന പുലിക്കോട്ടിൽ ജോസഫ് കത്തനാരു അന്ത്യോഖ്യാ പാത്രിയർക്കീസു അവർകളെ കാണാനായി പോകുന്നതാകകൊണ്ടു മാന്യന്മാർ കഴിയുന്ന സഹായം ചെയ്തു കൊടുക്കണമെന്നായിരുന്നു. ഈ കത്ത് വാങ്ങി വരുമ്പോൾ, ബോംബെയ്ക്കു പോകുന്നതായ രണ്ടു തീക്കപ്പൽ എത്തിയിരിക്കുന്നതായി കേൾക്കയും അതിൽ കേറി പോകുവാൻ ഞങ്ങൾ ഒരുങ്ങുകയും ചെയ്തു. ബോംബെയ്ക്കുള്ള കപ്പൽ കൂലിയെക്കുറിച്ചു ചോദിച്ചപ്പോൾ ഒരു കപ്പലിൽ മൂന്നാം ക്ലാസിലേക്കു 20 രൂപാ എന്നും, മറ്റേ കപ്പലിൽ ടി ക്ലാസിലേക്ക് 15 രൂപാ എന്നു പറകയും, കൂലി സഹായത്തിനായി 15 രൂപാ കൂലി പറഞ്ഞ കപ്പലിൽ കേറുവാനായി നമുക്കും നമ്മുടെ കൂടെയുള്ള കൂത്തുർതാരപ്പനും ടി. കത്തനാർക്കും കൂടി 45 രൂപാ കൂലി കൊടുത്തുകെട്ടുകയും കൊല്ലം 1038-ാം മാണ്ടു മേട മാസം 14-ാം തീയതി പകൽ 4 മണിക്കു കപ്പൽ കേറുകയും ചെയ്തു.

നമ്മുടെ യാത്രയ്ക്കു വേണ്ടി കൊച്ചിയിൽ വന്നിരുന്ന സ്നേഹിതന്മാർ അന്നു പട്ടക്കാരനായിരുന്ന മൂക്കഞ്ചേരിൽ ഗീവർഗ്ഗീസു റമ്പാച്ചനും കരിങ്ങാശ്ര പള്ളിയിൽ കുറ്റിക്കാട്ടിൽ ഗീവർഗ്ഗീസു കത്തനാരും പുകടിയിൽ ഉട്ടൂപ്പു റൈട്ടറും കുമരകത്തു അബ്രഹാം മേനോനും മറ്റും കൊച്ചിയിലുണ്ടായിരുന്ന റൈട്ടർമാരും കുന്നംകുളങ്ങരക്കാരായ ഏതാനുംപേരും ഉണ്ടായിരുന്നു. കപ്പലിലേക്ക് പുറപ്പെടുന്ന സമയം കൊച്ചിയിൽ പള്ളിയിൽ കയറി പ്രാർത്ഥിച്ചും കൊണ്ടിറങ്ങി. കോട്ടക്കടവിലെത്തി കപ്പലിലേക്കു പോകുവാനുള്ള ചെറിയ വള്ളത്തിൽ കേറുന്ന സമയം ഉണ്ടായിരുന്ന എല്ലാവരോടും യാത്ര പറഞ്ഞു കേറുവാൻ ശക്തനല്ലാത്തവണ്ണം വ്യസനത്തിൽ നാം മുഴുകിയിരുന്നതിനാൽ ഒരു വിധം യാത്ര പറഞ്ഞു എന്നു വരുത്തി വള്ളത്തിൽ കേറി കപ്പലിൽ എത്തുകയും അന്നു അഞ്ചരമണിക്കു കപ്പൽ നീക്കുകയും ചെയ്തു. കപ്പലിൽ കേറിയാൽ പണം കൊടുക്കുന്ന പ്രകാരം വേണ്ടതരം ഭക്ഷണസാധനങ്ങൾ കിട്ടുമെന്നു എല്ലാവരും പറഞ്ഞതിനെ വിശ്വസിച്ച് ഭക്ഷണ സാധനങ്ങൾ ഒന്നും ഞങ്ങൾ തയ്യാറാക്കിക്കൊണ്ടു പോയിരുന്നില്ല. എങ്കിലും രണ്ടുനാലു റൊട്ടിയും

കുറെ തേയിലയും കുറേ പഞ്ചസാരയും കയ്യിൽ ഉണ്ടായിരുന്നു. ഇതും കൂടെ കയ്യിൽ ഇല്ലായിരുന്നു എങ്കിൽ വലിയ പട്ടിണിക്കും ബുദ്ധിമുട്ടിനും സംഗതിയായിത്തീർന്നേനേ.

അദ്ധ്യായം 2

**കൊച്ചി മുതൽ ബോംബെ വരെ**

ഞങ്ങൾ കേറിയ കപ്പൽ കുറേ ചെറുതായിരുന്നു. എന്നു മാത്രവുമല്ല തുറമുഖംതോറും അടുത്ത് ആളുകളേയും സാമാനങ്ങളേയും കേറ്റുകയും ഇറക്കുകയും ചെയ്യാൻ ചുമതലപ്പെട്ടതുമായിരുന്നു. കൊച്ചിയിൽ നിന്ന് പുറപ്പെടുമ്പോൾ ഇതിൽ പിടിപ്പത് യാത്രക്കാർ കേറിയും ഇരുന്നു. പണം കൊടുത്താൽ കപ്പലിൽ എന്തു ഭക്ഷണ സാധനങ്ങളും കിട്ടുമെന്ന് എല്ലാവരും പറഞ്ഞിരുന്നതിനാൽ ഞങ്ങൾ അധികമായി യാതൊന്നും ശേഖരിച്ചിരുന്നില്ല. എങ്കിലും രണ്ടു നാലു റൊട്ടിയും കുറേ തെയിലയും ഒരു റാത്തൽ പഞ്ചസാരയും കൈവശമുണ്ടായിരുന്നു. അഞ്ചര മണിക്കു കപ്പൽ നീക്കി. പിറ്റെ ദിവസം കാലത്ത് (15-ാം തീയതി) കപ്പൽ കോഴിക്കോട്ടെത്തി അസ്തമിക്കുന്നതുവരെ ആ തുറമുഖത്ത് താമസിച്ചതിനിടയ്ക്കു കുറേ ചരക്കുകളും ആളുകളേയും കേറ്റി. വല്ലതും ഭക്ഷണ സാധനങ്ങൾ കിട്ടുമോ എന്ന് ശുഷ്കാന്തിയായി അന്വേഷിച്ചുവെങ്കിലും ഒന്നും ലഭിച്ചില്ല. ധാരാളം ഭക്ഷണ സാധനങ്ങൾ കൂടെ കൊണ്ടുപോകാത്തതിന്റെ അബദ്ധം അപ്പോഴാണ് ഞങ്ങൾക്ക് ബോധ്യമായത്. എങ്കിലും വളരെ പ്രയാസപ്പെട്ട് ഒരു കേത്തൽ വെള്ളം മാത്രം ചൂടുപിടിപ്പിച്ച് കിട്ടിയതിൽ തേയില ഇട്ടു കുടിക്കുവാനും റൊട്ടിയിൽ അല്പം ഭക്ഷിക്കുകയും ചെയ്തു. അന്നു മുഴുവനും അങ്ങനെ കഴിച്ചുകൂട്ടി. രാത്രി ഏഴു മണിക്കു കപ്പൽ കോഴിക്കോട്ടു നിന്ന് നീക്കി 16-ാം തീയതി വെളുപ്പിന് തലശ്ശേരി തുറമുഖത്തെത്തി. അന്ന് മുഴുവൻ കപ്പൽ അവിടെ കിടന്നു. അവിടെയും ചരക്കുകളും ആളുകളേയും കേറ്റുകയും ഇറക്കുകയും ചെയ്തു. ആദ്യം തന്നെ കപ്പലിൽ സ്ഥലമില്ലാതാകത്തക്കവിധത്തിൽ ആളുകൾ കേറിയിരുന്നു. കോഴിക്കോട്ടു നിന്നു കേറിയ ആളുകൾക്ക് പിന്നാലെ തലശ്ശേരിയിൽ നിന്നു കൂടി കുറേ ആളുകൾ കേറിയപ്പോൾ യാത്രക്കാർക്കു വലിയ കഷ്ടപ്പാടും ദുഃഖവുമായി. ഇതൊക്കെ കപ്പിത്താൻ കണ്ടാറെ അദ്ദേഹത്തിനു ലേശവും അനുകമ്പ ഉണ്ടായതുമില്ല. ഇതു നിമിത്തം ഞങ്ങളുടെ ദുഃഖം വർദ്ധിച്ചു. ഗത്യന്തരമില്ലാത്തതിനാൽ എല്ലാവരും സഹിച്ചുകൊണ്ടിരുന്നു. ആളുകളുടെ ബഹുലത്വം കൊണ്ട് പാചകന്മാരുടെ അടുക്കൽ ചെല്ലുന്നതിനോ അവരെ കണ്ട് വല്ലതും ചോദിക്കുന്നതിനോ ഞങ്ങൾ വളരെ പ്രയാസപ്പെട്ടു. അന്നും തേയിലയും അപ്പവും കൊണ്ടു കഴിച്ചുകൂട്ടി. 17-ാം തീയതി കപ്പൽ കണ്ണൂർ തുറമുഖത്തെത്തി. അന്നു മുഴുവനും അവിടെ താമസിച്ചു. കൈവശമുണ്ടായിരുന്ന ഭക്ഷണസാധനങ്ങൾ ഇതിന് മുമ്പ് തന്നെ തീർന്നു പോയിരുന്നതിനാൽ കരയ്ക്കിറങ്ങിപ്പോയി വല്ലതും വാങ്ങുന്നതിന് കപ്പിത്താനോട് ഞങ്ങൾ അനുവാദം ചോദിച്ചു. കരയ്ക്കിറങ്ങി തിരിയെ വരുന്നതുവരെ കപ്പൽ താമസിക്കുന്നതല്ലെന്നും, മറ്റും പറഞ്ഞു മൂപ്പൻ ശുണ്ഠി പിടിച്ചതിനാൽ എല്ലാവരും വിഷാദിച്ചു കപ്പലിൽ തന്നെ ഇരുന്നു എങ്കിലും ഈ അവസരത്തിൽ ദൈവഗത്യാ ഒരു സഹായി വന്നുകൂടി. കോഴിക്കോടുവെച്ച് നമുക്കു മുഖപരിചയം ഉണ്ടായിട്ടുള്ള ഒരു കണ്ണൂർക്കാരൻ മുസൽമാൻ വ്യാപാരി ബോംബെയിലേക്കു പോകാനായി ഈ കപ്പലിൽ വന്നു കയറി. ഇദ്ദേഹം ഞങ്ങളുടെ അവസ്ഥ അറിഞ്ഞു ആർദ്രനായി തന്റെ കൈവശമുണ്ടായിരുന്നതിൽ നിന്ന് രണ്ടു മൂന്നു റൊട്ടിയും രണ്ടു മൂന്ന് പത്തിരിയും ഞങ്ങൾക്കു സമ്മാനിച്ചു. ഇതുകൊണ്ടു അന്നത്തെ ഭക്ഷണം കഴിഞ്ഞു. പിറ്റെ ദിവസം (18-ാം തീയതി) കപ്പൽ മംഗലാപുരം തുറമുഖത്തെത്തി. അന്നു ഞങ്ങൾ മൂന്നു പേരുടേയും ഒരുനേരത്തെ ഭക്ഷണത്തിനായി ഒരു മദ്ധ്യസ്ഥൻ മുഖാന്തിരം രണ്ടു രൂപ കപ്പലിലെ പാചകപ്രമാണിയെ ഏല്പിച്ചു കുറേ ചോറും എന്തോ ഒരു കറിയും കിട്ടി. ആയതു ഒരാൾക്കു ഉണ്ണാൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ. എങ്കിലും ഞങ്ങൾ മൂന്നു പേരും ഇതു തുല്യമായി ഭാഗിച്ചു ഊണു കഴിച്ചു. ആർക്കുമാർക്കും തൃപ്തിയായില്ല. എങ്കിലും പതിവുള്ള ഭക്ഷണത്തിന് സംഗതിയായതിങ്കൽ എല്ലാവരും വളരെ സന്തോഷിച്ചു. ഈ തുറമുഖത്തു നിന്നു കൂടി കുറേ ആളുകളെ കയറ്റിയപ്പോൾ കപ്പലിൽ ഇരിക്കാൻ തീരെ നിവൃത്തിയില്ലെന്നായി. ഞങ്ങൾക്കു മൂന്നു പേർക്കും കൂടി ഇരിക്കുവാൻ കിട്ടിയ പീഠം ഞങ്ങളുടെ വക തന്നെയായ ഒരു വലിയ കാൽപെട്ടിയായിരുന്നു. ഇരിക്കാൻ ഇത്ര ബുദ്ധിമുട്ടായപ്പോൾ കിടക്കുന്ന കാര്യം പറയേണ്ടതില്ലല്ലോ. എല്ലാ യാത്രക്കാർക്കും ഈ ബുദ്ധിമുട്ടു ഏറെക്കുറെ ഉണ്ടായിരുന്നുവെങ്കിലും ഞങ്ങൾക്കു വിശേഷാൽ ഒരു ഉപദ്രവം കൂടി ഉണ്ടായി. ഞങ്ങൾ ഇരുന്നിരുന്നതിന് സമീപമായിരുന്നു കപ്പലിലെ ഉപയോഗത്തിനുള്ള കൽക്കരി കൂട്ടിയിരുന്നത്. കരി വാങ്ങുമ്പോഴൊക്കയും അതിന്റെ പൊടി തങ്ങളുടെ ശരീരമാസകലം വീണ് ഉപദ്രവിച്ചുകൊണ്ടിരുന്നു. സഹിക്കയല്ലാതെ എന്താണ് നിവൃത്തി? കപ്പിത്താന്റെ സ്വഭാവ ഗുണത്തെപ്പറ്റി ഇതിന് മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ.

പിറ്റേ ദിവസം അതിരാവിലെ (19-ാം തീയതി ഞായറാഴ്ച) കപ്പൽ ഗോവാ തുറമുഖത്തെത്തി. കപ്പൽ കരയോട് വളരെ അടുത്തു ചെന്ന് നിന്നിരുന്നു. കരയ്ക്കിറങ്ങിപ്പോയി ഭക്ഷണ സാധനങ്ങൾ വാങ്ങാതെ നിവൃത്തിയില്ലെന്ന് നാം കപ്പിത്താനോട് സങ്കടം പറഞ്ഞപ്പോൾ അദ്ദേഹം ദൈവ കൃപയാൽ അനുവാദം നൽകുകയാണ് ചെയ്തത്. കുളിച്ച് കുപ്പായം മാറ്റാമെന്നുള്ള വിചാരത്താൽ ഒരു കൂട്ട് അലക്കിയ കുപ്പായവും എടുത്തുകൊണ്ട് നാം തനിച്ച് കരയ്ക്കിറങ്ങി. കാണുന്നവരോടൊക്കെ കുളിക്കാൻ കുളം എവിടെയാണെന്ന് ചോദിച്ചു നടന്നു തുടങ്ങി. ഒടുവിൽ ഒരു മുസൽമാനെ കണ്ടുമുട്ടി. അയാളോടു ചോദിച്ചപ്പോൾ സമീപമുണ്ടായിരുന്ന ഒരു കുളം അയാൾ ചൂണ്ടിക്കാണിച്ചു. ഉടനെ നാം അതിൽ ഇറങ്ങി കുളിച്ച് കുപ്പായം മാറിക്കഴിഞ്ഞപ്പോൾ വേറൊരു മുസൽമാൻ ആ കുളത്തിൽ കുളിക്കുവാനായി വന്നു. ഈ വിദ്വാൻ കുറെനേരം നമ്മെ സൂക്ഷിച്ചു നോക്കിയതിന്റെ ശേഷം നാം ഏതു മതക്കാരനാണെന്ന് ചോദിച്ചു. ക്രിസ്ത്യാനിയാണെന്നുള്ള മറുപടി പറഞ്ഞു. കേട്ടമാത്രയിൽ അയാൾ നമ്മുടെ കൈയ്ക്കു കടന്നു പിടിച്ചു.

മുസൽമാൻമാരുടെ കുളത്തിൽ ഒരു ക്രിസ്ത്യാനി ഇറങ്ങിക്കുളിച്ചത് എന്തിനാണെന്ന് ചോദിക്കുകയും കോപിച്ച് ശണ്ഠക്കു ഒരുങ്ങുകയും ചെയ്തു. നമ്മുടെ അവസ്ഥ വിവരിച്ചു പറഞ്ഞതൊന്നും അയാൾക്കു സമ്മതമായില്ല. നമ്മെ പോലീസ് സ്റ്റേഷനിലേക്കു കൊണ്ടുപോകാനായി ഈ മുസൽമാൻ ബദ്ധപ്പെടുന്നതുകണ്ടപ്പോൾ നാം കീശയിൽ നിന്ന് പെട്ടന്ന് രണ്ടു രൂപായെടുത്തു അയാൾക്കു കൊടുക്കുകയും അതു കിട്ടിയപ്പോൾ ആ മുസൽമാൻ സമാധാനപ്പെട്ടു പോവുകയും ചെയ്തു. നമ്മുടെ വേഷം കണ്ടിട്ട് നാം ഒരു മുസൽമാൻ ആയിരിക്കുമെന്നുള്ള ഊഹം കൊണ്ടായിരിക്കണം ആദ്യത്തെ മുസൽമാൻ നമുക്ക് ആ കുളം കാണിച്ചു തന്നത്. സാമം ഫലിച്ചില്ലെങ്കിലും ദാനം കൊണ്ടു കാര്യം കലാശിച്ചത് ഭാഗ്യം. അല്ലെങ്കിൽ നാം അവിടെ കിടന്ന് വെറുതെ കുറെ കഷ്ടപ്പെടുന്നതിന് ഇടയാകുമായിരുന്നു.







# ക്രൈസ്തവ സമീപനം അന്വേഷണവും അപഗ്രഥനവും

**ഡോ. യൂഹാനോൻ മോർ മിലിത്തോസ്**

സി.എസ്.എസ്. തിരുവല്ല. വില: 60 രൂപ

*ജീവിത യാഥാർത്ഥ്യങ്ങളോടുള്ള സമീപനത്തിൽ വിശ്വാസത്തിന്റെയും സഭാപാരമ്പര്യത്തിന്റെയും വേദപുസ്തക സന്ദേശങ്ങളുടെയും പ്രസക്തി അർത്ഥവത്തായി അന്വേഷിക്കുന്ന പഠനങ്ങളാണ് ഇതിലുള്ളത്. രാഷ്ട്രീയ നിലപാടുകൾ, എന്നെ വേട്ടയാടുന്ന പാപബോധം, ദൈവത്തിന്റെ സ്വകാര്യവത്കരണം, ആഗോളസാമ്പത്തിക പ്രതിസന്ധി, തിരുത്തപ്പെടുന്ന വേദശബ്ദം, രാഷ്ട്രപുനർനിർമ്മാണപ്രക്രിയിൽ സഭയുടെ ദൗത്യം, മാറുന്ന ലോകത്തോടുള്ള മാനവിക സമീപനം തുടങ്ങിയ വിഷയങ്ങൾ ഗൗരവമായി ചർച്ച ചെയ്യുന്നു-എഡിറ്റർ.*

**ഡോ.സി.ജെ.റോയിയുടെ അവതാരികയിൽ നിന്നും**

**ആ**റു വർഷം മുമ്പ്, 2003ൽ 'മാനവികതയുടെ കാഴ്ച്ചപ്പാടുകൾ' എന്ന തന്റെ കൃതിയുടെ ആമുഖത്തിൽ അഭിവന്ദ്യ യൂഹാനോൻ മോർ മിലിത്തോസ് മെത്രാപ്പോലീത്ത ഇങ്ങനെ എഴുതി

'എനിക്ക് ഒരു നിയോഗമുണ്ടെന്നും അതേ സമയം ഈ നിയോഗത്തിന്റെ പൂർണ്ണ ഉള്ളടക്കം ഇന്നും എനിക്ക് അജ്ഞാതമാണെന്നും ഉള്ള തിരിച്ചറിവുകൾ എന്നെ അസ്വസ്ഥനാക്കുന്നു. ഈ അസ്വസ്ഥതകളുടെ പ്രകടനങ്ങളാണ് എന്റെ പ്രഭാഷണങ്ങളിലും ലേഖനങ്ങളിലും കാണുന്നത്'.

നിയോഗം എന്ന വാക്കിന് കല്പന, ഏർപ്പെടുത്തൽ എന്നെല്ലാമാണ് അർത്ഥം. ഏതു സൃഷ്ടിക്കും സ്രഷ്ടാവ് കല്പിച്ചിട്ടുണ്ട് എന്തെങ്കിലും ചില നിയോഗങ്ങൾ. ആത്മാവിനെ പ്രകാശപൂർണ്ണമാക്കുന്ന കൃപാവരങ്ങളായി അവയെ കരുതാം. അധികം പേരും അവയെ തിരിച്ചറിയുന്നില്ല. ചിലർ തിരിച്ചറിയുന്നു എങ്കിലും അന്യരിലേക്ക് അവ സംക്രമിപ്പിക്കാൻ അവർക്ക് കഴിയുന്നില്ല. ഇനിയും ചിലർ അവ തിരിച്ചറിയുകയും ആവുംമട്ടിൽ അന്യർക്ക് പകർന്നു കൊടുക്കുകയും ചെയ്യുന്നു. അവർ ഭാഗ്യവാന്മാർ, അർത്ഥപൂർണ്ണമാകുന്നു അവരുടെ ജീവിതം.

യൂഹാനോൻ മോർ മിലിത്തോസ് മെത്രാപ്പോലീത്താ തിരിച്ചറിഞ്ഞ തന്റെ നിയോഗത്തിലെ അപൂർണ്ണതകൾ ഉളവാക്കിയ അസ്വസ്ഥതകളിൽ നിന്ന് വിടർത്തിയവയായിരുന്നു 'മാനവികതയുടെ കാഴ്ചപ്പാടുകളി'ൽ നാം വായിച്ച ലേഖനങ്ങൾ. ഒരുതരം ആത്മാലാപനസ്വഭാവമുള്ള ആ ലേഖനങ്ങൾ പ്രാഥമികമായി തന്നോടുതന്നെയുള്ള ചോദ്യങ്ങളായിരുന്നു. പിന്നെ ഒരളവു വരെയെങ്കിലും തന്റേതിന് സമാനമായ ചിന്താതരംഗ ദൈർഘ്യമുള്ളവരോടും. എന്തായിരിക്കണം ജീവിതം നമുക്കു മുന്നിൽ ഉയർത്തുന്ന വെല്ലുവിളികളോടുള്ള പ്രതികരണം; എങ്ങനെ നേടാം അതിനുള്ള സിദ്ധികൾ, ജീവിത യാഥാർത്ഥ്യങ്ങോടുള്ള സമീപനത്തിൽ സ്വന്തം വിശ്വാസം, അവയിൽ സാക്ഷ്യപ്പെടുത്താനുള്ള വഴികൾ... സഭാപാരമ്പര്യങ്ങൾക്കും വേദപുസ്തക സന്ദേശങ്ങൾക്കും അതിലുള്ള പ്രസക്തി? ചോദ്യങ്ങൾ പലരെയും ചൊടിപ്പിച്ചു. ഒരു ക്രൈസ്തവ സഭാ മേലധ്യക്ഷനിൽ നിന്ന് ഉണ്ടാകാവുന്ന വയാണോ അത്തരം ചോദ്യങ്ങളും അവയ്ക്കദ്ദേഹം നൽകുന്ന മറുപടികളും? ഏറെ കല്ലേറുകളും ഉണ്ടായി.

അവസാനിക്കാത്ത അസ്വസ്ഥതകൾ വീണ്ടും ഇതളുകൾ വിടർത്തുന്നു. കൂടുതൽ ശക്തവും അർത്ഥപൂർണ്ണവുമായ അന്വേഷണങ്ങൾ. തന്റെ നിയോഗം പൗരോഹിത്യത്തിന്റെ ഉയരങ്ങളിൽ ഒതുങ്ങുന്നതല്ലെന്നും മനുഷ്യജീവിതത്തിന്റെ ഉള്ളറകൾ തേടിയുള്ള യാത്രയാണതെന്നുമുള്ള കണ്ടെത്തലിന്റെ സാക്ഷ്യപത്രങ്ങളാണ് അവ. ദൈവത്തിനും മനുഷ്യർക്കും ഇടയിൽ മധ്യസ്ഥനായിരിക്കുകയും ദൈവഹിതം അറിയുക, ബലി അർപ്പിക്കുക, ആരാധനകൾ അനുഷ്ഠിക്കുക എന്നീ നിയോഗങ്ങൾ നിർവ്വഹിക്കുകയും ചെയ്യുന്ന പഴയ നിയമ പാരമ്പര്യത്തിൽ നിന്നു വ്യത്യസ്തമായി ക്രിസ്തുവിലുള്ള വിശ്വാസത്തിലും പ്രത്യാശയിലും പരസ്പര സ്നേഹത്തിലും അധിഷ്ഠിതമായ ഒരു പുതു ജീവിതക്രമത്തിനുള്ള മാർഗ്ഗദർശനമാണു പുതിയ നിയമ പൗരോഹിത്യം ആവശ്യപ്പെടുന്നത്. ക്രിസ്തുവും ക്രൈസ്തവ സഭയും തമ്മിലുള്ള ബന്ധം ദുർബ്ബലമായി വരുന്ന ഈ കാലഘട്ടത്തിൽ ഒരു സഭാ മേലദ്ധ്യക്ഷനെന്ന നിലയിൽ പ്രാഥമികമായി ഒരു ദൈവ(ക്രിസ്തു)വിശ്വാസിയും രണ്ടാമതായി മാത്രം ഒരു മത വിശ്വാസിയുമാണ് താൻ എന്ന് മോർ മിലിത്തോസ് തിരുമേനി ഏറ്റുപറയുന്നു 'എന്റെ രാഷ്ട്രീയ നിലപാടുകൾ' എന്ന ആമുഖ ലേഖനത്തിൽ. ഒരു ക്രിസ്തുമത വിശ്വാസിയെ സംബന്ധിച്ചിടത്തോളം പ്രാഥമിക കർത്തവ്യം ദൈവരാജ്യ സൃഷ്ടിയിലുള്ള പങ്കാളിത്തമാണ്. രാഷ്ട്രീയവും അതിന്റെ ഭാഗമാണ്. കാരണം, ദൈവരാജ്യസ്ഥാപനവും ദൈവ സൃഷ്ടികളുടെ വിമോചനവുമായി അതു ബന്ധപ്പെട്ടിരിക്കുന്നു.

ദൈവവിശ്വാസി എന്നതുകൊണ്ട് എന്താണ് വിവക്ഷിക്കുന്നതെന്ന് വിശദമാക്കുന്നുണ്ട്. 'മാറുന്ന ലോകത്തോടുള്ള മാനവിക സമീപനം' എന്ന ലേഖനത്തിൽ. ഒരു ദൈവ വിശ്വാസിക്കു മനുഷ്യ വിശ്വാസി ആകാതെ വയ്യ. മതവിശ്വാസിയാകട്ടെ, മനുഷ്യവിശ്വാസത്തിൽ നിന്ന് അകലെയാണ്. മതം ദൈവത്തെയും ദൈവം രക്ഷിക്കാൻ ശ്രമിച്ച മനുഷ്യനെയും തള്ളിപ്പറയുന്നു. മനുഷ്യന്റെ പ്രശ്നങ്ങളെ മതം വിലയിരുത്തുന്നത് മനുഷ്യന്റെ പ്രശ്നങ്ങൾ എന്ന നിലയിലല്ല, മതത്തിന്റെ പ്രശ്നങ്ങൾ എന്ന നിലയിലാണ്. മതത്തിനും മത താല്പര്യത്തിനും അപ്പുറത്ത് മനുഷ്യതാല്പര്യത്തി

ന് പ്രാമാണ്യത്തം ലഭിക്കുന്ന ഒരു സംസ്കാരമാണ് ഇവിടെ വളരേണ്ടത്.

ദൈവങ്ങൾക്കുവേണ്ടി മണ്ണിൽ മതിൽക്കെട്ടുകൾ ഉണ്ടാക്കുകയല്ല, മനുഷ്യനുവേണ്ടി മതിൽക്കെട്ടുകൾ പൊളിച്ചു നീക്കുകയാണ് മതം ചെയ്യേണ്ടത്. ലോകത്ത് അനിവാര്യമായി സംഭവിക്കുന്ന മാറ്റങ്ങൾക്കിടയിൽ ദൈവരാജ്യമെന്നോ വർഗ്ഗരഹിതമെന്നോ ഒക്കെയുള്ള സ്വപ്നങ്ങൾ നമുക്ക് നഷ്ടപ്പെട്ടിരിക്കുന്നു. ഒപ്പം ഒരിക്കൽ മാറ്റത്തിന്റെ വക്താക്കളായിരുന്നവർ തന്നെയും പ്രതിലോമകാരികളുടെ പക്ഷം ചേർന്നിരിക്കുന്നു. മാറുന്ന നമ്മുടെ ജീവിതം തന്നെയും നമുക്ക് അന്യമായിക്കൊണ്ടിരിക്കുന്നു. അപ്പോൾ പ്രസക്തമായ ചോദ്യം ഒരുവൻ മതവിശ്വാസിയോ എന്നതല്ല, ദൈവവിശ്വാസിയോ മനുഷ്യവിശ്വാസിയോ എന്നതാണ്.

മിലിത്തോസ് തിരുമേനിയുടെ അന്വേഷണങ്ങളുടെ പരിധിയിൽ ദൈവവും ഉൾപ്പെടുന്നു. പ്രപഞ്ച സൃഷ്ടി ഉൾപ്പെടെയുള്ള ചരിത്രസംഭവങ്ങളുടെ കർത്താവായി വേദപുസ്തകം ദൈവത്തെ നമുക്ക് പരിചയപ്പെടുത്തിത്തരുന്നു. മനുഷ്യചരിത്രത്തിലെ നിർണ്ണായക രൂപാന്തരങ്ങൾക്കു പിന്നിൽ ദൈവത്തിന്റെ സ്വയം വെളിപ്പെടുത്തലുകളോ ഇടപെടലുകളോ ഉണ്ടായിരുന്നു. അധികാരത്തിന്റെയും വേലിക്കെട്ടുകളുടെയും സംരക്ഷകനായല്ല, പകരം അവയെ വിമർശിക്കുന്ന ദൈവത്തെയാണ് പ്രവാചകന്മാർ കാണിച്ചുതന്നത്. നീതിയും സമാധാനവും വറ്റാത്ത തോട്ടിലെ നിലയ്ക്കാത്ത ജലപ്രവാഹം പോലെയാകണമെന്നു നിഷ്കർഷിക്കുന്നവൻ. അവൻ നിശ്ചലനല്ല, നിരന്തരം മാറുന്നവനാണ്. മനുഷ്യന്റെ സാഹചര്യങ്ങൾക്കനുസരിച്ചുള്ള പ്രതികരണമാണ് മാറ്റം. മനുഷ്യന്റെ പ്രശ്നങ്ങളിൽ ഇടപെട്ട് അവന്റെ ജീവിതത്തിൽ മാറ്റം വരുത്തുവാൻ ശ്രമിക്കുകയും മനുഷ്യനുവേണ്ടി മരിക്കുകയും ചെയ്ത ക്രിസ്തുവിൽ വെളിപ്പെട്ടു കിടക്കുന്ന ദൈവം; പക്ഷേ, അവന്റെ കാവൽക്കാരായി സ്വയം അവരോധിച്ച പുരോഹിത ശ്രേഷ്ഠർ അവന്റെ പേരിൽ യുദ്ധങ്ങളിലും രാഷ്ട്രീയ ചൂതാട്ടങ്ങളിലും ഏർപ്പെട്ട് സ്വാധീനവും സമ്പത്തും വർദ്ധിപ്പിച്ചു. അവന്റെ മുഖം കാണണമെങ്കിൽ അവരുടെ ഭണ്ഡാരങ്ങളിൽ കാണിക്കയിടണം എന്നായിരിക്കുന്നു സ്ഥിതി. മനുഷ്യനിലോ മനുഷ്യന്റെ ദൈന്യാവസ്ഥയിലോ ഒട്ടും താല്പര്യമില്ലാത്ത ഒരു ദൈവത്തെയാണ് അവർ അവതരിപ്പിക്കുന്നത്. അവർ കാണിച്ചുതന്ന ദൈവവിശ്വാസത്തിൽ നിന്നു ലഭിച്ചിരിക്കുന്നത് ദൈവം സൃഷ്ടിച്ച് നല്ലതെന്നു കണ്ട പ്രകൃതിയുടെ മരണവും വേല ചെയ്യുവാനുണ്ടായിരുന്ന ആരോഗ്യത്തിന്റെ നാശവും മനുഷ്യബന്ധങ്ങളിലെ ഉലച്ചിലുമാണ്.

ദൈവത്തിന്റെ പുതിയൊരു മുഖമായി അവർ പരിചയപ്പെടുത്തുന്ന മാർക്കറ്റ് അഥവാ വിപണി മനുഷ്യന്റെ ജീവിത സമ്പ്രദായത്തിൽ ആകെ മാറ്റം വരുത്തുന്നു. ദൈവീക ശുശ്രൂഷയുടെയും മനുഷ്യസേവനത്തിന്റെയും പ്രതീകങ്ങളായിരുന്ന മേഖലകളെ കച്ചവട മേഖലകളാക്കി മാറ്റുന്നു. ആരോഗ്യ പരിപാലനവും വിദ്യാഭ്യാസവും മാത്രമല്ല വെള്ളവും വായുവും പുഴയും മണ്ണും സൂര്യപ്രകാശവുമെല്ലാം വില്പന വസ്തുക്കളായിരിക്കുന്നു. രോഗശാന്തിയുടെയും ആന്തരിക സൗഖ്യത്തിന്റെയും പേരുപറഞ്ഞ് മനുഷ്യനെ കൂടുതൽ അടിമയും വിധേയനുമാക്കുന്ന പ്രവണതയെ വിമോചനത്തിന്റെ പുതിയ മാർഗ്ഗങ്ങളായി സഭയും സഭാനേതൃത്വവും അവതരിപ്പിക്കുന്നു.

**മിലിത്തോസ് തിരുമേനിയുടെ അന്വേഷണങ്ങളുടെ പരിധിയിൽ ദൈവവും ഉൾപ്പെടുന്നു. പ്രപഞ്ച സൃഷ്ടി ഉൾപ്പെടെയുള്ള ചരിത്രസംഭവങ്ങളുടെ കർത്താവായി വേദപുസ്തകം ദൈവത്തെ നമുക്ക് പരിചയപ്പെടുത്തിത്തരുന്നു. മനുഷ്യചരിത്രത്തിലെ നിർണ്ണായക രൂപാന്തരങ്ങൾക്കു പിന്നിൽ ദൈവത്തിന്റെ സ്വയം വെളിപ്പെടുത്തലുകളോ ഇടപെടലുകളോ ഉണ്ടായിരുന്നു. അധികാരത്തിന്റെയും വേലിക്കെട്ടുകളുടെയും സംരക്ഷകനായല്ല, പകരം അവയെ വിമർശിക്കുന്ന ദൈവത്തെയാണ് പ്രവാചകന്മാർ കാണിച്ചുതന്നത്.**

ആത്മീയരെന്നു സ്വയം കരുതുന്ന വൈദികർക്കു സ്വീകാര്യമാകാനിടയില്ലെന്നു മിലിത്തോസ് തിരുമേനി കരുതുന്ന ചില നിരീക്ഷണങ്ങളാണ് 'രാഷ്ട്രീയ പുനർനിർമ്മാണ പ്രക്രിയയിൽ സഭയുടെ ദൗത്യം' എന്ന ലേഖനത്തിലുള്ളത്. ആത്മീയതയേക്കാൾ ഭൗതികതയ്ക്കു പ്രാധാന്യം നൽകുന്നവരാണു നാം. അങ്ങേലോകത്തെ നിക്ഷേപങ്ങളെപ്പറ്റി ഉപദേശിക്കുന്ന സഭ തന്നെ അവിഹിത മാർഗ്ഗങ്ങളിലൂടെ ആകാവുന്നത്ര ധനം ആർജ്ജിക്കുന്നതിനുതകുന്ന തരത്തിലുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിക്കുക തുടങ്ങിയ സംരംഭങ്ങളിൽ വ്യാപരിക്കുന്നു. നാം വസിക്കുന്ന ഭൂമിയും അതിലുള്ളവയും അവയുടെ നന്മയ്ക്കും സൗന്ദര്യത്തിന്റെ തികവിനുമായി നടത്തുന്ന തുടിപ്പിനെ തുണയ്ക്കുകയാണ് ദൈവത്തോടു ചേർന്നുള്ള സഭയുടെ ദൗത്യം. ഈ ദൗത്യം നിർവ്വഹിക്കുമ്പോഴാണ് അത് രാഷ്ട്രപുനർനിർമ്മാണപരമാകുന്നത്. ഭൗതികമായ ഒരു പ്രക്രിയ ആയിരിക്കുമ്പോൾ തന്നെ ആത്മീയ ഇടപെടലുമാണത്. അത്തരമൊരു ഇടപെടലിൽ സ്ത്രീകളുടെ വിമോചനവും അനീതികളോടുള്ള വിയോജിപ്പും മനുഷ്യബന്ധങ്ങളുടെ ശക്തീകരണവും സഭയുടെ ചുമതലയുമാകുന്നു. പീഡിതരോടും പാപികളോടുമുണ്ടായിരുന്ന ക്രിസ്തുവിന്റെ സമീപനം തന്നെ ആകണം സഭയ്ക്ക് അതിന് മാതൃകയെന്നും ലേഖനം ചൂണ്ടിക്കാണിക്കുന്നു.

ഇപ്പറഞ്ഞ തരത്തിലൊരു അവബോധം ഏറെ ദീർഘിച്ച തന്റെ സൺഡേസ്കൂൾ അധ്യാപനത്തിനു സഭാംഗങ്ങളിലേക്കു സംക്രമിപ്പിക്കാൻ കഴിഞ്ഞില്ലെന്നു മിലിത്തോസ് തിരുമേനി അറിയുന്നു. സാമൂഹിക പ്രതിബദ്ധതയുടെ വ്യക്തിപാഠങ്ങൾക്കു പകരം സാമ്പത്തിക നേട്ടങ്ങൾ എങ്ങനെ കൈവരുത്താമെന്നതിലാണല്ലോ സഭയിലെ യുവജനങ്ങളുടെ ശ്രദ്ധ. ആശിക്കുന്ന തരത്തിലുള്ള സ്വഭാവ രൂപീകരണവും ധാർമ്മിക അടിത്തറയും അവർക്ക് അധീനമായിട്ടില്ല. ഒരു പാപബോധമായി ഈ സ്ഥിതിവിശേഷം അദ്ദേഹത്തെ വേട്ടയാടുന്നു.

ചുറ്റിലുമുള്ള ലോകത്തിലെ സാമൂഹ്യവും സാമ്പത്തികവും രാഷ്ട്രീയവുമായി പ്രശ്നങ്ങളോടും പ്രതിസന്ധികളോടും ക്രൈസ്തവ കാഴ്ചപ്പാടിൽ പ്രതികരിക്കുന്നവയാണ് 'വെല്ലുവിളിക്കൂ എന്നിലെ പുരുഷനെ, കണക്കിൽപെടാത്ത

*ശേഷം പത്താം പേജിൽ*

*നോവൽ*






**ഡോ.കെ.എം. ജോസഫ്**

**കേ**ശവൻ നമ്പൂതിരിയുടെ കവിതാപാരായണവും വിവരണവും കേൾക്കാൻ കൃഷ്ണപിള്ള ഒഴിച്ചുള്ള പതിവുകാരെല്ലാം കൂടിയിട്ടുണ്ട്. ഉച്ചയ്ക്കു ഭക്ഷണം കഴിക്കാൻ മാധവൻപിള്ള സാറിന്റെ വീട്ടിലേയ്ക്ക് പോകുന്ന കൃഷ്ണപിള്ള ഈയിടെയായി മടങ്ങുന്നതു മണിയടിക്കുന്ന നേരത്താണ്. ഉച്ചക്കൂട്ടത്തിൽനിന്നും അയാളുടെ പേരു വെട്ടിക്കളയാനുള്ള കാലമായി.

'ഞാൻ ചൊല്ലാൻ പോകുന്ന ശ്ലോകത്തിൽ ഒരു ചോദ്യമുണ്ട്. ഉത്തരവും ശ്ലോകത്തിൽത്തന്നെയുണ്ട്. കേൾക്കൂ..'

'ഇന്ദീവരാക്ഷ്യാ സ്ഫുടവിദ്രുമോഷ്ഠാഃ
സങ്കേതമുർദ്ദിശ്യ വനേ ചരന്ത്യഃ
ചോരാ സമസ്താഭരണാ നിഹൃത്വാ
നാസാ മണിം നാപഹരന്തി ചിത്രം.'

'അർത്ഥവും ഉത്തരവുമൊക്കെ തിരുമേനിതന്നെ പറഞ്ഞാൽ മതി. സംസ്കൃതം ഞങ്ങൾക്കു ദഹിക്കത്തില്ല.' തോമസുകുട്ടി പറഞ്ഞു.

'പറയാം. വിവരമില്ലാത്തവർക്കു മനസ്സിലാകുന്ന ഭാഷയിൽ പറയാം. കരിംകൂവളപ്പൂക്കളൊത്ത കണ്ണുകളും പവിഴത്തിനൊത്ത ചുണ്ടുകളുള്ള ഒരു സുന്ദരി സങ്കേത സ്ഥലത്തേക്കായി കാട്ടിൽക്കൂടി പോകുമ്പോൾ കള്ളന്മാർ അവളുടെ സകല ആഭരണങ്ങളും പിടിച്ചു പറിച്ചു. എങ്കിലും മൂക്കുത്തി എടുത്തില്ല. ഈ അതിശയം എന്തുകൊണ്ടു സംഭവിച്ചു?'

കേൾവിക്കാർ തലപുകഞ്ഞാലോചിച്ചിട്ടും ഉത്തരം കണ്ടെത്തിയില്ല. അവരെ വിഡ്ഢികളെന്നു വിളിച്ചു കളിയാക്കാനൊരുങ്ങുമ്പോഴാണ് വരാന്തയിൽ കൂടി തിരക്കിട്ടുവരുന്ന കൃഷ്ണപിള്ളയെ കണ്ടത്.

'വൃന്ദാവനത്തിലെ കൃഷ്ണൻ ഇതാ മടങ്ങിയെത്തിയിരിക്കുന്നു!' അയാൾ എല്ലാവരും കേൾക്കെ വിളിച്ചുപറഞ്ഞു. പെട്ടന്നു തലയുയർത്തിയ കേൾവിക്കാർ സൂചന മനസ്സിലാക്കി ചിരിച്ചു.

'തിരുമേനീ, ഫലിതം പറയാൻ ഇപ്പോൾ നേരമില്ല. എനിക്കു തോമസുകുട്ടിയോടു അത്യാവശ്യമായിട്ടൊരു കാര്യം പറയാനുണ്ട്.'

'എന്താ, രഹസ്യമാണോ?' നൈനാൻ മാത്യു ചോദിച്ചു.

'അതേ, രഹസ്യമാ. തോമസുകുട്ടി വന്നേ.'

അവൻ എഴുന്നേറ്റ് തൂണിന്റെ മറവിലേക്കു നടന്ന കൃഷ്ണപിള്ളയെ പിൻതുടർന്നു. കൂട്ടുകാർ ശ്രദ്ധിക്കുന്നില്ലെന്നു ബോധ്യമായതിനു ശേഷമാണ് കൃഷ്ണപിള്ള വിവരം പറഞ്ഞത്.

'സൂസന്നയ്ക്കു തന്നെ അത്യാവശ്യമായിട്ടൊന്നു കാണണമെന്ന്. ലക്ഷ്മിയോടു പറഞ്ഞതാ.'

അവന്റെ നെഞ്ചിടിപ്പു കൂടി.

'എന്തിന്? എപ്പോൾ? എവിടെവെച്ച്?'

ചിലന്തിവലയിൽ കുടുങ്ങിയ ശലഭത്തിന്റെ ചിറകുകൾ പോലെയാണ് ഹൃദയം പിടയുന്നത്

'ഇവിടെ വച്ചുതന്നെ. അവരുടെ ക്ലാസുമുറിയ്ക്കു താഴെ ഒരാഞ്ഞിലിയില്ലേ? അതിന്റെ ചോട്ടിൽ ചെന്നാൽ മതി.'

'വല്ലവരും കാണത്തില്ലേ?'

'താനെന്തിനാ പേടിക്കുന്നത്? സൂസന്ന പറഞ്ഞുവിട്ടതല്ലേ?'

'എന്താണിത്ര അത്യാവശ്യമായിട്ട്.'

'അതു പറഞ്ഞില്ല. താൻ ചെന്നു ചോദിക്ക്. നേരം കളയാനില്ല.'

'ഞാൻ പോയി നോക്കട്ടെ.' പൂർണ്ണമനസ്സോടെയല്ല തീരുമാനമെടുത്തത്. സൂസന്നയെ കാണുന്നതു സന്തോഷമുള്ള കാര്യമാണ്. പക്ഷെ, അവർ വർത്തമാനം പറയുന്നതു ആരെങ്കിലും കണ്ടാൽ? ആ കൂടിക്കാഴ്ചയിൽ ആർക്കെങ്കിലും സംശയം തോന്നിയാൽ? എല്ലാ രഹസ്യങ്ങളും പൊളിയും. പിന്നെന്താണു സംഭവിക്കുന്നതെന്ന് ഊഹിക്കാൻ പോലും വയ്യാ. അപകടത്തിന്റെ നടുവിലേക്കാണ് താൻ നടക്കുന്നത്. പക്ഷെ, ഒഴിഞ്ഞുമാറാൻ സാധിക്കുകയില്ല. വരാന്തയിൽ നിൽക്കുന്ന പെൺകുട്ടികളുടെ ശ്രദ്ധയിൽപ്പെടാതെ അവൻ ആഞ്ഞിലിച്ചുവട്ടിലേക്കു നടന്നു. വണ്ണമുള്ള ആഞ്ഞിലിയുടെ മറവിലാണു സൂസന്ന നിൽക്കുന്നത്. അടുത്തുചെന്നപ്പോൾ തോമസുകുട്ടിയുടെ

*അടുത്ത പേജിൽ*

# വിശ്വാസികളുടെ തീരം

പേടി മാറി. ആഞ്ഞിലിമരത്തിന്റെ മറവിൽ തങ്ങൾ സുരക്ഷിതരാണ്.

‘എന്താ എന്താ കാര്യം.’ അവന്റെ ശബ്ദം പതറി. വിറച്ചു.

‘പുതിയ മെത്രാച്ചനുള്ള സ്വീകരണം നടക്കത്തില്ല.’

ഒട്ടും വിചാരിക്കാത്ത വിവരം മുഖവുര കൂടാതെ സൂസന്ന പറഞ്ഞു. അവൾക്കു പറയാനുള്ളത് സ്വന്തം കാര്യമല്ലെന്നു മനസ്സിലായപ്പോൾ ആശ്വാസമായി. തങ്ങളെ ബാധിക്കുന്നതല്ലെന്നും അവൾ പറഞ്ഞ വാർത്ത കേട്ടു മറക്കാനാവുന്നതല്ല.

‘എന്താ. എന്താ പറഞ്ഞത്? സ്വീകരണം നടക്കത്തില്ലന്നോ? അതെന്താ?’

‘അച്ചായനും കൂട്ടരുംകൂടെ ഇന്നലെ വീട്ടിലിരുന്നു വല്യ ആലോചനയായിരുന്നു. സ്വീകരണത്തിനു വരുന്ന തിരുമേനിയെ പഴയന്നൂരിന്നുമുമ്പിൽ വച്ച് തടഞ്ഞുനിർത്തി മറ്റെവിടേക്കെങ്കിലും കൊണ്ടുപോകും.’

കാര്യം ഗൗരവമുള്ളതാണ്. കൂടുതൽ ശ്രദ്ധ വേണ്ടതാണ്.

‘മെത്രാച്ചനെ നമ്മുടെ ആളുകൾ തടഞ്ഞു നിർത്തുമെന്നാണോ പറേന്നത്. എത്ര പിണങ്ങിയാലും വഴക്കുണ്ടായാലും മെത്രാച്ചനെ കാണുമ്പോൾ മുട്ടുമടക്കുന്നവരാണ് നമ്മുടെ കൂട്ടക്കാർ.’

‘മെത്രാച്ചന്റെ വഴി തടയുന്നതു നമ്മുടെ ഇടവക്കാരല്ല. ഞങ്ങടെ തോട്ടത്തിലെ തമിഴന്മാരാ. മെത്രാച്ചനെ കാട്ടിക്കൊടുക്കുന്ന ജോലി മാത്രമേ കുറിയാക്കോസു ചേട്ടനുള്ളൂ.’

‘എനിക്കു വിശ്വസിക്കാൻ കഴിയുന്നില്ല.’

‘വിശ്വസിക്കണം. ഞാനെല്ലാം കേട്ടതാണ്. തോമസുകുട്ടി വിചാരിച്ചാലേ എന്തെങ്കിലും ചെയ്യാനൊക്കത്തുള്ളൂ.’

‘മാമ്മച്ചായനെതിരെ നിൽക്കുന്നതിൽ സൂസന്നയ്ക്കു വിഷമമില്ലേ?’

‘വിഷമമുണ്ട്. വല്ലാത്ത വിഷമമുണ്ട്. പക്ഷേ, അച്ചായൻ ചെയ്യുന്നതു തെറ്റാണ്. ആ തെറ്റെനിക്കു തിരുത്തണം. അല്ലെങ്കിൽ അച്ചായനു മാത്രമല്ല ശാപം കിട്ടുന്നത്.’

‘എന്നാൽ ശരി. ഇനീം നമുക്കു ഭാഗ്യം പരീക്ഷിക്കണ്ടാ. അപ്പച്ചനോടും വല്യച്ചനോടും ആലോചിച്ചു വേണ്ടതെല്ലാം ഞങ്ങളു ചെയ്തോളാം.’

ആഞ്ഞിലിച്ചുവട്ടിൽ നിന്നുള്ള ചരിവിറങ്ങി കുറേ ചുറ്റി നടന്നതിനുശേഷമാണ് തോമസുകുട്ടി ക്ലാസുമുറിയിലെത്തിയത്. അദ്ധ്യാപകൻ വരുന്ന സമയമാണ്. അതുകൊണ്ട് കൃഷ്ണപിള്ളയുടെ ചോദ്യരൂപത്തിലുള്ള നോട്ടത്തിന് ആംഗ്യം കൊണ്ടാണു മറുപടി പറഞ്ഞത്. കുഴപ്പമില്ല. തങ്ങളെ ബാധിക്കുന്ന കാര്യമല്ല എന്നു ബോദ്ധ്യപ്പെടുത്താൻ കഴിഞ്ഞെന്നു തോന്നി.

ക്ലാസിലിരുന്നപ്പോൾ അദ്ധ്യാപകൻ പറഞ്ഞതൊന്നും കേട്ടില്ല. സൂസന്ന പറഞ്ഞ വാർത്ത ഇളക്കിമറിച്ച മനസ്സിൽ മറ്റൊന്നും കടക്കുന്നില്ല. പ്രശ്നം ഗുരുതരമാണ്. പരിഹാരം ഉടനെ കണ്ടെത്തണം. പക്ഷെ, താൻ തന്നെ വിചാരിച്ചാൽ എന്തു ചെയ്യാനാണ്? അറിയേണ്ടവരെ അറിയിക്കുകയാണ് വേണ്ടത്. ആദ്യം അറിയേണ്ടതു അപ്പച്ചനാണ്. അപ്പച്ചനോടെങ്ങനെ പറയും? എവിടെനിന്നാണ് വിവരം കിട്ടിയതെന്നു ചോദിച്ചാൽ എന്തു സമാധാനം പറയും? ആ മുഖത്തുനോക്കി കള്ളം പറയാൻ എന്തായാലും വയ്യാ. പിന്നെന്തു ചെയ്യണം? ക്ലാസു കഴിഞ്ഞു മടങ്ങുമ്പോൾ കൃഷ്ണപിള്ളയോടു എല്ലാ കാര്യങ്ങളും തുറന്നു പറഞ്ഞു.

‘അങ്ങനൊന്നും വിചാരിച്ചിട്ടു കാര്യമില്ല. കാര്യം കാണാൻ കള്ളം പറയാമെന്നാണ് ഞങ്ങളുടെ പുരാണം പഠിപ്പിക്കുന്നത്. ധർമ്മപുത്രരുടെ കഥ കേട്ടിട്ടില്ലേ?’

തുടരും

# ക്രൈസ്തവ സമീപനം അന്വേഷണവും അപഗ്രഥനവും




മനുഷ്യർ, കള്ളദൈവങ്ങളുടെ ആരാധകർ, പുനരുദ്ധാനപെരുനാൾ സ്വപ്നങ്ങൾ, തിരുത്തപ്പെടുന്ന വേദശബ്ദം’ തുടങ്ങിയവ. ഒരു ദൃക്സാക്ഷി വിവരണത്തിന്റെ ആർജ്ജവത്തോടെ വേറിട്ടു നിൽക്കുന്നു. ‘അമേരിക്ക സെപ്റ്റംബർ 11നു മുമ്പും പിമ്പും’ സുരക്ഷിതമെന്ന് ഉറച്ചു വിശ്വസിച്ചിരുന്ന ഒരു നാട്ടിൽ വേൾഡ് ട്രേഡ് സെന്ററിന്റെ തകർച്ചയെ തുടർന്നുണ്ടായ അരക്ഷിതത്വബോധം ഭരണകേന്ദ്രത്തിലുളവാക്കിയ മരവിപ്പിക്കുന്ന അനിശ്ചിതത്വത്തിനുമൊപ്പം അവയെ സ്വാർത്ഥലാഭത്തിനുപയോഗപ്പെടുത്തുന്ന തെരുവോര കച്ചവടങ്ങളുടെ ചിത്രവും കാണിച്ചു തരുന്നുണ്ട് ഈ ലേഖനം.

നല്ല പുസ്തകം ഒരേസമയം ഒരാൾക്കു മരക്കുരിശും ബുദ്ധശിരസ്സും നൽകുന്നുവെന്ന് പറയുന്നു കെ.പി.അപ്പൻ എന്ന എഴുത്തുകാരൻ. പുസ്തകത്തിലെ യാഥാർത്ഥ്യം വൈകാരികമായി നമ്മെ പീഡിപ്പിക്കുന്നു. അതേസമയം തന്നെ ഒരു ജ്ഞാനോദയത്തിനുള്ള സാധ്യതയും അതിൽ ഒളിഞ്ഞിരിക്കുന്നു. മിലിത്തോസ് തിരുമേനിയുടെ ഈ പുസ്തകത്തിനും അത്തരമൊരു പ്രാധാന്യം ഞാൻ കാണുന്നു.

ഇതിലെ ലേഖനങ്ങളുടെ പുസ്തകരൂപത്തിലുള്ള ആദ്യ വായനയ്ക്ക് എനിക്ക് അവസരം നൽകിയത് മിലിത്തോസ് തിരുമേനിക്ക് എന്നോടുള്ള സുദൃഢമായ സൗഹൃദമാണ്. ഒരു വിലപ്പെട്ട അനുഭവമായി ഞാൻ അതു മനസ്സിൽ സൂക്ഷിക്കുന്നു. കൃതിക്കും കർത്താവിനും ഭാവുകംനേരുന്നു.



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

03
2010 സെപ്റ്റംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*പ്രസിദ്ധരായിരിക്കുന്നതിനേക്കാൾ വിശ്വസ്തരായിരിക്കുന്നതാണ് ആവശ്യം*

**- റൂസ് വെൽറ്റ്**

## വാരാന്ത്യ ലോകം



**ഇ**ന്ത്യാ ഗവൺമെന്റിന്റെ അന്ത്യശാസനത്തെ തുടർന്ന് ബ്ലാക്ബെറി സുരക്ഷാപരിശോധയ്ക്കുള്ള അനുമതി നൽകി.



**മി**കച്ച സഹനടിക്കുള്ള എമ്മി പുരസ്കാരം ബ്രിട്ടീഷ് നടി ആർച്ചി പഞ്ചാബിക്ക് ലഭിച്ചു.

**ആ**ന ഇനിമുതൽ ഇന്ത്യയുടെ പൈതൃകമൃഗം. കടുവയ്ക്കു തുല്യമായ പദവിയാണിത്.

**പ്ര**സ് ട്രസ്റ്റ് ഓഫ് ഇന്ത്യയുടെ പുതിയ ചെയർമാനായി ടൈംസ് ഓഫ് ഇന്ത്യ ഗ്രൂപ്പ് ഡയറക്ടറെ തെരഞ്ഞെടുത്തു. വൈസ് ചെയർമാൻ മാതൃഭൂമി ഡയറക്ടർ എം.പി.വീരേന്ദ്രകുമാറാണ്.

**പാ**വങ്ങളുടെ അമ്മയായ മദർ തെരേസയുടെ പേരിൽ യു.എസ്. തപാൽ വകുപ്പ് പോസ്റ്റ് സ്റ്റാമ്പ് പുറത്തിറക്കുവാൻ തീരുമാനിച്ചു.

**ഇ**റാഖിലെ ഏഴരവർഷത്തെ യു.എസ്. അധിനിവേശത്തിനുശേഷം പട്ടാളം പിൻവാങ്ങിയതിനെ തുടർന്ന് ഇറാഖ് പ്രധാനമന്ത്രി നൂരി അൽ മാലിക്കി രാഷ്ട്രത്തെ പരമാധികാര രാഷ്ട്രമായി പ്രഖ്യാപിച്ചു.

**യു**ദ്ധം പ്രതിസന്ധിയിലാക്കിയ ശ്രീലങ്കൻ തമിഴർക്ക് ജീവിതം കരുപ്പിടിപ്പിക്കാൻ ഇന്ത്യ എല്ലാ സഹായവും നൽകുമെന്ന് വിദേശകാര്യ സെക്രട്ടറി നിരുപമ റാവു പറഞ്ഞു.

**ശ്രീ**ലങ്കൻ പ്രസിഡന്റ് മഹിന്ദ രാജപക്ഷെയ്ക്കു മൂന്നാം തവണയും പ്രസിഡന്റ് സ്ഥാനത്തേക്ക് മത്സരിക്കുന്നതിനുള്ള വിലക്ക് നീക്കുവാൻ ഭരണഘടന ഭേദഗതി പാർലമെന്റിൽ അവതരിപ്പിക്കാനുള്ള നിർദ്ദേശം മന്ത്രിസഭ അംഗീകരിച്ചു.



**കാ**ലാവസ്ഥാ വ്യതിയാനം പഠിക്കുന്നതിനുള്ള ആഗോള സമിതിയായ ഐ.പി.സിസിയുടെ ചെയർമാനായി രാജേന്ദ്ര പച്ചൗരി തുടരും.

**പ്ര**ളയക്കെടുതിയിലകപ്പെട്ട പാകിസ്ഥാന് 57 മുസ്ലീം രാജ്യങ്ങളുടെ സംഘടനയായ ഓർഗനൈസേഷൻ ഓഫ് ദ ഇസ്ലാമിക് കോൺഫറൻസ് നൂറു കോടി ഡോളറിന്റെ സഹായം നൽകും.

**ആ**സ്ട്രേലിയയുടെ ചരിത്രത്തിലാദ്യമായി ജനപ്രതിനിധി സഭയിലേക്ക് തദ്ദേശിയവാസിയായ എബൊറിജിനൽ തെരഞ്ഞെടുക്കപ്പെട്ടു.

**യു.**എയിലേക്ക് കടത്തുന്ന കള്ളനോട്ടുകളിൽ ഒന്നാം സ്ഥാനം ഇന്ത്യൻ രൂപക്കാണെന്ന് ദുബൈയ് പൊലീസ്.

**ത**ലച്ചോറിലെ നാഡീകോശങ്ങൾക്കിടയിൽ സന്ദേശങ്ങ ൾ കൈമാറാൻ സഹായിക്കു ന്ന ഗ്ലൂട്ടാമേറ്റം എന്ന രാസവസ്തു അടഞ്ഞുകൂടുന്നതിനാലും ഡി.എൻ.എയിലെ വ്യതിയാനവുമാണ് മൈഗ്രേനു കാരണമെന്ന് ലണ്ടനിലെ വെൽകം ട്രസ്റ്റ് സാങ്ഗർ ഇൻസ്റ്റിറ്റ്യൂട്ടിൽ ഡോ.അർണോപലോടിയുടെ നേതൃത്വത്തിൽ നടത്തിയ പഠനം വ്യക്തമാക്കുന്നു.

**വി**ക്കിലീക്സ് സ്ഥാപകൻ ജൂലിയൻ അസാൻജിനെതിരായ ബലാൽസംഗ കേസിൽ വീണ്ടും അന്വേഷണം നടത്താൻ സ്വീഡിഷ് അധികൃതർ ഉത്തരവിട്ടു.




*യൂറോപ്പ് ആഫ്രിക്കൻ ഭദ്രാസന ഫാമിലി കോൺഫറൻസിൽനിന്നും....*

**എഡിറ്റോറിയൽ**

# ഗുരുവെളിച്ചവും അദ്ധ്യാപകദിന ചിന്തകളും



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**ജ**നക മഹാരാജാവും യാജ്ഞവൽക്യനുമായുള്ള സംവാദം പ്രസിദ്ധമാണ്.

വെളിച്ചം ലഭിക്കുന്നത് എവിടെനിന്നാണെന്നാണ് ജനക മഹാരാജാവിന്റെ സംശയം.

സൂര്യനിൽ നിന്നെന്നു യാജ്ഞവൽക്യൻ.

സൂര്യൻ മറഞ്ഞു. സന്ധ്യയായി. 'സൂര്യൻ അസ്തമിച്ചിട്ടും വെളിച്ചം ലഭിക്കുന്നു. അതെവിടെനിന്ന്?' രാജാവിന്റെ സംശയം വർദ്ധിച്ചു.

ചന്ദ്രനിൽ നിന്നെന്നു മറുപടി.

'ചന്ദ്രനും അസ്തമിക്കും. അപ്പോഴും വെളിച്ചം ലഭിക്കുന്നു?'

തീയിൽ നിന്നെന്നു മറുപടി.

'സൂര്യനും ചന്ദ്രനും തീയുമില്ലാത്ത അവസ്ഥയിൽ എവിടെ നിന്നാണ് വെളിച്ചം ലഭിക്കുന്നത്?'

വാക്കാണ് വെളിച്ചമെന്ന് യാജ്ഞവൽക്യൻ.

'വാക്കുമില്ലാതെയായാലോ?'

'ഉൾക്കാഴ്ചയാണ് വെളിച്ചം. ഇത് ആദ്യമെ പറഞ്ഞിരുന്നുവെങ്കിൽ രാജാവിന് മനസ്സിലാക്കുവാൻ ബുദ്ധിമുട്ടാകുമായിരുന്നു.'

ഈ ഉൾക്കാഴ്ചയാണ് എല്ലാത്തിനെയും അതിന്റെ വെളിച്ചത്തിൽ വെളിപ്പെടുത്തുന്നത്. കാഴ്ചയെ ഉൾക്കാഴ്ചയാക്കി മാറ്റുമ്പോൾ മാത്രമെ അറിവ് പൂർണ്ണതയിലേക്ക് എത്തുകയുള്ളു.

ഇരുളിൽ കണ്ണടച്ചിരിക്കുമ്പോഴും ഉള്ളിൽ അറിവിന്റെ പ്രകാശം ഉണ്ടാകണം. മനന സ്വഭാവമുള്ള മനുഷ്യനു മാത്രമെ ഇതു സാധ്യമാകുകയുള്ളു. അതുകൊണ്ടുതന്നെയാണ് സൃഷ്ടിയുടെ മകുടമായി മനുഷ്യനെ പ്രതിഷ്ഠിച്ചിരിക്കുന്നത്.

'ട്യൂഷൻ' നൽകാൻ ആർക്കും കഴിയും. എന്നാൽ 'ഇൻട്യൂഷൻ' നൽകുവാൻ ആചാര്യന്മാർക്കെ കഴിയൂ. ആന്തരികമായ അറിവിൽ നിന്നും ബുദ്ധിയെ പ്രോജ്വലിപ്പിച്ച് ദർശനമുളവാക്കുവാൻ കഴിയുന്നത് 'ഗുരു'വിനു മാത്രമാണ്. ഗുരു വെളിച്ചമാണ്. എല്ലാം പറഞ്ഞു ഗ്രഹിപ്പിക്കുമ്പോഴും അതെല്ലാം വിസ്മരിച്ചുകൊണ്ട് എല്ലാത്തിന്റെയും സദ്ഗുണസാംരാംശം ഉള്ളിൽ ഉരുവാക്കുന്ന ബോധമാണ് ഗുരു പ്രദാനം ചെയ്യുന്നത്. ഗുരു എന്ന വാക്കിന്റെ അർത്ഥം അന്ധകാരത്തെ രോധിക്കുന്നവനെന്നാണ്.

സകലതും കൈയ്യടക്കിയ മഹാരാജാവും ഗുരുവിന്റെ മുന്നിൽ ശിരസ് നമിക്കും.

തന്നെക്കാൾ അധികമായി ഗുരുവിനെ സ്നേഹിക്കുന്നതെന്തുകൊണ്ട് എന്ന് ഫിലിപ്പ് രാജാവ് മകനായ അലക്സാണ്ടറോടു ചോദിച്ചു. അങ്ങ് എന്നെ സ്വർഗ്ഗത്തിൽ നിന്നും ഭൂമിയിലേക്ക് എത്തിച്ചുവെങ്കിൽ, എന്റെ ഗുരു എന്നെ ഭൂമിയിൽ നിന്നും സ്വർഗ്ഗത്തിലേക്ക് എത്തിക്കുവാൻ പരിശ്രമിക്കുന്നു എന്നാണ് അലക്സാണ്ടർ പറഞ്ഞ മറുപടി. അലക്സാണ്ടർ ചക്രവർത്തിയെ മഹനാക്കിയത് ഈയൊരു പ്രസ്താവനയാണ്.

ആദരണീയപീഠത്തിലെ പ്രഥമസ്ഥാനം ഗുരുവിനുള്ളതാണ്. ഈ പ്രാമാണികത ഭാരതീയതയുടെ എല്ലാ പ്രാദേശികതയിലും പ്രകടമായി നിലകൊള്ളുന്നു. വൈദികരെ ആചാര്യന്മാരായി പരിഗണിക്കുന്നു. സർവ്വാദരവുകൾ നൽകി അവരെ ബഹുമാനിക്കുന്നു. ആചാര്യന്റെ വിശുദ്ധകർമ്മം ഈശ്വരസ്തുതിയും അതിലേക്ക് അനുചരന്മാരെ നയിക്കുക എന്നതുമാണ്. പഠിത്തവീടുകളും മല്പാൻ ഭവനങ്ങളും ദൈവാഭിമുഖ്യത്തിലേക്കുള്ള വാതായനങ്ങളായിരുന്നു.

യുദ്ധവിജയത്തിന്റെ ചരിത്രം പഠിക്കുമ്പോഴും യുദ്ധത്തിന്റെ നിരർത്ഥകതയിലേക്കുള്ള അറിവിലേക്കാണ് അത് നയിക്കുന്നതെങ്കിൽ യുദ്ധചരിത്രവും ആ ചരിത്രം പഠിപ്പിക്കുന്ന അദ്ധ്യാപകനും മറ്റൊരു വിജയപാതയിലൂടെയാണ് സഞ്ചരിക്കുന്നത്. ഉന്നതരായ ശാസ്ത്രജ്ഞരുടെ ഓരോ കണ്ടെത്തലുകളും ദൈവത്തെ സ്തുതിക്കുന്നതായിരുന്നു.

ശാസ്ത്രത്തിന്റെ വളർച്ച ദൈവത്തിൽ നിന്നും അകലാനാണ് പ്രേരിപ്പിക്കുന്നതെങ്കിൽ അത് അവരെ എത്രത്തോളം സഹായിക്കുമെന്ന കാര്യത്തിൽ സംശയിക്കുന്നതായി മഹാത്മജി പറഞ്ഞിട്ടുണ്ട്. വിഷയം വിഭിന്നമാണെങ്കിലും ആശയം വ്യത്യസ്തമാണെങ്കിലും അതിന്റെ അടിസ്ഥാനം ധാർമ്മികവും സഹിഷ്ണുതയുമായിരിക്കണം.

വിദ്യാഭ്യാസ ചിന്തകൾ മാത്രം അവതരിപ്പിക്കാൻ റൂസോ എഴുതിയ ഗ്രന്ഥമാണ് എമിൽ (Emile). ഒട്ടുവളരെപ്പേരെ ആകൃതി സ്വാധീനിച്ചുവെങ്കിലും സ്വന്തം കുഞ്ഞുങ്ങളെ നേർവഴിക്കു വളർത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. തന്റെ സിദ്ധാന്തകൾ തനിക്കു തന്നെ ഭാരമായി തോന്നിയ ഘട്ടങ്ങളിലൊക്കെ അദ്ദേഹം ലെമാൻ തടാകക്കരയിലിരുന്നു ആത്മാഭിമാനമുള്ള ഒരുവനെപ്പോലെ കരഞ്ഞിരുന്നുവത്രെ.

ഇംഗ്ലീഷ് പാരമ്പര്യം നിലനിൽക്കണമെന്നു നിർബന്ധമുള്ള എച്.ജി.വെൽസ് 'ബ്രിട്ടൻ ലോകത്തെ ഭരിക്കട്ടെ' എന്ന വരികളുള്ള ബ്രിട്ടീഷ് ദേശിയ ഗാനം കുട്ടികളെ ആവേശത്തോടെ പാടിപ്പിച്ചിരുന്നു. എന്നാൽ 'തന്നെപ്പോലെ തന്റെ അയൽക്കാരനെ സ്നേഹിക്കണമെന്ന്' സൺഡേസ്കൂളിലും പഠിപ്പിച്ചിരുന്നു. ഈ വൈരുദ്ധ്യം അദ്ദേഹത്തെ പല ചിന്താഘട്ടങ്ങളിലും പ്രതിസന്ധിയിലാക്കിയിരുന്നു. ഒടുവിലത്തെ പ്രസംഗത്തിലും ഈ വൈരുദ്ധ്യം പ്രകടമാക്കേണ്ടിവന്നപ്പോൾ ബൈബിൾ വാക്യം ഉദ്ധരിച്ചുകൊണ്ട് പ്രസംഗവേദിയിൽ നിന്നും അദ്ദേഹം നിലംപതിക്കുകയായിരുന്നു. ദേശസ്നേഹവും രാജ്യസ്നേഹവും അനിവാര്യമാണ്. എന്നാൽ ഇതിനെയെല്ലാം ഇണക്കിച്ചേർക്കുന്ന ദൈവസ്നേഹത്തിലേക്ക് നയിക്കുവാൻ ഒരു ആചാര്യനു കഴിയുമ്പോഴെ ആചര്യത്വം പൂർണ്ണമാകുകയുള്ളു. സെപ്റ്റംബർ 5 അദ്ധ്യാപകദിനമായിട്ടാണ് ഇന്ത്യ ആചരിക്കുന്നത്.

*പ്രഭാഷണം*

# സഭാ ഭരണഘടനയുടെ പ്രസക്തിയും പ്രാധാന്യവും

**ഫാ.ഡോ.ജേക്കബ് കുര്യൻ**

**1909ൽ സെന്റ് ക്രിസോസ്റ്റം സൊസൈറ്റി കോട്ടയം എന്ന പേരിൽ മലയാള മനോരമയിൽ അച്ചടിച്ച് പ്രസിദ്ധീകരിച്ച തികച്ചും ജനാധിപത്യപരമായ ലഘുലേഖയാണ് സുറിയാനി സഭാ ഭരണം എന്ന പേരിൽ പ്രസിദ്ധീകരിച്ചത്. ഇതിലെ പല വകുപ്പുകൾക്കും മലങ്കര സഭാ ഭരണഘടനയിൽ അംഗീകാരം കിട്ടിയിട്ടുണ്ട്. പ്രത്യേകിച്ചും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി, സമുദായ സ്വത്തുക്കൾ സംബന്ധിച്ചുള്ള വിവരങ്ങൾ, ഇടവക മുതലായ വകുപ്പുകൾ തുടങ്ങിയ കാര്യങ്ങളും ഭരണഘടനയിൽ വന്നിട്ടുണ്ട്.**



*കഴിഞ്ഞ ലക്കത്തിന്റെ തുടർച്ച*

8. **1879**ലെ സെമിനാരി കേസിൽ എതിർകക്ഷിയായ തോമസ് മാർ അത്താനാസിയോസ് ഹാജരാക്കിയ മലങ്കര കാനോൻ ഔദ്യോഗികമാണെന്ന് അവകാശപ്പെട്ടു. പതിനഞ്ച് അദ്ധ്യായങ്ങളുള്ള ഒരു ഭരണഘടന രൂപമായിരുന്നു അത്. അതനുസരിച്ചാണ് ഭരിച്ചിരുന്നതെന്ന് അവകാശപ്പെടുവാൻ കഴിയില്ലെങ്കിലും തദ്ദേശിയമായ ഒരു സഭാ കാനോനിന്റെ പല ലക്ഷണങ്ങളും അതിലുണ്ടായിരുന്നു. നിർഭാഗ്യവശാൽ 1934ലെ ഭരണഘടനയിൽ ഈ കാനോനെ ബോധപൂർവ്വം അവഗണിച്ചിരുന്നു.

10. 1889 ജൂലൈ 20ന് ഉണ്ടായ റോയൽ കോടതി വിധിയിൽ പാത്രിയർക്കീസിനാൽ വാഴിക്കപ്പെട്ടും ജനങ്ങളാൽ സ്വീകരിക്കപ്പെട്ടതുമായ നാട്ടുകാരനായ മെത്രാനെയാണ് മലങ്കര മെത്രാൻ സ്ഥാനത്തേക്ക് അർഹനായിട്ട് പറയുന്നത്. ഈ വിധിയുടെ ചുവടു പിടിച്ചാണ് ഭരണഘടനയിൽ മലങ്കര മെത്രാപ്പോലീത്തായെ കുറിച്ചുള്ള വകുപ്പ് ഉൾപ്പെടുത്തിയിരിക്കുന്നത്. അവിടെ വിശേഷിപ്പിച്ചിരിക്കുന്നത് മലങ്കര മെത്രാപ്പോലീത്ത ആത്മീയവും ഭൗതികവുമായ ഭരണം വഹിക്കുന്നുവെന്നാണ്. ഈ ഒരു പശ്ചാത്തലത്തിലാണ് മലങ്കര മെത്രാപ്പോലീത്ത സ്ഥാനം ഭരണഘടനയിൽ ചേർക്കപ്പെടുന്നത്. അതുപോലെ തന്നെ മലങ്കര മെത്രാപ്പോലീത്ത ജനങ്ങളാൽ തെരഞ്ഞെടുക്കപ്പെടണം എന്നു പറയുന്നതും ഈ തീരുമാനത്തിന്റെ ബാക്കിയായിട്ടാണ്.

11. 1909ൽ സെന്റ് ക്രിസോസ്റ്റം സൊസൈറ്റി കോട്ടയം എന്ന പേരിൽ മലയാള മനോരമയിൽ അച്ചടിച്ച് പ്രസിദ്ധീകരിച്ച തികച്ചും ജനാധിപത്യപരമായ ലഘുലേഖയാണ് സുറിയാനി സഭാ ഭരണം എന്ന പേരിൽ പ്രസിദ്ധീകരിച്ചത്. ഇതിലെ പല വകുപ്പുകൾക്കും മലങ്കര സഭാ ഭരണഘടനയിൽ അംഗീകാരം കിട്ടിയിട്ടുണ്ട്. പ്രത്യേകിച്ചും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ, മാനേജിംഗ് കമ്മറ്റി, സമുദായ സ്വത്തുക്കൾ സംബന്ധിച്ചുള്ള വിവരങ്ങൾ, ഇടവക മുതലായ വകുപ്പുകൾ തുടങ്ങിയ കാര്യങ്ങളും ഭരണഘടനയിൽ വന്നിട്ടുണ്ട്.

12. 1912 സെപ്റ്റംബർ 14ന് മലങ്കരയ്ക്ക് കാതോലിക്കയെ വാഴിച്ച് സെപ്റ്റംബർ 15ന് പ.അബ്ദുള്ള മിശിഹാ പാത്രിയർക്കീസ് കല്പന ഇറക്കി. ഈ കാതോലിക്കാ സ്ഥാനം മലങ്കര സഭാ ഭരണഘടനയിൽ സുപ്രധാനമായ സ്ഥാനത്ത് നിൽക്കുന്നു.

13. 1928–29 കാലത്ത് ഒ.എം. ചെറിയാൻ തയ്യാറാക്കിയ നിയമസംഹിത എന്ന ലഘുലേഖ മലങ്കരസഭാ ഭരണഘടനയിലെ ഏറ്റവും അടിസ്ഥാനപരമായ രേഖയാണ്.

14. 1932ൽ വട്ടശേരിൽ തിരുമേനി തയ്യാറാക്കി പ്രസിദ്ധപ്പെടുത്തി 150 വകുപ്പുകളുള്ള ഭരണസംബന്ധമായ നക്കൽ പലതുകൊണ്ടും വേണ്ടത്ര സ്ഥാനം പ്രാപിച്ചില്ലായെങ്കിലും അതിലെ ചില വകുപ്പുകൾ അതേപടി ഈ ഭരണഘടനയിൽ സ്വീകരിച്ചിട്ടുണ്ട്.

15. 1932–33ൽ ഭരണഘടന കമ്മീഷൻ തയ്യാറാക്കിയ ഭരണഘടനയുടെ നക്കൽ മിക്കവാറും അതേപടിയാണ് 1934 ലെ അസോസിയേഷൻ പാസാക്കിയത്.

നക്കലിൽ 26 അദ്ധ്യായങ്ങളും 144 ക്ലോസുകളും ഉണ്ടായിരുന്നത് അംഗീകൃത ഭരണഘടനയിൽ പതിമൂന്ന് അദ്ധ്യായങ്ങളും 127 ക്ലോസുകളുമായി ചുരുക്കിയെന്നുമാത്രം.

ഇത്രയും പറഞ്ഞതിൽനിന്നും മനസ്സിലാക്കുന്നത് ഭരണഘടന തട്ടിക്കൂട്ടിയുണ്ടാക്കിയതല്ല എന്നു പറയുവാനാണ്. ഹൂദായ കാനോൻ മുതൽ, 1840 മുതൽ നടന്ന പ്രധാനപ്പെട്ട സംഭവങ്ങളും രേഖകളും അതിന്റെയൊക്കെ താല്പര്യം ഉൾക്കൊള്ളിച്ചുകൊണ്ട് സമഗ്രമായ ഭരണത്തിനുവേണ്ടി തയ്യാറാക്കിയ ഭരണഘടനയാണത്. അന്ന് സാധ്യമായതിന്റെ പരമാവധി അവർ ചെയ്തു. അതിൽ അവരോട് നാം നന്ദിയുള്ളവരായിരിക്കണം.

പക്ഷെ, രണ്ടാമത് ഒരു ചോദ്യമുണ്ട്. ഇന്നത്തെ സാഹചര്യപ്രകാരം മലങ്കരസഭയ്ക്ക് അനുയോജ്യമായ ഒരു ഭരണഘടനയാണോ എന്ന് അന്വേഷിക്കേണ്ടതുണ്ട്. വേണ്ടതുപോലെ അല്ലായെന്നുള്ളതാണ് എനിക്കുള്ള ഉത്തരം. ഭാവി സാധ്യതകൾ ഗൗരവമായിട്ടെടുക്കുവാൻ നാം ബാധ്യസ്ഥരാണ്. ഭരണഘടനയുടെ ഒരു പുനർവിചിന്തനത്തിനുള്ള കാലമായിരിക്കുന്നു.

ഭരണഘടന, കാനോൻ, നടപടിച്ചട്ടം ഇവ മൂന്നും പലപ്പോഴും കൂടിക്കുഴഞ്ഞ് കിടക്കുന്നുണ്ട്. വ്യവസ്ഥാപിതമായ ഒരു ഭദ്രാതാ സംവിധാനത്തിൽ ഇതു മൂന്നും മൂന്നായിട്ട് പരസ്പരം ബന്ധപ്പെട്ട രീതിയിൽ ക്രമീകരിക്കപ്പെടണം. ഭരണഘടന, ഭരണം ഉറപ്പാക്കുന്ന ഘടനയാണ്. കാനോൻ ഭരണഘടന വിഭാവനം ചെയ്യുന്ന വ്യവസ്ഥിതിക്കുള്ളിൽ അനുസരിക്കപ്പെടേണ്ട നിയമങ്ങൾ അഥവാ മാനദണ്ഡങ്ങളാണ്. നടപടി ക്രമം എന്നു പറയുന്നത് ഭരണഘടന വ്യവസ്ഥയിൽ ഉണ്ടാക്കിയിരിക്കുന്ന നിയമങ്ങൾ പ്രാവർത്തികമാക്കുവാനായിട്ടുള്ള രീതിയാണ്. അതിന്റെ പ്രായോഗികനിർദ്ദേശമാണത്. ഇതിനെ പരസ്പരം ബന്ധിപ്പിച്ച് കൂട്ടികലർത്താതെയുള്ള ക്രമീകരണം ആവശ്യമായിരിക്കുന്നു. അക്കാര്യത്തിൽ കത്തോലിക്ക സഭയുടെ കാനോനും അവരുടെ ഭരണ ക്രമീകരണങ്ങളും നമുക്കു കുറേ പഠിക്കുവാനായിട്ടുണ്ട്.

സഭയുടെ ഭരണഘടന എന്നുള്ള രീതിയിൽ ദൈവരാജ്യം, നിത്യജീവൻ, സാക്ഷ്യമുള്ള ദൈവജനം എന്നീ കാര്യങ്ങളെ വേദവചനമായിട്ടു ബന്ധിച്ചുള്ള ഒരു പൊതു ഭരണഘടനാനയം ആദിയോടന്തം പ്രതിഫലിക്കുന്നു. കേവലം ഒരു സൊസൈറ്റിയെ, കു




റെ ആളുകളെ ഭരിക്കുവാനായിട്ടുള്ള സംവിധാനമായിട്ട്, സ്വർഗ്ഗരാജ്യലേക്ക് കൊണ്ടുപോകുന്നതിനുള്ള ഒരു മാർഗ്ഗമായിട്ട് ഭരണഘടനയെ വിഭാവനം ചെയ്യേണ്ടതുണ്ട്.

ഭരണഘടന ഭരിക്കുന്നവരും ഭരിക്കപ്പെടുന്നവരും ഉൾക്കൊള്ളുന്നതു മാത്രമാണെങ്കിൽ അതു വെറും രേഖമാത്രമാണ്. സ്വന്തം അജണ്ട രൂപീകരിക്കുവാൻ വേണ്ടിയുള്ള പ്രവർത്തനങ്ങൾ നടന്നുകൊണ്ടിരിക്കും. അത് പലപ്പോഴും സമൃദ്ധമായിട്ട് നടന്നുകൊണ്ടിരിക്കുന്നു.

പല ഭൂഖണ്ഡങ്ങളിലും വ്യാപിച്ച് ശക്തമായ ഇടവകകളും ഭദ്രാസനങ്ങളും പ്രവർത്തനങ്ങളുമുള്ള അവസ്ഥയിൽ അവയെ മുഴുവൻ ഉൾക്കൊള്ളുന്ന സഭാ സംവിധാനം ഭരണഘടനയിൽ വ്യക്തമാക്കണം. വട്ടശേരിൽ തിരുമേനി തയ്യാറാക്കിയ ഭരണഘടനയ്ക്ക് ഒരു പുനപ്രസിദ്ധീകരണം ആവശ്യമായിരിക്കുന്നു. ഡീ സെൻട്രലൈസു ചെയ്യുന്ന ഒരുപാട് നടപടിക്രമങ്ങൾ വട്ടശേരിൽ തിരുമേനിയുടെ ഭരണഘടനയിലുണ്ട്. ഭാവിയെക്കുറിച്ച് ചിന്തിക്കുമ്പോൾ ഇത് ഗൗരവതരമായി എടുത്തേപറ്റൂ.

അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ സ്ഥാനം, പങ്കാളിത്തം എന്നിവയെക്കുറിച്ച് പുതിയ ചരിത്രരേഖകളുടെ വെളിച്ചത്തിൽ പുനർവിചിന്തനം ഉണ്ടാകുകയും ഓറിയന്റൽ ഓർത്തഡോക്സ് സഭകളുടെ പൊതു കൂട്ടായ്മയിലൂടെ അന്ത്യോഖ്യൻ പാത്രിയർക്കീസിന്റെ സ്ഥാനം പുനർനിർവ്വചിക്കുകയും വേണമെന്നുള്ളതാണ് എന്റെ വ്യക്തിപരമായ അഭിപ്രായം.

നിഖ്യാ, കുസ്തനിനോസ് പോലീസ്, എഫേസ്യൂസ് എന്നീ മൂന്നു പൊതുസുന്നഹദോസുകളുടെ വിശ്വാസം പ്രാമാണികമാണെന്നു വ്യക്തമാക്കുന്ന നിബന്ധനകൾ ഭരണഘടനയിൽ ഉണ്ടാവണം.

വസ്തുതാപരമായ ഒരു പിശക് വന്നിട്ടുണ്ട്. പിതാക്കന്മാരെ കുറ്റം പറയുകയല്ല. വിശ്വാസപരമായ കാര്യത്തിൽ പരിശുദ്ധാത്മാവിന്റെ പുറപ്പാടെന്നുള്ളത് പ്രധാനമാണ്. പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്നതായി കത്തോലിക്ക സഭ തിരുത്തിയതായി നിഖ്യാ സുന്നഹദോസ് പറയുന്നുണ്ട്. പരിശുദ്ധാത്മാവിന്റെ പുറപ്പാട് എന്നു പറയുന്നുവരുണ്ട്. എന്നാൽ പരിശുദ്ധാത്മാവിന്റെ പുറപ്പാടിനെക്കുറിച്ചുള്ള ശരിയായ പ്രബോധനം വട്ടശേരിൽ തിരുമേനി പറഞ്ഞിട്ടുണ്ട്. പരിശുദ്ധാത്മാവിന്റെ പ്രവർത്തനമെന്ന് നമ്മുടെ വിശ്വാസത്തിൽ വന്നുപോയതാണ്.

കാതോലിക്ക സ്ഥാനം, മലങ്കര മെത്രാൻസ്ഥാനം സമാന്തരമായി പരിരക്ഷിക്കപ്പെടേണ്ട സാഹചര്യം അന്നുണ്ടായിരുന്നു, ഇന്നുണ്ടെന്നു തോന്നുന്നില്ല. മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാധ്യക്ഷൻ എന്ന നിലയിൽ കാതോലിക്കായുടെ സ്ഥാനം കൂടുതൽ വിശദീകരിക്കുകയും സുന്നഹദോസിന്റെ അദ്ധ്യക്ഷൻ എന്ന നിലയിൽ, സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ എന്ന നിലയിലുള്ള ഒരു പ്രസ്താവം അതിലില്ല. മലങ്കര മെത്രാപ്പോലീത്തയെ സുന്നഹദോസ് അംഗീകരിക്കപ്പെടണം, എല്ലാവരും തെരഞ്ഞെടുക്കപ്പെടണം എന്നുള്ളതും ഭരണഘടനയിൽ ഇല്ല. കാതോലിക്ക അംഗീകരിക്കപ്പെടണമെന്നുണ്ട്. ഈ അന്തരം മാറ്റിയേ പറ്റൂ.

ഭരണഘടനയിൽ പൗരസ്ത്യ ഓർത്തഡോക്സ് സഭ എന്നുള്ളിടത്തും മലങ്കര സഭ എന്നുള്ളിടത്തും വ്യക്തതയുണ്ടാവണം. ഇത് ഓർത്തഡോക്സ് സുറിയാനി സഭയുടെ ഒരു വിഭാഗം. അതിന്റെ പ്രധാനമേലദ്ധ്യക്ഷൻ അന്ത്യോഖ്യാ പാത്രിയർക്കീസാണെന്നാണ് പറയുന്നത്. സിറിയൻ ഓർത്തഡോക്സ് സഭയിൽ പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭ എന്നു പറയുന്ന രീതിയാണ്

മലങ്കര ഓർത്തഡോക്സ് സഭയുടെ മേലദ്ധ്യക്ഷൻ കാതോലിക്ക എന്നു പറയുന്നില്ല. പൗരസ്ത്യ ഓർത്തഡോക്സ് സുറിയാനി സഭ എന്നു പറയുന്നത് ഒരു സാങ്കല്പിക സത്യമാണ്.

ആത്മീയപ്രസ്ഥാനങ്ങൾക്ക് ഭരണഘടനയിൽ വേണ്ടത്ര സ്ഥാനം നൽകിയിട്ടില്ല. ആത്മീയപ്രസ്ഥാനങ്ങളാണ് സഭയുടെ ജീവനാഡി. അതിലൂടെയാണ് സഭ അംഗീകരിക്കപ്പെടേണ്ടത്.

വിവാഹം, കുടുംബം എന്നീ കാര്യങ്ങൾക്ക് ഇന്നത്തെ സമൂഹത്തിൽ ഒരുപാട് പ്രസക്തിയുണ്ട്. സഭാകോടതികൾ പോലും ഇന്ന് ആവശ്യമാണ്.

ക്രിസ്തീയ ബോധനം, സന്ന്യാസപ്രസ്ഥാനങ്ങൾ എന്നിങ്ങനെയുള്ള കാര്യങ്ങൾക്ക് ഭരണഘടനയിൽ വേണ്ടത്ര പ്രാധന്യം നൽകണം. അത്മായപരിശീലനം, മിഷൻ, വൈദികലക്ഷ്യം, സാമൂഹ്യസാക്ഷ്യം, വിദ്യാർത്ഥി യുവജന പങ്കാളിത്തം, സ്ത്രീപങ്കാളിത്തം, ആരാധനയും ആരാധനാക്രമങ്ങളും, സഭയിൽ സാമ്പത്തിക കാര്യവിചാരകത്വം, സെക്രട്ടറിയേറ്റിനെക്കുറിച്ചുള്ള രൂപരേഖ തുടങ്ങിയുള്ള കാര്യങ്ങൾ ഭരണഘടനയിൽ കാലാനുസൃതമായി ഉണ്ടാകേണ്ടതുണ്ട്.

# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ





**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

### 3



**ഈ** സംഭവാനന്തരം നാം പുറപ്പെട്ടത് ഗോവയിലെ റോമ്മാ മെത്രാൻ ഇരിക്കുന്ന പള്ളിയിലേക്കാണ്. കോഴിക്കോട്ട്, പൊന്നാനി മുതലായ പല സ്ഥലങ്ങളിൽ വച്ച് നാം ഗോവാക്കാരായ വളരെ ചെമ്പു പണിക്കാരെ കണ്ടുപരിചയപ്പെട്ടിട്ടുള്ളതു കൊണ്ടു പള്ളിയിൽ വെച്ച് അവരിൽ വല്ലവരേയും കണ്ടാൽ അവരിൽ നിന്ന് സഹായമുണ്ടാകുമല്ലോ എന്ന് വിചാരിച്ചാണ് അവിടേയ്ക്കു പോയത്. നേരത്തെയുള്ള കുർബ്ബാന കഴിയുന്നതുവരെ നാം പള്ളിയിൽ നിന്നിട്ടും പരിചിതന്മാരായി ആരെയും കണ്ടില്ല. ആശാഭംഗത്തോടെ അങ്ങാടിയിൽപ്പോയി കുറേ ഭക്ഷണ സാധനങ്ങൾ വാങ്ങിയിട്ടു കടൽപ്പുറത്തേക്കു ചെന്നപ്പോൾ ഇതാ കപ്പൽ നീക്കുന്നു. നമ്മുടെ അപ്പോഴത്തെ മനോവികാരം എന്തുമാതിരിയെന്ന് വാക്കുകളിൽ പകർത്താനാവില്ല. മുസൽമാനുമായുണ്ടായ വാഗ്വാദവും പള്ളിയിലെ താമസവും മറ്റും കൊണ്ട് സമയം പോയതറിഞ്ഞില്ല. നാം വന്നു കയറിയില്ലെന്ന് വച്ച് കപ്പൽ ഭൂതദയാവിഹീനനായ കപ്പിത്താനുണ്ടോ കപ്പൽ താമസിപ്പിക്കുന്നു? കപ്പൽ നീക്കുന്നതു കണ്ടപ്പോൾ നാം ഉറക്കെ നിലവിളിക്കുകയും കയ്യിലുണ്ടായിരുന്ന തൂവാല പൊക്കി വീശിക്കാണിക്കുകയും ചെയ്തു. കപ്പലിലുണ്ടായിരുന്ന ഗീവർഗ്ഗീസ് കത്തനാരും താരപ്പനും കിടന്ന് നിലവിളിക്കുകയും കൂടി ചെയ്പ്പോൾ പ്രകൃത്യാ കഠിനമനസായ കപ്പിത്താന് അല്പം കരുണതോന്നി. കപ്പൽ നിറുത്തി. ഉടനെ രണ്ടു രൂപാ കൂലി പറഞ്ഞു നാം ഒരു തോണിയിൽ കേറി കപ്പലിലേക്കു പുറപ്പെട്ടു. തോണി കപ്പലോടടുത്തു. നാം ഗോവേണി കയറി തുടങ്ങിയപ്പോഴേക്കും കപ്പൽ നീങ്ങിക്കളഞ്ഞതിനാൽ പാവപ്പെട്ട തോണിക്കാരന് കൂലി കൊടുക്കുവാൻ സാധിച്ചില്ല. ഇതിൽ നമുക്കു വലിയ ദുഃഖമുണ്ടായി എങ്കിലും നിവൃത്തി ഒന്നുമില്ലായിരുന്നു. ശുണ്ഠിക്കാരനായ കപ്പിത്താൻ തന്നെ ഇതിന് ദൈവത്തോട് സമാധാനം പറയട്ടെ.

ഗോവായിൽ നിന്ന് വിട്ടതിന്റെ ശേഷം കപ്പൽ വേറെ സ്ഥലങ്ങളിലെങ്ങും അടുക്കാതെ നേരെ ബോംബെയ്ക്കു ഓടുകയും മേടമാസം 22 -ാം തീയ്യതി പകൽ മൂന്ന് മണിക്കു വാണിജ്യത്താൽ ജഗൽ പ്രസിദ്ധമായ ആ മഹാ നഗരത്തിൽ എത്തുകയും ചെയ്തു.

**ബോംബെ നഗരം (മേടം 22- ഇടവം 9)**

കണ്ണൂർക്കാരനും നമുക്കു പരിചിതനുമായ ഒരു കച്ചവടക്കാരൻ ബോംബെക്കായി കപ്പൽ കേറിയ വിവരം ഇതിന് മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ബോംബെയിൽ എത്തിയ ഉടനെ ഇദ്ദേഹത്തിന്റെ വീട്ടിൽ താമസിക്കുന്നതിനായിട്ടാണ് ഞങ്ങൾ പുറപ്പെട്ടത്. അവിടെ എത്തിയപ്പോൾ ആ വീട് വളരെ ചെറുതാണെന്ന് കാണുകയാൽ സാമാനങ്ങൾ അവിടെ വച്ചിട്ട് ഞങ്ങൾ അവിടുത്തെ അർമ്മേനിയൻ പള്ളി അന്വേഷിച്ച് പുറപ്പെട്ടു. വഴിയിൽ കണ്ട പലരോടും അർമ്മേനിയൻ പള്ളി എവിടെയാണെന്ന് ചോദിച്ചിട്ട് ഒരു ഫലവും ഉണ്ടായില്ല. ഒടുവിൽ ഒരു പോലീസ് കോൺസ്റ്റബിളിനെ കണ്ടു. പള്ളി കാണിച്ചുതന്നാൽ നാലണ (25 പൈസ) കൊടുക്കാമെന്ന് പറഞ്ഞപ്പോൾ അയാൾക്ക് വലിയ സന്തോഷമായി. നമ്മുടെ മാർഗ്ഗദർശിയായി ഈ കോൺസ്റ്റബിൾ കുറേ നടന്നതിന്റെ ശേഷം അയാൾ ഞങ്ങളെ ഒരു വലിയ ഗോപുരത്തിന്റെ ഉള്ളിലേക്ക് കൊണ്ടുപോയി. അകത്ത് ചെന്നപ്പോൾ വെള്ള തലപ്പാവ് ധരിച്ച അനേകം അറബികളും തുലുക്കരും ഇരിക്കുന്നത് കണ്ടിട്ട് ഇതാണോ അർമ്മേനിയൻ പള്ളി എന്ന് നാം സംശയ ഭാവങ്ങളോടെ കോൺസ്റ്റബിളിനോട് ചോദിച്ചാറെ അതെ എന്ന് അയാൾ വീണ്ടും ഉറപ്പിച്ച് പറഞ്ഞു എങ്കിലും ഞങ്ങൾ അയാളുടെ പിന്നാലെ ചെല്ലാതെ മടിച്ചു നിന്നു. ഇതുകണ്ട് അവിടെ ഇരുന്നവർ കോൺസ്റ്റബിളിനോട് ചോദ്യം ചെയ്യുവാൻ തുടങ്ങി. അവരിൽ രണ്ടു മൂന്നു പേർ ഞങ്ങളുടെ അടുക്കലും വന്ന് വിവരം ചോദിച്ചറിഞ്ഞു. ഉടനെ അവർ തിരികെ ചെന്ന് കോൺസ്റ്റബിളിനെ അടിക്കാൻ ഭാവിച്ചു. ഇതു കണ്ടപ്പോൾ ഞങ്ങൾ പരിഭ്രമിച്ച് പുറത്തേക്ക് ഓടി. അറബിപള്ളിയാണെന്നും അർമ്മേനിയൻ എന്ന ശബ്ദം അറബി എന്ന് കോൺസ്റ്റബിൾ തെറ്റിദ്ധരിച്ചതിനാലാണ് ഈ കുഴപ്പങ്ങളൊക്കെ ഉണ്ടായതെന്നും സാക്ഷാൽ അർമ്മേനിയൻ പള്ളി കാണിച്ചു തരാൻ കോൺസ്റ്റബിളിനോട് ശട്ടം കെട്ടിയിട്ടുണ്ടെന്നും പറഞ്ഞു. ഈ അറബി പള്ളിയിലുണ്ടായിരുന്നവരെല്ലാം വൃദ്ധൻമാരും മര്യാദക്കാരും ആയിരുന്നതുകൊണ്ട് അപകടമൊന്നും പറ്റിയില്ലെന്ന് പറഞ്ഞാൽ മതിയല്ലോ.

അനന്തരം കോൺസ്റ്റബിൾ സാക്ഷാൽ അർമ്മേനിയൻ പള്ളിയിലേക്ക് തന്നെ വഴി കാണിച്ച് ഞങ്ങളെ അവിടെ കൊണ്ടുചെന്നാക്കി. ഈ പള്ളിയിൽ പാർത്തിരുന്ന പുരോഹിതൻ ഒരു വൃദ്ധനും ഇറാൻ നാട്ടുകാരനും പാതിരിമാരെ പള്ളിയിൽ കേറ്റി താമസിപ്പിക്കുന്നതിൽ പ്രകൃത്യാ വൈമനസ്യമുള്ള ആളും ആയിരുന്നു. നമ്മുടെയും ഗീവർഗീസ് കത്തനാരുടെയും കുപ്പായങ്ങൾ വെറും വെള്ള ആയിരുന്നതിനാൽ ഞങ്ങൾ സുറിയാനി പട്ടക്കാരല്ലെന്ന് അദ്ദേഹം തർക്കിക്കുക കൂടി ചെയ്തു. എങ്കിലും അവിടെ അപ്പോൾ വന്ന് താമസിച്ചിരുന്ന കോജാ യാക്കോബ് എന്ന ആൾ ഈ തർക്കത്തെ കേട്ട് അ

ടുത്തുവരികയും ഞങ്ങളുടെ വാക്ക് സത്യമെന്ന് അദ്ദേഹത്തിന് ബോധ്യപ്പെട്ടതിനാൽ ഞങ്ങൾ പള്ളിയിൽ താമസിക്കുവാൻ അനുവദിക്കണമെന്ന് അദ്ദേഹം നിർബന്ധിച്ചതിന് അർമ്മേനിയൻ പട്ടക്കാരൻ സമ്മതിക്കുകയും ചെയ്തു. ഉടനെ ഞങ്ങൾ ആദ്യം സാമാനങ്ങൾ വെച്ച സ്ഥലത്തു ചെന്ന് അതുകൾ എടുപ്പിച്ച് കൊണ്ട് പള്ളിയിൽ വന്ന് പള്ളിയിൽ ഞങ്ങൾക്കായി ഒഴിച്ചുതന്ന ഒരു മുറിയിൽ വച്ചു. ഇതെല്ലാം കഴിഞ്ഞപ്പോഴേക്ക് സൂര്യൻ അസ്തമിച്ചു. അന്ന് ഞങ്ങൾ ജലപാനം കഴിച്ചിട്ടില്ലായിരുന്നു. താമസിക്കാൻ സ്ഥലം കിട്ടിയപ്പോഴാണ് ഭക്ഷണ കാര്യം ഓർത്തത്. ഉടനെ അങ്ങാടിയിൽ പോയി കുറേ ഭക്ഷണ സാധനങ്ങൾ വാങ്ങി. രാത്രി പതിനൊന്ന് മണിയോടുകൂടി ഭക്ഷണം കഴിച്ച് കിടന്നുറങ്ങുകയും ചെയ്തു.

പിറ്റെ ദിവസം രാവിലെ എഴുന്നേറ്റ് ഞങ്ങൾ കത്തനാരന്മാർ രണ്ടു പേരും കുളിച്ച് കറുത്തകുപ്പായം മുതലായവ ധരിച്ചപ്പോൾ അർമ്മേനിയൻ പാതിരിയുടെ സംശയങ്ങൾ മുഴുവനും തീർന്നു. അന്നു മുതൽ ബസോറായ്ക്കു കപ്പൽ പോകുന്നുണ്ടോ എന്ന് ഞങ്ങൾ ദിവസം തോറും അന്വേഷിക്കുവാൻ തുടങ്ങി.

ഇതിനിടയ്ക്ക് വേറൊരു സംഗതി ഉണ്ടായി. അന്ത്യോഖ്യായിൽ ചെല്ലുമ്പോൾ പാത്രിയർക്കീസ് ബാവയ്ക്ക് കൊടുക്കണമെന്ന് മലയാളത്ത് നിന്ന് ചിലർ, നമ്മുടെ സഹായത്തിനായി യാത്ര ചെയ്യുന്ന ഗീവർഗീസ് കത്തനാരുടെ പക്കൽ ചില എഴുത്തുകൾ കൊടുത്തിരുന്നു. പരമാർത്ഥിയായ ഇദ്ദേഹം ഈ എഴുത്തുകൾ എഴുതിയ ആളുകളുടെ അശുദ്ധോദ്ദേശ്യങ്ങൾ ഒന്നും അറിഞ്ഞിരുന്നില്ല. ഈ എഴുത്തുകളുടെ സ്വഭാവത്തെ പറ്റി അറിഞ്ഞപ്പോൾ നമുക്ക് അപാരമായ ദുഃഖവും സങ്കടവും ഉണ്ടായി.

അന്ത്യോഖ്യായിലേക്കു പുറപ്പെടും മുമ്പേതന്നെ നമുക്കും ന്യായത്തിനും വിരോധമായി എഴുത്തുകുത്തുകൾ നടത്താൻ ആളുകൾ ഉണ്ടായ സ്ഥിതിക്കു നാം മലയാളം വിട്ടതിന്റെ ശേഷം ഈ വകക്കാർക്ക് ഉത്സാഹം വളരെ വർദ്ധിക്കാനേ തരമുള്ളല്ലോ, ഈ സ്ഥിതിക്ക് നാം അന്ത്യോഖ്യായിൽ എത്തുമ്പോഴേയ്ക്കും നമുക്ക് പ്രതികൂലമായി ഒരഭിപ്രായം പാത്രിയർക്കീസ് ബാവായുടെ മനസ്സിൽ ഉണ്ടായിക്കഴിഞ്ഞിരിക്കും. പിന്നെ നാം എന്തിനാണ് ഇത്രയൊക്കെ കഷ്ടപ്പെട്ട് പരദേശ യാത്ര ചെയ്യുന്നത്? അതുകൊണ്ട് മടങ്ങിപോകയാണ് നല്ലത് എന്നൊക്കെ നമുക്ക് തോന്നി. എന്നുമാത്രവുമല്ല കൊച്ചിയ്ക്ക് പോകുന്ന കപ്പൽ അന്വേഷിക്കുവാനും നാം ആരംഭിച്ചു. ഇതറിഞ്ഞപ്പോൾ കൂട്ടുകാർ രണ്ടു പേരും വല്ലാതെ വ്യസനിച്ചു. അവർ ഓരോ സമാധാനം പറഞ്ഞു നമ്മുടെ ചാഞ്ചാട്ടത്തെ മാറ്റാൻ ശ്രമിച്ചു. നാം അന്ത്യോഖ്യായിലേക്ക് പോകുവാൻ പണപ്പിരിവ് തുടങ്ങിയപ്പോൾ, നാം ഒരിക്കലും അവിടം വരെ പോകുന്നതല്ലെന്ന് ശത്രുക്കൾ ധാരാളമായി സംസാരിച്ചിരുന്നു. പണ്ടൊരിക്കൽ ഒരു ഇയ്യപ്പൻ കത്തനാർ അന്ത്യോഖ്യായിലേക്ക് പോകാനെന്നും പറഞ്ഞ് പണം പിരിച്ച് കൊച്ചിയോളം പോയി തിരിച്ച്പോരികയുണ്ടായിട്ടുണ്ട്.

ഈ യോസഫ് കത്തനാർ ഇയ്യപ്പൻ കത്തനാരേക്കാൾ സമർത്ഥനാകയാൽ പക്ഷെ ബോംബെ വരെ പോയേക്കുമെന്നും അവിടെ റഷ്യൻ യുദ്ധക്കപ്പൽ വന്നു കിടക്കുന്നതുകൊണ്ട് പോകാൻ നിവൃത്തിയില്ലെന്ന് പറഞ്ഞ് തിരിച്ചു പോരും എന്നും അന്നു തന്നെ വിരോധികൾ പറഞ്ഞു നടന്നതാണ്. അതുകൊണ്ട് നാം മടങ്ങിപ്പോയാൽ ഈ അപവാദം അർത്ഥവത്തായി പോകുമെന്ന് ഗീവർഗീസ് കത്തനാരും താരപ്പനും നിർബന്ധമായി പറയാൻ തുടങ്ങി. കയ്യും കളയാൻ പാടില്ല വളയും കളയാൻ പാടില്ല എന്ന സ്ഥിതിയിലായി നാം. യാതൊന്നും തീർച്ചയാക്കാതെ ഒരാഴ്ചയോളം ദുഃഖിച്ച് കഴിച്ചുകൂട്ടി. ഒടുവിൽ ദൈവഹിതം പോലെയാകട്ടെ എന്നു നിശ്ചയിച്ച് നാം ആരും ഇല്ലാത്ത സമയം നോക്കി അർമ്മേനിയൻ പള്ളിയുടെ മദ്ബഹായിൽ പ്രവേശിച്ച് മനസ്സിനെ ഏകാഗ്രമാക്കിയും കഠിനമായ നിഷ്ഠയോടുകൂടിയും പ്രാർത്ഥിക്കാൻ തുടങ്ങി. അല്പ ബുദ്ധികളായ മനുഷ്യരുടെ തീരുമാനത്തേക്കാൾ സർവജ്ഞനായ ദൈവത്തിന്റെ ഹിതവും തീരുമാനവും സർവപ്രകാരേണ ആദരണീയമാകയാൽ അതറിയാനായി ദൈവസന്നിധിയിൽ ഇങ്ങനെ ഒട്ടുനേരം (മുട്ടിന്മേൽ നിന്നു) മുട്ടുപാട് പാർത്തു. അനന്തരം പെട്ടന്ന് മനസ്സിന്റെ ഭാരം കുറഞ്ഞത് പള്ളിയിൽ നിന്ന് പുറത്തുവന്നപ്പോൾ മുഖത്തും പ്രകാശിച്ചിരിക്കാം. അന്ത്യോഖ്യക്കു പോകുന്ന വകയ്ക്ക് ശേഖരിച്ചധനം വേറൊരു വകയ്ക്ക് ഉപയോഗിക്കുന്നത് യുക്തമല്ല. ദുഷ്ടന്മാരുടെ ഉപദ്രവം നിമിത്തം നമുക്കു മെത്രാൻസ്ഥാനം കിട്ടാതെ വന്നേക്കാം. എന്നാലെന്താണ്? മലങ്കരസഭയുടെ ദയനീയാവസ്ഥയെ പരിശുദ്ധ സിംഹാസനത്തുങ്കൽ അറിയിക്കാനും യോഗ്യനായ ഒരു മെത്രാപ്പോലീത്തായെ തെരഞ്ഞെടുത്ത് മലയാളത്തേയ്ക്ക് അയക്കണമെന്ന് അപേക്ഷിക്കുന്നതിനും പരാശ്രയം ആവശ്യമില്ലല്ലോ. ബലഹീനമായ നമ്മെക്കൊണ്ട് ദൈവം ഇതു സാധിപ്പിച്ചുവെങ്കിൽ ഇതു തന്നെയാണ് നമ്മുടെ ജന്മോദ്ദേശ്യം. അതിനാൽ ഉടനെ തന്നെ അന്ത്യോഖ്യായ്ക്ക് പറപ്പെടുക തന്നെ. പ്രാർത്ഥനാനന്തരം നമ്മുടെ മനോഗതങ്ങൾ ഇപ്രകാരമായിരുന്നു.

സഫലമായ ഈ പ്രാർത്ഥനയുടെ ശേഷം അന്ത്യോഖ്യായിലേക്ക് പോകുന്നതിനുള്ള ഒരുക്കങ്ങൾ ചെയ്തത് എത്രത്തോളം തിടുക്കത്തിലായിരുന്നുവെന്ന് വിവരിക്കുവാൻ പ്രയാസം. കൊച്ചിയിൽ കപ്പൽ കയറിയപ്പോൾ പട്ടിണി കിടക്കേണ്ടി വന്ന അവസ്ഥ ആവർത്തിക്കാതിരിക്കുവാൻ വേണ്ട മുൻകരുതലുകൾ ചെയ്ത് ബസോറായിലേക്കുള്ള കപ്പൽ കൂലി മൂന്നു പേർക്കും കൂടി 90 രൂപാ അടച്ച് രശീതി വാങ്ങി ഇടവം 9-ാം തീയതി വൈകുന്നേരം മൂന്നുപേരും കൂടി വീണ്ടും കപ്പൽ കേറുകയും ചെയ്തു. ബോംബെയിലുണ്ടായിരുന്ന അർമ്മേനിയൻ ക്രിസ്ത്യാനികൾ ഞങ്ങളോടൊപ്പം കപ്പലിലോളം യാത്ര പറഞ്ഞാണ് പിരിഞ്ഞത്.

**ബോംബെ മുതൽ ബസോറാ വരെ (1038 ഇടവം 10-22)**

ഇടവം 9-ാം തീയതി 5 മണിക്ക് ഞങ്ങൾ കപ്പലിൽ കേറിയതാണെങ്കിലും പിറ്റെ ദിവസം കാലത്തു മാത്രമെ കപ്പൽ നീക്കിയുള്ളു. ഇത് ഞങ്ങൾ കൊച്ചിയിൽ നിന്ന് കേറിയ കപ്പലിനേക്കാൾ വളരെ വലിപ്പവും സ്വച്ഛന്ദമായി സഞ്ചരിക്കാൻ വേണ്ട വിസ്താരമുള്ളതുമായിരുന്നു. എങ്കിലും കാറ്റ് പ്രതികൂലമായി വരുമ്പോൾ മൂന്നാം ക്ലാസിൽ കേറിയിരുന്ന ഞങ്ങൾ ഉൾപ്പെട്ട ആളുകൾക്ക് പുകയുടെ ഉപദ്രവം അല്പമല്ലായിരുന്നു. പുകയോടുകൂടി കൽക്കരിയുടെ പൊടി പറന്ന് വീണ് ഉടുപ്പുകൾ വഷളാവുക എന്ന ഒരു ശല്യം വിശേഷാലും ഉണ്ടായിരുന്നു. ഈ ഉപദ്രവത്തെ തടുക്കുവാനായി കപ്പിത്താൻ ഒരു വിദ്യ പ്രയോഗിച്ചു. മൂന്നാം ക്ലാസുകാർ ഇരിക്കുന്നതിന്റെ നടുവിൽ ഇദ്ദേഹം തിരശ്ശീല പോലെ ഒരു കപ്പൽ പായ കൊണ്ടു വന്ന് കെട്ടിക്കുകയും അതിന്റെ അകത്ത് പുകയുടെ ഉപദ്രവം കൂടാതെ ഇരിക്കുവാൻ ആഗ്രഹമുള്ളവർ 15 രൂപാ വീതം കൊടുക്കണമെന്ന് ശട്ടം കെട്ടുകയും ചെയ്തു. ഉടനെ ഞങ്ങൾ മൂന്നു പേരും കൂടി 45 രൂപാ കൊടുത്ത് ഈ തിരശ്ശീലയ്ക്കകത്ത് കടന്നിരുന്നു. ഇതിൽ പിന്നെ ഞങ്ങൾക്ക് പുകയുടെ ആകട്ടെ കരിയുടെ ആകട്ടെ യാതൊരു ഉപദ്രവും നേരിട്ടില്ല. ഈ കപ്പലിലെ പാചകനായകൻ ഒരു റോമ്മൻ കത്തോലിക്കാ ക്രിസ്ത്യാനിയായിരുന്നു. ഒന്നു രണ്ടു ദിവസം കൊണ്ട് ഇയാളും നാമും തമ്മിൽ നല്ല സ്നേഹമായി തീർന്നതിനാൽ ഭക്ഷണത്തിന് നല്ല പദാർത്ഥങ്ങൾ കിട്ടിക്കൊണ്ടിരുന്നു. എന്നു മാത്രവുമല്ല നാം കൊടുക്കുന്ന സംഖ്യയ്ക്ക് അനുരൂപമല്ലാത്തതും യൂറോപ്യൻമാർക്കായി ഉണ്ടാക്കപ്പെടുന്നതുമായ സാധനങ്ങളും ഇയാൾ യഥേഷ്ടം ഞങ്ങൾക്കു തന്നു തുടങ്ങി. ഇതു നിമിത്തം ബോംബെയിൽ നിന്നും വാങ്ങി ശേഖരിച്ചിരുന്ന ഭക്ഷണ സാധനങ്ങൾ ഒന്നും തന്നെ എടുത്തുപയോഗിക്കാൻ സംഗതി വന്നില്ല.

# ക്രിസ്തീയസമൂഹം: ഘടനയും വളർച്ചയും

ഫാ.സി.സി.ചെറിയാൻ

**നമ്മുടെ വീഴ്ചകളും കുറവുകളും "സത്യസന്ധമായി" നമ്മെ അറിയിക്കാൻ നമുക്ക് ഒരാളെങ്കിലും വിശ്വസ്ത കൂട്ടുകാരായി ഉണ്ടാകണം. ഭാര്യ ഭർത്താവിനെയും ഭർത്താവ് ഭാര്യയേയും സത്യസന്ധമായും സ്നേഹത്തോടും തിരുത്തുവാൻ തക്ക വിധത്തിലാണ് ദൈവം കൂട്ടി യോജിപ്പിച്ചിരിക്കുന്നത്. ആ ഉദ്ദേശ്യം ശരിയായി നിർവഹിക്കുവാൻ കുടുംബങ്ങളിൽ അവസരമുണ്ടാകണം. പല കാരണങ്ങളാൽ അപ്രകാരമൊരു രീതിയിലല്ല ഭാര്യാഭർത്തൃബന്ധം സാധാരണ കുടുംബങ്ങളിൽ നിലനില്ക്കുന്നത്.**



**ഏ**തൊരു സമൂഹവും ശരിയായ വിധത്തിൽ രൂപപ്പെട്ടുവരണമെങ്കിൽ, സമർപ്പണബോധവും ദൈവാശ്രയവുമുള്ള വ്യക്തികൾ ഉണ്ടാകണം. വിശ്വാസികൾ തമ്മിലുള്ള കൂട്ടായ്മ യഥാർത്ഥത്തിൽ സൃഷ്ടിക്കുന്നത് ദൈവാത്മാവ് ആണെങ്കിലും വ്യക്തികളുടെ താല്പര്യങ്ങളും സമർപ്പണവും ആശ്രയിച്ചാണ് ആ സമൂഹം വളരുന്നത്. "അന്യോന്യം പൊറുക്കുകയും ആത്മാവിന്റെ ഐക്യത സമാധാനബന്ധത്തിൽ കാപ്പാൻ ശ്രമിക്കുകയും ചെയ്‌വിൻ" (എഫേ. 4: 3). ദൈവാത്മാവിന്റെ ശക്തിയും മനുഷ്യാത്മാവിന്റെ ഭക്തിയും കൂടി സഹകരിച്ച് പ്രവർത്തിക്കുന്നിടത്ത് മാത്രമെ യഥാർത്ഥ ക്രിസ്തീയ കൂട്ടായ്മയുള്ള സമൂഹജീവിതം വളരുകയുള്ളൂ. ദൈവവുമായുള്ള ബന്ധം ശരിപ്പെടുത്തിക്കഴിഞ്ഞ് ആ ബന്ധത്തിന്മേൽ ആണ് മാനുഷികബന്ധങ്ങൾ പണിയപ്പെടേണ്ടത്.

നിർഭാഗ്യവശാൽ പലരും ദൈവവുമായുള്ള ബന്ധം ശരിയാണോ എന്ന് നോക്കാതെ മാനുഷിക ബന്ധങ്ങൾ പുലർത്താനും നിലനിർത്താനും ശ്രമിക്കാറുണ്ട്. അങ്ങനെ വരുന്ന ജീവിത ബന്ധങ്ങൾ അധികനാൾ നിലനില്ക്കാതെവരുന്നു. ചില ഭവനങ്ങളിൽ ഇപ്രകാരമുള്ള അനാരോഗ്യകരമായ 'സാമൂഹ്യബന്ധങ്ങളും സാഹചര്യങ്ങളും നിലനില്ക്കുന്നതിനാൽ അങ്ങിനെയുള്ളവർക്ക് ശരിയായ ശിക്ഷണം ലഭിക്കാതെ, സമൂഹജീവിതം നയിക്കുവാൻ കഴിയാതെവരുന്നു. എങ്ങിനെയാണ് മറ്റുള്ളവരുമായി യഥാർത്ഥ സ്നേഹബന്ധം പുലർത്തേണ്ടത് എന്ന് അവരെ പരിശീലിപ്പിക്കേണ്ടിയിരിക്കുന്നു.

പുതിയനിയമം പരിശോധിച്ചാൽ, എപ്രകാരമുള്ള പരിശീലനങ്ങളും ശിക്ഷണങ്ങളുമാണ് നൽകേണ്ടതെന്ന് കാണാൻ കഴിയും. "അവൻ വെളിച്ചത്തിൽ ഇരിക്കുന്നതുപോലെ നാം വെളിച്ചത്തിൽ നടക്കുന്നു എങ്കിൽ നമുക്ക് തമ്മിൽ കൂട്ടായ്മയുണ്ട് (1 യോഹ. 1:7). യഥാർത്ഥമായ ക്രൈസ്തവ സമൂഹങ്ങൾ നിർമ്മിച്ച് വളരുവാൻ ആഗ്രഹിക്കുന്നവർക്ക് താഴെപറയുന്ന മാർഗ്ഗരേഖകൾ സഹായകമായേക്കും. സഭയാകുന്ന വലിയ സമൂഹത്തിന്റെ ചെറിയ ഘടകങ്ങളായ കുടുംബങ്ങൾക്കും, ആത്മീയ സംഘടനകൾക്കും സന്യാസസമൂഹങ്ങൾക്കുമെല്ലാം പൊതുവെ സ്വീകരിക്കാവുന്ന സമീപനങ്ങളാണിവ.

**1. സത്യസന്ധതയാണ് സമൂഹജീവിതത്തിന്റെ അടിസ്ഥാനം**

സത്യം മാത്രം സംസാരിക്കുകയും പ്രവർത്തിക്കുകയും ചെയ്യാനുള്ള ബോധപൂർവ്വമായ ഒരു ശ്രമം എടുക്കേണ്ടതായിട്ടുണ്ട്. ചില താല്ക്കാലിക ബുദ്ധിമുട്ടുകൾ ഒഴിവാക്കുവാനും പ്രതിസന്ധികളെ തരണം ചെയ്യാനും കുറുക്കുവഴികളായ 'അസത്യം' പ്രയോഗിക്കാൻ പലപ്പോഴും നമുക്ക് ഇടയാകാറുണ്ട്. ആരെയും ഉപദ്രവിക്കാനോ താഴ്ത്തിക്കെട്ടാനോ അല്ലാത്തതിനാൽ അവ നിരുപദ്രവകാരിയായി നമുക്ക് തോന്നിയേക്കാം. എന്നാൽ ദൈവമുമ്പാകെ നീതികരിക്കപ്പെടുന്നില്ലെന്ന് മാത്രമല്ല, നമ്മുടെ തന്നെ മന:സാക്ഷിയോട് നാം കടക്കാരായിത്തീരുകയാണ് അതുമൂലം സംഭവിക്കുന്നത്. കഴിയുന്നതും അപ്രകാരമുള്ള സാഹചര്യങ്ങൾ ഒഴിഞ്ഞുമാറണം.

നമ്മുടെ വീഴ്ചകളും കുറവുകളും "സത്യസന്ധമായി" നമ്മെ അറിയിക്കാൻ നമുക്ക് ഒരാളെങ്കിലും വിശ്വസ്ത കൂട്ടുകാരായി ഉണ്ടാകണം. ഭാര്യ ഭർത്താവിനെയും ഭർത്താവ് ഭാര്യയേയും സത്യസന്ധമായും സ്നേഹത്തോടും തിരുത്തുവാൻ തക്ക വിധത്തിലാണ് ദൈവം കൂട്ടി യോജിപ്പിച്ചിരിക്കുന്നത്. ആ ഉദ്ദേശ്യം ശരിയായി നിർവഹിക്കുവാൻ കുടുംബങ്ങളിൽ അവസരമുണ്ടാകണം. പല കാരണങ്ങളാൽ അപ്രകാരമൊരു രീതിയിലല്ല ഭാര്യാഭർത്തൃബന്ധം സാധാരണ കുടുംബങ്ങളിൽ നിലനില്ക്കുന്നത്. പരസ്പരം മത്സരബുദ്ധിയോടെ, കീഴടക്കണമെന്ന സമീപനത്തിലാണ് മിക്ക കുടുംബങ്ങളിലും ആ ബന്ധം നിലനില്ക്കുന്നത്. ആരെങ്കിലും ഒരാൾ "കീഴടങ്ങുന്ന" മനോഭാവമില്ലാതെ വരുമ്പോൾ ആ ഭവനത്തിലെ സമാധാനാന്തരീക്ഷം നഷ്ടപ്പെടുന്നു. പരസ്പരം അംഗീകരിക്കുവാനും ആദരിക്കുവാനും പ്രോത്സാഹിപ്പിക്കുവാനുമുള്ള "സത്യസന്ധത" ഉണ്ടായെങ്കിൽ മാത്രമെ, ആരോഗ്യകരമായ കുടുംബജീവിതം നയിക്കുവാൻ കഴിയുകയുള്ളൂ.

സഭയിലായാലും സമൂഹത്തിലായാലും സ്ഥിതി വ്യത്യസ്ഥമല്ല. പരസ്യമായി കുറ്റപ്പെടുത്തിയാലും, കുറ്റം ചൂണ്ടിക്കാട്ടിയാലും ഇഷ്ടപ്പെടുകയില്ലായിരിക്കുമെന്ന ഭയത്താൽ പലരും ചൂണ്ടിക്കാണിക്കുകയും ഇല്ല. തെറ്റുകൾ തിരുത്തപ്പെടുകയുമില്ല. തെറ്റുചെയ്ത ആളോട് സത്യസന്ധമായി, രഹസ്യത്തിൽ ചൂണ്ടിക്കാണിക്കുന്നതാണ് ഉത്തമം. അതിനു പകരം മറ്റുള്ളവരോട് ഒരാളുടെ തെറ്റുകൾ പറഞ്ഞ് പ്രചരിപ്പിക്കുന്നത്, തികച്ചും സമൂഹജീവിതത്തെ തകർക്കുന്ന അനുഭവമാണ്. ".. സ്നേഹത്തിൽ സത്യം സംസാരിച്ചുകൊണ്ട് ക്രിസ്തു എന്ന തലയോളം സകലത്തിലും വളരുവാൻ ഇടയാകും" (എഫേ. 4: 15). "ആകയാൽ ഭോഷ്ക് ഉപേക്ഷിച്ച് ഓരോരുത്തൻ തന്റെ കൂട്ടുകാരനോട് സത്യം സംസാരിപ്പിൻ; നാം തമ്മിൽ അവയവങ്ങളല്ലോ" (എഫേ. 4:25). "കാരണം കൂടാതെ കൂട്ടുകാരനു വിരോധമായി സാക്ഷി നില്ക്കരുത്. നിന്റെ അധരംകൊണ്ട് ചതിക്കയുമരുത്." (സദൃ. 24:28). "സഹോദരന്മാരെ, ഒരു മനുഷ്യൻ വല്ല തെറ്റിലും അകപ്പെട്ടുപോയെങ്കിൽ ആത്മീയരായ നിങ്ങൾ അങ്ങനെയുള്ളവനെ സൗമ്യതയുടെ ആത്മാവിൽ യഥാസ്ഥാനപ്പെടുത്തുവിൻ, നീയും പരീക്ഷയിൽ അകപ്പെടാതിരിക്കാൻ സൂക്ഷിച്ചു കൊൾക" (എഫേ. 6:1). സമൂഹത്തിൽ ഒരു പ്രശ്നം ഉണ്ടായാൽ അത് താല്ക്കാലികസമാധാനത്തിന്റെ പേരിൽ മൂടിവച്ചാൽ പല തരത്തിൽ പ്രചരിപ്പിക്കപ്പെടുകയും സമൂഹത്തിന്റെ ഭദ്രതയെത്തന്നെ തകർക്കുകയും ചെയ്യും. ആകയാൽ ഏതുവിധേനയും സത്യസന്ധമായും സ്നേഹത്തോടുകൂടി പ്രശ്നത്തെ ദൈവികകാഴ്ചപ്പാടിൽ വിലയിരുത്തി പരിഹരിക്കുവാൻ സമൂഹത്തിലെ എല്ലാ

വരും തന്നെ ആത്മികവർദ്ധനയ്ക്കായി മാത്രം സംസാരിക്കുക. "കേൾക്കുന്നവർക്ക്" ആത്മികവർദ്ധനയ്ക്കായി നല്ലവാക്കല്ലാതെ ആകാത്തത് ഒന്നും നിങ്ങളുടെ വായിൽ നിന്ന് പുറപ്പെടരുത് (എഫേ. 4: 29).

തുറന്ന സമീപനത്തിലാണ് യഥാർത്ഥ സ്നേഹവും കൂട്ടായ്മയും നിലനില്ക്കുന്നത്. വിവാഹജീവിതത്തിലായാലും കൂട്ടുകാർ തമ്മിലായാലും സഭയിലായാലും മറ്റു സംഘടനകളിലായാലും സുതാര്യമായതും നേരായതുമായ സമീപനങ്ങൾ മാത്രമെ, ആ സമൂഹത്തെ ബലപ്പെടുത്തി നിലനിർത്തുകയുള്ളൂ. അഭിപ്രായവ്യത്യാസങ്ങളും തർക്കങ്ങളും തെറ്റിദ്ധാരണകളും സമൂഹത്തി ൽ താല്ക്കാലിക സംഘട്ടനങ്ങളും വിള്ളലുകളും സൃഷ്ടിക്കുമെങ്കിലും ആദ്യന്തികമായി ബലപ്പെടുവാൻ കൂടുതൽ അടുത്ത് ബന്ധപ്പെടുവാനും കഴിയുന്നത്, പ്രശ്നങ്ങൾ സത്യസന്ധമായി കൈകാര്യം ചെയ്യുക വഴിയാണ്. ഇടർച്ചയുടെ കാരണങ്ങൾ കണ്ടെത്തി പരിഹരിക്കുവാൻ മുൻവിധിയില്ലാതെയും സത്യസന്ധമായും ശ്രമിക്കുന്നില്ലെങ്കിൽ സമൂഹജീവിതം വിജയിക്കാനിടയില്ല. "ആകയാൽ നാം അന്യോന്യം സമാധാനത്തിനും ആത്മിക വർദ്ധനയ്ക്കും ഉള്ളതിന് ശ്രമിച്ചുകൊൾക" (റോമ. 14:19). മുഖസ്തുതിയേക്കാളും സത്യസന്ധമായ തിരുത്തലുകളാണ് യഥാർത്ഥസ്നേഹബന്ധത്തിന് വഴിയൊരുക്കുന്നത്.

തുറന്ന സമീപനം വേണമെന്നതുകൊണ്ട് എന്തും എപ്പോഴും എവിടേയും ആരോടും എങ്ങിനെയും "തുറന്നടിക്കാം' എന്ന് അർത്ഥമില്ല. 'സകലകാര്യത്തിനും കാലവും സമയവുമുണ്ടല്ലോ" (സ.പ്ര. 8:6). പാഴ്വാക്കുകൾ മനസ്സിന് ഏല്പിക്കുന്ന മുറിവുകൾ നിസ്സാരമല്ലെന്ന് ഓർക്കുക. സഭയിലെ ഓരോരുത്തരോടും എങ്ങനെ പെരുമാറണമെന്ന് പൗലൂസ് ശ്ലീഹാ വിവരിക്കുന്നുണ്ട് (1 തിമോ. 5:1,2).

**2. സമൂഹജീവിതം നിലനിർത്തുവാൻ താഴ്മയാണ് പ്രധാനം**

"അവ്വണ്ണം ഇളയവരെ മൂപ്പന്മാർക്ക് കീഴടങ്ങുവിൻ. എല്ലാവരും തമ്മിൽ തമ്മിൽ കീഴടങ്ങി താഴ്മ ധരിച്ചുകൊൾവിൻ. ദൈവം നിഗളികളോട് എതിർത്ത് നില്ക്കുന്നു. താഴ്മയുള്ളവർക്കോ കൃപ നൽകുന്നു. അതുകൊണ്ട് അവൻ തക്കസമയത്ത് നിങ്ങളെ ഉയർത്തുവാൻ ദൈവത്തിന്റെ ബലമുള്ള കൈയ്ക്ക് കീഴ് താണിരിപ്പിൻ" (1 പത്രോ. 5:5,6).

അഹങ്കാരം, നിഗളം, സ്വാർത്ഥമഹത്വം, സ്ഥാനമോഹം, പിടിവാശി തുടങ്ങിയ 'താഴ്മ' യില്ലാത്ത മനോഭാവമാണ് സമൂഹജീവിതത്തെ തളർത്തിക്കളയുന്നത്. വിശ്വാസികൾക്കിടയിൽ 'മതിലുകൾ' പണിയുന്നവരാണ് താഴ്മയില്ലാത്തവർ. ദൈവം വിചാരിച്ചാൽ പോലും അവരെ ഉയർത്താൻ കഴിയില്ല. താഴ്മയാണ് പരസ്പരബന്ധത്തിന് വഴങ്ങിക്കൊടുക്കുന്നതിന് മനുഷ്യരെ പ്രോത്സാഹിപ്പിക്കുന്നത്. ദൈവകൃപ നമ്മിലേക്ക് ഒഴുകിവരാൻ സഹായിക്കുന്ന ഘടകമാണ് താഴ്മ. പ. കന്യകമറിയാമും യേശുക്രിസ്തു തന്നേയും ദൈവേഷ്ടത്തിന്നായി സ്വയം താഴ്ന്നുകൊടുക്കുന്നതായി നാം കാണുന്നു. യോഹന്നാൻ സ്നാപകൻ യേശുവിനെപ്പറ്റി പറഞ്ഞതും താഴ്മയുടെ ഉദാഹരണമാണ്. "ഞാനോ കുറയേണം. അവനോ (യേശു) വളരേണം".

"താഴ്ന്ന നിലത്തേ നീരോടു" എന്ന പഴഞ്ചൊല്ല് ഓർക്കുക. ദൈവാത്മാവിന്റെ പ്രവർത്തനം"സമൂഹത്തിൽ" ഉണ്ടാകണമെങ്കിൽ "താഴ്മയുള്ള" അംഗങ്ങൾ ഉണ്ടായിരിക്കണം. താഴ്മ എന്നത് ദൈവത്തിന്റെ ഇഷ്ടത്തിന് സമർപ്പിക്കുന്ന അനുഭവമാണ്. "തന്നിഷ്ടം" താഴ്മയുടെ വിപരീതപദമാണ്. മറ്റുള്ളവരുടെ ഇഷ്ടത്തിന് വഴങ്ങുന്നതല്ല "താഴ്മ", ദൈവേഷ്ടത്തിന് മാത്രം വഴങ്ങുന്നതാണ്. അങ്ങനെ ചെയ്യുമ്പോൾ, ചിലപ്പോൾ നാം "അഹങ്കാരികൾ" എന്ന് ദൈവേഷ്ടം ആഗ്രഹിക്കാത്തവർ പറയുമായിരിക്കും. എന്തെല്ലാം നഷ്ടപ്പെട്ടാലും ദൈവേഷ്ടത്തിന് സമർപ്പിക്കുന്നതും ദൈവേഷ്ടത്തിന് എതിരായി പ്രവർത്തിക്കുന്നതുവഴി എന്തെല്ലാം നേട്ടമുണ്ടായാലും അവയെല്ലാം വേണ്ടെന്നുവയ്ക്കുന്നതുമായ "ധീരമായ" നിലപാടാണ് യഥാർത്ഥ താഴ്മ.

താഴ്മ പരിശീലിക്കാൻ നാം ആത്മാർത്ഥമായി ശ്രമിക്കണം. പ്രായോഗികമായി പല വിധത്തിൽ വിനയം പരിശീലിക്കാം. നമ്മുടെ ബലഹീനതകൾ സ്വയം മനസ്സിലാക്കാനും അംഗീകരിക്കുവാനും ശ്രമിക്കുക. വിശ്വസ്ത സ്നേഹിതർ ചൂണ്ടിക്കാണിക്കുന്ന നമ്മുടെ കുറവുകളെ ആദരവോടെ സ്വീകരിച്ച് തിരുത്തുവാൻ ആരംഭിക്കുക. മറ്റുള്ളവരുടെ കുറ്റങ്ങൾ അന്വേഷിക്കാൻ ശ്രമിക്കാതിരിക്കുക. അറിഞ്ഞ കാര്യങ്ങൾ മറ്റുള്ളവരോട് പറയാതെ, ആ വ്യക്തിയോട് നേരിട്ട് രഹസ്യത്തിൽ പറഞ്ഞ് അത് ബോധ്യപ്പെടുത്തുവാനും തിരുത്തുവാനും ആ കൂട്ടുകാരനെ സഹായിക്കുക (റോമ. 12: 3–21). "പരസ്പരം ഐക്യമുള്ളവരായി ഉന്നതഭാവം കാണിക്കാതെ എളിയവരോട് ചേർന്ന് കൊള്ളുവിൻ. നിങ്ങൾ ജ്ഞാനികളാണെന്ന് സ്വയം ഭാവിക്കരുത്" (V.16). "കലഹത്താലോ ദുരഭിമാനത്താലോ ഒന്നും ചെയ്യാതെ താഴ്മയോടെ ഓരോരുത്തനും മറ്റുള്ളവനെ തന്നേക്കാൾ ശ്രേഷ്ഠൻ എന്ന് കരുതിക്കൊള്ളുവിൻ. ഓരോരുത്തനും സ്വന്തം താല്പര്യമല്ല മറ്റുള്ളവരുടെ താല്പര്യങ്ങളും നോക്കണം" (ഫിലി. 2:3,4).

താഴ്മ എന്നത് സ്വയത്തെ അവഗണിക്കുകയോ പുച്ഛിക്കുകയോ അപകർഷതാബോധത്തിലാക്കുകയോ ചെയ്യുന്ന അവസ്ഥയല്ല. നമ്മെക്കുറിച്ച് കൂടുതൽ കരുതാതെ മറ്റുള്ളവർക്ക് നന്മ വരുവാൻ "സ്വയത്തെ" താഴ്ത്തിക്കാണുന്ന മനോഭാവമാണ്. അതിന്റെ അർത്ഥം മറ്റുള്ളവർ എന്തു പറഞ്ഞാലും അതിന് വഴങ്ങി 'പാവ'മായിരിക്കണമെന്നല്ല. ദൈവഹിതത്തിന് പൂർണ്ണമായി വഴങ്ങി, തന്നിഷ്ടത്തെ മാറ്റി പ്രവർത്തിക്കുന്നതാണ് യഥാർത്ഥ വിനയം. ദൈവേഷ്ടത്തിന് നമ്മുടെ ഇഷ്ടം മാറ്റിവയ്ക്കുന്ന അനുഭവമാണത്.

*താഴ്മ എന്നത് സ്വയത്തെ അവഗണിക്കുകയോ പുച്ഛിക്കുകയോ അപകർഷതാബോധത്തിലാക്കുകയോ ചെയ്യുന്ന അവസ്ഥയല്ല. നമ്മെക്കുറിച്ച് കൂടുതൽ കരുതാതെ മറ്റുള്ളവർക്ക് നന്മ വരുവാൻ "സ്വയത്തെ" താഴ്ത്തിക്കാണുന്ന മനോഭാവമാണ്. അതിന്റെ അർത്ഥം മറ്റുള്ളവർ എന്തു പറഞ്ഞാലും അതിന് വഴങ്ങി 'പാവ'മായിരിക്കണമെന്നല്ല. ദൈവഹിതത്തിന് പൂർണ്ണമായി വഴങ്ങി, തന്നിഷ്ടത്തെ മാറ്റി പ്രവർത്തിക്കുന്നതാണ് യഥാർത്ഥ വിനയം.*

*നോവൽ*






**ഡോ.കെ.എം. ജോസഫ്**

'**അ**തിന്റെ പേരിൽ അങ്ങേർക്ക് നരകം കാണേണ്ടിവന്നില്ലേ?'

'അതു പരലോകത്തിൽ ചെന്നിട്ടുള്ള കാര്യമല്ലേ? അല്ലെങ്കിൽത്തന്നെ കളവു പറയാത്തവരാരെങ്കിലുമുണ്ടോ? ഹരിച്ചന്ദ്രന്മാരുള്ളതു കഥയിൽ മാത്രമാണ്. തനിക്കു പറയാമോ ഇതുവരെ കള്ളം പറഞ്ഞിട്ടില്ലെന്ന്?'

'എന്നു തീർച്ച പറയാൻ പ്രയാസമാ. എന്തായാലും അപ്പച്ചനോടു കള്ളം പറയാനൊക്കത്തില്ല.'

'എന്നാൽപ്പിന്നെ വിവരം പറയാൻ മറ്റാരെയെങ്കിലും കണ്ടുപിടിക്കണം.'

'പിള്ളേച്ചൻ പറഞ്ഞതു ശരിയാ. അതിനു പറ്റിയൊരാളുണ്ട്. എന്റെ കൂട്ടുകാരൻ വർക്കി. പിള്ളേച്ചൻ പൊക്കോ. ഞാൻ വർക്കിയെ കണ്ടിട്ടേ വരുന്നുള്ളൂ.'

വർക്കിയുടെ വീട്ടുപടിക്കൽ എത്തിച്ചേർന്നിരുന്നതുകൊണ്ടാണ് പെട്ടെന്നയാളുടെ പേരോർത്തത്.

നേർവരപോലെയുള്ള വഴിയിലൂടെ കൃഷ്ണപിള്ള നടന്നു മറഞ്ഞു. തോമസുകുട്ടി വർക്കിയുടെ വീട്ടുപടിക്കലുള്ള ഒരു കല്ലിന്മേൽ ഇരുന്നു. മാളിയേക്കൽക്കാരുടെ വില്ലുവണ്ടി ഇടയ്ക്കു വഴിയിൽക്കൂടി കടന്നു പോയിരുന്നു. വില്ലുവണ്ടിയുടെ മറകൾക്കിടയിൽ കൂടി എത്തിനോക്കുന്ന പതിവൊന്നും സൂസന്നയ്ക്കില്ല. വില്ലുവണ്ടി ഓടിക്കുന്ന കീവറീതു ചേട്ടൻ മാമ്മച്ചായന്റെ വിശ്വസ്തനാണ്. വില്ലുവണ്ടിയല്ല, വർക്കിയാണിപ്പോഴവന്റെ ചിന്തയിൽ നിറഞ്ഞുനിൽക്കുന്നത്. അവൻ വൈകിയാൽ വിചാരിക്കുന്ന പരിപാടികളൊന്നും നടക്കുകയില്ല. ആകാംക്ഷ വേദനിപ്പിക്കുന്നു. സമയത്തിന്റെ വേഗതക്കുറവിനെക്കുറിച്ച് ആരോടു പരാതിപ്പെടാൻ? ഒടുവിൽ അവൻ വന്നു. നടന്നുതളർന്ന വഴിയാത്രക്കാരനെപ്പോലെ. വീട്ടിൽക്കയറുന്നതിനുമുമ്പ് വർക്കിയോടു വിവരം പറഞ്ഞു.

'എല്ലാം ചാക്കോച്ചനപ്പച്ചനോടു പറഞ്ഞില്ലേ?'

'ഇല്ല. ഞാൻ പറഞ്ഞാൽ എങ്ങനെയറിഞ്ഞെന്നു ചോദിക്കും. എനിക്കുത്തരം പറയാൻ ഒക്കത്തില്ല.'

'എന്നോടു ഒന്നും തുറന്നു പറഞ്ഞില്ലെങ്കിലും എല്ലാം എനിക്കറിയാമായിരുന്നു. അപ്പോൾപ്പിന്നെ എന്താണു വേണ്ടത്.'

'നീ അപ്പച്ചനോട് പറയണം. എങ്ങനെയറിഞ്ഞെന്നു ചോദിച്ചാൽ എന്തെങ്കിലും പറഞ്ഞൊഴിഞ്ഞുമാറണം.'

'അതു ഞാൻ കൈകാര്യം ചെയ്തോളാം. ചാക്കോച്ചനപ്പച്ചനിപ്പോൾ എവിടെ കാണും?'

'പള്ളീൽ'

'എന്നാ വാ, നമുക്കങ്ങോട്ടു പോകാം.'

'നിനക്കു വല്ലോം കഴിക്കേണ്ടേ?'

'കഴിക്കാൻ നിന്നാൽ താമസിക്കും. വാ.'

പുസ്തകക്കെട്ടുകൾ തിണ്ണയിലേക്കു വലിച്ചെറിഞ്ഞ വർക്കി തോമസുകുട്ടിയോടൊപ്പം പള്ളിയിലേക്കു നടന്നു. പഴയ വീടിന്റെ മുമ്പിൽ കൂടിയാണ് കടന്നുപോയതെങ്കിലും വീട്ടിൽ കയറാൻ തോമസുകുട്ടി കൂട്ടാക്കിയില്ല. പള്ളിയിലേക്കുള്ള പടികൾ ചവിട്ടിക്കയറി മുറ്റത്തെത്തിയപ്പോൾ കാണാനുദ്ദേശിച്ച രണ്ടു പേരെയും കണ്ടു. വെളിയിലേക്കു കാലുകൾ തൂക്കിയിട്ടു അരമതിലിന്മേൽ ഇരിക്കുകയാണ് വല്യച്ചൻ. അച്ചന്റെ അടുത്തു വിശ്വസ്തനായ സചിവനെപ്പോലെ നിൽക്കുകയാണ് ചാക്കോച്ചൻ. ഏഴാം ക്ലാസുവരെ അവർ ഒന്നിച്ചു പഠിച്ചവരാണ്. പിന്നീടാണ് വഴി തിരിഞ്ഞുപോയത്. പരുമലയിൽ പോയി താമസിച്ചാണ് താന്നിക്കലെ സഖറിയാ സുറിയാനി പഠിച്ചത്. അച്ചൻപട്ടത്തിനുള്ള പഠനവും അവിടെ തുടർന്നു. ശെമ്മാശ്ശനായി. അച്ചനായി. മറ്റു പല ഇടവകകളിലും ജോലി ചെയ്തതിനുശേഷമാണ് സഖറിയാ കത്തനാർ പുഴക്കരപ്പള്ളിയുടെ വികാരിയാകുന്നത്. അന്നു ചാക്കോച്ചൻ വിശ്വാസിയായ ഒരു അയ്മേനി മാത്രമായിരുന്നു. വികാരിയച്ചന്റെ പ്രേരണമൂലമാണ് ചാക്കോച്ചൻ കൈക്കാരന്റെ ജോലി ഏറ്റെടുത്തത്. തുടർന്നുള്ള ബന്ധം ഇടവകയ്ക്കു ഗുണമുണ്ടാക്കി. വികാരിയച്ചന്റെ വലങ്കൈയാണ് ചാക്കോച്ചൻ. ഇടവകയിലെ വഴക്കുകൾക്കു

*അടുത്ത പേജിൽ*

# വിശ്വാസികളുടെ തീരം

മുറിക്കാനാവാത്തതായിരുന്നു അവരുടെ ബന്ധം. പടി കയറി വന്ന യുവാക്കളെ കണ്ണടപോലുമില്ലാതെ വികാരിയച്ചൻ തിരിച്ചറിഞ്ഞു.

'ചാക്കോച്ചന്റെ മോൻ ദാണ്ടു വരുന്നു. എന്താ വല്ല കാര്യോമുണ്ടോ?'

'ആ എനിക്കറിയാൻമേലാ. ഏതായാലും വരട്ടെ.'

തിടുക്കത്തിൽ പടികയറിയ തുമൂലമുണ്ടായ കിതപ്പടക്കിക്കൊണ്ടു തോമസുകുട്ടിയും വർക്കിയും പള്ളിവരാന്തയുടെ അടുത്തെത്തി.

'എന്താ രണ്ടുപേരും കൂടി. സന്ധ്യാപ്രാർത്ഥനയ്ക്കു വന്നതാണോ?'

'അല്ലച്ചാ. അത്യാവശ്യമായിട്ടൊരുകാര്യം പറയാൻ വന്നതാണ്.' വർത്തമാനത്തിന്റെ ചുമതല വർക്കി ഏറ്റെടുത്തു.

'എന്താണിത്ര അത്യാവശ്യം?'

'അച്ചാ. മെത്രാച്ചന്റെ സ്വീകരണം മുടക്കാൻ ചിലർ ഒരുങ്ങുന്നുണ്ട്.'

വെളുത്ത മീശ നിറഞ്ഞ ആ മുഖത്തുണ്ടായ ഭാവപ്പകർച്ച മനസ്സിലാക്കാൻ വിഷമമാണ്. പക്ഷെ, ശബ്ദത്തിനുണ്ടായ മാറ്റം ശ്രദ്ധേയമായിരിക്കുന്നു.

'ആര്? ആര്?'

'മാളിയേക്കലെ മാമ്മച്ചനും കൂട്ടരും.'

'നേരാണല്ലോ നീ പറയുന്നത്? പൊതുയോഗത്തിൽ വീരവാദം മുഴക്കിയെങ്കിലും ഇതുപോലൊരു ചതി മാമ്മച്ചൻ ചെയ്യുമെന്നു ഞാൻ വിചാരിച്ചില്ല.'

'നമ്മളെ തോല്പിക്കാൻ അവൻ ഇതും ഇതിലപ്പുറവും ചെയ്യും. ആട്ടെ. എങ്ങനെയാണവൻ സ്വീകരണം മുടക്കുന്നത്.' ചാക്കോച്ചൻ.

'സ്വീകരണത്തിനുവരുമ്പോൾ മെത്രാച്ചന്റെ കാറു തടയാനാണ് പരിപാടി.'

'എവിടെവച്ച്?'

'ഇപ്പോഴത്തെ പരിപാടിയനുസരിച്ച് പഴയന്നൂരിനു തൊട്ടുമുമ്പിലുള്ള ഇടുങ്ങിയ പാലം കടന്നു കഴിയുമ്പോൾ. മടങ്ങിപ്പോകാനുള്ള വഴിയും അവർ അടയ്ക്കും.'

'നീ ഇതെങ്ങനെയറിഞ്ഞു?' വിശ്വസിക്കാൻ വിഷമമുള്ള വാർത്തയുടെ ഉറവിടമറിയണം. വീണ്ടുവിചാരമില്ലാതെ തീരുമാനങ്ങളെടുക്കുന്ന സ്വഭാവക്കാരനല്ല ചാക്കോച്ചൻ.

വർക്കി ഭയപ്പെട്ട ചോദ്യമാണ്. രക്ഷപെടാനുള്ള പഴുതുകൾ അവൻ കണ്ടുവെച്ചിരുന്നു. അപ്പനെപ്പോലെ ആദരിക്കുന്ന ചാക്കോച്ചന്റെ മുഖത്തു നോക്കി കള്ളം പറയാൻ മടിയുണ്ട്. പക്ഷെ, ആ കള്ളം സത്യത്തിനുവേണ്ടിയാണ്. നല്ലതിനുവേണ്ടിയാണ്. 'ഗൂഢാലോചനയിൽ പങ്കെടുത്ത ഒരാൾ പറഞ്ഞതാണ്. പേരു വെളിപ്പെടുത്തരുതെന്നാണ് കരാർ.'

'ആരു പറഞ്ഞാലെന്താ ചാക്കോച്ചാ. മാമ്മച്ചൻ വെല്ലുവിളിച്ചുപോയതല്ലേ? അപ്പോൾ സംഭവം സത്യം തന്നെയായിരിക്കും. എനിക്കിപ്പോൾ സംശയമില്ല.'

വികാരിയച്ചൻ ഇടപെട്ടതുകൊണ്ട് കൂടുതൽ അസത്യങ്ങൾ പറയേണ്ടിവന്നില്ല.

'കാര്യം ശരിയാണെന്നു തീരുമാനിച്ച നിലയ്ക്ക് നമ്മളെന്താണ് ചെയ്യേണ്ടതെന്നാണ് ആലോചിക്കാനുള്ളത്.'

ചാക്കോച്ചൻ പറഞ്ഞുതീർന്നപ്പോൾ സന്ധ്യാപ്രാർത്ഥനയുടെ മണിമുഴങ്ങി.

'നമുക്കാലോചിക്കാം. പ്രാർത്ഥന കഴിയട്ടെ. പ്രാർത്ഥിക്കുമ്പോൾ എന്തെങ്കിലും വഴി ദൈവം കാണിച്ചു തരാതിരിക്കില്ല.'

അച്ചൻ പള്ളിയിൽ കയറി കറുത്ത കുപ്പായം ധരിച്ചുകൊണ്ട് തുടങ്ങി.

'ശുബഹോലാ ബോലബറൂകാദീശോ'

പ്രാർത്ഥന ഏറ്റുപറയാൻ കപ്യാരും ചാക്കോച്ചനുമുണ്ടായിരുന്നു. മണിയടി കേട്ടുവന്ന നാലഞ്ചു പേർകൂടി സന്ധ്യാപ്രാർത്ഥനയിൽ പങ്കുചേർന്നു. തോമസുകുട്ടിയും വർക്കിയും മടങ്ങുവാൻ തിടുക്കം കാട്ടിയില്ല. തീരുമാനമെടുക്കേണ്ട വലിയൊരു പ്രശ്നം മുമ്പിലുണ്ടെങ്കിലും വല്യച്ചൻ പ്രാർത്ഥനകളും പാട്ടുകളും ചുരുക്കിയില്ല. സന്ധ്യ, രാത്രിയുടെ ആലിംഗനത്തിൽ അമർന്നുകഴിഞ്ഞു. പ്രാർത്ഥന കഴിഞ്ഞ് പിരിഞ്ഞവർ ആലോചനയ്ക്കാവശ്യമില്ലാത്തവരായിരുന്നു. കറുത്ത കുപ്പായം അഴിച്ചുവെച്ച വികാരിയച്ചൻ വരാന്തയിലെത്തിയപ്പോൾ ചാക്കോച്ചനും കൂട്ടരും കാത്തുനിൽക്കുന്നുണ്ട്.

'അച്ചാ, ഒട്ടും പേടിക്കേണ്ട. മാളിയേക്കന്റെ പരിപാടി പൊളിക്കാനുള്ള വഴി തെളിഞ്ഞിട്ടുണ്ട്.'

'എങ്ങനെ?'

'മെത്രാച്ചനെ അവർ തടയുന്നതു പഴയന്നൂരിനടുത്തുവച്ചല്ലേ? അതിനുമുമ്പുള്ള വലിയ പാലത്തിൽവച്ചു നമ്മുടെ ആളുകൾ തടഞ്ഞു നിർത്തും. എന്നിട്ടു മെത്രാച്ചനെ വള്ളത്തിൽ കയറ്റി പള്ളിക്കടവിലെത്തിക്കും.'

തൂക്കുവിളക്കിന്റെ തിരി ആളിക്കത്തിയതുപോലെയുള്ള വെളിച്ചമാണ് വികാരിയച്ചന്റെ കണ്ണുകളിൽ.

'ഞാൻ പറഞ്ഞില്ലേ?' പ്രാർത്ഥിക്കുമ്പോൾ എന്തെങ്കിലും വഴിതെളിയുമെന്ന്. ചാക്കോച്ചന്റെ ആലോചന കൊള്ളാം. പക്ഷെ, അതെങ്ങനെ നടപ്പിലാക്കും. എല്ലാം രഹസ്യമായിരിക്കണം.

'അതൊക്കെ നടക്കുമച്ചാ. എന്റെ നെരണത്തുകാരൻ മരുമോനു അതിനുപറ്റിയ വള്ളമുണ്ട്. വള്ളക്കാരുണ്ട്. തോമസുകുട്ടി നെരണത്തു പോയി വള്ളോമായി വലിയപാലത്തിന്റെ അടുത്തു കിടക്കും. അവിടെ തോമസുകുട്ടിയെ സഹായിക്കാൻ ആളുകളുണ്ടാവും.'

'അതിനു ഞങ്ങളുണ്ട്. ഞാനും പാപ്പീം.'

മാത്തുക്കുട്ടിയേം വേണേൽ വിളിക്കാം.

വർക്കി എന്തിനും തയ്യാറാണ്.

'നിങ്ങളിൽ ആരെങ്കിലും ഒരാളിവിടെ വേണം. ഇവിടുത്തെ ഒരുക്കങ്ങൾക്ക്.'

'എന്നാൽ അങ്ങനെ തീരുമാനിക്കാം. തൽക്കാലം മറ്റാരും ഈ വിവരമറിയണ്ടാ.'

'എന്നാപ്പിന്നെ നിങ്ങളു പൊയ്ക്കോ. എന്തൊക്കെയാണ് ചെയ്യേണ്ടതെന്നു പിന്നെപ്പറയാം.' മകന്റെ നേർക്കു നോക്കി ചാക്കോച്ചൻ പറഞ്ഞു.

ഇരുട്ടു നിറഞ്ഞ വഴിയിലൂടെ മടങ്ങുമ്പോൾ മനസ്സിൽ വെളിച്ചമുണ്ടായിരുന്നു.



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

# INTO THE PROMISED LAND TOUR

**Tour date 11-23 Feb 2011**



**13 DAYS**
**10 NIGHTS**
**SPIRITUAL JOURNEY**
**TO THE LAND OF JORDAN,**
**ISRAEL, EGYPT**
**- ENGLISH SPEAKING**

**ഈ തീർത്ഥാടനവേളയിൽ**
**ബഹു. ജോയി പൈങ്ങോളിൽ അച്ചൻ**
**വി. കുർബ്ബാന അർപ്പിക്കുന്നതായിരിക്കും.**

Goup Leader
Fr. Joy Pyngolil,
St. Thomas Indian Orthodox Church
of South Florida
Cell No 772-633-5728

**The price from New York $2799**
**from Miami $2999**
**call for other cities**
Plus taxes of $95.00 per person
subject to change unless ticketed
Travel insurance highly recommended.

Faith hOlidays
A Pilgrim Tour to the Holyland

**587 Main Street, Suite 104 New Rochelle, NY 10801**
Cell **Ani George : 914 720 2051** Cell **Jacob Thomas : 954-336-7731**
**www.faithholidays.com**

**INCLUDES**
AIR ON DELTA AIRLINES
FIRST CLASS HOTELS
BREAKFAST, LUNCH & DINNER
LUXURY A/C VEHICLE WITH ENGLISH SPEAKING GUIDES
ISRAEL, EGYPT & JORDAN BORDER TAXES
TIPS TO DRIVER & GUIDES

**FAITHHOLIDAYS** a guiding star to the holy land

10
2010 സെപ്റ്റംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*അനുഭവങ്ങളാണ് ജ്ഞാനത്തിന്റെ ഏക ഉറവിടം.*

**– സ്വാമി വിവേകാനന്ദൻ**



## വാരാന്ത്യ ലോകം



**മ**ക്കയിലെ മസ്ജിദുൽ ഹറാമിൽ ഉംറ തീർത്ഥാടകരും സന്ദർശകരും മക്കനിവാസികളുമടക്കം 25ലക്ഷം വിശ്വാസികൾ പെരുനാളിൽ പങ്കെടുത്തു.





**ലോ**കവ്യാപാരകേന്ദ്രം തകർത്തതിന്റെ വാർഷിക ദിനത്തിൽ ഖുർ ആൻ കത്തിക്കുമെന്ന് ഡവ്‌വേൾഡ് ഔട്ട്റീച്ച് സെന്റർ മേധാവി പാസ്റ്റർ ടെറി ജോൺസിന്റെ പ്രസ്താവനയെ ഹിലരി ക്ലിന്റൻ ഉൾപ്പെടെയുള്ള നേതാക്കൾ അപലപിച്ചു.

**നേ**പ്പാളിൽ നടന്ന പ്രധാനമന്ത്രി പദത്തിലേക്കുള്ള തെരഞ്ഞെടുപ്പിൽ മാവോയിസ്റ്റ് നേതാവ് പ്രചണ്ഡ ഏഴാം തവണയും പരാജയപ്പെട്ടതിനെതുടർന്ന് നേപ്പാളിലെ രാഷ്ട്രീയ അനൈക്യം അവസാനിപ്പിച്ചില്ലെങ്കിൽ ആ രാജ്യത്തെ യു.എൻ ദൗത്യം അവസാനിപ്പിക്കുമെന്ന് യു.എൻ.സെക്രട്ടറി ബാൻ കീ മൂൺ പറഞ്ഞു.

**ധ**നകാര്യമന്ത്രാലയത്തിൽ നടന്ന 300 ദശലക്ഷം ഡോളറിന്റെ അഴിമതിയാരോപണത്തിൽ പ്രധാനമന്ത്രിക്കെതിരെ ആരോപണം നടത്തിയ തിമൂർ ഉപപ്രധാനമന്ത്രി മരിയോ കരാസ്കാലോ രാജിവച്ചു.

**പ്ര**സിഡന്റിന് കൂടുതൽ അധികാരം നൽകുന്ന ഭരണഘടനാ ബില്ല് ശ്രീലങ്കൻ പാർലമെന്റ് പാസാക്കി. ഇതോടെ പ്രസിഡന്റ് സ്ഥാനത്തേക്ക് എത്രപ്രാവശ്യം വേണമെങ്കിലും മത്സരിക്കാം.

**ഇ**ന്ത്യയടക്കമുള്ള രാജ്യങ്ങളിലേക്കു സർക്കാരിന്റെ ഐടി പദ്ധതികൾക്കും മറ്റുമായി പുറംജോലിക്കരാർ നൽകുന്നത് അമേരിക്കയിലെ ഒഹിയോ സംസ്ഥാനം നിരോധിച്ചു.



**രാ**ഷ്ട്രീയ അനിശ്ചിതത്വങ്ങൾക്ക് വിരാമമിട്ടുകൊണ്ട് ഓസ്ട്രേലിയയിൽ ലേബർ പാർട്ടി അധികാരത്തിൽ. 1943നു ശേഷം അധികാരത്തിലെത്തുന്ന ആദ്യന്യൂനപക്ഷ സർക്കാരാണിത്. ലേബർ പാർട്ടി നേതാവും പ്രധാനമന്ത്രിയുമായ ജൂലിയ ഗില്ലാർഡിയാണ് രാജ്യത്തെ നയിക്കുന്നത്.

**ആ**രോഗ്യമുള്ള കോശങ്ങൾക്കു ക്ഷതം തട്ടാതെ എച്ച്ഐവി ബാധിച്ച കോശങ്ങളെ നശിപ്പിക്കാനുള്ള വിദ്യ കണ്ടുപിടിച്ചതായി ഇസ്രായേലി ശാസ്ത്രജ്ഞർ.

**സ**ക്കീന മുഹമ്മദ് അഷ്തിയാനിയെ വ്യഭിചാരക്കുറ്റത്തിന് കല്ലെറിഞ്ഞുകൊല്ലുവാനുള്ള ഇറാന്റെ തീരുമാനം ലോകരാജ്യങ്ങളുടെ പ്രതിഷേധത്തെ തുടർന്ന് മാറ്റിവച്ചു.

**മ**നസ്സിലുള്ളത് അതുപടി കംപ്യൂട്ടറിലേക്ക് പകർത്താനാവുമെന്ന് ലണ്ടൻ യൂട്ടാ യൂവേഴ്സിറ്റി പ്രൊഫസർ ബ്രാഡ്‌ലി ഗ്രെഗറിന്റെ നേതൃത്വത്തിലുള്ള സംഘത്തിന്റെ പരീക്ഷണം വിജയിച്ചതായി അവർ അവകാശപ്പെട്ടു.

**ബ്രി**ട്ടന്റെ പ്രത്യേക അഫ്ഗാൻ– പാകിസ്ഥാൻ ദൂതൻ ഷെരാഡ് കൗപർ നാറ്റോ–യു എസ് അധികൃതരുമായുണ്ടായ അഭിപ്രായവ്യത്യാസത്തെ തുടർന്ന് രാജിവച്ചു.

**ജോർ**ജിയയോടു ചേർന്നുകിടക്കുന്ന പ്രശ്നസങ്കീർണ്ണമായ റഷ്യൻ പ്രദേശത്തുണ്ടായ കാർബോംബ് സ്ഫോടനത്തിൽ 17 പേർ കൊല്ലപ്പെട്ടു.




*മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായെക്കുറിച്ചുള്ള ടി.വി. പരമ്പരയുടെ സ്വിച് ഓൺ കർമ്മത്തിൽ നിന്നും...*

**എഡിറ്റോറിയൽ**

# പരുമല പുണ്യവാളൻ മെഗാപരമ്പരയാകുമ്പോൾ...



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**എ**ല്ലാ വിജയങ്ങൾക്കും കാരണമായ തന്റെ കുതിരയുടെ ചിത്രം വരപ്പിക്കുവാൻ ഒരുവേള ചക്രവർത്തി തീരുമാനിച്ചു. പ്രഗത്ഭനായ ചിത്രകാരനെ വരുത്തി കുതിരയുടെ അതേവലിപ്പത്തിലുള്ള ചിത്രം വരപ്പിച്ചു. എല്ലാവരും ചിത്രകാരനെ അഭിനന്ദിച്ചുവെങ്കിലും പിന്നീട് ആ കുതിര മുടന്തിയാണ് കാലം കഴിച്ചത്. ഒരു കുളമ്പ് വരയ്ക്കാൻ ചിത്രകാരൻ വിട്ടുപോയത്രെ!

പരിശുദ്ധ പരുമല തിരുമേനി മലങ്കര ഓർത്തഡോക്സ് സഭയുടെ അമൂല്യരത്നമാണ്. ആ കബറിടത്തിൽ നിന്നും ലഭിക്കുന്ന പണവും പണ്ടവുമാണ് സഭയുടെ പ്രതിസന്ധിഘട്ടങ്ങളിൽ തുണയായിട്ടുള്ളത്. അവിടെനിന്നും ആർജ്ജിക്കുന്ന ആത്മീയതയാണ് അഭംഗുരം മുന്നേറുവാൻ പ്രേരണ നൽകുന്നത്. ഓരോ സഭാവിശ്വാസിയുടെയും മനസ്സിൽ തിരുമേനിയെക്കുറിച്ച് ഒരു ചിത്രമുണ്ട്. അതൊരുപക്ഷെ കലാകാരന്മാർ വരച്ച എണ്ണച്ഛായാചിത്രം മാത്രമായിരിക്കണമെന്നില്ല.

തുമ്പമൺ സ്വദേശിയായ എന്റെ മാതാവിന്റെ പിതാവാണ് വടക്കേമേലതിൽ ടി.ഐ. ഇടുക്കുള. നാലാം വയസ്സുമുതൽ പതിനാലാം വയസ്സുവരെ അദ്ദേഹം തിരുമേനിയെ അടുത്തറിഞ്ഞ വ്യക്തിയാണ്. നൂറ്റിയഞ്ചാം വയസ്സിൽ അദ്ദേഹം അന്തരിച്ചു. തിരുമേനി വന്നുവെന്നറിഞ്ഞാൽ കടയിൽ നിന്നും കൽക്കണ്ടവും ഉണക്കമുന്തിരിയും വാരിയെടുത്തുകൊണ്ട് വലിയകുഞ്ഞ് എന്ന ആ ചെറുബാലൻ തിരുമേനിയുടെ അടുത്തെത്തുമായിരുന്നു. സ്വന്തം വെള്ളി പാക്കുവെട്ടികൊണ്ട് തിരുമേനി കൽക്കണ്ടം മുറിച്ച് അവിടെ കൂടിയ കുട്ടികൾക്ക് സാരോപദേശത്തോടൊപ്പം മധുരവും നൽകുമായിരുന്നു.

തിരുമേനിയുടെ കാലശേഷം കാലഗണനയന്ത്രം ഉപയോഗിച്ച് അവിടെയുള്ള ഒരു ഭവനക്കാർ അകാരണമായി തിരുമേനിയെ വിളിച്ചുവരുത്തിയതും, കുളികഴിഞ്ഞ് മുലക്കച്ചകെട്ടി ഈറനണിഞ്ഞുവന്ന നായർ സ്ത്രീ തിരുമേനിയെ കണ്ടിട്ടേ പോകുകയുള്ളുവെന്നും നിർബന്ധം പിടിച്ചതിനാൽ ബുദ്ധിഭ്രമം വന്നു എന്നുമൊക്കെയുള്ള നിരവധി കഥകൾ തുമ്പമൺ പ്രദേശത്ത് പ്രചാരത്തിലുണ്ട്. അഭിവൃദ്ധിയുടെയും അപഭ്രംശത്തിന്റെയും രോഗനിവാരണത്തിന്റെയും കഥകൾ തിരുമേനിയുമായി ബന്ധപ്പെട്ട ഓരോ പ്രദേശത്തിനും അവകാശപ്പെട്ടതാണ്.

ഫാ.ഡോ. ടി.ജെ.ജോഷ്വാ, ഫാ.ഡോ.കെ.എം.ജോർജ്, ഫാ.ഡോ.ജേക്കബ് കുര്യൻ, ഫാ.ജോൺ തോമസ് കരിങ്ങാട്ടിൽ തുടങ്ങിയ പ്രഗത്ഭരായ വൈദികശ്രേഷ്ഠരും പുത്തൻകാവ് മാത്തൻ തരകൻ, ഡോ.സാമുവൽ ചന്ദനപ്പള്ളി, ഡോ.കെ.എം. തരകൻ, ഡോ.സി.ജെ.റോയി, ഡോ.ജോസ് പാറക്കടവിൽ, ജോയൻ കുമരകം, പ്രൊഫ. ബിനോയ് ചാത്തുരുത്തി, പോൾ മണലിൽ, ഡോ.എം.കുര്യൻ തോമസ്, തോമസ് നീലാർമഠം, സിബി തരകൻ, ജോയ്സ് തോട്ടയ്ക്കാട്, അലക്സ് തെക്കനാട്ട്, റെജി പാറപ്പുറത്ത്, അനി വർഗീസ് തുടങ്ങിയുള്ള അത്മായരും പരുമല തിരുമേനിയെക്കുറിച്ചുള്ള വേണ്ടത്ര വിവരങ്ങൾ ഗ്രന്ഥരൂപത്തിലൂടെ നൽകിയിട്ടുണ്ട്.

ഇപ്പോഴിതാ ആ പുണ്യാത്മാവിനെക്കുറിച്ച് എം.എ ക്രിയേഷൻസിന്റെ ബാനറിൽ എം.എ.മാത്യു ടിവി പരമ്പര ഇറക്കുന്നു. ജി.കൃഷ്ണമൂർത്തി സംവിധാനവും വിജു ജോൺ ഇടത്തറ തിരക്കഥയും നിർവ്വഹിക്കുന്നു. മെഗാ പരമ്പര എന്നാണ് കേൾക്കുന്നത്. തിരുമേനിയുടെ ജീവിതവും സന്ദേശവും തലമുറകൾക്ക് ലഭ്യമാക്കുവാൻ ലക്ഷങ്ങളുമായി ഇറങ്ങിപ്പുറപ്പെട്ടിരിക്കുന്നവരുടെ അനുഭവത്തിന്റെ തീക്ഷ്ണതയായിരിക്കാം അതിനവരെ പ്രേരിപ്പിച്ചത്.

പരിശുദ്ധ കാതോലിക്ക ബാവായുടെ പ്രൈവറ്റ് സെക്രട്ടറിയായി തുടരുന്ന ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്തായുടെ അസാന്നിദ്ധ്യത്തിൽ അദ്ദേഹത്തിന്റെ ആത്മമിത്രമായ ഡോ. പുലിക്കോട്ടിൽ ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത ഭദ്രദീപം തെളിയിച്ച് പരമ്പരയുടെ സ്വിച്ച് ഓൺ കർമ്മം കോട്ടയം കെ.പി.എസ് മേനോൻ ഹാളിൽ നിർവ്വഹിച്ചു. മനോരമ മറിയം മാമ്മൻ മാത്യുവാണ് സ്വിച്ച് ഓൺ കർമം നിർവ്വഹിച്ചത്. സഭാനേതൃത്വത്തിന് കഴിയാത്തത് സഭാംഗങ്ങളിൽ ചിലർക്കു കഴിഞ്ഞുവെന്നത് അഭിനന്ദനാർഹമാണ്.

എന്നാൽ പുണ്യപുരുഷന്റെ ജീവിതം സീരിയലാകുമ്പോൾ അതിനൊരു 'കടമറ്റത്ത് കത്തനാർ' ശൈലിയാണ് സ്വീകരിക്കുന്നതെങ്കിൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് അത് അപമാനമായി തീരും.

കേരളചരിത്രത്തിലെ പരിവർത്തനകാലഘട്ടമാണ് ഈ സീരിയലിന്റെ പശ്ചാത്തലം. കേരള സമൂഹം മലയാളി മെമ്മോറിയലിനെ അംഗീകരിച്ചപ്പോൾ അതിനെതിരെ ആലപ്പുഴയിൽ നടന്ന യോഗത്തിൽ പുണ്യപിതാവ് അദ്ധ്യക്ഷനായിരുന്നു. അവഗണിക്കപ്പെട്ട ഒരു സമൂഹം പരിവർത്തനത്തിന് തയ്യാറായപ്പോൾ അതിനെതിരെയാണ് ശുഭാനന്തപ്രസ്ഥാനം ശക്തമായത്. സ്വസമുദായത്തെയും പിന്നാക്ക സമുദായത്തെയും ഉദ്ധരിക്കുന്നതിൽ ശ്രീനാരായണഗുരു പ്രതിജ്ഞാബദ്ധനായി. പനയന്നാർ കാവിലെ യക്ഷി എന്നത് ഹൈന്ദവ ദേവതാ സങ്കല്പമാണ്. ഇത്തരം നിരവധി തൊട്ടാൽ പൊള്ളുന്ന വിഷയങ്ങൾ പരമ്പരക്കാർ എങ്ങനെ കൈകാര്യം ചെയ്യുന്നു എന്നത് സൂക്ഷ്മതയോടെ ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. എണ്ണം നിജപ്പെടുത്തിയും സ്ക്രിപ്റ്റ് വിദഗ്ദ്ധസമിതി പരിശോധിച്ചുമാണ് ചിത്രീകരണം നടക്കേണ്ടത്. അല്ലായെങ്കിൽ പല വിവാദങ്ങൾക്കും വഴിയൊരുക്കും. ഈ പുണ്യഗോപുരം തകർന്നാൽ അതൊരു ആത്മീയ ദുരന്തമാകും. പരമ്പരയ്ക്ക് സഭയുമായി ബന്ധമില്ലെങ്കിലും പരുമല പുണ്യവാളചരിതം 'മാന്ത്രികതയിലേക്കും യക്ഷിക്കഥകളിലേക്കും' ഏറെനാളുകൾ വലിച്ചിഴക്കപ്പെടാതിരിക്കുവാൻ സഭാനേതൃത്വം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.

*വിചിന്തനം*



*മതപാരമ്പര്യങ്ങൾ പൊതുവെ പരിശോധിച്ചാൽ ആത്മീയ നിഷ്ഠകൾക്കും സാധനകൾക്കും തപസ്യകൾക്കും ഊന്നൽ നൽകിയിരിക്കുന്നത് കാണാം. നോമ്പും ഉപവാസവും നാസീർ വ്രതവും ശബ്ബതാചരണവും മറ്റു യഹൂദമതപാരമ്പര്യത്തിലെ ആത്മീയ സാധനകൾ ആയിരുന്നതുപോലെ ഹൈന്ദവ ക്രൈസ്തവ ഇസ്ലാമിക മതപാരമ്പര്യങ്ങളും അവരവരുടേതായ ശിക്ഷണങ്ങൾ രൂപപ്പെടുത്തിയിട്ടുണ്ട്. മതജീവിതത്തിൽ ഈ നിഷ്ഠകൾക്ക് പ്രതീകാത്മകവും പ്രായോഗികവുമായ അർത്ഥ തലങ്ങൾ കണ്ടെത്തുവാൻ കഴിയും.*

# ആദ്ധ്യാത്മികതയിലെ ചില ക്രിസ്തുഭാവങ്ങൾ

**ഡോ.സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്ത**

**യേ**ശുവിന്റെ ആദ്ധ്യാത്മിക ഒരുപക്ഷെ ഈ തലവാചകം വായനക്കാരിൽ ചില സംശയങ്ങൾ ഉണർത്തിയേക്കാം. യേശുവിന്റെ ജീവിതത്തെ ആത്മീയമെന്നും ഭൗതികമെന്നും തിരിക്കാമോ? ആത്മീയതയിൽ നിന്നും വിഭിന്നമായ ഒരു ജീവിതമണ്ഡലം യേശുവിന്റെ ജീവിത വ്യാപാരത്തിൽ ഉണ്ടായിരുന്നോ? ഇത്തരം ചോദ്യങ്ങൾക്കുള്ള മറുപടി യേശുവിന്റേതെന്നല്ല, ആരുടെയും ജീവിതത്തെ ആത്മീകം, ഭൗതികം എന്നു തരം തിരിക്കുന്ന രീതി പൗരസ്ത്യ ക്രൈസ്തവ ദർശന പാരമ്പര്യത്തിലില്ല എന്നതാണ്. ജീവിതത്തിന്റെ സമസ്തമേഖലകളെയും സമഗ്രമായി സമന്വയിപ്പിക്കുന്ന ജീവിത രീതിയാണ് ആത്മാർത്ഥമായ ആദ്ധ്യാത്മികത; തരം തിരിവുകളില്ലാതെ ജീവിതാനുഭവങ്ങളെ വീക്ഷിക്കുന്ന സമഗ്രതയാണത്. യേശുവിന്റെ ആദ്ധ്യാത്മികത എന്നതുകൊണ്ട് ഇവിടെ ഉദ്ദേശിക്കുന്നത് ദൈവ മനുഷ്യബന്ധത്തിൽ യേശു ഊന്നൽ നൽകിയ ചില തലങ്ങൾ വ്യക്തമാക്കുക എന്നതാണ്. യേശുവിന്റെ ആത്മീയത ഈ തലത്തിൽ മാത്രം ഒതുങ്ങിനിന്നുവെന്ന് ഇതുകൊണ്ട് അർത്ഥമാക്കുന്നില്ല. സമകാലിന ക്രൈസ്തവ ആദ്ധ്യാത്മിക മണ്ഡലങ്ങളിൽ ആത്മീകം എന്ന കുപ്പായം അണിഞ്ഞ ചില പ്രവണതകളുടെ പശ്ചാത്തലത്തിലാണ് ഇത്തരം ഒരന്വേഷണത്തിന് മുതിരുന്നത്. യേശുക്രിസ്തുവിന്റെ ജീവിതത്തെ സംബന്ധിച്ച് നാല് സുവിശേഷങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്ന വസ്തുതകളുടെ അടിസ്ഥാനത്തിലാണ് ചുവടെ കുറിക്കുന്ന ആശയങ്ങൾ രൂപീകരിക്കാൻ ശ്രമിച്ചിരിക്കുന്നത്. പുതിയ നിയമത്തിലെ ഇതരഭാഗങ്ങൾ ഈ ആശയരൂപീകരണത്തിന് പ്രത്യക്ഷതയിൽ ഉപയോഗിച്ചിട്ടില്ല.

**ചില ഊന്നലുകൾ:** ദൈവ മനുഷ്യബന്ധത്തെ അനുഷ്ഠാനങ്ങളിലും ആചാരങ്ങളിലും തളച്ചിട്ടിരുന്ന യഹൂദമത പാരമ്പര്യത്തെ ശക്തിയുക്തം എതിർത്ത യേശു തന്റെ കാലഘട്ടത്തിൽ ആത്മീയതയ്ക്ക് പുതിയ അർത്ഥതലങ്ങൾ കണ്ടെത്തുകയായിരുന്നു. ദൈവ മനുഷ്യബന്ധം ലാളിത്യമാർന്ന നിഷ്കപടാനുഭവം ആണെന്നും അതിന്റെ പ്രതിഫലനം ദൈനംദിന ജീവിതത്തിനും അന്യോന്യ ബന്ധങ്ങളിൽ പ്രകടമാകണമെന്നും അദ്ദേഹം കണ്ടെത്തി. യേശുക്രിസ്തു ഊന്നൽ നൽകിയ ചില കാര്യങ്ങൾ പൗരോഹിത്യ ശുശ്രൂഷയിൽ ശ്രദ്ധിക്കപ്പെടേണ്ട ചില ശൈലികൾ കുറിക്കുന്നു.

1. സ്നേഹം പുറപ്പെടുവിക്കാത്ത ആത്മീയ നിഷ്ഠകളും ശിക്ഷണങ്ങളും വ്യർത്ഥം

മതപാരമ്പര്യങ്ങൾ പൊതുവെ പരിശോധിച്ചാൽ ആത്മീയ നിഷ്ഠകൾക്കും സാധനകൾക്കും തപസ്യകൾക്കും ഊന്നൽ നൽകിയിരിക്കുന്നത് കാണാം. നോമ്പും ഉപവാസവും നാസീർ വ്രതവും ശബ്ബതാചരണവും മറ്റു യഹൂദമതപാരമ്പര്യത്തിലെ ആത്മീയ സാധനകൾ ആയിരുന്നതുപോലെ ഹൈന്ദവ ക്രൈസ്തവ ഇസ്ലാമിക മതപാരമ്പര്യങ്ങളും അവരവരുടേതായ ശിക്ഷണങ്ങൾ രൂപപ്പെടുത്തിയിട്ടുണ്ട്. മതജീവിതത്തിൽ ഈ നിഷ്ഠകൾക്ക് പ്രതീകാത്മകവും പ്രായോഗികവുമായ അർത്ഥ തലങ്ങൾ കണ്ടെത്തുവാൻ കഴിയും. നിരർത്ഥകം എന്ന് മുദ്രയടിച്ച് ഈ ആത്മീയാനുഷ്ഠാനങ്ങളെ പുറംതള്ളുന്നത് യുക്തിഹീനവുമാണ്. എന്നാൽ ആത്മീയാനുഷ്ഠാനങ്ങളും സാധനകളും അതിന് വിധേയപ്പെടുന്ന വ്യക്തിയിൽ സ്നേഹം ഉളവാക്കുന്നില്ലെങ്കിൽ നിരർത്ഥകമാകും. പുറം വെടിപ്പാക്കിയ കിണ്ടികിണ്ണങ്ങൾ മാത്രമായി ആ വ്യക്തി തീരും. അകമേ ജീർണ്ണിച്ചു നാറുന്ന ദുഷിപ്പുകളും വെള്ള തേച്ച ശവക്കല്ലറകളെ എന്ന് യേശു പരീശരൂപങ്ങളെ വിളിച്ചതും സ്നേഹം ഉളവാക്കാത്ത കഠിന ശിക്ഷണങ്ങളെ കണ്ടതുകൊണ്ടാണ്. ഏത് ശിക്ഷണമാർഗ്ഗം സ്വീകരിച്ചു എന്നതല്ല, ശിക്ഷണത്തിലൂടെ സംജാതമാകേണ്ട സ്നേഹാർദ്രമായ സമീപനം ഉരുവാക്കുക എന്നതാണ് മതജീവിതത്തിൽ പ്രാധാന്യമർഹിക്കുന്നത്. കഠിനമായ ആത്മീയശിക്ഷണങ്ങൾക്ക് (നാല്പതു ദിവസത്തെ ഉപവാസം, രാത്രിയാമങ്ങളിലെ ജാഗരണം, താബോറിലെ സംസർഗ്ഗം), സ്വയം വിധേയപ്പെട്ട യേശുക്രിസ്തു അവയുടെ ഫലം പുറപ്പെടുവിച്ചത് സ്നേഹാർദ്രമായ മനസ്സോടെ മനുഷ്യരെ സമീപിച്ചതു വഴിയാണ്. ലക്ഷ്യത്തേക്കാൾ മാർഗ്ഗത്തിന് പ്രാധാന്യം നൽകി. മാർഗ്ഗം അതിൽ തന്നെ ലക്ഷ്യമാകുന്ന അവസ്ഥാവിശേഷം നിർജ്ജീവമായ ആത്മീയതയുടെ ഫലമായിരിക്കും. അനുഷ്ഠാനാധിഷ്ഠിതമായ സാധനകൾക്ക് ഈ വിധം അമിത പ്രാധാന്യം നൽകുന്നതുകൊണ്ടാണ് പല വിശുദ്ധന്മാർക്കും സ്നേഹത്തിന്റെ നല്ല വാക്കുപോലും പറയാൻ കഴിയാതെ ആത്മീയതയുടെ കപടഗൗരവം നടിക്കേണ്ടിവരുന്നത്. ആത്മീയതയുടെ പല കളരികളിലും കപടഗൗരവമണിഞ്ഞ ഗുരുക്കന്മാരെ കാണുന്നതും ഇതുമൂലമാണ്.

2. മാനുഷിക ബന്ധങ്ങൾക്ക് നൽകിയ ഉയർന്ന സ്ഥാനം

അർത്ഥവത്തായ ആത്മീയതയിൽ ദൈവ മനുഷ്യബന്ധം അതിശക്തമായിരിക്കണമെന്ന് പ്രതീക്ഷിക്കപ്പെടുന്നതുപോലെ തന്നെ ആ ബന്ധത്തിൽ നല്ല ഫലങ്ങൾ വ്യക്തികൾ തമ്മിലുള്ള ബന്ധത്തിലും പ്രകടമാകണം എന്നു കൂടി പ്രതീക്ഷിക്കപ്പെടുന്നു. മനുഷ്യബന്ധങ്ങളെ നിരാകരിക്കുന്ന മാനസീകാവസ്ഥയാണ് ആത്മീയത എന്ന ചിന്താഗതി അയുക്തവും വേദപുസ്തകവെളിപാടുകൾക്ക് നിരക്കാത്തതുമാണ്. ദൈവത്തോടുള്ള ബന്ധത്തിന് പ്രഥമസ്ഥാനം നൽകിക്കൊണ്ട് തന്നെ മനുഷ്യബന്ധങ്ങൾക്ക് അർഹമായ സ്ഥാനം നൽകുവാനും കഴിയുന്ന വിധമായിരുന്നു യേശു തന്റെ ആത്മീയത കെട്ടിപ്പടുത്തത്. ലാളിത്യമാർന്ന ആ ജീവിതത്തിന്റെ ആർജ്ജവത്വം പ്രകടമായത് സമൂഹത്തിന്റെ വൈ

വിധ്യമാർന്ന തലങ്ങളിലെ വ്യക്തിത്വങ്ങളുമായി ക്രിയാത്മകമായ ബന്ധം സ്ഥാപിച്ചപ്പോഴാണ്. ചുങ്കക്കാരനും വേശ്യാസ്ത്രീയും തന്റെ സുഹൃദ്‌വലയങ്ങളിൽ വന്നതങ്ങനെയാണ്. ദീനാനുകമ്പയോ മനസ്സലിവോ മാത്രമായിരുന്നില്ല, രോഗികളിലേക്കും വേദനിക്കുന്ന ഇതര വ്യക്തികളിലേക്കും യേശുവിന്റെ ശ്രദ്ധ തിരിച്ചുവിട്ടത്. പ്രത്യുത ഇതര വ്യക്തികളോടുള്ള ക്രിയാത്മകബന്ധത്തിന്റെ പ്രതീകങ്ങളായിരുന്നു യേശുവിന്റെ ഓരോ അത്ഭുപ്രവർത്തികളും. ആത്മീയതയുടെ അതിപ്രസരത്തിൽ കൂടെ പ്രവർത്തിക്കുന്ന സുഹൃത്തിനെ അവഗണിക്കുന്ന പ്രവണതയാണ് പ്രകടമാകുന്നതെങ്കിൽ അത്തരത്തിലുള്ള ആത്മീയതയുടെ സത്യസന്ധത സംശയിക്കപ്പെടേണ്ടിയിരിക്കുന്നു. ഒരേ സമയം ഈ രണ്ട് ഭാവങ്ങളും പ്രകടിപ്പിക്കുന്ന ആത്മീയ വ്യക്തിത്വങ്ങളാണധികവും എന്ന സത്യം ഒരുപക്ഷെ ആത്മീയതയിലെ വൈരുദ്ധ്യമായിരിക്കണം.

അർത്ഥവത്തായ ഈ പരസ്പരബന്ധം ചിലപ്പോൾ വർഗ്ഗ വർണ്ണ മത തലങ്ങളിലെപ്പോലും അതിജീവിക്കുന്ന വിധമുള്ളതായിരിക്കും. സത്യസന്ധമായ ആത്മീക ചൈതന്യമുള്ളയാളുകൾക്ക് ഇതര മതവിശ്വാസികളോടും മതേതരരോടും ആരോഗ്യപരമായ ബന്ധം കാത്തുസൂക്ഷിക്കുവാൻ കഴിയും.

3. ലാളിത്യപരമായ സംശുദ്ധി

കർമ്മനിബദ്ധവും അനുഷ്ഠാധിഷ്ഠിതവുമായ ആത്മീയ വ്യവസ്ഥികളിൽ നിന്ന് വ്യത്യസ്ഥമായി ലാളിത്യത്തിലൂന്നിയ വിശുദ്ധിയായിരുന്നു യേശുവിന്റെ ആത്മീയതയുടെ മുഖമുദ്ര. ജീവിതത്തിന്റെ സമസ്ത മേഖലകളിലും ഇത് പ്രകടമായിരുന്നു. പലസ്തീനിലെ സാധാരണ ജനങ്ങൾക്ക് ബോധ്യമാകുംവിധം ലാളിത്യമാർന്നതായിരുന്നു അദ്ദേഹത്തിന്റെ പ്രഭാഷണശൈലിയും പദാവലികളും. പരിശുദ്ധിയുടെ നിർമ്മലതയിൽ നിന്നേ ലാളിത്യമാർന്ന വാക്കുകൾ ഉരുത്തിരികയുള്ളു. അന്തഃരംഗം വിശുദ്ധമാണെങ്കിൽ അക്ഷരങ്ങളിലൂടെ പ്രവഹിക്കുന്ന ആത്മഭാവങ്ങളും വിശുദ്ധമായിരിക്കും. ശിശുക്കളുടെ സംശുദ്ധമായ ഹൃദയഭാവമാണ് ലാളിത്യമാർന്ന അവരുടെ ചേഷ്ടകളിലൂടെ പ്രകടമാകുന്നത്. ആ ലാളിത്യമാണ് പാൽപ്പുഞ്ചിരിയായി അവരുടെ മുഖത്ത് കളിയാടുന്നത്. അതാണ് മറ്റുള്ളവരെ അവരിലേക്ക് ആകർഷിക്കുന്നത്. ആത്മീയതയിലുണ്ടായിരിക്കേണ്ട ഈ ലാളിത്യഭാവം ഉൾക്കൊണ്ട് നിങ്ങൾ തിരിഞ്ഞ് ശിശുക്കളെപ്പോലെയാകണം എന്ന് യേശു ഓർമ്മിപ്പിക്കുന്നത്. അറിവിന്റെയും ആത്മീകാനുഭവത്തിന്റെയും പാരമ്യത്തിൽ ലാളിത്യമാർന്ന ഈ ശൈശവത്വം ദർശിക്കേണ്ടതാണ്. പാണ്ഡിത്യം ബാലേനതിഷ്ഠാസേത് (പാണ്ഡിത്യം ശൈശവം പോലെ നിലകൊള്ളേണ്ടതാണ്. ബൃഹ. ഉപ. 3,4,1 ബ്രഹ്മസൂത്രം 3-4,50) എന്ന ഭാരതീയ ചിന്ത നൽകുന്ന ആശയവും സന്ദേശവും ഇതുതന്നെയാണ്.

4. സ്വാതന്ത്ര്യത്തിന്റെ സന്തോഷം

ക്രൈസ്തവ വേദശാസ്ത്ര പാരമ്പര്യത്തിൽ അതിശക്തമായ ചർച്ച ചെയ്യപ്പെട്ടിട്ടുള്ള പദമാണ് സ്വാതന്ത്ര്യം എന്നത്. മനുഷ്യനിൽ ആലേഖനം ചെയ്യപ്പെട്ടിട്ടുള്ള ദൈവസ്വരൂപത്തിന്റെ അടയാളമായി സ്വാതന്ത്ര്യത്തെ പൊതുവെ ചിത്രീകരിക്കാറുണ്ട്. എന്നാൽ നിർമ്മലമായ ആത്മീയാനുഭവം സ്വാതന്ത്ര്യം നൽകുന്ന സന്തോഷത്തിലൂടെ പ്രകടിപ്പിക്കേണ്ടിയിരിക്കുന്നു. ആത്മ ശരീര മനസ്സുകളും ഇന്ദ്രിയങ്ങളും തടവറകളിൽ ഒതുങ്ങിപ്പോകാതെ സ്വതന്ത്രമായി നിലകൊള്ളുമ്പോൾ ഉണ്ടാകുന്ന സന്തോഷമാണ് ശുദ്ധമായ ആത്മീയാനുഭൂതി. കർമ്മാനുഷ്ഠാനങ്ങളിൽ തീഷ്ണത പ്രകടിപ്പിക്കുകയും ആത്മശരീര മനസ്സുകളിൽ അസ്വാതന്ത്ര്യം നിലനിൽക്കുകയും ചെയ്യുന്ന ആത്മീയത കപടതയാണ്. 'കാമ്യാനാം കർമ്മണാം ന്യാസം സന്യാസം; സർവ്വ കർമ്മഫലത്യാഗം പ്രാഹുത്യാഗം' (ഗീത 18:4) എന്ന ഗീത മന്ത്രം തരുന്ന സന്ദേശം കാമ്യമായ കർമ്മങ്ങളും കർമ്മഫലങ്ങളും ന്യസിക്കുന്നവനാണ് (ത്യജിക്കുന്നവൻ) സന്യാസി എന്നതാണ്. കാമ്യമായത് കൈക്കലാക്കാനുള്ള ഉത്സാഹം സന്യാസിക്കെന്നല്ല ഒരു സത്യാന്വേഷകനും ഭൂഷണമല്ല. ഇന്ദ്രിയങ്ങളും ഇന്ദ്രിയാർത്ഥങ്ങളും നിയന്ത്രിക്കപ്പെടുമ്പോഴാണ് മനസ്സ് സ്വാതന്ത്ര്യത്തിലേക്ക് നീങ്ങുന്നത്. ആഗ്രഹാഭിലാഷങ്ങൾക്കോ ഇന്ദ്രിയാനുഭൂതികൾക്കോ കീഴ്പ്പെടുത്തുവാൻ കഴിയാത്ത സ്വാതന്ത്ര്യമായിരുന്നു യേശു അനുഭവിച്ചിരുന്നത്. വൈരാഗ്യം എന്നതുകൊണ്ട് ഭാരതീയാചാര്യന്മാർ വിവക്ഷിച്ചതും ഈ സ്വാതന്ത്ര്യത്തെയാണ്. സ്വാതന്ത്ര്യത്തിൽ നിന്നേ സന്തോഷം ഉരുത്തിരിയുകയുള്ളു. ആശകൾ അസ്വാതന്ത്ര്യത്തിലേക്കും ദുഃഖത്തിലേക്കും തള്ളിവിടുന്നു.

നിഷ്കപടമായ ആത്മീയത അന്യമായിക്കൊണ്ടിരിക്കുന്ന കാലഘട്ടത്തിൽ ശുദ്ധമനഃസാക്ഷിയോടെ യേശുവിന്റെ ആത്മീയതയെ പരിശോധിക്കാമെങ്കിൽ പ്രായോഗികമായ അനവധി തലങ്ങൾ ഇനിയും കണ്ടെത്താൻ കഴിയും. അതിനൊരു ആമുഖമായി ഈ ചിന്തകൾ നിലനിൽക്കട്ടെ.

# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ





**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാരയാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

## 4



**ഇ**ടവം 13-ാം തീയ്യതി കപ്പൽ മസ്ക്കറ്റ് (Muscut) തുറമുഖത്തടുത്തു. ഇത് വളരെ വിശേഷപ്പെട്ട ഒരു തുറമുഖമാണ്. എത്ര വലിയ കാറ്റും കോളും ഉണ്ടായാലും ഈ തുറമുഖത്തു കിടക്കുന്ന കപ്പലുകൾക്ക് യാതൊരു കേടും സംഭവിക്കുന്നതല്ല. ഇവിടെ കരിങ്കല്ലുകൊണ്ട് കടലിലേക്ക് കോട്ടപോലെ നീട്ടി കെട്ടി ഒരു കുളം ഉണ്ട്. മദിരാശി തുറമുഖം കണ്ടിട്ടുള്ളവർക്ക് ഇതിന്റെ സ്വഭാവം നല്ലപോലെ മനസ്സിലാകുന്നതാണ്. ഈ കുളത്തിനകത്ത് കപ്പലുകൾ കരയോളം വളരെ അടുത്തുനില്ക്കുവാൻ തക്കവണ്ണം വെള്ളത്തിന് വളരെ ആഴമുണ്ട്. ഈ സംഗതിയാൽ ഇതിനെ കൊച്ചി തുറമുഖത്തോടും ഉപമിക്കാം. കപ്പൽ ഈ തുറമുഖത്തോടടുക്കുമ്പോൾ അതൊരു പുരക്കകത്ത് നില്ക്കുന്നതായി തോന്നിപ്പോകും. ഏതു സാമാനത്തിനും ഇവിടെ നല്ല സഹായമാണ്. *(സഹായം എന്നാൽ കുന്നംകുളം ഭാഷയിൽ വിലക്കുറവ്എന്നർത്ഥം- എഡിറ്റർ)* മലയാളത്ത് രണ്ടു മൂന്നു രൂപാ വിലയുള്ള മത്സ്യത്തിന് മസ്ക്കറ്റിൽ നാലോ ആറോ അണയേ വിലയുള്ളൂ. മാംസത്തിനും വില വളരെ കുറവാണ്. മസ്ക്കത്തലുവ എന്ന് പേരു പറഞ്ഞു കപ്പൽകാർ കൊച്ചിയിലും ആലപ്പുഴയിലും വില്ക്കുവാൻ കൊണ്ടുവരുന്ന പലഹാരം ഇവിടെ ഉണ്ടാക്കുന്നതാണ്. പിറ്റെ ദിവസം ഇവിടെ നിന്ന് കപ്പൽ പുറപ്പെടുന്ന സമയത്ത് മസ്കത്തുകാരനായ ഒരു വലിയ കച്ചവടക്കാരൻകൂടി ബുശേറിലേക്ക്(Bushire) പോകാനായി കേറി. ഇദ്ദേഹത്തിന്റെ അഞ്ചു വയസ്സു പ്രായമുള്ള ഒരു പുത്രനും കൂടെ ഉണ്ടായിരുന്നു. ഈ കുട്ടിയുടെ കയ്യിൽ ഞങ്ങൾ ഇതിന് മുമ്പ് കണ്ടിട്ടില്ലാത്ത ഒരു തരം ഫലങ്ങൾ ഉണ്ടായിരുന്നു. തിരക്കിയതിൽ ഇത് പച്ചമുന്തിരിഫലങ്ങളാണെന്ന് അിറഞ്ഞതിനാൽ അതിൽ ഒന്നോ രണ്ടോ കിട്ടിയാൽ കൊള്ളാമെന്ന് ഞങ്ങൾ വളരെ ആഗ്രഹിച്ചു. ഞങ്ങളുടെ അഭ്യർത്ഥനയാൽ ഈ ആഗ്രഹം പ്രയാസം കൂടാതെ സാധിക്കുകയും എല്ലാവരും കൂടി പച്ചമുന്തിരിങ്ങ ഇദം പ്രഥമമായി ഭക്ഷിച്ച് അത്യന്തം ആനന്ദിക്കുകയും ചെയ്തു.

ആ ദിവസം അസ്തമിച്ച് കപ്പലിൽ വ്യസനകരമായ ഒരു സംഭവം വിശേഷാലുണ്ടായി. ഭാര്യയോടും കുട്ടിയോടും കൂടി കപ്പലിൽ കേറിയിട്ടുണ്ടായിരുന്ന ഒരു മുസൽമാന് പെട്ടെന്ന് വിഷൂചിക ആരംഭിച്ചു. ഈ വർത്തമാനം കേട്ട് കപ്പലിലുള്ളവരെല്ലാം ഞെട്ടിപ്പോയി. ദീനമോ നിമിഷംപ്രതി വർദ്ധിച്ചുകൊണ്ടിരുന്നു. പിറ്റെ ദിവസം കാലത്ത് ഏഴു മണിക്കു ആ സാധു മരിച്ചുപോവുകയും ചെയ്തു. കപ്പലിലുണ്ടായിരുന്ന മുസൽമാൻമാർ കൂടി ശവം പെട്ടന്ന് ഒന്നു രണ്ടു പായിൽ പൊതിഞ്ഞു കെട്ടി പാദത്തിങ്കൽ കല്ലുകെട്ടിയിട്ട് കടലിലേക്ക് എറിഞ്ഞു. ഇതു കണ്ടപ്പോൾ ഞങ്ങളുടെ ദുഃഖം ദ്വിഗുണീഭവിച്ചു. പിറ്റെ ദിവസം മരിച്ച ആളുടെ ഭാര്യയ്ക്കും കുട്ടിയ്ക്കും വിഷൂചിക ആരംഭിച്ചു. ദീനം കലശലായപ്പോൾ ആ സ്ത്രീ, താനും തന്റെ പുത്രനും മരിച്ചാൽ മൃതശരീരങ്ങൾ കടലിൽ എറിഞ്ഞു കളയാതെ കരയ്ക്കു കൊണ്ടുപോയി സംസ്കരിക്കണമെന്നും ഇതിന് തന്റെ പെട്ടി തുറന്ന് വേണ്ട പണം എടുത്തുകൊള്ളണമെന്നും ബാക്കി പണം വീട്ടിലുള്ള തന്റെ കുട്ടികൾക്ക് കൊടുക്കണമെന്നും കപ്പിത്താനോട് മുഹമ്മദ്നബിയുടെ നാമത്തിൽ അപേക്ഷിച്ചു. പിറ്റെ ദിവസം രണ്ടു പേരും മരിച്ചു. ഇതിനകം കപ്പൽ ബന്തർ അബ്ബാസിൻ (Bunder Abbas) എത്തിയതിനാൽ പ്രേതം രണ്ടും അവിടെ ഇറക്കി സംസ്കരിക്കുകയും ചെയ്തു.

തുടരെത്തുടരെയുണ്ടായ ഈ മൂന്നു അപകടമരണങ്ങൾ കഴിഞ്ഞപ്പോഴേയ്ക്ക് ഞങ്ങൾ വല്ലാതെ ഭയപരവശരായി. ഇങ്ങനെ മരണങ്ങൾ ഇടവിടാതെ ഉണ്ടായാൽ കപ്പൽ ബസോറായിൽ എത്തുന്നതിന് മുമ്പ് യാത്രക്കാർ എല്ലാവരും കാലഗതിയെ പ്രാപിക്കുമല്ലോ എന്ന് കരുതിയാണ് ഞങ്ങൾ വ്യസനിക്കാൻ തുടങ്ങിയത്. കപ്പലിൽ ഓടാനോ ഒളിക്കാനോ വല്ല നിവൃത്തിയുണ്ടോ? ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ ക്രിസ്ത്യാനികൾക്കുള്ള ഏകഗതിയായ മുട്ടിക്കപ്പെട്ട പ്രാർത്ഥനയിൽത്തന്നെ ഞങ്ങൾ സമയം മുഴുവൻ വ്യയം ചെയ്തു.

ബന്തർ അബ്ബാസിൽനിന്ന് വിട്ടശേഷം കപ്പൽ ബുശേർ (Bushire) തുറമുഖത്തടുത്തു. അവിടെ നിന്ന് നേരിട്ട് ബസോറായിലേക്കു ഓടിച്ചു. ഇവിടെ അടുക്കുന്നതിന് മൂന്ന് ദിവസം മുമ്പ് മുതൽ സമുദ്രത്തിലെ വെള്ളത്തിന് ഉപ്പില്ലായിരുന്നു. ഇവിടെ മൂന്നു നാലു നദികളിലെ വെള്ളം എല്ലാം കൂടി സമുദ്രത്തിലേക്കു പ്രവഹിച്ചുകൊണ്ടിരുന്നതാണ് ഇതിന് കാരണം. ഇടവം 22-ാം തീയതി പകൽ 12 മണിക്കു കപ്പൽ ബസോറാ തുറമുഖത്തടുത്തു.

ഈ അദ്ധ്യായം അവസാനിക്കുന്നതിന് മുമ്പ് അല്പമായ ഒരു ഭൂവിവരണം ആവശ്യമാണെന്ന് തോന്നുന്നു. കപ്പൽ ബോംബെയിൽ നിന്ന് വിട്ടിട്ട് ആദ്യത്തെ തുറമുഖം മസ്ക്കറ്റു എന്നാണല്ലോ പറഞ്ഞത്. ഇത് ബോംബെയുടെ വടക്കുപടിഞ്ഞാറായി അറേബിയ രാജ്യത്തിന്റെ കിഴക്കേ തീരത്തുള്ള ഒരു തുറമുഖമാണ്. ബോംബെയിൽ നിന്ന് ഈ തുറമുഖത്തേയ്ക്കുള്ള ദൂരം ഉദ്ദേശം ആയിരം നാഴികയാകുന്നു. അറേബിയൻ സമുദ്രത്തിന്റെ ഒരു ഭാഗമായ ഒമാൻ ഉൾക്കടലിൽ നിന്ന് പേർഷ്യൻ

ഉൾക്കടലിലേക്കു പ്രവേശിക്കുന്ന സ്ഥലത്താണ് ബന്തറബ്ബാസ് തുറമുഖം. പേർഷ്യ രാജ്യത്തിന്റെ തെക്കു പടിഞ്ഞാറെതീരത്തുള്ള അറേബിയ രാജ്യത്തിനും പേർഷ്യ രാജ്യത്തിനും മദ്ധ്യേയാണ് പേർഷ്യൻ ഉൾക്കടൽ കിടക്കുന്നത്. യൂഫ്രട്ടീസ്, ടൈഗ്രീസ് (ഈ നദികൾക്കു സുറിയാനിയിൽ പറഞ്ഞു കാണുന്ന പേര് പ്രാസ്ദെക്കിലാസ് എന്നാണ്) എന്നീ നദികൾ തുർക്കി രാജ്യത്തിന്റെ ഒരു ഭാഗമായ കൽദായദേശത്തുകൂടി ഒഴുകി പേർഷ്യൻ ഉൾക്കടലിന്റെ വടക്കു പടിഞ്ഞാറെ അറ്റത്തു വന്ന് വീഴുന്നതിന് മുമ്പേ ഒന്നിച്ചു ചേരുന്നു. ഇങ്ങനെ യോജിച്ചൊഴുകാൻ ആരംഭിച്ച് അല്പം കീഴ്പ്പോട്ട് മാറുന്ന സ്ഥലത്താണ് ബസോറാ (Basora) പട്ടണം. മസ്ക്കത്തു തുറമുഖത്തുനിന്ന് ബസോറായിലേക്കുള്ള ദൂരം ഉദ്ദേശം തൊള്ളായിരം നാഴികയായിരിക്കുന്നു.

*അദ്ധ്യായം 5*

**ബസോറ മുതൽ ബാഗ്ദാദ് വരെ (1038 ഇടവം 22 മിഥുനം 1)**

കൊച്ചിയിൽ വച്ച് നാം മൂസൽ നാട്ടുകാരനായ ഒരു പൗലൂസ് കശീശായെ കണ്ടുപരിചയപ്പെടുകയും അദ്ദേഹത്തിൽ നിന്ന് ചില കത്തുകൾ വാങ്ങുകയും ചെയ്ത വിവരം ഇതിന് മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ബസോറായിലേക്കുള്ള എഴുത്തിന്റെ മേൽവിലാസക്കാരനെ അന്വേഷിക്കാനായി ഞങ്ങൾ കപ്പലിൽ നിന്ന് പുറപ്പെടാൻ ഭാവിച്ചപ്പോൾ ചിലർ വള്ളത്തിൽ കേറി കപ്പലിലേക്കു വന്നു. നാം ആ എഴുത്തെടുത്ത് അവരിൽ മുഖ്യൻ എന്നു തോന്നിയ ആളെ കാണിച്ചു. മേൽവിലാസക്കാരൻ എവിടെയാണെന്ന് ചോദിച്ചപ്പോൾ ഉണ്ടായ മറുപടി ആശ്ചര്യസങ്കലിതമായ സന്തോഷത്തെ ജനിപ്പിച്ചു. മേൽവിലാസക്കാരൻ താൻ തന്നെയാണെന്നും പൗലൂസ് കശ്ശീശായുടെ എഴുത്തനുസരിച്ച് താൻ എതിരേല്ക്കാൻ വന്നിരിക്കയാണെന്നും ആവശ്യമുള്ള എന്തു സഹായവും ചെയ്തു തരുവാൻ സന്നദ്ധനാണെന്നും ഇപ്പോൾ തന്നെ ബാഗ്ദാദിലേക്കു പുറപ്പെടാനാണ് ഇഷ്ടമെങ്കിൽ ടൈഗ്രിസ് നദിയിൽ തീബോട്ടു തയ്യാറുണ്ടെന്നും ബസോറായിൽ അല്പം വിശ്രമിക്കാനാണ് ആഗ്രഹമെങ്കിൽ ഇനി തീബോട്ടു മടങ്ങി വരുന്നതിന് ഇരുപത് ദിവസത്തിൽ കുറയാതെ താമസമുണ്ടാകുമെന്നും യുക്തമെന്ന് തോന്നുന്നത് അനുസരിച്ച് വേണ്ടത് ചെയ്യാമെന്നും മറ്റും അദ്ദേഹം വളരെ സ്നേഹമായി പറഞ്ഞു. യാത്രാക്ഷീണം നന്നേ ഉണ്ടായിരുന്നുവെങ്കിലും കാല താമസത്തെ ഭയപ്പെട്ടിട്ട് യാത്രയ്ക്കു തന്നെ ആരംഭിക്കാമെന്നാണ് തീർച്ചയാക്കിയത്. ഉടനെ സാമാനങ്ങൾ തീബോട്ടിൽ കൊണ്ടുപോയി വയ്ക്കുന്നതിന് വേണ്ട ഏർപ്പാടുകൾ നടന്നു കഴിഞ്ഞു.

ബസോറായിൽ നിന്ന് ഈ ആളുകൾ കേറിവന്ന വാഹനം നമ്മുടെ നാട്ടിൽ കാണുന്ന തരം വള്ളമല്ല. അതിന്റെ ആകൃതി ഒരു ചെമ്പിന്റെ സമ്പ്രദായത്തിൽ വൃത്തമായിരുന്നു. ചൂരൽ കൊണ്ടോ അതിന് സമാനമായ മറ്റെന്തോ വള്ളി കൊണ്ടോ മടഞ്ഞുണ്ടാക്കി കീൽതേച്ചതാണ്. പത്തു പന്ത്രണ്ടു പേർക്കു ഇതിൽ കേറി സഞ്ചരിക്കാം. ഞങ്ങൾ ഈ ജലവാഹനത്തിൽ കേറി തീബോട്ടിലേക്കു പുറപ്പെട്ടു.

ബസോറാപട്ടണം ഇപ്പോഴും ഒരു വലിയ കച്ചവടസ്ഥലമാണെങ്കിലും അതിന്റെ പ്രതാപം പണ്ടത്തേതിൽ കുറഞ്ഞിരിക്കയാണ്. ഈ പട്ടണത്തിന് ചുറ്റും ഈന്തപ്പന കൃഷി ധാരാളം നടക്കുന്നുണ്ട്. കേരളത്തിലെ തെങ്ങിൻ തോട്ടങ്ങളെപ്പോലെ രണ്ടും മൂവായിരവും ഈന്തമരങ്ങൾ ഉള്ള അനേകം തോട്ടങ്ങൾ ഈ സ്ഥലത്തുണ്ട്. ഈ രാജ്യത്തെ പ്രധാന മുതലെടുപ്പ് ഈ തോട്ടങ്ങളിൽ നിന്നാണ്. ബസോറായിൽ ഒരു അർമ്മേനിയൻ പള്ളിയും ഒരു കൽദായ പള്ളിയുമുണ്ട്. ഇവിടെ ഒരു ബ്രിട്ടീഷ് കോൺസൽ (രാജപ്രതിനിധി) ഉണ്ട്. ഏറിയകൂറും ജനങ്ങൾ മുസൽമാന്മാരാണ്. കുറെ യഹൂദന്മാരുമുണ്ട്.

വള്ളം തുറമുഖം വിട്ട് ടൈഗ്രീസ് നദിയിലേക്കു കടക്കുന്ന അതിർത്തിയിൽ എത്തിയപ്പോൾ, വലിയ തലേക്കെട്ടുകാരായ നാലാറു തുർക്കി ശിപായികളെയും അവർക്കു താമസിക്കാനും മറ്റുമായുള്ള ഒരു കച്ചേരിയും കണ്ടു. ശിപായികൾ വള്ളം വിളിച്ചടുപ്പിച്ച് പാസ്പോർട്ട് കാണിക്കുവാൻ ആവശ്യപ്പെട്ടു. പാസ്പോർട്ട് കൂടാതെ യാത്രയ്ക്കാരംഭിക്കരുതെന്ന് കൊച്ചിയിൽ വെച്ച് കിട്ടിയ മാർ കൂറിലോസിന്റെ എഴുത്തു നമുക്കു അപ്പോൾ ഓർമ്മയിൽ വന്നു. എന്താണു നിവൃത്തി. ഞങ്ങളുടെ പരുങ്ങലും സംശയവും കൂടി കണ്ടപ്പോൾ തുർക്കി ഉദ്യോഗസ്ഥന്മാർ കോപിക്കാൻ തുടങ്ങി. നാം ഉടനെ ധൈര്യം അവലംബിച്ച് കൊച്ചിയിലെ ജഡ്ജി സായിപ്പ് തന്നിരുന്ന എഴുത്തെടുത്തു കാണിച്ചു. ഉദ്യോഗസ്ഥന്മാർക്കു ഇംഗ്ലീഷ് അറിഞ്ഞുകൂടായിരുന്നതിനാൽ അവർ ആ എഴുത്ത് ദേഷ്യഭാവത്തോടുകൂടി തിരിയെ തരികയും അത് പാസ്പോർട്ടല്ലെന്നും പാസ്പോർട്ടിൽ മുദ്ര ഉണ്ടാകാതെയിരിക്കയില്ലെന്നു പറയുകയും ചെയ്തു. ശകാരവും കലശലായി. പെട്ടെന്ന് നമുക്കു ഒരു ഉപായം തോന്നി. കൊച്ചിയിലെ ജഡ്ജിയുടെ എഴുത്തിന് ഏകദേശം തുല്യമായ ഒന്ന് മാർ കൂറിലോസ് തന്നിട്ടുണ്ടായിരുന്നു. ഇതിൽ രണ്ടു മൂന്ന് മുദ്രകൾ ഉണ്ടായിരുന്നു. കടലാസും വലിയതായിരുന്നു. ഇതു എടുത്തുകാണിച്ചപ്പോൾ ഉദ്യോഗസ്ഥന്മാർക്കു തൃപ്തിയായി. ഈ വലിയ പാസ്പോർട്ട് കയ്യിലിരിക്കെ ചെറിയ പാസ്പോർട്ട് ആദ്യം എടുത്ത് കാണിച്ചിട്ട് കാര്യമില്ലായിരുന്നു എന്ന് അവർ പറയുകയും വല്ലതും കിട്ടിയാൽ കൊള്ളാമെന്നുള്ള ഭാവം കാണിക്കയും ചെയ്തു. വല്ല വിധത്തിലും ഇവരുടെ കയ്യിൽ നിന്ന് രക്ഷപ്പെടണമല്ലോ എന്ന് വിചാരിച്ച് അവരിൽ പ്രധാനികളെന്ന് തോന്നിയ മൂന്നുപേർക്കും ഓരോ തങ്കക്കാശു കൊടുത്തപ്പോൾ അവർ വളരെ സന്തോഷിക്കയും ഞങ്ങളുടെ പേരുകൾ ചേർത്തു മുറയ്ക്കുള്ള മൂന്ന് പാസ്പോർട്ടുകൾ തരികയും ചെയ്തു. വള്ളം വൈകുന്നേരം അഞ്ചരമണിക്കു തീ ബോട്ടിങ്കൽ എത്തി. വള്ളക്കാരെ പിരിച്ചുവിടുവാൻ നാം കുറേ പ്രയാസപ്പെടേണ്ടി വന്നു. കപ്പലിൽ നിന്നും തീബോട്ടിലേക്ക് മുക്കാൽ നാഴികയിലധികം ദൂരമില്ലായിരുന്നു. ആദ്യം ഒരു രൂപാ കൂലി കൊടുത്തത് അവർ ദേഷ്യപ്പെട്ട് തിരികെ തന്നു. വള്ളക്കാർ പോക്കിരികളായ മുസൽമാൻമാർ ആയിരുന്നതുകൊണ്ട് അവരോടു ന്യായം പറഞ്ഞാൽ ചെല്ലുകയില്ലെന്ന് കണ്ട് പിന്നെ രണ്ടും അതും ഉപേക്ഷിച്ചതിനാൽ മൂന്നു രൂപയും കൊടുത്തു. അതും അവർ ഉപേക്ഷിച്ചതിൽ ഞങ്ങൾ വിസ്മയിച്ചു പോയി. അപ്പോഴേയ്ക്കും വള്ളക്കാരുടെ കോപം കലശലായി. ഉടനെ ഈ അക്രമികൾക്കു കൊടുക്കുവാനായി നാം നാലു രൂപ എടുത്തപ്പോൾ ഈ വഴക്കു തീബോട്ടിനകത്തു കണ്ടുകൊണ്ടിരുന്ന ഒരു തടിയൻ ഞങ്ങളും വള്ളക്കാരും നില്ക്കുന്ന വരാന്തയിലേക്ക് ചാടിയിറങ്ങി വന്ന് നമ്മുടെ കയ്യിലുണ്ടായിരുന്ന നാലു രൂപ പിടിച്ചുപറിച്ചെടുത്തു. എന്നിട്ട് വള്ളക്കാരുടെ നേരെ തിരിഞ്ഞു. അവരുടെ ചെകിട്ടത്ത് ഈരണ്ടും മൂമ്മൂന്നും അടിയും കൊടുത്തശേഷം ഒരു രൂപ വള്ളത്തിലേക്ക് ഇട്ടുകൊടുത്ത് അവരെ ഓടിക്കുകയും ബാക്കിയുള്ള മൂന്ന് രൂപായും നമ്മുടെ കയ്യിൽ തിരികെ തരികയും ചെയ്തു. ഉടനെ നാം ഈ വിധത്തിൽ ഉപകാരം ചെയ്ത ആളുടെ കൈക്ക് കടന്ന് പിടിച്ച് നന്ദി പറഞ്ഞു അദ്ദേഹം ആരാണെന്നു ചോദിച്ചു. അദ്ദേഹം കൽദായ സുറിയാനിക്കാരനാണെന്നും തീബോട്ടിൽ ഒരു ഉദ്യോഗമുണ്ടെന്നും വള്ളക്കൂലി ഒരു രൂപ കൊടുത്തതുതന്നെ അധികമാണെന്നും പറഞ്ഞു. ഞങ്ങൾ മലയാളത്തുകാരാണെന്ന് അറിഞ്ഞപ്പോൾ ആ മനുഷ്യന് വളരെ സന്തോഷമായി. മലയാളത്തെ കൽദായ മെത്രാൻ ആയിരുന്ന മാർ അബ്ദീശോയേയും മറ്റും ഇദ്ദേഹം കണ്ട് പരിചയപ്പെട്ടിരുന്നതിനാൽ ഞങ്ങളോട് വർത്തമാനങ്ങൾ ചോദിച്ചറിയുകയും വേണ്ട സഹായങ്ങൾ സന്തോഷത്തോടെ ചെയ്തുതരികയും ചെയ്തു.

# ക്രിസ്തീയസമൂഹം: ഘടനയും വളർച്ചയും

ഫാ.സി.സി.ചെറിയാൻ



**എല്ലാ സമൂഹങ്ങളിലും, സഭയിലായാലും ഭവനത്തിലായാലും സ്ഥാപനങ്ങളിലായാലും, ഒന്നോ അതിലധികമോ വ്യക്തികൾ 'സാമൂഹ്യ ദ്രോഹികളായി' ഉണ്ടാകാം. ഒരുപക്ഷെ അതു നാം തന്നെയുമായേക്കാം. പ്രത്യേകമായ വൈകാരിക നിലപാടും, അരക്ഷിതാബോധവും വെറുപ്പിക്കുന്ന രീതികളും, പ്രകോപിപ്പിക്കുന്ന സംസാരങ്ങളും മോശമായ പെരുമാറ്റങ്ങളുമുള്ള അത്തരം വ്യക്തികളുമായി മര്യാദയോടെ പെരുമാറുവാൻ മറ്റുള്ളവർക്ക് കഴിഞ്ഞാൽ മാത്രമെ സമൂഹജീവിതം പുഷ്ടിപ്പെടുത്തുവാൻ കഴിയുകയുള്ളൂ. അങ്ങിനെയുള്ളവർ കൂടുതൽ ശ്രദ്ധയും ദൈവകൃപയും സഹതാപവും അർഹിക്കുന്നവരാണ്.**

**ദൈ**വേഷ്ടത്തിന്റെ ഭാഗമായിട്ടാണ് നാം മറ്റുള്ളവരുടെ നന്മയ്ക്ക് വഴി മാറിക്കൊടുക്കുന്നത്. ദൈവേഷ്ടമല്ലെങ്കിൽ, യാതൊരു വീട്ടുവീഴ്ചയ്ക്കും തയ്യാറാകാതിരിക്കുന്നതാണ് മറ്റൊരുവശം. ഞാൻ ദൈവേഷ്ടത്തിനനുസൃതമായി മാത്രമെ പ്രവർത്തിക്കൂ, മറ്റുവിധത്തിൽ ഒരിക്കലും പാടില്ല എന്ന ഉറച്ചനിലപാടും "അഹങ്കാരമെന്ന്" വ്യാഖ്യാനിക്കപ്പെട്ടാൽ പോലും താഴ്മയുടെ ഭാഗമായി നാം പാലിക്കണം.

### ആദരവും മര്യാദയും സമൂഹ നിലനില്പിന് അത്യാവശ്യമാണ്.

മറ്റുള്ളവരുടെ വികാരങ്ങളെയും താല്പര്യങ്ങളെയും ആദരവോടും മര്യാദയോടും കൂടി കൈകാര്യം ചെയ്യാൻ നമുക്ക് കഴിയണം. അവയോട് യോജിക്കാനും സഹകരിക്കാനും കഴിയാതെ വന്നാൽ പോലും ആ കാര്യം അവരെ അറിയിക്കുന്നത് ഉചിതമായ രീതിയിലാകണം. "നമ്മിൽ ഓരോരുത്തനും തന്റെ അയൽക്കാരനെ അവന്റെ നന്മയ്ക്കും ആത്മിക അഭിവൃദ്ധിക്കും വേണ്ടി പ്രസാദിപ്പിക്കണം" (റോമ. 15:2). "ആരെക്കുറിച്ചും ദൂഷണം പറയാതെയും കലഹിക്കാതെയും ശാന്തരായി സകല മനുഷ്യരോടും പൂർണ്ണസൗമ്യത കാണിക്കുവാനും തന്നെ. എന്തെന്നാൽ ഒരിക്കൽ നാമും ബുദ്ധിഹീനരും... ആയിരുന്നു" (തിത്തോസ്. 3:2,3).

എല്ലാ സമൂഹങ്ങളിലും, സഭയിലായാലും ഭവനത്തിലായാലും സ്ഥാപനങ്ങളിലായാലും, ഒന്നോ അതിലധികമോ വ്യക്തികൾ "സാമൂഹ്യ ദ്രോഹികളായി" ഉണ്ടാകാം. ഒരു പക്ഷെ അതു നാം തന്നെയുമായേക്കാം. പ്രത്യേകമായ വൈകാരിക നിലപാടും, അരക്ഷിതാബോധവും വെറുപ്പിക്കുന്ന രീതികളും, പ്രകോപിപ്പിക്കുന്ന സംസാരങ്ങളും മോശമായ പെരുമാറ്റങ്ങളുമുള്ള അത്തരം വ്യക്തികളുമായി മര്യാദയോടെ പെരുമാറുവാൻ മറ്റുള്ളവർക്ക് കഴിഞ്ഞാൽ മാത്രമെ സമൂഹജീവിതം പുഷ്ടിപ്പെടുത്തുവാൻ കഴിയുകയുള്ളൂ. അങ്ങിനെയുള്ളവർ കൂടുതൽ ശ്രദ്ധയും ദൈവകൃപയും സഹതാപവും അർഹിക്കുന്നവരാണ്. അങ്ങിനെയുള്ളവരെ ദൈവം സമൂഹത്തിൽ വച്ചിരിക്കുന്നത്, സമൂഹത്തിനും ആ വ്യക്തിയ്ക്കും ഗുണത്തിന്നായിട്ടാണ്. അയാളെപ്പോലെ നാം ആകാതിരിക്കാനും, അയാളെപ്പോലെയുള്ളവരോട് മര്യാദയോടെ ഇടപെടുവാൻ നമുക്ക് പരിശീലനം നൽകുവാനുമായിട്ടാണ് അയാളെ നാം ഉൾക്കൊള്ളുന്ന സമൂഹത്തിൽ ദൈവം നിയമിച്ചാക്കിയിരിക്കുന്നത് എന്ന് നാം മനസ്സിലാക്കണം. അയാൾ നമ്മുടെ ഗുണകരമായ വളർച്ചയ്ക്കും രൂപാന്തരത്തിനുമായി ദൈവത്തിന്റെ നിയോഗപ്രകാരം സമൂഹത്തിന്റെ ഭാഗമായി നിയമിക്കപ്പെട്ടയാളാണ്. സമൂഹത്തിൽ നിന്ന് ഓടിച്ചു കളയാനല്ല, അയാൾ മുഖാന്തിരം ബാക്കിയുള്ളവരും ബാക്കിയുള്ളവർ മുഖാന്തിരം അയാളും ദൈവസ്വഭാവത്തിലും കാഴ്ചപ്പാടിലും എത്തിച്ചേർന്ന് ഉത്തമസമൂഹമായിത്തീരുവാനുള്ള ദൈവിക പദ്ധതിയാണ് എന്ന് നാം തിരിച്ചറിയുക. സമൂഹം മുഖാന്തിരം വ്യക്തികളും വ്യക്തികൾ മുഖാന്തിരം സമൂഹവും ദൈവഹിതത്തിനും ദൈവസ്വഭാവത്തിനുമനുസരിച്ച് വളർത്തപ്പെടുക എന്നതാണ് ദൈവിക പദ്ധതി. സമൂഹത്തിന് ദൈവിക കാഴ്ചപ്പാടിൽ വളരുവാനും ആ വളർച്ച പരിശോധിക്കുവാനുള്ള ഒരു അവസരവുമാണ് ഇത് മൂലം ദൈവം നൽകുന്നത്.

നമ്മുടെ സ്വന്തം കുടുംബത്തിൽ നമ്മുടെ സ്വഭാവവും പെരുമാറ്റവും എന്തുതന്നെയാണെങ്കിലും, കുടുംബാംഗമല്ലാതാകുന്നില്ലല്ലോ. അതുപോലെത്തന്നെ, സഭയിലും സമൂഹങ്ങളിലും ആയിരിക്കുന്ന അവസ്ഥയിൽ ദൈവം ഓരോരുത്തരെ നിയമിച്ചാക്കിയിരിക്കുകയാണ്. ഭവനാംഗങ്ങൾ, പരസ്പരം സ്നേഹിച്ചും പ്രോത്സാഹിപ്പിച്ചും ചിലപ്പോഴെക്കെ പിണങ്ങിയും ഇണങ്ങിയും ജീവിച്ചാലും ഒരേ ഭവനത്തിലെ അംഗങ്ങളാണെന്ന അവബോധം അവരെ ഒന്നാക്കി തന്നെ നിർത്തുന്നു. "സഹോദരതുല്യം അന്യോന്യം സ്നേഹിക്കുവിൻ. പരസ്പരം ബഹുമാനിക്കുന്നതിൽ മുന്നിട്ടുനിൽക്കുവിൻ" (റോമ. 12:10). സമൂഹബന്ധം നിലനില്ക്കേണ്ടത് ക്രിസ്തുവിനോടുള്ള ബന്ധത്തിലായിരിക്കണം. സമൂഹത്തിലെ ഓരോ വ്യക്തിയും കുറവുള്ളവൻ തന്നെയാണ്. ഏറ്റക്കുറച്ചിലുകൾ ഉണ്ടായേക്കാമെന്ന് മാത്രം. എന്നിരുന്നാലും ക്രിസ്തുവിന്റെ മനസ്സുള്ളവരായി പരസ്പരം സഹിച്ചും അംഗീകരിച്ചും ആദരിച്ചും പ്രോത്സാഹിപ്പിച്ചും സഹകരിച്ച് ജീവിക്കുവാനാണ് ക്രിസ്തുവിന്റെ മനസ്സ് നമ്മോട് ആവശ്യപ്പെടുന്നത്.

നാം മറ്റൊരു വ്യക്തിയിൽ കുറ്റം കാണുന്നെങ്കിൽ, അയാളുടെ സാഹചര്യം കൂടി മനസ്സിലാക്കാൻ ശ്രമിക്കണം. അയാൾ കടന്നുപോയ ജീവിതാനുഭവങ്ങൾ, ഇപ്പോൾ നിലനില്ക്കുന്ന പ്രത്യേക ജീവിത സാഹചര്യങ്ങൾ, ഇവ മനസ്സിലാക്കാൻ നമുക്ക് കഴിയുമ്പോൾ അദ്ദേഹത്തെ സഹായിക്കാൻ നമുക്ക് കൂടുതൽ എളുപ്പമാകും. ഒരുപക്ഷെ അപ്രകാരമുള്ള സാഹചര്യങ്ങളിൽ നാം ആയിരുന്നെങ്കിൽ അയാളേക്കാൾ മോശമായ വിധത്തിൽ നാം ആകുമായിരുന്നു. ഒരാൾ ഇനിയും എത്രമാത്രം നേരെയാകാനുണ്ട് എന്ന് നാം വിലയിരുത്തുന്നതിനു മുമ്പ് ഇപ്രകാരം ആയതിന് എത്ര മാത്രം ആഴമുള്ള മുറിവുകൾ അദ്ദേഹത്തിന് ഉണ്ടായിട്ടുണ്ട് എന്ന് സഹതാപപൂർവ്വം അന്വേഷിക്കത്തക്കവിധം ആ വ്യക്തിയുമായി ആത്മബന്ധം പുലർത്താൻ കഴിയുമോ എന്ന് അന്വേഷിക്കണം. അദ്ദേഹത്തിന്റെ സഹായത്തിനായി യേശുക്രിസ്തുവിന്റെ പ്രതിനിധിയായി നമുക്ക് അയാളുടെ സാമീപ്യവും വിശ്വാസവും ആർജ്ജിച്ചെടുക്കാനാകുമോ എന്ന്, ദൈവാശ്രയത്തോടുകൂടി നാം ആലോചിക്കണം. യേശുവിനുവേണ്ടി, യേശുവിന്റെ മനോഭാവത്തോടുകൂടി അയാളെ സമീപിക്കുവാൻ പരിശ്രമിക്കണം.

"ക്രിസ്തുവിനുണ്ടായിരുന്ന അതേ മനോഭാവംതന്നെ നിങ്ങളിലുമുണ്ടായിരിക്കട്ടെ" (ഫിലി. 2:5).

തന്റെ സാഹചര്യങ്ങളും ദു:ഖങ്ങളും പങ്കുവയ്ക്കാൻ വി

ശ്വസ്തനായ ഒരു കൂട്ടുകാരനെയായിരിക്കും ഓരോ വ്യക്തിയും അന്വേഷിക്കുന്നത്. അപ്രകാരം പരസ്പരം വിശ്വാസം വളർത്തിയെടുക്കുക എന്നത് സമൂഹജീവിതത്തിന്റെ കെട്ടുറപ്പിന് അത്യാവശ്യമാണ്. പരസ്പര വിശ്വാസം നഷ്ടപ്പെടുമ്പോഴാണ് സമൂഹത്തിൽ ബന്ധങ്ങൾക്ക് വിള്ളലുകൾ ഉണ്ടാകുന്നത്. അപ്രകാരം സംഭവിക്കാതിരിപ്പാൻ വ്യക്തികൾ ദൈവവുമായുള്ള സ്നേഹബന്ധം നിലനിർത്തണം. എങ്കിൽ മാത്രമെ പരസ്പരം സ്നേഹിക്കാനും വിശ്വസ്തരായി സഹകരിക്കാനും കഴിയുകയുള്ളൂ.

### പരസ്പരവിശ്വാസമാണ് സമൂഹത്തിന്റെ കെട്ടുറപ്പ്

സ്നേഹപൂർവ്വമായതും മര്യാദയോടുകൂടിയതുമായ പരസ്പര ബഹുമാനങ്ങൾ സമൂഹത്തെ ശക്തിപ്പെടുത്തുന്നതുപോലെ തന്നെ പ്രധാനമാണ് പരസ്പര വിശ്വാസം വളർത്തിയെടുക്കുക എന്നത്. വിശ്വസ്ത സ്നേഹിതൻ എന്ന നിലയിൽ തന്റെ സ്വകാര്യ ദുഃഖങ്ങളും സന്തോഷങ്ങളും സാഹചര്യങ്ങളും ആശങ്കകളും ആഗ്രഹങ്ങളുമെല്ലാം പങ്കുവയ്ക്കാൻ ഒരാൾക്ക് ഒരാളെങ്കിലും നിശ്ചയമായും ഉണ്ടായിരിക്കണം. കുടുംബത്തിൽ ഭാര്യയും ഭർത്താവും ഇപ്രകാരമുള്ള വിശ്വസ്ത പങ്കാളികളായിത്തീരാനാണ് ദൈവം കൂട്ടിച്ചേർത്തിരിക്കുന്നത്. അവർ ഒരു ശരീരമായി മാത്രമല്ല ഒരു മനസ്സുള്ള ഒരു വ്യക്തിയുമായിത്തീർന്നാലെ കുടുംബമെന്ന സമൂഹം ശക്തിപ്രാപിക്കുകയുള്ളൂ. പരസ്പരം ഉള്ളുതുറന്ന് സംസാരിക്കാനും സംസാരിക്കാതെ തന്നെ പരസ്പരം നോട്ടത്തിലൂടെ പോലും പങ്കാളിയുടെ താല്പര്യം മനസ്സിലാക്കി പ്രവർത്തിക്കാനും തക്കവിധം വിശ്വസ്ത സമീപനം പുലർത്താൻ ഭാര്യഭർത്താക്കന്മാർക്ക് കഴിയണം. പരസ്പരം അറിയാത്തതും അംഗീകരിക്കാത്തതുമായ ഒരു കാര്യവും അവർ തമ്മിലുണ്ടാകാൻ പാടില്ല. പുരുഷനും സ്ത്രീയും എന്ന നിലയിൽ അവരവർക്ക് ദൈവം നൽകിയിരിക്കുന്ന പ്രത്യേകതകളെ പരസ്പരം അംഗീകരിക്കുവാനും ആദരിക്കുവാനും കുടുംബത്തിന് പ്രയോജനപ്പെടുത്തുവാനും കഴിയണം. 'സ്ത്രീ' പുരുഷനെപ്പോലെ ആകണമെന്നോ, പുരുഷൻ സ്ത്രീയെപ്പോലെ ആകണമെന്നോ ദൈവം പ്രതീക്ഷിക്കുന്നില്ല. രണ്ടുപേർക്കും അവരവരുടേതായ ചുമതലകൾ നിർവ്വഹിക്കാനുള്ള കഴിവ് ദൈവം നൽകിയതാണ്. അവ പരസ്പര പൂരകങ്ങളുമാണ്. പുരുഷൻ ചെയ്യുന്നതെല്ലാം സ്ത്രീ ചെയ്യാമെന്നോ സ്ത്രീ ചെയ്യുന്നതെല്ലാം പുരുഷൻ ചെയ്യാമെന്നോ ശഠിക്കുന്നത് സ്രഷ്ടാവായ ദൈവത്തോടുള്ള വെല്ലുവിളിയാണ്. 'സ്ത്രീ' സ്ത്രീയായും പുരുഷൻ പുരുഷനായും തങ്ങൾക്കായി ദൈവം നൽകിയ കഴിവുകളും അവസരങ്ങളും ശരിയായി ഉപയോഗിച്ച് ദൈവനാമ മഹത്വത്തിനായി പ്രവർത്തിക്കുകയാണ് ആവശ്യം. സ്ത്രീ ഇല്ലെങ്കിലും പുരുഷൻ എല്ലാം ചെയ്യാമെന്നും, പുരുഷൻ ഇല്ലെങ്കിലും സ്ത്രീ എല്ലാം ചെയ്യാമെന്നും ശഠിക്കുകയാണെങ്കിൽ, സ്രഷ്ടാവായ ദൈവത്തിന് 'സ്ത്രീയും പുരുഷനുമായി' സ്രഷ്ടിച്ചതിൽ തെറ്റുപറ്റി എന്നു പറയുകയാണ്. സ്ത്രീ പകുതിയും പുരുഷൻ പകുതിയും മാത്രമെ ആകുന്നുള്ളൂ. യഥാർത്ഥ മനുഷ്യത്വത്തിന്റെ പൂർണ്ണത യഥാർത്ഥമായിത്തീരുന്നത് ദൈവം യോജിപ്പിക്കുന്ന 'പുരുഷനും സ്ത്രീയും' ഒന്നായിത്തീരുമ്പോഴാണ്. "മനുഷ്യൻ ഏകനായിരിക്കുന്നത് നല്ലതല്ല" എന്ന് ദൈവം കണ്ടു (ഉല്പ. 2:18). ദൈവസൃഷ്ടി മുഴുവനും നല്ലതെന്ന് കണ്ട ദൈവം, മനുഷ്യൻ അത് സ്ത്രീയായാലും പുരുഷനായാലും ഏകമായിരിക്കുന്നത് നല്ലതല്ലാത്തതിനാൽ. ഒന്നായി ജീവിക്കണമെന്നു തന്നെയാണ് ദൈവം ആഗ്രഹിക്കുന്നത്. "ദൈവം യോജിപ്പിച്ചതിനെ മനുഷ്യൻ വേർപിരിയ്ക്കരുത്" എന്ന കർത്തൃവചനവും ഈ യാഥാർത്ഥ്യത്തിലേക്കാണ് വിരൽചൂണ്ടുന്നത്. വിവാഹമോചനമാണ് ഇവിടെ പ്രത്യക്ഷത്തിൽ പരാമർശിക്കപ്പെടുന്നതെന്നു തോന്നിയേക്കാം. എന്നാൽ ദൈവിക പദ്ധതികളെ തകർക്കുന്ന "മാനുഷിക പരിഗണനകളാണ്" മനുഷ്യരെ അകറ്റുന്നത് എന്ന് നാം തിരിച്ചറിയണം. ദൈവിക ഇഷ്ടം കണ്ടെത്തി അത് നടപ്പാക്കുമ്പോഴാണ് സമൂഹത്തിലെ യോജിപ്പും വളർച്ചയും നിലനില്ക്കുന്നത്. കുടുംബത്തിലും സഭയിലും സംഘടനകളിലുമെല്ലാം ഈ തത്വം വളരെ പ്രസക്തമാണ്.

പരസ്പരവിശ്വാസം കാത്തു സൂക്ഷിക്കണമെന്നത് പ്രധാനപ്പെട്ട കാര്യമാണ്. എന്നാൽ അതിന്റെ പേരിൽ മറ്റുള്ളവർ കാണിക്കുന്ന തെറ്റുകൾ മൂടിവയ്ക്കണമെന്നർത്ഥമില്ല. അത് പരസ്യമായി പറഞ്ഞു നടക്കരുത്. അതേസമയം അത് തെറ്റാണെന്ന് വ്യക്തിപരമായി രഹസ്യത്തിൽ തെറ്റു ചെയ്ത വ്യക്തിയോട് ചൂണ്ടിക്കാണിക്കുവാൻ നമുക്ക് ചുമതലയുണ്ട്. അതുകൊണ്ടും പ്രയോജനമില്ലെങ്കിൽ സഭയുടെ ചുമതലക്കാരെ അറിയിച്ച് ആ വ്യക്തിയേയും സമൂഹത്തേയും സംരക്ഷിക്കുവാൻ ഓരോ വ്യക്തിയും കടപ്പെട്ടിരിക്കുന്നു. വ്യക്തിയേക്കാൾ, സമൂഹത്തിന്റെ സംരക്ഷണമാണ് പ്രധാനം എന്ന് മറക്കരുത്. "അവൻ അതിദുഃഖത്തിൽ മുങ്ങിപ്പോകാതിരിക്കേണ്ടതിന് നിങ്ങൾ അവനോട് ക്ഷമിക്കുകയും അവനെ ആശ്വസിപ്പിക്കുകയുമാണ് വേണ്ടത്. അതുകൊണ്ട് നിങ്ങളുടെ സ്നേഹം അവനിൽ വീണ്ടും ഉറപ്പിക്കണമെന്ന് ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു" (2 കൊരി. 2:7,8).

ഒരാളുടെ കുറ്റം മറ്റുള്ളവരോട് പറഞ്ഞു നടക്കുന്ന പ്രവണത സമൂഹത്തെ ദുഷിപ്പിക്കും. "വക്രതയുള്ള മനുഷ്യൻ കലഹം വിതയ്ക്കുന്നു. ഏഷണിക്കാരൻ ആത്മമിത്രങ്ങളെ ഭിന്നിപ്പിക്കുന്നു" (സ. വാ. 16:28). "സഭയിൽ ഭിന്നത വരുത്തുന്ന മനുഷ്യന് ഒന്നു രണ്ടു പ്രാവശ്യം താക്കീത് നൽകിയശേഷം അവനെ ഒഴിവാക്കുക" (തിത്തോസ് 3:10). സമൂഹമാണ് വ്യക്തിയെക്കാൾ പ്രധാനം. സമൂഹത്തെ ദുഷിപ്പിക്കാതെ, വ്യക്തിയെ പുറത്താക്കേണ്ട സാഹചര്യം ഉണ്ടാകാറുണ്ട്. അതും ഏറ്റവും അവസാനത്തെ നടപടിയായി ചെയ്യേണ്ടതാണ്. പൗലൂസ് ശ്ലീഹാ വളരെ കർശന നടപടി ശുപാർശ ചെയ്യുന്നത് കാണുക. "ദൈവത്തിന്റെ മന്ദിരം (സഭ) നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും. ദൈവത്തിന്റെ മന്ദിരം വിശുദ്ധമാകുന്നുവല്ലോ.' (1 കൊരി. 3:17). "നിങ്ങളും എന്റെ ആത്മാവും നമ്മുടെ കർത്താവായ യേശുവിന്റെ നാമത്തിൽ ശക്തിയോടെ ഒന്നിച്ചുകൂടിയിട്ട് നമ്മുടെ കർത്താവായ യേശുവിന്റെ അവനെ, ആത്മാവ് കർത്താവായ യേശുവിന്റെ ദിവസത്തിൽ രക്ഷിക്കപ്പെടേണ്ടതിന് ജഡസംഹാരത്തിന്നായി സാത്താന് ഏല്പിക്കണം" (1 കൊരി. 5:4,5).

(തുടരും)

*നോവൽ*






ഡോ.കെ.എം. ജോസഫ്

**പ്രാ**യത്തിന്റെ അവശതകൾ ചാക്കോച്ചൻ മറന്നു. ചതുരംഗത്തിന്റെ കരുക്കൾ നീക്കുന്ന കരുതലോടെയാണ് സ്വീകരണത്തിനുവേണ്ട ഒരുക്കങ്ങൾ നടത്തിയത്. രഹസ്യമായി ചെയ്യേണ്ട ജോലികൾ വിശ്വസ്ഥർക്കു വീതിച്ചുകൊടുത്തു.

ഫാദർ പി.എം.ഫീലിപ്പോസ് ബി.എ. ബി.ഡി എൽറ്റിയെ പുതിയ മെത്രാപ്പോലീത്താ ആയി വാഴിച്ചത് ഒരു വ്യാഴാഴ്ച ആയിരുന്നു. കോട്ടയത്തു വെച്ചുനടന്ന ഭക്തിനിർഭരമായ ചടങ്ങിൽ പുഴക്കര സെന്റ് ജോർജ് പള്ളി വികാരിയായ സഖറിയാ കത്തനാരും കൈക്കാരനായ പഴയവീട്ടിൽ ചാക്കോച്ചനും സംബന്ധിച്ചു. പട്ടംകൊട കഴിഞ്ഞുള്ള ചടങ്ങുകൾ പൂർത്തിയാകുവാൻ അവർ കാത്തുനിന്നു. പിന്നീടവർ പുതിയ തിരുമേനിയുടെ അടുത്തുചെന്ന് ഇടവകക്കാരുടെ ആഗ്രഹമറിയിച്ചു. പള്ളിയിലേക്കു മെത്രാച്ചനെ ക്ഷണിച്ചതു ചാക്കോച്ചനാണ്.

'ഇപ്പോഴങ്ങോട്ടു വരണോ ചാക്കോച്ചാ.' മെത്രാച്ചൻ ചോദിച്ചു. ഫീലിപ്പോസു മാർ നിക്കോദീമോസ് എന്ന പേരാണ് പുതിയ മെത്രാച്ചൻ സ്വീകരിച്ചത്.

'വരണം തിരുമേനി. ഇടവകക്കാരുടെ ആഗ്രഹമാ. ഞങ്ങളെ നിരാശപ്പെടുത്തരുത്.'

'വല്യച്ചൻ എന്തു പറയുന്നു?' സഖറിയാച്ചന്റെ നേർക്കു തിരിഞ്ഞു കൊണ്ടു മെത്രാച്ചൻ ചോദിച്ചു.

'വരണം തിരുമേനി. വന്നു ഞങ്ങളെ അനുഗ്രഹിക്കണം. തിരുമേനിയെ സ്വീകരിക്കാൻ എല്ലാവരും ഒരുങ്ങിക്കഴിഞ്ഞു.'

അടുത്തദിവസം വരെ തന്റെ സഹായി ആയിരുന്ന അച്ചന്റെ പദവിക്കുണ്ടായ മാറ്റം അംഗീകരിച്ചുകൊണ്ട് വല്യച്ചൻ പറഞ്ഞു.

'അച്ചനും ചാക്കോച്ചനും പറഞ്ഞാൽ മറുത്തു പറയാനൊക്കുമോ? ഞാൻ വരാം.'

പിന്നീടാണ് സ്വീകരണവുമായി ബന്ധപ്പെട്ട യോഗത്തിന്റെ വിവരം പറഞ്ഞത്. എല്ലാറ്റിനും തിരുമേനി സമ്മതം മൂളി. തിരുമേനിക്ക് യാത്രാ സൗകര്യങ്ങൾ ഒരുക്കുവാൻ പുതുപ്പള്ളിയിലെ മരുമകനെ ചുമതലപ്പെടുത്തിയിട്ടാണ് ചാക്കോച്ചൻ മടങ്ങിയത്. സ്വീകരണം തടസ്സപ്പെടുത്തുവാൻ മാളിയേക്കലെ മാമ്മച്ചൻ നടത്തുന്ന ഗൂഢശ്രമങ്ങളുടെ വിവരം അവർ പുറത്തുവിട്ടില്ല.

കോട്ടയത്തുനിന്നും മടങ്ങിയെത്തിയ ചാക്കോച്ചൻ സ്വീകരണത്തിന്റെ ഒരുക്കങ്ങളിൽ മുഴുകി. നിരണത്തേക്കു പോയ ഒരു പരിചയക്കാരന്റെ പക്കൽ ഇളയമരുമകനുള്ള കത്തു കൊടുത്തയച്ചു. കോശിക്കുഞ്ഞിന്റെ കയ്യിൽത്തന്നെ കത്തു കൊടുക്കണമെന്നു ചട്ടം കെട്ടിയിരുന്നു. ആരു വായിച്ചാലും കുഴപ്പമില്ലാത്ത വിധത്തിലുള്ള വാചകങ്ങളാണ് കത്തിൽ.

'ഈ വരുന്ന ശനിയാഴ്ച ഞങ്ങൾക്കു നിന്റെ വള്ളം വേണം. വളരെ വേണ്ടപ്പെട്ട ഒരാളിന്റെ യാത്രയ്ക്കുവേണ്ടി എല്ലാം ഒരുക്കണം. നിന്റെ തുഴക്കാർ തന്നെ വേണം. കൂടുതൽ വിവരങ്ങൾ തോമസുകുട്ടി അവിടെ വരുമ്പോൾ പറയും.'

പള്ളിമൈതാനത്തു പന്തലും പ്രസംഗമണ്ഡപവും തയ്യാറായി. പുഴക്കരയിൽ നിന്നു മാത്രമല്ല, സമീപത്തുള്ള എല്ലാ ഇടവകകളിൽ നിന്നും ആളുകളെ പ്രതീക്ഷിക്കുന്നുണ്ട്. സ്വീകരണവിവരം അടുത്തുള്ള എല്ലാ പള്ളികളിലും വിളിച്ചുചൊല്ലാൻ ഏർപ്പാടു ചെയ്തിട്ടുണ്ട്.

വെള്ളിയാഴ്ചത്തെ ക്ലാസുകൾ മുടക്കിയാണ് തോമസുകുട്ടി നിരണത്തേക്കു തിരിച്ചത്. കിട്ടിയ വാഹനങ്ങളിൽ മാറിക്കയറി അവൻ നിരണത്തെത്തി. യാത്രയുടെ അവസാന ഭാഗം വള്ളത്തിലായിരുന്നു. വല്യപ്പച്ചന്റെ ഓർമ്മക്കുർബ്ബാനയ്ക്കുശേഷം കാണാതിരുന്ന കുഞ്ഞാങ്ങളയെ പെങ്ങൾ സ്നേഹത്തോടെയാണ് സ്വീകരിച്ചത്. മൂന്നു സഹോദരിമാരിൽ കുഞ്ഞാമ്മയോടാണു തോമസുകുട്ടിയ്ക്കു കൂടുതൽ അടുപ്പം.

'അളിയനെന്തിയേ? അവൻ ചോദിച്ചു.

'കണ്ടത്തിൽ പോയിരിക്കുകയാ. സന്ധ്യയ്ക്കുമുമ്പേ വരും.'

'മക്കളോ?'

'അവരു പള്ളിക്കൂടത്തീന്നിപ്പ വരും. തോമസുകുട്ടിച്ചായൻ വരുന്നെന്നു കേട്ടപ്പോൾ തുടങ്ങിയ തുള്ളിച്ചാട്ടമാ.'

# വിശ്വാസികളുടെ തീരം

'വരാൻ തീരുമാനിച്ചതു പെട്ടെന്നാണ്. അതുകൊണ്ട് കിട്ടിയ സമയം കൊണ്ടുണ്ടാക്കിയ പലഹാരങ്ങളാ അമ്മ കൊച്ചുമക്കൾക്കു തന്നയച്ചിരിക്കുന്നത്.'

'എന്തായാലും അവരു തിന്നോളും. ഇവിടെ പലഹാരങ്ങളൊണ്ടാക്കാനൊന്നും നേരം കിട്ടത്തില്ല. കൃഷിപ്പണി ഒഴിഞ്ഞ നേരമില്ല.'

'ഞാനെന്തിനാ വന്നെന്നറിയാമോ?'

എഴുത്തുവായിച്ചിട്ടൊന്നും മനസ്സിലായില്ല.

'എന്തായാലും വള്ളം ഒരുക്കീട്ടൊണ്ട്. തുഴക്കാരോടും പറഞ്ഞിട്ടൊണ്ട്. അവൻ വള്ളം ആർക്കുവേണ്ടിയാണെന്നു പറഞ്ഞു. കുഞ്ഞാമ്മയ്ക്കു കൂടുതൽ ഉത്സാഹമായി. മാമ്മച്ചന്റെ ദുഷ്ടലക്ഷ്യങ്ങളെ തോല്പിക്കാൻ നടത്തുന്ന ശ്രമങ്ങൾക്ക് അവളുടെ പരിപൂർണ്ണപിന്തുണയുണ്ട്.

'മാമ്മച്ചായന്റെ വാശി ഇപ്പോഴും മാറിയിട്ടില്ല. അല്ലേ.' അവൾ ചോദിച്ചു.

'എങ്ങനെ മാറും? വർഷം ചെല്ലുന്തോറും വിഷം കൂടുകയാണെന്നാ തോന്നുന്നത്.'

'സൂസന്നയെ കാണാറുണ്ടോ. അവളെങ്ങനെയിരിക്കുന്നു?'

ചോദ്യം കേട്ടപ്പോൾ അറിയാതെ അവൻ ഞെട്ടിപ്പോയി. സൂസന്നയുടെ വിവരം അന്വേഷിക്കാൻ എന്താണ് കാരണം? തങ്ങളുടെ രഹസ്യം പെങ്ങൾ അറിയാൻ വഴിയില്ല. തന്റെ ഭാവപ്പകർച്ച പെങ്ങൾ ശ്രദ്ധിക്കാതിരുന്നാൽ മതി.

'ആ എനിക്കെങ്ങനെയറിയാം?'

അവൻ അലസഭാവം നടിച്ചു.

'ഞാനൊത്തിരി എടുത്തോണ്ടു നടന്നിട്ടുള്ളതാ. അവൾ നല്ല കുട്ടിയാ. അതുകൊണ്ടു ചോദിച്ചതാ.'

'അതൊക്കെ ഇനി ഓർത്തിട്ടു കാര്യമെന്താ?'

അവൻ വിഷയത്തിൽ നിന്നൊഴിഞ്ഞുമാറി. പള്ളിക്കൂടത്തിൽ നിന്നു കുട്ടികൾ വന്നപ്പോൾ ശ്രദ്ധ അവരിലായി. സന്ധ്യയോടൊപ്പം വന്നത് കടന്നൽപോലുള്ള കൊതുകുകളാണ്. അളിയൻ വന്നപ്പോൾ രാത്രിയായി. വിവരം കേട്ടപ്പോൾ അളിയനും ആവേശമായി.

'വേണമെങ്കിൽ ഞാനും കൂടി വള്ളത്തിൽ വരാം.'

'അതുവേണ്ടാ. വല്യപാലത്തിന്റെ അടുത്ത് വേണ്ട ആളുകൾ കാത്തുനില്ക്കുന്നുണ്ടാവും.'

'എന്നാ വേണ്ടാ. കണ്ടത്തിൽ കൊറെ പണിയൊണ്ട്.'

അത്താഴത്തിനു കറികൾ പലതരമുണ്ടായിരുന്നു. വാള വേവിച്ചത്. കരിമീൻ വറുത്തത്, കോഴി പൊരിച്ചത്. ആങ്ങളയെ സ്നേഹത്തോടും ആവേശത്തോടുംകൂടിയാണ് കുഞ്ഞാമ്മ സൽക്കരിച്ചത്. മതിയെന്നു പറഞ്ഞിട്ടും ചോറു വീണ്ടും വീണ്ടും വിളമ്പി. അത്താഴം കഴിഞ്ഞ് വീട്ടുവിശേഷങ്ങളും നാട്ടുവിശേഷങ്ങളും പറഞ്ഞ് പാതിരാവരെ ഇരുന്നു. പിന്നീടാണ് ഉറങ്ങാൻ കിടന്നത്. രൂക്ഷഗന്ധമുള്ള പുല്ല് പുകച്ച് കൊതുകിനെ ആട്ടി ഓടിച്ചതുകൊണ്ട് ഉറക്കം സുഖകരമായി.

പുതിയ ദിവസത്തിലും പെങ്ങളുടെ ശ്രദ്ധ അവനിൽ നിന്നു മാറിയില്ല. ഉച്ചകഴിഞ്ഞപ്പോൾ അവൻ യാത്രയ്ക്ക് ഒരുങ്ങി. പെങ്ങളുടെ വീടിന്റെ അടുത്തുള്ള കടവിൽ വള്ളം ഒരുക്കിയിട്ടുണ്ട്. അവനെ യാത്ര അയയ്ക്കുവാൻ അളിയനുൾപ്പെടെയുള്ള എല്ലാവരും ഉണ്ടായിരുന്നു. വള്ളത്തിൽ കയറിയപ്പോഴാണ് അളിയന്റെ കഴിവിൽ മതിപ്പു തോന്നിയത്. മെത്രാച്ചനിരിക്കുവാൻ സിംഹാസനം പോലെയുള്ള കസേര. കാൽച്ചുവട്ടിൽ പരവതാനിക്കുപകരം മെത്തപ്പായ വിരിച്ചിരിക്കുന്നു. വള്ളം മുഴുവനും മൂടുന്ന വരവളകൾ. വെള്ളത്തിൽ ചവിട്ടാതെ വള്ളത്തിൽ കയറാനുള്ള ചാരുപലക. ഉല്ലാസ നൗകയാണ്.

ഉള്ളിൽ കയറി ഒളിക്കാതെ അവൻ അമരക്കാരന്റെ അടുത്തുനിന്ന് എല്ലാവരോടും യാത്ര ചോദിച്ചു. വള്ളവും വെള്ളവും കണ്ടു ശീലിച്ചവനാണവൻ. അതുകൊണ്ട് അതവനൊരു വിനോദയാത്രയാണ്. ഒഴുക്കിനെതിരേ പോകുന്ന വള്ളം മന്ദഗതിയാലാണ് നീങ്ങുന്നത്. വലിയ വേഗത അവൻ ആഗ്രഹിച്ചുമില്ല. മൂന്നുമണിയാകുമ്പോഴേയ്ക്കും വല്യപാലത്തിന്റെ ചുവട്ടിലെത്തണം. തിരുമേനിയുടെ വാഹനം അതിനു മുമ്പു വന്നാലും തടഞ്ഞുനിർത്തുവാൻ അവിടെ ആളുകളുണ്ടാകും. തുഴക്കാരോടു കുശലം പറഞ്ഞും തീരങ്ങളുടെ സൗന്ദര്യം നുകർന്നും അവൻ ഉള്ളിൽ വളരുന്ന ഉദ്വേഗം അടക്കി. സമയമറിയാനുള്ള സാമഗ്രികളൊന്നും കയ്യിലില്ല. വെയിലിന്റെ ചരിവ് നോക്കിയാണ് തുഴക്കാർ സമയം നിശ്ചയിക്കുന്നത്. മൂന്നു മണിക്കു മുമ്പു തന്നെ അവർ വല്യ പാലത്തിന്റെ അരികിലെത്തി.

'വള്ളം ഇവിടെ അടുപ്പിച്ചു നിർത്തണം.' അവൻ അമരക്കാരനോടു പറഞ്ഞു.

'അപ്പോൾ വീട്ടിലേക്കല്ലേ? അയാൾ ചോദിച്ചു. ആർക്കുവേണ്ടിയാണ് വള്ളമെന്ന് തുഴക്കാരോട് പറഞ്ഞില്ല.

'വീട്ടിലേക്കു തന്നെ. ഇവിടെ ചിലരെ കേറ്റാനുണ്ട്.'

മണൽ കൂടിക്കിടന്ന തീരത്തു തുഴക്കാർ വള്ളം അടുപ്പിച്ചു. തോമസുകുട്ടി വങ്കിൽ കയറി നിന്ന് തീരത്തേക്കു ചാടിയിറങ്ങി. മണൽത്തീരം കഴിഞ്ഞു ചെമ്മണ്ണുനിറഞ്ഞ പാതയിലൂടെയാണ് പൊതുവഴിയിലേക്ക് കയറേണ്ടത്. ചരിവു കയറി പൊതുവഴിയിലെത്തിയപ്പോൾ വടക്കോട്ടു നോക്കിനിൽക്കുന്ന കൂട്ടുകാരെ കണ്ടു. നേരത്തെ പറഞ്ഞിരുന്നതുപോലെ വർക്കിയും പാപ്പിയും.

'നിങ്ങളു വന്നിട്ടൊത്തിരി നേരമായോ?'

'ഒത്തിരി നേരമായെന്നു തോന്നുന്നു.' വർക്കി.

'തിരുമേനിയുടെ വണ്ടി ഇതുവഴി കടന്നുപോയില്ലല്ലോ.'

'ഇല്ല. അതു ഞങ്ങൾക്കുറപ്പാ.'

(തുടരും)



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

**17**

2010 സെപ്റ്റംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*വഞ്ചിയിൽ വെള്ളം കയറുമ്പോഴും ഗൃഹത്തിൽ ധനം കൂടുമ്പോഴും പുറത്തുകളഞ്ഞു കൊണ്ടിരുന്നില്ലെങ്കിൽ അപകടമാണ്.*

– **കബീർദാസ്**

## വാരാന്ത്യ ലോകം



**1534**ൽ ഹെൻറി എട്ടാമൻ രാജാവ് കത്തോലിക്കസഭയുമായി ബന്ധം വേർപെടുത്തിയതിനുശേഷം ഇതാദ്യമായി മാർപാപ്പാ ഔദ്യോഗികമായി ലണ്ടൻ സന്ദർശിച്ചു.



**അ**യോധ്യ കേസിൽ 24ലെ അലഹബാദ് ഹൈക്കോടതി വിധി എന്തുതന്നെയായാലും എല്ലാവരും സമാധാനം പാലിക്കണമെന്ന് കേന്ദ്ര സർക്കാർ അഭ്യർത്ഥിച്ചു.

**ഇ**ന്ത്യൻ വംശജനായ ആത്മീയ ഗുരു ചിന്മയ് രചിച്ച 'ബീ ലൈക്ക് എ ചൈൽഡ്' എന്ന കവിത 140 ഭാഷകളിൽ ഒളിംബ് താരം കാൾ ലൂയിസ് മുതൽ തൃശൂർക്കാരൻ സവറാം വരെയുള്ള 140 പേർ ചൊല്ലി ഗിന്നസ് ബുക്കിലിടം നേടി.

**വി**ദേശ ഇന്ത്യക്കാർ കഴിഞ്ഞ വർഷം നാട്ടിലേക്ക് 5500 കോടി ഡോളർ അയച്ചതായി റിപ്പോർട്ട്. എൺപതുകളിൽ ഇത് വെറും രണ്ടു ബില്യൻ ഡോളറായിരുന്നു.

**ഹ്ര**സ്വദൃഷ്ടിക്കു കാരണമായ ജീനിനെ ബ്രിട്ടീഷ് ശാസ്ത്രജ്ഞർ കണ്ടെത്തി. റാസ് ജി. ആൻ.എഫ് എന്ന് പേരിട്ടിരിക്കുന്ന ഈ ജീനാണ് കണ്ണിൽനിന്ന് തലച്ചോറിലേക്കുള്ള സന്ദേശങ്ങളെ നിയന്ത്രിക്കുന്നത്.

**അഴി**മതി ആരോപണം നേരിടുന്ന കൊൽക്കത്ത ഹൈക്കോടതി ജഡ്ജിയായ സൗമിത്ര സെന്നിനെ ഇംപീച്ച് ചെയ്യുവാൻ രാജ്യസഭാ അന്വേഷണ സമിതി ശുപാർശ ചെയ്തു.

**മു**സരീസ് പദ്ധതിയുടെ ഭാഗമായി കൊടുങ്ങല്ലൂർ കോട്ടപ്പുറം കോട്ടയിൽ നടത്തിയ ഉത്ഖനനത്തിൽ നിന്നും ചൈനീസ് നാണയം കണ്ടെത്തി.



**ഉ**മ്മൻചാണ്ടി നിയമസഭയിൽ അംഗമായിട്ട് ഇന്ന് നാല്പതു വർഷം പൂർത്തിയാകുന്നു.

**ലോക**സിനിമയിലെ ഇതിഹാസ സമാനമായ വിഖ്യാത ഫ്രഞ്ച് സിനിമ സംവിധായകൻ ക്ലോദ് ഷബ്രോൾഡ് എൺപതാം വയസ്സിൽ അന്തരിച്ചു.

**നോർ**വേയിലെ എൻ.ആർ.കെ റേഡിയോ അവതാരക തൽസമയ വാർത്താ വായനിക്കിടെ മാനേജ്മെന്റിനോടുള്ള വിമർശനമുയർത്തി രാജിക്കാര്യം അറിയിച്ചു.

**മും**ബൈ ഭീകരാക്രമണ സമയത്ത് ഇസ്രായേൽ സ്വദേശിയായ ശിശുവിനെ ഭീകരരിൽ നിന്നും രക്ഷിച്ച ഇന്ത്യക്കാരി സാന്ദ്ര സാമുവലിന് (45) ഇസ്രായേലിന്റെ ഓണററി പൗരത്വം ആഭ്യന്തരമന്ത്രി എല്ലീ യിഷായ് വിശിഷ്ടപദവിയായി നൽകി.

**ജ**പ്പാനിലെ ഭരണകക്ഷിയായ ഡെമോക്രാറ്റിക് പാർട്ടിയുടെ നേതൃത്വസ്ഥാനം പ്രധാനമന്ത്രി നവാതോ കാൻ നില നിർത്തി.

**രാജ്യാ**ന്തര ആണവോർജ ഏജൻസിയുടെ പുതിയ ചീഫ് ഇൻസ്പെക്ടറായി ബൽജിയംകാരനായ ഹെർമൻ നാക്കയെർട്സിനെ ഏജൻസി അദ്ധ്യക്ഷനായ യൂക്കിയ അമാനോ നാമനിർദേശം ചെയ്തു.

**രാജ്യാ**ധികാരം പിടിച്ചെടുക്കാൻ ജനകീയ വിപ്ലവം സംഘടിപ്പിക്കുമെന്ന് നേപ്പാളിലെ മാവോയിസ്റ്റ് നേതാവ് മോഹൻവൈദ്യ മുന്നറിയിപ്പുനൽകി.



*പരുമലയിൽ നടന്ന 86-ാമത് സ്ലീബാ ദാസ സമൂഹവാർഷികത്തിൽ നിന്നും.*

എഡിറ്റോറിയൽ

# അല്പവസ്ത്രധാരികളെ വിശുദ്ധസ്ഥലങ്ങളിൽ നിന്നും ആട്ടിപ്പുറത്താക്കണം



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

രണ്ടു ശതവർഷങ്ങൾക്കുമുമ്പു തന്നെ മനുഷ്യൻ തുണിവസ്ത്രം ധരിച്ചിരുന്നതായി ഹെർബർട്ട് മോർ പ്രസിദ്ധീകരിച്ച 'മാത്യൂസ് ടെക്സ്റ്റൈൽ ഫൈബേർസ്' എന്ന ഗ്രന്ഥത്തിൽ പറയുന്നു. നെയ്ത്ത് ആദ്യമായി നിലവിൽ വന്നത് ഈജിപ്തിലാണ്. 1589ൽ റവ.വില്യം ലീ എന്ന ഇംഗ്ലീഷുകാരൻ നിറ്റിങ്ങ് എന്ന യന്ത്രം കണ്ടുപിടിച്ചതോടെ നെയ്ത്ത് ഒഴിച്ചുള്ള തുണി നിർമ്മാണരീതി പ്രചാരത്തിൽ വന്നു. 1856ൽ വില്യം പെർക്കിൻ എന്ന പതിനേഴുകാരന്റെ കൗതുകത്തിൽനിന്നാണ് മനുഷ്യനിർമ്മിതമായ ചായം ആദ്യമായി നിർമ്മിക്കപ്പെടുന്നത്. അതോടെ വസ്ത്രം നഗ്നത മറയ്ക്കുവാൻ മാത്രമല്ല അലങ്കാരത്തിനുള്ള ഉപാധിയുമായി.

ചാന്നാർ സമുദായത്തിൽപ്പെട്ട ഒരു സ്ത്രീ തന്റെ മാറു മറച്ചു എന്നത് കുറ്റമായി കണ്ട ആറ്റിങ്കൽ റാണി അവരുടെ മുല മുറിക്കുവാൻ ഉത്തരവിട്ടു. മാറു മറയ്ക്കുവാനുള്ള അവകാശത്തിനുവേണ്ടി തിരുവിതാംകൂറിലെ പിന്നാക്കവിഭാഗത്തിൽ നടന്ന സമരം വിപ്ലവകരമായിരുന്നു.

പരിഷ്കൃത രാജ്യങ്ങളിൽ അർദ്ധനഗ്നത ഒരു പരിഷ്കാരമായിട്ടാണ് പരിഗണിക്കുന്നത്. എന്നാൽ ഭാരതീയതയുടെ പശ്ചാത്തലത്തിൽ അർദ്ധനഗ്നത പരിഷ്കാരത്തിന്റെ ഭാഗമായിട്ടല്ല, ആഭാസത്തിന്റെതായിട്ടാണ് കണക്കാക്കുന്നത്.

തിരുവനന്തപുരം മാർ ഈവാനിയോസ് കോളജിലെ പ്രൊഫസറായിരുന്ന ഡോ.ജോളി വറുഗീസ് തന്റെ ഒരനുഭവം ലേഖനത്തിലൂടെ അവതരിപ്പിക്കുകയുണ്ടായി. സഭ്യമായ വസ്ത്രം ധരിക്കാതെ വന്ന പെൺകുട്ടിയെ ഉപദേശിക്കുന്നതിന്റെ ഭാഗമായി അവളുടെ അമ്മയെ വിളിപ്പിച്ചപ്പോൾ, അവരുടെ വസ്ത്രധാരണ രീതി കണ്ടപ്പോൾ, ആദ്യം അവരെയാണ് ഉപദേശിക്കേണ്ടതെന്നു പറയുകയുണ്ടായി.

ഇന്ത്യയിലേക്ക് മഹാത്മജി ദക്ഷിണാഫ്രിക്കയിൽനിന്നും വരുമ്പോൾ വിലപിടിപ്പുള്ള വസ്ത്രമായിരുന്നു അദ്ദേഹം ധരിച്ചിരുന്നത്. രാഷ്ട്രീയ ഗുരുവായ ഗോപാലകൃഷ്ണ ഗോഖലയുടെ നിർദ്ദേശപ്രകാരം ഇന്ത്യയുടെ ആത്മാവു കണ്ടെത്തുന്നതിന്റെ ഭാഗമായി ഗ്രാമാന്തരങ്ങളിലൂടെ സഞ്ചരിക്കേണ്ടി വന്നു. മുഖം കഴുകുവാനായി കൈക്കുമ്പിളിൽ വെള്ളമെടുത്തു നിവർന്ന സന്ദർഭത്തിൽ ഗാന്ധിജിക്ക് കാണുവാൻ കഴിഞ്ഞത് പിഞ്ചി കീറിയ സാരിതലപ്പുകൊണ്ട് മാറു മറയ്ക്കാൻ ശ്രമിക്കുന്ന ഒരു സ്ത്രീയെയാണ്. ആ കാഴ്ച ഗാന്ധിജിയിൽ വലിയ പരിവർത്തനം സൃഷ്ടിച്ചു. ഭാരതത്തിൽ ഒരാളെങ്കിലും അർദ്ധനഗ്നയായിരിക്കുന്ന കാലത്തോളം താൻ വിലപിടിപ്പുള്ളതും അധികമാർന്നതുമായ വസ്ത്രം ധരിക്കുകയില്ലാ എന്ന് അദ്ദേഹം പ്രതിജ്ഞയെടുത്തു. ജീവിതാവസാനം വരെ അത് പാലിക്കുകയും ചെയ്തു.

പരിഷ്കാരത്തിന്റെ പേരിൽ മൂടും മുലയും മറയ്ക്കാതെ, അടിവസ്ത്രങ്ങൾ പുറംവസ്ത്രത്തിനും മീതേയാക്കി നടക്കുന്ന മാംസപിണ്ഡങ്ങളായ പരിഷ്കാരികളെ വിശുദ്ധ സ്ഥലങ്ങളിൽ കാണുമ്പോൾ അവജ്ഞയാണ് തോന്നുന്നത്. വിശുദ്ധസ്ഥലങ്ങൾ അതിന്റെ പവിത്രതയാലാണ് നിലനിൽക്കുന്നത്. ആഭാസരീതിയിലുള്ള വസ്ത്രങ്ങൾ ധരിച്ചുവരുന്നവരെ അവിടെ നിന്നും പുറത്താക്കുവാൻ ചുമതലപ്പെട്ടവർ തയ്യാറാകണം.

ഇത്തരക്കാരെ കാണുമ്പോൾ മനസിളകുന്നവരെയാണ് ചികിത്സിക്കേണ്ടതെന്നു നവീനസ്ത്രീപക്ഷവാദികൾ അഭിപ്രായപ്പെട്ടേക്കാം. ജീവശാസ്ത്രപരമായ ധർമ്മം പാലിക്കുവാൻ നിയോഗിക്കപ്പെട്ടവർക്കു മാത്രമല്ല ആചാര്യന്മാരുടെ മനസ്സുപോലും ഇളക്കുവാൻ കഴിയുമെന്നതാണ് യാഥാർത്ഥ്യം.

*തലമുടികോതിമുടിഞ്ഞു തക്കയിട്ട-*
*ക്കൊലമദയാന കുലുങ്ങിവന്നു കൊമ്പും*
*തലയുമുയർത്തി വിയത്തിൽ നോക്കിനില്ക്കും-*
*മുലകളുമെന്നെ വലയ്ക്കൊലാ മഹേശ!*

എന്ന് ശിവശതകം 70-ാം ശ്ലോകത്തിൽ ശ്രീനാരായണഗുരു സ്ത്രീസാന്നിധ്യത്തിൽ ഉണ്ടാകാവുന്ന 'വലയ്ക്കലി'നെക്കുറിച്ച് എഴുതിയത് സത്യസന്ധതയുടെ പ്രതീകമായിട്ടാണ്.

ബന്ധുവായ ഒരു മധ്യവയസ്ക ഒരിക്കൽ കാതോലിക്ക ബാവായുടെ കൈയിൽ പിടിച്ചു സംസാരിച്ചുകൊണ്ടിരിക്കുന്നത് കണ്ട ഇടവക പുരോഹിതൻ ആ സ്ത്രീയെ ശാസിക്കുകയുണ്ടായി. ആചാര്യത്വമുള്ളവരോട് പെരുമാറേണ്ടത് എങ്ങനെയെന്നു പഠിപ്പിക്കുകയായിരുന്നു ആ വൈദികൻ തന്റെ ശാസനയിലൂടെ ചെയ്തത്.

ശ്ലീലമല്ലാത്തതെല്ലാം അശ്ലീലമാണ്. വിയർക്കാതെ, കൊഴുപ്പുള്ള അമിതാഹാരം കഴിക്കുന്ന, പ്രായമെത്താത്ത കുഞ്ഞുങ്ങളെ വിലക്ഷണവസ്ത്രം ധരിപ്പിച്ചു വിശുദ്ധ സ്ഥലങ്ങളിൽ കെട്ടിയെഴുന്നെള്ളിക്കുന്ന മാതാപിതാക്കളെയാണ് ശാസിക്കേണ്ടത്. തല്ലി പഠിപ്പിക്കുന്ന കാലം കഴിഞ്ഞെങ്കിലും ചൊല്ലി പഠിപ്പിക്കാൻ അമ്മമാർക്ക് കഴിയേണ്ടിയിരിക്കുന്നു.

'ഞങ്ങൾ അവിടെ ഇങ്ങനെയൊക്കെയാണെന്നു' പറഞ്ഞേക്കാം. എന്തുകൊണ്ട് ഈ വേഷത്തിൽ മകളെ അവരുടെ വിവാഹദിവസവും എഴുന്നെള്ളിക്കുന്നില്ല എന്നു ചോദിച്ചാൽ അതൊരു പവിത്രമായ ചടങ്ങല്ലെ എന്നാണ് മറുപടി. ആ പവിത്രതയാണ് നാം പാലിക്കേണ്ടത്. മൂടു മറന്നു നടക്കുന്ന ലോകത്തിലല്ല, മൂടുപടമിട്ടു ദൈവസന്നിധിയിൽ നിൽക്കണമെന്ന് അനുശാസിക്കുന്ന മാർഗ്ഗത്തിലൂടെയാണ് അവരെ നയിക്കേണ്ടത്.

ഇത്തരക്കാരെ പ്രവേശിപ്പിക്കാതിരിക്കാൻ വത്തിക്കാൻ എടുത്ത നിലപാട് സഭാ നേതൃത്വവും ഉടനടി കൈക്കൊള്ളേണ്ടതുണ്ട്.

*വിചിന്തനം*

# വിദ്യാഭ്യാസത്തിന്റെ നൂതന ലാക്കുകൾ

ഡോ.ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത



വർഷങ്ങൾക്കു മുമ്പ് ഞാൻ ശാസ്താംകോട്ടയിൽ റ്റി.റ്റി.സി.ക്കു പഠിച്ചപ്പോൾ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യങ്ങളായി പഠിപ്പിച്ചത് വ്യക്തിവികസനം, സാഹചര്യങ്ങളെ അഭിമുഖീകരിക്കുവാനുള്ള കഴിവ്, വിജ്ഞാനസമ്പാദനം, ശരീരം-മനസ്സ്-ആത്മാവ് ഉൾപ്പെടുന്ന ആളത്വ വളർച്ച, ശാസ്ത്രീയ പുരോഗതി മുതലായവയായിരുന്നു. ഇവയൊന്നും ആവശ്യമില്ല എന്നല്ല, എന്നാൽ നൂതന ലോകസൃഷ്ടിയാണ് 21-ാം നൂറ്റാണ്ടിൽ ഉദ്ദേശ്യമായി കാണേണ്ടത്. മുതലാളിത്ത സമ്പ്രദായം സൃഷ്ടിച്ചിരിക്കുന്ന ആധുനിക ലോകം സ്വർഗ്ഗവുമല്ല, നരകവുമല്ല; രണ്ടും ഇല്ല എന്നു പറയുന്ന ഹ്രസ്വവീക്ഷണമാണ്. അറിവ് വർദ്ധിപ്പിക്കുക, ശാസ്ത്രജ്ഞാനം ചുരുക്കം ചിലരുടെ കുത്തകയാക്കുക, സെക്കുലറിസത്തിന്റെ പേരിൽ മതങ്ങളുടെ ദൈവശാസ്ത്രവീക്ഷണങ്ങളെ പുച്ഛിക്കുക ഒക്കെയും ഇന്നൊരു ഫാഷൻ ആയിത്തീർന്നിരിക്കുന്നു.

**കരിങ്കല്ല് വെട്ടിമുറിക്കുന്ന പൈതങ്ങളും ക്രിക്കറ്റിൽ പരമാനന്ദം അനുഭവിക്കുന്ന പൈതങ്ങളും**

ടെലിവിഷൻ വാർത്ത ശ്രദ്ധിക്കുന്നവർക്കു ക്രിക്കറ്റ് കാണുമ്പോൾ ഉള്ള സന്തോഷമാണ്, കരിങ്കല്ല് വെട്ടുകയും ചുമക്കുകയും ചെയ്യുന്ന കുട്ടികളെക്കുറിച്ചുള്ള ഫീച്ചർ കാണുമ്പോൾ. 14 വയസ്സ് എത്താത്ത കുഞ്ഞുങ്ങൾ എല്ലാം തന്നെ സ്ക്കൂളിൽ ആയിരിക്കണം എന്ന് ഭരണഘടന നിർദ്ദേശിച്ചിട്ട് അര നൂറ്റാണ്ടായി. ടൈ ഉൾപ്പെടെയുള്ള യൂണിഫോം ധരിച്ച് പാശ്ചാത്തീകരിക്കപ്പെട്ട വിദ്യാർത്ഥികളെ സൃഷ്ടിക്കുവാൻ വിദ്യാഭ്യാസം വിജയിച്ചു എങ്കിലും 30% കുട്ടികൾ സ്ക്കൂളിന്റെ പടിവാതിൽ കാണാത്തതിനെക്കുറിച്ച് ഇന്ന് ആർക്കും ദുഃഖമില്ല. ഇതിന്റെ കാരണം വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം വ്യക്തിഗതമായി കിടക്കുന്നതാണ്. സാമൂഹ്യ പരിവർത്തനം ആധുനിക വിദ്യാഭ്യാസ ലക്ഷ്യമാണെന്ന് തോന്നുന്നില്ല. ലോകത്തിൽ മറ്റെല്ലാ രാജ്യങ്ങളിലുള്ള അക്ഷരജ്ഞാനമില്ലാത്തവരെക്കാൾ കൂടുതൽ ഭാരതത്തിൽ ഉണ്ടെന്ന് യു.എൻ.ഒ.യുടെ കണക്ക് വ്യക്തമാക്കുന്നു. ഭാരതീയ വിദ്യാഭ്യാസത്തിന്റെ വഴിപിഴച്ച പോക്കിന്റെ ഉത്തരവാദിത്വം ഗവണ്മെന്റിന് മാത്രമുള്ളതല്ല, ഭാരതത്തിലെ മതങ്ങൾക്കും ഉള്ളതാണ്. കേരളത്തിൽ സാക്ഷരത വർദ്ധിച്ചതിന്റെ കാരണം കേരള സർക്കാരിനേക്കാൾ കൂടുതൽ സി.എം.എസ്. മിഷനറിമാരുടെ നല്ല വിദ്യാഭ്യാസ ഉദ്ദേശ്യങ്ങളും പ്രവർത്തനങ്ങളുമായിരുന്നു. ഇന്ന് മതങ്ങൾക്കു പോലും വിദ്യാഭ്യാസം ലാഭമുണ്ടാക്കുന്ന ഒരു ബിസിനസ്സ് ആയി മാറിയിരിക്കുന്നു. ഇതിനെല്ലാം പരിഹാരമായി താഴെ പറയുന്ന സ്ഥായിയായ ഉദ്ദേശ്യങ്ങൾ 21-ാം നൂറ്റാണ്ടിൽ എങ്കിലും എല്ലാ ഭാരതീയരും പ്രധാനമായി കണ്ടാൽ നല്ലത്.

**1. Wisdom above knowledge& Knowledge above information**

പരിജ്ഞാനം, ജ്ഞാനം അറിവ് എന്ന മൂന്നു വാക്കുകളിൽ ഏറ്റവും കൂടിയത് പരിജ്ഞാനമാണ്. പരിജ്ഞാനം ലഭിച്ചവൻ, മാനവരാശിയെ മുഴുവനും ഒരേ പിതാവിന്റെ മക്കളായി കാണുന്നു. ഇത് ആദ്ധ്യാത്മീക ജ്ഞാനമാണ്. നിരീശ്വരത്വത്തിന് ഈ പരിജ്ഞാനം തരുവാൻ സാദ്ധ്യമല്ല. ജ്ഞാനം മാനുഷിക പുരോഗതിക്കു ദൈവത്തെ അത്യാവശ്യമായി കാണാതെയും ആർജ്ജിക്കാം. അറിവാകട്ടെ കമ്പ്യൂട്ടർ യുഗത്തിൽ വർദ്ധിച്ചു കൊണ്ടിരിക്കുന്നുവെങ്കിലും അവയുടെ പ്രയോജനം മാനവരാശിക്കു മുഴുവനും ഉണ്ടാക്കുവാൻ ശ്രദ്ധിക്കുന്നില്ല. 21-ാം നൂറ്റാണ്ടിൽ എങ്കിലും എല്ലാവരുടെയും സൃഷ്ടാവും പരിപാലകനും നിത്യസ്നേഹവുമായ സച്ചിദാനന്ത ത്രീയേക ദൈവത്തെക്കുറിച്ചുള്ള പഠനം ആഗോളമയി വർദ്ധിക്കുവാൻ പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യണം. ഇസ്ലാമിക മതപഠനത്തിൽ വി. ഖുറാന്റെ ഓരോ സൂറയും തുടങ്ങുമ്പോൾ Allah the Compassionate എന്നു പറയുന്നതിന്റെ അർത്ഥം പഠിപ്പിക്കുവാൻ തുടങ്ങണം. Compassion സ്നേഹമാണ്, ആർദ്രതയാണ്. അത് ഒരു വ്യക്തിയിൽ തന്നെ പ്രവർത്തനമായി നിലനിൽക്കുന്നതല്ല. സ്നേഹിക്കപ്പെടുവാനും സ്നേഹം പങ്കിടുവാനും തന്നിൽത്തന്നെ സാദ്ധ്യതയുള്ള Compassionate Allah-യെ ക്കുറിച്ചാണ് ഇസ്ലാം മതം പഠിപ്പിക്കുന്നത്. ഈ Social God എല്ലാവരുടെയും പിതാവും മാതൃകയുമാണെന്നും പഠിപ്പിക്കേണ്ടിയിരിക്കുന്നു. ഒറ്റപ്പുരാടമായ Allah, Compassion ആകുവാൻ സാദ്ധ്യമല്ലല്ലോ. ഓരോ മതത്തിനും പ്രത്യേകം പ്രത്യേകം ദൈവമുണ്ടെന്ന് ആരെങ്കിലും പഠിപ്പിക്കുന്നുവെങ്കിൽ ആ ദൈവങ്ങൾ ആപൂർണ്ണങ്ങളാണ്. യഥാർത്ഥ wisdom എല്ലാവരുടെയും ദൈവത്തെക്കുറിച്ചുള്ള ജ്ഞാനമാണ്. ആകയാൽ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യം അറിവ് സമ്പാദനത്തിൽ നിന്ന് എല്ലാവരുടെയും നിത്യപിതാവായ ദൈവത്തെക്കുറിച്ചുള്ള പരിജ്ഞാനമായി മാറേണ്ടിയിരിക്കുന്നു.

**2. മനഃസാക്ഷി രൂപീകരണം (മൂല്യാധിഷ്ഠിത വിദ്യാഭ്യാസം)**

അവരവരുടെ സ്ഥാനമാനങ്ങൾ ഉയരുകയും മറ്റുള്ളവർ അധഃപതിച്ചു കിടക്കുകയും ചെയ്യുമ്പോൾ മനഃസാക്ഷിയ്ക്കു കുത്തൽ ഇല്ലാത്തവർ വിദ്യാഭ്യാസം ലഭിച്ചവർ അല്ല. ആർഷഭാരത സംസ്കാര സൃഷ്ടികളുടെ ഋഷിമാർ പോലും ഇന്ന് മനഃസാക്ഷി ഇല്ലാത്ത ധനമാർജ്ജിക്കുകയും അത് ദാരിദ്രഉച്ചാടനത്തിന് ഉപയോഗിക്കാതെ ഇരിക്കുകയും ചെയ്യുന്നത് അവർക്കു ലഭിച്ച വിദ്യഭ്യാസത്തോടു കൂടി മനഃസാക്ഷിയ്ക്കു കൂർമ്മത ലഭിച്ചില്ല എന്നുള്ളതിന്റെ തെളിവാണ്. 14 വർഷം വനവാസം ചെയ്തും രാജ്യഭരണം ഉപേക്ഷിച്ചും മാതൃക കാണിച്ച ശ്രീരാമന്റെ മാതൃക പഠിപ്പിക്കുകയും പഠിക്കുകയും ചെയ്യുന്നവർക്കും ത്യാഗത്തിന്റെ ധർമ്മനീതി ലഭിക്കാത്തത്

വിദ്യാഭ്യാസ സിലബസ്സിൽ മതഗുരുക്കന്മാരുടെ സ്ഥാനം ഇപ്പോൾ കുറഞ്ഞുപോയിരിക്കുന്നതിനാലാണ്. ധാർമ്മിക നീതി പഠനവിഷയമാക്കണം.

### 3. പ്രായോഗിക ജനാധിപത്യം

ജനാധിപത്യത്തിന്റെ അടിസ്ഥാന പ്രമാണം എല്ലാവരുടെയും സമത്വമാണ്. ധനവാന് രണ്ടുവോട്ടും പാവപ്പെട്ടവന് ഒരു വോട്ടും എന്ന് ഒരു ജനാധിപത്യവും പഠിപ്പിക്കുന്നില്ല. പ്രതിപക്ഷം ആവശ്യമെങ്കിലും അധികാരം ലഭിച്ചു കഴിഞ്ഞാൽ ഭരണകർത്താക്കന്മാർ എല്ലാവരുടെയും നന്മ ഉദ്ദേശിച്ച് പ്രവർത്തിക്കേണ്ടതാണ്. ആധുനിക ജനാധിപത്യം 'സർവ്വോദയം' ആയി മാറിയിട്ടില്ല. അതിനു കാരണം മനുഷ്യന്റെ ജന്മസിദ്ധമായ സ്വാർത്ഥതയാണ്. വിദ്യാഭ്യാസം പഠിപ്പിക്കേണ്ടത് സ്വാർത്ഥരാഹിത്യമാണ്. സ്വന്തപാർട്ടിക്കു അധികാരം നിലനിർത്തുവാൻ സ്വാർത്ഥമായി ഭരിക്കുന്നവരും ജനാധിപത്യത്തിന്റെ ശത്രുക്കളാണ്. The people are the King-makers. അവരുടെ സേവകന്മാരാണ് മന്ത്രിമാർ. മിനിസ്റ്റർ എന്ന വാക്കിന്റെ അർത്ഥം ശുശ്രൂഷകൻ, സേവകൻ, ദാസൻ, വേലക്കാരൻ എന്നൊക്കെയുമാണ്. മരിച്ചുപോയ രാജത്വവ്യവസ്ഥിതി നീതികരിക്കുവാനുള്ള ശ്രമം നൂതനവിദ്യാഭ്യാസ ലക്ഷ്യം പരാജയപ്പെടുത്തേണ്ടതാണ്. ചില തൊഴിലുകൾ മാനമുള്ളതും കൂലിപണികൾ മാനം കുറഞ്ഞതും ആണെന്ന ചിന്ത തുടരുന്നത് വിദ്യാഭ്യാസലാക്കു മാറ്റത്തതിനാലാണ്. പാശ്ചാത്യരാജ്യങ്ങളിൽ ജനാധിപത്യത്തിന്റെ പഴക്കം കൂടുതലുകൊണ്ടായിരിക്കാം, ഭാരതത്തേക്കാൾ dignity of labour ഉള്ളത്.

### 4. Preferntial option for the poor

വിദ്യാഭ്യാസ Curriculam-ൽ ദരിദ്രരോടു പങ്കുചേരുന്നതിനുള്ള ആവശ്യകത ഒരു പ്രധാന ഉദ്ദേശ്യമായി ഉൾപ്പെടുത്തിയിരിക്കുന്നു. നാലു ഡോക്ടറേറ്റ് അധ്വാനിച്ചു നേടുകയും നൊബേൽ പ്രൈസ് ലഭിക്കുകയും ചെയ്ത Albert Shweityzer, Equitorial Africa-ൽ അവർക്കു വേണ്ടി അവരുടെ രീതിയിൽ ആശുപത്രി പണിക്ക് ചികിത്സ നടത്തിയത് നല്ല ഉദ്ദേശത്തോടു കൂടി അദ്ദേഹം പഠിച്ചതുകൊണ്ടായിരുന്നു. ഭാരതത്തിൽ, ആശുപത്രികൾ സമീപകാലത്ത് ഇല്ലാത്ത മൂന്നുലക്ഷം ഗ്രാമങ്ങൾ ഉണ്ടായിട്ടുപോലും മെഡിക്കൽ ഡിഗ്രികൾ ലഭിച്ച നമ്മുടെ ഡോക്ടേഴ്സ് അവരിലേക്ക് ശ്രദ്ധ പതിപ്പിക്കാതെ സ്വന്ത സ്ഥാനമാനങ്ങൾക്കും കൂടുതൽ ഗവേഷണത്തിനും വേണ്ടി വിദേശരാജ്യങ്ങളിൽ പോയിട്ട് മടങ്ങി ഭാരതഗ്രാമങ്ങളിലേക്കു വരാത്തത് മെഡിക്കൽ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യത്തിൽ ദരിദ്രർക്കു ഒന്നാം സ്ഥാനം കൊടുക്കാത്തതു കൊണ്ടല്ലയോ? വലിയ പട്ടണങ്ങളിൽ സാമ്പത്തിക കഴിവുള്ളവരുടെ മുതലെടുത്ത് വലിയ സ്ക്കൂളുകൾ നടത്തുന്ന (Prestigious Schools) പ്രൈവറ്റ് വ്യക്തികളും സംഘടനകളും അവരുടെ ലാഭം ഒന്നുകിൽ ബാങ്കിൽ സൂക്ഷിക്കുകയോ അല്ലെങ്കിൽ മറ്റുകാര്യങ്ങൾക്കു വേണ്ടി തെറ്റായി ഉപയോഗിക്കുകയോ ചെയ്യുന്നത് ദരിദ്രന്മാർക്കുള്ള അർഹതയെക്കുറിച്ച് അവരെ പഠിപ്പിക്കാത്തതിനാലല്ലേ? ഈശ്വരന്റെ ദാനമാണ് കഴിവും, താലന്തുകളും, സമയവും, പണവും എന്ന് പഠിപ്പിച്ചിരുന്നുവെങ്കിൽ എല്ലാവർക്കും വേണ്ടി ഉപയോഗിക്കേണ്ട ഈ താലന്തുകൾ ചേരിവാസികൾക്കും ഗ്രാമീണർക്കും വേണ്ടി കൂടി ഉപയോഗിക്കുകയില്ലായിരുന്നുവോ? ഇതു ചെയ്യാത്തത് വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യം മാനേജ്മെന്റുകളും പഠിപ്പിക്കുന്നവരും മനസ്സിലാക്കാത്തതിനാൽ തന്നെയാണ്.

### 5. സാമ്പത്തിക സാമൂഹ്യ നീതി

മുതലാളിത്ത വ്യവസ്ഥിതി ആധുനിക ലോകത്തിന്റെ കണ്ണ് കുരുടാക്കിയിരിക്കുകയാണ്. സ്വദേശത്തോ, വിദേശത്തോ വേല ചെയ്ത് പണം ഉണ്ടാക്കുന്നത് മറ്റുള്ളവരുടെ സഹായത്താലും സേവനത്താലുമല്ലയോ? സൂര്യനും, ചന്ദ്രനും, വായുവും, വെള്ളവും എല്ലാവരെയും ഉദ്ദേശിച്ച് ഈശ്വരൻ തന്നിരിക്കുന്നതിനാൽ പണവും ജീവിതസൗകര്യങ്ങളും എല്ലാവരേയും ഉദ്ദേശിച്ചുള്ളതാണ്. സ്വന്തമായി കുടിലുപോലുമില്ലാതെ കടതിണ്ണകളിലും മരച്ചുവട്ടിലും സ്വന്ത സഹോദരങ്ങൾ അന്തിയുറങ്ങുന്നതു കണ്ടിട്ടും അവർക്കു വേണ്ടി ചെലവഴിക്കേണ്ട സമൂഹം തന്ന പണം സ്വന്തമെന്ന നിലയിൽ ആഭരണങ്ങൾക്കും വലിയ വീടുകൾക്കും, കോസ്മറ്റിക്കിനും സുഖലോലുപത്വത്തിനും ഉപയോഗിക്കുന്നവർ സദുദ്ദേശപരമായ വിദ്യാഭ്യാസം ലഭിച്ചവരാണോ? വിനോബ ഭാവേ, മഹാത്മഗാന്ധി തുടങ്ങിയ നേതാക്കന്മാർ പണമാർജ്ജിച്ചില്ലെങ്കിലും സ്വയപരിത്യാഗ ജീവിതശൈലി കാണിച്ചതിനാൽ അങ്ങനെയുള്ളവർ ഇനിയും ഉണ്ടാകത്തക്കവണ്ണം വിദ്യാഭ്യാസത്തിന്റെ ലാക്ക് മാനവസാഹോദര്യത്തിലേക്കു മാറ്റേണ്ടതാണ്. (തുടരും)



# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ



**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

5



**രാ**ത്രി ഏഴു മണിക്കു തീബോട്ടു നീക്കി. ഈ തീബോട്ടിനെക്കുറിച്ചും അല്പം പറയാം. ഇത് കൊച്ചിയിലും മറ്റും കാണുന്ന തീബോട്ടുകളുടെ സമ്പ്രദായത്തിലുള്ളതല്ല. ഇതിന് ഒരു സാധാരണ കപ്പലിന്റെ വലിപ്പമുണ്ട്. ഇതിന്റെ മൂന്നു ഭാഗത്തും ഒന്നരക്കോൽ വീതിയിൽ വരാന്തയും അവിടെ ഇരിക്കുകയോ നിൽക്കുകയോ ചെയ്യുന്ന ആളുകളുടെ രക്ഷയ്ക്കുവേണ്ടി ചുറ്റും ഇരുമ്പുകമ്പികൊണ്ട് വേലിയുമുണ്ട്. കപ്പലിലെ സമ്പ്രദായത്തിൽ ഒന്നാം ക്ലാസിൽ പത്തും രണ്ടാം ക്ലാസിൽ നാലും മുറികളുമുണ്ട്. മൂന്നാം ക്ലാസുകാർ മുകളിലത്തെ തട്ടിലാണിരിക്കുന്നത്. ഇവിടെ പത്തുനൂറു പേർക്ക് സുഖമായിരിക്കുവാൻ തക്ക വിസ്താരമുണ്ട്. ഈ തീബോട്ടിന്റെ അടിഭാഗം പരന്നതാണ്. ഒന്നോ രണ്ടോ മുഴം മാത്രം ആഴമുള്ള ദിക്കിലും ഈ ബോട്ടു ഓടിക്കാവുന്നതാണ്.

ടൈഗ്രീസ് നദി ഇവിടങ്ങളിലുള്ള വലിയ നദികളെപ്പോലെയാണ്. ഇതിന്റെ ഉല്പത്തിസ്ഥാനത്ത് നിന്നുള്ള ഒഴുക്കു വളരെ ശക്തിയുള്ളതാകയാൽ ബാഗ്ദാദ് വരെ മാത്രമേ തീബോട്ടുകൾ സാധാരണയായി ഓടിക്കാറുള്ളൂ. ഇതുതന്നെ വളരെ പ്രയാസപ്പെട്ടിട്ടാണ്. ടൈഗ്രീസ് നദി ഇവിടങ്ങളിൽ പുഞ്ചനിലങ്ങളുടെ നടുവിൽ ഒഴുകുന്ന ഒരു തോടു പോലെ കിടക്കുകയാണ്. ഇരു കരയിലും കുന്നും മലയും ഒന്നുമില്ല. പകരം വളരെ വിസ്താരമുള്ളതും വിശേഷപ്പെട്ടതും ആയ വിളഭൂമിയാകുന്നു. ബസോറാ മുതൽ ബാഗ്ദാദ് വരെയുള്ള ഭൂമിയ്ക്കു സമമായുള്ള ഭൂമി ഈ രാജ്യത്തു ഒരിടത്തും കാണുമെന്ന് തോന്നുന്നില്ല. എങ്കിലും നല്ല ഫലപുഷ്ടിയുള്ള ഈ പ്രദേശം മുഴുവൻ പുൽക്കാടായിട്ടാണ് കിടക്കുന്നത്. ഒന്നും രണ്ടും ദിവസം ബോട്ട് ഓടുമ്പോൾ പത്തുനൂറു വീടുകൾ ഉള്ള ഒരു ഗ്രാമം കാണാം. ഗ്രാമവാസികൾ മിക്കവാറും കൃഷിക്കാരാണ്. എങ്കിലും അവരവരുടെ ഗ്രാമത്തോട് അടുത്ത പ്രദേശങ്ങളിൽ മാത്രമേ ഇവർ കൃഷി ചെയ്യാറുള്ളൂ. പുല്ലു പിടിച്ചു കിടക്കുന്ന പ്രദേശങ്ങളെ കരടികൾ തങ്ങളുടെ വാസഗൃഹങ്ങളായി ഉപയോഗിക്കുന്നു. തീബോട്ടിന്റെ ശബ്ദം കേൾക്കുമ്പോൾ ഈ ജന്തുക്കൾ ഇളകി നദീതീരത്തു വന്ന് ശബ്ദിക്കും. അപ്പോൾ ബോട്ടുകാർ അവകളെ വെടിവെച്ച് കൊല്ലുകയും ചെയ്യും.

നെബുക്കദ്നേസർ രാജാവ് വലിയ മൈതാനത്ത് ബിംബത്തെ സ്ഥാപിച്ചു എന്ന് പഴയനിയമത്തിൽ പറയുന്നത് ഈ പ്രദേശത്തെ ഉദ്ദേശിച്ചാണെന്നായിരുന്നു ബോട്ടിലുള്ളവരുടെ വിശ്വാസം. എന്ന് മാത്രമല്ല അദ്ദേഹം ബിംബത്തെ സ്ഥാപിച്ച തറ വളരെ ദൂരത്തു യാത്രക്കാർക്ക് ചിലർ കാണിച്ചുകൊടുക്കുകയും ചെയ്തു. ബസോറായിൽ നിന്ന് പുറപ്പെട്ടതിന്റെ പിറ്റേ ദിവസം ബോട്ട് ഒരു യഹൂദാപള്ളിയുടെ കടവിലടുത്തു. ഇത് നെബുക്കദ്നേസർ രാജാവ് അഗ്നികുണ്ഡത്തിലിട്ട മൂന്ന് കുട്ടികളുടെ നാമത്തിൽ സ്ഥാപിക്കപ്പെട്ടതായിരുന്നു. ഞങ്ങൾ, യാത്രക്കാരെല്ലാവരും തീബോട്ടിൽ നിന്നിറങ്ങി പള്ളികണ്ടു. അത്ര വലുതൊന്നുമല്ല. അലങ്കാരങ്ങൾ മനോഹരമായിരുന്നു. ഈ കെട്ടിടം മുഴുവൻ പച്ചമാർബിൾക്കല്ല് കൊണ്ട് പണിയപ്പെട്ടിട്ടുള്ളതാണ്. ഇവിടെ ആരാധിക്കുന്നതിനായി ബാഗ്ദാദിൽ നിന്ന് അനേകം യഹൂദന്മാർ എപ്പോഴും വരിക പതിവുണ്ട്. തീബോട്ട് അവിടെ അടുത്തത് ബാഗ്ദാദിൽ നിന്ന് വന്നിട്ടുള്ള പുണ്യയാത്രക്കാരെ തിരിയെ കൊണ്ടു പോകുന്നതിനായിരുന്നു. ആളുകൾ കേറിയപ്പോൾ ഞങ്ങൾ സുഖമായി ഇരുന്ന മേൽത്തട്ടിൽ സ്ഥലമില്ലാതായി. പിന്നെ ബാഗ്ദാദിൽ ചെല്ലുന്നതുവരെ കുറെ ഞെരുങ്ങേണ്ടി വന്നു. നദിയിൽ ചില സ്ഥലങ്ങളിൽ വെള്ളമില്ലാത്തതിനാൽ വേലക്കാർ ഇറങ്ങി മണ്ണുമാന്തിക്കളയേണ്ടി വന്നു. ഈ തടസം കൊണ്ട് ഒമ്പതാം ദിവസമായ മിഥുനമാസം 1-ാം തീയതിയാണ് ബോട്ട് ബാഗ്ദാദിൽ ചെന്ന് ചേർന്നത്.

അദ്ധ്യായം 6

ബാഗ്ദാദ് പട്ടണം (1038 മിഥുനം 1-14)

ഞങ്ങൾ തീബോട്ടിൽ നിന്ന് ഇറങ്ങുന്ന സമയം വളരെ ജനങ്ങൾ കടവിൽ കൂടിയിരുന്നു. കൊച്ചിയിൽ വച്ച് പരിചയക്കത്തുകൾ തന്ന പൗലൂസ് കശ്ശീശായുടെ ആളുകൾ വല്ലവരുമുണ്ടോ എന്ന് അന്വഷിച്ചതിൽ ഒന്നു രണ്ടു പേരെ കണ്ടു. നാം അവരുടെ റപ്പേൽ മെത്രാന്റെ പേർക്കുള്ള എഴുത്തെടുത്ത് അവരെ കാണിച്ചു. എഴുത്തുകൊണ്ടുപോയി മെത്രാനെ കാണിച്ച് വിവരം അറിഞ്ഞു വരാമെന്ന് അവർ പറഞ്ഞതനുസരിച്ച് എഴുത്തു അവരെ ഏല്പ്പിക്കയും ചെയ്തു. വൈകുന്നേരം അഞ്ചു മണി വരെ കാത്തിരുന്നിട്ടും അവർ തിരികെവന്ന് കാണായ്കയാൽ ഞങ്ങൾക്കു വ്യസനമായി. തീബോട്ടിൽ നിന്നിറങ്ങിക്കൊടുക്കാൻ ബോട്ടുകാർ നിർബന്ധിച്ചും തുടങ്ങി. ഞങ്ങളുടെ വിഷാദത്തെയും കഷ്ടസ്ഥിതിയെയും കണ്ട് കപ്പലിലെ ഒരു വേലക്കാരനും കല്ദായ സുറിയാനിക്കാരനുമായ അന്തോൻ എന്ന ആൾക്കു അനുകമ്പ തോന്നി. തന്റെ വീട് ചെറുതാണെങ്കിലും വിരോധമില്ലെങ്കിൽ ഞങ്ങളെ അവിടെ താമസിപ്പിക്കാമെന്ന് അയാൾ പറഞ്ഞപ്പോൾ എല്ലാവർക്കും സന്തോഷമായി. ഉടനെ അയാളുടെ വീട്ടിലേക്ക് സാമാ

നങ്ങളെടുത്ത് പുറപ്പെട്ടു. അന്തോന്റെ ചെറിയ വീടിന് രണ്ടുമുറിയേ ഉണ്ടായിരുന്നുള്ളൂ. വെപ്പുവകയ്ക്കുവേറെയും ഒരു മുറിയുണ്ടായിരുന്നു. മേൽപ്പറഞ്ഞ രണ്ടു മുറികളിൽ വച്ച് നല്ലത് അന്തോൻ ഞങ്ങൾക്കായി ഒഴിച്ചു തന്നു. ഞങ്ങൾ ഇവിടെ സുഖമായി താമസിക്കയും മൂസലിലേക്കുള്ള യാത്രാസമയം അന്വേഷിച്ചുകൊണ്ടിരിക്കുകയും ചെയ്തു. ബാഗ്ദാദിലെ അനേകം പേർക്ക് ഞങ്ങൾ ആകർഷണവിഷയമായിത്തീർന്നു. ഞങ്ങൾ പറയുന്നതൊന്നും വിശ്വസിക്കാതെ പലരും ഓരോ ചോദ്യങ്ങൾ ചോദിക്കുക പതിവായിത്തീർന്നു. ഞങ്ങൾ കൽദായ സുറിയാനിക്കാരാണെന്നും പറങ്കികളെ ഭയപ്പെട്ടിട്ടാണ് യാക്കോബക്കാരെന്ന് പറയുന്നതെന്നും മൂസലിൽ ഇരിക്കുന്ന കൽദായപാത്രിയർക്കീസിന്റെ അടുക്കൽ എത്തിയാൽ മാത്രമേ ഞങ്ങൾ രഹസ്യം വെളിപ്പെടുത്തുകയുള്ളൂ എന്ന് കൽദായക്കാരും വാസ്തവം ഇതല്ലെന്ന് മാറോനായക്കാരും പറയാൻ തുടങ്ങി.

ഒരു ദിവസം നാം മുൻപറഞ്ഞ റപ്പേൽ മെത്രാനെ ചെന്ന് കണ്ട് സകലവും അദ്ദേഹത്തെ അറിയിച്ചു. മൂസലിലേക്ക് പോകുമ്പോൾ ഒരാളെക്കൂടി കൊണ്ടുപോകണമെന്നും ആളെ അദ്ദേഹം അയയ്ക്കാമെന്നും പറഞ്ഞിരുന്നതനുസരിച്ച് ഞങ്ങളുടെ വാസസ്ഥലത്ത് ഒരാൾ വരികയും സകല ചിലവും കഴിച്ച് 35 രൂപാ കൂലി കിട്ടണമെന്ന് ഈ മനുഷ്യൻ ആവശ്യപ്പെടുകയും ചെയ്തു. അയാൾ ഒരു വൃദ്ധനായിരുന്നതുകൊണ്ട് കൂട്ടുകാരനായി കൊണ്ടുപോകുന്നതു ഗുണമല്ലെന്ന് കരുതി ഒന്നും തീർച്ചയാക്കാതെ മടക്കി അയച്ചു.

പിറ്റെ ദിവസം മൂസൽക്കാരനായ കോറി സ്തേഫാനോസിന്റെ മകൻ ദാവീദ് എന്ന ഒരാൾ ഞങ്ങളെ കാണാൻ വന്നു. അദ്ദേഹം ഒരു യാക്കോബായ സുറിയാനിക്കാരനാണെന്നും കച്ചവടത്തിനായി ബാഗ്ദാദിൽ വന്ന് താമസിക്കയാണെന്നും അറിഞ്ഞപ്പോൾ സീമാതീതമായ ആശ്വാസവും തൃപ്തിയും ഉണ്ടായി. കൊച്ചിയിൽ നിന്ന് പുറപ്പെട്ടതിന്റെ ശേഷം ഇഥംപ്രഥമമായി കണ്ടെത്തിയ സജാതീയൻ ഇദ്ദേഹമായിരുന്നു. ഈ ദാവീദ് കാഴ്ചയിൽ ഒരു യോഗ്യനും ശ്രേഷ്ഠകുടുംബജനും ആണെന്ന് തോന്നി. ഞങ്ങൾ യാക്കോബായ സുറിയാനിക്കാരും അന്ത്യോഖ്യാ പാത്രിയർക്കീസിനെ കാണാൻ പോകുന്നവരും ആണെന്ന് അറിഞ്ഞപ്പോൾ ദാവീദിനും വളരെ സന്തോഷമായി. ഇദ്ദേഹത്തിന് സുറിയാനി നല്ലവണ്ണം അറിഞ്ഞുകൂടായിരുന്നു. ഞങ്ങൾക്കു അദ്ദേഹത്തിന്റെ മാതൃഭാഷയായ അറബിയും നല്ല നിശ്ചയമില്ല. നമുക്കു ഹിന്ദുസ്ഥാനി അറിയാമെന്ന് പറഞ്ഞപ്പോൾ ആ ഭാഷ അറിയുന്ന ഒരാളെ കൊണ്ടുവരാമെന്ന് പറഞ്ഞു അദ്ദേഹം മടങ്ങിപ്പോയി. രണ്ടു മണിക്കൂറു കഴിഞ്ഞപ്പോൾ ഒരു യഹൂദനെ കൂട്ടിക്കൊണ്ടുവന്നു. ഞങ്ങളോട് സകല വിവരങ്ങളും ചോദിച്ചറിയുകയും ആശ്വാസകരങ്ങളായ വാക്കുകളാൽ ഞങ്ങളെ സമാധാനപ്പെടുത്തുകയും മൂസലിലേക്കുള്ള യാത്രയ്ക്കു വേണ്ട ശട്ടം കെട്ടുകൾ ചെയ്തു കൊള്ളാമെന്ന് ഏറ്റുപറയുകയും ചെയ്തു. വിശേഷിച്ചും റപ്പേൽ മെത്രാൻ അയച്ച ആളെ മടക്കി അയക്കേണ്ടിവന്നതിനാൽ മെത്രാന് മുഷിച്ചിൽ തോന്നാതെ പറഞ്ഞു ശരിപ്പെടുത്തണമെന്ന് നാം അദ്ദേഹത്തോട് പറയുകയും അങ്ങനെ ചെയ്തു കൊള്ളാമെന്ന് അദ്ദേഹം ഉറപ്പു പറയുകയും ചെയ്തു.

ഇതിനിടയ്ക്ക് മൂസലിൽ നിന്ന് കോജാ അബ്ദുൾ ഹാദ് എന്ന ആളുടെ ഒരു കമ്പി അദ്ദേഹത്തിന് ബാഗ്ദാദിൽ നിന്ന് സാമാനം കയറ്റി അയക്കുന്ന ഏജന്റ് ആയ അസീസിന്ന് വന്നു. ഇന്ത്യയിൽ നിന്ന് കശ്ശീശാ യൗസേപ്പ് അന്ത്യോഖ്യായിലേക്കു പുറപ്പെട്ടിരിക്കുന്നതായി അദ്ദേഹത്തിന്റെയും (ഇടവഴിക്കൽ) കശ്ശീശാ പീലിപ്പോസിന്റെയും എഴുത്തുകൾ കിട്ടിയിരിക്കുന്നതിനാൽ അദ്ദേഹം ബാഗ്ദാദിൽ എത്തുമ്പോൾ വേണ്ട സഹായം ചെയ്തു മൂസലിലേക്കു അയച്ചു കൊള്ളണമെന്നായിരുന്നു കമ്പിയുടെ സാരം. കമ്പി കിട്ടിയ ഉടനെ അസീസ് ഞങ്ങളുടെ അടുക്കൽ എത്തി, ഞങ്ങളെ അദ്ദേഹത്തിന്റെ വീട്ടിലേക്കു കൊണ്ടു പോകുവാൻ നല്ലവണ്ണം ശ്രമിച്ചു എങ്കിലും പിറ്റെ ദിവസം തീർച്ചയാക്കാമെന്ന് പറഞ്ഞു നാം അസീസിനെ മടക്കി അയയ്ക്കയാണു ചെയ്തത്. ഉടനെ ദാവീദിനെ വരുത്തി സകല വിവരങ്ങളും പറഞ്ഞാറെ ഈ അസീസ് ഒരു ചതിയനും ഉപായിയുമാണെന്നും അയാൾ കോജാ അബ്ദുൾ ഹാദിന്റെ ഏജന്റായിട്ട് കുറച്ചു മാസമേ ആയിട്ടുള്ളൂ എന്നും അദ്ദേഹം അസീസിന്റെ യഥാർത്ഥ സ്വഭാവം അറിഞ്ഞിരുന്നുവെങ്കിൽ ഇങ്ങനെ ഒരു കമ്പി അയയ്ക്കുന്നതല്ലായിരുന്നുവെന്നും മുമ്പൊരു കൽദായക്കാരനായിരുന്ന അസീസ് ദ്രവ്യാഗ്രഹം നിമിത്തം ലത്തീൻകാരുടെ കൂട്ടത്തിൽ ചേർന്ന് നടന്നു വരികയാണെന്നും മറ്റുമാണ് ദാവീദ് പറഞ്ഞത്. ഇത്ര നാളും തന്റെ വീട്ടിൽ താമസിച്ച സ്ഥിതിക്കു രണ്ടു മൂന്ന് ദിവസത്തേക്കായി മറ്റൊരു വീട്ടിൽ പോകുന്നതിന് സങ്കടമാണന്ന് അസീസിനോട് നിർബന്ധമായി പറയാൻ ദാവീദ് അന്തോനെ ശട്ടം കെട്ടുകയും ചെയ്തു.

പിറ്റെ ദിവസം അസീസ് വന്ന് ഞങ്ങളെ അയാളുടെ വീട്ടിൽ കൊണ്ടുപോയി താമസിപ്പിക്കാൻ ശ്രമിച്ചു. എങ്കിലും വീട്ടുടമസ്ഥന്റെ സങ്കടവും ഞങ്ങളുടെ നിർബന്ധവും നിമിത്തം അയാൾ മടങ്ങേണ്ടി വന്നു. ഉടനെ യാത്രയ്ക്കുള്ള ശ്രമങ്ങളായി. അസീസും ദാവീദും ഇവർക്കുവേണ്ടുവോളം അധികവും ഭക്ഷണസാധനങ്ങൾ ശേഖരിച്ചുകൊടുത്തു. അധികമുണ്ടായിരുന്ന സാധനങ്ങളെ നം വീട്ടുടമസ്ഥന് സമ്മാനിച്ചു. ഞങ്ങൾക്കും ഞങ്ങളുടെ കൂട്ടുകാരനും കൂടി നാലു കോവർ കഴുതകളെയാണ് ആദ്യം തയ്യാറാക്കിയിരുന്നതെങ്കിലും ഗീവറുഗീസ് കത്തനാർക്കും താരപ്പനും കഴുതപ്പുറത്തോ കുതിരപ്പുറത്തോ കേറി ശീലമില്ലാത്തതിനാൽ അവർക്കു രണ്ടുപേർക്കും കൂടി ഒരു വലിയ കോവർ കഴുതയെ ശട്ടം കെട്ടി. അതിന്റെ പുറത്തു ഇരുവശത്തും ഓരോ കസേര കെട്ടിയിട്ടു. രണ്ടു പേരും ഇതിൽ കേറുന്നതിന് തീർച്ചയാക്കി.

മിഥുനം 14 ന് പകൽ അഞ്ചു മണിക്കു ഞങ്ങൾ പുറപ്പെട്ടു. അരമണിക്കൂർ കൊണ്ട് ബാഗ്ദാദ് കോട്ടയുടെ വാതിൽ കടക്കുകയും കഴുതക്കൂട്ടം വന്ന് ചേരുന്നതിന് കോട്ടയുടെ പുറത്തുള്ള മൈതാനത്ത് കാത്തു നിൽക്കുകയും ചെയ്തു. ഉടനെ ഒരു ഭയങ്കര ശബ്ദം കേട്ടു തുടങ്ങി. ഇതെന്താണെന്ന് നാം ദാവീദിനോട് ചോദിച്ചപ്പോൾ ഒരു കാറ്റിന്റെ വരവാണെന്ന് വളരെ നിസ്സാരമായിപ്പറഞ്ഞു. എല്ലാവരും വ്യസനിച്ച് ശബ്ദം പുറപ്പെടുന്ന സ്ഥലത്തേക്കു നോക്കിക്കൊണ്ടു നിന്നു. അപ്പോൾ ഇതാ ഒരു മഹാപർവ്വതം ഓടിവരുന്നതു പോലെ കണ്ടു. എല്ലാവരും ഭ്രമിച്ച് രക്ഷയ്ക്കായി ഓരോ സ്ഥലത്തേക്കു ഓടാൻ തുടങ്ങിയതനുസരിച്ച് ഞങ്ങളും ഭ്രാന്തന്മാരെപ്പോലെ ഓടി. ഉടനെ ആ ചുഴലിക്കാറ്റ് വളരെ ശക്തിയോടുകൂടി എല്ലാവരുടേയും ശരീരത്തിൽ വന്നിടിച്ചു. മരണം അടുത്തുവന്നു എന്ന് വിചാരിച്ച് എല്ലാവരും വീഴുകയും ചെയ്തു. ഈ കാറ്റ് രണ്ട് മൂന്ന് മിനിട്ട് നേരത്തോളം ഉണ്ടായിരുന്നു. അല്പം ദീർഘിച്ചിരുന്നുവെങ്കിൽ ആ മൈതാനത്തുണ്ടായിരുന്ന സകലജീവികളും പെട്ടു പോകുമായിരുന്നു. ചുഴലിക്കാറ്റു നീങ്ങിയപ്പോൾ എല്ലാവരുടേയും വായും മൂക്കും മണ്ണു കൊണ്ട് നിറഞ്ഞിരുന്നു. ഇങ്ങനെ ആപത്തിൽ അകപ്പെട്ടു മരിക്കുന്നതിനേക്കാൾ നാട്ടിലേക്കു മടങ്ങുകയാണ് നല്ലതെന്ന് ഞങ്ങൾ പെട്ടെന്ന് സംശയിച്ചു. വിവരം ദാവീദിനോട് പറഞ്ഞു. ഇങ്ങനെയുള്ള ചുഴലിക്കാറ്റ് ഒന്നും രണ്ടും കൊല്ലം കഴിയുമ്പോൾ മാത്രമേ ഉണ്ടാകാറുള്ളുവെന്നും ഇത് ഒടുവിൽ ഉണ്ടായത് രണ്ടുകൊല്ലത്തിന് മുമ്പാണെന്നും ഇതു കൊണ്ടു ഭ്രമിക്കാനില്ലെന്നും പറഞ്ഞു ദാവീദ് ഞങ്ങളെ സമാധാനപ്പെടുത്തി. പുറപ്പെടുന്ന വിവരത്തിന് മൂസലിലേക്കു കമ്പി അടിച്ചതിന്റെ ശേഷം ഞങ്ങൾ രാത്രി പത്തുമണിക്കു ശേഷം എല്ലാവരോടും കൂടി യാത്ര ആരംഭിച്ചു.

(തുടരും)



# സ്ത്രീകളുടെ ആരോഗ്യ പ്രശ്നങ്ങളോടുള്ള സഭയുടെ സമീപനം

**ഡോ.മരീന രാജൻ ജോസഫ്**
(കോലഞ്ചേരി മെഡിക്കൽ കോളജ്)

**ആ**രോഗ്യം എന്നത് അതിജീവനശേഷിയാണെങ്കിൽ പ്രകൃതി അത് ഏറ്റം സമൃദ്ധമായി സ്ത്രീക്ക് നൽകിയിരിക്കുന്നു. പുരുഷന്റെ നിലനില്പുപോലും സ്ത്രീയുടെ അതിജീവനശേഷിയെ ആശ്രയിച്ചിരിക്കുന്നു എന്ന പുരുഷന്റെ തിരിച്ചറിവാണ് സ്ത്രീകൾക്കു വേണ്ടി ആരോഗ്യപ്രസ്ഥാനങ്ങൾ ഉണ്ടാവാൻ കാരണം.

എഴുപത് എൺപത് ശതമാനം ആരോഗ്യപ്രശ്നങ്ങളിലും സ്ത്രീപുരുഷ വ്യത്യാസങ്ങളില്ല. കാരണം, രണ്ടു കൂട്ടരുടെയും ശരീരം ഒരുപോലെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്നതുതന്നെ. പിന്നെ ഇരുപതു ഇരുപത്തിയഞ്ച് ശതമാനം വ്യത്യാസം ഇരുകൂട്ടരുടെയും ശരീര ധർമ്മങ്ങളുടെ വ്യത്യാസത്തിനനുസരണമാണ്. സ്ത്രീകൾക്ക് മാത്രം അനുഭവപ്പെടുന്ന ആരോഗ്യപ്രശ്നങ്ങളിൽ അമ്പതുശതമാനത്തിനുമേൽ സ്ത്രീകളോടുള്ള പുരുഷമനോഭാവത്തിന്റെ ഫലമായുണ്ടാവുന്നവയാണ്.

ആരോഗ്യ പ്രശ്നങ്ങളെക്കുറിച്ച് ചിന്തിക്കുമ്പോൾ ശാരീരികാ രോഗ്യ പ്രശ്നങ്ങളാണ് ഏറ്റവും മുഖ്യമായി വരുക. കാരണം ശരീരത്തിൽ ജീവിക്കുമ്പോൾ ശാരീരിക അനുഭവം വളരെ ശക്തമാണ്. എന്നാൽ മാനസികാരോഗ്യം എന്നത് ഓരോ ജീവിതഘട്ടവും സന്തുലിതമായി നിലനിർത്തുകയും കൈകാര്യം ചെയ്യുകയും ചെയ്യുന്നതിലാണിരിക്കുന്നത്. ഓരോ പ്രായത്തിലും ഉണ്ടാവുന്ന ആരോഗ്യാവശ്യങ്ങൾ (ശാരീരികവും മാനസികവും) ഭിന്നമായിരിക്കുന്നതിനാൽ ആരോഗ്യ പ്രശ്നങ്ങളും ഭിന്നമായിരിക്കും. വിവിധ പ്രായത്തിലുള്ള സ്ത്രീകളുടെ ആരോഗ്യ പ്രശ്നങ്ങൾ എന്താണെന്ന് ഇവിടെ ചിന്തിക്കാം.

### ശൈശവത്തിൽ

ശിശുരോഗങ്ങൾക്ക് ആൺപെൺ ഭേദമില്ലെന്ന് പൊതുവെ പറയാമെങ്കിലും പ്രകൃതി അതിജീവനശേഷി കൂടുതൽ നൽകിയിരിക്കുന്നത് പെൺകുഞ്ഞുങ്ങൾക്കാണ്. അടുത്ത തലമുറയെ സൃഷ്ടിക്കുന്നതിൽ സ്ത്രീകൾക്കുള്ള അധികച്ചുമതല കണക്കിലെടുത്തായിരിക്കാം ഇത് എന്ന് കരുതാം. എന്നാൽ ശിശു രോഗങ്ങളും ശിശുമരണവും പെൺകുഞ്ഞുങ്ങളിൽ കൂടുതലായി കാണുന്നത് പെൺകുഞ്ഞിനോട് അതതു സമൂഹം കാണിക്കുന്ന വിവേചനം കൊണ്ടു മാത്രമാണ്. ലിംഗവിവേചനം ഇല്ലാത്ത സമൂഹങ്ങളിൽ പെൺകുഞ്ഞുങ്ങളുടെയും സ്ത്രീകളുടെയും എണ്ണം ഉയർന്നു നിൽക്കും. സ്ത്രീകളുടെ ശരാശരി ആയുർദൈർഘ്യവും ഈ സമൂഹങ്ങളിൽ പുരുഷന്മാരിലും കൂടുതൽ ആയിരിക്കും. ലിംഗവിവേചനം ഉള്ള സമൂഹത്തിൽ ശിശുപ്രായത്തിൽ പെൺകുഞ്ഞുങ്ങൾ നേരിടുന്ന പ്രധാന പ്രശ്നം ഈ അവഗണന തന്നെയാണ്. ഇത് അവരുടെ വളർച്ചയേയും ആരോഗ്യത്തെയും ഗണ്യമായി ബാധിക്കും. പോഷണക്കുറവും പകർച്ചവ്യാധികളും ശിശുമരണത്തിന് പ്രധാന കാരണങ്ങളാണ്. വളർച്ച ശാരീരികം മാത്രമല്ലല്ലോ? തുടർന്നുള്ള ജീവിതം ആരോഗ്യകരമായി മുൻപോട്ടു കൊണ്ടുപോകാൻ വേണ്ട മാനസികാരോഗ്യവും ഈ ഘട്ടത്തിൽ ലഭ്യമാകേണ്ടതുണ്ട്. അത്മാഭിമാനവും സ്വന്തവ്യക്തിത്വത്തിനുള്ള അംഗീകാരവുമാണ് ഈ ഘട്ടത്തിൽ ഏത് വ്യക്തിക്കും ആവശ്യമായിരിക്കുന്നത്.

ഈദൃശ്യ പ്രശ്നങ്ങളെ അതിജീവിച്ച് പ്രായപൂർത്തിയെത്തുന്ന സ്ത്രീയാവട്ടെ പൊതുവിൽ ആരോഗ്യക്കുറവുള്ളവളായിരിക്കുന്നതിനാൽ അവൾക്കുണ്ടാവുന്ന കുഞ്ഞുങ്ങൾ (ആൺ പെൺ ഭേദമെന്യേ) ആരോഗ്യം കുറഞ്ഞവരായിരിക്കും.

### കൗമാരത്തിൽ

ശാരീരിക വളർച്ച പൂർത്തിയാകുന്ന ഈ ഘട്ടത്തിലും പോഷണക്കുറവ് ഗൗരവമായ ഒരു ആരോഗ്യ പ്രശ്നമാണ്. ഈ അവസ്ഥ അനേക രോഗങ്ങൾക്കു മാത്രമല്ല, സ്ത്രീയിൽ നിന്ന് ജനിക്കുന്ന അടുത്ത തലമുറയുടെ (ആൺകുഞ്ഞുങ്ങളുടെയും പെൺകുഞ്ഞുങ്ങളുടെയും) ആരോഗ്യക്കുറവിനും ഇടയാക്കുന്നു. ലൈംഗിക ശേഷി പ്രവർത്തനക്ഷമമാകുന്ന ഈ പ്രായത്തിൽ ലൈംഗിക ചൂഷണവും തത്ഫലമായി ലൈംഗിക രോഗങ്ങളും കൗമാരപ്രായത്തിലുള്ള സ്ത്രീ കളുടെ പ്രധാന ആരോഗ്യപ്രശ്നമാണ്. സ്ത്രീ പുരുഷന്റെ ലൈംഗികാവശ്യങ്ങൾക്ക് വേണ്ടി സൃഷ്ടിക്കപ്പെട്ടവളാണെന്നുള്ള വികലമായ കാഴ്ചപ്പാടാണ് ഈ സാമൂഹ്യപ്രശ്നത്തിന്റെ അടിത്തറ. ഇപ്രകാരമുള്ള സമൂഹ മനോഭാവവും അനുഭവങ്ങളും ഒരു പെൺകുട്ടിയുടെ അത്മാഭിമാനവും സ്വന്തവ്യക്തിത്വവും എത്രമാത്രം വ്രണിതപ്പെടുത്തും എന്ന് പറയേണ്ടതില്ലല്ലോ. അങ്ങനെയുള്ള സ്ത്രീയിൽ നിന്ന് ജനിക്കുന്നതും അവൾ വളർത്തുന്നതുമായ കുഞ്ഞിന്റെ കാര്യമോ?

### മധ്യവയസ്സിൽ

കേരളത്തിൽ മധ്യവയസ്ക്കരായ സ്ത്രീകൾ നേരിടുന്ന പ്രധാന ആരോഗ്യ പ്രശ്നങ്ങൾ പ്രമേഹം, രക്തസമർദ്ദം, അർബ്ബുദം തുടങ്ങിയ രോഗങ്ങളാണ്. പുരുഷന്മാരിലും ഏറെക്കുറെ ഇതൊക്കെ തന്നെയാണ് ഈ പ്രായത്തിൽ പ്രധാന ആരോഗ്യപ്രശ്നങ്ങൾ. പ്രമേഹത്തിന്റെ കാര്യത്തിൽ ലോകത്തിൽ തന്നെ മുൻപന്തിയിലാണ് കേരളം. സ്ത്രീകൾക്ക് മാത്രമല്ല പുരുഷന്മാർക്കും. രക്തസമർദ്ദം പുരു

ഷന്മാരെക്കാൾ കൂടുതൽ സ്ത്രീകളെ ബാധിക്കുന്നതായി കാണുന്നു. പ്രമേഹവും രക്തസമർദ്ദവും അധികം കാണുന്ന സമൂഹത്തിൽ ഹൃദ് രോഗവും മസ്തിഷ്കാഘാതവും തത്ഫലമായി കൂടുന്നതായും കാണുന്നു. അർബ്ബുദമാകട്ടെ സ്ത്രീകളിൽ, കൂടുതലും കാണുന്നത് സ്ത്രീകൾക്ക് തനതായ അവയവങ്ങളെ ബാധിക്കുന്നതായിട്ടാണ്.

ഇപ്പറഞ്ഞ രോഗങ്ങളെല്ലാം ശരീരത്തിന്റെ ജീർണ്ണതയുമായും ജീവിത രീതിയുമായും ബന്ധപ്പെട്ടവയാണ്. മനുഷ്യന് ന്യായമായി അവകാശപ്പെട്ട ആയുസ്സിന് മുൻപായി ഈ രോഗങ്ങൾ മരണകാരണമാകുന്നുവെങ്കിൽ അത് ആരോഗ്യകരമല്ലാത്ത ജീവിതരീതികൊണ്ട് മാത്രമാണ്. സമൃദ്ധമായി ജീവിച്ച ഒരു ആയുസ്സിന്റെ അന്ത്യത്തിൽ ഇപ്പറഞ്ഞ രോഗങ്ങളൊന്നും തന്നെ ഉണ്ടാവാറില്ല. ജീവിതരീതിയെന്ന് പറയുമ്പോൾ ഒരുതലമുറയെ മാത്രമല്ല ഉദ്ദേശിക്കുന്നത്. തലമുറകളിൽക്കൂടി ജീവിത രീതികളിലെ വ്യത്യാസത്തിന്റെ അനന്തരഫലം പകർന്നുകിട്ടുകയും വ്യക്തികളുടെ ആരോഗ്യത്തെ ബാധിക്കുകയും ചെയ്യും.

ഇതുവരെയുള്ള ജീവിതാനുഭവങ്ങളെ വിലയിരുത്തുകയും ജീവിതത്തിന്റെ ഉദ്ദേശപ്രാപ്തിക്കായി വേണ്ടിയത് ചെയ്യുകയുമാണല്ലോ ഈ പ്രായത്തിലെ ധർമ്മം. അതിനുവേണ്ട മാനസികാരോഗ്യം മുൻഘട്ടങ്ങളിലെ അനുഭവങ്ങൾക്കനുസരിച്ചിരിക്കും. അപ്പോൾ അതും ഇക്കൂട്ടരുടെ ആരോഗ്യാവശ്യമായിക്കരുതാം.

## വാർദ്ധക്യത്തിൽ

കേരളത്തിൽ ശരാശരി ആയുർദൈർഘ്യം എഴുപത് വയസ്സാണ്. ഇത് വളരെ ന്യായമായ ആയുർദൈർഘ്യം തന്നെ. വളരെ വികസിതമായ കരുതപ്പെടുന്ന രാജ്യങ്ങളിൽ ആയുർദൈർഘ്യം 80–85 ആണ്. അത് പാട്ടുകാരൻ പാടിയിരിക്കുന്നതു പോലെ പലപ്പോഴും 'കഷ്ടത മാത്രം' ആണ്. കേരളത്തിൽ സ്ത്രീകൾക്ക് ആയുസ്സ് പുരുഷന്മാരേക്കാൾ കൂടുതലാണ് (അറുപത്തിയൊൻപതും എഴുപത്തിരണ്ടും). അതിനാൽ വൃദ്ധജന സമൂഹത്തിൽ സ്ത്രീകളുടെ എണ്ണം കൂടുതലായി കാണുന്നു. അതുകൊണ്ട് വാർദ്ധക്യത്തിന്റേതായ എല്ലാ ആരോഗ്യ പ്രശ്നങ്ങളും സ്ത്രീകളെയാണ് കൂടുതൽ ബാധിക്കുന്നത്.

മദ്ധ്യവയസ്സിൽ കണ്ടുതുടങ്ങുന്ന എല്ലാ രോഗങ്ങളും വാർദ്ധക്യത്തിലും തുടരുന്നതുകാണാം. അവയൊന്നും ചികിത്സിച്ചു ഭേദപ്പെടുത്താവുന്നതല്ലതന്നെ. എന്നാൽ ഇപ്പറഞ്ഞ ശാരീരിക രോഗങ്ങളോടൊപ്പം വൈധവ്യവും വാർദ്ധക്യത്തിൽ സ്ത്രീകളുടെ പ്രധാന സാമൂഹിക പ്രശ്നമാകുന്നു. അതുപോലെ തന്നെ ശാരീരികവും സാമൂഹികവുമായ കാരണങ്ങളാൽ വർദ്ധിക്കുന്ന മാനസിക പ്രശ്നങ്ങളും സംഗതമാകുന്നു.

## സഭയുടെ സമീപനം

സഭയെന്ന് ഇവിടെ വിവക്ഷിക്കുന്നത് സംഘടിതമായി വിവിധ പേരുകളിൽ അറിയപ്പെടുന്ന അനേകം ക്രൈസ്തവസമൂഹങ്ങളും ഈ സമൂഹങ്ങളുടെ നേതൃത്വം നടത്തുന്ന പ്രവർത്തനങ്ങളുമാണ്. വ്യക്തികളായി ഈ സമൂഹങ്ങളിലെ പല അംഗങ്ങളും വ്യത്യസ്തമായി ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നുണ്ട് എന്നുള്ളത് ഉൾക്കൊണ്ടുകൊണ്ട് തന്നെയാണിത് എഴുതിയിരിക്കുന്നത്. വ്യക്തികൾക്കുള്ള ഉൾക്കാഴ്ച എന്തേ ഈ വ്യക്തികളെ ഉൾക്കൊള്ളുന്ന സമൂഹത്തിന് നഷ്ടമാകുന്നത് എന്ന് ചിന്തിക്കാൻ ഇത് ഇടയാക്കട്ടെ. ഇങ്ങനെ ഒരു സമൂഹമായി സഭയുടെ പ്രവർത്തനങ്ങൾ സഭ ഏറ്റുപറയുന്ന വിശ്വാസത്തിന്റെ ബഹിർസ്ഫുരണമാക്കിത്തീർക്കാം എന്ന് കൂട്ടായി ചിന്തിക്കാം.

**സ്ത്രീയും പുരുഷനും തുല്യ പ്രധാന്യമുള്ള പങ്കാളിത്തവും ഉള്ള ലോകത്തി ൽ സ്ത്രീകളുടെ ആരോഗ്യപ്രശ്നങ്ങൾക്ക് മാത്രമായി ഒരു പരിഹാരം ആവശ്യമില്ല. സ്ത്രീകളോടുള്ള സഭയുടെ സമീപനം തന്നെയാ ണ് ഇവിടെ ചിന്തിക്കപ്പെടേണ്ടത്.**

സ്ത്രീയും പുരുഷനും തുല്യ പ്രധാന്യമുള്ള പങ്കാളിത്തവും ഉള്ള ലോകത്തിൽ സ്ത്രീകളുടെ ആരോഗ്യ പ്രശ്നങ്ങൾക്ക് മാത്രമായി ഒരു പരിഹാരം ആവശ്യമില്ല. സ്ത്രീകളോടുള്ള സഭയുടെ സമീപനം തന്നെയാണ് ഇവിടെ ചിന്തിക്കപ്പെടേണ്ടത്. ആരോഗ്യപ്രശ്നങ്ങളോടുള്ള സഭയുടെ സമീപനം ലിംഗവിവേചനരഹിതമായിരിക്കണം എന്നാണെന്റെ അഭിപ്രായം. ആരോഗ്യം ലിംഗഭേദമെന്യെ എല്ലാ മനുഷ്യർക്കും അവകാശപ്പെട്ടതും സംരക്ഷിക്കപ്പെടേണ്ടതുമാണ്.

സ്ത്രീകളോടുള്ള സമീപനത്തിൽ സഭയ്ക്ക് വിവേചനം ഉണ്ടെങ്കിൽ അത് മാറ്റേണ്ടതുണ്ട്. അപ്പോൾ സ്ത്രീകളുടെ ആരോഗ്യപ്രശ്നങ്ങളോടുള്ള സമീപനത്തിലും മാറ്റമുണ്ടാകും. ഇവയെങ്ങനെ സാധിതപ്രായമാക്കാം എന്ന് ചിന്തിക്കാം.

## സന്തുലിതമായ പ്രവർത്തനശൈലി

സമൂഹത്തിന്റെ ആരോഗ്യം (മാനസികവും ശാരീരികവും ആത്മീയവുമായ സന്തുലിതാവസ്ഥ) സഭയുടെ പ്രതിബദ്ധതയാണ്. ഇതിൽ ഏറ്റവും അനുഭവവേദ്യമായത് ശാരീരികാരോഗ്യമായതിനാൽ ശാരീരികാരോഗ്യ സംരക്ഷണപ്രവർത്തനങ്ങളാണ് തുടങ്ങാൻ എളുപ്പമുള്ള മേഖല. എല്ലാ സഭാവിഭാഗങ്ങൾക്കും കേരളത്തിലും കേരളത്തിനു പുറത്തും ധാരാളം ആശുപത്രികൾ ഉണ്ട്. എന്നാൽ ഈ ആശുപത്രികളിൽ ആരോഗ്യസംരക്ഷണ പ്രവർത്തനങ്ങൾ ശാരീരികാരോഗ്യപ്രവർത്തനങ്ങളിൽ മാത്രം ഒതുക്കി നിർത്താതെ മാനസികവും ആത്മീകവുമായ പ്രവർത്തനതലങ്ങളിലേക്ക് കൂടി വ്യാപിപ്പിക്കുമ്പോൾ മാത്രമെ സഭയുടെ ആരോഗ്യപ്രവർത്തനം സന്തുലിതമായിത്തീരുകയുള്ളു.

(തുടരും)

*നോവൽ*






**ഡോ.കെ.എം. ജോസഫ്**

**‘എ**ന്നാലിപ്പം വരും.’ അവന്റെ പ്രവചനം പൂർത്തിയാക്കാനെന്നോണം വടക്കുനിന്നും വലിയൊരു പ്ലഷർ കാർ വരുന്നതു കണ്ടു. വരുന്നതു തീർച്ചയായും തിരുമേനിയായിരിക്കണം. അവർ വഴിയുടെ നടുവിലേക്കു നീങ്ങിനിന്നു. യാത്രമുടക്കാൻ നിൽക്കുന്ന യുവാക്കളെ കണ്ടപ്പോൾ ഡ്രൈവർ വണ്ടി നിർത്തി. ഇണങ്ങിച്ചേരാത്ത മസനപ്സാ ധരിച്ച ഒരു തല പിൻവാതിൽച്ചില്ലിന്റെ മുകളിൽക്കൂടി പുറത്തേക്കു നീണ്ടു. വഴിതടയുന്നവർ പരിചയമുള്ളവരാണെന്നു മെത്രാച്ചൻ മനസ്സിലാക്കി.

‘തോമസുകുട്ടിയാണോ? എന്താ കാര്യം?’

പെട്ടെന്നുണ്ടായ പരിഭ്രമം മറച്ചുകൊണ്ട് തിരുമേനി ചോദിച്ചു.

‘വികാരിയച്ചനും അപ്പച്ചനും പറഞ്ഞിട്ടാണ് ഞങ്ങൾ വന്നിരിക്കുന്നത്. തിരുമേനിയെ തടഞ്ഞ് സ്വീകരണം മുടക്കാൻ കുറേപ്പേർ പഴയന്നൂരിൽ കാത്തുനില്ക്കുന്നുണ്ട്.’

‘തടയാനോ? എന്തിന്? ആര്?

‘മാളിയേക്കലെ മാമ്മച്ചായനും കൂട്ടരും. അച്ചന്, അല്ല തിരുമേനിക്കറിയാമല്ലോ മാമ്മച്ചായന്റെ സ്വഭാവം.’

‘എതിർപ്പുണ്ടായിരുന്നെങ്കിൽ ഞാൻ വരില്ലായിരുന്നു. ഒരു മത്സരത്തിനു ഞാനില്ല.’

‘അതറിയാവുന്നതു കൊണ്ടാണ് അപ്പച്ചൻ പറയാതിരുന്നത്.’

‘ഇനിയിപ്പോൾ എന്താവേണ്ടത്? ഞാൻ തിരിച്ചുപോകട്ടെ.’

‘വേണ്ട തിരുമേനി. തിരുമേനിയെ പുഴക്കരയിലെത്തിക്കാൻ വള്ളമുണ്ട്. വള്ളത്തിലെല്ലാ സൗകര്യങ്ങളുമുണ്ട്.’

‘പള്ളിക്കടവിലെത്തിയാലും തടയാൻ ആളുകാണില്ലേ?’

‘അവിടാരും വരത്തില്ല. കടവുവരെ ആളുകളുണ്ടാകും തിരുമേനിയെ സ്വീകരിക്കാൻ.’

‘എന്നാൽ ശരി.’

കാറിന്റെ വാതിൽ തുറന്ന് തിരുമേനി വെളിയിൽ ഇറങ്ങിയപ്പോഴാണ് കൂടെ ഒരു ശെമ്മാശൻ കൂടിയുണ്ടെന്നു മനസ്സിലായത്. സഹായത്തിനു സെമിനാരിയിൽ നിന്നും കൂട്ടിക്കൊണ്ടുവന്നതാണ്. മദ്ധ്യവയസ്സിലെത്തിയെങ്കിലും ചെറുപ്പത്തിന്റെ ചുറുചുറുക്കോടെയാണ് തിരുമേനി ഇറക്കമിറങ്ങി വള്ളത്തിൽ കയറിയത്. സഹായത്തിന്റെ കൈകൾ ശെമ്മാശൻ നീട്ടിയെങ്കിലും തിരുമേനി സ്വീകരിച്ചില്ല. ഒരു സമുദായഭക്തന്റെ കാറായിരുന്നു തിരുമേനിക്കുവേണ്ടി തോമസുകുട്ടിയുടെ അളിയൻ ഇടപാടു ചെയ്തിരുന്നത്. കാറിന്റെ ആവശ്യം കഴിഞ്ഞെന്നു പറഞ്ഞ് തിരിച്ചയച്ചശേഷം തോമസുകുട്ടിയും കൂട്ടരും വള്ളത്തിൽ കയറി. യാത്ര തുടരുവാൻ തടസമില്ല. ആരുമൊന്നും മിണ്ടിയില്ല. തീരങ്ങളിലെ കുളിക്കടവുകൾ ഒഴിഞ്ഞുകിടന്നു. ആരെങ്കിലും ഉണ്ടെങ്കിൽത്തന്നെ വള്ളത്തിൽ യാത്ര ചെയ്യുന്നതാരാണെന്നു കണ്ടുപിടിക്കുകയില്ല. പടിഞ്ഞാറേ കടവിലെത്തിയപ്പോൾ വള്ളം കരയ്ക്കടുപ്പിക്കാൻ തോമസുകുട്ടി പറഞ്ഞു. ‘ഒരാൾക്കിവിടെ ഇറങ്ങണം.’ തുഴക്കാരന്റെ സംശയം അവൻ തീർത്തു. വള്ളം കരയ്ക്കടുപ്പിക്കുന്നതിനുമുമ്പു തന്നെ ചാടിയിറങ്ങിയതു പാപ്പിയാണ്. തിരുമേനിയുടെ വരവും കാത്തുനിൽക്കുന്നവർക്കു മുന്നറിയിപ്പു കൊടുക്കുവാൻ അറിയാവുന്ന കുറുക്കുവഴികളിൽ കൂടി അവൻ ഓടി. മാരത്തോണിലെ വിജയം അറിയിക്കുവാൻ ദൂരങ്ങൾ താണ്ടിയ ഗ്രീക്കു പടയാളിയെപ്പോലെ.

വള്ളം പള്ളിക്കടവിലെത്തിയപ്പോൾ സ്വീകരിക്കാൻ കൈക്കാരൻതന്നെ കാത്തു നില്ക്കുന്നുണ്ടായിരുന്നു. ചുവന്ന കയറ്റുപായ മണൽപ്പുറത്തു വിരിച്ച് മെത്രാച്ചനു നടപ്പാതയൊരുക്കിയിട്ടുണ്ട്. ഇരുവശത്തും കത്തിച്ച മെഴുകുതിരി പിടിച്ചുകൊണ്ട് നിൽക്കുന്ന വിശ്വാസികളുടെ സംഘത്തിൽ വെള്ള വസ്ത്രമണിഞ്ഞ പെണ്ണുങ്ങളും വർണ്ണക്കുപ്പായങ്ങൾ ധരിച്ച കുട്ടികളും ഉണ്ടായിരുന്നു. കുരിശിൻമൂട്ടിലെ പ്രാർത്ഥന കഴിഞ്ഞു തിരുമേനി പള്ളിയിലേക്കു നടന്നപ്പോൾ പള്ളിമണികൾ മുഴങ്ങി. മുന്നോട്ടു ചുവടുവെച്ചു നടക്കുന്ന മെത്രാച്ചന്റെ പിന്നാലെ അണികൾ മുറിച്ചെത്തിയ ജനക്കൂട്ടം. ഇടവകപ്പള്ളിയുടെ പടിഞ്ഞാറേ വാതിൽക്കൽ കത്തിച്ച മെഴുകുതിരി നൽകി വികാരി

# വിശ്വാസികളുടെ തീരം

യച്ചൻ തിരുമേനിയെ സ്വീകരിച്ചു. ആചാരപ്രകാരം പള്ളിയിൽ പ്രവേശിച്ച തിരുമേനി മദ്ബഹയിൽ കയറി നടത്തിയ പ്രാർത്ഥനയിൽ അനേകർ പങ്കുചേർന്നു. തുടർന്നായിരുന്നു സമ്മേളനം. പന്തൽ നിറയുന്ന ജനക്കൂട്ടം. വികാരിയച്ചൻ തന്നെയായിരുന്നു യോഗാദ്ധ്യക്ഷൻ. പഴയന്നൂർ സ്കൂളിലെ അദ്ധ്യാപകനായ വി.റ്റി ഐപ്പ് ബി.എ.എൽ.റ്റിയായിരുന്നു മുഖ്യപ്രാസംഗികൻ. അനുമോദനങ്ങൾ അറിയിക്കുവാൻ അന്യപള്ളികളിലെ പ്രതിപുരുഷന്മാരുമുണ്ടായിരുന്നു. കിഴക്കേക്കരയിലെ പ്രമാണിയായ നാണുപിള്ളയും അനുമോദനപ്രസംഗകരിൽ ഒരാളായിരുന്നു. അവസാനത്തെ പ്രസംഗമായിരുന്നു ചാക്കോച്ചന്റേത്. തിരുമേനി വെറും വൈദികനായിരുന്നപ്പോൾ ഇടവകയ്ക്കു ചെയ്ത നിസ്തുലമായ സേവനങ്ങൾ എടുത്തുപറയുവാൻ ചാക്കോച്ചൻ മറന്നില്ല. ഒടുവിൽ പറഞ്ഞു.

'പുഴക്കര സെന്റ് ജോർജ് പള്ളിയിലെ അംഗങ്ങളുടെ സ്നേഹത്തിന്റേയും ആദരവിന്റേയും സൂചകമായി ഒരു ചെറിയ ഉപഹാരം തിരുമേനിക്കു സമർപ്പിക്കുവാൻ ആഗ്രഹിക്കുന്നു. തിരുമേനി അതു സ്വീകരിച്ചു ഞങ്ങളെ അനുഗ്രഹിക്കുമെന്ന് വിശ്വസിക്കുന്നു. ഉപഹാരം സമർപ്പിക്കുന്നതു നമ്മുടെ വികാരിയച്ചനാണ്.'

എല്ലാവരും കയ്യടിച്ച് ചാക്കോച്ചന്റെ അഭിപ്രായം അംഗീകരിച്ചു.

പ്രത്യേകം തുന്നിയുണ്ടാക്കിയ കാപ്പ ഉപഹാരമായി തിരുമേനിക്കു സമർപ്പിച്ചപ്പോൾ കയ്യടിയുടെ ശബ്ദം കൂടി. പ്രസംഗപീഠത്തിന്റെ പിന്നിൽനിന്ന് തോമസുകുട്ടി ചുറ്റും നോക്കി. എതിരാളികളുടെ പൊടിപോലും അവിടെ കാണാനുണ്ടായിരുന്നില്ല.

**അദ്ധ്യായം പത്തൊൻപത്**

സൂസന്നയെ കാണാൻ തിടുക്കമായി. പലതും പറയാനുണ്ട്. അവളുടെ സഹായം കൊണ്ടുമാത്രമാണ് പുതിയ തിരുമേനിയെ ആദരിക്കാൻ കഴിഞ്ഞത്. പകരം നന്ദി പറഞ്ഞാൽ പോരാ. ഇടവകയിലെ വലിയൊരു കൂട്ടത്തിന്റെ കൃതജ്ഞത മുഴുവൻ നേരിട്ടറിയിക്കണം. പക്ഷെ, കൂടിക്കാഴ്ചയ്ക്കുള്ള യാതൊരു സൂചനയും അവളുടെ ഭാഗത്തു നിന്നും ഉണ്ടായില്ല. കടന്നുപോകുന്ന ശനിയാഴ്ചകൾ അവന്റെ പേടി വളർത്തി. ഈ അകൽച്ചയുടെ കാരണമെന്താണ്? രഹസ്യം ചോർന്നതു മകളിൽ നിന്നാണെന്നു മാമ്മച്ചായൻ മനസ്സിലാക്കിക്കാണുമോ? അതിന്റെ പേരിൽ അവളുടെ സ്വാതന്ത്ര്യം നിഷേധിച്ചതാവുമോ? എന്തായാലും സത്യമറിയണം.

ഒരു സായാഹ്നം. കുളിക്കാൻ വേണ്ടി അവൻ കടവിലേക്കു പോവുകയാണ്. അപ്പോഴാണ് കൈസറിനെ തുടലിലിട്ടുപിടിച്ചുകൊണ്ട് പോകുന്ന മത്തായിച്ചേട്ടനെ കണ്ടത്. മറ്റാരും കൂടയില്ലെന്നു കണ്ട തോമസുകുട്ടി പിന്നാലെ ചെന്നു. അവൻ അടുത്തു ചെല്ലുന്നതിനു മുമ്പുതന്നെ കൈസർ മൂളുകയും വാലാട്ടുകയും ചെയ്തുകൊണ്ടു സ്നേഹം പ്രകടമാക്കി. ആരെങ്കിലും ആ രംഗം കണ്ടിരുന്നെങ്കിൽ സംശയത്തോടെ നോക്കുമായിരുന്നു. നാട്ടുകാരെല്ലാം ഭയപ്പെടുന്ന ആ കടുവായോട് പഴയവീട്ടിലെ തോമസുകുട്ടിക്കെങ്ങിനെ അടുപ്പമുണ്ടായി. അവർ ചോദിച്ചെന്നു വരും. പക്ഷെ, ഭാഗ്യത്തിനു ആ രംഗം ആരും കണ്ടില്ല. തോമസുകുട്ടി മത്തായിച്ചേട്ടന്റെ അടുത്തുചെന്ന് മന്ത്രിക്കുന്ന സ്വരത്തിൽ പറഞ്ഞു

'മത്തായിച്ചേട്ടാ....... മത്തായിച്ചേട്ടന്റെ സൂസന്നക്കുട്ടിയെ അത്യാവശ്യമായിട്ടെനിക്കൊന്നു കാണണമെന്നു പറയണം.'

അയാൾ തോമസുകുട്ടിയുടെ നേർക്കു നോക്കി ഇളിച്ചു.

'മത്തായിച്ചേട്ടനു മനസ്സിലായോ?'

അയാൾ തലയാട്ടി.

'നാളെ. എന്നും കാണുംപോലെ.'

മനസ്സിലായ ഭാവമുണ്ട് മുഖത്ത്.

'മനസ്സിലായോ?' സംശയം തീർക്കാൻവേണ്ടി ചോദിച്ചു.

ശാന്തതയോടുകൂടിയുള്ള താലയാട്ടൽ. അയാളുടെ ബുദ്ധിയിൽ വെളിച്ചം വീണെന്ന് തോന്നിയ നിമിഷത്തിൽ തോമസുകുട്ടി പിന്മാറി.

വേദനയുടെ കാത്തിരിപ്പിനു ഇരുപത്തിനാലു മണിക്കൂറിന്റെ നീളമുണ്ടായിരുന്നു. ഒടുവിൽ ഉള്ളിലുള്ള സംശയങ്ങളുമായി അവൻ കൈതക്കാട്ടിനുള്ളിൽ കടന്നു. കുറ്റിച്ചെടികളും ഇല്ലിമുളകളും ചവിട്ടിത്താഴ്ത്തിക്കൊണ്ടവൻ പൂവരശ്ശിന്റെ ചുവട്ടിലെത്തി. സമയമറിയില്ല. താൻ പറഞ്ഞവിവരം സൂസന്നയുടെ കാതിലെത്തിയോ? വേദനിപ്പിക്കുന്ന സംശയങ്ങളുമായി കാത്തുനിന്നപ്പോൾ സമയത്തിനു ശാപമോക്ഷമില്ലെന്നു തോന്നി. ഇലച്ചാർത്തുകൾക്കിടയിൽക്കൂടി കുതിച്ചോടുന്ന കൈസറിന്റെ പാദപതനങ്ങളുടെ ശബ്ദം കേട്ടപ്പോൾ അവന്റെ മനസ്സു തണുത്തു. സംശയങ്ങൾ അകന്നു. കൊതിച്ചതുപോലെ അവളുടെ രൂപം കണ്മുമ്പിലെത്തി. പക്ഷെ, മുഖത്തു പ്രസാദമില്ല. പതിവുള്ള ഉത്സാഹമില്ല.

'എന്താ. വീണ്ടും പിണങ്ങിയോ?'

അവൻ ആശങ്കയോടെ ചോദിച്ചു.

'പിണക്കമോ എന്തിന്?'

'എന്നെക്കാണുമ്പോഴുള്ള സന്തോഷമൊന്നും മുഖത്തു കാണുന്നില്ല. അതുകൊണ്ടു ചോദിച്ചതാ.'

'സന്തോഷിക്കാൻ സാധിക്കുന്നില്ല.'

'കാരണം.'

'കഴിഞ്ഞതൊക്കെ ഓർത്തിട്ടാ. അപ്പനെ ഒറ്റിക്കൊടുക്കുന്ന മകൾക്ക് എങ്ങനെ സമാധാനിക്കാൻ കഴിയും? സമാധാനമില്ലാതെ എങ്ങനെ സന്തോഷിക്കാൻ കഴിയും?'



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

**24**
2010 സെപ്റ്റംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

### ചിന്താവിഷയം



*ഒന്നാമത്തെ ആഗ്രഹം നിയന്ത്രിക്കുന്നതാണ് പിന്നീടുള്ള ആഗ്രഹങ്ങൾ സംതൃപ്തമാക്കുന്നതിലും എളുപ്പം*
– **ബഞ്ചമിൻ ഫ്രാങ്ക്ളിൻ**



## വാരാന്ത്യ ലോകം



**തെ**റ്റായ ദിശയിലേക്ക് തിരിച്ചുവിട്ടതും മഞ്ഞുമലയിൽ ഇടിച്ചിട്ടും കപ്പൽ പ്രയാണം തുടർന്നതുമാണ് ടൈറ്റാനിക്കിന്റെ ദുരന്തകാരണമെന്ന് 'സ്വർണം പോലെ നല്ലത്' എന്ന കൃതി വെളിപ്പെടുത്തുന്നു.




വിവാദമായ കോൺവെൽത്ത് ഗെയിംസ് ലോകത്തിനു മാതൃകയാക്കുന്നതിന്റെ ഭാഗമായി പ്രധാനമന്ത്രി മൻമോഹൻസിംഗ് ഇടപെട്ടു കാര്യങ്ങൾക്ക് നിയന്ത്രണം നൽകി.

**ഡെ**ങ്കിപ്പനിക്കെതിരെ ഓസ്ട്രേലിയയിൽ പുതിയ പ്രതിരോധ വാക്സിൻ കണ്ടെത്തിയതായി റിപ്പോർട്ട്.

**ര**ണ്ടു ദശകം മുൻപു വറ്റിപ്പോയ യോങ്ടിങ് നദി ചൈന പുനർജീവിപ്പിച്ചു. ഇതിനായി 140 കോടി രൂപ ചെലവഴിച്ചു.

**ഖു**ർ ആൻ കത്തിക്കുമെന്നു പറഞ്ഞു വിവാദം സൃഷ്ടിച്ച പാസ്റ്റർ ടെറി ജോൺസണിന് സംരക്ഷണം ഏർപ്പെടുത്തിയ വകയിൽ യു.എസ് സർക്കാരിന് 156000 ഡോളർ നല്കുവാൻ നോട്ടീസ്.

**ഏ**പ്രിൽ 20ന് മെക്സിക്കൻ കടലിടുക്കിലെ 252 എണ്ണക്കിണറിൽ സ്ഫോടനത്തെ തുടർന്നുണ്ടായ വൻ ചോർച്ച പൂർണ്ണമായും അടച്ചു.

**അ**മേരിക്കയിൽ മലങ്കര കത്തോലിക്കാ സമൂഹത്തിനു വേണ്ടി ആരംഭിച്ച എക്സാർക്കേറ്റിന്റെ പ്രഥമ ഇടയനായി ബിഷപ് തോമസ് മാർ യൗസേബിയോസ് അഭിഷിക്തനായി.

യു.എസിലെ ദി അപ്പീൽ ഓഫ് കോൺഷെൻസ് ഫൗണ്ടേഷൻ ഇന്ത്യൻ പ്രധാനമന്ത്രി മൻമോഹൻസിംഗിന് വേൾഡ് സ്റ്റേറ്റ്സ്മാൻ പുരസ്കാരം സമ്മാനിച്ചു.

**അ**യോധ്യവിധി സുപ്രീം കോടതി മാറ്റിവച്ചു.



**വെ**ർജീനിയ സംസ്ഥാനത്ത് 98 വർഷത്തിനുശേഷം ആദ്യമായി, ലൈഫ് ഇൻഷറൻസ് തുക തട്ടിയെടുക്കാൻ ഭർത്താവിനെയും അദ്ദേഹത്തിന്റെ മറ്റൊരു ഭാര്യയിലുള്ള മകനെയും കൊന്ന തെരേസ ലെവിസിനെ(41) വധശിക്ഷക്കു വിധിച്ചു.

**ലോ**കത്തെ അതിശക്തരായ രാജ്യങ്ങളുടെ പട്ടികയിൽ ഇന്ത്യ മൂന്നാമതെന്ന് യു.എസ്. റിപ്പോർട്ട്.

**ബ്രി**ട്ടനിലെ ഇന്ത്യൻ വംശജനായ ആദ്യ ജഡ്ജി പ്രൈഡ് ഓഫ് ഇന്ത്യ പുരസ്കാരത്തിന് അർഹനായി.

**ആ**യിരക്കണക്കിനു ജനങ്ങൾ കൊല്ലപ്പെട്ട ആഭ്യന്തര കലാപം അടിച്ചമർത്താൻ കഴിയാത്തതിനെ തുടർന്ന് സൊമാലിയൻ പ്രധാനമന്ത്രി ഒമർ അബ്ദി റഷീദ് ഷാർമാർക്കെ രാജിവച്ചു.

**ദ**ക്ഷിണ അഫ്ഗാനിൽ നാറ്റോ സേനാ ഹെലികോപ്റ്റർ തകർന്ന് ഒമ്പത് സൈനികർ കൊല്ലപ്പെട്ടു.

**ടി**ബറ്റൻ ആത്മീയ നേതാവ് ദലൈലാമയ്ക്ക് ഹംഗറിയുടെ തലസ്ഥാനമായ ബുഡാപെസ്റ്റ് നഗരം ആദരസൂചകമായി പൗരത്വം നൽകി.

**കൈ**കാലുകളില്ലാത്ത ഫ്രഞ്ച് പൗരനായ ഫിലിപ്പ് ക്രൊയിസോൺ (42) ഇംഗ്ലീഷ് ചാനൽ നീന്തിക്കടന്ന് റെക്കോർഡിട്ടു.

**2020**ഓടെ ഭ്രമണപഥ ബഹിരാകാശ നിലയം സ്ഥാപിക്കാൻ ചൈന തയ്യാറെടുപ്പ് നടത്തിയതായി റിപ്പോർട്ട്.



*സൺഡേസ്കൂൾ അസോസിയേഷന്റെ ബാഹ്യകേരള സമ്മേളനം നാഗപ്പൂർ സെമിനാരിയിൽ നടന്നപ്പോൾ...*

എഡിറ്റോറിയൽ

# എട്ടുകാലികളെ ഇറക്കുമതി ചെയ്ത രാജാവും ചെലവേറിയ ലാളിത്യവും



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**എ**ട്ടുകാലികളെ ചൈനാ ഭൂഖണ്ഡത്തിന് സംഭാവനയായി നൽകിയത് അറബികളാണ്.

ഏകമകളുടെ വിവാഹം ലോകം അറിയണം എന്നത് ചീനയിലെ ചക്രവർത്തിയുടെ അതിയായ ആഗ്രഹമായിരുന്നു.

കൊടിതോരണങ്ങളും ദീപാലങ്കാരങ്ങളും കൊണ്ട് കൃത്രിമമായി മോടിപിടിപ്പിക്കുന്ന രീതിക്കു മാറ്റം വരുത്തുവാൻ ചക്രവർത്തി നിശ്ചയിച്ചു. ചക്രവർത്തിയുടെ പ്രീതി നേടുവാനായി അറേബ്യയിലുള്ള ഒരു വണിക്ക് സംഘം അതിനായി പരിശ്രമിച്ചു. നിരത്തുകൾ അലങ്കരിക്കുവാനായി അവർ ഒരു കപ്പൽ നിറയെ എട്ടുകാലികളെ ആഫ്രിക്കയിൽ നിന്നും ഇറക്കുമതി ചെയ്തു.

അവർ എട്ടുകാലികളെ വഴിയോരങ്ങളിലെ മരങ്ങളിൽ കയറ്റിവിട്ടു. മരങ്ങൾ നിറയെ എട്ടുകാലികൾ വല നെയ്തുകൊണ്ടിരുന്നു. മരങ്ങളിലാകെ നേർത്ത വലകൾ തീർത്ത പ്രഭാതമാണ് നിവാസികൾ കണ്ടത്. അതവരിൽ കൗതുകം ജനിപ്പിച്ചു. ഇത്തരമൊരു കാഴ്ച ഇവർക്കാദ്യമായിരുന്നു.

പ്രഭാതത്തിലെ മഞ്ഞുതുള്ളികൾ വലയിൽ കുടുങ്ങി മുത്തുകളായി ശോഭിച്ചു. വെയിലേറിയപ്പോൾ മുത്തുമണികൾ അടർന്നലിഞ്ഞില്ലാതെയായി. ചക്രവർത്തിക്ക് മറ്റൊരു ഉപായം തോന്നി.

ചക്രവർത്തി വലകളിൽ സ്വർണ്ണത്തരികൾ വിതറിച്ചു. സൂര്യവെളിച്ചത്തിൽ അത് വെട്ടിത്തിളങ്ങി. നിലാവെളിച്ചത്തിൽ മിന്നിത്തിളങ്ങി. നക്ഷത്രവെളിച്ചത്തിലും ചിമ്മി തിളങ്ങി. ഈ കഥയിലെ തിളക്കം ചക്രവർത്തിക്ക് അവകാശപ്പെട്ടത്.

തിളക്കമുള്ള എന്തിനേയും ലോകം ഉറ്റുനോക്കുന്നു. വാക്കുകൾക്ക് തിളക്കമുണ്ടാകുമ്പോൾ അത് സമൂഹത്തെ സമുന്നതിയിലേക്ക് നയിക്കും. എല്ലാ തിളക്കമുള്ള വാക്കുകൾക്കു പിന്നിലും ഈ അഭ്യുന്നതി ഉണ്ടാകണമെന്നില്ല. മിന്നുന്നതെല്ലാം പൊന്നല്ല എന്ന ചൊല്ലുതന്നെ പ്രസിദ്ധം. സ്വർണ്ണത്തിനെക്കാൾ തിളക്കം മുക്കുപണ്ടങ്ങൾക്കാണ്. മുക്കുപണ്ടങ്ങൾക്കു തുല്യമായ വാക്കുകൾ കേട്ടാണ് പക്വമല്ലാത്ത യുവത്വം പലപ്പോഴും പ്രതികരിക്കുന്നത്.

യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വം വഹിക്കുന്ന മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്ത ആ പ്രസ്ഥാനവുമായി ബന്ധപ്പെട്ട ചില തോന്നലുകൾ പങ്കുവയ്ക്കുകയുണ്ടായി.

സ്വർണ്ണവടിയും പളപളയുള്ള കുപ്പായവുമിട്ട് നടക്കുന്ന മെത്രാപ്പോലീത്താമാരോട് യുവജനങ്ങൾക്ക് ആഭിമുഖ്യം ഇല്ലായെന്നാണ് അവരുടെ അഭിപ്രായം. കുടവയറു കുറയ്ക്കുവാൻ മുട്ടുകുത്തിയുള്ള നമസ്കാരം സഹായിക്കുമത്രെ.

ചന്ദനമാലയും ഖദർകുപ്പായവുമാണ് ലാളിത്യത്തിന്റെ മാനദണ്ഡമായി അവർ പരിഗണിക്കുന്നത്. ആലുക്കാസുകാരുടെ പരസ്യമായി മെത്രാച്ചന്മാർ മാറിക്കൂടായെന്നാണ് അവരുടെ ചിന്ത.

മെത്രാപ്പോലീത്ത അവരോട് പ്രതികരിച്ചു. ഒരു ചന്ദനമാലയ്ക്കാവശ്യമായ മുത്തുകളുടെ വില എണ്ണൂറു രൂപയെങ്കിലുമാണ്. അതു വെള്ളി കെട്ടിക്കുന്നതിന് രണ്ടായിരത്തോളം രൂപ ചെലവിടേണ്ടിവരും. മെത്രാച്ചന്മാർ ഇട്ടു നടക്കുന്ന വടംപിരി സ്വർണ്ണ(പൂശിയ)മാലയ്ക്ക് അത്രയോളം വില വരില്ല.

കുപ്പായത്തിന്റെ കാര്യമാണെങ്കിൽ, പോളിസ്റ്റർ തുണിക്ക് മീറ്ററിന് അറുപതു രൂപയേ വിലവരൂ. അല്പമെങ്കിലും ഈടു നിൽക്കുന്ന ഖദർ തുണിക്ക് മീറ്ററിന് തൊണ്ണൂറു രൂപയോളം വില കൊടുക്കേണ്ടിവരും. പോളിസ്റ്റർ തുണിയാണെങ്കിൽ കുറഞ്ഞത് അഞ്ചുവർഷമെങ്കിലും ഉപയോഗിക്കാം. ഖദർ തുണിയുടെ ആയുസ് കഷ്ടിച്ച് രണ്ടുവർഷം മാത്രം. ഖദർ തുണി തേക്കാതെ ഇടാൻ പറ്റില്ല. നല്ലവണ്ണം തേച്ചെടുക്കണമെങ്കിൽ ഇരുപതിരുപത്തിയഞ്ചു രൂപയെങ്കിലും കൊടുക്കേണ്ടി വരും. കഷ്ടിച്ച് ഒരുദിവസം ഉപയോഗിക്കാൻ കഴിയും.

തിരിച്ചറിവില്ലാത്ത യുവത്വത്തിന്റെ ചിന്താഗതിയിലുണ്ടായ മാറ്റമാണ് മെത്രാപ്പോലീത്തയെ ആകുലപ്പെടുത്തിയത്.

ലാളിത്യമെന്താണെന്ന് ഇന്ത്യൻ സമൂഹത്തിന് ബോധ്യമാക്കിയത് മഹാത്മജിയാണ്. ലളിതമായതെന്തും ലാളിത്യമാണെന്നാണ് അദ്ദേഹം സ്വജീവിതത്തിലൂടെ കാണിച്ചുതന്നത്. ഖാദിയെ മഹാത്മജി തന്റെ ജീവിതചര്യയാക്കി. സ്വാതന്ത്ര്യാഭിനിവേശമുള്ള ഇന്ത്യൻ സമൂഹം പ്രക്ഷുപ്തമായപ്പോഴും സമചിത്തതയോടെ കാര്യങ്ങളെ ഗ്രഹിക്കുവാനും നിയന്ത്രിക്കുവാനും ഗാന്ധിജിയെ പ്രേരിപ്പിച്ചത് ചർക്കയായിരുന്നു. ഒരു ജനതയുടെ വൈകാരികമായ ചിന്തയെ ഏകോപിപ്പിക്കുന്ന ധർമം കൂടിയായിരുന്നു ഖാദിപ്രസ്ഥാനം. അത് അദ്ധ്വാനത്തിന്റെയും ആത്മാഭിമാനത്തിന്റെയും പ്രതീകമായിരുന്നു. കാലാന്തരത്തിൽ അതിനു മാറ്റം വന്നു. ഇന്നത് ആർഭാടത്തിന്റെയും തൊഴിൽ ചെയ്യാത്തതിന്റെയും പുറംമോടി ആദർശത്തിന്റെയും പ്രതീകമായി മാറിക്കൊണ്ടിരിക്കുന്നു.

ആധുനികതയിൽ ലാളിത്യം എന്നതിന് വിലയേറിയത് എന്നാണ് അർത്ഥം നൽകേണ്ടത്. ഒരു ലോക്കൽ നേതാവിന് കുറഞ്ഞത് ഇരുപതിൽ കുറയാത്ത ഖദർ വസ്ത്രമെങ്കിലുമുണ്ടാകും. രണ്ടു ഖദറുപ്പുകൊണ്ടാണ് ആദ്യകാല കോൺഗ്രസ് നേതാക്കളും പ്രവർത്തകരും രാഷ്ട്രീയസേവനം ചെയ്തത്. ഇന്നതൊക്കെ പാഴ്വാക്കുകൾ മാത്രം. തേച്ചുമിനുക്കി വടിവൊത്തു നടക്കുന്ന നേതൃഗുണമില്ലാത്ത നേതാക്കളെ കാണുമ്പോൾ ഇതു ലാളിത്യമല്ല, ആധുനികതയുടെ ആർഭാടമാണെന്നു ഉറക്കെ പറയുവാൻ പ്രേരിതനാകുന്നു.

*പ്രഭാഷണം*

# സ്ലീബാ ദാസ സമൂഹം പ്രത്യാശയുടെ തീജ്വാല

**ഡോ.മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്ത**



**ഒന്നാമതായി, ഈ സമൂഹം ഒരു തീജ്വാലയായ് മാറണം. തീജ്വാല എന്നത് തന്നിൽ അ ടുക്കുന്നവരെ നശിപ്പിക്കുന്ന പ്രണതയിലല്ല എന്നു മനസ്സിലാക്കേണ്ടതുണ്ട്. 1924ൽ പ ത്രോസ് ഓസ്താത്തിയോസ് തിരുമേനി സ്ലീബാദാസ സമൂ ഹം എന്ന ഒരു ചെറുതിരി കൊളുത്തിയതാണ്. അദ്ദേഹത്തിന്റെ നാല്പത്തിനാല് വർഷത്തെ പ്രവർത്തനഫലമായി അതൊരു അഗ്നിജ്വാലയായ് വളർന്നു, പടർന്നു, പന്തലിച്ചു.**

**സ്ലീ**ബാ ദാസ സമൂഹാംഗങ്ങളുടെ താല്പര്യം സഭയുടെ താല്പര്യത്തിന് യോജിച്ചുപോകുന്നത് മലങ്കരസഭയെ സംബന്ധിച്ചിടത്തോളം വലിയ സന്തോഷം ഉളവാക്കുന്ന കാര്യമാണ്. ഈ സമൂഹത്തിന്റെ ഭാവിയെ സംബന്ധിച്ച് മൂന്നുപ്രതീകങ്ങൾ എന്റെ മനസ്സിൽ പതിയുന്നു.

ഒന്നാമതായി, ഈ സമൂഹം ഒരു തീജ്വാലയായ് മാറണം. തീജ്വാല എന്നത് തന്നിൽ അടുക്കുന്നവരെ നശിപ്പിക്കുന്ന പ്രണതയിലല്ല എന്നു മനസ്സിലാക്കേണ്ടതുണ്ട്. 1924ൽ പത്രോസ് ഓസ്താത്തിയോസ് തിരുമേനി സ്ലീബാദാസ സമൂഹം എന്ന ഒരു ചെറുതിരി കൊളുത്തിയതാണ്. അദ്ദേഹത്തിന്റെ നാല്പത്തിനാല് വർഷത്തെ പ്രവർത്തനഫലമായി അതൊരു അഗ്നിജ്വാലയായ് വളർന്നു, പടർന്നു, പന്തലിച്ചു. ഇരുപത്തിയയ്യായിരത്തോളം കുടുംബങ്ങൾ കേരളത്തിലുടനീളമായി ഈ സമൂഹത്തിന്റെ അംഗങ്ങളായി. നാല്പതോ നാലപത്തിയഞ്ചോ പ്രവർത്തകർ തിരുമേനിയോടൊപ്പം അണിനിരന്നു. 1968ലെ ദേഹവിയോഗത്തിനുശേഷം ഈ സമൂഹത്തിന് അല്പം ക്ഷീണമൊക്കെ സംഭവിച്ചു. ഇന്ന് ഈ സമൂഹം അദ്ദേഹത്തിന്റെ വീക്ഷണത്തോടെ അനുരൂപമായിട്ട് ഉണർന്നുവന്നിരിക്കുന്നുവെന്നതിൽ ദൈവത്തെ മഹത്വപ്പെടുത്താം. തീജ്വാലയായി മാറണം എന്നു ഞാൻ ഉദ്ദേശിക്കുന്നത് സഭയുടെ വിശ്വാസത്തിലും ദൗത്യത്തിലും പത്രോസ് ഒസ്താത്തിയോസ് തിരുമേനി കാണിച്ച മാർഗ്ഗം അത് ആളിക്കത്തിക്കുന്ന ഒരു സമൂഹമായി ഇതു മാറണം എന്നുള്ളതാണ്. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി പറയുന്നകാര്യം ഈ സമൂഹത്തെ സംബന്ധിച്ചിടത്തോളം വളർച്ചയുടെ വലിയതായ ഉപദേശങ്ങളാണ്. ആ ഉപദേശങ്ങൾ സ്വീകരിച്ച് സഭയുടെ വലിയ സാക്ഷ്യം ഉൾക്കൊള്ളുന്ന തീജ്വാലയായി മാറണം. പലപ്പോഴും നാം വിറകു കൊള്ളികളായി നിൽക്കുകയാണ്. തീയുണ്ട്, സംശയമില്ല. എന്നാൽ അതു പുകഞ്ഞുകൊണ്ടുനിൽക്കുന്നതേയുള്ളു. അതിൽ പ്രവർത്തിക്കുന്ന എല്ലാവർക്കും സമൂത്തിന്റെ ശ്രദ്ധ പത്രോസ് ഒസ്താത്തിയോസ് തിരുമേനി എങ്ങനെ കാണുകയും പ്രതികരിക്കുകയും ചെയ്തുവോ ആ ആവസ്ഥയിലേക്ക് വളരേണ്ടിയിരിക്കുന്നു.

എം.പി.പത്രോസ് ശെമ്മാശൻ ആയിരിക്കുന്ന കാലത്ത് അദ്ദേഹത്തിനെ അന്നത്തെ സ്റ്റേറ്റ് ഗവൺമെന്റ് പാവപ്പെട്ട സമൂഹത്തിന്റെ സമുദ്ധാരണത്തിനുവേണ്ടി പ്രവർത്തിക്കുവാനുള്ള ഗവൺമെന്റിന്റെ പ്രതിനിധിയായി തെരഞ്ഞെടുത്തുവെങ്കിൽ അതിനു പിന്നിൽ പാവപ്പെട്ടവർക്കുവേണ്ടി പ്രവർത്തിക്കുന്ന വലിയ തീജ്വാലയായി മാറിയിരുന്നുവെന്നതുകൊണ്ടാണ്.

മറവി ഒരനുഗ്രഹമാണ്. ഓർമ്മയും ഒരനുഗ്രഹമാണ്. പരാജയങ്ങളിൽനിന്നും നാം പാഠങ്ങൾ പഠിക്കണം. മുന്നോട്ടു പോകണം. അപചയങ്ങൾ മറന്നുകളയുന്നത് അനുഗ്രഹമാണ്. ലോകത്തിൽ നാം ഉൾപ്പെട്ട എല്ലാ കാര്യങ്ങളും ഓർത്തിരിക്കുകയാണെങ്കിൽ ഒരു നിമിഷം പോലും നമുക്ക് മുന്നോട്ടു ജീവിക്കാൻ സാധിക്കുകയില്ല. അതുകൊണ്ട് മറവി എന്നത് ദൈവം നമുക്ക് നൽകിയിരിക്കുന്ന ഒരനുഗ്രഹമാണ്. അതേസമയം ഓർമിക്കുവാനുള്ള കാര്യങ്ങൾ ആ പിതാവ് കാണിച്ചുതന്ന വലിയ ജ്വാലയാണ്. നാല്പത്തിനാല് വർഷം സമൂഹത്തിന് അദ്ദേഹം വെളിച്ചം നൽകി. അതുപോലെയുള്ള സമർപ്പണബോധം നമുക്ക് ഏവർക്കും ഉണ്ടാവണം. അതിൽ പ്രവർത്തിക്കുന്നവർക്കും അംഗങ്ങളായിരിക്കുന്നവർക്കും ഒത്തൊരുമിച്ച് പ്രവർത്തിച്ചെങ്കിൽ മാത്രമെ വളരാൻ സാധിക്കൂ. ഇത് സമൂഹത്തിൽ ശ്രദ്ധിക്കപ്പെട്ടു.

സ്ലീബാദാസ സമൂഹം എന്നത് സഭയുടെ മറ്റേതൊരു പ്രസ്ഥാനത്തേക്കാളും ഉന്നതി പ്രാപിച്ചു. മലങ്കരസഭയുടെ മുഴുവൻ ശ്രദ്ധയും ഈ സമൂഹത്തിന് ഉണ്ടാവുക എന്നതല്ല, അതിനേക്കാൾ ഉപരിയായിട്ട് കേരളത്തിന്റെയും ഇന്ത്യയുടെയും തന്നെ ശ്രദ്ധ തിരിക്കുവാനുള്ള വലിയ സേവനസന്നദ്ധതയും അതിനുള്ള പ്രവർത്തനക്ഷമതയും നമുക്കുണ്ടാവണം. അതിനാവശ്യമായിരിക്കുന്ന കൈതാങ്ങൽ നല്കണം. വിവാഹസഹായത്തിനോ രോഗചികിത്സാ സഹായത്തിനോ വീടു വച്ചു കിട്ടുന്നതിനോ മാത്രമായിരിക്കരുത് ഈ സമൂഹത്തോടുള്ള ബന്ധം. മലങ്കര സഭയുടെ ജീവിക്കുന്ന ഒരു വലിയ അഗ്നികുണ്ഠമാകുന്നതായ തീക്ഷ്ണതയോടുകൂടി ജീവിക്കുവാനും പ്രവർത്തിക്കുവാനും കഴിയുന്ന ഒരു സമൂഹമായിട്ട് വളരേണ്ടിയിരിക്കുന്നു.

ബ്രഹ്മചാരിത്വം ഉണ്ടാവണം. ബ്രഹ്മത്തിൽ ചരിക്കുന്നവരാണ് ബ്രഹ്മചാരികൾ. വിദ്യാഭ്യാസം ചെയ്യുന്ന കാലഘട്ടത്തെയാണ് ബ്രഹ്മചര്യം എന്നു പറയുന്നത്. മനുഷ്യാവസ്ഥയുടെ ആദ്യത്തെ കാലഘട്ടമാണത്. പഠനകേന്ദ്രങ്ങൾ ഉണ്ടാവണം. സഭയെക്കുറിച്ചും വിശ്വാസത്തെക്കുറിച്ചും വേദപുസ്തകത്തെക്കുറിച്ചും ശരിയായ രീതിയിൽ തുടർച്ചയായി പഠിക്കുന്നതിനുള്ള പഠനകേന്ദ്രങ്ങൾ ഉണ്ടാവേണ്ടതുണ്ട്. സഭ നൽകുന്ന രക്ഷ എന്താണ്, സഭയിൽ കൂടി ലഭിക്കുന്ന ആശ്വാസമെന്താണ്, സഭയിൽ കൂടി ലഭിക്കുന്ന ആധുനിക സന്തോഷാനുഭവം എന്താണ് ഇതൊക്കെ വേണ്ടത്രരീതിയിൽ മനസ്സിലാക്കാത്തതുകൊണ്ട് അവിടെയും ഇവിടെയും സന്തോഷത്തിനും രോഗസൗഖ്യത്തിനുമായി ഓടിപ്പോകുന്നതിനു ഇടയാകും.

*ശേഷം പത്താം പേജിൽ*

# വിദ്യാഭ്യാസത്തിന്റെ നൂതന ലാക്കുകൾ

ഡോ.ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത



**6. പങ്കിടുന്ന ഈശ്വരനും പങ്കിടുന്ന മാനവരാശിയും**

ശങ്കരാചാര്യർ കേവലാദ്വൈതത്തേക്കാൾ വലിയ ആളാണ്. രാമാനുചാര്യർ വിശിഷ്ടദ്വൈതത്തേക്കാൾ വലിയ ആളാണ്. ഈശ്വരനെക്കുറിച്ചുള്ള ആശയങ്ങളേക്കാൾ ഈശ്വരൻ വലിയ ആളാണ്. ഇന്ത്യൻ ഫിലോസഫിയുടെ ദർശനങ്ങളിൽ ഇവ ഉൾപ്പെടുത്തേണ്ടിയിരിക്കുന്നു. പരബ്രഹ്മം ആളത്വത്തിന് അതീതൻ എന്ന ചിന്ത ആളത്വത്തിന്റെ ആത്യന്തിക മഹിമയെ അംഗീകരിക്കുന്നില്ല. ആളത്വമുള്ള ഈശ്വരൻ വ്യവഹാരിക ലോകത്തിലേക്കു മാത്രമാണെന്നും പരമാർത്ഥിക ലോകത്തിൽ ആളത്വാതീതനായ ബ്രഹ്മമാണെന്നും പഠിപ്പിക്കുന്നത് തത്വസംഹിതയെ ദൈവശാസ്ത്രത്തിന് മുകളിൽ വയ്ക്കുന്ന പരിപാടിയാണ്. നിത്യനായ ദൈവം അദ്വൈതമായിരിക്കുന്നത് സ്നേഹത്തിലാണ്. ആകയാൽ ബ്രഹ്മത്തെ നിർഗുണ ബ്രഹ്മമെന്നല്ല പറയേണ്ടത്. ത്രീയേകദൈവം എന്നുതന്നെ പറയണം. ഈ ത്രീയേക ബ്രഹ്മൻ നിത്യമായി സ്നേഹം പങ്കിടുന്ന ഏക ദൈവമാകയാൽ അദ്ദേഹം സൃഷ്ടിച്ചതും പരസ്പരം പങ്കിടുന്ന ഒരു പ്രകൃതിയേയാണ്. സൂര്യൻ, ചന്ദ്രൻ സ്വീകരിച്ച് നമുക്കു രാത്രിയിൽ വെളിച്ചം തരുന്നു. ഈ അണ്ഡകടാഹത്തിലെ വിവിധ ഗോളങ്ങളെ നിലനിർത്തുന്നത് ആകർഷശക്തിയാണെങ്കിൽ, അത് ആത്മീയപങ്കിടീലിന്റെ സ്നേഹമാണ്. ഒരു കുടുംബം സ്നേഹം പങ്കിടുന്നതിനാൽ ആരാണ് വലിയവൻ, ആരാണ് ചെറിയവൻ എന്ന ചിന്ത ഉദിക്കുന്നില്ല. മുതലാളിത്തത്തിന്റെ Competition അല്ല, സാമൂഹ്യനീതിയുടെ Co-operation ആണ്. വിദ്യാഭ്യാസ ഉദ്ദേശ്യമായി വരേണ്ടത്. ഇത് സാധിക്കണമെങ്കിൽ ഫിലോസഫി ദൈവശാസ്ത്രത്തിന്റെ ദാസനാണെന്നും, ദൈവശാസ്ത്രമാണ് ഏറ്റവും വലിയ ശാസ്ത്രമെന്നും പഠിപ്പിക്കേണ്ടിയിരിക്കുന്നു. ഇത് All inclusive theology ആയിരിക്കും.

**9. Quest for the Absolute**

Olympic Games നടത്തുവാൻ കുരങ്ങുകൾക്കു താല്പര്യമില്ലാത്തത് എന്തുകൊണ്ട്? മനുഷ്യനെ മാത്രം ദൈവസാദൃശ്യത്തിൽ സൃഷ്ടിച്ചതു കൊണ്ടാണ് പാരമ്യത്തിലെത്തുവാനുള്ള ശ്രമങ്ങൾ മാനവരാശി മാത്രം നടത്തുന്നത്. മൃഗങ്ങൾക്കും ആത്മാവുണ്ടായിരുന്നുവെങ്കിൽ അവയും ശാസ്ത്രീയ കണ്ടുപിടിത്തങ്ങൾക്കായി ഗവേഷണങ്ങൾ നടത്തുമായിരുന്നു. പൂർണ്ണതയ്ക്കുള്ള പരക്കം പാച്ചിൽ ശാസ്ത്രീയ രംഗത്തും, പുതിയ ഗോളങ്ങൾ കണ്ടുപിടിക്കുവാനുള്ള ശ്രമങ്ങളിലും തുടരേണ്ടതാണ്. എന്നാൽ ത്രീയേകദൈവമല്ലാതെ എല്ലാ ദൈവങ്ങളേയും പൂർണ്ണതയിൽ ഉൾപ്പെടുന്ന മറ്റൊരു ദൈവമില്ല. ആ ദൈവത്തിലേക്കുള്ള ലാക്കാണ് മറ്റു അന്വേഷണങ്ങളിലും അന്തർലീനമായി കിടക്കുന്നത്. ചരിത്രാതീതമായ പ്രത്യാശ നഷ്ടപ്പെട്ട തലമുറയാണ് നിരാശയിൽ ആത്മഹത്യ ചെയ്തുകൊണ്ടിരിക്കുന്നത്. നിത്യനായ ദൈവം തന്റെ മക്കളെ സ്നേഹിക്കുന്നുവെന്ന് തിന്മയ്ക്കതീതമായ നന്മയിലേക്കു നയിക്കുമെന്നുമുള്ള വിശ്വാസം വിദ്യാഭ്യാസം നൽകേണ്ടതാണ്. Doctorate, Post-Doctorate മുതലായവ കിട്ടയതുകൊണ്ട് സമാധാനം ലഭിച്ചു കഴിഞ്ഞു എന്നോ Quest for വേല Absolute പൂർത്തിയായി എന്നോഇല്ല. എല്ലാവരേയും സ്നേഹിക്കുകയും എല്ലാറ്റിന്റെയും കാരണവും ലാക്കുമായ ദൈവമല്ലാതെ സൃഷ്ടിയിൽ Absolute ആയിട്ട് മറ്റൊന്നുമില്ല എന്നും പഠിക്കേണ്ടിയിരിക്കുന്നു. മനുഷ്യാവതാരം ചെയ്ത ക്രിസ്തുഭഗവാൻ പരമമായ ദൈവത്തിന്റെ പരമമായ വെളിപാടും അളവുകോലും ↳8

# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ





**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**




**മൂ**സലിലേക്കുള്ള യാത്രാവിവരണത്തിന് മുമ്പ് ഇപ്പോൾ വിട്ടുപിരിഞ്ഞ ഈ ബാഗ്ദാദ് പട്ടണത്തെക്കുറിച്ച് അല്പം പറയുന്നത് ഉചിതമായിരിക്കുമെന്ന് വിശ്വസിക്കുന്നു. ഈ പട്ടണം ടൈഗ്രീസ് നദിയുടെ തീരത്തു തന്നെയാണെങ്കിലും ബാഗ്ദാദിൽ നിന്ന് മേൽപ്പോട്ട് തീബോട്ട് വിടുക പതിവില്ലെന്ന് ഇതിന് മുമ്പ് പ്രസ്താവിച്ചിട്ടുണ്ടല്ലോ. ബസോറായിൽ നിന്ന് ബാഗ്ദാദിലേക്കുള്ള ദൂരം ഉദ്ദേശം 340 നാഴികയും അവിടെ നിന്ന് മൂസലിലേക്കുള്ള ദൂരം ഉദ്ദേശം 240 നാഴികയുമാണ്. (യഥാക്രമം 544 ഉം 384 ഉം കിലോമീറ്റർ).

ബാഗ്ദാദ് എത്രയും വിസ്തൃതവും മനോഹരവും ആയ ഒരു പട്ടണമാകുന്നു. ഇത് തുർക്കി മഹാരാജ്യത്തിന്റെ ഒരു ഭാഗമായ ഇറാക്കു അറബി അല്ലെങ്കിൽ കൽദായ ദേശത്തിന്റെ പ്രധാന പട്ടണമാകുന്നു. ഇത് പണ്ട് രാജ്യങ്ങളെ ഭരിച്ചിരുന്ന കാലിഫന്മാരുടെ രാജസ്ഥാനമായിരുന്നു. ബാഗ്ദാദിലെ പ്രധാനമായ ഒന്നുരണ്ടു തെരുവുകൾക്ക് മറ്റെങ്ങുമുണ്ടെന്ന് തോന്നുന്നില്ലാത്ത ഒരു വിശേഷമുണ്ട്. ഈ തെരുവുകളുടെ മേൽഭാഗം മുഴുവനും കമാനം വളച്ച് കല്ലുകൊണ്ടുകെട്ടിയിരിക്കുന്നു. ഈ വളവുകൾക്ക് വിവിധ വർണ്ണങ്ങളായ ചായങ്ങൾ ഇട്ടിട്ടുണ്ട്. ചിത്രപ്പണികളും ധാരാളമുണ്ട്. തെരുവിൽ കൂടി നടക്കുന്നവർക്കു വെളിച്ചം കാണ്മാനായി വളവുകളിൽ ജനലുകൾ വെച്ചിട്ടുണ്ട്. ഈ ജനലുകളിൽ കണ്ണാടി ചില്ലുകൾ വെച്ചിരിക്കുന്നതു കൊണ്ട് തെരുവുകളിലേക്ക് ധാരാളം വെളിച്ചം പ്രവേശിക്കുന്നുണ്ട്. എത്ര കലശലായ വെയിലും മഴയും ഉണ്ടായാലും ഈ തെരുവുകളിൽ കൂടി ഗതാഗതം ചെയ്യുന്നവർക്കു യാതൊരു ഉപദ്രവും തട്ടുന്നതല്ല. നമ്മുടെ പള്ളികളുടെ മദ്ബഹായ്ക്കകത്ത് നില്ക്കുന്നതുപോലെയാണ് ഈ തെരുവുകളിൽ നിൽക്കുന്നത്. ബാഗ്ദാദിൽ ക്രിസ്ത്യാനികൾ അധികമില്ല. എങ്കിലും കൽദായ സുറിയാനിക്കാരും മറോനായ സുറിയാനിക്കാരും അർമ്മേനിയൻമാരും കുറേശെയുണ്ട്. ഈ മൂന്നു കൂട്ടക്കാർക്കും പള്ളികളുമുണ്ട്. കൽദായക്കാരാണ് അധികം. ഇവർക്ക് ഇവിടെ ഒന്നുരണ്ടു പള്ളികൾ ഉള്ളതിന് പുറമേ മദർശഥാ എന്ന് പറയപ്പെടുന്ന ഒരു വിദ്യാലയവുമുണ്ട്. കൽദായ പാത്രിയർക്കീസിന്റെ സ്ഥിരവാസം ബാഗ്ദാദിലാണ്. അദ്ദേഹം താമസിക്കുന്ന കെട്ടിടവും പള്ളിയും വളരെ വലുതാണ്. മലയാളത്തെ കൽദായ സുറിയാനിക്കാർക്കു സജാതീയനായ ഒരു മെത്രാനെ കിട്ടുന്നതിന് ദൃഷ്ടാന്ത യോഗ്യമായ ഉത്സാഹത്തോടുകൂടി ബാഗ്ദാദിൽ ചെന്നെത്തിയ മഹാൻ കുട്ടക്കച്ചിറ കത്തനാരുടെ ശവക്കല്ലറ ഞങ്ങൾ ഈ പള്ളിപ്പറമ്പിൽ കണ്ടു. മലയാളത്തെ കൽദായ സുറിയാനിക്കാരുടെ മെത്രാപ്പോലീത്ത ആയിരുന്ന കാലം ചെയ്ത മാർ അബ്ദീശോ ഈ കത്തനാരോടുകൂടെപ്പോയ ഒരാളായിരുന്നു. ഇദ്ദേഹത്തിന്റെ സ്മരണീയാർഹമായ ശ്രമം ഫലവത്താകുന്നതിന് മുമ്പ് അദ്ദേഹം അകാലചരമം പ്രാപിച്ചതോർത്തു നാം വളരെ ദുഃഖിച്ചു. ബാഗ്ദാദിൽ വളരെ യഹൂദന്മാർ കൂട്ടമായി പാർക്കുന്നുണ്ട്. ഇവിടെ ഇവരുടെ വക ഇരുപതിനായിരം കുടുംബങ്ങളുണ്ടെന്ന് ചിലർ പറഞ്ഞു. ബാഗ്ദാദ് തുർക്കി സുൽത്താന്റെ ഒരു പ്രധാനപ്പെട്ട ഉദ്ധ്യോഗസ്ഥനായ ഒരു പാഷായുടെ ആസ്ഥാനവുമാണ്. ഒരു വലിയ സൈന്യം വകുപ്പും ഇവിടെ കിടപ്പുണ്ട്. വേദപുസ്തകത്തിൽ പറയുന്ന ബാലിയോൺ എന്ന മഹാപട്ടണം ഇവിടെ നിന്ന് രണ്ടു ദിവസത്തെ വഴിക്കു വടക്കുപടിഞ്ഞാറാകുന്നു. ബാഗ്ദാദിൽ ഈന്ത വൃക്ഷങ്ങൾ ബസോറായിലെപ്പോലെ ഇല്ലെങ്കിലും ആവശ്യം പോലെയുണ്ട്. മുന്തിരി, തീത്ത മുതലായവ ധാരാളമുണ്ട്. ബാഗ്ദാദിന് ചുറ്റും വലുതും ഉറപ്പുള്ളതുമായ കോട്ടയുണ്ട്. കഴുതപ്പുറത്ത് കച്ചവടസാമാനങ്ങൾ കേറ്റി അയയ്ക്കുന്ന തൊഴിലാണ് ഇവിടെ മുഖ്യമായിട്ടുള്ളത്.

അദ്ധ്യായം 7

മൂസലിലേക്കുള്ള യാത്ര (മിഥുനം 14–26)

മൂസലിലേക്കും മറ്റും പോകുന്നവരായി ഉദ്ദേശം 200 യാത്രക്കാരുണ്ടായിരുന്നു. എല്ലാവരും കഴുതയുടേയോ കുതിരയുടേയോ പുറത്ത് കയറിയിരുന്നു. എല്ലാവരും തോക്ക്, വാൾ, കഠാരം മുതലായ ആയുധങ്ങൾ ധരിച്ചിരുന്നു. ആയുധധാരികളല്ലാത്തവരായി ഞങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളു.

വഴിയാത്രക്കാരുടെ രക്ഷക്കായിക്കൊണ്ട് ഗവൺമെന്റിൽ നിന്ന് എട്ടുപത്തു യോദ്ധാക്കളെയും അയച്ചിരുന്നു. അറേബിയക്കാരായ കവർച്ചക്കാരെ ഭയന്നാണ് ഇങ്ങനെ ആയുധം ധരിച്ചും കൂട്ടത്തോടയും യാത്ര ചെയ്യുന്നത്. അവർ വഴിയാത്രക്കാരെ ആക്രമിച്ച് അവരുടെ സാമാനങ്ങളെ അപഹരിക്കുന്നതിന് സദാ സന്നദ്ധരായിരുന്നു. വഴിയാത്രക്കാരുടെ കൂട്ടം കുറവാണെന്ന് കണ്ടാൽ അവരോട് ഒരു കൈനോക്കാതെ ഈ കവർച്ചക്കാർ സമ്മതിക്കുകയുമില്ല. അതുകൊണ്ട് യാത്രക്കാർ പുറപ്പെടുന്നത് മാസത്തിൽ ഒന്നോ രണ്ടോ തവണ മാത്രമായിരിക്കും. ഇന്ന തീയതിക്ക് ഇന്ന സ്ഥലത്തേക്ക് യാത്രക്കാർ പുറപ്പെടുന്നതാണെന്ന് ഗവൺമെന്റിൽ നിന്ന് ചെണ്ട കൊട്ടി പ്രസിദ്ധപ്പെടുത്തും. ഇതനു

സരിച്ച് യാത്രക്കാർ കൂടുന്നു. ഞങ്ങൾ യാത്രക്കൊരുങ്ങിയതും ഇതനുസരിച്ചായിരുന്നു.

ഞങ്ങൾ പുറപ്പെട്ട രാത്രി ഒരപകടമുണ്ടായി. ഗീവർഗീസ് കത്തനാരും താരപ്പനും കൂടി ഒരൊറ്റ കഴുതപ്പുറത്താണ് കേറിയതെന്ന് ഇതിന് മുമ്പ് പ്രസ്താവിച്ചുവല്ലോ. ഈ കോവർ കഴുത വളരെ വേഗത്തിൽ നടക്കുന്ന ഒന്നായിരുന്നു. വഴികാട്ടിയായി മണികെട്ടിയ ഒരു കുതിര സകലത്തിലും മുമ്പ് നടക്കുക പതിവുണ്ട്. മേൽപറഞ്ഞ കോവർകഴുത വഴികാട്ടിക്കുതിരയേക്കാൾ മുമ്പ് നടന്നു. ഒരു കുഴിയുടെ അടുത്തു ചെന്നപ്പോൾ അതിലിരുന്ന ഏതോ ഒരു ജന്തു ഭയന്ന് മേൽപോട്ടു ചാടി. ഇതു കണ്ടു കോവർ കഴുതയും ഭയന്ന് ചാടിയതിനാൽ അതിന്റെ പുറത്തിരുന്ന കത്തനാരും താരപ്പനും പിന്നാലെ കഴുതയും തെറിച്ച് വീഴുകയും ചെയ്തു. ഇതുകണ്ട് എല്ലാവർക്കും വ്യസനമായി എങ്കിലും ദൈവകൃപയാൽ ആളുകൾക്കും കഴുതയ്ക്കും അധികമായ കേടൊന്നും പറ്റിയില്ല. ഇനി ആ കോവർ കഴുതപ്പുറത്ത് കേറാൻ തനിക്കു കഴിയുകയില്ലെന്ന് ഗീവറുഗീസ് കത്തനാർ ശഠിച്ചതിനാൽ നാം നമ്മുടെ കഴുതയെ അദ്ദേഹത്തിന് കൊടുത്തും വച്ച് താരപ്പനോടൊന്നിച്ച് കോവർ കഴുതപ്പുറത്തു കേറുകയും ചെയ്തു.

എന്നാൽ കോവർ കഴുതപ്പുറത്തു കസേര കെട്ടിയിട്ടിരുന്നതുകൊണ്ട് അതിൽ കേറി സഞ്ചരിക്കുന്നവർക്കു യഥേഷ്ടം ഉറങ്ങുകയും ആശ്വസിക്കുകയും ചെയ്യാം. കഴുതപ്പുറത്തോ കുതിരപ്പുറത്തോ കേറുന്നവർക്കു ഇതിന് നിവൃത്തിയില്ല. അതുകൊണ്ട് കോവർ കഴുതപ്പുറത്തു തന്നെ കേറിക്കൊള്ളാമെന്ന് പിറ്റെ ദിവസം രാത്രി ഗീവറുഗീസ് കത്തനാർ നിർബന്ധിച്ചു. നാം കത്തനാരുടെ ആഗ്രഹത്തെ നിശ്ശങ്കം സാധിച്ചുകൊടുത്തു.

നമ്മുടെ ഈ യാത്ര വളരെ ഞെരുക്കവും കഷ്ടപ്പാടും ഉള്ളതായിരുന്നു. വൈകുന്നേരം 4 മണിക്കു കഴുതക്കൂട്ടം യാത്ര ആരംഭിച്ചാൽ രാത്രി മുഴുവനും പിറ്റെ ദിവസം കാലത്ത് എട്ടൊമ്പതു മണിവരെയും ആ ഇരിപ്പിരുന്നു കഴുതയെ നടത്തിക്കൊള്ളണം. ചന്ദ്രികയില്ലാത്ത രാത്രിയും യാത്ര ചെയ്കയാണ് പതിവ്. അപ്പോൾ യാത്രക്കാർ ചുരുട്ടു കത്തിക്കുന്ന തീപ്പെട്ടിക്കോൽ മാത്രം സർവ്വവ്യാപിയായ അന്ധകാരത്തെ ഇടയ്ക്കിടയ്ക്കു ഭേദിച്ചുകൊണ്ടിരുന്നു. ചില സ്ഥലങ്ങളിൽ വഴി ഇടുക്കും ഇറക്കവും ഉള്ളതായിരുന്നതിനാൽ ചിലപ്പോഴൊക്കെ ആളുകൾ കുതിരപ്പുറത്തു നിന്നോ കഴുതപ്പുറത്തു നിന്നോ വീണുകൊണ്ടിരുന്നു. ചിലർക്കു നല്ല പോലെ കേടുപറ്റുകയും ചെയ്തു വന്നു. ഇതൊക്കെ കാണുമ്പോൾ നമുക്കു വലിയ വ്യസനമായി. ആപത്തുകൾ സംഭവിക്കുന്നതിന് എളുപ്പമുണ്ടാവാതിരിക്കാൻ ഞങ്ങൾ ഒരു വിദ്യ ചെയ്തു. ഞങ്ങളുടെ കഴുതകൾ രണ്ടും എല്ലാവരുടെയും പുറകെ പോകുന്നതിന് കഴുതയുടമസ്ഥനോടു പറഞ്ഞു ശട്ടം കെട്ടി. പിന്നെ അങ്ങനെയാണ് സഞ്ചരിച്ചത്.

എന്നാൽ രാത്രിയൊക്കെ കഷ്ടപ്പെട്ടതിന്റെ ശേഷം കാലത്ത് എട്ടൊമ്പതുമണിയാകുമ്പോൾ ഒരു ഉറവയുടെ സമീപമുള്ള മൈതാനത്തിൽ എല്ലാവരും വിശ്രമിക്കാൻ കൂട്ടത്തിൽ പ്രധാനി നിശ്ചയിക്കും. ഇതിന്റെ സമീപമെങ്ങും ഒരു വൃക്ഷത്തിന്റെ പൊടിപോലും കാണുകയില്ല. പിന്നെ നാലു മണിവരെ കഠിനമായ വെയിലത്തിരുന്നു കഴിച്ചുകൂട്ടുകയാണ് വേണ്ടത്. പുതപ്പും വടികളുമുള്ളവർ അതുകൾകൊണ്ടു പന്തൽ നാട്ടി അതിന് കീഴിരിക്കും. ഞങ്ങളും അപ്രകാരം ചെയ്തു പോന്നു. വഴിയാത്രക്കാരിൽ പലരും ദുർമാർഗികളും മര്യാദകെട്ടവരും ആയിരുന്നു. അവർ ഓരോ വിധത്തിൽ ഞങ്ങളെ അസഹ്യപ്പെടുത്താൻ തുടങ്ങി. ഇതിനെന്തൊരു നിവൃത്തി എന്ന് നാം ആലോചിച്ചിരിക്കുമ്പോൾ ഒരു ദിവസം യാത്രക്കാർ ഒരു ഗ്രാമത്തിന്റെ സമീപം വിശ്രമിക്കാൻ ഇടയായി. അറബിക്കാർ ഭക്ഷണ പ്രിയന്മാരും ഭക്ഷണം ലഭിച്ചാൽ നന്ദി കാണിക്കുന്നവരും ആണെന്ന് നാം കേട്ടറിഞ്ഞിരുന്നതിനാൽ

**നമ്മുടെ ഈ യാത്ര വളരെ ഞെരുക്കവും കഷ്ടപ്പാടും ഉള്ളതായിരുന്നു. വൈകുന്നേരം 4 മണിക്കു കഴുതക്കൂട്ടം യാത്ര ആരംഭിച്ചാൽ രാത്രി മുഴുവനും പിറ്റെ ദിവസം കാലത്ത് എട്ടൊമ്പതു മണിവരെയും ആ ഇരിപ്പിരുന്നു കഴുതയെ നടത്തിക്കൊള്ളണം. ചന്ദ്രികയില്ലാത്ത രാത്രിയും യാത്ര ചെയ്കയാണ് പതിവ്. അപ്പോൾ യാത്രക്കാർ ചുരുട്ടു കത്തിക്കുന്ന തീപ്പെട്ടിക്കോൽ മാത്രം സർവ്വവ്യാപിയായ അന്ധകാരത്തെ ഇടയ്ക്കിടയ്ക്കു ഭേദിച്ചുകൊണ്ടിരുന്നു. ചില സ്ഥലങ്ങളിൽ വഴി ഇടുക്കും ഇറക്കവും ഉള്ളതായിരുന്നതിനാൽ ചിലപ്പോഴൊക്കെ ആളുകൾ കുതിരപ്പുറത്തു നിന്നോ കഴുതപ്പുറത്തു നിന്നോ വീണുകൊണ്ടിരുന്നു. ചിലർക്കു നല്ല പോലെ കേടുപറ്റുകയും ചെയ്തു വന്നു. ഇതൊക്കെ കാണുമ്പോൾ നമുക്കു വലിയ വ്യസനമായി.**

നാം ഗ്രാമത്തിൽ നിന്ന് ഒരാടിനെ വാങ്ങി പാകം ചെയ്യിച്ച് കൂട്ടത്തിൽ പ്രധാനികളായി അയക്കപ്പെട്ടിട്ടുള്ള സർക്കാരുദ്യോഗസ്ഥന്മാരെ ക്ഷണിച്ച് ഒരു ദാനവിരുന്ന് കഴിച്ചു, അവർക്കൊക്കെ വളരെ തൃപ്തിയായി, പിന്നീട് ആഭാസന്മാരായ വഴി യാത്രക്കാരിൽ നിന്നും യാതൊരു ഉപദ്രവവും ഉണ്ടായില്ല.

മേൽപ്പറഞ്ഞവിധം അധികം ഗ്രാമം യാത്രയിൽ കാണാൻ സംഗതി ആയില്ല. ബാഗ്ദാദിൽ നിന്ന് പുറപ്പെട്ടതിന്റെ എട്ടാം ദിവസം ഞങ്ങൾ കർക്കൂക്ക് എന്ന പട്ടണത്തിന്റെ സമീപത്തെത്തി. വെളുപ്പിന് അഞ്ചു മണിക്കാണ് എത്തിയത്. യാത്രക്കാരെല്ലാവരും മൈതാനത്തിൽ മൂടിപ്പുതച്ചു കിടന്നുറങ്ങുകയായിരുന്നു. അപ്പോൾ കെസ്യൗസേപ്പ് – അന്തീപെൻ എന്ന് യാത്രക്കാരുടെ ചുറ്റും ശബ്ദിച്ചുകൊണ്ട് ചിലർ നടക്കാൻ തുടങ്ങി. അത് അറബിയിൽ നമ്മുടെ പേരാണല്ലോ എന്നോർത്ത് നാം തലപൊക്കി നോക്കിയപ്പോൾ പത്തിരുപതുപേർ കൂട്ടമായി നില്ക്കുന്നതു കണ്ടു. അവർ ആരെ അന്വേഷിക്കുന്നു എന്ന് അവരോട് ചോദിച്ചപ്പോൾ, ഇന്ത്യയിൽ നിന്ന് വരുന്ന യൗസേപ്പ് കശീശയെ അന്വേഷിക്കുകയാണെന്നും അദ്ദേഹം ബാഗ്ദാദിൽ നിന്ന് മൂസലിലേക്കു പുറപ്പെട്ടിരിക്കയാൽ ഇവിടെ എത്തുമ്പോൾ അദ്ദേഹത്തിന് വേണ്ട സഹായങ്ങൾ ചെയ്തു കൊടുക്കുവാൻ മൂസലിൽ നിന്ന് കോജോ അബ്ദുൾ ഹാദിന്റെ കമ്പി വന്നതനുസരിച്ച് വന്നിരിക്കുകയാണെന്നും തങ്ങൾ യാക്കോബായ സുറിയാനിക്കാരാണെന്നും പറഞ്ഞു. അവർ അന്വേഷിക്കുന്ന ആൾ നാം തന്നെയാണെന്ന് നാം അവരെ അറിയിക്കുകയും കൂട്ടുകാരെ വിളിച്ചുണർത്തുകയും ചെയ്തു. അവരുടെ കച്ചവട സ്ഥലത്തേക്കു ചെല്ലാൻ അവർ നിർബന്ധിച്ചതനുസരിച്ച് ഞങ്ങൾ അവരുടെ കൂടെ പോയി, കഴുതക്കൂട്ടം പുറപ്പെടുന്ന അഞ്ചു മണി വരെ താമസിച്ചു. അവർ ഞങ്ങൾക്കു വേണ്ടുന്ന ഭക്ഷണസാധനങ്ങളൊക്കെ ശേഖരിച്ചു തന്നു. കർക്കൂത്ത് ഒരു വലിയ പട്ടണമാണ്. ഇവിടെ വലിയ കച്ചവടങ്ങൾ നടക്കുന്നുണ്ട്. ഇവിടെ അധികം താമസിക്കാൻ ഞങ്ങൾക്ക് തരമില്ലാത്തതുകൊണ്ട് പട്ടണം മുഴുവൻ നടന്നു കാണാൻ ഞങ്ങൾക്കു കഴിഞ്ഞില്ല. ഇവിടുത്തെ ജനങ്ങൾ അധികവും മുസൽമാൻമാരാണ്. യഹൂദന്മാരും ക്രിസ്ത്യാനികളുമുണ്ട്. രണ്ടു കൂട്ടർക്കും പള്ളിയുമുണ്ട്. ക്രിസ്ത്യാനികൾ മിക്കവാറും കൽദായക്കാരും മക്കുലൂബിൻകാരുമാണ്. കച്ചവടത്തിനു വന്നു പാർക്കുന്ന യാക്കോബായ സുറിയാനികൾ കുറെയുണ്ട്. കുടുംബസമേതം പാർക്കുന്നവർ ചുരുക്കം. ഈ പട്ടണം നാഹും ദീർഘദർശിയുടെ അൽക്കോശ് എന്ന രാജ്യത്തിന് സമീപമാണ്. ഇവിടേക്ക് കർക്കൂശിൽ നിന്ന് പന്ത്രണ്ടു മണിക്കൂർ നേരത്തെ യാത്രാ ദൂരമുണ്ട്. വൈകുന്നേരം അഞ്ചുമണിക്കു കഴുതക്കൂട്ടം കർക്കൂശിൽ നിന്ന് പുറപ്പെട്ട വിവരത്തിന് നാം മൂസലിലേക്ക് കമ്പി അയച്ചു. (തുടരും)

# സ്ത്രീകളുടെ ആരോഗ്യ പ്രശ്നങ്ങളോടുള്ള സഭയുടെ സമീപനം

**ഡോ.മരീന രാജൻ ജോസഫ്**
(കോലഞ്ചേരി മെഡിക്കൽ കോളജ്)



### ലിംഗവിവേചനരഹിതമായ പ്രവർത്തനശൈലി

മൊത്തത്തിൽ പുരുഷമേധാവിത്വമുള്ള സമൂഹമാണ് കേരളം. ഇന്ത്യയും ഭിന്നമല്ല. യഹൂദപാരമ്പര്യവും സമാനമാണ്. ഇക്കാരണങ്ങളാൽ യഹൂദപാരമ്പര്യം അവകാശപ്പെടുന്ന ക്രൈസ്തവസഭ ഇന്ത്യയിൽ ഏറെ ലിംഗവിവേചനകരമായ സമൂഹമായിത്തീരുന്നു. ഇത് വളരെ ശ്രദ്ധയോടെ മനസ്സിലാക്കേണ്ടതും വിചിന്തനം ചെയ്യേണ്ടതുമാണ്.

ഒരു സമൂഹത്തിന്റെ നിലനില്പിന് സമൂഹത്തിലെ വിവിധ ആവശ്യങ്ങൾ നടത്താൻ എല്ലാ അംഗങ്ങളും ചുമതലകൾ ഏറ്റെടുക്കേണ്ടതുണ്ട്. ഇത് ഓരോരുത്തരുടെയും ശാരീരികവും മാനസികവുമായ കഴിവുകൾക്കനുസരണമായിരുന്നാൽ ഏറ്റവം ഫലപ്രദമായിരിക്കും. കഴിവുകളിലെ സ്ത്രീപുരുഷ വ്യത്യാസം ഇരുകൂട്ടരുടെയും ശരീരധർമ്മമനുസരിച്ചാണ് എന്ന് തിരിച്ചറിഞ്ഞാൽ വിവേചനത്തിന്റെ സാംഗത്യമില്ലായ്മ മനസ്സിലാകും.

യേശുവിന്റെ പഠിപ്പിക്കലുകൾ അതിന്റെ തനിമയിൽ സ്വീകരിച്ചാൽ സഭയെന്ന സമൂഹത്തിന്റെ പ്രവർത്തനശൈലി അപ്പാടെ മാറിമറിയും. യാഥാസ്ഥിതിക യഹൂദസമൂഹത്തിൽ യേശു എപ്രകാരം വിപ്ലവകാരിയും ജനത്തെ 'തെറ്റിപ്പിക്കുന്നവനായും' ചിത്രീകരിക്കപ്പെട്ടുവോ അത് ഇന്നും ഏത് സമൂഹത്തിലും അപ്രകാരം തന്നെ.

ദൈവത്തിന്റെ ഛായ 'പുരുഷ'നുള്ളതും സ്ത്രീ പുരുഷന്റെ ലൈംഗികാവശ്യങ്ങൾക്കുവേണ്ടി സൃഷ്ടിക്കപ്പെട്ടവളും എന്ന കാഴ്ചപ്പാടിൽ വ്യത്യാസം വന്നെങ്കിൽ മാത്രമെ സ്ത്രീയോടും അവളുടെ ആവശ്യങ്ങളോടുമുള്ള കാഴ്ചപ്പാടിൽ വ്യത്യാസം ഉണ്ടാവുകയുള്ളു. ക്രൈസ്തവ പഠിപ്പിക്കലുകളുടെ അന്തസത്ത ഇതാണെങ്കിലും ആചാരനുഷ്ഠാനങ്ങളിലും 'പാരമ്പര്യമഹത്വ'ങ്ങളിലും കുടുങ്ങിക്കിടക്കുന്ന മറ്റൊരു 'സമൂഹം' മാത്രമാണിന്ന് കാണുന്ന സഭ. ഈ സമൂഹം 'യേശുവിന്റെ ശരീരം' എന്ന സ്വത്വം അന്തസത്ത കണ്ടെത്തിയാൽ മാത്രമെ വിവേചനരഹിതമായി പ്രവർത്തിക്കുന്ന ഒരു സമൂഹമായിത്തീരുകയുള്ളു.

### സഭയുടെ ആശുപത്രികൾ- ചില ചിന്തകൾ

ശാരീരികാരോഗ്യ ചികിത്സയാണല്ലോ ഇവയുടെ മുഖ്യ സേവനം. രോഗികൾക്കുമാത്രല്ല ആരോഗ്യസേവനം വേണ്ടിയത്. രോഗികളായവരെ ശുശ്രൂഷിക്കുന്നവർക്കും ആരോഗ്യസംരക്ഷണം അത്യാവശ്യമാണ്. രോഗപ്രതിരോധപ്രവർത്തനങ്ങളും ആരോഗ്യസംവർദ്ധക പ്രവർത്തനങ്ങളും യഥാവിധി ഏകോപിപ്പിച്ച് നടത്തുമ്പോഴാണ് ആരോഗ്യപ്രവർത്തനം സന്തുലിതമാകുക. സഭയുടെ ആശുപത്രികളിൽ മാനസികാരോഗ്യം എത്രകണ്ട് കരുതപ്പെടുന്നു? എത്രമാത്രം രോഗപ്രതിരോധപ്രവർത്തനങ്ങളും ആരോഗ്യസംവർദ്ധക പ്രവർത്തനങ്ങളും നടത്തപ്പെടുന്നു?

ചുരുക്കം സ്ഥാപനങ്ങളിലൊഴിച്ചാൽ രോഗപ്രതിരോധപ്രവർത്തനങ്ങളെന്നത് ആശുപത്രികളുടെ പ്രവർത്തനമായി കണക്കാക്കിയിട്ടേയില്ല എന്നുപറയാം. കൗൺസിലിംഗ് പോലെയുള്ള മാനസികാരോഗ്യ സേവനങ്ങൾ തുലോം തുച്ഛമാണ്. പിന്നല്ലേ ആരോഗ്യസംവർദ്ധകപ്രവർത്തനങ്ങൾ? ആത്മീക പ്രവർത്തനങ്ങൾ ചടങ്ങിലധികമായി ആശുപത്രികളിൽ നടക്കുന്നുണ്ടോ? രോഗികൾക്ക് ആത്മീയ സൗഖ്യം ലഭിക്കാൻ സഭയുടെ ആശുപത്രികളിൽ സൗകര്യമുണ്ടോ? ആശുപത്രി പ്രവർത്തകരുടെ ആദ്ധ്യാത്മികാവശ്യങ്ങൾ എങ്ങനെ ശ്രദ്ധിക്കപ്പെടുന്നു? ആദ്ധ്യാത്മികാവശ്യങ്ങൾ എന്നത് പലപ്പോഴും ആചാരപരമായ ആവശ്യങ്ങളായി മാത്രം കണക്കാക്കപ്പെട്ട് പോകുന്നില്ലേ? ഡോക്ടർമാരും നേഴ്സുമാരും വൈദീകരും കൗൺസിലേഴ്സും എത്രമാത്രം സഹകരിച്ച് പ്രവർത്തിക്കുന്നു? ഈ മേഖലയിൽ എന്ത് വ്യത്യാസം വരുത്താൻ കഴിയും എന്ന് ചിന്തിക്കേണ്ടതുണ്ട്.

### സഭയുടെ സാമൂഹ്യസേവനരംഗം

സഭയുടെ സാമൂഹ്യസേവനപ്രവർത്തനങ്ങളുടെ ലക്ഷ്യം എന്താണ്? സഭയുടെ സാമൂഹ്യസേവനപ്രവർത്തനങ്ങളിൽ ആരോഗ്യസംരക്ഷണത്തിന് എത്രമാത്രം പങ്കാളിത്തം ഉണ്ട്, അല്ലെങ്കിൽ സഭയുടെ ആരോഗ്യ പ്രവർത്തനവും സാമൂഹ്യസേവനവും എത്രമാത്രം പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു? എന്നൊക്കെ വിലയിരുത്തുന്നത്. ഈ അവസരത്തിൽ ആരോഗ്യസംബന്ധമായ സാമൂഹ്യപ്രശ്നങ്ങളോട് സഭയുടെ സമീപനം വിലയിരുത്തുന്നതിന് സഹായകമാണ്.

### സഭയുടെ വിദ്യാലയങ്ങൾ

ആരോഗ്യകരമായ വളർച്ച വ്യക്തികൾക്കുണ്ടാകുവാനാണ് വിദ്യാഭ്യാസം. വിദ്യാലയങ്ങൾ അതിനുള്ള വേദികളും. സഭയുടെ വിദ്യാലയങ്ങളിൽ ആരോഗ്യമാണോ അനാരോഗ്യമാണോ, സമത്വമാണോ അസമത്വമാണോ പ്രസരിപ്പിക്കപ്പെടുന്നത് എന്ന് വിലയിരുത്തേണ്ടതാണ്. മാനസികാരോഗ്യം ശരിയായ വിദ്യാഭ്യാസത്തിന്റെ അനന്തരഫലമാണ്. മാനസികാരോഗ്യം ഇല്ലാതെ ശാരീരികാരോഗ്യം സാധ്യമാകില്ലല്ലോ? ഔപചാരിക വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം എന്താണ്

## സ്ത്രീകളുടെ ആരോഗ്യ പ്രശ്നങ്ങളോടുള്ള സഭയുടെ സമീപനം

എന്ന് വിദ്യാലയങ്ങൾ നടത്തുന്നവർ എല്ലാ ചിന്തിക്കണം. പ്രകൃതിയുടെ വൈരുദ്ധ്യങ്ങൾക്കിടയിൽ ഒരു സന്തുലിതാവസ്ഥ സൃഷ്ടിക്കുകയല്ലേ ആരോഗ്യം കൊണ്ടുദ്ദേശിക്കുന്നത്? ലോകാരോഗ്യ സംഘടനയുടെ ആരോഗ്യത്തിന്റെ നിർവ്വചനവും (മാനസികവും ശാരീരികവും ആദ്ധ്യാത്മികവും ആയ സന്തുലിതാവസ്ഥ) ഇതുതന്നെയാണ് വിളിച്ചോതുന്നത്.

സഭയുടെ വിദ്യാലയങ്ങൾക്കും ആശുപത്രികൾക്കും ഈ സന്തുലനം ഏതളവിൽ സാധ്യമാകുന്നു എന്ന് വിലയിരുത്തുകയും അവശ്യം വേണ്ട മാറ്റങ്ങൾ വരുത്തുകയുമാണ് ഈ അവസരത്തിൽ സഭയ്ക്കു ചെയ്യാവുന്നത് എന്ന് ഞാൻ കരുതുന്നു. ഇത് വളരെ ചടുലത വേണ്ട ഒരു പ്രക്രിയയാണ്. ഒരിക്കലായിട്ട് ചെയ്ത് തീർത്തുവയ്ക്കാൻ പറ്റില്ല. സ്ഥലകാലദേശങ്ങൾക്കനുസരിച്ച് വിലയിരുത്തൽ നടത്തുകയും മാറ്റങ്ങൾ വരുത്തുകയും ചെയ്യേണ്ടതുണ്ട്.

**വിദ്യാലയങ്ങളിൽ എത്തുന്നതിനു മുൻപുള്ള വിദ്യാഭ്യാസം**

തീർച്ചയായും ഇത് വായിക്കുന്നവർ എല്ലാം വീടുകളിൽ നടക്കുന്ന സ്വഭാവരൂപീകരണത്തെക്കുറിച്ചും അടിസ്ഥാനവിദ്യാഭ്യാസത്തെക്കുറിച്ചും ഗൗരവതരമായി ചിന്തിക്കുന്നവരാണെന്നു കരുതട്ടെ. ഓരോ സമൂഹത്തിന്റെയും സംസ്കാരം പകർന്ന് നൽകപ്പെടുന്നത് കുടുംബങ്ങളിലാണല്ലോ? ഈ അനൗപചാരിക വിദ്യാഭ്യാസം ഓരോ വ്യക്തിയുടെയും ഔപചാരിക വിദ്യാഭ്യാസത്തേക്കാൾ ശക്തമല്ലേ? സഭ അതിന്റെ അംഗങ്ങൾക്കു പകർന്നു നൽകുന്ന ആത്മാഭിമാനവും സ്വബോധവും ആകുന്ന മാനസികാരോഗ്യം അല്ലേ ഈ അനൗപചാരിക വിദ്യാഭ്യാസത്തിന്റെ അടിത്തറ?

ആരാധനാസമൂഹങ്ങൾ അഥവാ സഭ സ്ത്രീകളെ പുരുഷന്മാരേക്കാൾ ഒട്ടും കുറഞ്ഞവരല്ലാതെ ഉൾക്കൊള്ളുന്നതും അങ്ങനെ തന്നെ കുടുംബങ്ങളിൽ മാനിക്കപ്പെടുന്നതും സ്ത്രീകൾക്ക് ആത്മാഭിമാനവും സ്വബോധവും ഉണ്ടാക്കിക്കൊടുക്കും എന്നാണെന്റെ അഭിപ്രായം. ആത്മാഭിമാനവും സ്വബോധവുമുള്ള സ്ത്രീകൾക്ക് ജനിക്കുന്നതും അവർ വളർത്തുന്നതുമായ അടുത്ത തലമുറയിലേക്കും ആൺ പെൺ ഭേദമെന്യെ ഈ മാനസികാരോഗ്യം സ്ത്രീയിൽ നിന്നു പകർന്നു കിട്ടും.

സഭാനേതൃത്വങ്ങൾ ഇത്തരത്തിൽ ഒരു ചുവടുമാറ്റത്തിന് സന്നദ്ധമാകുമോ? നിലവിലുള്ള നിലനിൽപ് തന്നെ ഈ ചുവടു മാറ്റത്തിൽ ഇല്ലാതായേക്കാം. 'ഞാനോ കുറയേണം അവനോ വളരേണം' എന്നത് ഇതു തന്നെയല്ലേ?.

## വിദ്യാഭ്യാസത്തിന്റെ നൂതന ലാക്കുകൾ

ആണെന്ന് ക്രിസ്ത്യാനികൾ വിശ്വസിക്കുന്നതു ആ മനുഷ്യാവതാരം എല്ലാവർക്കും വേണ്ടിയാണ് എന്ന അടിസ്ഥാനത്തിലാണ്. എല്ലാ പ്രവാചകന്മാരെയും ബഹുമാനിക്കുകയും അംഗീകരിക്കുക യും ചെയ്യേണ്ട കടമ എല്ലാ മത വിശ്വാസികൾക്കും ഉണ്ടായിരിക്കേണ്ടതാണ്. ദശാവതാര വിശ്വാസം ഹൈന്ദവ സഹോദരങ്ങൾക്കുള്ളതും മുഹമ്മദ് അന്ത്യപ്രവാചകനാണെന്നും വി. ഖുറാൻ ഒടുവിലത്തെ വേദമാണെന്നും മുസൽമാനുള്ളതും എല്ലാവരും ബഹുമാനിക്കേണ്ടതാണ്. എന്നാൽ ദൈവം ആവശ്യമില്ല എന്ന ചിന്ത കാലം ചെയ്ത പൗലോസ് മാർ ഗ്രീഗോറിയോസ് പിതാവ് എഴുതിയതുപോലെ Great Secular Heresy (GSH) ആണ്. എന്നാൽ ആ Heresy സത്യം എന്നു വിശ്വസിക്കുന്നവരുടെ മനുഷ്യാവകാശത്തെ മറ്റുള്ളവർ ചോദ്യം ചെയ്യേണ്ട ആവശ്യമില്ല. വിമോചന ദൈവശാസ്ത്രക്കാർ, മിസ്രയീമിൽ നിന്നുള്ള അടിമത്വവിമോചനത്തെ രക്ഷയായി വ്യാഖ്യാനിക്കുമ്പോൾ പഴയ സഭക്കാർ എല്ലാം തന്നെ ആ രക്ഷയുടെ രണ്ടാംവശമായി കനാനിലേക്കുള്ള പ്രവേശനം അഥവാ ദൈവീകരണം കാണുന്നു (2 പത്രോസ് 1:4). ഏതായാലും Quest for the Absolute ചരിത്രാതീതമായി ഉണ്ടെന്നുള്ള ലക്ഷ്യം കൂടി വിദ്യാഭ്യാസം നൽകേണ്ടതാണ്.

**ഉപസംഹാരം**

21-ാം നൂറ്റാണ്ടിലെ വിദ്യാഭ്യാസത്തിന്റെ ലാക്കുകൾ മുഴുവനായി ഈ ലേഖനത്തിൽ പ്രതിപാദിച്ചിട്ടില്ല. എന്നാൽ ചില ചൂണ്ടുപലകകൾ കാണിച്ചിട്ടുണ്ട്. ഇതിനോടു കൂട്ടുവാനോ കുറയ്ക്കുവാനോ ഉള്ള സ്വാതന്ത്ര്യം വായനക്കാർക്ക് ഉണ്ടെന്നു സമ്മതിക്കുന്നു. ഏതായാലും ഇപ്പോഴുള്ള ലക്ഷ്യങ്ങൾ പരിമിതമാണെന്നും, മുതലാളിത്ത വ്യവസ്ഥിതി സംഭാവന ചെയ്തതാണെന്നും, വ്യക്തിഗതമാണെന്നും, ആഗോളസാഹോദര്യത്തിന് ഉതകുന്നതല്ലെന്നും ഞാൻ വിശ്വസിക്കുന്നു. മൂന്നാം സഹസ്രാബ്ദത്തിലേക്കു നോക്കിപ്പാർക്കുന്ന പൈതങ്ങളോടു പ്രത്യേകം പറയുവാനുള്ളത് നിങ്ങൾ തന്നെ വിദ്യാഭ്യാസലക്ഷ്യങ്ങൾ കണ്ടുപിടിക്കണം എന്നുള്ളതാണ്. 'ഞാൻ വിഭാവനം ചെയ്യുന്ന പുതിയ വിദ്യാഭ്യാസ ലക്ഷ്യക്ഷ്യങ്ങൾ' എന്ന ശീർഷകത്തിൽ ഒരു ചെറിയ പ്രബന്ധം തയ്യാറാക്കുവാൻ നിങ്ങളെ ഞാൻ വെല്ലുവിളിക്കുന്നു. നിങ്ങളുടെ പ്രാർത്ഥന 'എന്റെ രാജ്യം വരേണമേ' എന്നാണോ, 'നിന്റെ രാജ്യം വരേണമേ' എന്നാണോ? രണ്ടാമത്തേത് ആണെങ്കിൽ അതിനു തക്ക വിദ്യാഭ്യാസ ഉദ്ദേശ്യങ്ങൾ നിങ്ങൾ തന്നെ കണ്ടുപിടിക്കുക. അവ ഒരു പുതിയ സാഹോദര്യമുള്ള ലോകം സൃഷ്ടിക്കുവാൻ സഹായിക്കേ

നോവൽ






**ഡോ.കെ.എം. ജോസഫ്**

**'തെ**റ്റും ശരിയും തിരിച്ചറിയാനുള്ള അറിവ് ഇപ്പോൾ സൂസന്നയ്ക്കുണ്ട്. തെറ്റു ചെയ്യുന്നതു അപ്പനാണെങ്കിൽ പോലും തിരുത്താൻ നോക്കണം. തിരുത്താൻ കഴിയുന്നതല്ലെങ്കിൽ അതുമൂലമുണ്ടാകുന്ന അപകടം ഒഴിവാക്കാൻ നോക്കണം. അതുമാത്രമാണ് സൂസന്ന ചെയ്തത്. അതിന്റെ പേരിൽ ഇത്ര വിഷമിക്കേണ്ട കാര്യമില്ല.'

'തോമസുകുട്ടിക്കങ്ങനെയൊക്കെ പറയാം. വിചാരിച്ച കാര്യം നടന്നില്ലെന്നു കണ്ടപ്പോൾ അപ്പച്ചനുണ്ടായ ദേഷ്യവും വിഷമവും ഞാൻ കണ്ടതാ. അതിനു ഞാനാണു കാരണക്കാരിയെന്നോർക്കുമ്പോഴാണ് സങ്കടം തോന്നുന്നത്.'

'അതൊരു വശം. മറുവശം ഒന്നു ചിന്തിച്ചുനോക്കൂ. മാമ്മച്ചായൻ വിചാരിച്ചതുപോലെ നടന്നിരുന്നെങ്കിൽ ഉണ്ടാകുന്ന മാനക്കേടു എത്ര വലുതായിരിക്കും. അറിഞ്ഞുകൊണ്ടല്ലെങ്കിലും തിരുമേനിക്കുണ്ടാകുന്ന വേദന നമുക്കെല്ലാം ശാപമായിത്തീരും. സൂസന്ന അതൊഴിവാക്കിയില്ലേ? അതോർത്തു സന്തോഷിക്കുകയാണ് വേണ്ടത്.'

'പറയാനെളുപ്പമാണ്. പക്ഷെ എന്റച്ചായന്റെ മുഖം ഇതുവരെ തെളിഞ്ഞിട്ടില്ല. നോവിച്ചുവിട്ട വിഷപ്പാമ്പിനെപ്പറ്റി കേട്ടിട്ടില്ലേ? എപ്പോഴാണ് ആപത്തി ഉയർത്തിച്ചീറുന്നതെന്നറിഞ്ഞുകൂടാ. അതാണെന്റെ പേടി.'

'എല്ലാം സൂസന്നയുടെ തോന്നലാണ്. അതിന്റെ പേരിൽ ഇങ്ങനെ മുഖം വീർപ്പിച്ചിരിന്നിട്ടു കാര്യമില്ല. നമ്മൾ കാണാതിരുന്നതുകൊണ്ടു കാര്യമില്ല.'

'കുറേനാൾ കാണാതിരുന്നതുകൊണ്ടു ഇല്ലാതാകുന്നതല്ല എന്റെ സ്നേഹം.'

അവന്റെ ഉള്ളിൽ ഉത്സാഹം ഇരച്ചുകയറി. മനസ്സിലുള്ളതു അവൾ തുറന്നു പറയുന്നതു ആദ്യമാണ്. അവളുടെ സ്വരത്തിൽ സ്നേഹമെന്ന വാക്കു കേൾക്കുവാൻ എത്ര സുഖമാണ്.

'ഇതു കേൾക്കുവാൻ ഞാനെത്ര കൊതിച്ചതാണെന്നറിയാമോ?' കൈനീട്ടി അവളുടെ മുഖം മാറോടടുപ്പിക്കണമെന്നും അവളുടെ മിനുത്ത കവിളിൽ വിരലോടിക്കണമെന്നും അവനുതോന്നി. മനസ്സിലെ മതിലാണ് തടസ്സം നിന്നത്.

'ഒന്നും പറയാതെതന്നെ എന്റെ മനസ്സിലുള്ളതു തോമസുകുട്ടിക്കറിയാമല്ലോ?'

'എന്നാലും പറഞ്ഞുകേൾക്കുന്നതിനൊരു സുഖമുണ്ട്.'

പെട്ടന്നവളുടെ മുഖം തെളിഞ്ഞു. വിഷാദത്തിന്റെ മഞ്ഞുതുള്ളികൾ നീക്കിക്കൊണ്ടുവിടരുന്ന പനിനീർപ്പൂവിന്റെ പ്രകാശം.

'എനിക്കു സന്തോഷമായി. ഈ മുഖം കാണാനാണു ഞാനോടിവന്നത്.'

'തോമസുകുട്ടി അടുത്തുള്ളപ്പോൾ ഞാൻ പലതും മറക്കുന്നു.'

'മറക്കണം. വരാൻ പോകുന്നതെന്താണെന്നോർത്തു ഇപ്പോഴെന്തിനു വിഷമിക്കണം?'

മറുപടി പറഞ്ഞപ്പോൾ നെടുവീർപ്പ് ഒഴിവാക്കാൻ അവൾക്കു കഴിഞ്ഞില്ല.

'ഇന്നു കാണണമെന്നു മത്തായിച്ചേട്ടനോടു പറഞ്ഞപ്പോൾ എനിക്കു ചെറിയ പേടിയുണ്ടായിരുന്നു.' വിഷയം മാറ്റാൻ വേണ്ടി അവൻ പറഞ്ഞു.

'പേടിയോ? എന്തിന്?'

'സൂസന്നയോടു പറയുന്നതിനുപകരം അയാൾ ഉണ്ണൂണ്ണിയമ്മക്കൊച്ചമ്മയോടോ മാമ്മച്ചായനോടൊ ചെന്നു വിവരം പറഞ്ഞിരുന്നെങ്കിൽ!'

'അതൊരിക്കലുമുണ്ടാകില്ല. ഞാൻ കഴിഞ്ഞേയുള്ളൂ മത്തായിച്ചേട്ടനു മറ്റെല്ലാവരും. എനിക്കുവേണ്ടി വേണമെങ്കിൽ ജീവൻ കളയും.'

'അങ്ങനെയൊരു കഥാപാത്രം ഞാൻ വായിച്ച ഒരു പുസ്തകത്തിലുണ്ട്.'

'ഓ. തുടങ്ങി തോമസുകുട്ടിയുടെ കഥ പറച്ചിൽ. കൂടുതൽ വായനയാണ് തോമസുകുട്ടിയുടെ കുഴപ്പം.' അവളുടെ കുസൃതി മടങ്ങിയെത്തി.

'നോട്ടർഡാമിലെ കൂനൻ എന്ന പുസ്തകത്തെപ്പറ്റി സൂസന്ന കേട്ടിട്ടില്ലേ?'

'ഇല്ലെന്നു തോമസുകുട്ടിക്കറിയാമല്ലോ. പിന്നെന്തിനാ ചോദിക്കുന്നത്?'

'മത്തായിച്ചേട്ടന്റെ കൂറു കാണുമ്പോൾ ഞാനാ കൂനനെ

# വിശ്വാസികളുടെ തീരം

യോർക്കും. കാസിമിഡോ എന്നോ മറ്റോ ആണയാളുടെ പേര്. അയാളുടെ കൂനു ശരീരത്തിനാണെങ്കിൽ മത്തായിച്ചേട്ടന്റെ കൂനു മനസ്സിനാണ്. രക്ഷിക്കേണ്ട പെൺകുട്ടിയോടുള്ള മനോഭാവത്തിന്റെ കാര്യത്തിൽ രണ്ടും പേരും തുല്യരാണ്.'

'പ്രഫസറിനു നന്ദി. ഇത്രയും അറിവു പകർന്നതിനു വളരെ നന്ദി. താമസിയാതെ എനിക്കും പുസ്തകങ്ങൾ വായിക്കേണ്ടിവരുമെന്നു തോന്നുന്നു. അല്ലെങ്കിൽ തോമസുകുട്ടി പറയുന്നതു പലതും മനസ്സിലാകാതെ വരും.'

അവൾ ചിരിച്ചു. അപ്പോൾ അവന്റെ മനസ്സിലും ചിരിവിരിഞ്ഞു. പിരിയാൻ പറ്റിയ മുഹൂർത്തമായിരുന്നു അത്. ഇനിയുള്ള സ്വപ്നങ്ങൾ ചുംബനങ്ങൾ പോലെ മധുരങ്ങളായിരിക്കും.

അദ്ധ്യായം 20

വലിയ നോയമ്പുതുടങ്ങിയതോടുകൂടി പുഴക്കരയിലെ അന്തരീക്ഷത്തിനുതന്നെ മാറ്റമുണ്ടായി. പ്രാർത്ഥനകളുടെ സമയമറിയിക്കുന്ന മണിനാദങ്ങൾ അടിക്കടി മുഴങ്ങി. പ്രഭാതം, മദ്ധ്യാഹ്നം, സന്ധ്യ. നോമ്പു നോക്കണം. സന്ധ്യാപ്രാർത്ഥനയിലെങ്കിലും പങ്കെടുക്കണം. ആചാരങ്ങൾക്കു മുടക്കം വരുത്താത്തത് അപ്പച്ചനെ പേടിച്ചായിരുന്നില്ല. ഉപവാസത്തിൽ നിന്ന് അവന് ഒഴിവു കിട്ടിയിട്ടുണ്ട്. ആചാരങ്ങൾ മുടക്കാതെ തന്നെ അടുത്തെത്തിയ പരീക്ഷയ്ക്കുവേണ്ടി അവൻ പഠിച്ചു. പാഠ്യവിഷയങ്ങളിൽ ഏറ്റവും ദുർബ്ബലമായ കണ്ണി കണക്കാണ്. കണക്കിനു കടന്നുകൂടിയാൽ ഉയർന്ന ജയം ഉറപ്പാണ്. ഇംഗ്ലീഷും ചരിത്രവും എളുപ്പമായിരുന്നെങ്കിലും ചെറിയ സംശയങ്ങൾ തീർക്കാൻ മാധവൻപിള്ളസാറിന്റെ വീട്ടിൽ ഒന്നു രണ്ടു തവണ പോയി. ഒരു ദിവസം കൃഷ്ണപിള്ളയോടൊപ്പം സ്കൂളിന്റെ വരാന്തയിൽ നിൽക്കുമ്പോൾ അടുത്തേക്ക് നടന്നുവരുന്ന ലക്ഷ്മിയേയും സൂസന്നയേയും കണ്ടു. ലക്ഷ്മിയെ കൂട്ടിക്കൊണ്ട് കൃഷ്ണപിള്ള ദൂരത്തേക്കു മാറി. തോമസുകുട്ടിയുടെ മുമ്പിൽ സൂസന്ന മാത്രം. കിട്ടിയ അവസരം അവൾ പാഴാക്കിയില്ല.

'പഠിത്തമൊക്കെ ശരിക്കു നടക്കുന്നുണ്ടല്ലോ?'

'ഉം..' ചുറ്റും നോക്കിക്കൊണ്ടവൻ മൂളി.

'നല്ലതുപോലെ പഠിച്ചോളൂ. അടുത്തവർഷം കോളേജിൽ പോകേണ്ടതല്ലേ? ഞാനിനി ശല്യം ചെയ്യുന്നില്ല.'

'സൂസന്ന ഒരിക്കലും എനിക്കു ശല്യമല്ല.'

'എന്നാലും വേണ്ടാ. എനിക്കും ഒത്തിരി പഠിക്കാനുണ്ട്.'

'പരീക്ഷയെക്കുറിച്ചോർത്തെനിക്കു പേടിയില്ല. കണക്കുമാത്രമാണ് വിഷമം.'

'എനിക്കേറ്റവും ഇഷ്ടമുള്ള വിഷയം കണക്കാണ്. അതു കഴിഞ്ഞേയുള്ളൂ സയൻസ്.'

'നമ്മളുതമ്മിലുള്ള യോജിപ്പിന്റെ കാരണമതായിരിക്കും. ഒരാളിന്റെ കുറവു മറ്റേയാൾ പരിഹരിക്കും. മൈനസ്സും പ്ലസും കൂടി ചേരുമ്പോൾ കിട്ടുന്നതു പൂജ്യമല്ല. ഒന്നാണ്.'

'കണക്കിനു മോശമാണെന്ന് പറഞ്ഞത് ശരിയാണെന്നിപ്പോൾ മനസ്സിലായി.' പുഞ്ചിരിച്ചുകൊണ്ടവൾ പറഞ്ഞു.

'അക്കങ്ങളുടെ കാര്യമല്ല ഞാൻ പറഞ്ഞത്.'

'അക്കാര്യത്തിൽ എതിരഭിപ്രായമുണ്ട്. പക്ഷെ, വാദിക്കാൻ നേരമില്ല. ഇവിടെ ഇങ്ങനെ നിന്നാൽ ആരെങ്കിലും കാണും. ഈ അവസരം കിട്ടിയതു തന്നെ ഭാഗ്യം. പരീക്ഷയ്ക്കു മുമ്പിനി കാണില്ല. ഓൾ ദ ബെസ്റ്റ്. എന്റെ പ്രാർത്ഥനകളിൽ തോമസുകുട്ടി എപ്പോഴുമുണ്ടായിരിക്കും.'

മലരി ഉയരുമ്പോൾ അകലുന്ന ഇലകളെപ്പോലെ അവർ അകന്നുമാറി.

പഴയ പങ്കാളികൾ വീണ്ടും ഒരുമിച്ചു.

'എന്താടോ പേടിയൊക്കെ മാറിയോ?'

കൃഷ്ണപിള്ള കളിയാക്കി.

# സ്ലീബാ ദാസ സമൂഹം പ്രത്യാശയുടെ തീജ്വാല

പൂജാരികളായി, യാഗം കഴിക്കുന്നവരായി തീരണമെന്നുള്ളതാണ് മൂന്നാമത്തെ ചിന്ത. സമൂഹം വളർന്നത് ഒറ്റയാളിൽനിന്നല്ല. പത്രോസ് ഒസ്താത്തിയോസ് തിരുമേനിക്ക് കൂടെ പ്രവർത്തിക്കുവാനായിട്ട് അനേകരുണ്ടായിരുന്നു. ഈ സമൂഹത്തിന്റെ പ്രവർത്തനത്തിന്റെ മുഖ്യധാരയിലേക്ക് മൂന്നുപേർ വൈദികരായിട്ട് വന്നിട്ടുണ്ട്. സമൂഹത്തിന്റെ വളർച്ചയ്ക്ക് ഇതുപോരാ. സമർപ്പണബോധത്തോടെ പ്രവർത്തിക്കുവാനുള്ള വ്യക്തികൾ നമ്മുടെ ഇടയിലുണ്ടാവണം. നമ്മുടെ സമൂഹത്തിൽ പ്രവർത്തിക്കാൻ വേറൊരിടത്തുനിന്നുമുള്ളവരെ ആവശ്യമില്ല. ദൈവദാനമായി തന്നിരിക്കുന്ന മക്കൾ ഇത്തരത്തിലുള്ള പ്രവർത്തനത്തിന് തയ്യാറാക്കണം. ഒരു മകനെ ദൈവത്തിനു കൊടുക്കുന്നത് ഈ സമൂഹത്തിന്റെ വളർച്ചയ്ക്ക് വളരെ വലുതാണ്. പൂർണ്ണസമയവും ഈ സമൂഹത്തിന്റെ പ്രവർത്തനത്തിനായിട്ട് വരണം. വൈദികരായെങ്കിൽ മാത്രമെ ഇന്ന് സഭയിൽ പ്രവർത്തിക്കുവാനായിട്ട് സാധിക്കുകയുള്ളു. വൈദിക സെമിനാരിയിൽ പഠിച്ച് വൈദികരാകുവാൻ സ്ലീബാദാസ സമൂഹത്തിൽനിന്ന് ആളുകൾ ഉണ്ടാവണം. കഴിഞ്ഞ നാലഞ്ചുവർഷമായി ഈ സമൂഹത്തിനുവേണ്ടി ഒരാളിനെ നൽകുവാൻ നിങ്ങൾക്ക് കഴിഞ്ഞിട്ടില്ല. ഒരു കുഞ്ഞിനെ ദൈവത്തിന് യാഗം അർപ്പിക്കണം. ആ യാഗത്തിനായി മുന്നോട്ടുവന്നെങ്കിൽ മാത്രമെ ഈ സമൂഹത്തിന് വളരാൻ കഴിയുകയുള്ളു. വൈദികനല്ലാതെ ഒരാൾ എത്ര ശ്രമിച്ചാലും ഇങ്ങനെയുള്ള പ്രവർത്തനത്തിൽ മുന്നോട്ടുവരാൻ സാധിക്കുകയില്ല. അതുകൊണ്ടുതന്നെ വൈദികരായി മുന്നോട്ടു വരണം.

*ഒക്ടോബർ 14ന് പരുമല സെമിനാരിയിൽ 86-ാമത് സ്ലീബാദാസസമൂഹ വാർഷികത്തിൽ നടത്തിയ പ്രസംഗം*



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

15
2010 ഒക്ടോബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

### ചിന്താവിഷയം



*സുഹൃത്ബന്ധം പരീക്ഷിച്ചുനോക്കേണ്ട ഒരു മൂശയാണ് ആപത്ത്.*
**- ഗാന്ധിജി**



## വാരാന്ത്യ ലോകം



**ചി**ലിയിലെ കോപ്പിയാപോ സനോസെ ഖനിയിൽ എഴുപതു ദിവസങ്ങളായി കുടുങ്ങിക്കിടന്ന 33 പേരെ രക്ഷപ്പെടുത്തുവാനുള്ള ദൗത്യം പൂർത്തിയായി.



**കോ**മൺവെൽത്ത് ഗെയിംസിന് കൊടിയിറങ്ങി. ഓസ്ട്രേലിയ ഒന്നാം സ്ഥാനവും ഇന്ത്യ രണ്ടാം സ്ഥാനവും നേടി.

**രാ**ജ്യത്തെ കുടുംബവാഴ്ചയ്ക്ക് താൻ എതിരാണെന്ന് കിം ജോങ് ഇലിന്റെ മൂത്തപുത്രൻ കിം ജോങ്. ഏറ്റവും ഇളയ അനുജനെ കിരീടാവകാശിയായി വാഴിക്കുന്നതിനോടു പ്രതികരിക്കുകയായിരുന്നു കിം.

**ര**ണ്ടുമണിക്കൂറിലേറെ ടി.വി കാണുകയും കംപ്യൂട്ടർ ഗെയിം കളിക്കുകയും ചെയ്യുന്ന കുട്ടികളിൽ മാനസികപ്രശ്നങ്ങൾ ഉണ്ടാകുമെന്ന് ബ്രിട്ടനിലെ ബ്രിസ്റ്റോൾ യുണിവേഴ്സിറ്റിയിൽ നടത്തിയ പഠനം വെളിപ്പെടുത്തുന്നു.

**പ**ത്തൊൻപതു വർഷത്തിനുശേഷം ഇന്ത്യ വീണ്ടും യു.എൻ. രക്ഷാസമിതിയിൽ. രണ്ടുവർഷത്തേക്കാണ് അംഗത്വം ലഭിച്ചത്.

**സാ**മ്പത്തികശാസ്ത്രത്തിനുള്ള നൊബേൽ സമ്മാനം അമേരിക്കക്കാരായ പീറ്റർ ഡയമണ്ട്, ഡെയ്ൽ മോർടെൻസെൻ, ബ്രിട്ടീഷ് സൈപ്രസ് പൗരൻ ക്രിസ്റ്റഫർ പിസാരിഡെസ് എന്നിവർക്ക്.

**യൂ**റോപ്പിലെ തൊഴിൽരഹിതരുടെ തലസ്ഥാനമായി ബ്രിട്ടൻ മാറിയെന്ന് റിപ്പോർട്ട്. വലതുപക്ഷ രാഷ്ട്രീയ പഠനകേന്ദ്രമായ സെന്റർ ഫോർ പോളിസി സ്റ്റഡീസ് ആണ് റിപ്പോർട്ട് പുറത്തുവിട്ടത്.

**യു**ക്രെയിനിൽ ചരക്കുതീവണ്ടി ബസിലിടിച്ച് 43 പേർ കൊല്ലപ്പെട്ടു.



**സെ**പ്റ്റംബർ 11 ആക്രമണത്തിനുശേഷം ബുഷ് ഭരണകൂടത്തിനു ചില പിഴവുകൾ സംഭവിച്ചതായി മുൻ യു.എസ്. സ്റ്റേറ്റ് സെക്രട്ടറി കോൺഡലിസ റൈസ് വെളിപ്പെടുത്തി.

**ഒ**മ്പതുവർഷമായി അഫ്ഗാനിൽ തുടർന്നുവരുന്ന സംഘർഷം അവസാനിപ്പിക്കുന്നതിനായി സർക്കാരും താലിബാനുമായി ചർച്ച തുടങ്ങിയെന്ന് പ്രസിഡന്റ് ഹാമിദ് കർസായി.

**ചു**വന്ന ഗ്രഹമെന്നറിയപ്പെടുന്ന ചൊവ്വായിൽ കാർബൺ ഡൈ ഓക്സൈഡിന്റെ സാന്നിധ്യമുണ്ടായിരുന്നുവെന്ന് അരിസോണ പ്ലാനെറ്ററി സയൻസ് വിഭാഗം നടത്തിയ പഠനം.

**അ**മേരിക്കയിലെത്തി നൂറ്റിയൊന്ന് വർഷത്തിനുശേഷം യൂലേലിയ ഗാർസിക്ക് പൗരത്വം നൽകി. ടെക്സാസിൽ നടന്ന ചടങ്ങിൽ യു.എസ്. ബ്യൂറോ ഓഫ് സിറ്റിസൺഷിപ്പ് ആൻഡ് ഇമിഗ്രേഷൻ സർവീസിന്റെ കണക്കനുസരിച്ച് 100 വയസ്സിനു മുകളിലുള്ള പതിനഞ്ചുപേർക്ക് യു.എസ്. പൗരത്വം നൽകി.

**മാ**ർ ബുക്കർ പുരസ്കാരം കോളമെഴുത്തുകാരനും നോവലിസ്റ്റുമായ ഹൊവാഡ് ജേക്കബ്സണിന് ലഭിച്ചു.

**ഹാ**രിപോർട്ടർ നോവലുകളെഴുതിയ പ്രശസ്തയായ ജെ.കെ.റൗളിങ് ബ്രിട്ടനിലെ ഏറ്റവും സ്വാധീനമുള്ള വ്യക്തിയെന്ന് നാഷനൽ മാഗസിൻ.





# യാക്കോബാക്കാരുടെ പരസ്യങ്ങളിലെ തിരുത്തലുകൾ

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

*ഓരോ സഭയ്ക്കും ഓരോ ഭരണഘടനയുണ്ട്. സുപ്രീം കോടതി അംഗീകരിച്ച 1934ലെ ഭരണഘടന മാത്രമെ മലങ്കരസഭയ്ക്ക് സ്വന്തമായുള്ളു. കോതമംഗലം പള്ളിക്കാർ അവരുടെ ഭരണഘടന അംഗീകരിക്കണമെന്ന് സുപ്രീം കോടതിയിൽ വരെ വാദിച്ചിട്ടും ഒരു ഫലവും ലഭിച്ചില്ല. സുപ്രീം കോടതി അംഗീകരിച്ച 1934ലെ ഭരണഘടന അനുസരിച്ച് നടന്ന പള്ളിപ്രതിപുരുഷ യോഗത്തിൽ സുപ്രീം കോടതിയുടെ പ്രതിനിധി ജസ്റ്റിസ് മാളിമഠ് ഉണ്ടായിട്ടും അതിനെതിരായി അതേ സമയത്ത് പുത്തൻകുരിശിൽ ഒരു പൊതുയോഗം നടത്തി ഉണ്ടാക്കിയ ഭരണഘടനയ്ക്ക് സുപ്രീംകോടതി അംഗീകാരം കിട്ടിയിട്ടില്ല.*

1. യാക്കോബായ പരസ്യം മുഴുവൻ വ്യാജമാണ്.

20 വീടിന് പകരം ഒരു വീടുപോലും ഇന്നയോളം യാക്കോബാക്കാർക്ക് സ്വന്തം പേരിൽ പരുമലയിൽ ഇല്ല.

പരുമല പ്രദേശത്ത് താമസിക്കുന്നതായി അവർ അവകാശപ്പെടുന്ന വൈദീകരെയോ, റമ്പാനേയോ, ശെമ്മാശന്മാരെയോ പരുമലയിൽ ഇതുവരെയും ആരും കണ്ടിട്ടില്ല.

2.സഭയുടെ ഐക്യത്തിനുവേണ്ടി ജസ്റ്റിസ് വി.ആർ. കൃഷ്ണയ്യരും കെ.റ്റി. തോമസും ഇടപെട്ടപ്പോൾ നിസഹകരിച്ച് പോയവരാണ് യാക്കോബായ നേതൃത്വം. അത് അവരോട് ചോദിച്ചാൽ അവർ തന്നെ സമ്മതിക്കും. തൃക്കുന്നത്ത് സെമിനാരിയെ സംബന്ധിച്ച് ജില്ലാ കളക്ടറുടെയും അന്നത്തെ മുഖ്യമന്ത്രി ഉമ്മൻചാണ്ടിയുടെയും സാന്നിദ്ധ്യത്തിൽ തയ്യാറാക്കി ഇരു വിഭാഗക്കാരും പരസ്പരം ഒപ്പിട്ട ഉടമ്പടിയിൽ നിന്നും വ്യതിചലിച്ചതാരാണെന്ന് എല്ലാവർക്കും അറിയാം.

3. ഓരോ സഭയ്ക്കും ഓരോ ഭരണഘടനയുണ്ട്. സുപ്രീം കോടതി അംഗീകരിച്ച 1934ലെ ഭരണഘടന മാത്രമെ മലങ്കരസഭയ്ക്ക് സ്വന്തമായുള്ളു. കോതമംഗലം പള്ളിക്കാർ അവരുടെ ഭരണഘടന അംഗീകരിക്കണമെന്ന് സുപ്രീംകോടതിയിൽ വരെ വാദിച്ചിട്ടും ഒരു ഫലവും ലഭിച്ചില്ല. സുപ്രീം കോടതി അംഗീകരിച്ച 1934ലെ ഭരണഘടന അനുസരിച്ച് നടന്ന പള്ളിപ്രതിപുരുഷ യോഗത്തിൽ സുപ്രീം കോടതിയുടെ പ്രതിനിധി ജസ്റ്റിസ് മാളിമഠ് ഉണ്ടായിട്ടും അതിനെതിരായി അതേ സമയത്ത് പുത്തൻകുരിശിൽ ഒരു പൊതുയോഗം നടത്തി ഉണ്ടാക്കിയ ഭരണഘടനയ്ക്ക് സുപ്രീംകോടതി അംഗീകാരം കിട്ടിയിട്ടില്ല.



4. പരുമലപള്ളി പുലിക്കോട്ടിൽ തിരുമേനി പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ നാമത്തിൽ പണിയിച്ചതാണെങ്കിലും പരുമല തിരുമേനിയെ പരിശുദ്ധനാക്കിയശേഷം അദ്ദേഹത്തിന്റെ പേരിലാണ് പരുമലപള്ളി ലോകം മുഴുവനും അംഗീകരിച്ചിരിക്കുന്നത്.

5. അടുത്ത കാലത്ത് അയോധ്യയെക്കുറിച്ച് അലഹബാദ് കോടതി പ്രഖ്യാപിച്ച വിധി ഇരു കൂട്ടരും സ്വീകരിക്കാതെ സുപ്രീംകോടതിയിൽ അപ്പീൽ കൊടുക്കുകയാണല്ലോ. ആകയാൽ സുപ്രീം കോടതിയെ ബഹുമാനിക്കാൻ യാക്കോബാക്കാർക്കും കടപ്പാടില്ലേ.

6. ഹിന്ദുക്കളും മുസ്ലീംങ്ങളും ഒന്നാകുവാൻ സാധ്യമല്ലാത്തതുപോലെ ഒരു നിലപാടാണ് യാക്കോബായ ഭാഗം ആദിമുതലെ എടുത്തിരിക്കുന്നത്. ഇപ്പോഴും പ്രശ്നപരിഹാരത്തിനുള്ള ഏക മാർഗ്ഗം ഓരോ യാക്കോബായ ഇടവകയും പൊതുയോഗം കൂടി അവരുടെ ഭരണഘടന നിഷേധിച്ചിട്ട് 1934-ലെ ഭരണഘടന സ്വീകരിക്കുകയെന്നതാണ്. സഭാ ചരിത്രമെടുത്താൽ കോടതിയെ ബഹുമാനിച്ച് മാത്രമെ സഭാചരിത്രം പോയിട്ടുള്ളു.

7. തൃക്കുന്നത്ത് സെമിനാരിക്ക് യാക്കോബായക്കാർ അവകാശമുന്നയിച്ച് അക്രമം നടത്തിയിട്ടുണ്ടെങ്കിലും അങ്ങനെ അക്രമം നടത്താനുള്ള ഓർത്തഡോക്സുകാർ പരുമലയിലില്ല. ഓർത്തഡോക്സ് സഭ ഒരിക്കലും അക്രമത്തിന് മുന്നോട്ട് വന്നിട്ടില്ല. റ്റി.എം. വർഗീസിനെ കൊലപ്പെടുത്തിയ കട്ടേഷൻ സംഘത്തെ ക്രമീകരിച്ചത് യാക്കോബായക്കാരാണ്.

8. മുസ്ലീംങ്ങളും ഹിന്ദുക്കളും രണ്ടാകുന്നതുപോലെ യാക്കോബായക്കാരും സഭ രണ്ടാകണമെന്ന് പറയുന്നതാണ് പ്രശ്നകാരണം. സുപ്രീംകോടതി ആഗ്രഹിക്കുന്നത് രണ്ടും ഒരു സഭയായി തീരുകയെന്നതാണ്. അതിനുള്ള സമവായമാണ് പരിഹാരമാർഗ്ഗം.

# ബഥേലിലെ കർമ്മയോഗി

**വെരി.റവ.ഡോ. പി.എസ്.ശാമുവേൽ കോർ എപ്പിസ്കോപ്പാ–ന്യൂയോർക്ക്**



*ചെങ്ങന്നൂർ അരമനപ്പള്ളി വികാരി, മാനേജർ, ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമ സെക്രട്ടറി, മെത്രാപ്പോലീത്തൻ ഹൈസ്കൂൾ ഹെഡ്മാസ്റ്റർ തുടങ്ങിയ മേഖലകളിൽ നിസ്വാർത്ഥ സേവനം ചെയ്ത ഫാ.പി. ജി.ജോർജിനെ റവ.പി.എസ്. ശാമുവേൽ കോർ എപ്പിസ്കോപ്പ അനുസ്മരിക്കുന്നു.*



*ആദ്യകാല ബഥേൽ അരമന*

**വ**ന്ദ്യനായ പുലിമുഖത്തെ പി.ജി.ജോർജ് ക്ലേറിയെ ഞാൻ പരിചയപ്പെടുന്നത് 1944ൽ പത്തനംതിട്ട ബേസിൽദയറായിൽ വച്ചാണ്. അന്ന് അദ്ദേഹം 'കൊച്ചുസാർ' എന്നറിയപ്പെട്ടിരുന്നു. അന്നുതന്നെ അദ്ദേഹം പേരെടുത്ത ഒരദ്ധ്യാപകനായിരുന്നു. അദ്ദേഹം തുമ്പമൺ മെത്രാസന കൗൺസിൽ അംഗവുമായിരുന്നു. തേരകത്ത് പത്രോസ് മുതലാളിയെപ്പോലെയുള്ള പക്വമതികളും പ്രസിദ്ധരും സഭയിലും സമൂഹത്തിലും മുൻപന്തിയിൽ നിന്നിരുന്നവരുമായ ആളുകളായിരുന്നു കൗൺസിലിലെ മറ്റംഗങ്ങൾ. അക്കൂട്ടത്തിലെ യുവതാരമായിരുന്നു കൊച്ചുസാർ.

പ്രസിദ്ധവും, പുരാതനവും വൈദിക പാരമ്പര്യത്താൽ ശ്രേഷ്ഠവുമായ പുലിമുഖത്ത് കുടുംബത്തിൽ വന്ദ്യനായ ഗീവറുഗീസ് കത്തനാരുടെയും ശ്രീമതി അച്ചാമ്മയുടെയും മകനായി ജനിച്ചു. നോക്കിയിരുന്ന്, നേർച്ച നേർന്ന് ദൈവത്തിങ്കൽ നിന്നും പിടിച്ചു വാങ്ങിയ ഓമനപുത്രൻ. 'വല്യച്ചാച്ചൻ' സുമുഖനും, പ്രതിഭാശാലിയും, ബുദ്ധിമാനും, സമർത്ഥനായ വിദ്യാർത്ഥിയും, കുടുംബത്തിലെ കണ്ണിലുണ്ണിയും ആയിരുന്നു. പഠനത്തിൽ അതിസമർത്ഥൻ, കളികളിൽ അതീവ തല്പരൻ ഒക്കെ ആയിരുന്ന വല്യച്ചാച്ചനെ മാതാപിതാക്കൾ ദൈവഭയത്തിലും നല്ല ശിക്ഷണത്തിലും വളർത്തി. പഠിച്ച ക്ലാസുകളിലെല്ലാം ഉയർന്ന നിലയിൽ പാസായി. സിക്സ്ത് ഫോം, ഇന്റർമീഡിയറ്റ്, ബി.എ., ബി. റ്റി. എന്നീ ക്ലാസുകളിൽ എല്ലാം ഒന്നാം ക്ലാസോടെ പാസായി. ഇരുപത്തിയഞ്ചാം വയസിൽ ഗണിതശാസ്ത്രവും, ഫിസിക്സും ഐച്ഛിക വിഷയമായെടുത്ത് ഡിഗ്രി കരസ്ഥമാക്കി. 1943ൽ (ഇരുപതാം വയസിൽ) പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂളിൽ അദ്ധ്യാപകനായി നിയമിതനായി. ഹെഡ്മാസ്റ്ററായിരുന്ന വന്ദ്യനായ എൻ.ജി. കുര്യൻ കത്തനാരാണ് ജോർജ് ക്ലേറിയെ 'കൊച്ചുസാറെ'ന്ന പേരിൽ എല്ലാവർക്കും പരിചയപ്പെടുത്തിക്കൊടുത്തത്. സമർത്ഥനായ അദ്ധ്യാപകനായി 'കൊച്ചുസാർ' പ്രശോഭിച്ചു. ആദ്യമാസങ്ങളിൽ വീട്ടിൽ പോയി വന്നിരുന്നെങ്കിലും പിന്നീട് ദയറായിൽ സ്ഥിരതാമസമാക്കി.

ഈ കാലത്താണ് ഞാനും ബി.എസ്.സി. പാസായി പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്കൂളിൽ അദ്ധ്യാപകനായി ചേരുന്നത്. 1944ൽ ചങ്ങനാശ്ശേരി സെന്റ് ബർക്ക്മെൻസ് കോളജിൽ പഠനം ആരംഭിക്കുന്ന സമയം മുതൽ ഞാനും കൊച്ചുതിരുമേനിയുമൊത്ത് അവധിക്കാലങ്ങളിൽ ബഥേലിലും, പത്തനംതിട്ടയിലും, പൊങ്ങലടിയിലും താമസിക്കുമായിരുന്നു. അദ്ധ്യാപകരായി ഡാണാംപടിക്കലെ ജോൺ മാത്യു സാർ, പൂവത്തൂരെ ജോയിസാർ, കാർത്തികപ്പള്ളി ആലുമ്മൂട്ടിലെ എ.റ്റി. ഗബ്രിയേൽ ശെമ്മാശ്ശൻ, ആറാട്ടുപുഴ കൊളഞ്ഞിക്കൊമ്പിലെ ഉമ്മൻ ശെമ്മാശ്ശൻ എന്നിവർ പഠിപ്പിക്കുന്നുണ്ടായിരുന്നു. ബേസിൽ ദയറായുടെ പ്രാരംഭഘട്ടത്തിലെ അംഗങ്ങളായിട്ടാണ് ഇവരെല്ലാം കരുതപ്പെടുന്നത്.

മെത്രാപ്പോലീത്തൻ ഹൈസ്കൂളിന്റെ ആരംഭകാലത്ത് ജോർജു ശെമ്മാശൻ പത്തനംതിട്ടയിലും മറ്റുള്ളവർ ആവശ്യാനുസരണം ഓരോ സ്ഥലത്തും പോയി അദ്ധ്യാപക ജോലി നിർവ്വഹിക്കുക യായിരുന്നു. 1948ൽ മെത്രാപ്പോലീത്തൻ ഹൈസ്കൂൾ ആരംഭിക്കുന്നതിന് മുമ്പ് എന്നെ കിഴുവള്ളൂർ സെന്റ് ജോർജ് മിഡിൽ സ്കൂൾ ഹെഡ്മാസ്റ്ററായി നിയമിച്ചിരുന്നു. പുത്തൻകാവിൽ ഹൈസ്കൂൾ ആരംഭിച്ചപ്പോൾ പുത്തൻപീടിക ഏബ്രഹാം സാർ ഹെഡ്മാസ്റ്ററായി നിയമിതനായി. ഞാൻ പുത്തൻകാവിലും പത്തനംതിട്ടയിലുമായി ജോലി ചെയ്തു. തിങ്കൾ, ചൊവ്വാ, ബുധൻ ദിവസങ്ങളിൽ പത്തനംതിട്ടയിലും വ്യാഴം, വെള്ളി ദിവസങ്ങളിൽ പുത്തൻകാവിലും ജോലി ചെയ്തു. 1948ൽ തന്നെ ബഹു. ജോർജച്ചൻ പുത്തൻകാവിൽ ഹെഡ്മാസ്റ്ററായി നിയമിതനായി.

1949ൽ കിഴുവള്ളൂരിലെ സ്കൂൾ കെട്ടിടമൊക്കെ പുതുക്കി പണികഴിപ്പിച്ചു കഴിഞ്ഞ് 1950ൽ ഞാൻ മെത്രാപ്പോലീത്തൻ ഹൈസ്കളിൽ ഫുൾടൈം അദ്ധ്യാപകനായി നിയമിതനായി. 1951ൽ ഉപരിപഠനാർത്ഥം ഞാൻ അമേരിക്കയിലേക്കും പോയി. ബഹു. ജോർജച്ചൻ ഒരേ സമയം മെത്രാപ്പോലീത്തൻ ഹൈസ്കൂൾ ഹെഡ്മാസ്റ്റർ, ബഥേൽ അരമന മാനേജർ, ഇടവക വികാരി എന്നീ നിലകളിൽ സേവന മനുഷ്ഠിച്ച് ബഥേലിൽ താമസം ആരംഭിച്ചു.

മെത്രാപ്പോലീത്തൻ ഹൈസ്കൂൾ തുടങ്ങിയ വേളയിൽ തിരുമേനിക്ക്



*ശിഷ്യനും ഗുരുവും: ബ.ജോർജച്ചൻ തന്റെ ശിഷ്യനായ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് എപ്പിസ്കോപ്പായെ ബഥേലിലേക്ക് സ്വീകരിക്കുന്നു.*

വളരെ ബുദ്ധിമുട്ടുകൾ ഉണ്ടായി. ഡോ.കോശിയുമായുള്ള തർക്കം മൂലം സ്കൂൾ തന്നെ നിർത്തേണ്ടിവരുമോ എന്ന ആശങ്ക ഉടലെടുത്തു. എന്നാൽ അന്നത്തെ വിദ്യാഭ്യാസ ഓഫീസറായിരുന്ന ഡി.ഇ.ഒ. ശ്രീമാൻ രാമന്റെ ശക്തമായ പിന്തുണയും ബഹു. ജോർജച്ചന്റെ സുശക്തമായ നേതൃത്വവും സ്കൂളിനെ പുരോഗതിയിലേക്ക് നയിച്ചു. വന്ദ്യ തിരുമേനിയുടെ അകാലനിര്യാണവും സ്കൂളിലെ പല പരിമിതികളും അച്ചനെ തളർത്തിയില്ല. കാസാ ബീയാങ്കയെപ്പോലെ ബഹു അച്ചൻ നിശ്ചയദാർഢ്യത്തോടെ സ്കൂളിനെ പരിപാലിച്ചു വളർത്തി ഒരു ശ്രേഷ്ഠ വിദ്യാലയമാക്കിത്തീർത്തു.

കഷ്ടപ്പെട്ടുള്ള ബഥേലിലെ ജീവിതവും, ഏകനായുള്ള താമസവും, സുഖസൗകര്യങ്ങളുടെ കുറവും ബഹു. അച്ചനെ തളർത്തിയില്ല. ബഹു. അച്ചന്റെ നേതൃത്വത്തിൽ സ്കൂൾ പേരും പെരുമയും ആർജ്ജിച്ചു. ഒന്നാംകിട സ്ഥാപനമായി അതു വളർന്നു.

ഒന്നാംകിട അദ്ധ്യാപകനും ഹെഡ്മാസ്റ്ററുമായിരുന്ന വന്ദ്യനായ ജോർജച്ചൻ മിതഭാഷിയും, ആഡംബരങ്ങൾ യാതൊന്നിലും ആഗ്രഹമില്ലാത്തവനും, കണിശമായും, ചിട്ടയായും സകല കണക്കുകളും നിവർത്തിയുണ്ടെങ്കിൽ അന്നന്നുതന്നെ എഴുതി സൂക്ഷിച്ചവനും വിശ്വസ്ഥനും, പാറപോലെ ഉറപ്പുള്ളവനും ദയാലുവും, അനുകമ്പയുള്ളവനും, യാതൊരുത്തരും അറിയാതെ മറ്റുള്ളവരെ സഹായിച്ചവനും അനേകം യുവതീയുവാക്കളെ അവർ പോലും അറിയാതെ സഹായിച്ചു പഠിപ്പിച്ചിട്ടുള്ളവനും, സ്നേഹസ്വരൂപനും, നിഷ്കാമകർമ്മിയും, സ്വന്തം ആവശ്യങ്ങൾ ചുരുക്കി ജീവിക്കുവാൻ പഠിച്ചവനും, തന്നെ ഭരമേല്പിച്ചിട്ടുള്ള കാര്യങ്ങൾ അതീവശ്രദ്ധയോടും, ആത്മാർത്ഥതയോടും ചെയ്തു തീർക്കുന്നവനും ആയിരുന്നു.

സ്ഥാനമാനമോഹങ്ങൾ യാതൊന്നും തന്നെ അദ്ദേഹത്തെ ബാധിച്ചിരുന്നില്ല. ലഭിക്കാമായിരുന്നതെല്ലാം സ്വയമേ വേണ്ട എന്നു വച്ചവനും ആയിരുന്നു. മെത്രാൻ സ്ഥാനം, ഇന്ത്യൻ പ്രസിഡന്റിന്റെ നല്ല അദ്ധ്യാപകനുള്ള അവാർഡ്, പണസമ്പാദനത്തിനുള്ള വഴികൾ, പേര്, പെരുമ ഇവയൊന്നും ആഗ്രഹിക്കാത്തവനും, സർവ്വസംഗ പരിത്യാഗിയും, നിഷ്കാമകർമ്മത്തിൽ അടിയുറച്ച യോഗിയും, ഒന്നിനോടും പ്രത്യേക ആഗ്രഹം കാണിക്കാത്തവനും ജീവിതസുഖങ്ങൾ ഒട്ടും തന്നെ ലഭിക്കാത്തവനും, ഭക്ഷണകാര്യത്തിൽ അല്പം പ്രിയം ഉണ്ടായിരുന്നെങ്കിലും തീരെ ലഭിക്കാതെയിരുന്നവനും, അധിക സമയവും കട്ടൻകാപ്പിയും, ചായയുമൊക്കെയായി കഴിഞ്ഞുകൂടിയവനും, പക്ഷെ വൻകാര്യങ്ങൾ സഭയ്ക്കും നാടിനും വേണ്ടി നേടിയവനുമായ ഒരു നിശബ്ദ സേവകനുമായിരുന്നു.

മാതൃകാദ്ധ്യാപകനും അനുകരണീയനായ പ്രധാനാദ്ധ്യാപകനും സഹഅദ്ധ്യാപകരെ സ്നേഹിക്കുകയും അവരെ വളർത്തുകയും അവരുടെ വളർച്ചയിൽ ആനന്ദിക്കുകയും ചെയ്യുന്ന ഒരു മഹാത്മാവുമായിരുന്നു വന്ദ്യനായ ജോർജച്ചൻ.

ഞാൻ അദ്ദേഹത്തിന്റെ കൂടെ വളരെനാൾ ബഥേലിൽ താമസിച്ചിട്ടുണ്ട്. ഒരു പൈസ പോലും ചോദിക്കാതെയും ആഗ്രഹിക്കാതെയും ഒരു കൊച്ചനുജനെ വളർത്തുന്നതുപോലെ എന്നെ വളർത്തിയ എന്റെ ആത്മസുഹൃത്തും 'വല്യച്ചാച്ചനും' ഞങ്ങളുടെയെല്ലാം 'മൂപ്പിൽസും', ത്യാഗിയും, യഥാർത്ഥ ക്രിസ്തുഭക്തനും ആയിരുന്നു ജോർജച്ചൻ. 1944ൽ തിരുമേനിയുടെ കൂടെ കൂടിയതിൽപ്പിന്നെ ജോർജച്ചനും ഞാനും ഒരു രാത്രി പോലും ഞങ്ങളുടെ സ്വവസതിയിൽ ഉറങ്ങിയിട്ടില്ല. ഒന്നുകിൽ ബഥേലിൽ അല്ലെങ്കിൽ ബേസിലിൽ ബ

*ശേഷം പത്താം പേജിൽ*

## 6



# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ





**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാരയാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

**മൂ**ന്നാം ദിവസം വൈകുന്നേരം അഞ്ചു മണിക്കു ബർത്തുള്ളെ എന്ന സ്ഥലത്തിന് ഒരു നാഴിക ദൂരം കഴുതക്കൂട്ടം നിന്നു. അവിടെ മൃഗങ്ങൾക്കു തിന്നാൻ ധാരാളം പുല്ലുണ്ടായിരുന്നു. ഞങ്ങൾ ഇറങ്ങിയതിന്റെ പടിഞ്ഞാറുവശത്താണ് ബർത്തുള്ളെ എന്ന സുറിയാനിപ്പള്ളിയും ഗ്രാമവും. ഇവിടെ എത്തി താമസിക്കാമെന്ന് വിചാരിച്ച് വിവരം കഴുതയുടെ ഉടമസ്ഥനോട് പറഞ്ഞതിൽ അയാളുടെ മറ്റു കഴുതകളെ നിർത്തിക്കൊണ്ട് ഞങ്ങളുടെ കൂടെ പോരാൻ തരമില്ലെന്ന് തർക്കിച്ചു എങ്കിലും രണ്ടു മൂന്ന് രൂപാ അധികം കൂലി കൊടുക്കാമെന്ന് പറഞ്ഞപ്പോൾ സമ്മതിച്ചു.

ബർത്തുള്ളെ പള്ളിക്കു സമീപമായപ്പോൾ രണ്ടു പേർ അവിടെ നിന്ന് അടുക്കലേക്കു വന്ന് നമ്മോട്, ഇന്ത്യയിൽ നിന്ന് വരുന്ന യോസേപ്പ് കശ്ശീശാ അല്ലേ എന്ന് ചോദിച്ചു. അതെ എന്ന മറുപടി കേട്ടപ്പോൾ അവർ നമ്മെ കഴുതപ്പുറത്തുനിന്ന് ഇറക്കി. വളരെ വാത്സ്യലത്തോടുകൂടി ചുംബിച്ചു. ഇവർ, നമ്മെ എതിരേൽക്കുന്നതിന് മൂസലിലെ മെത്രാപ്പൊലീത്തായും ജനങ്ങളും അയച്ച രണ്ടു റമ്പാന്മാർ ആയിരുന്നു.

പള്ളിയിൽ എത്തിയപ്പോൾ അവിടെ ആ ഗ്രാമവാസികൾ ഒട്ടുക്കും ആ പള്ളിയിലെ മൂപ്പൻ കശീശായും കൂടിട്ടുണ്ടായിരുന്നു. സന്ധ്യാവന്ദനം കഴിഞ്ഞ ശേഷം മൂപ്പൻ കശീശാ ഞങ്ങളെയും ആ രണ്ടു റമ്പാന്മാരെയും അദ്ദേഹത്തിന്റെ വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി. കഴുതക്കാരെ ഉടനെ പിരിച്ചുവിട്ടു. ഞങ്ങൾ പിറ്റേദിവസം മൂസലിലേക്കു പുറപ്പെടുന്നതാണെന്നുള്ള വിവരം അറിയിക്കുന്നതിന് മൂസലിലേക്കു രണ്ടു പേരെ അയച്ചു. ബർത്തുള്ളെ പള്ളി ചെറുതും പുരാതനവും ആയ ഒന്നാണ്. ഈ പള്ളിയിടവകക്കാരായി 150 വീട്ടുകാരോളമുണ്ട്. മൂപ്പൻകശ്ശീശ്ശായെക്കൂടാതെ വേറൊരു പട്ടക്കാരനും ഈ പള്ളിയിലുണ്ട്. ഇടവക ജനങ്ങൾ കൃഷിക്കാരും ചില്ലറ കച്ചവടക്കാരുമാണ്. വലിയ സമ്പന്നരാണെന്ന് പറവാനായി ആരുമില്ല. ഇവിടെ നിന്ന് മൂസലിലേക്കു എട്ടുപത്തു നാഴിക ദൂരമേയുള്ളൂ.

മിഥുനം 26-ാം തീയതി കാലത്തു എല്ലാവരും കൂടി മൂസലിലേക്കു പുറപ്പെട്ടു. ചരിത്രപ്രസിദ്ധമായ നിനുവാപട്ടണം സ്ഥിതി ചെയ്തിരുന്ന വലിയ കുന്നിന്റെ താഴ്വരയിൽ എത്തിയപ്പോൾ ഒരു യുവാവ് ഓടി വരുന്നതു കണ്ടു. കൂടെയുള്ള റമ്പാച്ചന്മാരോട് ചോദിച്ചപ്പോൾ ഇയാൾ കോജോ അബ്ദുലഹാദിന്റെ ജ്യേഷ്ഠന്റെ മൂത്ത പുത്രനായ അന്തോൻ ആണെന്നറിഞ്ഞു. അടുത്തു വന്നപ്പോൾ നമ്മെ ഒരു നല്ല കുതിരപ്പുറത്തു കേറ്റിക്കൊണ്ട് ചെല്ലാതെ ഒരു കോവർകഴുതപ്പുറത്ത് കേറ്റിയതിനെപ്പറ്റി അന്തോൻ റമ്പാന്മാരോട് അല്പം മുഷിഞ്ഞു സംസാരിച്ചു. അപ്പോൾ അന്തോനു പരിചയമുള്ള ഒരു മുസൽമാൻ ഒരു നല്ല കുതിരപ്പുറത്തുകയറി അതിലെ പോകുകയായിരുന്നു. അന്തോൻ നമ്മെ കഴുതപ്പുറത്തു നിന്നിറക്കി ആ കഴുതയെ മുസൽമാന് കൊടുത്ത് അയാളുടെ കുതിരപ്പുറത്തു കേറാൻ നമ്മോട് അപേക്ഷിക്കുകയും മൂസലിലെ പട്ടക്കാരും ജനങ്ങളും മഹാന്മാരും സാധുക്കളും നമ്മെ എതിരേൽക്കുന്നതിന് ടൈഗ്രീസ് നദീതീരത്തുവന്ന് നില്ക്കുന്നുണ്ടെന്നും പട്ടണപ്രവേശം അന്തസോടുകൂടിയല്ലെങ്കിൽ അന്യജാതിക്കാർ അപഹസിക്കുമെന്നും കുപ്പായങ്ങൾ മാറ്റി നല്ല കുപ്പായങ്ങൾ ഇടീക്കുന്നതിനും മറ്റുമാണ് മുമ്പുകൂട്ടി ബദ്ധപ്പെട്ടുവന്നതെന്ന് പറയുകയും ചെയ്തു.

അന്തോന്റെ നിർബന്ധം പോലെ വേണ്ടവിധം എല്ലാം ചെയ്ത് ഞങ്ങൾ അവിടെനിന്ന് പുറപ്പെട്ടു. അല്പം കഴിഞ്ഞപ്പോൾ വല്യ ജനക്കൂട്ടത്തെ കണ്ടു തുടങ്ങി. നിനുവാമുതൽ മൂസൽവരെ ഏകദേശം ഒന്നരനാഴിക ദൂരമുണ്ട്. മധ്യേ കിടക്കുന്നത് ഒരു മൈതാനമാകയാൽ ആളുകളെ എല്ലാം ഒരു നോട്ടത്തിന് കാണാമായിരുന്നു. ജനക്കൂട്ടത്തെ കണ്ടതോടുകൂടി ഞങ്ങൾ ഞങ്ങളുടെ വാഹനങ്ങളെ വേഗത്തിൽ നടത്തി. അടുത്തുചെന്നപ്പോൾ നാം കുതിരപ്പുറത്ത് നിന്നിറങ്ങുവാൻ ഭാവിച്ചു. ഇത് അന്തോൻ വിരോധിച്ചു. പള്ളിയിൽ ചെന്നതിന്റെ ശേഷം ഇറങ്ങിയാൽ മതി എന്നു പറഞ്ഞെങ്കിലും, കൂട്ടത്തിൽ നാലഞ്ചു പട്ടക്കാരുണ്ടായിരുന്നതുകൊണ്ട് നമുക്ക് കുതിരപ്പുറത്തുനിന്ന് ഇറങ്ങാതിരിക്കാൻ കഴിഞ്ഞില്ല. പട്ടക്കാർ നമ്മെ ആലിംഗനം ചെയ്തു. ജനങ്ങൾ നമ്മുടെ കൈ മുത്തി. ഉടനെ എല്ലാവരും കൂടി മെത്രാപ്പോലീത്താ അവർകൾ ഇരിക്കുന്ന സെന്തോമസ് പള്ളിയിലേക്കു ആഹ്ലാദപൂർവ്വം ഞങ്ങളെ കൂട്ടിക്കൊണ്ടുപോവുകയും ചെയ്തു.

അദ്ധ്യായം 8

മൂസൽ പട്ടണം( മിഥുനം 26-കർക്കിടകം 28)

വലിയ ഘോഷയാത്രയായി നാം പള്ളിയുടെ പടിക്കൽ എത്തിയപ്പോൾ മെത്രാപ്പോലീത്ത അവർകൾ ഇറങ്ങിവന്ന് നമ്മെ ആലിംഗനം ചെയ്തു ചുംബിച്ചു. എന്നിട്ട് അദ്ദേഹത്തിന്റെ മുറിയിലേക്കു കൂട്ടിക്കൊണ്ടുപോയി. അരികെ ഇരുത്തുകയും എതിരേല്പിന് കൂടിയിരുന്ന പട്ടക്കാരെയും പ്രമാണികളെയും ക്ഷണിച്ചിരുത്തി ഒന്നു രണ്ടു മണിക്കൂറു നേരത്തോളം സംഭാഷണം നടത്തുകയും ചെയ്തു. ഇതിന്റെ ശേഷം അവരൊക്കെ പിരിഞ്ഞു പോയി. ഈ മെത്രാപ്പോലീത്ത വലിയ യോഗ്യ

നും ദൈവഭക്തനും ആകുന്നു. ഇദ്ദേഹത്തിന്റെ പേരു മാർ കൂറിലോസ് ഗീവറുഗീസ് എന്നാണ്. സ്വരാജ്യം മർദ്ദീൻ ആണ്. ഇദ്ദേഹം മൂസലിലേക്ക് നിയമിക്കപ്പെട്ടിട്ട് ഒരു വർഷമേ ആയുള്ളൂ എങ്കിലും ജനങ്ങൾക്കെല്ലാം ഇദ്ദേഹത്തിന്റെ നേരെ വളരെ ആദരവാണ്. ഞങ്ങൾ മൂസലിൽ താമസിച്ചത് ഇദ്ദേഹത്തിന്റെ കൂടെ ആയിരുന്നെങ്കിലും ഇദ്ദേഹത്തോടൊന്നിച്ച് ഭക്ഷണം കഴിപ്പാൻ ഞങ്ങൾക്കു സംഗതിയായില്ല. മൂസൽക്കാരായ ജനങ്ങൾക്ക് മലയാളത്തുള്ള സുറിയാനിക്കാരുടെ നേരെ വളരെ സ്നേഹവും ബഹുമാനവും ഉണ്ടെന്ന് പണ്ടേതന്നെ കേട്ടിട്ടുള്ള വർത്തമാനം യഥാർത്ഥമാണെന്ന് ഞങ്ങൾക്കു അനുഭവ ഗോചരമായി ഭവിച്ചു. എന്തെന്നാൽ അസ്തമിക്കുന്നതു വരെ ഓരോരുത്തർ വന്ന് ഞങ്ങളെ അവരുടെ ഭവനങ്ങളിലേക്ക് ക്ഷണിച്ചുകൊണ്ടുപോയി ഭക്ഷണം തരിക പതിവായിത്തീർന്നതിനാലാണ് മെത്രാപ്പോലീത്തായുടെ കൂടെ ഭക്ഷിക്കാൻ സംഗതിയാകാതെ വന്നത്. മൂസലിലെത്തി മൂന്നു നാലു ദിവസം കഴിഞ്ഞപ്പോൾ മലയാളത്തുനിന്ന് ഒന്നു രണ്ടു എഴുത്തുകൾ കോജോ അബ്ദുൾ ഹാദിന്റെ പേർക്കു വന്നു. അദ്ദേഹം ആ എഴുത്തുകൾ മെത്രാപ്പോലിത്തായുടെ അടുക്കൽ കൊണ്ടുചെന്ന് കാണിച്ചു. ഇവ നമുക്കു വിരോധമായി മലയാളത്തുള്ള ഏതോ ദ്രോഹികൾ അയച്ചതാകുന്നു. എഴുത്തുകൾ അപ്പപ്പോൾ തന്നെ നമ്മെ കാണിക്കണോ വേണ്ടയോ എന്നതിനെക്കുറിച്ച് അബ്ദുൾ ഹാദും മെത്രാപ്പോലീത്തായും തമ്മിൽ അല്പം തർക്കമുണ്ടായി. അനേകം ബുദ്ധിമുട്ടുകൾ സഹിച്ചതിന്റെ ശേഷം മൂസലിൽ വന്നു ചേർന്ന ഉടനെ ഈ തരത്തിലുള്ള എഴുത്തുകൾ നാം കണ്ടാൽ വ്യസനിച്ച് നമുക്കു വല്ല രോഗവും പിടിപ്പെട്ടേക്കുമെന്നാണ് കോജോ അബ്ദുൾ ഹാദ് ശങ്കിച്ചത്. ഇതത്ര വകവെയ്ക്കാനില്ലെന്നും എഴുത്തുകൾ കാണിച്ചു കൊടുത്താൽ കത്തുകൾക്കു പ്രതിവിധി വല്ലതും വേണ്ടിയിരുന്നാൽ നാം അതുടനെ ചെയ്തുകൊള്ളുമല്ലോ എന്നു മെത്രാപ്പോലീത്താ പറഞ്ഞതനുസരിച്ച് കോജോ അബ്ദുൾ ഹാദ് നമ്മെ എഴുത്തുകൾ കാണിച്ചു. അതുകളിലെ സംഗതി ചുരുക്കി പ്പറയാം.

യോസേപ്പ് കത്തനാർ വലിയ ഉപായിയും വഞ്ചകനുമാണ്. മലയാളത്തിലെ എല്ലാ പള്ളിക്കാരോടും ആലോചിക്കാതെ ഇദ്ദേഹത്തിന് മെത്രാൻ സ്ഥാനം കൊടുത്തു പോകരുത്. യോസേപ്പ് കത്തനാർ ഏതാനും പള്ളിക്കാരുടെ സമ്മതപത്രം കൈക്കലാക്കിയത് കൗശലപ്രയോഗത്താലാണ്. അദ്ദേഹത്തിന്റെ യഥാർത്ഥസ്വഭാവം അറിഞ്ഞിരുന്നെങ്കിൽ ഒരു പള്ളിക്കാരും ഇങ്ങനെ ചെയ്യുന്നതല്ലായിരുന്നു. യോസേപ്പ് കത്തനാരു വളരെ വടക്കു ഒരു സ്ഥലത്തു ജനിച്ച ആളാണ്. അദ്ദേഹം കൊച്ചിയിൽ നിന്ന് പുറപ്പെട്ടതിന്റെ ശേഷം ഞങ്ങൾ അദ്ദേഹത്തിന്റെ ഇടവകയായ ആർത്താറ്റേക്കു എഴുതി ചോദിച്ചതിൽ അദ്ദേഹം ഒരു വലിയ വഞ്ചകനും ദുർമ്മാർഗിയും ആണെന്ന് മറുപടി കിട്ടിയിരിക്കുന്നു. (ഈ മറുപടി അടക്കം ചെയ്തിരിക്കുന്നു). രോഗത്തിൽ കിടക്കുന്ന മാർ കൂറിലോസിനേയും യോസേപ്പ് കത്തനാരു വഞ്ചിച്ച് നല്ല എഴുത്തുകൾ സമ്പാദിച്ചിട്ടുണ്ട്. ആർത്താറ്റ് യോഗക്കാരുടെ മേൽപ്പറഞ്ഞ എഴുത്തുവന്നതു മുതൽക്കു അദ്ദേഹം പശ്ചാത്തപിക്കുന്നു. അതുകൊണ്ട് യോസേപ്പ് കത്തനാരെ മെത്രാപ്പോലീത്താ ആക്കണമെന്ന് പാത്രിയർക്കീസ് ബാവായ്ക്ക് തോന്നുകയാണെങ്കിൽ തന്നെയും അദ്ദേഹത്തെ ഏഴു സംവത്സരത്തിൽ കുറയാതെ കൂർക്കുമാ ദയറായിൽ (ആശ്രമത്തിൽ) താമസിച്ചതിന്റെ ശേഷം, മാത്രമേ മലയാളത്തുകാരുടെ സമ്മതമുണ്ടോ എന്ന് എഴുതി ചോദിക്കാവൂ. ഇങ്ങനെ എഴുതി ചോദിക്കുമ്പോൾ ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ മുതൽ പേർ മുഖാന്തിരം കൊച്ചിയിലെ ജഡ്ജിയുടെ മുമ്പാകെ ഹാജരായി ഒപ്പിടുന്ന സമ്മത പത്രത്തെ മാത്രമേ അംഗീകരിക്കാവൂ. അല്ലെങ്കിൽ മലയാളം മുടിഞ്ഞു പോകും.

**ഞങ്ങൾ മൂസലിൽ താമസിച്ചത് ഇദ്ദേഹത്തിന്റെ കൂടെ ആയിരുന്നെങ്കിലും ഇദ്ദേഹത്തോടൊന്നിച്ച് ഭക്ഷണം കഴിപ്പാൻ ഞങ്ങൾക്കു സംഗതിയായില്ല. മൂസൽക്കാരായ ജനങ്ങൾക്ക് മലയാളത്തുള്ള സുറിയാനിക്കാരുടെ നേരെ വളരെ സ്നേഹവും ബഹുമാനവും ഉണ്ടെന്ന് പണ്ടേതന്നെ കേട്ടിട്ടുള്ള വർത്തമാനം യഥാർത്ഥമാണെന്ന് ഞങ്ങൾക്കു അനുഭവഗോചരമായി ഭവിച്ചു. എന്തെന്നാൽ അസ്തമിക്കുന്നതു വരെ ഓരോരുത്തർ വന്ന് ഞങ്ങളെ അവരുടെ ഭവനങ്ങളിലേക്ക് ക്ഷണിച്ചുകൊണ്ടുപോയി ഭക്ഷണം തരിക പതിവായിത്തീർന്നതി നാലാണ് മെത്രാപ്പോലീത്തായുടെ കൂടെ ഭക്ഷിക്കാൻ സം ഗതിയാകാതെ വന്നത്.**

ഈ എഴുത്തുകൾ വായിച്ചപ്പോൾ നാം കുറെ ദുഃഖിച്ചു. എങ്കിലും അസൂയയും കൃതഘ്നതയും ലോകത്തിൽ ധാരാളമുണ്ടെന്ന് സ്വാനുഭാവത്താൽ അറിയാൻ തുടങ്ങിയിരുന്ന നമുക്കു ഈ എഴുത്തുകൾ അസഹ്യമായ വ്യസനത്തെ ഉണ്ടാക്കി എന്ന് പറഞ്ഞുകൂടാ. കരുണാനിധിയായ മെത്രാപ്പോലീത്ത അവർകൾ നമ്മെ ഓരോ വിശേഷ സ്ഥലങ്ങൾ കാണാൻ കൊണ്ടുപോയി നമ്മുടെ വിചാരത്തെ വേറെ വഴിക്കു തിരിച്ചുവിട്ടതിനാൽ, എഴുത്തുകൾ വായിച്ചതിൽ നിന്നുണ്ടായ അസുഖകരമായ മനോവികാരം നമ്മിൽ അധിക ദിവസം സ്ഥിതിചെയ്തില്ല.

കർക്കിടകം 3-ാം തീയതി നിനുവാ പട്ടണം കാണുന്നതിന് പുറപ്പെട്ടു. അന്നു മാർത്തോമ്മാ ശ്ലീഹായുടെ പെരുന്നാൾ ആയിരുന്നതുകൊണ്ട് മൂസലിൽ ദൈവമാതാവിന്റെ നാമത്തിൽ സ്ഥാപിക്കപ്പെട്ട തഹറ എന്ന പള്ളിയിൽ കുർബ്ബാന ചൊല്ലിയതിന്റെ ശേഷമാണ് പുറപ്പെട്ടത്. കൂടെ രണ്ടു മൂന്നു റമ്പാന്മാരും മൂസലിലെ എട്ടുപത്തു പ്രധാനികളുടെ പുത്രന്മാരും ഉണ്ടായിരുന്നു. എല്ലാവരെയുംകാൾ ഉത്സാഹി കോജോ അന്തോൻ ആയിരുന്നു. ഈ യുവാവിന് നമ്മുടെ നേരെ സവിശേഷമായ സ്നേഹവും ഭക്തിയും ഉണ്ടായിരുന്നു.

നിനുവായുടെ കിടപ്പ് മൂസലിൽ നിന്ന് ഒന്നരനാഴിക കിഴക്കു വശത്താണ്. മൂസൽ പട്ടണത്തിന്റെ കിഴക്കു വഴി ഒഴുകുന്ന ടൈഗ്രീസ് നദിയുടെ മീതെയുള്ള പാലം കടന്ന് ഒരു നാഴിക നടന്നാൽ നിനുവ ആയി. നിനുവാ കണ്ടാൽ അതു എപ്പോഴെങ്കിലും ഒരു പട്ടണമായിരുന്നുവെന്ന് പ്രഥമവീക്ഷണത്തിൽ ആർക്കും തോന്നുന്നതല്ല. ഒരു വലിയ പർവ്വതം തെക്കു വടക്കായി നോക്കെത്താത്ത ദൂരത്തിൽ (ഉദ്ദേശം മുപ്പത് നാഴിക) നീണ്ടുകിടക്കുന്നതായി മാത്രം ആദ്യം കാണാം. എങ്കിലും ആ പട്ടണത്തിന്റെ സ്വഭാവം എന്തെന്ന് അറിയുന്നതിന് യൂറോപ്യന്മാർ മുഖാന്തിരം ഉണ്ടാക്കിയിട്ടുള്ള അനേകം തുരങ്കങ്ങളിൽ ഒന്നിൽ നിന്ന് കേറി നോക്കിയാൽ മതി. കാറ്റിന്റെ ശക്തിയിൽ മണൽ വന്നു കേറി പട്ടണം മൂടിപ്പോകയാണ് ചെയ്തിട്ടുള്ളത്. കാറ്റടിക്കുമ്പോൾ സമുദ്രത്തിലെ തിരമാലകൾ പോലെ ഇളകി മറിയുന്ന മണൽ പ്രദേശങ്ങൾ ഇപ്പോഴും ആഫ്രിക്കാ മുതലായ ഭൂഖണ്ഡങ്ങളിൽ കാണ്മാനുണ്ട്. നാം വളരെ തുരങ്കങ്ങളിൽ കേറിക്കണ്ടു. ഞങ്ങളും കൂട്ടരും അന്ന് ഭക്ഷണം കഴിക്കയും ആശ്വസിക്കുകയും ചെയ്തത് അരമനയുടെ ഒരു ഭാഗമെന്ന് യൂറോപ്യന്മാർ പലതുകൊണ്ടും തീർച്ചയാക്കിയിരിക്കുന്ന ഒരു സ്ഥലത്തായിരുന്നു. ഇവിടെ ഏകദേശം ആയിരം പറ വെള്ളം കൊള്ളുന്ന ഒരു കൽത്തൊട്ടിയുണ്ട്. ഇതിനാലും മറ്റും ആ മുറി അന്നത്തെ രാജാവിന്റെ കുളിമുറിയാണെന്ന് വിശ്വസിക്കപ്പെടുന്നു. അക്ഷരം കൊത്തപ്പെട്ട പല കല്ലുകളും വിഗ്രഹങ്ങളും യൂറോപ്യന്മാർ ഇവിടെ നിന്ന് കപ്പൽ കേറ്റി അയച്ചിട്ടുണ്ട്. വളരെയെണ്ണം ബ്രിട്ടീഷ് കോൺസലിന്റെ ബങ്ക്ളാവിന്റെ മുറ്റത്തും തുരങ്കങ്ങളുടെ വാതുക്കലും കിടപ്പുമുണ്ട്.

# സമൂഹവത്കരണത്തിൽ സ്ത്രീപങ്കാളിത്തം

**അക്കാമ്മ പോൾ**
(മർത്തമറിയം സമാജം ജനറൽ സെക്രട്ടറി)



*മഹാത്മജിയാണ് സ്ത്രീ സ്വാതന്ത്ര്യപ്രസ്ഥാനകർമ്മം സഫലമായി നിർവ്വഹിച്ചത്. ഗാന്ധിജി തന്റെ ദേശീയ വിമോചന പ്രസ്ഥാനത്തിൽ ഏറ്റവും പിന്നാക്കമായ സ്ത്രീകളെയും ഹരിജനങ്ങളെയും മുന്നിൽ നിർത്തിയാണ് വിപ്ലവം ആരംഭിച്ചതുതന്നെ. സത്യഗ്രഹശ്രമങ്ങളിലും സഹനസമരരംഗത്തും അദ്ദേഹം സ്ത്രീകൾക്ക് പ്രത്യേക സ്ഥാനം നൽകി. സ്വാശ്രയത്തിൽ കൂടി മാത്രമെ സമത്വവും സ്വാതന്ത്ര്യവും ലഭിക്കുകയുള്ളു എന്ന പാഠം ഉപദേശിച്ച് യഥാർത്ഥ ജീവിതത്തിലേക്ക് അവരെ കൊണ്ടുവന്നു.*

**ഭാ**രതസ്ത്രീകളുടെ പദവിയെപ്പറ്റി ആലോചിക്കുമ്പോൾ ചരിത്രാതീതകാലം മുതൽ അവലോകനം ചെയ്യേണ്ടിയിരിക്കുന്നു. എവിടെനിന്നും തുടങ്ങി, എവിടെയൊക്കെ പരിവർത്തനപ്പെട്ടു, എവിടെ എത്തിയിരിക്കുന്നു എന്ന് മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഭാരതമെന്ന ഭൂഖണ്ഡം ഒരൊറ്റ ജനപദമായിരുന്നില്ല. ഭൂമിശാസ്ത്രപരമായും വർഗ്ഗപരമായും പല കാരണങ്ങളാൽ വ്യത്യസ്തമായ ഭാഷയും വേഷവും ആചാരങ്ങളും സംസ്കാരങ്ങളും ചേർന്നതായിരുന്നു ഈ രാജ്യം. ഒരിടത്തു നിയമപരമായിരുന്ന കാര്യങ്ങൾ മറ്റൊരിടത്ത് നിയമാതീതമായിരുന്നു. ഒരിടത്തെ ആചാരങ്ങൾ മറ്റൊരിടത്ത് അനാചാരങ്ങളായി.

ഋഗ്വേദത്തിൽ ഭാരതസ്ത്രീയുടെ ആദിമ ചരിത്രം അടങ്ങിയിരിക്കുന്നു. സ്ത്രീകൾക്ക് അന്നുണ്ടായിരുന്ന പദവികളെക്കുറിച്ച് അതിൽ നിന്നും വ്യക്തമായ അറിവ് ലഭിക്കുന്നു. സ്ത്രീപുരുഷ വ്യത്യാസത്തിൽ നിന്നുള്ള അസമത്വം അന്നുണ്ടായിരുന്നില്ല. ലോകത്തിലുള്ള മനോഹരമായ എല്ലാറ്റിന്റെയും ശക്തിയും പ്രഭാവവും വിദ്യയും ദേവതാ സങ്കല്പങ്ങളായി.

ഇതിഹാസങ്ങളിൽ നിന്നും ചരിത്രയുഗത്തിലേക്കു പ്രവേശിക്കുമ്പോൾ നിലവിലുള്ള സ്ത്രീപക്ഷ സമീപനത്തിൽ വ്യത്യാസം വന്നുതുടങ്ങുന്നുവെന്ന് മനസ്സിലാകും. ബുദ്ധന്റെയും മഹാവീരന്റെയും കാലഘട്ടത്തിൽ സ്ത്രീസ്വാതന്ത്ര്യത്തിനു കാതലായ കോട്ടം തട്ടിയിരുന്നില്ല. ബുദ്ധശിഷ്യകളായ സന്ന്യാസിനിമാർ പലരും വിദേശത്തുപോലും ധർമ്മപ്രചരണം നടത്തിയിരുന്നതിന് വേണ്ടത്ര തെളിവുകളുണ്ട്.

മുഗൾഭരണകാലത്ത് സ്ത്രീ തികച്ചും പർദ്ദയിലാണെന്നു തോന്നുന്നു. മുഗൾ ഭരണം കഴിഞ്ഞ് ഇംഗ്ലീഷുകാരുടെ കാലമായപ്പോഴേക്കും ആസേതുഹിമാചലം വനിതകൾക്കിടയിലും അടിമത്വത്തിന്റെ ഒരു ശൃംഖല തൊട്ടു കിടന്നിരുന്നു എന്നു ബോധ്യമാകും. ആചാരങ്ങളുടെ പിടിമുറുക്കം പരമ്പരയായി വന്നുകൂടിയ അബലത്വമനോഭാവം സുരക്ഷയ്ക്കും സുഖലോലുപതയ്ക്കും അനുകൂലമാകുമെന്നു കരുതി സ്വീകരിച്ച നിയമങ്ങൾ സ്ത്രീകൾക്കുതന്നെ ബന്ധനമായിത്തീർന്നു.

മഹാത്മജിയാണ് സ്ത്രീസ്വാതന്ത്ര്യപ്രസ്ഥാനകർമ്മം സഫലമായി നിർവ്വഹിച്ചത്. ഗാന്ധിജി തന്റെ ദേശീയ വിമോചന പ്രസ്ഥാനത്തിൽ ഏറ്റവും പിന്നാക്കമായ സ്ത്രീകളെയും ഹരിജനങ്ങളെയും മുന്നിൽ നിർത്തിയാണ് വിപ്ലവം ആരംഭിച്ചതുതന്നെ. സത്യഗ്രഹശ്രമങ്ങളിലും സഹനസമരരംഗത്തും അദ്ദേഹം സ്ത്രീകൾക്ക് പ്രത്യേക സ്ഥാനം നൽകി. സ്വാശ്രയത്തിൽ കൂടി മാത്രമെ സമത്വവും സ്വാതന്ത്ര്യവും ലഭിക്കുകയുള്ളു എന്ന പാഠം ഉപദേശിച്ച് യഥാർത്ഥ ജീവിതത്തിലേക്ക് അവരെ കൊണ്ടുവന്നു.

ഓട്ടപ്രദക്ഷിണത്തിലൂടെ അത്യന്തം സങ്കീർണ്ണമായ ആധുനിക കാലത്തേക്ക് നാം കടന്നിരിക്കുകയാണ്. ഇൻഡ്യൻ ഭരണഘടനയനുസരിച്ച് സ്വതന്ത്രഭാരതത്തിൽ സ്ത്രീകൾക്കും പുരുഷന്മാർക്കും ഒരേതരത്തിലുള്ള അവസരവും അവകാശങ്ങളുമുണ്ട്. രാഷ്ട്രീയരംഗത്തും സാമൂഹിക രംഗത്തും കുറെ സ്ത്രീകൾ മുമ്പോട്ടു വന്നിട്ടുണ്ട്. ഇൻഡ്യയുടെ പ്രസിഡന്റും ലോകസഭാ സ്പീക്കറും നിലവിലുള്ള യു.പി.എ സർക്കാരിന്റെ അദ്ധ്യക്ഷയും അംബാസിഡർമാരും മന്ത്രിമാരും ജഡ്ജിമാരും തുടങ്ങി എല്ലാതലത്തിലും ഉന്നത സ്ഥാനങ്ങൾ വഹിക്കുന്നത് വനിതാ രത്നങ്ങളാണെങ്കിലും ഇന്നും ഭാരതസ്ത്രീയുടെ പദവി വേണ്ടത്ര ഉയർന്നിട്ടില്ല. ജീവിതത്തിന്റെ പ്രധാന രംഗങ്ങളിൽ സാധാരണക്കാരിയായ സ്ത്രീയുടെ വ്യക്തിത്വം വികസിച്ചിട്ടുണ്ടോ. ഇൻഡ്യ ഒട്ടാകെ നോക്കിയാൽ, രാഷ്ട്രീയവും ബുദ്ധിപരവും സാമൂഹികവുമായ രംഗങ്ങളിൽ പുരുഷനൊപ്പം നിൽക്കാനുള്ള വളർച്ച എല്ലാ സ്ത്രീകൾക്കും ഉണ്ടായിട്ടില്ല എന്നതും വിസ്മരിക്കാവുന്നതല്ല.

സ്ത്രീകളോടു വിവേചനം പാടില്ല എന്ന ആദ്യത്തെ അന്താരാഷ്ട്ര പ്രതിജ്ഞ 1945ൽ യു.എൻ ചാർട്ടറിലെ എട്ടാം വകുപ്പിൽ ഉൾപ്പെടുത്തി. 1995ൽ ലോകമെമ്പാടുമുള്ള സ്ത്രീകൾ ചൈനയിലെ ബീജിംഗിൽ ഒന്നിച്ചുകൂടി സ്ത്രീവിവേചനത്തിനെതിരെയുള്ള ഉടമ്പടിയിൽ ഒപ്പുവച്ചു. 126 രാജ്യങ്ങളുടെ അംഗീകാരം അതിനുലഭിച്ചു. ഇൻഡ്യ അതിന്റെ മുന്നണിയിലുണ്ടായിരുന്നു. അതിൽ നമുക്ക് അഭിമാനിക്കാം. ഇൻഡ്യാ ഗവൺമെന്റും കേരള സംസ്ഥാന ഗവൺമെന്റും വനിതാ നയം അംഗീകരിച്ചു. കേരളത്തിൽ അത് പ്രാവർത്തികമാക്കാൻ സ്റ്റാറ്റ്യൂട്ടറി അധികാരമുള്ള വനിതാ കമ്മീഷനെയും നിയമിച്ചു. അത് 1996 മുതൽ പ്രവർത്തിക്കുന്നു. ഇപ്പോൾ അമ്പതു ശതമാനം സംവരണം അംഗീകരിച്ചിരിക്കുകയാണ്. ഇതൊക്കെയുണ്ടെങ്കിലും സ്ത്രീസമൂഹത്തിന് എന്തെങ്കിലും പ്രതീക്ഷയ്ക്കു വകയുണ്ടോ. ഭൂതവും വർത്തമാനവും ഒരുപോലെ തുടരുന്നവളുടെ ഭാവിയ്ക്കെന്തു പ്രസക്തി!

ദാസ്യത്തിന്റെയും അവഗണനയുടെയും അരക്ഷിതാവസ്ഥയുടെയും നടുവിൽ നട്ടംതിരിയുന്ന സ്ത്രീ ഇന്നും മധ്യകാലത്തുണ്ടായിരുന്ന വിവേചനത്തിലൂടെ കടന്നുപോകുന്നു. നമ്മുടെ രാജ്യത്ത് ജനസംഖ്യയിൽ പകുതിയോളം സ്ത്രീകളാണെങ്കിലും അവർക്ക് അനുകൂലമായ നിയമങ്ങൾ ഉണ്ടെങ്കിലും പുരുഷമേധാവിത്വമുള്ള സമൂഹത്തിൽ അവർ ഇന്നും വസ്തുവകകളുടെ കൂട്ടത്തിലാണ് ചിലപ്പോഴെങ്കിലും കണക്കാക്കപ്പെടുന്നത്. സ്ത്രീകളെ പ്രയോജനപ്പെടുത്തിയും ദുരുപയോഗ

പ്പെടുത്തിയും കാര്യനേട്ടത്തിനുള്ള പുരുഷമനോഭാവം വർദ്ധിച്ചുവരികയാണ്.

ദൈവത്വത്തിന്റെ പൂർണ്ണതയിലേക്ക് വളരാനുള്ള കഴിവുകൾ നിക്ഷേപിച്ചുകൊണ്ടാണ് ദൈവം മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നത്. അത് പുരുഷനും സ്ത്രീയ്ക്കും തുല്യമായി ദൈവം നൽകിയിട്ടുണ്ട്. എന്നാൽ ആ കഴിവുകളെ വളർത്താനുള്ള സ്വാതന്ത്ര്യം നിഷേധിക്കലാണ് യഥാർത്ഥ അസ്വാതന്ത്ര്യം. ദൈവം പുരുഷനും സ്ത്രീയ്ക്കും അന്തസ്സും ആഭിജാത്യവും ശ്രേഷ്ഠതയും വ്യക്തിത്വവും ഒരുപോലെ നൽകിയിട്ടുണ്ട്.

ചരിത്രം പലപ്പോഴും അവന്റെ കഥയാണ് (His Story). പുരുഷൻ എഴുതുന്ന ചരിത്രം പുരുഷകേന്ദ്രീകൃതമായിരിക്കും. സ്ത്രീസാന്നിധ്യം ചരിത്രത്താളുകളിൽ നാമമാത്രമെ കാണുകയുള്ളു. അതിനെതിരെ ശബ്ദമുയർത്തുന്നവരെ തന്റേടികളായി ചിത്രീകരിച്ച് അശ്ലീല ചുവയുള്ള പരാമർശങ്ങൾ നടത്തി അപകീർത്തിപ്പെടുത്തുന്ന പതിവു കാഴ്ചകളും നാം കണ്ടുവരുന്നു.

നൂറ്റാണ്ടുകളായുള്ള ജീവിതക്രമത്തിന്റെയും സാമൂഹികവത്കരണത്തിന്റെയും ഫലമായി ആത്മവിശ്വാസമില്ലാത്തവരായും പലപ്പോഴും അപകർഷതാബോധമുള്ളവരായും തീർന്നിരിക്കുകയാണ് സ്ത്രീകൾ. പാരമ്പര്യങ്ങളെയും ആചാരങ്ങളെയും എതിർക്കാൻ സ്ത്രീകൾക്ക് സാമൂഹികവ്യവസ്ഥിതിപ്രകാരം ബുദ്ധിമുട്ടുണ്ട്.

സമൂഹത്തിന്റെ അടിസ്ഥാനഘടകമാണ് കുടുംബം. കുടുംബത്തിന്റെ ആണിക്കല്ലാവട്ടെ അവിടുത്തെ ഗൃഹനാഥയും. സ്ത്രീകളില്ലാത്ത ഒരു വീടും ഒരു കുടുംബമാവില്ല. സ്ത്രീയും പുരുഷനും ചേർന്നാണ് കുടുംബം ഉണ്ടാക്കുന്നത്. കുടുംബം സമാധാനപൂർണ്ണമാകണമെങ്കിൽ സ്ത്രീയുടെ വ്യക്തിത്വത്തിന്റെ പ്രകാശനം അനിവാര്യമാണ്. അത്തരം അനേകം കുടുംബങ്ങൾ ചേർന്നതാണ് രാഷ്ട്രം. രാഷ്ട്രത്തിന്റെ വളർച്ചയുടെ പിന്നിൽ സ്ത്രീഹസ്തം അനിവാര്യമാണ്. പിതാവിനും ഭർത്താവിനും പുത്രനും ശക്തി പകരാൻ സ്ത്രീയ്ക്ക് സാധിക്കും.

മനുസ്മൃതിയിൽ 'ന സ്ത്രീ സ്വാതന്ത്ര്യ മർഹതി' എന്ന വാക്യം പലപ്പോഴും സ്ത്രീയെ വീട്ടിൽ തളച്ചിടാനുള്ള ഉപാധിയായി പുരുഷമേധാവിത്വം കണക്കാക്കിയിരുന്നു. ബാല്യത്തിൽ സ്ത്രീ അച്ഛന്റെയും യൗവനത്തിൽ ഭർത്താവിന്റെയും വാർദ്ധക്യത്തിൽ മകന്റെയും സംരക്ഷണയിൽ എന്നു പറഞ്ഞിട്ടാണ് 'ന സ്ത്രീ സ്വാതന്ത്ര്യമർഹതി' എന്നു പറഞ്ഞിരിക്കുന്നത്. സംരക്ഷിക്കാൻ കടപ്പെട്ടവർ ഇന്ന് പീഡിപ്പിക്കുന്ന ദാരുണമായ കാഴ്ചയാണ് നാം കണ്ടുകൊണ്ടിരിക്കുന്നത്.

തുല്യത സ്ത്രീയുടെ മൗലിക അവകാശമാണ്. അത് ഏതു രംഗത്തും അനുവദിച്ചുകൊടുക്കേണ്ടതുണ്ട്. വോട്ടുപെട്ടി നിറച്ചുകൊടുക്കുന്ന അസംസ്കൃത വസ്തുവായി സ്ത്രീകളെ കാണരുത്. ത്രി തല പഞ്ചായത്തുകളിലൂടെ സ്ത്രീസാന്നിധ്യം ഉറപ്പുവരുത്തുന്നു. എന്നാൽ അവിടെ ഭർത്താവ് പറഞ്ഞുകൊടുക്കുന്നത് പറയുവാനും പ്രവർത്തിക്കുവാനും മാത്രമുള്ള ഒരു ഉപകരണമായി സ്ത്രീ മാറ്റപ്പെടരുത്. സ്വതന്ത്രമായി ചിന്തിക്കാനും നിർഭയമായി അഭിപ്രായം പറയുവാനും സ്ത്രീകൾക്ക് കഴിയണം. അതിന് അറിവ് ആർജ്ജിക്കേണ്ടതുണ്ട്. ഭർത്താക്കന്മാർക്കൊപ്പം കൊണ്ടു നടക്കാവുന്ന കെട്ടുകാഴ്ചകളായി മാത്രം അധഃപതിക്കാൻ സ്ത്രീ സന്നദ്ധയായിക്കൂടാ. സമൂഹം സ്ത്രീയെ എങ്ങനെ നിർവ്വചിക്കുന്നു എന്നല്ല, മറിച്ച് നമുക്ക് തന്നിട്ടുള്ള കഴിവുകളെ ഉപയോഗിച്ച് സമൂഹത്തിനുവേണ്ടി പ്രവർത്തിക്കാനുള്ള ഉത്തരവാദിത്വം നമുക്കാണ് എന്ന് സ്വയം ബോധ്യമാകുകയും അതിനുവേണ്ടി തുറന്ന കണ്ണുകളോടും മനസോടും കൂടി സമൂഹത്തെ നോക്കിക്കാണുവാനും വിലയിരുത്തുവാനും തയ്യാറാകേണ്ടതുണ്ട്. മാറ്റം അനിവാര്യമാണ്. അത് പുരോഗതിയുടെ ലക്ഷണമാണ്. മാറ്റങ്ങളുടെ ആദ്യഘട്ടങ്ങളിൽ ഉണ്ടാകുന്ന അവ്യക്തതകളും പൊരുത്തക്കേടുകളും അസ്വസ്ഥതകൾക്ക് അവസരമൊരുക്കുമെങ്കിലും നിലവിലുള്ള ആചാരങ്ങളും നിയമങ്ങളും നാട്ടുനടപ്പുകളും മാറണമെങ്കിൽ ഒരു കുത്തൊഴുക്ക് ആവശ്യമാണ്. അധികാരവ്യവസ്ഥിതിയുടെ ഗുണമനുഭവിച്ചവർക്ക് അതു കൈവിട്ടുപോകുമ്പോൾ ദുഃഖമുണ്ടാകും.

സ്ത്രീസ്വാതന്ത്ര്യത്തിന്റെ പേരിൽ തെറ്റായ ആശയങ്ങളും പുരുഷവിദ്വേഷവും പ്രചരിപ്പിക്കപ്പെടുന്നു. പുരുഷന്മാരെ ശത്രുപക്ഷത്തു നിർത്തിക്കൊണ്ടല്ല സ്ത്രീസ്വാതന്ത്ര്യത്തിനുവേണ്ടി വാദിക്കേണ്ടത്. സ്ത്രീയ്ക്കും പുരുഷനും തുല്യത ലഭിക്കുന്ന ഒരു സാമൂഹ്യക്രമമാണ് ആവശ്യം. സ്ത്രീ തങ്ങൾക്കു നിഷേധിക്കുന്ന അവകാശങ്ങൾ നേടിയെടുക്കുകയും പുരുഷനോടൊപ്പം നിന്ന് സമൂഹത്തിന്റെ മുന്നേറ്റത്തിന് തന്റെ കർത്തവ്യം ചെയ്യുവാൻ സ്ത്രീകളെ പ്രാപ്തയാക്കുകയും ചെയ്യുക എന്നതാണ് ആവശ്യം.

സ്ത്രീകളുടെ ഇടയിൽ തുല്യത പ്രചരിപ്പിക്കാൻ എത്രത്തോളം കഴിയുന്നുണ്ട്. സാമ്പത്തിക രാഷ്ട്രീയ അവകാശങ്ങൾ സ്ത്രീകൾക്ക് നേടാൻ കഴിഞ്ഞാൽ തന്നെയും അവ ശരിയായ രീതിയിൽ വിനിയോഗിക്കാൻ കഴിയണമെങ്കിൽ തുല്യതയുടെ സംസ്കാരത്തെ അംഗീകരിക്കേണ്ടതുണ്ട്.

സ്ത്രീക്കു മാത്രമല്ല സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്നും പിന്തള്ളപ്പെട്ടുപോകുന്ന എല്ലാ ജനവിഭാഗങ്ങൾക്കും സ്വന്ത വ്യക്തിത്വം നിലനിർത്തി ജീവിക്കാനുള്ള ഒരു പുതുസമൂഹം രൂപപ്പെടുത്തുവാൻ കഴിയണം. ജാതി മത കക്ഷി രാഷ്ട്രീയ അതിർത്തികൾ അതിലംഘിച്ചുകൊണ്ട് സ്ത്രീകൾക്ക് സമൂഹത്തിലെ മുഖ്യധാരയിൽ എത്തുവാൻ കഴിയട്ടെ എന്ന് പ്രത്യാശിക്കുന്നു.

*ദൈവത്വത്തിന്റെ പൂർണ്ണതയിലേക്ക് വളരാനുള്ള കഴിവുകൾ നിക്ഷേപിച്ചുകൊണ്ടാണ് ദൈവം മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നത്. അത് പുരുഷനും സ്ത്രീയ്ക്കും തുല്യമായി ദൈവം നൽകിയിട്ടുണ്ട്. എന്നാൽ ആ കഴിവുകളെ വളർത്താനുള്ള സ്വാതന്ത്ര്യം നിഷേധിക്കലാണ് യഥാർത്ഥ അസ്വാതന്ത്ര്യം. ദൈവം പുരുഷനും സ്ത്രീയ്ക്കും അന്തസ്സും ആഭിജാത്യവും ശ്രേഷ്ഠതയും വ്യക്തിത്വവും ഒരുപോലെ നൽകിയിട്ടുണ്ട്.*

*നോവൽ*






**ഡോ.കെ.എം. ജോസഫ്**

‘**ഇ**നി എന്തു പേടിക്കാൻ? ക്ലാസുള്ള ദിവസങ്ങൾ ഇനി കുറച്ചേയുള്ളു. പരീക്ഷ കഴിഞ്ഞാൽ ഈ സ്കൂളുമായി നമുക്കെന്തു ബന്ധം?’

‘ബന്ധമുള്ളവർ പിന്നെയും ഇവിടെ കാണില്ലേ?’

‘സംശയമാ. അടുത്തകൊല്ലം ചിലപ്പോൾ ബാലികാസദനത്തിൽ പോയേക്കുമെന്നു സൂസന്ന പറഞ്ഞിട്ടുണ്ട്.’

‘ലക്ഷ്മിയുടെ കാര്യവും സംശയമാ. അമ്മാവനു ചിലപ്പോൾ തിരുവനന്തപുരത്തേക്കു മാറ്റം കിട്ടും. അപ്പോൾ ഞങ്ങളെല്ലാവരും കൂടിയായിരിക്കും പോകുന്നത്. അവിടെ മഹാരാജാസ് കോളേജിൽ ചേരണമെന്നാണ് ഞാൻ തീരുമാനിച്ചിരിക്കുന്നത്.’

‘താൻ ഭാഗ്യവാൻ.’

‘ഭാഗ്യത്തിന്റെ കാര്യം തോമസ് മുമ്പും പറഞ്ഞിട്ടുള്ളതാണല്ലോ. ശരിയാണ്. ഞാൻ ഭാഗ്യവാനാണ്. പക്ഷെ ഭാഗ്യം വെറുതെ വീണുകിട്ടുന്നതല്ല. എന്നെങ്കിലും അതിനു വില കൊടുക്കേണ്ടിവരും. ആ വില വലുതാകരുതെന്നേ പ്രാർത്ഥനയുള്ളൂ.’

‘കൊള്ളാമല്ലോ ഫിലോസഫി. എവിടുന്നു കിട്ടി?’

‘ചെറിയ മനുഷ്യർക്കും ചിലപ്പോൾ വലിയ കാര്യങ്ങൾ ഓർക്കാൻ കഴിയും. പറയാൻ കഴിയും.’

‘ഞാൻ ആയുധം വെച്ചു കീഴടങ്ങിയിരിക്കുന്നു. പോരേ?’

വർത്തമാനം നീട്ടിക്കൊണ്ടു പോകാൻ നേരം കിട്ടാത്തതുകൊണ്ടാണ് തോമസുകുട്ടി പിന്മാറിയത്. മടങ്ങുമ്പോൾ കൂടുതലൊന്നും അവർക്കു പറയാനുണ്ടായിരുന്നില്ല.

പഠനത്തിനുവേണ്ടി നീക്കിവെച്ച ദിവസങ്ങൾ. അപ്പച്ചന്റേയും അമ്മച്ചിയുടേയും യാമപ്രാർത്ഥനകൾ കേട്ടുകൊണ്ടു തള്ളിനീക്കിയ രാത്രികൾ. ഒടുവിൽ പരീക്ഷയുടെ മുഖം നേരിട്ടു കണ്ടു. ആ മുഖത്തു ക്രൂരത കണ്ടില്ല. പരീക്ഷയുടെ അവസാന ദിവസം പിന്നിട്ടപ്പോൾ വിജയത്തിൽ വിശ്വാസമുണ്ടായി.

എഴുത്തു പരീക്ഷ കഴിഞ്ഞപ്പോൾ പഴയ ചങ്ങാതിമാർ കിണറിന്റെ അടുത്തുള്ള വരാന്തയിൽ ഒത്തുകൂടി. നൈനാൻ മാത്യുവും ചെറിയാൻ കോശിയും പങ്കജാക്ഷക്കുറുപ്പും കൃഷ്ണപിള്ളയും യാത്രപറയുവാൻവേണ്ടി വന്നു. അല്പം വൈകിയാണ് കേശവൻ നമ്പൂതിരി കൂട്ടത്തിൽ ചേർന്നത്. കൂട്ടുപിരിയുന്നതിലുള്ള വേദന വാക്കുകളാക്കി മാറ്റുവാൻ അവർക്കു കഴിഞ്ഞില്ല. കേശവൻ നമ്പൂതിരി ഒരു ശ്ലോകം ചൊല്ലി അർത്ഥം പറഞ്ഞപ്പോൾ പതിവുള്ള പൊട്ടിച്ചിരി കേട്ടില്ല. വീണ്ടും ഏതെങ്കിലും രംഗത്തുവെച്ചു കാണാമെന്നു പറഞ്ഞ് കൂട്ടുകാർ പിരിഞ്ഞു.

ഓശാനയ്ക്കുമുമ്പുള്ള വെള്ളിയാഴ്ചയായിരുന്നു പരീക്ഷ തീർന്നത്. അതുകൊണ്ട് വിശുദ്ധ വാരത്തിലെ ചടങ്ങുകളിൽ മറ്റു ചിന്തകൾ കൂടാതെ പങ്കെടുക്കാൻ കഴിഞ്ഞു.

കുരുത്തോല ഉയർത്തിപ്പിടിച്ചുകൊണ്ട് ദാവീദ് പുത്രന് ഓശാന പാടിയ ദിവസം. തെറ്റുകൾ ഏറ്റു പറഞ്ഞു കുമ്പസാരിച്ച ദിവസം. ഒരു പെൺകുട്ടിയോടുള്ള സ്നേഹം കുറ്റങ്ങളുടെ പട്ടികയിൽ പെട്ടിരുന്നില്ല.

കതിനാവെടിയുടെ ശബ്ദം വിളിച്ചുണർത്തിയ പെസഹാ ദിവസം. തിരുശരീരരക്തങ്ങൾ അപ്പവും വീഞ്ഞിന്റേയും രൂപത്തിൽ കൈക്കൊണ്ട ദിവസം.

ആത്മീയതയുടെ ഉയരത്തിലേക്ക് നയിക്കുന്ന ആരാധനയാണ് ദുഃഖവെള്ളിയാഴ്ചയിൽ നടക്കുന്നത്. ദുഃഖവെള്ളിയാഴ്ച പള്ളിയിൽ പോകാത്ത ഒരാൾ പോലും പുഴക്കരയിൽ ഉണ്ടാവില്ല.

രാവിലെതന്നെ പള്ളിയിൽ പോയി.

ഗീതങ്ങൾ.

വേദവായനകൾ.

പ്രാർത്ഥനകൾ.

ആരാധനയിൽ പങ്കെടുക്കുന്ന എല്ലാവരും നില്ക്കുകയാണ്. ഇടയ്ക്കിടെ കുമ്പിടണം. പലതവണ കുമ്പിടുമ്പോൾ മുട്ടുകൾ വേദനിക്കും. പക്ഷേ, പ്രാർത്ഥനയിൽ മുഴുകിയിരിക്കുന്നവർക്ക് വേദനകളില്ല. വെള്ള വസ്ത്രത്തിൽ പൊതിഞ്ഞ സ്ലീബാ ചുമന്നുകൊണ്ടു പള്ളിക്കു ചുറ്റും പ്രദക്ഷിണം. പ്രദക്ഷിണത്തിനു ശേഷം വാഴ്ത്തിയ സ്ലീബായെ വന്ദിക്കുവാൻ വിശ്വാസികൾ മുന്നോട്ടു ചെന്നു.

# ബഥേലിലെ കർമ്മയോഗി



*കുറ്റാലം വിനോദയാത്ര - ശാമുവേൽ ശെമ്മാശൻ, പി.വി. നൈനാൻ (ചെങ്ങന്നൂർ പടിപ്പുരയ്ക്കൽ), ജോൺ മാത്യു (ഡാണാംപടി), ഫാ.പി.ദാനിയേൽ (ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്ത), ഫാദർ. പി.ജി.ജോർജ്, കുര്യാക്കോസ് ശെമ്മാശൻ (കുറുപ്പുംപടി), പി.പത്രോസ് വടുതല (തിരുമേനിയുടെ സഹോദരൻ), സഭാകവി സി.പി.ചാണ്ടി, കുഴിമറ്റം കുര്യാക്കോസ് തുടങ്ങിയവർ*

ഞ്ചിലായാലും തറയിലായാലും ഞങ്ങൾ അന്തിയുറങ്ങുമായിരുന്നു.

വിവാഹിതനാകണമെന്ന് തീരുമാനമെടുത്തതിൽ പിന്നീടാണ് സ്വന്തം വസതിയിൽ ഞാൻ അന്തിയുറങ്ങുവാൻ തുടങ്ങിയത്.

ബഹു. ജോർജച്ചൻ വീടും കൂടും വിട്ട് തന്നെ പൊന്നുപോലെ സ്നേഹിച്ചിരുന്ന കുടുംബത്തെയും ബന്ധുമിത്രാദികളെയും വിട്ടിറങ്ങി ബഥേലെന്ന പൊതേലിൽ താമസിച്ച് അന്ത്യംവരെയും സഭയെ സേവിക്കുകയും തന്നെ ഏല്പിച്ച ചുമതലകൾ സ്തുത്യർ ഹമാംവണ്ണം നിർവർത്തിക്കുകയും ചെയ്തു. എങ്കിലും തന്റെ ഏക ആഗ്രഹം ബഥേലിൽ-താൻ വാങ്ങിയ ആറടി മണ്ണിൽ തന്റെ ഭൗതികശരീരം നിത്യവിശ്രമം കൊള്ളണമെന്ന-ആഗ്രഹം-സഫലമാക്കുവാൻ അനുവദിക്കാത്ത തന്റെ സഭാമാതാവ് 'ക്രൂര' മല്ലേ എന്നു ശങ്കിക്കുന്നതിൽ തെറ്റില്ല എന്നും ചിന്തിച്ചുപോകുന്നു.

സർവ്വസംഗപരിത്യാഗിയായി സുകൃത ജീവിതം നയിച്ച ഒരു അസാധാരണ പ്രതിഭയായിരുന്നു ആ മഹാനുഭാവൻ. തന്റെ സകലതും-ജീവൻ, ശരീരം, സമ്പാദിച്ച പണം- അങ്ങനെ എല്ലാമെല്ലാം മറ്റുള്ളവർക്കുവേണ്ടി വിനിയോഗിച്ച ത്യാഗിയെ ശുശ്രൂഷിക്കുവാനോ അല്പം ഭക്ഷണം നൽകുവാനോ, തന്റെ സ്നേഹവലയത്തിൽ ആരുമില്ലാതെ പോയത് ദൈവേഷ്ടമായിരിക്കാം. അതോ, നന്ദികെട്ട ലോകസ്വഭാവമോ?

താൻ ത്യജിച്ചിട്ടിറങ്ങിപ്പോന്ന കുടുംബാംഗങ്ങൾ തനിക്കുവേണ്ടി പണം ചെലവാക്കി അന്തിമ സമയത്ത് അവശ്യംവേണ്ട ശുശ്രൂഷകളെല്ലാം ചെയ്ത്, ഭക്ഷണം നൽകി, പുതപ്പിച്ച്, ഉറക്കി അന്ത്യയാത്രയിൽ കൂടെയിരുന്നതും ദൈവേഷ്ടമായി ഞാൻ കരുതുന്നു. വീടിനെ മറന്ന്, ഇറങ്ങി പുറപ്പെട്ടിട്ടുള്ളവർ ക്ഷീണാവസ്ഥയിൽ ബന്ധുക്കളാൽ സംരക്ഷിക്കപ്പെട്ട് അന്ത്യയാത്രക്കയയ്ക്കപ്പെടുന്നു എന്നത് ആത്മസംതൃപ്തി നൽകുന്ന സൽപ്രവർത്തിതന്നെ. ബഹു. അച്ചന്റെ അന്ത്യാവസ്ഥയെപ്പറ്റി ശരിയായി മനസ്സിലാക്കാതെ പോയ ഈ ഇളയസഹോദരനോട് എന്റെ ജ്യേഷ്ഠസഹോദരൻ ക്ഷമിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. "വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നത് നല്ലതെന്നു" പഠിപ്പിച്ച അരുമനാഥനെ അനുകരിച്ച് ജീവിച്ച മഹാത്മാവേ അങ്ങ് അറിയപ്പെടാത്ത 'വിശുദ്ധൻ' തന്നെ. അങ്ങയുടെ പ്രാർത്ഥനയിൽ എന്നെയും അങ്ങയുടെ അനന്തിരവളും, പ്രിയ സഹപ്രവർത്തകയും ആയിരുന്ന അമ്മിണിയെയും ഉൾപ്പെടുത്തേണമേ! അന്ത്യനാളിൽ സ്വർഗ്ഗീയ ഗണങ്ങളുടെ കൂട്ടത്തിൽ നമുക്ക് കണ്ട് വീണ്ടും ആനന്ദിക്കാം. അതിനായി പ്രാർത്ഥനയോടെ നോക്കിപ്പാർക്കുന്നു.

## വിശ്വാസികളുടെ തീരം

'ഞങ്ങളുടെ ആത്മത്തിന് അതിനാലേ രക്ഷയുണ്ടായി എന്ന സ്ലീബായെ ഞങ്ങൾ കുമ്പിടുന്നു. മശിഹാ തമ്പുരാനേ നീ എഴുന്നുള്ളി വരുമ്പോൾ ഞങ്ങളേയും ഓർക്കണമെന്ന് കള്ളനോടുകൂടി ഞങ്ങളും ചൊല്ലുന്നു.'

ഇടയ്ക്കു സുറിയാനി ഗീതം.

ഇടയ്ക്കു ഗദ്യം.

സ്ലീബാ വന്ദനത്തിനു കുറേ നേരമെടുത്തു. കുമ്പിട്ടു കുരിശുമുത്തിയവരെല്ലാം പള്ളിയിൽ തന്നെ ഇരുന്നു. ആണുങ്ങളുടെ ഊഴം കഴിഞ്ഞാണ് പെണ്ണുങ്ങൾക്ക് അവസരം കിട്ടുന്നത്. കുരിശു കുമ്പിടാൻ നടന്നു പോകുന്ന പെൺകുട്ടികളുടെ കൂട്ടത്തിൽ സൂസന്നയെ അവൻ കാണാതിരുന്നില്ല. പക്ഷെ, അവന്റെ മനസ്സിൽ പ്രാർത്ഥനമാത്രമായിരുന്നു. സൂസന്നയോടൊപ്പമിരുന്നു നടത്തുന്ന കുടുംബപ്രാർത്ഥന.



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

29

2010 ഒക്ടോബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

### ചിന്താവിഷയം



*സ്നേഹത്താൽ പ്രചോദിതവും വിവേകത്താൽ നിയന്ത്രിതവുമായ ജീവിതമാണ് യഥാർത്ഥ ജീവിതം.*

– റസൽ

## വാരാന്ത്യ ലോകം



**കേ**രളത്തിലെ കോർപ്പറേഷനുകളിലും നഗരസഭകളിലും ത്രിതല പഞ്ചായത്തുകളിലും യു.ഡി.എഫിന് വൻ വിജയം.



**മാ**ധ്യമരംഗത്തെ ജയിംസ് ബോണ്ട് എന്നറിയപ്പെടുന്ന വിക്കിലീക്സ് സ്ഥാപകൻ ജൂലിയൻ അസൻജ് യു.എസ് രഹസ്യരേഖ പുറത്തുവിട്ടതിനെ തുടർന്ന് യു.എസ് പിടിയിലാകാതെ വേഷം മാറി രാജ്യങ്ങൾ മാറി സഞ്ചരിക്കുന്നുവെന്ന് റിപ്പോർട്ട്.

**മൂ**ന്നു വർഷം മുമ്പ് പാക് മുൻ പ്രധാനമന്ത്രി ബേനസീർ ഭൂട്ടോയെ കൊലപ്പെടുത്തിയത് തെഹ്‌രീകെ താലിബാനാണെന്ന് പാക് ഫെഡറൽ ഏജൻസി വെളിപ്പെടുത്തി.

**കു**പ്പിക്കുള്ളിലെ ദ്രാവകം തിരിച്ചറിയാൻ കഴിയുന്ന എക്സ്റേ യന്ത്രം ബ്രിട്ടനിലെ ദർഹം സർവകലാശാലയിലെ ശാസ്ത്രജ്ഞർ വികസിപ്പിച്ചെടുത്തു. വെള്ളവും വെടിമരുന്നും തിരിച്ചറിയുവാൻ കഴിയുന്ന എക്സ്റേ സംവിധാനമാണ് കണ്ടുപിടിച്ചത്.

**വൃ**ത്തിയുള്ള ഭാഷയിൽ എഴുതുന്ന ജെയിൻ ഓസ്റ്റിന്റെ കൃതികളുടെ വെടിപ്പ് എഡിറ്റു ചെയ്തതുകൊണ്ടു സംഭവിച്ചതാണെന്ന് ഓക്സ്ഫോർഡ് സർവകലാശാലയിലെ ഗവേഷകനായ കാതറിൻ സുതർലാൻഡ് കൈയെഴുത്തുപ്രതി പരിശോധിച്ചതിന്റെ അടിസ്ഥാനത്തിൽ വെളിപ്പെടുത്തി.

**ത**ന്റെ ഓഫീസ് ഇറാനിൽ നിന്നും പണം പറ്റിയതായിട്ടുള്ള വാർത്ത അഫ്ഗാൻ പ്രസിഡന്റ് ഹാമിദ് കർസായി സ്ഥിരീകരിച്ചു.

യു.എ.ഇ സുപ്രീം കൗൺസിൽ അംഗം അൽ ഖാസിമി നിര്യാതനായി.



**പ**തിനെട്ട് സംസ്ഥാനങ്ങളിലെ അദ്ധ്യക്ഷന്മാരെ കോൺഗ്രസ് അദ്ധ്യക്ഷ സോണിയ ഗാന്ധി നിയമിച്ചു. കേരളത്തിലെ കെ.പി.സി.സി പ്രസിഡന്റായി രമേശ് ചെന്നിത്തല തുടരും.

**ഇ**ന്തോനേഷ്യയിലെ മെന്താവായ് ദ്വീപിലെ ഭൂചലനത്തെ തുടർന്നുണ്ടായ സുനാമിയിൽ 200ലധികം പേർ മരിച്ചു. അഞ്ഞൂറോളം പേരെ കാണാതായി.

**സ**ദ്ദാം ഹുസൈന്റെ ഭരണകാലത്ത് വിദേശമന്ത്രി, ഉപപ്രധാനമന്ത്രി തുടങ്ങിയ പദവികൾ വഹിച്ചിരുന്ന താരിഖ് അസീസിന് ഇറാഖ് കോടതി വധശിക്ഷ വിധിച്ചു.

**ബു**ശഹറിൽ റഷ്യ നിർമിച്ചു നൽകിയ ആണവോർജ നിലയത്തിൽ ഇന്ധനം നിറക്കാൻ തുടങ്ങിയതായി ഇറാൻ ടെലിവിഷൻ വെളിപ്പെടുത്തി.

**മ**രണശേഷം കോടീശ്വരനിൽ ഒന്നാമൻ മൈക്കൽ ജാക്സണനാണെന്ന് ഫോബ്സ് മാസിക. 275 ദശലക്ഷം യു.എസ്. ഡോളറാണ് സംഗീത വീഡിയോ ആൽബങ്ങൾ വിറ്റ വകയിൽ നേടിയത്.

**ലോ**കത്തിലെ ഏറ്റവും വലിയ മത്തങ്ങ യു.എസിലെ ഇൻഡ്യാനയിലെ വിസ്കോൺസിനിൽ. 821 കിലോഗ്രാം ഭാരവും 4.66 മീറ്റർ ചുറ്റളവുമുള്ള മത്തങ്ങ ഗിന്നസ് ബുക്കിൽ ഇടം നേടി.

**ശ്വാ**സകോശങ്ങൾക്കും നാവുപോലെ രുചിമുകുളങ്ങൾ ഉണ്ടെന്ന് യു.എസിലെ മെരിലാൻഡ് സ്കൂൾ ഓഫ് മെഡിസിനിലെ ഗവേഷകർ.







# അവിശ്വാസികൾ ആര്?

ഡോ.യൂഹാനോൻ മാർ മിലിത്തോസ് മെത്രാപ്പോലീത്ത



**ഞ**ങ്ങളിൽ ചിലർക്ക് (പുരോഹിതർ) ഒരു ഭീമമായ തെറ്റിദ്ധാരണയുണ്ട്. ഞങ്ങൾ പള്ളിയിൽ പറയുന്നതെല്ലാം വിശ്വാസികൾ അപ്പാടെ വിഴുങ്ങുമെന്നാണത്. ഞായറാഴ്ചകളിൽ പള്ളികളെല്ലാം ഹൗസ് ഫുൾ ആകുമ്പോൾ ആ ധാരണ ഒന്നുകൂടി ശക്തിപ്പെടും. അവിടെ പുരോഹിതർ എന്തു പറഞ്ഞാലും ആരും ഒന്നും തിരിച്ചു പറയില്ല. ഇവിടെ എന്താണ് യഥാർത്ഥത്തിൽ സംഭവിക്കുന്നത്? ആരും ഒന്നും വിഴുങ്ങുന്നില്ല. പള്ളിയിൽ ക്രമസമാധാന പ്രശ്നം ഉണ്ടാകരുതെന്ന് കരുതി അവർ സമാധാനപരമായി തിരിച്ചുപോകുന്നു. എന്നാൽ, അവരുടെ ഉള്ളറിയാതെ പള്ളികളിൽ ഇടയലേഖനങ്ങൾ വായിച്ചുകൊണ്ടേയിരിക്കുന്നു. മെത്രാന്മാരുടെ വിശ്വാസമാണ് വിശ്വാസികൾക്കും എന്നു വരുത്തി തീർക്കുന്നതിനു പിന്നിൽ വലിയൊരു രാഷ്ട്രീയ അജണ്ടയുണ്ട്.

അവിശ്വാസികൾക്കും നിരീശ്വരവാദികൾക്കും വോട്ട് ചെയ്യരുതെന്നാണ് തദ്ദേശതെരഞ്ഞെടുപ്പിന്റെ പശ്ചാത്തലത്തിൽ പുറത്തുവന്ന ഇടയലേഖനത്തിലെ ആഹ്വാനം. ഇതു പറയുന്നതിനുമുമ്പ് ആരാണ് വിശ്വാസികൾ, ആരാണ് അവിശ്വാസികൾ എന്നത് ആദ്യം വിവക്ഷിക്കണം. ചില ബിഷപ്പുമാർ മുദ്രകുത്തുന്ന രാഷ്ട്രീയപ്പാർട്ടിക്കാരെല്ലാം അവിശ്വാസികൾ, തങ്ങൾക്ക് താല്പര്യമുള്ളവരെല്ലാം വിശ്വാസികൾ എന്ന സമീപനത്തിൽ എന്താണ് നീതി? വിശ്വാസികൾ എന്ന് അഭിമാനിക്കുന്നവരെല്ലാം വിശ്വാസികളും അവിശ്വാസികളെന്നു മുദ്ര കുത്തപ്പെടുന്നവരെല്ലാം അവിശ്വാസികളാണെന്ന ധാരണയും അസംബന്ധം. അവിശ്വസം പാപം, വിശ്വാസം നല്ലത് എന്ന വീക്ഷണവും തെറ്റാണ്. ദൈവവിശ്വാസമില്ലാത്തവർക്കും മറ്റനേകം നന്മകളിൽ, കർമങ്ങളിൽ, ദൗത്യങ്ങളിൽ വിശ്വാസമുണ്ടാകാം. അടിസ്ഥാനപരമായി വിശ്വാസം എന്തിനെ ലക്ഷ്യമാക്കുന്നു എന്നതാണ് പ്രധാനം. എല്ലാ പ്രവാചകന്മാരുടെയും ആഹ്വാനങ്ങൾ അന്തിമമായി വിരൽ ചൂണ്ടുന്നത് മനുഷ്യരുടെ വിമോചനമാണ്. അതു ദൈവത്തിൽ വിശ്വസിക്കുന്നവരുടെ മാത്രം ആവശ്യമല്ല, മുഴുവൻ ജനങ്ങളുടെയുമാണ്. അവിശ്വാസികൾ എന്നു മുദ്ര കുത്തി ഒരു കൂട്ടരെ അകറ്റി നിർത്തുമ്പോൾ വലിയൊരു ജനകീയ കൂട്ടായ്മയുടെ സാധ്യതയാണ് നഷ്ടപ്പെടുത്തുന്നത്. ഇത് ക്രിസ്തുവിരുദ്ധവും ദൈവവിരുദ്ധവുമാണ്.

യേശു വിഭാവനം ചെയ്തത് വിവേചനമില്ലാത്ത സർവ്വലോകത്തിന്റെയും മഹാസന്തോഷമാണ്. ഇടയലേഖനമെന്നാൽ ഇടയന്റെ ലേഖനമെന്നാണർത്ഥം. ഇടയൻ ക്രിസ്തുവാണ്. ക്രിസ്തുവിന്റെ താല്പര്യങ്ങൾ സംരക്ഷിക്കുന്നതാകണം ഇടയലേഖനങ്ങൾ. അല്ലാതെ ശുഷ്കമായ രാഷ്ട്രീയ ലേഖനങ്ങളല്ല. വിശ്വാസികൾ ഇതെല്ലാം അംഗീകരിക്കുമെന്നത് പതിനാറാം നൂറ്റാണ്ടിലെ വിശ്വാസമാണ്. ഓരോ പ്രസ്താവനയുടെയും ലക്ഷ്യമെന്തെന്ന് വിശ്വാസികൾ സ്വയം ചിന്തിച്ചു തുടങ്ങിയിരിക്കുന്നു. എണ്ണയ്ക്ക് എന്തുകൊണ്ട് വിലകൂടുന്നു എന്ന് വാഹനമുള്ളവർക്കും യാത്രക്കാർക്കുമെല്ലാം അറിയാം. സ്വാശ്രയ വിദ്യാഭ്യാസമെന്നത് കണക്കുകൂട്ടിയുള്ള കച്ചവടമാണെന്ന് ജനം മനസ്സിലാക്കിയിരിക്കുന്നു. സാധാരണക്കാർക്കുവേണ്ടി ആരെല്ലാം നിലകൊള്ളുന്നു എന്നും അറിയാം. ഓരോരുത്തർക്കും വ്യക്തമായ രാഷ്ട്രീയ ധാരണകളുമുണ്ട്. അതെല്ലാം കേവലം ഒരു ഇടയലേഖനം കൊണ്ട് മാറ്റിക്കളയാമെന്നു കരുതുന്നത് മൗഢ്യമാണ്. കൂട്ടത്തിൽ പറയട്ടെ, ഞങ്ങളുടെ മലങ്കര ഓർത്തഡോക്സ് സഭ ഈസ്റ്ററിനും ക്രിസ്തുമസിനും മാത്രമേ ഇടയലേഖനങ്ങൾ ഇറക്കാറുള്ളു. അല്ലാതെ സ്വാശ്രയ കോളജ് മുതൽ പഞ്ചായത്ത് തെരഞ്ഞെടുപ്പ് വരെയുള്ള കാര്യങ്ങളിൽ ആരെയെങ്കിലും അനുകൂലിക്കാനോ പ്രതികൂലിക്കാനോ അല്ല. സ്വന്തം കസേരയ്ക്ക് ഇളക്കം തട്ടാതിരിക്കാനാണ് ചിലർ കൂടെക്കൂടെ ഇടയലേഖനങ്ങൾ ഇറക്കുന്നത്. എന്നാൽ, അവർ അറിയാതെ വിശ്വാസികളുടെ മനസ്സിൽനിന്ന് അവരുടെ കസേരകൾ ഇളക്കിക്കൊണ്ടിരിക്കുകയാണ്.

ഇത്രയൊക്കെ അച്ചടക്കത്തിന്റെ പടവാൾ ഉയർത്തിക്കാട്ടിയിട്ടും കന്യാസ്ത്രീകൾ വരെ പ്രതിഷേധവും പ്രതിരോധവുമായി രംഗത്തുവരുന്നത് ഇവരുടെ കണ്ണു തുറപ്പിക്കേണ്ടതാണ്. സിസ്റ്റർ ജെസ്മി തിരുവസ്ത്രം ഉപേക്ഷിച്ച് മഠത്തിന്റെ പടിയിറങ്ങി. മറ്റൊരു കന്യാസ്ത്രീ സ്വന്തം അവകാശങ്ങൾ അംഗീകരിച്ചു കിട്ടുന്നതിനായി ഒരാഴ്ച മഠത്തിൽ നിരാഹാരം കിടന്നു. സഭയ്ക്കുള്ളിൽതന്നെ അനീതിക്കെതിരായ പ്രതിഷേധത്തിന്റെ പ്രതീകരണങ്ങൾ പുറത്തുവന്നുകൊണ്ടിരിക്കുന്നു. അപ്പോൾ രാഷ്ട്രീയ ലക്ഷ്യം വച്ചുള്ള ഇടയലേഖനങ്ങളെ വിശ്വാസി

*ശേഷം 8-ാം പേജിൽ*

## ദർശനം

*പട്ടിണിമരണത്തേക്കാൾ അമിതാഹാരത്താൽ കൂടുതൽ മരണം സംഭവിക്കുന്നു.*

– മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത



*മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനത്തിന്റെ അന്വേഷണത്തിന്റെ അടിസ്ഥാനം അദ്ദേഹത്തിന്റെ രചനകളും പ്രഭാഷണങ്ങളുമാണ്. വിവിധ കാലഘട്ടങ്ങളിൽ ഇവ എഴുതിയെങ്കിലും മനുഷ്യദർശനം എല്ലാ രചനകളിലും സ്ഥായിയായി നിലനിൽക്കുന്നു. ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ വേദശാസ്ത്രദർശനവും മിഷൻ ദർശനവും വികസിപ്പിക്കുന്നതിന്റെ അന്തർധാര മനുഷ്യനെക്കുറിച്ചുള്ള കാഴ്ചപ്പാടാണ്. മനുഷ്യ ദർശനം മാർ ഒസ്താത്തിയോസിന്റെ രചനകളിൽ എങ്ങനെ വെളിപ്പെടുന്നു എന്ന അന്വേഷണമാണ് ഈ പഠനത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്.*

# ഡോ.ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനം

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**



*തുടർച്ച*

**4. മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനം**

വേദശാസ്ത്രവും സഭാ ശാസ്ത്രപരവുമായ ദർശനങ്ങൾ സ്വാംശ്ശീകരിച്ച് മനുഷ്യത്വത്തിന്റെ പ്രായോഗികത നിർണ്ണയിക്കുന്നതിൽ ഡോ. ഗീവറുഗീസ് മാർ ഒസ്തത്തിയോസ് പ്രത്യേകം ശ്രദ്ധിക്കുന്നു. മനുഷ്യ ദർശനങ്ങൾ സിദ്ധാന്തങ്ങളിൽ നിന്നും പ്രയോഗത്തിൽ എത്തിക്കുന്നതിലാണ് പ്രാധാന്യം. മനുഷ്യ ദർശനത്തിൽ അദ്ദേഹം നിർണ്ണയിക്കുന്ന പ്രായോഗികതകൾ ശ്രദ്ധേയമാണ്.

**1. മനുഷ്യസ്വഭാവവും ഗുണവും വർദ്ധിക്കണം.**

മനുഷ്യത്വത്തിലെ ദൈവസ്വഭാവവും ദൈവിക ഗുണങ്ങളും വർദ്ധിപ്പിക്കണമെന്ന് മാർ ഒസ്താത്തിയോസ് പഠിപ്പിക്കുന്നു. മനുഷ്യനിലെ ദൈവസ്വരൂപവും സാദൃശ്യവും അനുദിനം പൂർണ്ണതയിലേക്ക് വളർത്തണം. മനുഷ്യദർശനത്തെക്കുറിച്ച് അദ്ദേഹം അഭിമുഖത്തിൽ പറയുന്നു:

“മനുഷ്യനെ ദൈവീകരിക്കുന്നതിനായിട്ടാണ് ക്രിസ്തു വന്നത്. പരിശുദ്ധാത്മാവിന്റെ അഭിഷേകമാണ് ദൈവീകരണം. ദൈവസ്വരൂപം (image of God) മനുഷ്യനിൽ ഉള്ളതുതന്നെ ദൈവീകരണമാണ്. (ഉല്പ 1:26–27) മനുഷ്യന്റെ നിലനിൽപ്പ് എന്നത് പ്രകൃതിക്കും ദൈവത്തിനും മദ്ധ്യേയാണ് (between nature and God). പ്രകൃതിയിൽ നിന്നു ശരീരം എടുക്കപ്പെടും. ആത്മാവ് ദൈവത്തിങ്കൽ ചേരും. ‘നീ മണ്ണാകുന്നു. മണ്ണിലേക്ക് ചേരും’. ഇത് ഭൗതിക ശരീരത്തേക്കുറിച്ചാണ് (Physical body). ആത്മീയ ശരീരം ഉണ്ട്. (Spiritual body) അതാണ് വ്യക്തിത്വം (Personality). ‘ആത്മീയ സാദൃശ്യം’ എന്നത് എപ്പോഴും ദൈവവുമായുള്ള കൂട്ടായ്മയാണ് (Fellowship with God). അത് എപ്പോഴും, നിത്യമായി ദൈവവുമായുള്ള സംസ്സർഗ്ഗത്തിൽ നിലനിൽക്കുന്നതായിരിക്കും. ഈ കൂട്ടായ്മ (fellowship) മനുഷ്യർക്ക് മാത്രം. ഇത് മൃഗങ്ങൾക്കില്ല.

സൃഷ്ടികർമ്മത്തിന്റെ ആദ്യഭാഗത്ത് സമാന്തരമായ ബന്ധങ്ങൾക്ക് (horizondal) സാധ്യമാകുന്ന സസ്യ–മൃഗാധികളെ സൃഷ്ടിക്കുന്നു. എന്നാൽ സൃഷ്ടിയുടെ അന്ത്യത്തിൽ ദൈവബന്ധം സാധ്യമാകുന്ന വിധം മനുഷ്യനെ (Vertical) സൃഷ്ടിച്ചു. അതിനാൽ മനുഷ്യൻ സൃഷ്ടിയിലെ ‘രാജ്ഞിയാണ്’ (Queen of Creation). ശേത്തിന്റെ കാലത്ത് ദൈവാരാധന ആരംഭിച്ചു (ഉല്പ. 4: 26). മനുഷ്യനെ സൃഷ്ടിച്ചിട്ട് ‘ആദാം’ എന്ന് പേരിട്ടു. ‘ആദാം’ എന്നത് മനുഷ്യരാശിയാണ് (humanity). മനുഷ്യവർഗ്ഗത്തിന് ആരാധനയുണ്ട്. മൃഗങ്ങൾക്ക് ആരാധനയില്ല. ദൈവസ്വരൂപം (image of God) മനുഷ്യന് ഉള്ളതുകൊണ്ടാണ് ആരാധിക്കുന്നത്.”

മനുഷ്യസ്വഭാവവും ഗുണവും വർദ്ധിക്കുന്നത് ദൈവിക ആരാധനയിൽ കൂടിയാണ്. ദൈവ മനുഷ്യബന്ധം ശക്തിപ്പെടുമ്പോൾ മനുഷ്യത്വത്തില നന്മകൾ പൂർണ്ണതയിലേക്ക് വളർച്ച പ്രാപിക്കും. മനുഷ്യനിലെ നന്മയും ഗുണവും വർദ്ധിപ്പിക്കുക എന്ന ഉത്തരവാദിത്വം മനുഷ്യദർശനത്തിൽ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് ഉയർത്തിപ്പിടിക്കുന്നു.

**2. മനുഷ്യശേഷി വികസിപ്പിക്കണം**

മനുഷ്യ ദർശനത്തിൽ മനുഷ്യശേഷി വികസനത്തിന്റെ അനിവാര്യത ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് വിശദീകരിക്കുന്നു:

മനുഷ്യർ ‘വിഭവങ്ങൾ’ വർദ്ധിപ്പിക്കണം, ‘മനുഷ്യശേഷി’ വിവിധ തരത്തിൽ വികസിപ്പിക്കണം, മാനവരാശിയുടെ വിഭവങ്ങൾ മുഴുവനായി വികസിക്കണം. മനുഷ്യ ശേഷി വികസനം വഴി ലഭ്യമാകുന്നത് ആത്മ വികസനമാണ്. ഇത് മനുഷ്യനിലുള്ള ദൈവസാദൃശ്യ വികസനമാണ്. ‘മനുഷ്യത്വത്തിന്റെ പ്രത്യേകത ദൈവസ്വരൂപവും സാദൃശ്യവും’ (image of God and likeness) ഉൾക്കൊള്ളുന്നതാണ്. മനുഷ്യശേഷി വികസനം വഴി ദൈവികതയിൽ വളരുവാൻ കഴിയണം എന്ന് അനുശാസിക്കുന്നു.

മനുഷ്യശേഷി വികസനത്തെ തകർക്കുന്നത് മൃഗീയതയും സ്വാർത്ഥതയുമാണ്. മാർ ഒസ്താത്തിയോസ് വിശദീകരിക്കുന്നു: ‘സ്വാർത്ഥതയിൽ അധിഷ്ഠിതമായ മനുഷ്യത്വരഹിതമായ പ്രവർത്തനങ്ങൾ അനീതിയുള്ള വികസനവും സന്മാർഗ്ഗച്യുതിയും സൃ



*കോട്ടയം ചെറിയപള്ളിയിൽ നടന്ന സമ്മേളനം ഡോ.മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്യുന്നു. മാർ അപ്രേം മെത്രാപ്പോലീത്ത, ഫാ.ജോൺ തോമസ് കരിങ്ങാട്ടിൽ തുടങ്ങിയവർ*

**“മനുഷ്യത്വം മനുഷ്യർക്ക് നഷ്ടപ്പെടുന്നു. മനുഷ്യർ മൃഗമായി തീരുന്നു. മനുഷ്യൻ കുഞ്ഞുങ്ങളെ സ്നേഹിക്കുന്നത് ജീവശാസ്ത്രപരമായാണ് (biological) മനുഷ്യൻ വേദശാസ്ത്രപരമാകുമ്പോൾ (Theological) അയൽക്കാരന്റെ കുഞ്ഞിനേയും സ്നേഹിക്കണം. മൃഗങ്ങൾ അയൽക്കാരനേ സ്നേഹിക്കുന്നില്ല കുഞ്ഞുങ്ങളേ മാത്രം സ്നേഹിക്കുന്നു. മനുഷ്യകുഞ്ഞിനെ മാത്രം സ്നേഹിച്ചാൽ സമാധാനം ലഭിക്കത്തില്ല. അയൽക്കാരനേയും സ്നേഹിക്കണം.**

ഷ്ടിക്കുന്നു.’

മനുഷ്യശേഷി വികസനത്തിന് എതിരായ പ്രവണതകൾ ശക്തിപ്പെടുന്നതിനെ അദ്ദേഹം ശക്തമായി വിമർശിക്കുന്നു. നീതിരഹിതമായ വികസനമാണ് എല്ലായിടവും. മനുഷ്യത്വത്തിൽ നഷ്ടപ്പെടുന്ന സ്നേഹവും നീതിയും സമഗ്രമായ മനുഷ്യശേഷിയെ വികൃതമാക്കുന്നു. മനുഷ്യശേഷിയെ തടയുന്നത് സുഖലോലുപത, അലസത, മടി, സ്വാർത്ഥത എന്നിവയാണ്. മനുഷ്യശേഷി വികസനത്തിന് അത്യുത്സാഹം, ആത്മാർത്ഥത, ത്യാഗം, സത്യസന്ധത എന്നിവ എപ്പോഴും എല്ലാവരിലും വളർന്നു വരണമെന്ന് അദ്ദേഹം നിർദ്ദേശിക്കുന്നു.

**3. സമഗ്രമായ മനുഷ്യത്വം വളരണം**

‘മനുഷ്യനാകുക’ എന്നാൽ മനുഷ്യത്വത്തിന്റെ പൂർണ്ണതയിലേക്കു വളരുക എന്നാണ്. അതായത് പൂർണ്ണ മനുഷ്യത്വമാണ് ഉൾക്കൊള്ളേണ്ടത്. ഇത് ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ലൂക്കോ 2, 40, 52 വാക്യങ്ങൾ ഉദ്ധരിച്ച് വളർച്ചയുടെ പഞ്ചമുഖങ്ങൾ അവതരിപ്പിക്കുന്നു. ശാരീരികവും (Physical Growth) ബൗദ്ധികവും (Intellectual Growth) ദൈവികവും (gracial growth) ദൈവമനുഷ്യ കൃപയിലും (Divine - Human Unity) മനുഷ്യൻ വളരണമെന്ന് നിർദ്ദേശിക്കുന്നു. അദ്ദേഹം പറയുന്നു:

‘ദൈവത്തിന്റെയും മനുഷ്യരുടെയും കൃപ ക്രിസ്തുവിൻ മുതിർന്നുവന്നു. നമ്മിൽ തളർന്നു വരുന്നു. ദൈവസാദൃശ്യം നമ്മിൽ വികസിക്കുമ്പോൾ മനുഷ്യബന്ധങ്ങളും വികസിക്കും. ലംബമായും (Vertical), സമാന്തരമായുമുള്ള (Horizondal) വികസനമാണിത്.’ ‘സമഗ്രമായ മനുഷ്യത്വം’ എന്നതിൽ ദൈവികവും സാമൂഹികവുമായി മനുഷ്യത്വം വികസിക്കണമെന്ന് പഠിപ്പിക്കുന്നു.

**4. മനുഷ്യത്വത്തിലെ സാമൂഹിക ഉത്തരവാദിത്വം**

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനത്തിന്റെ പ്രധാന ദർശനമാണ് ‘മനുഷ്യത്വത്തിലെ സാമൂഹികത’. അതായത് സാമൂഹിക ഉത്തരവാദിത്വങ്ങൾ നീതിപൂർവ്വം നിർവ്വഹിക്കുവാൻ മനുഷ്യന് കഴിയണം. മനുഷ്യത്വത്തിലെ സാമൂഹിക ഉത്തരവാദിത്വം സ്നേഹത്തിലധിഷ്ഠിതമാണ്. മാർ ഒസ്താത്തിയോസ് പറയുന്നു:

“മനുഷ്യത്വം മനുഷ്യർക്ക് നഷ്ടപ്പെടുന്നു. മനുഷ്യർ മൃഗമായി തീരുന്നു. മനുഷ്യൻ കുഞ്ഞുങ്ങളെ സ്നേഹിക്കുന്നത് ജീവശാസ്ത്രപരമായാണ് (biological). മനുഷ്യൻ വേദശാസ്ത്രപരമാകുമ്പോൾ (Theological) അയൽക്കാരന്റെ കുഞ്ഞിനേയും സ്നേഹിക്കണം. മൃഗങ്ങൾ അയൽക്കാരനെ സ്നേഹിക്കുന്നില്ല കുഞ്ഞുങ്ങളെ മാത്രം സ്നേഹിക്കുന്നു. മനുഷ്യകുഞ്ഞിനെ മാത്രം സ്നേഹിച്ചാൽ സമാധാനം ലഭിക്കത്തില്ല. അയൽക്കാരനേയും സ്നേഹിക്കണം. മനുഷ്യൻ സാമൂഹികനാകുമ്പോൾ (Sociological) മാനവരാശിയെ മുഴുവൻ സ്നേഹിക്കും. മനുഷ്യനിലെ സാമൂഹിക ഉത്തരവാദിത്വം ഇവിടെ വർദ്ധിക്കുകയാണ്. വിശാലമായ കാഴ്ചപ്പാടുകളും നടപടികളും പ്രവർത്തനങ്ങളിൽ ഉണ്ടാകണം. മനുഷ്യൻ സ്വയം ചുരുങ്ങാതെ സാമൂഹികമായി വളരണം. മനുഷ്യനിലെ ദൈവത്വം ശക്തിപ്പെടുമ്പോൾ മാത്രമേ സാമൂഹികമായി ജീവിക്കുവാൻ കഴിയൂ”.

(തുടരും)

യാത്ര

8



# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ



**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

**പ**ത്തമ്പത് റമ്പാന്മാർക്കു സുഖകരമായ കാലക്ഷേപത്തിനുള്ള മുതലെടുപ്പ് ഈ ദയറായ്ക്കുണ്ട്. ഏതാനും കൃഷിസ്ഥലങ്ങൾക്കു പുറമേ രണ്ടു മൂവ്വായിരം ആടുകളുമുണ്ട്. വെള്ളിക്കുരിശ്ശു മുതലായ പല ഉപകരണങ്ങളും ധാരാളമുണ്ട്. സമർത്ഥനും സുശീലനുമായ ദനഹാ മെത്രാപ്പോലീത്തായുടെ കൈവശം ദയറാ വകയും അദ്ദേഹത്തിന്റെ സ്വന്തം വകയുമായി വളരെ പണമുണ്ട്. ഈ ദയറായിൽ പതിനൊന്ന് ദിവസം താമസിച്ചതിന്റെ ശേഷം കർക്കിടകം 22-ാം തീയ്യതി മൂസലിലേക്കു മടങ്ങി. അനന്തരം മൂസലിൽ താമസിക്കുന്ന ബാബേൽ പാത്രിയർക്കീസെന്നു പറയുന്ന കൽദായ പാത്രിയർക്കീസിനെ ചെന്ന് കണ്ടു. ഇദ്ദേഹവുമായി രണ്ടു മൂന്ന് മണിക്കൂർ നേരം സംസാരിക്കുകയും ഒരുമിച്ച് ഭക്ഷണം കഴിക്കുകയും ചെയ്തു. ഇദ്ദേഹം ഒരു സൽസ്വഭാവിയും സ്ഥാനത്തിനടുത്ത ഗൗരവമുള്ള ആളുമാണ്. മലയാളത്തെ റോമ്മാ സുറിയാനിക്കാർക്കു മെത്രാനെ അയയ്ക്കാൻ ഇപ്പോഴും അപേക്ഷ ചെന്നുകൊണ്ടിരിക്കുന്നുണ്ടെന്നും റോമിലെ അനുവാദം കൂടാതെ അയച്ചാൽ അപകടം നേരിടുമെന്നും മലയാളത്തെ റോമാ സുറിയാനിക്കാർ ലത്തീൻ മെത്രാന്മാരുടെ കീഴിൽക്കിടന്ന് അവരുടെ ആചാരമര്യാദകൾ പഠിക്കുന്നതു കഷ്ടമാണെന്നും അന്തോണിച്ചനെ (മാർ അബ്ദീശോയെ) മെത്രാനാക്കി അയച്ചതുകൊണ്ട് യാതൊരു ഫലവുമുണ്ടാകാത്തത് വ്യസനകരമാണെന്നും മറ്റും അനേക സംഗതികളെ അദ്ദേഹം നമ്മോടു പറഞ്ഞു.

ഇനി മൂസൽ പട്ടണത്തെക്കുറിച്ച് അല്പം പറയാം. ഇത് തുർക്കി രാജ്യത്തിന്റെ ഒരു വിഭാഗമായ അൽജെസീറായിലെ പ്രധാന പട്ടണമാണ്. ടൈഗ്രീസ് നദീതീരത്തുള്ള ഈ പട്ടണത്തിന്റെ മറുകരെയാണ് നിനുവാ പട്ടണത്തിന്റെ അവശിഷ്ടങ്ങൾ കാണുന്നത്. മൂസലിൽ പണ്ട് വിശേഷപ്പെട്ട ഒരുതരം തുണി നെയ്യുന്നുണ്ടായിരുന്നു. ഇവിടെ യാക്കോബായ സുറിയാനിക്കാരുടെ വക 800 കുടുംബങ്ങളും നാലു പള്ളികളുമുണ്ട്. മൂസൽമാന്മാരെ ഒഴിച്ചാൽ മൂസലിൽ ജനസംഖ്യകൊണ്ടും പ്രാബല്യം കൊണ്ടും ധനസമൃദ്ധി കൊണ്ടും പ്രഥമസ്ഥാനം യാക്കോബായ സുറിയാനിക്കാർക്കാണ്. ഇവിടെയുള്ള ക്രിസ്ത്യാനികളിൽ ഏറ്റവും ധനികനും പ്രധാനനും കോജോ അബ്ദുൾ ഹാദ് ആണ്. ഇവിടെ കൽദായക്കാർ 300 ഉം മുക്കുലുബിൻകാർ 150 ഉം കുടുംബക്കാരുണ്ട്. കൽദായക്കാരുടെ വക പള്ളിയും സിമ്മിനാരിയും സുറിയാനി അച്ചുകൂടവും ഉണ്ട്. ഇവരുടെ പാത്രിയർക്കീസിന് ഇരിക്കാൻ ഒരു പ്രത്യേക സ്ഥലവുമുണ്ട്. മക്കുലുവിൻകാർ എന്ന് പറഞ്ഞാൽ യാക്കോബായ സുറിയാനിക്കാരിൽ നിന്ന് പിരിഞ്ഞു റോമ്മാ മതത്തെ സ്വീകരിച്ചവരാണ്. ഇവർ, സുറിയാനിക്കാരൊക്കെയും റോമ്മാ പാപ്പായുടെ കീഴിലായിരിക്കണമെന്ന് കരുതി ഉദ്ദേശം 140 വർഷത്തിന് മുമ്പുണ്ടായ ഒരു ഉപദ്രവകാലത്ത് പിരിഞ്ഞു പോയതാണ്. ഇവർക്ക് ഇവിടെ ഒരു പള്ളിയുണ്ട്. ഈ പള്ളി പണിയാനുള്ള ചെലവു മുഴുവൻ റോമ്മായിൽ നിന്ന് അയച്ചു കൊടുത്തതാണ്. ഇതിൽ ബെന്നിയെന്ന് പേരായ ഒരു മെത്രാൻ താമസിക്കുന്നുണ്ട്. നാം കൊച്ചിയിൽ വെച്ച് കണ്ടു പരിചയപ്പെട്ട മൂസൽക്കാരൻ പൗലൂസ് കശീശാ ഏല്പ്പിച്ചിരുന്ന സമാനങ്ങളെ ഇദ്ദേഹത്തിന് കൊണ്ടുപോയി കൊടുക്കുകയും മെത്രാൻ സന്തോഷകരമായി സംസാരിക്കുകയും ചെയ്തു. മൂസലിൽ അർമ്മേനിയൻകാർ പത്തിരുപത് കുടുംബക്കാർ മാത്രമേ ഉള്ളൂ. അവർക്കു തനതായി പള്ളിയില്ലാത്തതിനാൽ ഇവരുടെ ആത്മീയകാര്യങ്ങൾ നടത്തിപ്പോരുന്നത് യാക്കോബായ സുറിയാനിപ്പള്ളിയിലാണ്.

മൂസൽക്കാരുടെ ആതിഥ്യവിശേഷം കൊണ്ട് ഞങ്ങൾ അവിടെ താമസിച്ച ഒരു മാസം ഞങ്ങളെ സംബന്ധിച്ചിടത്തോളം ക്ഷണം കഴിഞ്ഞു പോയി. കൊച്ചിയിൽ നിന്ന് പുറപ്പെട്ടതിന്റെ ശേഷം ഞങ്ങൾക്ക് ഈ വിധത്തിലുള്ള കരുണയ്ക്കും അതിന്റെ ഒരു ബഹിർലക്ഷണമായ സൽക്കാരത്തിനും പാത്രീഭവിച്ചിട്ടുണ്ടെന്ന് തോന്നുന്നില്ല. ഞങ്ങളെ ഉടനെ മർദ്ദീനിലേക്കു അയച്ചുകൊള്ളണമെന്ന് പാത്രിയർക്കീസ് ബാവാ കല്പന അയച്ചതുകൊണ്ടാണ് ഞങ്ങൾ കർക്കിടകം 29-ാം തീയതി മൂസൽപട്ടണം വിടാൻ സംഗതിയായത്. ഈ വിരഹം മൂസലിലെ അതിഥിപ്രിയന്മാരായ സുറിയാനിക്കാർക്ക് നിർവ്യാജ്യ ദുഃഖത്തിന് ഹേതുവായി ത്തീർന്നു.

അദ്ധ്യായം 9

**മൂസൽ മുതൽ മർദ്ദീൻ വരെ** (1038 കർക്കിടകം 28 –1039 ചിങ്ങം 13)

വൈകുന്നേരം അഞ്ചുമണിക്കു കഴുതക്കൂട്ടം മൂസൽ പട്ടണം വിട്ടു. യാത്രാസമ്പ്രദായം പ്രായേണ ബാഗ്ദാദിൽ നിന്ന് മൂസലിലേക്കുള്ളതു പോലെയാണ്. യാത്രക്കാരുടെ സംഖ്യ ഉദ്ദേശം നൂറ് ആയിരുന്നു. ഞങ്ങളുടെ സഹായത്തിന് സർക്കാരിൽ നിന്ന് ആരേയും അയച്ചിരുന്നില്ല. എന്നാൽ ഞങ്ങളെ സഹായിക്കാനായി

**മലയാളത്തെ റോമ്മാ സുറിയാനിക്കാർക്കു മെത്രാനെ അയയ്ക്കാൻ ഇപ്പോഴും അപേക്ഷ ചെന്നുകൊണ്ടിരിക്കുന്നുണ്ടെന്നും റോമിലെ അനുവാദം കൂടാതെ അയച്ചാൽ അപകടം നേരിടുമെന്നും മലയാളത്തെ റോമാ സുറിയാനിക്കാർ ലത്തീൻ മെത്രാന്മാരുടെ കീഴിൽക്കിടന്ന് അവരുടെ ആചാരമര്യാദകൾ പഠിക്കുന്നതു കഷ്ടമാണെന്നും അന്തോണിച്ചനെ (മാർ അബ്ദീശോയെ) മെത്രാനാക്കി അയച്ചതുകൊണ്ട് യാതൊരു ഫലവുമുണ്ടാകാത്തത് വ്യസനകരമാണെന്നും മറ്റും അനേക സംഗതികളെ അദ്ദേഹം നമ്മോടു പറഞ്ഞു.**

ഒരാളെ മൂസലിൽ നിന്ന് കൂട്ടിയിരുന്നു. പിറ്റേ ദിവസം കാലത്തു ഞങ്ങൾ ഒരു കുന്നിന്മേലുള്ള ഒരു ചെറിയ ഗ്രാമത്തിന്റെ താഴ്‌വരയിൽ എത്തി വിശ്രമിച്ചു. ആ ഗ്രാമവാസികളിൽ ചിലർ ഓരോരോ സാമാനങ്ങളെ കൊണ്ടുവന്ന് പതിവുപോലെ യാത്രക്കാർക്കു വില്ക്കാൻ തുടങ്ങി. ഈ കൂട്ടത്തിൽ കോഴിമുട്ട വിൽക്കാനായി പത്ത് പന്ത്രണ്ടു വയസ് പ്രായമുള്ള ഒരു മുസൽമാൻ ബാലിക വന്നിരുന്നു. ഈ പെണ്ണ് പലർക്കും മുട്ട വിറ്റതിന്റെ ശേഷം ഒരു മുസൽമാൻ യാത്രക്കാരന്റെ അടുക്കൽ ചെന്നു. ഇവൻ പെണ്ണിന്റെ കൈവശമുണ്ടായിരുന്ന മുട്ട മുഴുവൻ എണ്ണിയെടുത്തു കൊണ്ട് പകുതി വില കൊടുത്തു. ഇതുപോരെന്നും ക്രമ പ്രകാരമുള്ള വില തരണമെന്നും അതിന് മനസ്സില്ലാത്തപക്ഷം മുട്ട തിരിയെ തരണമെന്നും ഈ പെൺകുട്ടി ആവിശ്യപ്പെട്ടപ്പോൾ മുസൽമാൻ കോപത്തോടെ ചാടിയെഴുന്നേറ്റ് അവളുടെ നെഞ്ചത്ത് ഒരു ചവിട്ടു കൊടുത്തു. അബലയും ദുർഭഗയുമായിരുന്ന പെൺകുട്ടി മറിഞ്ഞു വീണ് തൽക്ഷണം മരിക്കുകയും ചെയ്തു. ഈ വിവരം കുട്ടിയുടെ ആൾക്കാർ അറിഞ്ഞപ്പോൾ അവർ തോക്കും വാളും കുന്തവും ഒക്കെയായി പുറപ്പെട്ടു കുന്നിൽ മേൽ നിന്ന് താഴെയുള്ള വഴിയാത്രക്കാരുടെ കൂട്ടത്തിലേക്കു വെടിവെയ്ക്കാൻ തുടങ്ങി. ഇതുകണ്ട് യാത്രക്കാരെല്ലാവരും കൂട്ടത്തിൽ ഞങ്ങളും ഓടാൻ തുടങ്ങി. ബാഗ്ദാദിൽ നിന്ന് പുറപ്പെട്ടപ്പോൾ ചുഴലിക്കാറ്റിന്റെ ഫലമായി ഉണ്ടായ ബഹളവും ഇതും തമ്മിൽ നല്ല സാമ്യമുണ്ടായിരുന്നു. ഗ്രാമവാസികൾ എല്ലാവരും കൂടി ഇളകിവന്ന് യാത്രക്കാരെ വിഴുങ്ങാഞ്ഞത് ഭാഗ്യം. ഞങ്ങളുടെ മരണം ആസന്നമായിട്ടില്ലാത്തതുകൊണ്ട് വെടിവെയ്ക്കാൻ തുടങ്ങിയവരെ ഗ്രാമവാസികളിൽ വേറെ ചിലർ വന്ന് പിടിക്കുകയാണ് ചെയ്തത്. ആ ഗ്രാമത്തിലേക്കു പ്രധാനനും ഒരു സർക്കാർ ഉദ്യോഗസ്ഥനും കൂടി കൊലപാതകന്റെ അടുക്കൽ വന്നു അയാളോട് സംസാരിക്കാൻ തുടങ്ങിയപ്പോൾ ശേഷം യാത്രക്കാർ ജീവനും കൊണ്ട് യാത്ര തുടർന്നു. എങ്കിലും ഒന്നു രണ്ടു നാഴിക കഴിഞ്ഞപ്പോൾ ഈ കൊലപാതകൻ ഞങ്ങളുടെ ഒപ്പം വന്നു ചേർന്നു. മരിച്ച പെൺകുട്ടിയുടെ അവകാശികൾക്കു മുപ്പതുപവൻ കൊടുക്കാൻ വിധിയുണ്ടായതു കൊടുത്തു തീർന്നു പോന്നിരിക്കയാണെന്ന് ആ വിദ്വാൻ പറഞ്ഞതു കേട്ടപ്പോൾ ഞങ്ങൾക്കുണ്ടായ ആശ്ചര്യം ഒന്നും പറയാനില്ല. തുർക്കി രാജ്യത്തു കൊലപാതകന്മാരെ കൊല്ലണമെന്ന് നിയമമുണ്ടെങ്കിലും രക്തത്തിന്റെ വില കിട്ടിയാൽ മതിയെന്ന് മരിച്ച ആളുടെ അവകാശികൾ അപേക്ഷിച്ചാൽ അപ്രകാരം വിധിയുണ്ടാകുന്നതാണ്. യാതൊരു തരത്തിലും നീതീകരിക്കുവാൻ നിവൃത്തിയില്ലാത്ത ഈ നിയമത്തിന്റെ ഫലമായി കൊലപാതകങ്ങൾ ആ രാജ്യത്തു വർദ്ധിച്ചിരുന്നു. തുർക്കി രാജ്യത്തിന് കാലാനുസൃതമായ പരിഷ്കാരം സിദ്ധിക്കാത്തതിനുള്ള ഒരു കാരണം നിയമങ്ങളെന്ന് പേരു പറഞ്ഞു നടത്തപ്പെടുന്ന ഈ വക അനീതികൾ തന്നെയായിരിക്കണം. മനുഷ്യ ജീവന് ഇത്ര കുറച്ചേ വിലയുള്ളൂ എന്നു വന്നാൽ പിന്നെ എങ്ങനെയാണ് ആ രാജ്യത്ത് സമാധാനവും ക്ഷേമവും ഉണ്ടാകുന്നത്?

യാതൊരു വിശേഷവും ഉണ്ടാകാത്ത നാലുദിവസത്തെ യാത്രയുടെ ശേഷം ഞങ്ങൾ തുറോദ്ഖറുദു എന്ന പർവ്വതത്തിന്റെ അടിവാരത്തെത്തി. ഒരു ദിവസം വളരെ കഷ്ടപ്പെട്ടതിന്റെ ശേഷമേ ആ പർവ്വതത്തിന് അപ്പുറത്തു എത്താൻ സാധിച്ചുള്ളു. ഈ പർവ്വതം മഹോന്നതവും ഭയങ്കരവുമായ ഒന്നാണ്. ജലപ്രളയാനന്തരം നോഹിന്റെ പെട്ടകം ഉറച്ചതു ഈ പർവ്വതോപരി ആണെന്ന് ആണ് അവിടങ്ങളിലുള്ളവരുടെ ബോധ്യം. ഞങ്ങൾ ഈ പർവ്വതം കടന്നപ്പോൾ അതിന്റെ അടിവാരത്തുകൂടി ഒഴുകുന്ന ടൈഗ്രീസ് നദി കണ്ടു. ഇതിന് ആ സ്ഥലത്ത് വളരെ വീതിയും ആഴവും ഉണ്ട്. ഈ നദി കടന്ന് ചെല്ലുന്നത് ജസ്സീറാ എന്ന പട്ടണത്തിലാകയാൽ ഉടനെ അവിടെ എത്തി അവിടത്തെ സുറിയാനിപ്പള്ളിയിൽ നാം താമസിക്കാമെന്ന് കരുതി ഞങ്ങൾ വളരെ ബദ്ധപ്പെട്ടു. എങ്കിലും കടത്തു വള്ളങ്ങളുടെ ദൗർലഭ്യം കൊണ്ടും യാത്രക്കാരുടെ ബഹുലത്വം കൊണ്ടും ഉന്തിത്തള്ളിക്കേറാനുള്ള സാമർത്ഥ്യക്കുറവുകൊണ്ടും എല്ലാവരും അക്കരെ എത്തിയശേഷമേ ഞങ്ങൾക്കു കടത്തിറങ്ങാൻ സാധിച്ചുള്ളൂ. അക്കരെ എത്തിയതിന്റെ ശേഷം സുറിയാനിപ്പള്ളി കാണാതെ ഒരു മണിക്കൂർ ചുറ്റിത്തിരിയേണ്ടി വന്നു. മലയാളത്തുനിന്ന് ലണ്ടനിലേക്കു പോയ മാർ അത്താനാസ്യോസ് സ്തേഫാനോസ് അപ്പോൾ ആ പള്ളിയിൽ താമസിക്കുകയായിരുന്നു. ഇദ്ദേഹത്തിന്റെ ഇടവകപ്പള്ളിയും അതുതന്നെയായിരുന്നു.

ഞങ്ങൾ പള്ളിയുടെ പടിവാതില്ക്കൽ എത്തിയപ്പോൾ അദ്ദേഹം ഓടി ഇറങ്ങി വന്ന് നമ്മെ ചുംബിച്ചു അദ്ദേഹത്തിന്റെ മാളികയിലേക്കു കൊണ്ടുപോയി. ഉടനെ നാലാറു കറുത്ത മുന്തിരിക്കുലകൾ വരുത്തി അതിന്റെ ചാറു പിഴിഞ്ഞ് ഞങ്ങൾക്കു കുടിക്കുവാൻ തന്നു. ഇതു കുടിച്ചപ്പോൾ ഞങ്ങൾ ഉറക്കം തൂങ്ങിയതിനെക്കണ്ടു മെത്രാപ്പോലീത്താ അവർകൾ, ഉറക്കം വരുന്നതിന് തന്നെയാണ് താൻ അപ്രകാരം ചെയ്തതെന്ന് പറയുകയും സുഖമായി കിടന്നുറങ്ങുന്നതിന് വേണ്ട ഏർപ്പാടുകൾ ചെയ്കയും ചെയ്തു. ഉറങ്ങി എഴുന്നേറ്റപ്പോൾ ഗോതമ്പ് കഞ്ഞിയും പൊടിയരിക്കഞ്ഞിയും തയ്യാറുണ്ടായിരുന്നു. കഞ്ഞികുടിച്ചപ്പോൾ ഞങ്ങളുടെ ക്ഷീണം മിക്കവാറും തീർന്നുപോയി. പിന്നീട് അവിടുത്തെ കമ്പോളത്തിൽ അല്പ നേരം സഞ്ചരിച്ചു. വൈകുന്നേരം അഞ്ചരമണിയായപ്പോൾ കഴുതക്കൂട്ടം പുറപ്പെടാനുള്ള സമയമായി എന്ന് പറഞ്ഞു ആളുകൾ വന്നു. മെത്രാപ്പൊലീത്താ വളരെ നിർബന്ധമായി പറഞ്ഞു എങ്കിലും യാതൊരു നിവൃത്തിയുമുണ്ടായിരുന്നില്ല. ഇനി ഇങ്ങനെ യാത്രക്കാർ സംഘമായി പോകുന്നതിനുണ്ടാകണമെങ്കിൽ ഒരു മാസം കഴിയണം. അതുവരെ താമസിക്കുവാൻ ഞങ്ങൾക്കു തരമില്ലാത്തതുകൊണ്ട് മെത്രാപ്പോലീത്താ വളരെ ദുഃഖത്തോടെ അനുവാദം നൽകി.

**യാതൊരു വിശേഷവും ഉണ്ടാകാത്ത നാലുദിവസത്തെ യാത്രയുടെ ശേഷം ഞങ്ങൾ തുറോദ്ഖറുദു എന്ന പർവ്വതത്തിന്റെ അടിവാരത്തെത്തി. ഒരു ദിവസം വളരെ കഷ്ടപ്പെട്ടതിന്റെ ശേഷമേ ആ പർവ്വതത്തിന് അപ്പുറത്തു എത്താൻ സാധിച്ചുള്ളു. ഈ പർവ്വതം മഹോന്നതവും ഭയങ്കരവുമായ ഒന്നാണ്. ജലപ്രളയാനന്തരം നോഹിന്റെ പെട്ടകം ഉറച്ചതു ഈ പർവ്വതോപരി ആണെന്ന് ആണ് അവിടങ്ങളിലുള്ളവരുടെ ബോധ്യം. ഞങ്ങൾ ഈ പർവ്വതം കടന്നപ്പോൾ അതിന്റെ അടിവാരത്തുകൂടി ഒഴുകുന്ന ടൈഗ്രീസ് നദി കണ്ടു.**

(തുടരും)




## അമ്മിണിക്കൊച്ചമ്മ

**റവ. ഡോ. പി. എസ്. ശാമുവേൽ കോർ എപ്പിസ്കോപ്പാ**

സെന്റ് ബേസിൽ പബ്ലിക്കേഷൻസ് ന്യൂയോർക്ക്

വില:70 രൂപ

വിദ്യാഭ്യാസ മേഖലയിലും സഭാ മണ്ഡലത്തിലും അതിപ്രശസ്തനായ വെരി.റവ.പി.എസ്.ശാമുവേൽ കോർ എപ്പിസ്കോപ്പായുടെ ജീവിതത്തിൽ പ്രസാദാത്മകമായ പ്രസരിപ്പോടെ നിഴൽ കണക്കെ പിൻപറ്റിയ അമ്മിണിക്കൊച്ചമ്മയെക്കുറിച്ചുള്ള അനുസ്മരണഗ്രന്ഥം. അഭിവന്ദ്യ മെത്രാപ്പോലീത്താമാരായ മാത്യൂസ് മാർ ബർന്നബാസ്, സഖറിയാ മാർ നിക്കോളാവോസ്, ജോഷ്വാ മാർ ഇഗ്നാത്തിയോസ് എന്നിവരും അമ്മിണിടീച്ചറിന്റെ ശിഷ്യഗണങ്ങളും കൊച്ചമ്മയുടെ സൗഹൃദയരും കുടുംബാംഗങ്ങളും ചേർന്നൊരുക്കുന്ന അക്ഷരപൂക്കളുടെ ആദരാഞ്ജലി.

വിദ്യാഭ്യാസമേഖലയിൽ സജീവമായി പ്രവർത്തിച്ച ടീച്ചറിന്റെ അനുസ്മരണാർത്ഥം സ്ത്രീസാന്നിദ്ധ്യം സഭയിലും സമൂഹത്തിലും എന്ന വിഷയം അനുബന്ധമായി നൽകിയിരിക്കുന്നു.

*കൃതിയിൽ നിന്നും*



# അമ്മ... അമ്മായി... കൊച്ചമ്മ

**ഫാ.ജോൺ തോമസ് ആലുംമൂട്ടിൽ**

നോർത്ത് ഈസ്റ്റ് അമേരിക്കൻ ഭദ്രാസന സെക്രട്ടറി

**ശ്രീ**മതി അമ്മിണി ശാമുവേലിന്റെ ദേഹവിയോഗത്തിലൂടെ, ഞങ്ങളുടെ കുടുംബത്തിനു നഷ്ടമായത് ഒരു അമ്മയേയാണ്. ഭദ്രാസന മെത്രാപ്പോലീത്തായ്ക്കും അംഗങ്ങൾക്കും നഷ്ടപ്പെട്ടത് ഒരു അമ്മായിയെ അല്ലെങ്കിൽ കൊച്ചമ്മയെയാണ്. ഒരു വൈദികന്റെ ഭാര്യയാകുന്ന സ്ത്രീ സഭയുടെ ഉടമ്പടിക്കാരിയായി 'ബസ്ക്കിയാമ്മ'യായി അറിയപ്പെടുന്നു. കേരള സംസ്കാരത്തിൽ വടക്കൻ പ്രദേശത്തുള്ളവർ ഈ ബസ്കിയാമ്മയെ അമ്മായിയായും, തെക്കൻ പ്രദേശത്തുള്ളവർ 'കൊച്ചമ്മ'യായും മാനിക്കുന്നു. അങ്ങനെയാണ് ശ്രീമതി അമ്മിണി ശാമുവേൽ അഥവാ, പുത്തൻകാവ് വിദ്യാർത്ഥികളുടെ അമ്മിണി ടീച്ചർ– ആ പ്രദേശത്തുകാർക്കും സഭയ്ക്കുമുഴുവനും കൊച്ചമ്മയായി മാറിയത്. വടക്കൻ പ്രദേശത്തുനിന്നും കടന്നുവന്ന ബർന്നബാസ് തിരുമേനിയിലൂടെ കൊച്ചമ്മ അമ്മായിയായി അറിയപ്പെട്ടു.

ന്യൂഹൈഡ് പാർക്കിൽ ഞങ്ങൾ വസിക്കുന്ന ഭാഗത്തിനെ 'ലേവ്യാദേശ'മായി ചിലരെങ്കിലും കാണുന്നുണ്ട്. കാരണം, ലേവ്യാ ഗോത്രത്തിനായിരുന്നല്ലോ പൗരോഹിത്യം. ന്യൂഹൈഡ് പാർക്കിന്റെ അതിർത്തികൂടിയായ ചെറി ലെയ്നിലാണ് ശാമുവേലച്ചൻ ശുശ്രൂഷിക്കുന്ന സെന്റ് ഗ്രിഗോറിയോസ് ഓർത്തഡോക്സ് ചർച്ച്. അതേ ലെയ്നിൽ ഒരു ബ്ലോക്ക് അകലെ, ജെയിംസ് പാസ്റ്ററിന്റെ വസതി സ്ഥിതി ചെയ്യുന്നു. ചെറി ലെയ്നിൽ നിന്നും കിഴക്കോട്ട്, വഴികൾക്ക് നോർത്ത് ഫസ്റ്റ്, നോർത്ത് സെക്കൻഡ് ഇങ്ങനെയാണ് പേരിട്ടിരിക്കുന്നത്. നോർത്ത് സെക്കൻഡ് സ്ട്രീറ്റിൽ പാസ്റ്റർ കല്ലറ തോമസ് വസിക്കുന്നു. നോർത്ത് ഫിഫ്ത് സ്ട്രീറ്റിനോടു ചേർന്ന ബ്രൗൺ പ്ലെയ്സിലാണ് ശാമുവേൽ അച്ചൻ താമസിക്കുന്നത്. നോർത്ത് സിക്സ്ത് സ്ട്രീറ്റിൽ കോപ്റ്റിക് ഓർത്തഡോക്സ് ചർച്ച് വൈദികനായ അന്തോണിയോസ് മക്കാറിയോസ് താമസിക്കുന്നു. നോർത്ത് സെവൻത് സ്ട്രീറ്റിലാണ് എന്റെ വാസം. അവിടെ നിന്നും ഒരു ബ്ലോക് കിഴക്കോട്ടു നടന്നു ലെയ്ക്വില്ലി റോഡ് കടന്നാൽ മലങ്കര റീത്തു സഭയുടെ ആസ്ഥാനമായി. അവിടെയുമുണ്ട്, ഒരുപറ്റം ലേവ്യർ. പക്ഷെ, ഇവരിലെല്ലാം പ്രായം കൂടിയ വ്യക്തികൾ ശാമുവേലച്ചനും കൊച്ചമ്മയുമായിരുന്നു.

കോട്ടയം പഴയ സെമിനാരിക്കടുത്തു വളർന്ന എന്റെ മക്കൾ ഈ പ്രദേശത്തേക്കു കടന്നുവന്നപ്പോൾ ചെറിലെയ്ൻ പള്ളിയുടെ സാമിപ്യം ഏകദേശം പഴയസെമിനാരി ചാപ്പലിനു തുല്യമായി കണക്കാക്കി. താമസസ്ഥലത്തു നിന്നുള്ള ദൂരത്തിലും ആത്മീയ ഐക്യത്തിലും ആ പള്ളിയിൽ കണ്ടെത്തിയ കൊച്ചമ്മ അവർക്ക് അമ്മയല്ല, വല്യമ്മച്ചിയായി.

മക്കളുടെ ട്രാൻസിഷൻ പീരീഡ് മാതാപിതാക്കൾക്കു പിരിമുറുക്കം സൃഷ്ടിക്കുന്ന കാലഘട്ടമാണ്. കോഴിയെ ആയാലും 'കണ്ണുവിരിയുന്നതിനു'മുമ്പു മാറ്റുന്ന രീതിയാണല്ലോ നമുക്കുള്ളത്. അപ്പോൾ പിന്നെ കണ്ണുമുഴുവനായി തുറന്ന മനുഷ്യക്കുഞ്ഞുങ്ങളുടെ സ്ഥലം മാറ്റം എപ്രകാരമെന്ന് ഊഹിക്കാമല്ലോ. 2001ൽ കുഞ്ഞുങ്ങളുമായി അമേരിക്കയിൽ ഞാനെത്തി. ഈ ഘട്ടത്തിൽ ശാമുവേലച്ചനും കൊച്ചമ്മയും ഞങ്ങൾക്ക് അയൽക്കാരായല്ല, കാവൽക്കാരായി മാറി. കണക്കു കർക്കശമായി പഠിപ്പിച്ചു ശീലിച്ച കൊച്ചമ്മ, ശാസിക്കേണ്ടപ്പോൾ കർക്കശമായിത്തന്നെ ശാസിച്ചിരുന്നു. അത് അവരുടെ മനസ്സിൽ ആഴമായി പതിഞ്ഞു. സ്നേഹത്തിന് ആക്കം കൂടി, കൊച്ചമ്മയെന്ന് അവർ വിളിച്ചെങ്കിലും, അവർക്ക് കൊച്ചമ്മ അമ്മയോ, വല്യമ്മയോ ആയിരുന്നു.

ദൂരെ യാത്രയ്ക്ക് കാർ ഡ്രൈവു ചെയ്യുവാൻ അച്ചനു പ്രയാസമായതോടെ ഞങ്ങൾ ഒരുമിച്ചു ചെല്ലേണ്ടുന്ന സ്ഥലങ്ങളിലെല്ലാം അച്ചനെയും കൊച്ചമ്മയേയും എന്റെ കാറിൽ ഡ്രൈവു ചെയ്തു കൊണ്ടു പോകുവാൻ തുടങ്ങി. കാലിക പ്രാധാന്യമായ വിഷയങ്ങളും സഭാകാര്യങ്ങളുമൊക്കെ ഞങ്ങൾ സംസാരിക്കുമായിരുന്നു. എന്നാൽ മറ്റൊരാളെക്കുറിച്ചു മോശമായി ഒരു സംസാരം കൊച്ചമ്മയിൽ നിന്നും ഞാൻ കേട്ടിട്ടില്ല. ദുഃഖവെള്ളിയാഴ്ച പ്രസംഗങ്ങളും അല്പസ്വല്പം തിയോളജിയുമൊക്കെ സംസാരത്തിൽ വന്നിട്ടുണ്ട്. അന്നും കൊച്ചമ്മയുടെ അറിവിനെ ഞാൻ മാനിച്ചു. പക്ഷെ, വളരെ വൈകിയാണ്, കൊച്ചമ്മ തിയോളജിയും പഠിച്ചിരുന്നു എന്നു ഞാൻ മനസ്സിലാക്കിയത്. തന്നെക്കുറിച്ചു പ്രശംസിച്ചോ, തന്റെ അറിവു വെളിപ്പെടുത്തുവാനുള്ള ശ്രമങ്ങളോ ഒന്നും കൊച്ചമ്മയിൽ കണ്ടിട്ടില്ല. കൊച്ചമ്മയുടെ മരണശേഷമാണ്, സൺഡേസ്കൂളിൽ ഏഴാം ക്ലാസിൽ അഖില മലങ്കരാടിസ്ഥാനത്തിൽ സ്വർണ്ണമെഡൽ നേടിയിരുന്നുവെന്നുപോലും അറിയുന്നത്. ഇത്രയും ഗ്രാഹ്യമുള്ള കൊച്ചമ്മ സഭയിൽ പ്രസംഗിച്ചു കേട്ടിട്ടില്ല. സ്വർണ്ണമെഡൽ നേടിയ ബാലികയെ ശ്ലാഘിച്ചുകൊണ്ട് പള്ളിയിൽ പ്രസംഗിക്കുവാൻ ഒരു വൈദികൻ പ്രേ



**അതിഥി ദേവോ ഭവ:** *പ.മാത്യൂസ് ദ്വിതീയൻ കാതോലിക്ക ബാവാ റവ.ഡോ.പി.എസ്.ശാമുവേൽ കോർ എപ്പിസ്കോപ്പായുടെ ഭവനത്തിൽ. ഭദ്രാസനാധിപൻ മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്ത സമീപം.*

രിപ്പിച്ചു. പക്ഷേ, അന്നത്തെ കാലഘട്ടത്തിൽ യാഥാസ്ഥിതികനായിരുന്ന മറ്റൊരു വൈദികൻ ആ സഭയിൽ വച്ചുതന്നെ പറഞ്ഞു പിടക്കോഴി കൂവി തുടങ്ങിയെന്ന്. അതോടെ, ആ പ്രസംഗകല മുരടിച്ചുവെന്നാണ് എന്റെ അറിവ്.

സ്മരണയിൽ നിന്നും മായാത്ത ഒരു അനുഭവമുണ്ട്. കൊച്ചമ്മ മരിക്കുന്നതിനു രണ്ടു ദിവസം മുമ്പ് തൈലാഭിഷേകം നൽകുവാൻ, ശാമുവേൽ അച്ചൻ എന്നെ കൂട്ടിക്കൊണ്ടുപോയി. തികച്ചും ക്ഷീണിതയായിരുന്ന കൊച്ചമ്മയെ അവശതയിൽ കാണുന്നതു എനിക്ക് പ്രയാസമായിരുന്നു. തൈലാഭിഷേകം ഞാൻ തന്നെ നിർവ്വഹിച്ചു. സാധാരണയായി തൈലാഭിഷേകം കഴിയുമ്പോൾ, രോഗി സുഖം പ്രാപിക്കുന്നതും മരിക്കാറായ വ്യക്തിയെങ്കിൽ, അല്പം ആശ്വാസമെങ്കിലും കാണിക്കുന്നതുമൊക്കെ എന്റെ മനസ്സിൽ കൂടി കടന്നുപോയി. ആ ചിന്തയിൽ ജനാലയിലൂടെ നോക്കുമ്പോൾ ഒരു പ്രാവ് ജനാലയുടെ ഗ്ലാസിൽ വന്നു കൊത്തുന്നതാണ് കണ്ടത്. ഞാനതു അച്ചനെ കാണിച്ചു.

ഉടനെതന്നെ അച്ചൻ 'did you see the dove- the Holy spirit' എന്നു ചോദിച്ചു. കൊച്ചമ്മ കണ്ണു തുറന്നു പ്രാവിനെ നിരീക്ഷിച്ചു. ശുശ്രൂഷിക്കുവാൻ നിന്നിരുന്ന ജൂദ നേഴ്സും അതു കണ്ടു സന്തോഷിച്ചു. പോകുവാൻ യാത്ര പറഞ്ഞപ്പോൾ 'ഇതിനാണോ വന്നത്' എന്നായി കൊച്ചമ്മ. അച്ചൻ അവിടെ ചൂളി! എന്നോടു പൊയ്ക്കൊള്ളുവാൻ പറഞ്ഞു. പിറ്റേന്നു ഞാൻ ചെല്ലുമ്പോൾ, കൊച്ചമ്മ വെന്റിലേറ്ററിലായിരുന്നു. മരണവാർത്തയറിഞ്ഞു ഞാൻ ചെല്ലുമ്പോഴേക്കും സന്ദർശകരെ നിരോധിച്ചിരുന്നു. പക്ഷേ, മുമ്പു പറഞ്ഞ നേഴ്സ് എന്നെ കണ്ടമാത്രയിൽ, എന്നെ കൂട്ടിക്കൊണ്ടുപോകുകയും മൃതശരീരം കാണിക്കുകയും പ്രാവിനെ കണ്ട അനുഭവം വാർഡ് ഇൻ ചാർജിനോട് പറയുകയും ചെയ്തു.

കൊച്ചമ്മക്കിളിയെ കൂട്ടിക്കൊണ്ടു പോകുവാൻ വന്ന മാടപ്രാവായിരുന്നുവോ ആ പക്ഷി!

# അവിശ്വാസികൾ ആര്?

കൾ എങ്ങനെ സ്വീകരിക്കുമെന്ന് കൂടുതൽ വിവരിക്കേണ്ടതില്ല.

തീവ്രവാദികൾ കൈവെട്ടിയെടുത്ത ന്യൂമാൻ കോളജിലെ അദ്ധ്യാപകനെ ജോലിയിൽനിന്ന് പിരിച്ചുവിട്ട സഭാമേധാവികളുടെ നടപടി അങ്ങേയറ്റം ക്രൂരമാണ്. ചെയ്ത തെറ്റിനു ക്ഷമ പറഞ്ഞ അദ്ധ്യാപകനെ മനസ്സിലാക്കാനുള്ള ഹൃദയവിശാലത സഭ കാണിക്കണമായിരുന്നു. ഈ വിഷയം ശുഷ്കമായ മതവിശ്വാസത്തിന്റെ അടിസ്ഥാനത്തിൽ കണ്ട് അവിശുദ്ധമായ ചില കൂട്ടുകെട്ടുകൾ ഉണ്ടാക്കാനുള്ള നീക്കമാണിതിനു പിന്നിൽ. ചില സഭകളുടെ കമ്യൂണിസ്റ്റ് വിരോധം കുപ്രസിദ്ധമാണ്. കമ്യൂണിസ്റ്റു വിരോധവുമായി അധികകാലം ഒരു സഭയ്ക്കും മുന്നോട്ടു പോകാനാവില്ല. തങ്ങളെ സഹായിക്കുന്നവരെ തങ്ങളും സഹായിക്കുമെന്ന സിദ്ധാന്തവും അധികകാലം വിലപ്പോവില്ല.

അധികാരവികേന്ദ്രീകരണം യഥാർത്ഥ അർത്ഥത്തിൽ പ്രാവർത്തികമാക്കിയത് കേരളത്തിലാണ്. വിദേശികൾവരെ ഇതു കണ്ടുപഠിക്കാൻ കേരളത്തിലെത്തുന്നു. സമ്പത്തും അധികാരവും വികേന്ദ്രീകരിക്കുകവഴി സാധാരണക്കാർക്ക് അതിന്റെ പ്രയോജനം ലഭിച്ചു. പ്രാദേശിക ആവശ്യങ്ങളും ദേശീയ വികസന ലക്ഷ്യവും സമ്മേളിക്കുകയാണിവിടെ. അതുകൊണ്ടുതന്നെ പാർലമെന്റ് തെരഞ്ഞെടുപ്പിനേക്കാൾ ജനങ്ങൾക്ക് പ്രാധാന്യമുള്ള തെരഞ്ഞെടുപ്പാണിത്. അധികാരത്തിൽ നിന്ന് അകറ്റി നിർത്തപ്പെട്ട താഴേക്കിടയിലുള്ളവരെ പങ്കെടുപ്പിച്ചുകൊണ്ടുള്ള വികേന്ദ്രീകൃത ആസൂത്രണത്തിന്റെ പുതിയ വികസന സംസ്കാരം ഇടതുപക്ഷത്തിന്റെ മാത്രം സംഭാവനയാണ്. അതു ജനം തിരിച്ചറിയുന്നുണ്ട്. ഈ വികസനത്തിന് തുടർച്ചയുണ്ടാവണം എന്ന് ഭൂരിഭാഗം ജനങ്ങളും ആഗ്രഹിക്കുന്നു. അല്ലാതെ വിശ്വാസിയും അവിശ്വാസിയും തമ്മിലുള്ള പോരാട്ടമല്ല തെരഞ്ഞെടുപ്പ്. ചിന്തിക്കുന്ന ജനവിഭാഗങ്ങൾക്ക് ഇന്ത്യൻ രാഷ്ട്രീയത്തിൽ ഇടതുപക്ഷത്തിന്റെ ഇടപെടലുകളെ കാണാതിരിക്കാനാവില്ല. അമേരിക്കൻ സാമ്രാജ്യത്തിനെതിരായ ചെറുത്തുനില്പിന് നേതൃത്വം നൽകുന്നത് ഇടതുപക്ഷമാണ്. പാർലമെന്റിൽ ആണവബില്ല് വന്നപ്പോൾ ഇടതുപക്ഷം മാത്രമാണ് അതിനെ എതിർക്കാനുണ്ടായതെന്ന കാര്യം കാണാതിരിക്കാനാവില്ല. കുത്തകകൾക്ക് സൗകര്യമൊരുക്കുന്ന രാഷ്ട്രീയ വ്യവസ്ഥിതി ഉള്ളിടത്തോളം കാലം ഇടതുപക്ഷത്തിന്റെ പ്രസക്തി ഏറെയാണ്. കേരളത്തിൽ ഭൂപരിഷ്കരണവും സാർവത്രികമായ വിദ്യാഭ്യാസവും തുടങ്ങി അധികാര വികേന്ദ്രീകരണം വരെ ഇടതുപക്ഷ സംഭാവനകളാണ്. അധ്വാനിക്കുന്നവരെയും ഭാരം ചുമക്കുന്നവരെയും ആശ്വസിപ്പിക്കുകയാണ് ക്രിസ്തു ചെയ്തത്. മറ്റൊരർത്ഥത്തിൽ കമ്യൂണിസ്റ്റുകാരും ഇടതുപക്ഷവും ചെയ്തുകൊണ്ടിരിക്കുന്നതും അതു തന്നെയാണ്. അതിനാൽ യഥാർത്ഥ വിശ്വാസിക്ക് ഇടതുപക്ഷക്കാരനാവാനേ പറ്റൂ. ഇത് കേവലം പാർട്ടി രാഷ്ട്രീയാഭിമുഖ്യത്തിന്റെ പ്രശ്നം മാത്രമല്ല, ഉള്ളവനും ഇല്ലാത്തവനും എന്ന ഭേദമില്ലാത്ത സമത്വസുന്ദരമായ ലോകം ഉണ്ടാവണമെന്ന സോഷ്യലിസ്റ്റ് സമീപനം കൂടിയാണ്. ക്രിസ്തു അത്തരം ദൈവരാജ്യത്തെയാണ് വിഭാവനം ചെയ്തത്.

(ദേശാഭിമാനി –23 ശനി)

## നോവൽ






ഡോ.കെ.എം. ജോസഫ്

**സ്വാ**മിയെ സംബന്ധിച്ചിടത്തോളം ഹിന്ദുപത്രം അറിവിന്റെ വിജ്ഞാനകോശമാണ്. തലക്കെട്ടുമുതൽ പ്രസാധകന്റെ പേരുവരെ വായിക്കും. പ്രയാസമുള്ള വാക്കുകൾക്ക് അടിവരയിട്ടു അർത്ഥം കണ്ടുപിടിക്കും. സ്വാമിക്കതൊരഭ്യാസമാണ്. വിനോദമാണ്.

ആറുപേർ താമസിക്കുന്ന വീടാണെങ്കിലും ശിവരാമകൃഷ്ണ അയ്യർ ഒഴിച്ചുള്ള താമസക്കാരുമായി ഇടപഴകാൻ കഴിഞ്ഞിട്ടില്ല. ഒന്നിച്ചു താമസിച്ചു തുടങ്ങിയ ആദ്യ ദിവസങ്ങളിൽതന്നെ ശിവരാമകൃഷ്ണ അയ്യർ ഒരു പാട്ടുകാരനാണെന്നു മനസ്സിലാക്കിയിരിക്കുന്നു. ഒഴിവു ദിവസങ്ങളിൽ സ്വാമി സമയമെടുത്തു പാടും. മാത്തുക്കുട്ടി പറഞ്ഞു കേട്ടിട്ടുള്ള കീർത്തനങ്ങളുടെ സ്വരരാഗങ്ങളെപ്പറ്റി അറിവില്ലെങ്കിലും തോമസുകുട്ടിയുടെ മനസ്സിൽ താളമുണ്ട്. അതുകൊണ്ട് ശിവരാമകൃഷ്ണ അയ്യരുടെ പാട്ടു കേട്ടിരിക്കും.

'നിങ്ങളുടെ കൂട്ടർക്കു കർണാടക സംഗീതം ദഹിക്കത്തില്ലെന്നാണ് ഞാൻ കരുതിയിരുന്നത്.' സ്വാമി ഒരിക്കൽ പറഞ്ഞു.

'സ്വാമി പറഞ്ഞതു മഴുവൻ തെറ്റല്ല. പക്ഷെ, രസിക്കാൻ കഴിയുന്നവരില്ലെന്നു വിചാരിക്കരുത്. എന്റെ ഒരു കൂട്ടുകാരൻ നല്ല പാട്ടുകാരനാ. കിഴക്കേക്കര രാമനാഥഭാഗവതരുടെ ശിഷ്യനാ....'

'ഉവ്വോ? അതൊരപൂർവ്വ സംഭവമാണല്ലോ. ഒക്കുമെങ്കിൽ അയാളെ ഇങ്ങോട്ടു വിളിച്ചുകൊണ്ടുവരണം. അയാളുടെ പാട്ടെനിക്കൊന്നു കേൾക്കണം.'

അന്നു വീടിനെപ്പറ്റിയും കൂട്ടുകാരെപ്പറ്റിയും കൂടുതൽ ഓർത്തു. ഓർമ്മകളുടെ മുമ്പിൽ നിന്നതു സൂസന്നയാണ്. ബാലികാസദനത്തിലെ അവളുടെ താമസം എങ്ങനെയിരിക്കുന്നു? സൗകര്യങ്ങളുടെ മടിയിൽ നിന്നും നിയന്ത്രണങ്ങളുടെ നടുവിലേക്കാണവൾ പോയിരിക്കുന്നത്. അവൾക്കു വേണ്ടത്ര സ്വാതന്ത്ര്യം കിട്ടുന്നുണ്ടോ? രഹസ്യങ്ങൾ പങ്കിടുവാൻ കൂട്ടുകാരികളുണ്ടോ? പുറംലോകവുമായി സമ്പർക്കം പുലർത്തുവാൻ അനുവാദമുണ്ടോ? ഉത്തരം കിട്ടാത്ത ചോദ്യങ്ങൾ. അവളെക്കുറിച്ചുള്ള ഓർമ്മകൾ മധുരമാക്കുവാൻ 'ഉത്തമഗീത'ത്തിലെ വരികൾ അവൻ മനഃപാഠമാക്കിയിട്ടുണ്ട്.

'ശീതകാലം കഴിഞ്ഞു
മഴയും മാറിപ്പോയല്ലോ
പുഷ്പങ്ങൾ ഭൂമിയിൽ കാണായ് വരുന്നു.
അത്തിക്കായ്കൾ പഴുക്കുന്നു.
മുന്തിരിവള്ളി പൂത്തു സുഗന്ധം പരത്തുന്നു.
എന്റെ പ്രിയേ എഴുന്നേൽക്ക
പാറയുടെ പിളർപ്പിലും
കടുന്തൂക്കിന്റെ മറവിലും ഇരിക്കുന്ന എന്റെ പ്രാവേ
ഞാൻ നിന്റെ മുഖം ഒന്നുകാണട്ടെ.
നിന്റെ സ്വരം ഒന്നു കേൾക്കട്ടെ.
എന്റെ പ്രിയേ– നിന്റെ കണ്ണു പ്രാവിന്റെ കണ്ണുപോലെ ഇരിക്കുന്നു.
നിന്റെ തലമുടി ഗിലയാദ് മലഞ്ചരുവിൽ
കിടക്കുന്ന കോലാട്ടിൻ രോമം
പോലെയാകുന്നു.
നിന്റെ അധരം കടുഞ്ചുവപ്പു പോലെയും
നിന്റെ വായ് മനോഹരവും ആകുന്നു.
മൂടുപടത്തിൽക്കൂടി കാണുന്ന നിന്റെ ചെന്നികൾ
മാതളപ്പഴത്തിന്റെ ഖണ്ഡം പോലെയിരിക്കുന്നു.
നിന്റെ കഴുത്ത് ആയുധശാലയായി പണിതിരിക്കുന്ന
ദാവീദിൻ ഗോപുരത്തോടു സമം.
വെയിലാറി നിഴൽ കാണാതെയാവോളം
മൂറിൻ മലയിലും കുന്തിരിക്കക്കുന്നിലും
നിനക്കുവേണ്ടി ഞാൻ കാത്തിരിക്കും.'

സ്വപ്നത്തിന്റെ സംഗീതം. ഉണർന്നപ്പോൾ മന്ത്രങ്ങൾ ഉരുവിടുന്ന ശിവരാമകൃഷ്ണ അയ്യരുടെ ശബ്ദം. സൂസന്നയില്ലാത്ത ഒരു ദിവസം കൂടി കടന്നുപോകുന്നു.

പതിവുപോലെ പട്ടണം ചുറ്റിക്കറങ്ങിയ ഒരു ദിവസം. മടങ്ങിയെത്തിയപ്പോൾ പത്രമില്ലാത്ത സ്വാമിയെ കണ്ടു.

'തോമസ്. നിങ്ങൾക്കൊരു ലെറ്ററുണ്ട്.'

'ലെറ്ററോ എനിക്കോ'

'അതേ, ദാ..' അഞ്ചൽ മുദ്രയുള്ള ഒരു കൂടു അയാൾ നീട്ടി. കൂടുവാങ്ങി വിലാസം നോക്കി. സൂസന്നയുടെ കയ്യെഴുത്തല്ലെന്നു കണ്ടപ്പോൾ നിരാശ തോന്നി. പിന്നെ ആരെഴുതുവാൻ? ആ അക്ഷര വടിവ് മുമ്പെങ്ങോ കണ്ടിട്ടുള്ളതുപോലെ. പെട്ടെന്നോർമ്മ വന്നു. മറക്കാനാവാത്ത ഒരു സുഹൃത്ബന്ധത്തിന്റെ സ്മാരകമാണത്. കൃഷ്ണ പിള്ളയ്ക്കു പറയാനുള്ളത് എന്താണെന്നറിയാൻ ആകാംക്ഷയുണ്ടായി. അവൻ കൂടു തുറന്നു.

'പ്രിയ സ്നേഹിതന്–'

താൻ കാത്തിരിക്കുന്ന കത്ത് എന്റേതല്ലെന്നെനിക്കറിയാം. നിരാശപ്പെടുത്തുന്നതിനു മാപ്പ്. ഈ കത്തെഴുതാൻ വേണ്ട വിലാസം എങ്ങനെ കിട്ടിയെന്ന് താൻ ആലോചിക്കുന്നുണ്ടാവും. സംശയിക്കേണ്ടാ. തന്റെ വീട്ടിൽ പോയി ചോദിച്ചു മേടിച്ചതാണ്. ഇത്ര അത്യാവശ്യമെന്തായിരിക്കുമെന്നായിരിക്കും അടുത്ത ചോദ്യം. ഉത്തരം പറയാം. എന്റെ വിവാഹമാണ്. വിവാഹത്തിന് തന്നെ ക്ഷണിക്കാനാണ് ഞാനീ കത്തെഴുതുന്നത്. വധു, ലക്ഷ്മി തന്നെ. ചിങ്ങമാസത്തിലെ തിരുവോണദിവസത്തിലാണ്. മുഹൂർത്തം പത്തിനും പത്തരയ്ക്കുമിടയിൽ. കല്യാണം തിരുവനന്തപുരത്തുള്ള തറവാടുവീടിന്റെ മുമ്പിൽ കെട്ടുന്ന പന്തലിൽ വെച്ച്. ഇത്തവണ ഞങ്ങളുടെ തിരുവോണ സദ്യ കല്യാണ സദ്യയായി മാറും. തനിക്കു വരുവാൻ കഴിയുമോ? ദൂരം വളരെയുണ്ടെന്നറിയാം. എങ്കിലും ആഗ്രഹിച്ചു പോകുന്നു. കൂട്ടുകാരിയെ ക്ഷണിക്കാൻ ലക്ഷ്മി ശ്രമിക്കുന്നുണ്ട്. കത്തു മേൽവിലാസക്കാരിക്കു കിട്ടുമോ എന്നാണ് സംശയം.

നേരിട്ടു കണ്ടില്ലെങ്കിൽ അറിയാൻവേണ്ടി കുറേ വിവരങ്ങൾ കുറിക്കുന്നു. അമ്മാവനു തിരുവനന്തപുരത്തേക്കു മാറ്റം കിട്ടി. ലക്ഷ്മി ഇവിടെയുള്ള പരുത്തിക്കുന്നു സ്കൂളിൽ ചേർന്നു. ഞാൻ മഹാരാജാസ് കോളേജിലും. അമ്മാവന്റെ വീട്ടിലാണ് ഞാൻ താമസിക്കുന്നത്. അതായത് ലക്ഷ്മിയുടെ വീട്ടിൽ. ഒരു വീട്ടിൽ താമസിക്കുന്ന നിലയ്ക്കു വിവാഹമെന്ന ചടങ്ങു നീട്ടിവെയ്ക്കേണ്ട കാര്യമില്ലെന്ന് അമ്മാവനും അച്ഛനും കൂടി തീരുമാനിച്ചു. ഞങ്ങളോടു സമ്മതം പോലും ചോദിച്ചില്ല. ഞങ്ങളുടെ മനസ്സവർക്കറിയാം. ലക്ഷ്മി വളരെ സന്തോഷത്തിലാണ്. ഞങ്ങളുടെ സന്തോഷത്തിൽ പങ്കുചേരാൻ നിങ്ങൾകൂടി ഉണ്ടായിരുന്നുവെങ്കിൽ എന്നാശിച്ചുപോകുന്നു. എങ്കിലും ഞാൻ നിർബന്ധിക്കുകയില്ല. യാത്രയുടെ പ്രയാസങ്ങൾ എനിക്കറിയാം. നിങ്ങളുടെ ആശംസകളെങ്കിലും ഞങ്ങൾക്കു ലഭിക്കുമെന്നു പ്രതീക്ഷിച്ചുകൊണ്ട്

സ്നേഹപൂർവ്വം

കൃഷ്ണപിള്ള.

കത്തിൽ കുറേനേരം കണ്ണിമയ്ക്കാതെ നോക്കിയിരുന്നു. സ്നേഹിതന്റെ സ്നേഹം സാഫല്യമടയുന്നതിൽ സന്തോഷമുണ്ട്. ഒപ്പം സംശയങ്ങളുടെ മുള്ളുകളുണ്ടാക്കുന്ന വേദനയും. സ്നേഹിതനു കഴിഞ്ഞതുപോലെ സ്നേഹിക്കുന്ന പെണ്ണിനെ സ്വന്തമാക്കാൻ തനിക്കു കഴിയുമോ?

'ആരുടെ ലെറ്ററാണ്?' അന്യരുടെ സ്വകാര്യങ്ങളിൽ താല്പര്യം കാട്ടുന്നതു മര്യാദയാണോ എന്ന സംശയം ശിവരാമകൃഷ്ണ അയ്യർക്കുണ്ട്.

'എന്റെ ഒരു സ്നേഹിതന്റേതാണ്. അയാളുടെ കല്യാണത്തിനുള്ള ക്ഷണമാണ്.'

'കല്യാണം നല്ല കാര്യമല്ലേ? പിന്നെന്താണ് തന്റെ മുഖത്തിനൊരു വാട്ടം?'

'തിരുവനന്തപുരത്തു വെച്ചാ കല്യാണം. പോകാനൊക്കുമെന്നു തോന്നുന്നില്ല. പിന്നെയും ചില കാര്യങ്ങളുണ്ട്. അതൊക്കെ ഓർത്തപ്പോൾ......'

'മനസ്സിലായി. കൂടുതലൊന്നും ചോദിക്കുന്നില്ല.'

സ്വകാര്യവിചാരങ്ങളിലേക്കു ഒതുങ്ങുവാൻ പുതുതായി കിട്ടിയ സ്നേഹിതനെ അനുവദിച്ചുകൊണ്ട് സ്വാമി പിന്മാറി.

ചെന്നുപറ്റാൻ വയ്യാത്ത ദൂരത്താണ് തിരുവനന്തപുരമെന്നു പറഞ്ഞെങ്കിലും വിചാരിച്ചാൽ അവിടെവരെ പോകുന്നതിനു വിഷമമില്ല. താമസിക്കാൻ അപ്പോത്തിക്കിരി ഉപ്പാപ്പന്റെ വീടുണ്ട്. സർക്കാരാശുപത്രിയിലെ ഒന്നാമനാണ് കുര്യൻ അപ്പോത്തിക്കിരി. വല്യപ്പച്ചന്റെ അനുജന്റെ മകൻ. ബിലാത്തിയിൽ പോയി പഠിച്ച് ബിരുദം നേടിയ ഭിഷഗ്വരൻ. ഇംഗ്ലണ്ടിൽ നിന്നു മടങ്ങിയെത്തിയശേഷം വെള്ളക്കാരുടെ ജീവിതരീതി അപ്പാടെ സ്വീകരിച്ച ഉപ്പാപ്പന്റെ ചിട്ടകളുമായി പൊരുത്തപ്പെടുവാൻ തോമസുകുട്ടിയ്ക്കു കഴിഞ്ഞിട്ടില്ല. അതുകൊണ്ടാണ് അടുത്ത ബന്ധുവാണെങ്കിലും അകൽച്ച പാലിക്കുവാൻ അവൻ ശ്രദ്ധിക്കുന്നത്. കല്യാണത്തിനു പോയില്ലെങ്കിലും സാരമില്ല. താൻ ചെല്ലാത്തതിന്റെ കാരണം മനസ്സിലാക്കുവാൻ ചങ്ങാതിക്കു കഴിയും. ഒരു കത്തെഴുതണം. ഉള്ളിലുള്ള വികാരങ്ങൾ മുഴുവൻ വെളിവാക്കുവാൻ പറ്റിയ വാക്കുകളില്ല. പകരം ഉപയോഗിച്ചത് ഹൃദയത്തിന്റെ ഭാഷയാണ്.

'പ്രിയപ്പെട്ട പിള്ളേച്ചന്...'

കത്തുകിട്ടി. സന്തോഷിക്കേണ്ടതാണ്. പക്ഷെ, നിങ്ങളുടെ സന്തോഷത്തിൽ പങ്കെടുക്കാൻ കഴിയാത്തതിലുള്ള സങ്കടമാണിപ്പോൾ മനസ്സിൽ. നിങ്ങൾ രണ്ടുപേരും ഒന്നിക്കുമ്പോൾ അടുത്തുണ്ടാകണമെന്നു ഞാൻ ആശിച്ചതാണ്. സാധിക്കുകയില്ലെന്നറിയാമല്ലോ. നിങ്ങൾ ഭാഗ്യമുള്ളവരാണ്. മോഹസാഫല്യത്തേക്കാൾ വലിയ ഭാഗ്യമെന്താണ്? കല്യാണമണ്ഡപത്തിലേക്കു നിങ്ങൾ നടന്നുനീങ്ങുമ്പോൾ മനസ്സുകൊണ്ടു ഞാൻ അവിടെയുണ്ടാകും. മാലയിട്ടു താൻ ലക്ഷ്മിയെ സ്വന്തമാക്കുമ്പോൾ സ്നേഹത്തിന്റെ പൂമാല നിങ്ങളെ ഞാൻ അണിയിച്ചിരിക്കും. ചിന്തകളിലൂടെ, പ്രാർത്ഥനകളിലൂടെ. കൂടുതലൊന്നും എഴുതുന്നില്ല.

എന്ന് ആശംസകളോടെ

തോമസ് ചാക്കോ.



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

05

2010 നവംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*ഓടിപ്പോകുന്നവനും വായിക്കത്തക്കവിധം ദൈവത്തിന്റെ നാമം എല്ലാ സൃഷ്ടികളിന്മേലും വലിയ അക്ഷരത്തിൽ എഴുതിയിട്ടുണ്ട്.*

**- തോമസ് ബ്രൂക്സ്**



## വാരാന്ത്യ ലോകം



**ലോ**കത്തിലെ ഏറ്റവും ശക്തരായ വ്യക്തികളുടെ പട്ടികയിൽ ചൈനീസ് പ്രസിഡന്റ് ഹു ജിന്റാവോ. ഫോബ്സ് മാഗസിനാണ് തെരഞ്ഞെടുപ്പ് നടത്തിയത്.



**ബ്ര**സീലിന്റെ ആദ്യ വനിതാ പ്രസിഡന്റായി ദിൽമ റൂസേഫ് തെരഞ്ഞെടുക്കപ്പെട്ടു. ലൂയി സിൽവയുടെ പിൻഗാമിയാണ്. മാർക്സിസ്റ്റ് പാർട്ടിയുടെ ഒളിപ്പോരാളിയും വർക്കേഴ്സ് പാർട്ടിയുടെ മുന്നണിപ്പോരാളിയുമായിരുന്നു ദിൽമ.

**ചൈന**യിൽ ജനസംഖ്യാ തെരഞ്ഞെടുപ്പ്. 440 കോടിയോളം രൂപ ചെലവഴിച്ച് വിദേശികളടക്കം 65 ലക്ഷം ഉദ്യോഗസ്ഥരെയാണ് ഇതിനായി നിയമിച്ചിരിക്കുന്നത്. നവംബറിൽ പത്തുദിവസം കൊണ്ട് 40 കോടി വീടുകളാണ് ഇവർ സന്ദർശിക്കുന്നത്.

**ആ**സ്ട്രേലിയൻ വിമാനം എ-360 സൂപ്പർ ജംബോ യാത്രാവിമാനത്തിന്റെ എൻജിൻ ആകാശത്ത് പൊട്ടിത്തെറിച്ചു. വിമാനം അടിയന്തിരമായി ഇറക്കിയതിന്റെ പേരിൽ 433 യാത്രികരും 26 ജീവനക്കാരും അത്ഭുതകരമായി രക്ഷപ്പെട്ടു.

**യു.**എസിലെ പ്രാദേശിക ജനപ്രതിനിധി സഭകളിലേക്ക് ഇന്ത്യൻ വംശജരായ ഡോ.പ്രസാദ് കണേറ്റിക്കട്ട് ജനപ്രതിനിധി സഭയിലേക്കും ഡോ.ജനക് ജോഷി കൊളറാഡോ പ്രതിനിധിസഭയിലേക്കും തെരഞ്ഞെടുക്കപ്പെട്ടു.

**സോ**വിയറ്റ് റഷ്യയുടെ തകർച്ചയ്ക്കുശേഷം റഷ്യയിൽ ഏറ്റവും കൂടുതൽ കാലം പ്രധാനമന്ത്രിയായിരുന്ന വിക്ടർ ചെർണോമിർഡൻ (72) അന്തരിച്ചു.

**സൗ**ത്ത് കാരലിന ഗവർണർ തെരഞ്ഞെടുപ്പിൽ ഇന്ത്യൻ വംശജ നിക്കി ഹാലെയ്ക്കു ചരിത്രവിജയം.



**ലോ**കത്തിലെ ഏറ്റവും സ്വാധീനമുള്ള ശക്തയായ വനിത മാർഗരറ്റ് താച്ചറെന്ന് എ.ഒ എൽ സർവ്വേ.

**നാ**സയുടെ ബഹിരാകാശ പേടകമായ ഡിസ്കറി തന്റെ അവസാന ദൗത്യവുമായി ചൊവ്വാഴ്ച കുതിച്ചു. 1984ൽ പുറത്തിറങ്ങിയ ഡിസ്കവറി 38 തവണ ശൂന്യാകാശത്തേക്ക് കുതിച്ചിട്ടുണ്ട്. ഭൂമിയെ ഈ വാഹനം 5628 തവണ വലം വച്ചിട്ടുണ്ട്.

**എ**ൻഡോസൾഫാൻ കീടനാശിനിയുടെ മാരക വിപത്തിനെക്കുറിച്ച് പഠിച്ച് നിരോധിക്കുന്ന കാര്യത്തിൽ ശിപാർശ നൽകാൻ പരിസ്ഥിതി മന്ത്രി ജയറാം രമേശ് അഞ്ചംഗ വിദഗ്ദ്ധസമിതിയെ നിയമിച്ചു. റിപ്പോർട്ടിന്റെ കാലാവധി നാലു മാസമാണ്.

**റ**ഷ്യയും ജപ്പാനും അവകാശവാദമുന്നയിക്കുന്ന ദക്ഷിണ കുരിലോസ് ദ്വീപിൽ റഷ്യൻ പ്രസിഡന്റ് ദിമിത്രി മെദ്‌വെദേവ് സന്ദർശനം നടത്തിയത് വിവാദമായി.

**ഇ**റാഖിന്റെ തലസ്ഥാനമായ ബാഗ്ദാദിൽ കത്തോലിക്ക പള്ളിയിൽ ഭീകരർ ബന്ദിയാക്കിയ നൂറിലധികം പേരെ രക്ഷാസേന മോചിപ്പിക്കാൻ നടത്തിയ ശ്രമത്തിനിടയിൽ ആറു ഭീകരർ ഉൾപ്പെടെ 52 പേർ മരിച്ചു.

**ക്യൂ**ബയിൽ കത്തോലിക്കാ സഭയുടെ പുതിയ സെമിനാരിയുടെ ഉദ്ഘാടനം പ്രസിഡന്റ് റൗൾ കാസ്ട്രോ നിർവ്വഹിച്ചു.



*സ്ഥാനാരോഹണ ശുശ്രൂഷയെ തുടർന്ന് പ.ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവാ വി.കുർബാന പൂർത്തിയാക്കുന്നു.*

എഡിറ്റോറിയൽ

# ഒബാമയുടെ ഇന്ത്യാ സന്ദർശനവും എട്ടാം കാതോലിക്കയുടെ നയപ്രഖ്യാപനവും



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**യു.**എസ്.പ്രസിഡന്റ് ബരാക് ഒബാമയുടെ ഇന്ത്യാ സന്ദർശനം ഇന്ത്യൻ രാഷ്ട്രീയത്തിൽ വിഭിന്ന മനോഭാവമാണ് സൃഷ്ടിച്ചിരിക്കുന്നത്. ചരിത്രത്തിലെ ഏറ്റവും വലിയ സുരക്ഷാ സംവിധാനമാണ് ഈ സന്ദർശനത്തിനായി ഒരുക്കിയിരിക്കുന്നത്. നാല്പതു വിമാനങ്ങളും ആറു കവചിത കാറുകളും നിരീക്ഷണം നടത്തുന്നു. മുപ്പത്തിനാല് യുദ്ധക്കപ്പലുകൾ മുംബൈ തീരത്ത് അകമ്പടിയായിട്ടുണ്ട്. 'ബരാക് മൊബൈൽ' എന്നറിയപ്പെടുന്ന കറുത്ത കാഡിലാക് കാറിലാണ് ഒബാമയുടെ സഞ്ചാരം. പ്രസിഡന്റിനുള്ള ആണവായുധ സ്വിച്ചും വൈറ്റ് ഹൗസുമായി ബന്ധപ്പെടാനുള്ള സംവിധാനവും ഇതിലുണ്ട്. നാലു ദിവസത്തെ സന്ദർശനത്തിൽ ഒബാമ സഞ്ചരിക്കുന്ന ഓരോ ചുവടിനുപിന്നിലും ആയിരങ്ങളുടെ കണ്ണും കാതുമുണ്ടാകും. ഒളിക്യാമറകൾ ഓരോ ചലനവും ഒപ്പിയെടുക്കും. ഇന്ത്യയിൽ കൂടുതൽ വിപണി കണ്ടെത്തുകയെന്നതാണ് ഒപ്പമെത്തുന്ന വൻ വ്യവസായ പ്രമുഖരുടെ നിര വെളിപ്പെടുത്തുന്നത്. യു.എസുമായുള്ള ബന്ധം കൂടുതൽ ശക്തമാകുമെന്ന പ്രതീക്ഷയാണ് ഇന്ത്യക്കുള്ളത്. ഭീകരതയ്ക്കെതിരെ ഇന്ത്യ കൈക്കൊള്ളുന്ന നടപടികളോട് നിശ്ചയദാർഢ്യം പ്രകടിപ്പിക്കുന്നതിനുള്ള അവസരമായിട്ടാണ് ഈ സന്ദർശനത്തെ പൊതുവെ പരിഗണിക്കേണ്ടത്.

ഒബാമയുടെ ഇന്ത്യാസന്ദർശനത്തെ പ്രതിപക്ഷ പാർട്ടികൾ ഒറ്റക്കെട്ടായി എതിർക്കും. സന്ദർശനത്തെ പ്രതിഷേധവാരമായി ആചരിക്കുവാനുള്ള തീരുമാനത്തിലാണ് പ്രതിപക്ഷം. ഭോപ്പാൽ വാതക ദുരന്തത്തിനുത്തരവാദിയായ വാറൻ ആൻഡേഴ്സിനെ വിട്ടുകിട്ടുക, ഇരകൾക്ക് മാന്യമായ നഷ്ടപരിഹാരം നൽകുക തുടങ്ങിയുള്ള ആവശ്യങ്ങളാണ് പ്രതിപക്ഷം മുന്നോട്ടു വച്ചിട്ടുള്ളത്.

മഹാത്മജിയുടെ മുംബൈയിലുള്ള മ്യൂസിയവും ന്യൂഡൽഹിയിലെ ഗാന്ധിസമാധിയും ഒബാമ സന്ദർശിക്കും. ആ പുണ്യാത്മാവിനോടുള്ള ആരാധനാമനോഭാവം ഒട്ടുവളരെ സന്ദർഭങ്ങളിൽ ഒബാമ പ്രകടിപ്പിച്ചിട്ടുണ്ട്. പാർലമെന്റിൽ എം.പിമാരെയും വിശിഷ്ടാതിഥികളെയും ഒബാമ അഭിസംബോധന ചെയ്യും. ഇന്ത്യയുമായുള്ള യു.എസിന്റെ ആഴമായ ബന്ധത്തിന്റെ വെളിപ്പെടുത്തലായിരിക്കും ഈ പ്രസംഗം.

ആഗോളമലങ്കര സഭയുടെ പ്രതീക്ഷകളും സ്വപ്നങ്ങളും തൊട്ടുണർത്തിക്കൊണ്ടുള്ള പ്രസംഗമായിരുന്നു എട്ടാം കാതോലിക്കയായി ചുമതലയേറ്റ പ.ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവയുടെ സ്ഥാനാരോഹണത്തിനുശേഷം നടത്തിയ പ്രസംഗം.

പതിനൊന്നു മിനിറ്റും നാല്പത്തിയെട്ട് സെക്കന്റും നീണ്ടുനിന്ന പ്രസംഗം ആധുനിക മലങ്കര സഭയുടെ നയപ്രഖ്യാപനമായിട്ടാണ് വിലയിരുത്തേണ്ടത്.

– ബാഹ്യമായ പുരോഗതിയേക്കാൾ ക്രിസ്തുവിന്റെ മനസ്സറിഞ്ഞു സഞ്ചരിക്കുന്ന വിശ്വാസികളുടെ കൂട്ടായ്മയായി സഭ രൂപാന്തരപ്പെടണം.

– മനുഷ്യവർഗ്ഗത്തിന്റെ ആകുലതകളും വേദനകളും തിരിച്ചറിയുന്ന, സകലരെയും ആശ്വസിപ്പിക്കുന്ന കാരുണ്യത്തിന്റെ കാതലായി മലങ്കര സഭ മാറണം.

– സഭ കേവലം ഒരാൾക്കൂട്ടമല്ല. അത് ലോകത്തിൽ ദൈവരാജ്യത്തിന്റെ പ്രകാശനമാണ്.

– ജീവിതം ചലനവും വളർച്ചയുമാണെങ്കിൽ ജീവനുള്ള സഭ അനുദിനം വളരണം.

– ക്രിസ്തുവിന്റെ സന്ദേശം വെളിപ്പെടുത്തുന്ന പ്രേഷിത പ്രവർത്തനം എരിവോടെ പ്രവർത്തിക്കുന്ന ഒരു സഭ എന്റെ സ്വപ്നമാണ്.

– സഭയിൽ നിലനിൽക്കുന്ന സമാധാനമില്ലായ്മയും അനൈക്യതയും പരിപൂർണ്ണമായി അവസാനിപ്പിക്കുവാൻ ശ്രമിക്കും.

എന്നു തുടങ്ങിയുള്ള സ്വപ്നങ്ങളും പ്രതീക്ഷകളും ആകുലതകളും പങ്കുവയ്ക്കുകയുണ്ടായി.

സ്വപ്നങ്ങളും ആകുലതകളും നിലനിൽക്കുമ്പോൾ മാത്രമെ പ്രത്യാശയിലേക്കുള്ള വഴി തുറക്കപ്പെടുകയുള്ളു. പ. പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായുടെ സ്വപ്നങ്ങളും ആകുലതകളും ഓരോ സഭാംഗത്തിനും ഉണ്ടാകുന്നുവെങ്കിൽ മാത്രമെ പ്രതീക്ഷാനിർഭരമായ ഒരു നാളയെ കണ്ടെത്തുവാൻ കഴിയുകയുള്ളു.

പഴയസെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് ഒന്നാമന്റെയും പരുമല സെമിനാരി സ്ഥാപകനായ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെയും ജീവിതവും ദർശനവും കുന്നംകുളത്തിന്റെ സാംസ്കാരിക പശ്ചാത്തലത്തിൽ പ.പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായെ ഗാഢമായി സ്വാധീനിച്ചിട്ടുണ്ട്. പ.പരുമല തിരുമേനിയുടെയും പ.വട്ടശേരിൽ തിരുമേനിയുടെയും മധ്യസ്ഥതയിൽ അഭയം പ്രാപിച്ചുകൊണ്ട് സുദൃഢമായ പാരമ്പര്യത്തിന്റെ കണ്ണിയാണ് താനെന്നും അദ്ദേഹം ഉറപ്പുവരുത്തിക്കൊണ്ടാണ് പ്രഥമ പ്രസംഗം തുടർന്നത്. സഭയുടെയും സമൂഹത്തിന്റെയും വളർച്ചയും ഇതരസഭകളോടുള്ള മനോഭാവവും വെളിപ്പെടുത്തുന്ന ഈ പ്രഖ്യാപനം സാധിതമാകുവാനുള്ള പരിശ്രമത്തിൽ പങ്കാളികളാകുവാൻ കഴിയേണ്ടതുണ്ട്.

**ദർശനം**

*പട്ടിണിമരണത്തേക്കാൾ അമിതാഹാരത്താൽ കൂടുതൽ മരണം സംഭവിക്കുന്നു.*

– മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത

# ഡോ.ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനം

**3**

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**



*മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനത്തിന്റെ അന്വേഷണത്തിന്റെ അടിസ്ഥാനം അദ്ദേഹത്തിന്റെ രചനകളും പ്രഭാഷണങ്ങളുമാണ്. വിവിധ കാലഘട്ടങ്ങളിൽ ഇവ എഴുതിയെങ്കിലും മനുഷ്യദർശനം എല്ലാ രചനകളിലും സ്ഥായിയായി നിലനിൽക്കുന്നു. ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ വേദശാസ്ത്രദർശനവും മിഷൻ ദർശനവും വികസിപ്പിക്കുന്നതിന്റെ അന്തർധാര മനുഷ്യനെക്കുറിച്ചുള്ള കാഴ്ചപ്പാടാണ്. മനുഷ്യ ദർശനം മാർ ഒസ്താത്തിയോസിന്റെ രചനകളിൽ എങ്ങനെ വെളിപ്പെടുന്നു എന്ന അന്വേഷണമാണ് ഈ പഠനത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്.*

**വ്യ**ക്തിയും സമൂഹവും പരസ്പരം ഇണങ്ങിപ്പോകുന്ന ഒരു വ്യവസ്ഥിതിയാണ് സാമൂഹിക നീതി അദ്ദേഹം വിഭാവനം ചെയ്യുന്നത്. ഇന്നത്തെ പുതുപുത്തൻ മാധ്യമങ്ങളും (New media) നൂതനവിവര സാങ്കേതികതയും (New Information technology) മനുഷ്യനെ സാമൂഹിക ബന്ധങ്ങളിൽ നിന്നും അകറ്റുന്നു. ഇവ ഏകാന്തതയും സ്വകാര്യതയും മൃഗീയതയും വർദ്ധിപ്പിക്കുന്നതിന് അവസരം സൃഷ്ടിക്കുന്നു. അതിനാൽ പുതുതലമുറ സാമൂഹിക ഉത്തരവാദിത്വങ്ങൾ വിസ്മരിക്കുന്നു?

**5. മനുഷ്യത്വത്തിൽ ദൈവികത ശക്തിപ്പെടണം**

മനുഷ്യത്വത്തിലെ 'ദൈവികത നഷ്ടപ്പെടുന്നു' എന്ന് ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് പഠിപ്പിക്കുന്നില്ല. വീഴ്ചയിലും ഇപ്പോഴും ദൈവസ്വരൂപം വികലമായി (defaced) എന്നൊ 'വികൃതമായി' എന്നോ പറയാം. പൂർണ്ണമായും നഷ്ടപ്പെട്ടു എന്നു പറയുവാൻ കഴിയില്ല. ദൈവസ്വരൂപം നഷ്ടപ്പെട്ടാൽ മനുഷ്യൻ മൃഗമാകും. "ദൈവസ്വരൂപം അല്പമെങ്കിലും ഉള്ളതിനാലാണ് വീണ്ടെടുപ്പും അനുതാപവും സാധ്യമാകുന്നത്. പുതിയ സൃഷ്ടിയാകുന്നതും" മനുഷ്യത്വത്തിലെ ദൈവികത ശക്തിപ്പെടുത്തുവാൻ കഴിയണം എന്ന ആഹ്വാനം എല്ലാ രചനകളിലും ഉണ്ട്. മാനവരാശി മുഴുവനും ഒരു കുടുംബമായി തീരണം.

മനുഷ്യത്വം വികലമാകുന്ന പ്രവണതയെ ഡോ.ഗീവറുഗീസ് മാർ ഒസ്താത്തിയോസ് 'നിർമ്മനുഷ്യത്വം' എന്ന പദം വിശകലനം ചെയ്തു അവതരിപ്പിക്കുന്നു. 'നിർമ്മനുഷ്യൻ' എന്ന വാക്ക് നിഘണ്ടുവിൽ ഇല്ല. മനുഷ്യനെ മനുഷ്യനായി കാണാത്തതാണ് നിർമ്മനുഷ്യത്വം (ahumanity). മനുഷ്യത്വം നഷ്ടപ്പെടുന്നതാണ് നിർമ്മനുഷ്യത്വം. നിർമ്മനുഷ്യൻ (ahuman) എന്നാൽ മനുഷ്യനിലെ മനുഷ്യത്വം വികൃതമാക്കി തീർക്കുന്നതാണ്. 'നിർ' എന്ന സംസ്കൃത പദത്തിന് നഷ്ടപ്പെട്ടുപോകുന്നത്, ചോർന്നു പോകുന്നത് എന്നർത്ഥം. 'നിർമ്മനുഷ്യൻ' എന്നാൽ മനുഷ്യത്വം നഷ്ടപ്പെടുന്നത്. മനുഷ്യത്വം ചോർന്നു പോകുന്നത് എന്നർത്ഥം. ഇവിടെ മനുഷ്യത്വം പൂർണ്ണമായി നഷ്ടപ്പെടുന്നില്ല. വികലമാകുകയാണ്. മനുഷ്യനിൽ എപ്പോഴും കുറച്ച് മനുഷ്യത്വമെങ്കിലും നിലനിൽക്കും. അനുതാപത്തിനും ആരാധനയ്ക്കും മനുഷ്യനെ സന്നദ്ധമാക്കുന്നത് മനുഷ്യത്വം അല്പമെങ്കിലും ഉള്ളതിനാലാണ്. ഇവിടെ മനുഷ്യത്വത്തിന് ചോർച്ചയാണ് സംഭവിക്കുന്നത്.



മനുഷ്യനിലെ മനുഷ്യത്വം ദൈവികതയിലേയ്ക്കുള്ള വളർച്ച സാധ്യമാക്കുന്നതാണ്. എന്നാൽ മനുഷ്യത്വം വികൃതമാകുന്ന ആർഭാടത്തിന്റെയും വിവേചനത്തിന്റെയും സ്വഭാവങ്ങൾ മനുഷ്യത്വത്തിൽ ശക്തിപ്പെടുന്നതിനെ അദ്ദേഹം വിമർശിക്കുന്നു.

**6. മനുഷ്യ ദർശനത്തിന്റെ പ്രസക്തി**

ആഗോളവൽക്കരണവും മാധ്യമ സംസ്കാരവും സൃഷ്ടിക്കുന്ന പുത്തൻ സാമൂഹിക പശ്ചാത്തലത്തിൽ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ മനുഷ്യദർശനത്തിന് സാമൂഹിക പ്രസക്തി വളരെയാണ്. മനുഷ്യനിലെ ദൈവികതയും സാമൂഹികതയും വികൃതമാക്കുന്ന സാഹചര്യങ്ങളാണ് ഇന്ന് ശക്തിപ്പെടുന്നത്. ആദ്ധ്യാത്മിക നവീകരണവും ആരാധനയും, കൺവൻഷനും ടെലിവിഷൻ സുവിശേഷ പ്രസംഗങ്ങളും വളരെയാണെങ്കിലും മനുഷ്യത്വം വികൃതമാക്കി മനുഷ്യർ തമ്മിലുള്ള ശത്രുതയും വർഗീയതയും വിഭാഗിയതയും വർദ്ധിപ്പിക്കുകയാണ്. സ്ത്രീ–പുരുഷ അധികാര ഭേദങ്ങളും ദലിത്, ആദിവാസി പീഡനങ്ങളും ശക്തിപ്പെടുത്തുന്ന സാമൂഹത്തിൽ മനുഷ്യത്വം യഥാർത്ഥമായും മരവിക്കുന്നില്ലെ?

മനുഷ്യദർശനത്തെക്കുറിച്ച് ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് അഭിമുഖത്തിൽ പറയുന്നു.

"മനുഷ്യന് ഒരു സാമൂഹിക ദർശനം അനിവാര്യമാണ് (Social dimension). മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നത് സാമൂഹിക വീക്ഷണത്തിലാണ്. അത് നഷ്ടപ്പെടുന്നതാണ് മുതലാളിത്തം (Capitalism). ഏദൻ തോട്ടത്തിലെ വീഴ്ചയോടുകൂടി മനുഷ്യൻ മൃഗീയ സ്വഭാവത്തിലേക്ക് വീണു. പാപത്തിന്റെ ആധിക്യം വർദ്ധിക്കുന്നതുവഴി മനുഷ്യനിൽ മുതലാളിത്ത സ്വഭാവം ശക്തിപ്പെട്ടു. സാമൂഹിക പ്രതിബദ്ധത



*നവതിയാഘോഷത്തിന്റെ ഭാഗമായി നടത്തിയ ഫോട്ടോ പ്രദർശനത്തിൽനിന്നും. ആചാര്യ നരേന്ദ്രഭൂഷൻ സമീപം.*

**മനുഷ്യനിൽ ദൈവസ്വരൂപവും സാദൃശ്യവും ഉണ്ടെങ്കിലും മനുഷ്യൻ മൃഗീയ സ്വഭാവത്തിലേക്കും മാഫിയ സംസ്കാരത്തിലേക്കും വീഴുന്നു. സത്യവും നീതിയും ധർമ്മവും പരിപാലിക്കപ്പെടുന്ന മനുഷ്യത്വം വിസ്മരിക്കപ്പെടുന്നു. സാമ്പത്തിക നീതിയും സമത്വവും സ്വാതന്ത്ര്യവും പങ്കിടീലുമുള്ള ഒരു വ്യവസ്ഥിതിയാണ് മനുഷ്യദർശനത്തിൽ വികസിപ്പിച്ചിട്ടുള്ളത്. ഇവയെ ബലപ്പെടുത്തുന്ന ഘടകം മനുഷ്യനിലെ 'ദൈവികമായ സ്നേഹമാണ്'. ഈ ദൈവികമായ സ്നേഹം മനുഷ്യബന്ധങ്ങളിലെ എല്ലാ വേർകൃത്യങ്ങളെയും ശിഥിലമാക്കും. സ്വാർത്ഥത സ്നേഹത്തിന്റെ ശത്രുവാണെന്ന് മാർ ഒസ്താത്തിയോസ് വിശ്വസിക്കുന്നു.**

നഷ്ടപ്പെടുന്നു. എല്ലാ തിന്മകൾക്കും അടിമയായിതീരുന്നു. മനുഷ്യൻ ജീവിക്കുന്നത് സാമൂഹിക ഉത്തരവാദിത്വത്തോടു കൂടിയാകണം. പ്രകൃതിയോടും സമൂഹത്തോടും ദൈവത്തോടുമുള്ള കാര്യവിചാരക ബോധത്തോടെയുള്ള ഉത്തരവാദിത്വം നിർവ്വഹിക്കപ്പെടണം. എന്റെ കാഴ്ചപ്പാടിൽ മനുഷ്യൻ ദൈവികതയിലേയ്ക്ക് വളരുമ്പോൾ മനുഷ്യത്വത്തിന്റെ പൂർണ്ണതയിലേക്ക് ഉയരും. മനുഷ്യൻ ദൈവത്തിൽനിന്നു അകലുന്നതിനാൽ നിർമ്മനുഷ്യൻ ആയിത്തീരുന്നു. മനുഷ്യത്വം നഷ്ടപ്പെടുത്തുകയാണ്.

എന്റെ മനുഷ്യ ദർശനത്തിൽ 'സാമൂഹിക ദർശനവും' 'പ്രകൃതി ദർശനവും' ആഴമായി സമന്വയിച്ചിരിക്കുന്നു. ഇതു രണ്ടും ഉണ്ടെങ്കിലെ മനുഷ്യൻ മനുഷ്യനാകുകയുള്ളൂ. മനുഷ്യൻ പരസ്പരം സ്നേഹിക്കണം. ആദരിക്കണം. 'മനുഷ്യനെ പൂർണ്ണ മനുഷ്യത്വത്തിലേക്ക് ഉയർത്തുക' എന്ന ഉത്തരവാദിത്വം സഭകൾക്ക് ഉണ്ട്. മനുഷ്യനിലെ ദൈവിക സ്വഭാവത്തിന്റെ വികസനവും വളർച്ചയുമാണ് യഥാർത്ഥ മനുഷ്യത്വത്തിൽ ഉൾക്കൊള്ളുന്നത്."

**6. ഉപസംഹാരം**

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസിന്റെ 'മനുഷ്യദർശനത്തിൽ ജനകീയ സ്വഭാവവും ലളിത ജീവിത ക്രമവും ആഴമായിട്ടുണ്ട്. മനുഷ്യദർശനത്തിൽ അവതരിപ്പിക്കുന്ന സിദ്ധാന്തം (Theories) ജീവിതത്തിൽ പ്രായോഗികമാക്കി (Praxis) തീർക്കുന്നതിൽ അതീവശ്രദ്ധ പുലർത്തുന്നു. ജീവിത ദർശനങ്ങൾ 93 വയസ്സിൽ അവതരിപ്പിക്കുമ്പോൾ ജാതി-വർഗ്ഗഭേദങ്ങൾക്ക് അപ്പുറത്തുള്ള കാഴ്ചപ്പാടാണുള്ളത്. എല്ലാ മനുഷ്യരും ദൈവികതയിലേക്ക് വളരണം, പരസ്പരം സ്നേഹിക്കണം. വിഭവങ്ങളും കഴിവുകളും പങ്കിടണം. സാമൂഹിക ഉത്തരവാദിത്വങ്ങൾ നീതിപൂർവ്വം നിർവ്വഹിക്കണം' എന്ന് പഠിപ്പിക്കുന്നു. മതാതീതമായ മനുഷ്യശേഷി വികസനവും സാമൂഹിക പരിവർത്തനവും അഭിവൃത്തിയും ലക്ഷ്യമിടുന്നു. മനുഷ്യനിലെ നന്മയുടെ നിറവിലേക്കുള്ള വളർച്ചയാണ് ആത്യന്തികമായി ഉണ്ടാകേണ്ടത്. ഇത് പ്രകൃതിയോടും സമൂഹത്തോടുമുള്ള ക്രിയാത്മകവും നീതിപൂർവ്വവുമായ ഉത്തരവാദിത്വം നിർവ്വഹിക്കുന്നതിന്റെ താണ്.

മനുഷ്യനിൽ ദൈവസ്വരൂപവും സാദൃശ്യവും ഉണ്ടെങ്കിലും മനുഷ്യൻ മൃഗീയ സ്വഭാവത്തിലേക്കും മാഫിയ സംസ്കാരത്തിലേക്കും വീഴുന്നു. സത്യവും നീതിയും ധർമ്മവും പരിപാലിക്കപ്പെടുന്ന മനുഷ്യത്വം വിസ്മരിക്കപ്പെടുന്നു. സാമ്പത്തിക നീതിയും സമത്വവും സ്വാതന്ത്ര്യവും പങ്കിടീലുമുള്ള ഒരു വ്യവസ്ഥിതിയാണ് മനുഷ്യദർശനത്തിൽ വികസിപ്പിച്ചിട്ടുള്ളത്. ഇവയെ ബലപ്പെടുത്തുന്ന ഘടകം മനുഷ്യനിലെ 'ദൈവികമായ സ്നേഹമാണ്'. ഈ ദൈവികമായ സ്നേഹം മനുഷ്യബന്ധങ്ങളിലെ എല്ലാ വേർകൃത്യങ്ങളെയും ശിഥിലമാക്കും. സ്വാർത്ഥത സ്നേഹത്തിന്റെ ശത്രുവാണെന്ന് മാർ ഒസ്താത്തിയോസ് വിശ്വസിക്കുന്നു. മനുഷ്യർ സ്വാർത്ഥത വിട്ട് ദൈവത്തോടും പ്രകൃതിയോടും സമൂഹത്തോടും നീതിപൂർവ്വം ദൈവികസ്നേഹത്തിൻ ഉത്തരവാദിത്വങ്ങൾ നിർവ്വഹിക്കണം. അപ്പോൾ ദൈവരാജ്യം ഭൂമിയിൽ യാഥാർത്ഥ്യമാകും.

**യാത്ര**

**9**



# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ



**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

**ജസ്സീറ** പട്ടണം പ്രസിദ്ധമായ ഒന്നാണ്. നദീതീരത്തുള്ള ഈ പട്ടണത്തിന്റെ കിടപ്പ് വളരെ ഇണക്കമുള്ളതായിരുന്നു. സുറിയാനിക്കാരെക്കൂടാതെ ഇവിടെ മുസൽമാൻമാരും അർമ്മേനിയക്കാരും കൽദായക്കാരും ഉണ്ട്. സുറിയാനിക്കാർ ഇവിടെ ഒരു കാലത്ത് അസംഖ്യം ഉണ്ടായിരുന്നു. തുർക്കി ഗവൺമെന്റിന്റെയും മുസൽമാൻമാരുടേയും അസഹ്യോപദ്രവത്താൽ വളരെ ആളുകൾകൂടി പുറപ്പെട്ടു പോയതായി മെത്രാപ്പോലീത്തായിൽ നിന്ന് അറിഞ്ഞു.

ഞങ്ങൾ 1039 ചിങ്ങം 6-ാം തീയതി ജസ്സീറായിൽ നിന്ന് പുറപ്പെട്ടു. 9-ാം തീയതി കാനക്ക് എന്ന സ്ഥലത്തെത്തി. ഇവിടെ യാക്കോബായ സുറിയാനിക്കാരുടെ വക ഒരു ചെറിയ ഗ്രാമവും പള്ളിയും ഉണ്ട്. ഈ പള്ളിയിൽ രണ്ടു പട്ടക്കാരുണ്ട്. അവരിൽ കശ്ശീശാ ബർസൗമ്മാ ഒരു നല്ല സുറിയാനി ഭാഷാ പണ്ഡിതനാണ്. ഈ പട്ടക്കാരും ഞങ്ങളെ സന്തോഷമായി സൽക്കരിച്ചു. മാർ കുറിലോസിന്റെ ദേശമായ തൂറബ്ദീനിലേക്കു ഇവിടെ നിന്ന് നാലുനാഴിക ദൂരമേയുള്ളൂ. അവിടെ ചെന്ന് അദ്ദേഹത്തിന്റെ ആളുകളെ കാണുന്നതിന് നമുക്ക് വളരെ ആഗ്രഹമുണ്ടായിരുന്നു എങ്കിലും കഴുതക്കൂട്ടം അത്രയ്ക്കു താമസക്കുന്ന കാര്യം പ്രയാസമാകകൊണ്ട് വിവരം കശ്ശീശാ ബർസൗമ്മയോടു പറഞ്ഞപ്പോൾ അദ്ദേഹം തുറബ്ദീനിലേക്കു ഒരാളെ അയച്ചു. ആൾ അവിടെ ചെന്നപ്പോൾ ബാവായുടെ (മാർ കൂറിലോസിന്റെ) സഹോദരങ്ങൾ കൃഷിസ്ഥലത്തായിരുന്നതിനാൽ ഞങ്ങളെ കാണുന്നതിന് ബാവായുടെ ചിറ്റപ്പന്റെ മകനും ചാർച്ചക്കാരിൽ നാലഞ്ചുപേരും ബദ്ധപ്പെട്ടുവരികയും ഞങ്ങൾ അവരുമായി സന്തോഷമായ വർത്തമാനങ്ങൾ പറയുകയും മലയാളത്തു താമസിക്കുന്ന മാർ കൂറിലോസിന്റെയും സഹോദരൻ മക്കുദിശായുടേയും ക്ഷേമവാർത്തകളെ പറഞ്ഞു മനസ്സിലാക്കുകയും ചെയ്തു.

അന്നു വൈകുന്നേരം ഈ കാനക്കിൽ നിന്ന് പുറപ്പെട്ടു ഞങ്ങൾ 11-ാം തീയതി കാലത്ത് ദനസ്സീബിൻ പട്ടണത്തിൽ മാർ യാക്കോബ് മല്പാൻ പണിയിച്ച പള്ളിയിൽ ചെന്നുചേർന്നു. ഈ പട്ടണം വളരെ പുരാതനവും പ്രസിദ്ധവുമായ ഒന്നാണ്. മാർ അപ്രേമിന്റെ ഗുരുവാണ് മാർ യാക്കോബ് മല്പാൻ. ഇവർ രണ്ടു പേരും സുറിയാനിസഭയുടെ വൈദികഗ്രന്ഥങ്ങളുടെ വർദ്ധനവിനെ വളരെ സഹായിച്ചിട്ടുള്ള വിവരം ജഗൽ പ്രസിദ്ധമാണ്. സന്മാർഗ്ഗ തത്വപ്രതിപാദകങ്ങളും ഭക്തി സംവർദ്ധകങ്ങളുമായ ഇവരുടെ ഗ്രന്ഥങ്ങളെ ലോകത്തിലുള്ള സകല ക്രിസ്തീയ സഭകളും ആദരിച്ചു പോരുന്നുണ്ട്. സുറിയാനി പള്ളി ക്രമത്തിനുള്ള അനന്യസാധാരണമായ മഹാത്മ്യവും രാമണീയകത്വവും അതുകൾക്കു സിദ്ധിച്ചത് ഈ മല്പാന്മാരുടെ പദ്യകൃതികളെക്കൊണ്ടാകുന്നു. ഇവർ നല്ല വേദപുസ്തക വ്യാഖ്യാതാക്കന്മാരുമാണ്. ഇവരെക്കാൾ മാനനീയന്മാരായ പരിശുദ്ധന്മാരോ വിദ്വാന്മാരോ സുറിയാനി സഭയിൽ ജനിച്ചിട്ടില്ലെന്ന് പറയാം. ഇവരിലൊരാൾ പണിയിച്ച പള്ളിയിൽ പ്രവേശിക്കുന്നതിന് നമുക്കു ഭാഗ്യം ലഭിച്ചതിൽ നാം വളരെ സന്തോഷിച്ചു. ഈ പള്ളിയുടെ പണി അതിമനോഹരമാണ്. പള്ളി അത്ര വലുതൊന്നുമല്ല. മുഴുവനും കരിങ്കല്ലുകൊണ്ടാണ് പണിയപ്പെട്ടിരിക്കുന്നത്. അകത്തുള്ള ശിലാരേഖകൾ ഏതോ ശില്പിയുടെ സാമർത്ഥ്യത്തിന് ശാശ്വത സ്മാരകങ്ങളായി ശോഭിച്ചിരിക്കുന്നു. ഈ പള്ളി സ്ഥാപകന്റെ കബറിടം ഇതിനകത്തുതന്നെയാണ്. എങ്കിലും പള്ളിക്കകത്തു നിന്നാൽ ഇത് കാണുകയില്ല. പള്ളിയുടെ തെക്കേ ഭിത്തിക്കു താഴെയുള്ള ഒരു വാതിലിൽകൂടിയാണ്. ഈ വാതിൽ കടന്ന് അഞ്ചാറുപടി കീഴ്പ്പോട്ടു ചെന്നാൽ കബർ സ്ഥിതിചെയ്യുന്ന മുറിയിൽ എത്തും. കബറിന്റെ മേൽ ഭാഗം ഒരൊറ്റ മാർബിൾ കല്ലാണ്. കബറിന് മൂന്നരക്കോൽ നീളവും ഒരു കോൽ വീതിയും ഒന്നരക്കോൽ പൊക്കവുമുണ്ട്. ഈ കബറിങ്കൽ വന്ദനത്തിനായി സുറിയാനിക്കാരെക്കൂടാതെ അർമ്മേനിയൻകാരും യൗനായക്കാരും കൽദായക്കാരും നെസ്തോറുകാരും വരാറുണ്ട്. ആരാധനയ്ക്ക് വരുന്നവരെല്ലാം മെഴുകുതിരി കൊണ്ടുവന്ന് കബറിന് ചുറ്റും കത്തിച്ച് കാഴ്ചവയ്ക്കുക പതിവാണ്. ഈ സ്ഥലം ഇപ്പോൾ പണ്ടത്തേതിൽ ക്ഷയിച്ചിരിക്കുകയാണ്. ഇവിടെയുണ്ടായിരുന്ന സുറിയാനിക്കാരിൽ വളരെപ്പേർ തുർക്കികളുടെ ഹിംസകൾ കൊണ്ട് മർദ്ദീൻ മുതലായ പ്രദേശങ്ങളിലേക്കു കൂടിപുറപ്പെട്ടുപോയതിനാൽ ഇവിടെ ഇപ്പോൾ അധികം ആളുകൾ ഇല്ല. 12-ാം തീയതി കാലത്തു ഞങ്ങൾ ദനസീബിൽ നിന്ന് പുറപ്പെട്ടു 13-ാം തീയതി ഉച്ചക്കു മർദ്ദീൻ പട്ടണത്തിൽ എത്തി.

ഇങ്ങനെ കൊച്ചിയിൽ നിന്ന് പുറപ്പെട്ട നാലു മാസം തികയുന്ന ദിവസം ഞങ്ങൾ നിരൂപിതസ്ഥാനത്തെത്തി. ഞങ്ങൾ സാധാരണ യാത്രക്കാരെപ്പോലെ അപഹരണീയമായ വിശ്രമം ആസ്വദിക്കാൻ നിന്നില്ല. സ്നേഹിതന്മാരുടെ ആതിഥ്യത്തെ ഉചിതമായ വിധ

**സുറിയാനി സഭോദ്യാനത്തിലെ ഫലവത്തുകളായ വൃക്ഷങ്ങളെ ഛേദിക്കുന്നതിനും നിഷ്പ്രയോജകങ്ങളായവയെ നട്ടുവളർത്തുന്നതിനും ഉദ്യുക്തനായിരുന്ന മാർ മാത്യൂസ് അത്താനാസ്യോസ് എന്ന് ആ തോട്ടക്കാരനെപ്പറ്റി പരിശുദ്ധ സിംഹാസനത്തിൽ അറിയിച്ച് അദ്ദേഹത്തെ തോട്ടത്തിൽ നിന്ന് നിഷ്ക്കാസിപ്പിക്കണമെന്നുള്ളതായിരുന്നു നമ്മുടെ സർവ്വപ്രധാനമായ വിചാരം. ഇത് എത്രത്തോളം വേഗത്തിൽ സാധിക്കുന്നുവോ, അത്രത്തോളം സഭക്കു ഉപകാരവുമായിരിക്കുമല്ലോ.**

ത്തിൽ ആദരിക്കുന്നതിനും ഞങ്ങൾക്കു കഴിഞ്ഞില്ല. ഞങ്ങളുടെ യാത്ര ആദ്യം മുതൽ അവസാനം വരെ ഒരു ദീർഘമായ ഓട്ടമായിരുന്നു. നമ്മുടെ ക്ഷമയില്ലായ്മയും ഉദ്ദിഷ്ട കാര്യം കഴിയുന്ന വേഗത്തിൽ സാധിക്കാനുള്ള അത്യാശയുമാണ് അതിന് കാരണം. എന്നാൽ ഈ അക്ഷമയും അത്യാശയും നമ്മുടെ സ്ഥിതിയെ ഉയർത്തുന്നതിനോ നമ്മുടെ അന്തസ്സിനേയോ ആഡംബരത്തേയോ ഉയർത്തുന്നതിനോ ഉള്ള നിസ്സാര വിചാരത്തിന്റെ ഫലമല്ലെന്ന് ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. സുറിയാനി സഭോദ്യാനത്തിലെ ഫലവത്തുകളായ വൃക്ഷങ്ങളെ ഛേദിക്കുന്നതിനും നിഷ്പ്രയോജകങ്ങളായവയെ നട്ടുവളർത്തുന്നതിനും ഉദ്യുക്തനായിരുന്ന മാർ മാത്യൂസ് അത്താനാസ്യോസ് എന്ന് ആ തോട്ടക്കാരനെപ്പറ്റി പരിശുദ്ധ സിംഹാസനത്തിൽ അറിയിച്ച് അദ്ദേഹത്തെ തോട്ടത്തിൽ നിന്ന് നിഷ്ക്കാസിപ്പിക്കണമെന്നുള്ളതായിരുന്നു നമ്മുടെ സർവ്വപ്രധാനമായ വിചാരം. ഇത് എത്രത്തോളം വേഗത്തിൽ സാധിക്കുന്നുവോ, അത്രത്തോളം സഭക്കു ഉപകാരവുമായിരിക്കുമല്ലോ. അതുകൊണ്ടുതന്നെയാണ് നാം ഇടവിടാതെ നമ്മേ ഉപദ്രവിച്ചുകൊണ്ടിരിക്കുന്ന ക്ഷുത്തിനേയും യാത്രാക്ഷീണത്തേയും ആവലാതി കൂടാതെ സഹിക്കാമെന്ന് വെച്ചത്. യാത്രയിൽ ഇത്രയൊക്കെ ധൃതികൂട്ടി കഷ്ടപ്പെട്ടിട്ട് ഒന്ന് രണ്ട് മാസം മുമ്പ് ഉദ്ദേശിച്ച സ്ഥലത്ത് വന്നെത്തുന്നതുകൊണ്ട്, ബുദ്ധിമുട്ടിനോട് സാമ്യപ്പെടുത്താൻ തക്ക വലിയ പ്രയോജനമില്ലെന്ന് അക്കാലങ്ങളിലെ മലങ്കര സുറിയാനി സഭയുടെ സ്ഥിതിയെക്കുറിച്ച് മന്ദമായ ജ്ഞാനം മാത്രമുള്ളവർക്ക് തോന്നിയേക്കാം. എന്നാൽ സഭയെ അന്യന്മാരും സ്വന്തം ആളുകളും ദ്രോഹിക്കുന്നതു കണ്ടതു കൊണ്ടുണ്ടായ മർമ്മഭേദകമായ ദുഃഖത്താൽ പരവശനായിരിക്കുന്ന നമുക്കു ഈ തത്വജ്ഞാനങ്ങളിലും സമാധാനങ്ങളിലും കഴമ്പുള്ളതായി തോന്നുന്നില്ല.

അദ്ധ്യായം 10

**മർദ്ദീൻ പട്ടണം** (1039 ചിങ്ങം 13 വൃശ്ചികം 25)

സുറിയാനിപ്പള്ളി എവിടെയാണെന്നറിയാതെ ഞങ്ങൾ കഴുതക്കൂട്ടം വന്നു നിന്ന സ്ഥലത്തു തന്നെ നിൽക്കുമ്പോൾ യാദൃശ്ചയാ അതിലെ കടന്നുപോയ കശ്ശീശാ അബ്ദുലഹാദിനെ കണ്ടു. ഇദ്ദേഹത്തോടുകൂടി പള്ളിയിലേക്കു തിരിച്ചു. പട്ടണത്തിൽ നിന്ന് ഒരു നാഴിക ദൂരെയായിരുന്നു പള്ളി. പള്ളിയിൽ എത്തിയപ്പോൾ അവിടെ ഏതാനും പട്ടക്കാരും ജനങ്ങളും കൂടി ഞങ്ങളെ എതിരേറ്റു.

ഞങ്ങൾ മർദ്ദീനിൽ എത്തിയപ്പോൾ പാത്രിയർക്കീസ് ബാവാ ആമീദിൽ ആയിരുന്നതുകൊണ്ട് അങ്ങോട്ടു തന്നെ പുറപ്പെടുന്നതിന് ഒരുങ്ങിയ സമയം തിരുമനസ്സുകൊണ്ട് 19-ാം തീയതി മർദ്ദീൻ എത്തുന്നതാണെന്ന് കമ്പിവന്നു. ആ ദിവസം അതിരാവിലെ ബാവായെ എതിരേല്ക്കാനായി ജനങ്ങളും പട്ടക്കാരും പുറപ്പെട്ടതോടുകൂടി ഞങ്ങളും പോയി. മിക്കവാറും കുതിരപ്പുറത്തായിരുന്നു യാത്ര. അവിടങ്ങളിലുള്ള വലിയ അറബിക്കുതിരപ്പുറത്തു കേറാനുള്ള ഭയം നിമിത്തം ഞങ്ങൾ കാൽനടയായിട്ടാണ് പോയത്. മർദ്ദീനിൽ നിന്ന് ഒരു നാഴിക ദൂരത്തിൽ പടിഞ്ഞാറുഭാഗത്തായി ബാവായുടെ വക ഒരു തോപ്പും അതിൽ ഒരു ചെറിയ ബംഗ്ലാവുമുണ്ട്. ഇവിടെ എല്ലാവരും അല്പനേരം ഇരുന്ന് വിശ്രമിച്ചപ്പോൾ ബാവായുടെ വരവായി എന്ന് അന്വേഷിക്കാൻ പോയിരുന്ന ആളുകൾ തിരിയെ വന്നു പറഞ്ഞു. ഉടനെ എല്ലാവരും കുതിരപ്പുറത്തു കേറി ഓടിച്ചു മുമ്പോട്ടു പോയി. ഞങ്ങൾ ആ തോപ്പിൽ തന്നെ ഇരുന്നു. ഒരു നാഴിക കഴിഞ്ഞപ്പോൾ ബാവായുടെ കൂടെ ഉണ്ടായിരുന്ന ആമീദിലെ മെത്രാപ്പോലീത്താ മാർ ഗ്രിഗോറിയോസ് മുൻകൂട്ടി തോപ്പിൽ വന്നെത്തി. പിന്നാലെ ചെന്ന് കൈ മുത്തി വിവരം അറിയിച്ചു. സന്തോഷവും സന്താപവും മനുഷ്യർക്കു ഒരേ സമയം ഉണ്ടാകുമെന്നത് അസംഭാവ്യമല്ലെങ്കിൽ, അപ്പോൾ ഈ അപൂർവ്വ മനോവികാരം നാം അനുഭവിച്ചു എന്ന് പറയാം. മലങ്കരസഭയുടെ കഷ്ടസ്ഥിതി നീക്കാൻ അധികൃതനും സന്നദ്ധനും ആയ ആളെ കണ്ടതുകൊണ്ടുണ്ടായ സന്തോഷത്തോടുകൂടി ആ സഭയുടെ കഷ്ടസ്ഥിതിയെ ഓർത്തതിൽ നിന്നുണ്ടായ ദുഃഖവും കലർന്നിരുന്നു. സുഖമായാലും ദുഃഖമായാലും അധികമാകുമ്പോൾ അശ്രുധാര ഉണ്ടാകുന്നതാണല്ലോ, നമ്മുടെ ദുഃഖത്തെക്കണ്ട് ആ പരിശുദ്ധനും ദുഃഖിച്ചു എങ്കിലും ഓ

**സുറിയാനിപ്പള്ളി എവിടെയാണെന്നറിയാതെ ഞങ്ങൾ കഴുതക്കൂട്ടം വന്നു നിന്ന സ്ഥലത്തു തന്നെ നിൽക്കുമ്പോൾ യാദൃശ്ചയാ അതിലെ കടന്നുപോയ കശ്ശീശാ അബ്ദുലഹാദിനെ കണ്ടു. ഇദ്ദേഹത്തോടുകൂടി പള്ളിയിലേക്കു തിരിച്ചു. പട്ടണത്തിൽ നിന്ന് ഒരു നാഴിക ദൂരെയായിരുന്നു പള്ളി. പള്ളിയിൽ എത്തിയപ്പോൾ അവിടെ ഏതാനും പട്ടക്കാരും ജനങ്ങളും കൂടി ഞങ്ങളെ എതിരേറ്റു. ഞങ്ങൾ മർദ്ദീനിൽ എത്തിയപ്പോൾ പാത്രിയർക്കീസ് ബാവാ ആമീദിൽ ആയിരുന്നതുകൊണ്ട് അങ്ങോട്ടു തന്നെ പുറപ്പെടുന്നതിന് ഒരുങ്ങിയ സമയം തിരുമനസ്സുകൊണ്ട് 19-ാം തീയതി മർദ്ദീൻ എത്തുന്നതാണെന്ന് കമ്പിവന്നു.**

ബാവായും തക്ക്ത്തറുവാൻ എന്ന ഒരു വാഹനത്തിൽ തോപ്പിൽ വന്നു ചേരുകയും ചെയ്തു.

ഈ വാഹനം മലയാളത്തുള്ള പല്ലക്കു പോലെ പണിയപ്പെട്ടതാണ്. ഇത് ആളുകൾ ചുമക്കുന്നതിന് പകരം നാലു കുതിരകൾ (രണ്ടു മുമ്പും രണ്ട് പിമ്പും) വലിക്കുന്നു. എന്നൊരു വ്യത്യാസമേ ഉള്ളൂ. വാഹനം തോപ്പിന്റെ അടുക്കൽ എത്തിയപ്പോൾ എല്ലാവരും ചെന്ന് ബാവായുടെ കൈ മുത്തിയതനുസരിച്ച് ഞങ്ങളും കൈമുത്തി. എങ്കിലും ഈ ബഹളത്താൽ ഞങ്ങൾ ആരെന്ന് ബാവാ അറിയുകയോ അറിയിക്കാൻ ആരെങ്കിലും ശ്രമിക്കുകയോ ചെയ്തില്ല. ബാവാ വാഹനത്തിൽ നിന്നിറങ്ങി ബംഗ്ലാവിന്റെ പൂമുഖത്തിരിക്കുകയും എല്ലാവരോടും ഇരുന്ന് ആശ്വസിക്കാൻ കല്പിക്കുകയും ചെയ്തു. അപ്പോൾ ഞങ്ങൾ അടുത്തുരോ ആശ്വാസവാക്കുകളെ പറഞ്ഞു നമ്മെ ചുംബിക്കുകയും മുന്തിരിക്കുലകൾ പറിച്ചു തരുവാൻ കല്പിക്കുകയും ചെയ്തു. അവിടെ നിന്ന് പുറപ്പെടാറായപ്പോൾ തിരുമേനി നമ്മെ വിളിച്ച് നമുക്കു വാഹനമുണ്ടോ എന്ന് അന്വേഷിച്ചു. വലിയ കുതിരപ്പുറത്തു കേറാൻ ഭയമാണെന്നുള്ള മറുപടി കേട്ടപ്പോൾ മന്ദസ്മിതത്തോടുകൂടി ഇഷ്ടം പോലെ എന്ന് കല്പിച്ചു.

ബാവായും ജനങ്ങളും പുറപ്പെട്ട് മർദ്ദീനിൽ പള്ളിക്ക് സമീപം ആയപ്പോൾ ശെമ്മാശന്മാർ അവരുടെ സ്ഥാനചിഹ്നങ്ങളോടും മെഴുകുതിരി, ധൂപക്കുറ്റി, കൈത്താളം മുതലായവയോടും കൂടി വന്ന് എതിരേറ്റു. ജനങ്ങളും അസംഖ്യം കൂടിയിരുന്നു. പള്ളിയിലെ ആരാധനയും ചുരുങ്ങിയ ഒരു പ്രസംഗവും കഴിഞ്ഞശേഷം ബാവാ സിംഹാസന മുറിയിലേക്കു പോയി.







**ബഥേലിലെ ജോർജച്ചൻ**
എഡിറ്റർ. എം.എ.ജേക്കബ്, പുത്തൻകാവ്
**സെന്റ് ബേസിൽ പബ്ലിക്കേഷൻസ്, ന്യൂയോർക്ക്.** വില: 100 രൂപ

*ചെങ്ങന്നൂർ ബഥേൽ അരമനപ്പള്ളി വികാരി, മാനേജർ, ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ പ്രഥമ സെക്രട്ടറി, മെത്രാപ്പോലീത്തൻ ഹൈസ്കൂൾ ഹെഡ്മാസ്റ്റർ തുടങ്ങി ഒട്ടനവധി മേഖലകളിൽ സവിശേഷ ശ്രദ്ധയോടെ പ്രവർത്തിച്ച ഫാ.പി.ജി.ജോർജിനെ സഹപ്രവർത്തകരും സമകാലീനരും വിദ്യാർത്ഥികളും അനുസ്മരിക്കുന്നു.*

*കുര്യാക്കോസ് മാർ ക്ലിമീസ് മെത്രാപ്പോലീത്തായുടെ അവതാരിക.*

*ഡോ.സുകുമാർ അഴീക്കോട്, പോൾ മണലിൽ, ഡോ.സിബി തരകൻ, ജോർജ് തഴക്കര എന്നിവരുടെ വിദ്യാഭ്യാസ ചിന്തകളും അനുബന്ധമായി നൽകിയിരിക്കുന്നു.*

*കൃതിയിൽനിന്നും*

**ബഥേലിലെ ജോർജച്ചൻ –** ഫാ.ഡോ.ടി.ജെ.ജോഷ്വാ

**നാം** സ്നേഹിക്കുകയും ആരാധിക്കുകയും ചെയ്യുന്ന വ്യക്തികളെക്കുറിച്ച് അനുസ്മരിക്കുന്നത് ഹൃദ്യമായ അനുഭവമാണ്. അതിനു ലഭിക്കുന്ന അവസരം തികച്ചും സ്വാഗതാർഹം തന്നെ. എന്റെ ബാല്യകാലം മുതൽ അറിയുവാനും ബന്ധപ്പെടാനും കഴിഞ്ഞിട്ടുള്ള ഒരു ധന്യാത്മാവാണ് ബഥേലിലെ പി.ജി.ജോർജച്ചൻ. പേരും പെരുമയും ആഗ്രഹിക്കാത്ത, സ്ഥാനമാനങ്ങൾക്കു വേണ്ടി പരക്കം പായാത്ത, ധനമോഹം തൊട്ടു തീണ്ടാത്ത, യാതൊരു കാരണവശാലും ആദർശങ്ങൾ ബലികഴിക്കാത്ത, നിശബ്ദ സേവനത്തിൽക്കൂടി കൃതാർത്ഥത കണ്ടെത്തിയ ഒരു മഹാത്മാവായിരുന്നു കഥാപുരുഷൻ. എന്നേക്കാൾ അഞ്ചു വയസ്സു മൂപ്പുള്ള അദ്ദേഹത്തെ ഒരു ജ്യേഷ്ഠ സഹോദരനെ പോലെ ഞാൻ കരുതി. ഞങ്ങൾ തമ്മിലുള്ള ആത്മീയ ബന്ധം ആജീവനാന്തം തുടർന്നു.

ഞാൻ ബാലനായിരിക്കുമ്പോൾ അദ്ദേഹത്തിന്റെ പിതാവ് പുലിമുഖത്ത് ഗീവർഗ്ഗീസ് കത്തനാരായിരുന്നു എന്റെ ഇടവകപ്പള്ളിയിലെ (കൊന്നപ്പാറ) വികാരി. എന്നെ മദ്ബഹായിലെ ശുശ്രൂഷക്ക് പ്രവേശിപ്പിച്ചത് അദ്ദേഹമാണ്. അദ്ദേഹത്തിന്റെ മൂത്തപുത്രനായ കഥാപുരുഷൻ പഠനത്തിൽ സമർത്ഥനായിരുന്നു എന്നു ഞാൻ കേട്ടിട്ടുണ്ട്. ജോർജ് പഠനത്തിന് തിരുവനന്തപുരത്ത് യൂണിവേഴ്സിറ്റി കോളേജിൽ പോകുന്നതിനു മുൻപ് കോറുയോപ്പട്ടം സ്വീകരിച്ചു. പള്ളിയിൽ ശുശ്രൂഷയ്ക്ക് കയറുമ്പോൾ മാത്രം കുപ്പായം ധരിക്കുകയും അല്ലാത്തപ്പോൾ അത്മായക്കാരന്റെ വേഷം ധരിക്കുകയും, ചെയ്യുവാനുള്ള സ്വാതന്ത്ര്യവും നല്കി. അങ്ങനെയുള്ളവരെ ക്ലേറിയെന്നു വിളിച്ചിരുന്നു. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാലത്ത് ഇത്തരത്തിൽ ക്ലേറി സ്ഥാനം വഹിച്ച പലരും ഉണ്ടായിരുന്നു. അവരിൽ ചിലർ മാത്രമെ തുടർന്നുള്ള പൗരോഹിത്യ സ്ഥാനത്തേയ്ക്ക് പ്രവേശിച്ചുള്ളു. അവരിൽ ഒരുവനാണ് പി.ജി. ജോർജച്ചൻ.

പുത്തൻകാവിൽ കൊച്ചു തിരുമേനിക്ക് ഒരു പദ്ധതിയുണ്ടായിരുന്നു. റോമൻ കത്തോലിക്കാ സഭയിൽ പണ്ഡിതൻമാരായ ജസ്യൂട്ട് പാതിരിമാരുള്ളതുപോലെ ഓർത്തഡോക്സ് സഭയിലും അവിവാഹിതരും അഭ്യസ്ഥവിദ്യരുമായ ഒരുസമൂഹം വൈദികരെ സജ്ജമാക്കുക. അതിനായി പല യുവാക്കളെയും അദ്ദേഹത്തിന്റെ കാന്തശക്തിയാൽ ആകർഷിച്ചിരുന്നു. അക്കൂട്ടത്തിൽ ഇന്നു ജീവിച്ചിരിക്കുന്നത് രണ്ടുപേർ മാത്രമാണ്. ഞാനും പി. എസ്.ശാമുവേലച്ചനും (അമേരിക്ക). തിരുമേനി സ്ഥാപിച്ചിട്ടുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ഈ യുവ വൈദികരെ അദ്ധ്യാപകരായി നിയോഗിക്കുവാനും പദ്ധതി ഉണ്ടായിരുന്നു.

പി.ജി. ജോർജച്ചൻ അദ്ധ്യാപകനായി സേവനം ആരംഭിക്കുന്നത് പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്ക്കൂളിലായിരുന്നു. അതിനു സമീപമാണ് പ്രാരംഭദശയിലായിരുന്ന ബേസിൽ ദയറാ. സമർത്ഥനായ ഗണിതശാസ്ത്രാദ്ധ്യാപകൻ എന്ന പ്രശസ്തി ജോർജച്ചനു ലഭിച്ചു. കൊച്ചുതിരുമേനിയുടെ സ്വന്തസ്ഥലമായ പുത്തൻകാവിൽ ഒരു ഹൈസ്ക്കൂൾ അദ്ദേഹം സ്ഥാപിച്ചപ്പോൾ അതിന്റെ ചുമതല ജോർജച്ചനെ ഏല്പിക്കുകയായിരുന്നു. ചെങ്ങന്നൂർ പട്ടണത്തിന്റെ മദ്ധ്യത്തിൽ തന്നെ ഒരു സ്ഥലം ലഭിച്ചത് കൊച്ചുതിരുമേനിയുടെ ആസ്ഥാനമായി മാറ്റി അതിനു ബഥേൽ എന്നു പേരിട്ടു. ആരംഭം മുതൽ അതിന്റെ ചുമതല ജോർജച്ചനെ ഏല്പിക്കുകയായിരുന്നു. ബഥേലിൽ താമസവും പുത്തൻകാവ് സ്ക്കൂളിൽ സേവനവുമായി അദ്ദേഹം പ്രവർത്തനം നടത്തി. ബഥേലിലെ പരിമിതികൾ ഇന്നുള്ള പലർക്കും അറിവുള്ളതല്ല. ഒരു ചെറിയ ചാപ്പൽ, താമസിക്കാൻ ഒരു കെട്ടിടം. ഇത്രമാത്രമായിരുന്നു തിരുമേനിക്കുള്ള സൗകര്യങ്ങൾ. അദ്ദേഹത്തിന്റെ ജീവിതശൈലിയും ജീവിത ദർശനവും ഇന്നുള്ള മേലദ്ധ്യക്ഷന്മാരുടേതുമായി താരതമ്യപ്പെടുത്താനാവുന്നതല്ല. ആ തിരുമേനിയിൽ നിന്നു ലഭിച്ച മാതൃകയും പ്രചോദനവുമാണ് ജോർജച്ചന്റെ ജീവിതത്തിൽ പ്രതിഫലിച്ചത് എന്നു ഞാൻ കരുതുന്നു. ആഡംബരമോ പ്രൗഢിയോ ഒന്നുമില്ലാത്ത ഏറ്റവും ലളിതമായ ജീവിതം. ഭക്ഷണത്തിലും വേഷത്തിലും എല്ലാം ആ ലാളിത്യം പ്രതിഫലിച്ചു.

കൺവൻഷൻ യോഗങ്ങൾക്കും മറ്റ് ആത്മീയ പ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങൾക്കുമായി ഞാൻ ഒട്ടേറെ യാത്ര ചെയ്തിരുന്നു. ചെങ്ങന്നൂരിൽ ചെന്നിട്ടാണ് ബസുമാറി മറ്റു പല സ്ഥലങ്ങളിലേക്കും യാത്ര ചെയ്തിരുന്നത്. ചെങ്ങന്നൂരിൽ എത്തുമ്പോൾ ബഥേലിൽ കയറി ജോർജച്ചനുമായി അല്പസമയം ചെലവിടുക എന്നത് എന്റെ പതിവായിരുന്നു. സ്നേഹബഹുമാനങ്ങളോടെയാണ് എന്നും എന്നെ സ്വീകരിച്ചിട്ടുള്ളത്. മാത്രമല്ല ബഥേലിലെ പെരുന്നാളിനോട് അനുബന്ധിച്ചുള്ള കൺവൻഷനിൽ ഞാൻ ഒരു സ്ഥിരം പ്രസംഗകനായിരുന്നു. പിന്നീട് ഞങ്ങൾ ബന്ധുക്കളായി. എന്റെ സഹോദരപുത്രിയെ വിവാഹം ചെയ്തിട്ടുള്ളത് അച്ചന്റെ സഹോദരീപുത്രനാണ്. ബഹുമാന്യനായ അച്ചനെപ്പറ്റി അല്പമായി എഴുതുവാനുള്ള എന്റെ അർഹത വെളിപ്പെടുത്തുവാനാണ് ഞങ്ങൾ തമ്മി

ലുള്ള ആഭിമുഖ്യം ഞാൻ പരാമർശിച്ചത്. ആ ജീവിതം വിലയിരുത്തുമ്പോൾ പ്രഥമമായി മനസ്സിലുയരുന്ന ചിത്രം ഒരു അദ്ധ്യാപകന്റേതാണ്.

**1. സമർത്ഥനും ശ്രേഷ്ഠനുമായ അദ്ധ്യാപകൻ**

ബി.എസ്.സി ബിരുദം എടുത്തുവന്ന ഉടൻതന്നെ അദ്ധ്യാപകനായി നിയോഗിക്കപ്പെട്ടു. ഗണിതശാസ്ത്രം സമർത്ഥമായി പഠിപ്പിക്കുന്ന അദ്ധ്യാപകൻ എന്ന ഖ്യാതി പ്രാരംഭത്തിൽത്തന്നെ ലബ്ധമായി. ഇത്രയേറെക്കാലം പ്രഥമാദ്ധ്യാപകനായി (ഹെഡ്മാസ്റ്റർ) സേവനം അനുഷ്ഠിച്ചിട്ടുള്ള മറ്റൊരാളും നമ്മുടെ സഭയിൽ ഇല്ല. അദ്ധ്യാപനം വിജയിക്കണമെങ്കിൽ വിഷയത്തിലുള്ള അവഗാഹം, സേവനത്തിലുള്ള അർപ്പണബോധം, വിദ്യാർത്ഥികളെക്കുറിച്ചുള്ള കരുതലും സ്നേഹവും, കൃത്യനിഷ്ഠ, ധാർമ്മികവും ആദ്ധ്യാത്മികവുമായ ഔന്നത്യം ഇങ്ങനെ പല ഘടകങ്ങൾ ഒത്തുചേരണം. ജോർജച്ചനിൽ ഇവയെല്ലാം ഒത്തുചേർന്നു എന്നുള്ളതാണ് അദ്ദേഹത്തിന്റെ മഹത്വം. എന്നാൽ ഗവണ്മെന്റ് നല്കുന്ന അവാർഡുകൾക്കൊന്നും അർഹനായില്ല എന്നു പറയുമ്പോൾ, അവാർഡുദാനത്തിന്റെ മാനദണ്ഡങ്ങൾ, അവ ലഭ്യമാകുന്നതിന് പ്രയോഗിക്കേണ്ട അടവുകൾ എന്നിവയിലേക്ക് കടന്നെത്തേണ്ടിവരും. ദേശീയ അവാർഡ് ലഭിച്ച ചിലരെ ഓർക്കുമ്പോൾ, ആ പുരസ്കാരത്തെക്കുറിച്ച് പുച്ഛമുയരാൻ മാത്രമേ ഇടയാകുകയുള്ളൂ. അവാർഡുകളും പുരസ്കാരങ്ങളും സംഘടിപ്പിക്കുന്നതിൽ ചില വിരുതന്മാരുണ്ട്.

ബഥേലിലെ താമസവും പുത്തൻകാവിലെ ജോലിയും എന്നത് ജോർജച്ചന് ഏറ്റവും സൗകര്യപ്രദമായിരുന്നെങ്കിലും മാനേജ്മെന്റിന്റെ കീഴിലുള്ള കാർത്തികപ്പള്ളി സ്കൂളിന്റെ ചുമതല ഏൽക്കുവാൻ ആവശ്യപ്പെട്ടപ്പോൾ യാതൊരു വൈമനസ്യവും കൂടാതെ ദൗത്യം നിറവേറ്റി. ഏഴു വർഷക്കാലം സ്തുത്യർഹമായി അവിടെ പ്രവർത്തിച്ചു. സ്കൂളിന് അതു നേട്ടങ്ങളുടെ ഘട്ടമായിരുന്നു എന്നു കരുതുന്നു.

**2.ബഥേലിന്റെ അടിസ്ഥാന ശില്പി**

ഓർത്തഡോക്സ് സഭയ്ക്കാകമാനം അഭിമാനം കൊള്ളാവുന്ന ഒരു വലിയ സമൂഹമായി ബഥേൽ വളർന്നുകഴിഞ്ഞു. മനോഹരമായ ദേവാലയം, കോൺഫറൻസ് ഹാളുകളും ലൈബ്രറിയും, ഓഫീസ് മുറികളും, അതിഥിമുറിയും എല്ലാം ചേർന്ന ഭദ്രാസനാസ്ഥാന മന്ദിരം, വിശാലമായ പരിസരം ഇവയൊക്കെ ആരെയും ആകർഷിക്കുന്നവയാണ്. ഇവയുടെ നിർമ്മിതിയിലും സംവിധാനങ്ങളിലും എല്ലാം ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ നേതൃത്വവും, ഭാവനയും, പ്രയത്നവും വലിയ പങ്കു വഹിച്ചിട്ടുണ്ട്. എന്നാൽ ബഥേലിന്റെ അടിസ്ഥാനശില്പി എന്ന സ്ഥാനം ജോർജച്ചനുമാത്രമുള്ളതാണ്. അതുപോലെ ചെങ്ങന്നൂർ ഭദ്രാസന രൂപീകരണത്തിലും അച്ചൻ വഹിച്ച പങ്ക് വിസ്മരിക്കാവുന്നതല്ല. ജൂബിലി ആഘോഷപരിപാടികൾ, വളരെ വിപുലമായ വിധത്തിൽ വിജയകരമായി നിർവ്വഹിച്ചു കഴിഞ്ഞിരിക്കുകയാണല്ലോ. അവിടെ ജോർജച്ചൻ അർഹിക്കുന്ന വിധത്തിൽ അനുസ്മരിക്കപ്പെട്ടുവോ എന്നു വിലയിരുത്തുന്നത് ഉചിതമായിരിക്കും. ബഥേലിൽ അല്പം മാത്രമുണ്ടായിരുന്ന സ്ഥലം വിസ്തൃതമാക്കുവാൻ തക്കവണ്ണം സമീപ വാസികളിൽ നിന്നും സ്ഥലം ലഭ്യമാക്കുന്നതിന് അച്ചൻ നടത്തിയ ശ്രമം സ്വീകരിക്കപ്പെടേണ്ടതാണ്.

വൈദികനായ നാൾ മുതൽ ജീവിതാന്ത്യം വരെ അച്ചൻ സേവനം അനുഷ്ഠിച്ചത് ബഥേൽ ചാപ്പലിലായിരുന്നു. അതിനെ സ്വതന്ത്ര ഇടവകയാക്കി വളർത്തുന്നതിനും അച്ചൻ നിർവ്വഹിച്ച പങ്ക് മറക്കാവുന്നതല്ല. എന്റെ അറിവു ശരിയെങ്കിൽ അച്ചന്റെ വൈദിക സേവനത്തിന് പ്രതിഫലം ഒന്നും ആരിൽ നിന്നും സ്വീകരിച്ചിരുന്നില്ല. കിട്ടുന്നതെല്ലാം സ്വന്തമാക്കാൻ വ്യഗ്രത കാട്ടുന്ന വ്യക്തികളെയാണ് എല്ലാ തലങ്ങളിലും നാം കാണുന്നത്. വളരെ കൃത്യമായും സൂക്ഷ്മമായും, സത്യസന്ധമായും പണം കൈകാര്യം ചെയ്തിട്ടുള്ള ഹെഡ്മാസ്റ്റേഴ്സ് അധികമൊന്നും ഉണ്ടായിട്ടില്ല എന്നു മാനേജ്മെന്റ് വക്താവിൽ നിന്നു ഞാൻ നേരിട്ടു കേട്ടിട്ടുള്ളതാണ്. പല വൈദിക സ്ഥാനികൾ പോലും കണക്കിൽ കൃത്രിമവും, ക്രമക്കേടും കാണിച്ചിട്ടുള്ളതിനെപ്പറ്റി മനസ്സിലാക്കാൻ ഇടയായിട്ടുണ്ട്. എന്നാൽ ജോർജച്ചൻ ഇക്കാര്യത്തിൽ വേറിട്ടു നിൽക്കുന്നു.

ബഥേലിൽ ശവക്കോട്ട അനുവദിച്ചു കിട്ടുന്നതിനായി അച്ചൻ മുൻകൈയ്യെടുത്തു പ്രവർത്തിച്ചത് എനിക്ക് നേരിട്ടറിയാം. എന്റെ സഹധർമ്മിണി ഡോക്ടർ മറിയാമ്മ ജോഷ്വാ ആലപ്പുഴ ഡി.എം.ഒ. ആയിരിക്കുമ്പോൾ, അതിനുള്ള മെഡിക്കൽ സർട്ടിഫിക്കേറ്റ് ലഭ്യമാക്കാൻ ബഹു: അച്ചൻ എന്റെ വീട്ടിൽ വന്നത് ഞാൻ ഓർക്കുന്നു. ശവക്കോട്ടയ്ക്ക് അനുവാദം ലഭിച്ചതിൽ എന്റെ ഭാര്യക്കും ഒരു പങ്കുണ്ടെന്ന് അഭിമാനപൂർവ്വം അനുസ്മരിക്കുന്നു.

ജോർജച്ചന് സെമിനാരി പരിശീലനമോ, വേദശാസ്ത്രപഠനമോ ലഭിക്കാത്തതിന്റെ ഒരു കുറവ് ഉണ്ടായിരുന്നു എന്നു സമ്മതിക്കണം. പക്ഷെ അതിനുകാരണം ചുമതലപ്പെട്ട മേല്പ്പട്ടക്കാരൻ തന്നെ ആയിരുന്നു. ഏല്പിക്കുന്ന ചുമതല വിശ്വസ്തതയോടും അർപ്പണബോധത്തോടും കൂടി നിറവേറ്റുക എന്നത് അച്ചന്റെ ജീവിതനിഷ്ഠ ആയിരുന്നു. പിതാക്കന്മാരോടു പരിപൂർണ്ണ വിശ്വസ്തതയും, വിധേയത്വവും അദ്ദേഹം പുലർത്തി. വളരെ ചെറുപ്പത്തിൽത്തന്നെ അദ്ധ്യാപനവൃത്തിയും സ്കൂളിന്റെ ഭരണച്ചുമതലയും ചുമലിൽ വന്നുവീണപ്പോൾ വൈദീകാഭ്യാസനത്തിന് പോകുവാൻ കഴിയാതെ വന്നു. അതുകൊണ്ട് ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെ പ്രവർത്തനങ്ങളിൽ വേണ്ടത്ര സംഭാവന നൽകാൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. എന്നാൽ ബഥേൽ ഇടവകാംഗങ്ങളെ ഏകോപിപ്പിച്ച് നിർത്തുന്നതിനും അവരുടെ ആത്മീയനിഷ്ഠ നിറവേറ്റുന്നതിനും ഒരു വീഴ്ചയും വരുത്തിയില്ല. അതുകൊണ്ട് ഇടവകജനങ്ങളുടെ ഹൃദയത്തിൽ അദ്ദേഹത്തിന് സുപ്രധാനമായ ഒരിടം ലഭിച്ചിട്ടുണ്ട്.

*ശേഷം 10-ാം പേജിൽ*

**നോവൽ**






ഡോ.കെ.എം. ജോസഫ്

**അദ്ധ്യായം 23**

**വാ**തംപിടിച്ചു കിടപ്പിലായ അപ്പന്റെ ജോലി പാപ്പി ഏറ്റെടുത്തു. നേരത്തെ തന്നെ കൊപ്രാത്തട്ടിയിലെ പാതി ജോലിയും അവനായിരുന്നു ചെയ്തിരുന്നത്. ഇപ്പോൾ വീടുതോറും കയറിയിറങ്ങി തേങ്ങാ വാങ്ങിക്കൂട്ടി അട്ടിയിലെത്തിക്കേണ്ട ജോലി കൂടിയുണ്ട്. രാവിലെ ഇറങ്ങിയാൽ വൈകിയാണ് വീട്ടിലെത്തുന്നത്. കുളിക്കടവിൽ എത്തുമ്പോൾ മാത്രമാണ് അവൻ പഴയ പാപ്പിയായി മാറുന്നത്.

പുതിയൊരു ദിവസം. കുര്യൻ അപ്പോത്തിക്കിരിയുടെ തെങ്ങിൻ പുരയിടത്തിൽ പോയി തേങ്ങാ എടുക്കണമെന്നു പറഞ്ഞതു ചാക്കോച്ചനപ്പച്ചനാണ്. അതുകൊണ്ട് രാവിലെ തന്നെ അങ്ങോട്ടു തിരിച്ചു. മൂന്നാലു നാഴിക നടന്നാണ് മലഞ്ചരിവിലുള്ള തെങ്ങിൻ തോപ്പിലെത്തിയത്. തോട്ടത്തിന്റെ ഒരു കോണിൽ കണ്ട ഓലപ്പുരയിലായിരിക്കും കീവറീതു ചേട്ടൻ താമസിക്കുന്നത്. കുര്യൻ അപ്പോത്തിക്കിരിയുടെ കൃഷിക്കാര്യങ്ങൾ നോക്കുന്നതു കീവറീതു ചേട്ടനാണെന്നു പാപ്പിക്കറിയാം. തെങ്ങിൻ പുരയിടത്തിന്റെ കാവൽക്കാരനും.

'ഇവിടാരുമില്ലേ?' മുറ്റത്തു നിന്നുകൊണ്ട് അവൻ വിളിച്ചു ചോദിച്ചു. പലകത്തട്ടികൊണ്ടു മറച്ച തിണ്ണയുടെ വാതിൽക്കൽ ഒരു പെണ്ണു പ്രത്യക്ഷപ്പെട്ടു. മൂത്തതെങ്ങിൻ തടിയിൽ നിന്നു കടഞ്ഞെടുത്തതുപോലെയുള്ള രൂപം. കരിഞ്ഞ കാപ്പിപ്പൊടിയുടെ നിറമാണെങ്കിലും കണ്ണിനു തിളക്കമുണ്ട്. മുഖത്തു ഐശ്വര്യമുണ്ട്. ചുണയും ചുറുചുറുക്കുമുണ്ടെന്നു ഒറ്റനോട്ടത്തിൽതന്നെ അറിയാം. ഇത്രനാൾ ഇവൾ എവിടെയായിരുന്നു. ഇത്രനാൾ ഇവളെ എങ്ങനെ താൻ കാണാതിരുന്നു? അവന്റെ ഉള്ളിൽ കുസൃതി വിരിഞ്ഞു.

'ചോദിച്ചതു കേട്ടില്ലേ?' അവൻ കപട ഗൗരവം ഭാവിച്ചു.

'ആളൊണ്ടെന്നു കണ്ടില്ലേ?'

'കീവറീതു ചേട്ടന്റെ മോളാണോ?'

'അമ്മയാന്നു വിചാരിച്ചോ?'

'പെണ്ണേ നീ കൊള്ളാമല്ലോ.'

'എന്നെ പെണ്ണെന്നു വിളിക്കരുത്.' അവളുടെ കോപവും കപടമാണോ എന്നു സംശയമുണ്ട്. എങ്കിലും ചൂണ്ടയുടെ ചരടു പെട്ടന്നു വിട്ടുകൊടുക്കാൻ പാടില്ല.

'ആണല്ലെന്നു കണ്ടാലറിയാം. അതുകൊണ്ടാ പെണ്ണെന്നു വിളിച്ചത്. ഇഷ്ടമായില്ലേൽ പറ.'

'എനിക്കൊരു പേരൊണ്ട്. ആ പേരു വിളിച്ചാൽ മതി...'

'എന്നാ പേരു പറ'

'അന്ന'

'അന്ന. അന്നാമ്മ. അന്നക്കുട്ടി. അന്നപ്പെണ്ണ്. ഏതു പേരാ വിളിക്കേണ്ടത്?'

'ഒള്ള പേരു വിളിച്ചാമതി.'

'ശരി അന്ന! അന്ന! ഇനി ഞാനാരാണെന്നറിയണ്ടേ?'

അതെനിക്കറിയാം.

'ആരാ?'

'പ്ലാമൂട്ടിലെ പാപ്പിച്ചായൻ.'

'അപ്പം എന്നെ അറിയാം?'

'പള്ളീ വരുന്ന എല്ലാ പെമ്പിള്ളേർക്കും പാപ്പിച്ചായനെ അറിയാം.'

'അതെന്താ. എനിക്കു കൊമ്പുണ്ടോ?'

'കൊമ്പുണ്ടായിട്ടല്ല. ഞങ്ങടയൊക്കെ നോട്ടത്തിൽ പാപ്പിച്ചായൻ ഒരു കൊച്ചുദാവീദാ..'

ഗോലിയാത്തിനെ കൊന്ന ദാവീദ് വേദപുസ്തകത്തിലെ വീരനാണ്. പുതിയ കണ്ണുകളോടെയാണ് പാപ്പി അന്നയുടെ നേർക്കു നോക്കിയത്. അറിവു കുറവാണെങ്കിലും അവൾ പറഞ്ഞതു സ്തുതിയാണ്. അവളുടെ വാക്കുകളിൽ അവനു അഭിമാനം തോന്നി. പെട്ടെന്നു പുതിയൊരു ആശയം അവന്റെ മനസ്സിൽ ഉദിച്ചു.

'മറ്റുള്ളവരുടെ കാര്യം പറയണ്ടാ. അന്ന സ്വന്തം കാര്യം പറഞ്ഞാൽ മതി.'

'എന്താ പറയേണ്ടത്?'

'എന്നെ ഇഷ്ടമാണോ?'

പെട്ടന്നവളുടെ തൊണ്ട വരണ്ടു. വാക്കുകൾ തടഞ്ഞുനിന്നു.

'ചോദിച്ചതു കേട്ടില്ലേ?'

'പാപ്പിച്ചായനെ ആർക്കാ ഇഷ്ടമാകാത്തത്?'

'എന്നാ നിന്നെ ഞാൻ കെട്ടട്ടെ.'

അവളുടെ മുഖം പെട്ടെന്നു കുനിഞ്ഞു. ചുണയും ചൊടിയും വിട്ടൊഴിഞ്ഞതുപോലെ. മറുപടി പുറത്തു വന്നില്ല.

'ചോദിച്ചതു കേട്ടില്ലേ?'

'പാപ്പിച്ചായൻ എന്നെ കളിയാക്കുന്നോ?'

‘കളിയാക്കുകയല്ല. കാര്യമായിട്ടു പറഞ്ഞതാ.’

‘ആ ഭാഗ്യം എനിക്കു കിട്ടുമോ?’

‘ആർക്കാണു ഭാഗ്യമെന്നു ഇപ്പോൾ പറയാനൊക്കത്തില്ല.’

‘ഞങ്ങളു പാവങ്ങളാ.’

‘ഞങ്ങളു പണക്കാരല്ല. എന്നാലും നിന്നെ പട്ടിണിക്കിടാതെ നോക്കാം.’

‘അപ്പനോടു ചോദിക്കണ്ടേ?’

ചോദിക്കാം. അതിനു മുമ്പ് അന്നേടെ സമ്മതം വേണം.’

‘എനിക്കു സമ്മതമാ... ഒത്തിരി സമ്മതമാ....’

‘എന്നാൽ അതു തീരുമാനിച്ചു. ബാക്കികാര്യങ്ങളെല്ലാം മുറപോലെ നടക്കും. ഇപ്പോൾ വന്ന കാര്യം നടക്കട്ടെ. ഞാൻ വന്നതു തേങ്ങാ എണ്ണി എടുക്കാനാ. എന്റെ കൂടെ വാ ഞാൻ എണ്ണുന്നതു നോക്കിക്കോ.’

വീടിന്റെ വലതുവശത്ത് കൂനപോലെ കൂട്ടിയിട്ടിരിക്കുന്ന തേങ്ങാ എണ്ണിമാറ്റുന്ന ജോലിയിൽ അവൻ ഏർപ്പെട്ടു. മനസ്സിൽ കൂടി പാഞ്ഞ മിന്നൽപ്പിണരുണ്ടാക്കിയ മരവിപ്പിൽ നിന്നു മോചനം നേടാൻ അന്നയ്ക്കു കഴിഞ്ഞില്ല. പേടും കുരുടും ഒഴിവാക്കി വലിപ്പമുള്ള തേങ്ങാ എണ്ണിത്തിരിക്കുകയാണ് പാപ്പി. പക്ഷെ, അന്നയൊന്നും കാണുന്നില്ല. കൃഷ്ണമണിയ്ക്കു മുമ്പിൽ പാടപരന്നതുപോലെ. ആയിരമെത്തിയപ്പോൾ പാപ്പി എണ്ണൽ മതിയാക്കി. ‘ഇത്രേം മതി.’ ഇന്നുതന്നെ കാളവണ്ടി കൊണ്ടുവന്നു കൊണ്ടുപൊയ്ക്കോളാം. ഞാൻ രൂപായും കൊണ്ടു വൈകിട്ടു വരുമെന്നു അപ്പനോടു പറഞ്ഞേക്ക്.’

ഏതാനും നിമിഷങ്ങൾക്കു മുമ്പെടുത്ത തീരുമാനത്തെപ്പറ്റി ഒന്നും സൂചിപ്പിക്കാതെയാണ് അവൻ മടങ്ങുന്നത്. സ്നേഹം നിറഞ്ഞ ഒരു നോട്ടം പോലും അന്നയ്ക്കു കിട്ടിയില്ല. താൻ കേട്ടതു ശരിയാണോ? കണ്ടതു കിനാവാണോ?

കാളവണ്ടിയുമായി ചെന്ന് കീവറീതു ചേട്ടനുമായി കണക്കു പറഞ്ഞപ്പോൾ പലകത്തട്ടിയുടെ പിന്നിൽ നിന്ന അന്നയെ അവൻ കാണാതിരുന്നില്ല. പക്ഷെ, പരിചയഭാവം ഒട്ടും കാട്ടാതെ അവൻ ഇടപാടുകൾ തീർത്തു. ആശയോടെ അവനെത്തന്നെ നോക്കുന്ന രണ്ടു കണ്ണുകൾ പിന്നിലുണ്ടെന്നു മനസ്സിലാക്കിക്കൊണ്ടു തന്നെയാണവൻ മടങ്ങിയത്.

കിണറു സ്ഥാനം കണ്ടാൽ കുഴിക്കണം. വെള്ളം കാണുന്നതുവരെ കുഴിക്കണം. അതാണവന്റെ പ്രമാണം.... കൊപ്രാത്തട്ടിയിൽ തേങ്ങാ ഇറക്കിയതിനുശേഷം പാപ്പി നേരെ പോയതു പഴയവീട്ടിലേക്കാണ്.

‘എന്താ പാപ്പി. നിന്നെ കണ്ടിട്ടു കൊറേ നാളായല്ലോ. തോമസുകുട്ടി ഇല്ലാത്തതു കൊണ്ടാണോ നീ ഇങ്ങോട്ടു വരാത്തത്?’

കുഞ്ഞാണ്ടമ്മ പരിഭവം പറഞ്ഞു.

‘അതൊന്നുമല്ലമ്മച്ചീ. അപ്പൻ കിടപ്പിലാണെന്നറിയാമല്ലോ? എല്ലാ ജോലീം എന്റെ തലേലാ. അതാ നേരം കിട്ടാത്തത്.’

‘അതെനിക്കറിയാം. നിനക്കു വെശക്കുന്നോ? വല്ലോമെടുക്കട്ടേ.’

‘ഇപ്പം വേണ്ടാ. ഇപ്പം അമ്മച്ചിയോടൊരു കാര്യം പറയാനാ ഞാൻ വന്നത്.’

‘എന്താ?’

‘ഞാൻ പെണ്ണുകെട്ടിയാലോന്നാലോചിക്കുകാ. അമ്മച്ചിയുടെ അഭിപ്രായമെന്താ?’

‘എതിരു പറയാനൊന്നുമില്ല. പെണ്ണുകെട്ടാനുള്ള പ്രായമൊക്കെ നിനക്കായി. ഞാൻ ആലോചിക്കണോ?’

‘അതു പറയാനാ ഞാൻ വന്നത്. പെണ്ണിനെ ഞാൻ കണ്ടുവെച്ചിട്ടുണ്ട്. അമ്മച്ചി ചാക്കോച്ചനപ്പച്ചനോടു പറഞ്ഞ് അത് നടത്തിത്തരണം.’

‘നീ മിടുക്കനാണല്ലോ. ഞങ്ങളുടെ പണീം കൊറച്ചല്ലോ. ആട്ടെ പെണ്ണേതാ?’

‘അമ്മച്ചിക്കാളിനെ അറിയാം. കീവറീതുചേട്ടന്റെ മോൾ അന്ന.’ പറയുമ്പോൾ പതിവില്ലാത്ത നാണം അവന്റെ മുഖത്തു പ്രകടമായിരുന്നു.

‘ഓ നമ്മുടെ കീവറീതിന്റെ മകൾ അന്ന!’ അറിയാം. അവൾ മിടുക്കത്തിയാ. നിനക്കു പറ്റിയ പെണ്ണാ. പക്ഷെ ഒരു കൊഴപ്പമുണ്ട്.’

‘അതെന്താ?’

‘സ്ത്രീധനപ്പണം വലുതായൊന്നും കിട്ടത്തില്ല.’

‘അതു സാരമില്ല. കിടപ്പായതുകൊണ്ട് ഞാൻ പറേന്നത് അപ്പൻ കേക്കും.’

‘എന്നാ ഞാനിവിടെപ്പറയാം. നീ വിഷമിക്കേണ്ടാ. ഇതു നടക്കും.’

കുഞ്ഞാണ്ടമ്മയുടെ വാക്കിൽ വിശ്വാസമർപ്പിച്ചു കൊണ്ടു പാപ്പി മടങ്ങി.

# അറിവടയാളം



### 3. ആദർശനിഷ്ഠനായ വ്യക്തി

സ്വാർത്ഥപരമായ താല്പര്യങ്ങൾ ഒന്നും ഇല്ലാത്തവർക്കുമാത്രമേ ആദർശങ്ങളും മൂല്യങ്ങളും മുറുകെപ്പിടിക്കാൻ കഴിയൂ. പലരും “ഹിഡൻ അജൻഡാകളുമായി”ട്ടാണ് സേവനരംഗത്തെത്തുന്നത്. വിഷയങ്ങൾ വളച്ചൊടിയ്ക്കുന്നതിനൊ, വക്രത കാട്ടുന്നതിനൊ, തിരുമുമ്പിൽ സേവ നടത്തുന്നതിനൊ ഒന്നും അവർക്കു പ്രയാസമില്ല. അവർ സമൂഹത്തിൽ അംഗീകാരം നേടിയെന്നും വരാം. പ്രശസ്തിയും പ്രസിദ്ധിയും ആർജ്ജിക്കുകയും ചെയ്യാം. എന്നാൽ കുറച്ചു കഴിയുമ്പോൾ അവരുടെ ചെമ്പു തെളിയും; ഒളിമങ്ങുകയും ചെയ്യും. എന്നാൽ ആദർശനിഷ്ഠയുള്ളവരും മൂല്യ ബോധമുള്ളവരുമായ വ്യക്തികൾ എക്കാലത്തും ആദരിക്കപ്പെടും.

മറ്റുള്ളവരെ പ്രീതിപ്പെടുത്താൻ വേണ്ടി അഭിപ്രായങ്ങൾ പ്രകടിപ്പിക്കുകയോ മാറ്റിമറിക്കുകയോ ചെയ്യുന്ന ആളല്ലായിരുന്നു ജോർജച്ചൻ. തന്റെ അഭിപ്രായം ആരുടെ മുമ്പിലും അവതരിപ്പിക്കും. മറ്റുള്ളവരുടെ ഇഷ്ടമൊ അനിഷ്ടമൊ ആയിരുന്നില്ല അച്ചന്റെ പരിഗണനയിൽ. ആർജ്ജവത്വം ഉള്ള വ്യക്തികൾക്കു മാത്രമെ അപ്രകാരം ഉറച്ചു നിൽക്കാൻ കഴിയൂ. അനാസക്തി ഒരു സുകൃതമാണ്. അധികംപേർക്കും അപ്രാപ്യമായി അതു നിലനിൽക്കുന്നു. എന്നാൽ ജോർജച്ചൻ ജീവിതലാളിത്യത്തിന്റെ പര്യായമായി കഴിഞ്ഞതുകൊണ്ട് ഒന്നിനെപ്പറ്റിയും ആർത്തിയൊ ആവേശമൊ പ്രകടിപ്പിച്ചില്ല. തന്റേതായ പരിമിത വൃത്തത്തിൽ നിറഞ്ഞ സംതൃപ്തിയോടെ കഴിയാൻ ഇഷ്ടപ്പെട്ട വ്യക്തിയായിരുന്നു.



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

12

2010 നവംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*വളരെ കാര്യങ്ങൾ കാണുന്നതിലല്ല, ഓരോ കാര്യവും ബുദ്ധിപൂർവ്വം കാണുന്നതിലാണ്, അനുഭവത്തിന്റെ മൂല്യം.*

– സർ വില്യം ഓസ്‌ലർ

## വാരാന്ത്യ ലോകം



**ഇ**ന്ത്യയ്ക്ക് ഐക്യരാഷ്ട്ര സഭയിൽ സ്ഥിരാംഗത്വം നൽകുന്ന കാര്യത്തിൽ പിൻതുണ നൽകുമെന്ന് ബരാക് ഒബാമ. ചൈനയും പിൻതുണയ്ക്കുമ്പോൾ പാകിസ്താനു വിയോജിപ്പ്.



**കാ**ർഗിൽ യുദ്ധവീരന്മാർക്കും വിധവകൾക്കും വിഭാവനം ചെയ്ത ആദർശ് ഫ്ളാറ്റിന്റെ പേരിലുണ്ടായ ആരോപണം സി.ബി.ഐ അന്വേഷിക്കുമെന്ന് പ്രതിരോധമന്ത്രി എ.കെ.ആന്റണി. വിവാദത്തെ തുടർന്ന് മഹാരാഷ്ട്ര മുഖ്യമന്ത്രി അശോക് ചവാൻ രാജി വച്ചു. പൃഥിരാജ് ചവാൻ ചുമതലയേറ്റു.

**അ**ർജന്റീനയിൽ 1976 മുതൽ 83 വരെ പട്ടാളഭരണം നടത്തിയിരുന്ന ഏകാധിപതി എമിലോ മസേറ(85) നിര്യാതനായി. മൂപ്പതിനായിരത്തോളം പേർ ഈ ഏകാധിപതിയുടെ ഭരണകാലത്ത് കൊല്ലപ്പെട്ടിട്ടുണ്ട്.

**ഇ**ൻറർപോളിന്റെ സെക്രട്ടറി ജനറലായി റൊണാൾഡ് നോബിൾ (55) മൂന്നാം വട്ടവും തിരഞ്ഞെടുക്കപ്പെട്ടു. അഞ്ചുവർഷമാണ് കാലാവധി.

**മ്യാ**ന്മറിൽ പട്ടാളഭരണകൂടം പിൻതുണയ്ക്കുന്ന യൂനിയൻ സോളിഡാരിറ്റി ആൻഡ് ഡെവലപ്മെന്റ് പാർട്ടി വിജയിച്ചു.

**പ്ര**പഞ്ചോല്പത്തിക്കു പിന്നിലെ രഹസ്യം തേടുന്ന യൂറോപ്യൻ ഓർഗനൈസേഷൻ ഫോർ ന്യൂക്ലിയർ റിസർച്ചിന്റെ നേതൃത്വത്തിൽ നടന്നുവരുന്ന പരീക്ഷണത്തിൽ പ്രകാശവേഗത്തിൽ സഞ്ചരിക്കുന്ന ഊർജ്ജകണങ്ങളെ കൂട്ടിയിടിപ്പിച്ചു മഹാവിസ്ഫോടനത്തിനു തുല്യമായ സ്ഫോടനം സൃഷ്ടിച്ചതിൽ വിജയം. ഇതിന്റെ ഫലം പഠിക്കാൻ വർഷങ്ങൾ വേണ്ടിവരുമെന്ന് ശാസ്ത്രസമൂഹം.



**കോ**മൺവെൽത്ത് ഗെയിംസുമായി ബന്ധപ്പെട്ട അഴിമതി ആരോപണത്തിന്റെ പേരിൽ സംഘാടക സമിതി ചെയർമാൻ സുരേഷ് കൽമാഡി കോൺഗ്രസ് പാർലമെന്ററി പാർട്ടി സെക്രട്ടറി സ്ഥാനമൊഴിഞ്ഞു.

**പ്ര**സിഡന്റ് എന്ന നിലയിൽ ബരാക് ഒബാമ പരാജയമെന്ന് മുൻ പ്രസിഡന്റ് ജോർജ് ഡബ്ല്യു. ബുഷ്.

**മ**ക്കയിലെ കഅ്ബയുടെ സ്വർണ്ണവാതിലിന്റെ താക്കോൽ സൂക്ഷിപ്പുകാരൻ ശൈഖ് അബ്ദുൽ അസീസ് അൽ ശെയ്ബി(82) അന്തരിച്ചു. പ്രവാചകന്റെ കാലത്തുതന്നെ അൽ ശെയ്ബി ഗോത്രത്തിനാണ് കഅ്ബയുടെ താക്കോൽ സൂക്ഷിപ്പിനുള്ള അവകാശം ലഭിച്ചിരുന്നത്.

**വി**കസ്വര രാജ്യങ്ങളുടെ കൂട്ടായ്മയായ ജി 20 ഉച്ചകോടി ദക്ഷിണ കൊറിയൻ തലസ്ഥാനമായ സോളിൽ ആരംഭിച്ചു.

**ഹെ**യ്തി തലസ്ഥാനമായ പോർട്ടോപ്രിൻസിൽ കോളറ രോഗം സ്ഥിരീകരിച്ചു.

**ഇ**ന്ത്യൻ വംശജനായ കനേഡിയൻ നിവാസി പ്രൊഫ. വോൺ കൃഷ്ണ ഓന്റാറിയോ സെക്യൂരിറ്റീസ് കമ്മീഷന്റെ അദ്ധ്യക്ഷ സ്ഥാനത്തേക്ക്.

**ഉ**പാധികളോടുകൂടി മോചനം ആഗ്രഹിക്കുന്നില്ലായെന്ന് മ്യാൻമറിൽ ജനാധിപത്യപോരാട്ടം നടത്തുന്ന ഓങ് സാൻ സൂചിക്കുവേണ്ടി അഭിഭാഷകൻ പട്ടാളഭരണകൂടത്തെ അറിയിച്ചു.

എഡിറ്റോറിയൽ

# കസേരനിരത്തുകാരുടെ തിരക്കും തോമസ് ഐസക്കിന്റെ പരുമല സന്ദർശനവും



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**ത**ദ്ദേശസ്വയംഭരണസംവിധാനം നിലവിൽ വന്നു. അഞ്ഞൂറ്റിയറുപത്തിയഞ്ച് ഗ്രാമപഞ്ചായത്തുകളിൽ യു.എഡി.എഫും മൂന്നൂറ്റിനാല്പത്തിയെട്ടിടത്ത് എൽ.ഡി.എഫും ഭരണം നടത്തുന്നു. രണ്ടിടത്ത് ബി.ജെ.പിയും പതിനാലിടത്ത് ഇരുമുന്നണിയുടെയും പിൻതുണയോടെ സ്വതന്ത്രരും ഭരിക്കുന്നു. അമ്പത്തിയെട്ട് മുൻസിപ്പാലിറ്റികളിൽ നാല്പതിടത്ത് യു.ഡി.എഫും പതിനേഴിടത്ത് എൽ.ഡി.എഫും ഒരിടത്ത് സ്വതന്ത്രനും. നൂറ്റിനാല്പത്തിയേഴ് ബ്ലോക്കുകളിൽ എൺപത്തിയെട്ടിടത്ത് യു.ഡി.എഫിനാണ് ഭരണം. സംസ്ഥാന തെരഞ്ഞെടുപ്പ് കമ്മീഷൻ പ്രസിദ്ധീകരിച്ച കണക്കാണിത്. ഭരണഘടനയുടെ 73,74 ഭേദഗതിയനുസരിച്ച് തദ്ദേശ ഭരണസ്ഥാപനങ്ങൾക്ക് പ്രാദേശിക സർക്കാരിന്റെ ഉത്തരവാദിത്വമാണ് നിർവ്വഹിക്കുവാനുള്ളത്. സംസ്ഥാനബജറ്റിന്റെ നാല്പതുശതമാനം തുക ഈ ചെറുസർക്കാരുകളാണ് ചെലവഴിക്കേണ്ടത്. സാമൂഹിക നീതിയുടെ പേരിൽ സ്ത്രീകൾക്ക് അമ്പതുശതമാനം അവകാശമായി ലഭിച്ചിരിക്കുകയാണ്.

ഇത്രയേറെ പ്രസക്തിയുള്ള തദ്ദേശഭരണസ്ഥാപനങ്ങൾ കൈവിട്ടുപോയതിലുള്ള കണക്കെടുപ്പിലാണ് ഇടതുമുന്നണി സർക്കാർ. പിന്നാക്ക വിഭാഗത്തിന് വാരിക്കോരി നൽകിയപ്പോൾ ഇടത്തരക്കാരെ പാടെ അവഗണിച്ചു എന്നതാണ് ഈ പരാജയത്തിന്റെ പ്രധാന കാരണം. പാർട്ടിനേതൃത്വത്തിന്റെ ശരീരഭാഷയും മുഖ്യമന്ത്രിയുടെ ഗുളികൻ വാഴുന്ന നാവും കൂടിയായപ്പോൾ ഇരന്നുവാങ്ങിയ പരാജയമായിരുന്നു ഇടതുമുന്നണിക്ക് ലഭിച്ചതെന്നു വ്യക്തം.

പള്ളിയും പട്ടക്കാരനും രാഷ്ട്രീയത്തിൽ ഇടപെടുന്നത് ശരിയല്ലെന്നുള്ള കടുത്ത നിലപാടായിരുന്നു ഇടതുപക്ഷ നേതൃത്വത്തിനുണ്ടായിരുന്നത്. അത് അംഗീകരിക്കേണ്ട യാഥാർത്ഥ്യവുമാണ്. എങ്കിലും പറഞ്ഞുവന്നപ്പോൾ അതൊരു അപശകുനമായിപ്പോയി. ഈ വാദം നിയമസഭാ തെരഞ്ഞെടുപ്പു കാലത്തോ, ലോകസഭാ തെരഞ്ഞെടുപ്പു കാലത്തോ ആയിരുന്നുവെങ്കിൽ ഇത്ര കനത്ത തിരിച്ചടി ഏൽക്കേണ്ടിവരുമായിരുന്നില്ല. അഞ്ഞൂറോ അറനൂറോ വോട്ടുകൾ മാത്രമുള്ള പ്രാദേശിക തലത്തിലാണ് ഈ തർക്കത്തിന്റെ പ്രതിഫലനം ഉണ്ടായത്. സി.പി.എമ്മിന്റെ നേതൃത്വം ഇപ്പോൾ തിരിച്ചറിവിന്റെ വഴിയിലൂടെയാണ് സഞ്ചരിക്കുന്നത്. ആറു മാസത്തിനുള്ളിൽ നടക്കുന്ന നിയമസഭാ തെരഞ്ഞെടുപ്പിൽ പുതിയ നയം പ്രചരിപ്പിക്കുവാനുള്ള പരിശ്രമത്തിലാണ് പാർട്ടിനേതൃത്വം.

ന്യൂനപക്ഷങ്ങൾ അകന്നുകൊണ്ടിരിക്കുന്നു. അവരെ ചേർത്തുനിർത്തുന്നതിനുള്ള നയം നടപ്പിലാക്കിക്കൊണ്ടിരിക്കുകയാണ്. വിവിധ സംഘടനകളുമായും സഭയുടെ നേതാക്കളുമായും നേരിട്ട് സംവദിക്കുവാനും ആദ്യഘട്ടത്തിൽ അനൗദ്യോഗികമായും പിന്നീട് ഔദ്യോഗികമായും ചർച്ച നടത്തുക എന്നതാണ് സി.പി.എം. നേതൃത്വത്തിന്റെ തീരുമാനം. ആദ്യം ക്രൈസ്തവരെ സാന്ത്വനിപ്പിക്കണം. പിന്നീട് മുസ്ലീങ്ങളെ ആശ്വസിപ്പിക്കണം. ആ വോട്ടുകൾ നിർണ്ണായകമാണെന്നാണ് വിലയിരുത്തൽ.

തൃശൂർ ഭദ്രാസനാധിപൻ ഡോ.യൂഹാനോൻ മാർ മിലീത്തോസ് മെത്രാപ്പോലീത്തായുടെ പ്രതിബദ്ധതയെ വേണ്ടത്ര മുതലെടുത്തുകൊണ്ട് ഇടതുപക്ഷ ചായ്‌വ് വെളിപ്പെടുത്തുന്ന ഒരു ലേഖനം തെരഞ്ഞെടുപ്പിനു മുമ്പ് ദേശാഭിമാനി ദിനപത്രത്തിൽ പ്രസിദ്ധീകരിക്കുകയുണ്ടായി. മെത്രാപ്പോലീത്തായുടെ സംസാരത്തിൽനിന്നും തയ്യാറാക്കിയ ലേഖനമാണെന്നാണ് അടിക്കുറിപ്പ് നൽകിയിട്ടുള്ളത്. ആ ലേഖനത്തിൽ മെത്രാപ്പോലീത്തായുടേതല്ലാത്ത ചില നിരീക്ഷണങ്ങളും കൂട്ടിച്ചേർത്തിട്ടുണ്ടെന്ന് വായിക്കുമ്പോൾ ബോധ്യപ്പെടും. അദ്ദേഹത്തെക്കൊണ്ട് പടപ്പേൽ തല്ലിച്ചാൽ പടയോട്ടത്തിൽ വിജയിക്കുമെന്ന് പാർട്ടി പത്രാധിപർക്ക് ഒരു തോന്നൽ! പാവം സത്യക്രിസ്ത്യാനിയുണ്ടോ ദേശാഭിമാനി വായിക്കുന്നു. പുരോഹിതന്മാർ പറഞ്ഞാൽ വിശ്വാസികൾ വോട്ടു ചെയ്യുമോ എന്നൊരു ചോദ്യവും മെത്രാപ്പോലീത്ത ആ ലേഖനത്തിൽ ഉന്നയിച്ചിട്ടുണ്ട്. എന്നിട്ടും പത്രാധിപർ സാഹസത്തിനു മുതിർന്നു.

ക്രൈസ്തവ സമൂഹവുമായി അനൗദ്യോഗികമായി ചർച്ച തുടങ്ങിവയ്ക്കാം എന്ന തീരുമാനവുമായിട്ടാണ് സാമ്പത്തിക വിദഗ്ദ്ധൻ കൂടിയായ മന്ത്രി ഡോ.തോമസ് ഐസക് പരുമല സെമിനാരിയിൽ പ.പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായുടെ സ്ഥാനാരോഹണശുശ്രൂഷയിൽ പങ്കെടുക്കാനെത്തിയത്. തന്റെ പാർട്ടിക്ക് ഈ സഭയോട് വലിയ പ്രതിബദ്ധതയാണെന്നു തോന്നിപ്പിക്കുകയും ചെയ്യാം. പന്തം പന്തളത്തും ചെലവാകില്ലെന്നു അവിടെയെത്തിയപ്പോൾ മന്ത്രിക്കു ബോധ്യമായി. കെ.എം.മാണി, പി.ജെ.ജോസഫ്, മാത്യു ടി.തോമസ്, മോൻസ് ജോസഫ് തുടങ്ങിയുള്ള മുൻ മന്ത്രിമാരടക്കം മധ്യതിരുവിതാംകൂറിലെ എം.എൽ.എമാരുടെയും എം.പിമാരുടെയും ഒരു വലിയ നിരതന്നെ അവിടെയുണ്ട്.

ശുശ്രൂഷാവേളയിൽ പടിഞ്ഞാറോട്ട് തിരിയുന്നതു തന്നെ തങ്ങളെ കാണാനാണെന്ന് വെറുതെ തെറ്റിദ്ധരിച്ച കുറേ കൊച്ചു 'വലിയ നേതാക്കളും' അവിടെയുണ്ട്.

മുൻകൂട്ടി അറിയിക്കാതെ വരുന്നവനാണ് അതിഥി. രാഷ്ട്രീയ നേതാക്കളും സഭയെ സംബന്ധിച്ചിടത്തോളം അതിഥികളാണ്. അവർക്ക് സൗകര്യപ്രദമായ വിധത്തിൽ ഇരിപ്പിടം നൽകേണ്ടത് ആതിഥ്യമര്യാദയാണ്. ശുശ്രൂഷ തീരാറായപ്പോഴും അവർ വന്നുകൊണ്ടേയിരുന്നു. അവർക്കുവേണ്ടി മദ്ബഹായിൽ വരെ കസേര നിരത്തുമോ എന്നുള്ള ആശങ്ക ചിലർ പങ്കുവച്ചു.

പ്രായാധിക്യമുള്ള റമ്പാച്ചന്മാരും, കോർ എപ്പിസ്കോപ്പാമാരും വൈദികപ്രമുഖരും ആദ്യമധ്യാന്തം നിന്നുകൊണ്ട് ശുശ്രൂഷയിൽ പങ്കെടുക്കുമ്പോഴാണ് കുട്ടിനേതാക്കളുടെ ഈ കസേരകമ്പത്തിലെ അപകാതയെക്കുറിച്ച് ഓർത്തുപോയത്. വിശിഷ്ടാതിഥികൾ വിശുദ്ധ സ്ഥലത്ത് അല്പസമയം നിന്നുകൊണ്ട് ശുശ്രൂഷയിൽ പങ്കെടുക്കുന്നതിൽ ആദ്യം അപാകത കണ്ടത് സഭാംഗങ്ങളായ നേതാക്കന്മാരാണ്. മലങ്കര ഓർത്തഡോക്സ് സഭയെ സംബന്ധിച്ച് പരമോന്നതമായ ശുശ്രൂഷയാണിത്. യോഗ്യൻ എന്നർത്ഥം വരുന്ന 'ഓക്സിയോസ്' ചൊല്ലുന്നതിനുമുമ്പ് എത്രയോ സമയം ആത്മാർത്ഥമായ പ്രാർത്ഥന ആവശ്യമായിരുന്ന സന്ദർഭമായിരുന്നു അത്. വിരുന്നുഭവനത്തിലെപ്പോലെ വരുന്നവർക്കൊക്കെ കൈകൊടുത്തും സുഖക്ഷേമം അന്വേഷിച്ചും പാഴാക്കേണ്ട സമയമായിരുന്നുവോ അതെന്ന് സഭയിലെ രാഷ്ട്രീയനേതാക്കൾ ചിന്തിക്കുന്നത് നന്ന്.

മന്ത്രി തോമസ് ഐസക്കും ഒരു ആശംസ പറയുവാൻ ആഗ്രഹിച്ചിരുന്നു. അദ്ദേഹം വന്ന സമയം അതിനു പറ്റിയതുമായിരുന്നു. കാര്യവിചാരത്തോടെ സംസാരിക്കാൻ പ്രാപ്തിയുള്ള അദ്ദേഹം 'മലർപൊടിക്കാരന്റെ സ്വപ്ന'മെങ്കിലും പങ്കുവയ്ക്കുമായിരുന്നു. പള്ളിയും പട്ടക്കാരനുമൊന്നും തങ്ങൾക്ക് അനഭിമതരല്ലായെന്നു വരുത്തിത്തീർക്കാനുള്ള ഒരപൂർവ്വാവസരമാണ് മന്ത്രിക്ക് നഷ്ടപ്പെട്ടത്. പരുമല പള്ളിയിൽ ഇതിനു മുമ്പ് അദ്ദേഹം വന്നിട്ടുണ്ടോയെന്നറിയില്ല. സഭയുടേതായ പരിപാടികളിലൊന്നും ആ മുഖം കണ്ടതായി ഓർക്കുന്നില്ല. പരുമലയിൽ കണ്ട ജനസാഗരം പുതിയ ചില സമീപനങ്ങളിലേക്ക് അദ്ദേഹത്തെയും പാർട്ടിയേയും നയിക്കുമെന്നതിനു പക്ഷാന്തരമില്ല.

**പ്രഭാഷണം**

# എന്റെ ദേശത്തെ മലങ്കരസഭ അംഗീകരിച്ചിരിക്കുന്നു

**പ.ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവാ**



*എന്നെ സംബന്ധിച്ച് ചിന്തിക്കുമ്പോഴും മാനുഷിക ബുദ്ധിക്ക് അതീതമായ വിധത്തിൽ വലിയ ഒരു ഭാരം പരിശുദ്ധ സഭ പ്രതീക്ഷയോടെ ഏല്പിക്കുകയാണ്. അർഹതകൊണ്ടല്ല, ദൈവത്തിന്റെ നിയോഗം എന്ന സങ്കല്പത്തിലാണ് ഈ മഹാഭാരം ഏറ്റെടുക്കുവാൻ ഞാൻ കീഴ്പ്പെട്ടത്. ദൈവീക പ്രചോദനത്തിനു സ്വയം കീഴ്പ്പെടുവാൻ ഇടയായി എന്ന് പറയുന്നതാണ് ശരി. നിങ്ങളുടെ പ്രാർത്ഥന, സഹകരണം, പിൻതുണ ഇതൊക്കെയും ഞാൻ ആവശ്യപ്പെടുന്നു. അപേക്ഷിക്കുന്നു. ഒരു സാധാരണ ഉത്തരവാദിത്വം അല്ലാ ഇതെന്നുള്ളത് നിങ്ങൾക്കറിയാമല്ലോ. ഞാൻ ചിലപ്പോഴൊക്കെ സ്വയം ഇരുന്നു ചിന്തിക്കാറുണ്ട്, എന്തിനു വേണ്ടിയാണ് ദൈവം ഇപ്രകാരമുള്ള ഒരു നിയോഗം നിസ്സാരനായിരിക്കുന്ന എന്നെ ഏല്പിക്കുവാൻ ഇടയായത്. പല കാരണങ്ങൾ ആലോചിച്ചപ്പോൾ കണ്ടെത്തി.*

**കേ**വലം നാല്പത്തിയെട്ടുമണിക്കൂറുകൊണ്ട് എനിക്ക് ഏറ്റവും ഹൃദയസ്പർശിയായ ഒരു സ്വീകരണമാണ് ഇവിടെ നൽകിയിരിക്കുന്നത്. ഭദ്രാസനകേന്ദ്രത്തിൽ വച്ചു നടക്കുന്ന ഈ സമ്മേളനം ക്രമീകരിച്ചവരോടുള്ള നന്ദിയും സ്നേഹവും അറിയിക്കട്ടെ.

ബലഹീനനും നിസാരനുമായിരിക്കുന്ന എന്നെ ദൈവത്തിന്റെ പ്രത്യേക നിയോഗത്താൽ വളരെ ഭാരമേറിയ ഒരു ചുമതല ഏല്പിച്ചിരിക്കുന്നു. ആട്ടിടയനായി, ആടുകളെ മേയിച്ചു നടന്ന ദാവീദിനെ വിളിച്ചുവരുത്തി ചില ചുമതലകൾ ശമുവേൽ പ്രവാചകൻ ഏൽപിക്കപ്പെട്ടത് ഇത്തരുണത്തിൽ ഓർമ്മവരുന്നു. യിസ്രായേൽ ജാതിയുടെ നേതാവായി നല്ലതുപോലെ സംസാരിക്കാൻ പോലും കഴിവില്ലാത്ത, വിക്കുണ്ടായിരുന്ന മോശയെയും വിളിച്ച് ചില ഉത്തരവാദിത്വങ്ങൾ ഏല്പിക്കുകയുണ്ടായി. ഇവിടെയൊക്കെ അവരുടെ നിസ്സഹായതയും നിസംഗതാഭാവവുമൊക്കെ അവർ വെളിപ്പെടുത്തുന്നുണ്ട്. അവരൊക്കെ ദൈവത്തിന്റെ വലിയ കരുണയാൽ ഉന്നതമായ ഉത്തരവാദിത്വങ്ങൾ പരമാവധി ഭംഗിയായി പൂർത്തീകരിക്കുന്നത് നമ്മൾ വേദപുസ്തകത്തിൽ കാണുന്നു.

എന്നെ സംബന്ധിച്ച് ചിന്തിക്കുമ്പോഴും മാനുഷിക ബുദ്ധിക്ക് അതീതമായ വിധത്തിൽ വലിയ ഒരു ഭാരം പരിശുദ്ധ സഭ പ്രതീക്ഷയോടെ ഏല്പിക്കുകയാണ്. അർഹതകൊണ്ടല്ല, ദൈവത്തിന്റെ നിയോഗം എന്ന സങ്കല്പത്തിലാണ് ഈ മഹാഭാരം ഏറ്റെടുക്കുവാൻ ഞാൻ കീഴ്പ്പെട്ടത്. ദൈവീക പ്രചോദനത്തിനു സ്വയം കീഴ്പ്പെടുവാൻ ഇടയായി എന്ന് പറയുന്നതാണ് ശരി. നിങ്ങളുടെ പ്രാർത്ഥന, സഹകരണം, പിൻതുണ ഇതൊക്കെയും ഞാൻ ആവശ്യപ്പെടുന്നു. അപേക്ഷിക്കുന്നു.

ഒരു സാധാരണ ഉത്തരവാദിത്വം അല്ലാ ഇതെന്നുള്ളത് നിങ്ങൾക്കറിയാമല്ലോ. ഞാൻ ചിലപ്പോഴൊക്കെ സ്വയം ഇരുന്നു ചിന്തിക്കാറുണ്ട്, എന്തിനു വേണ്ടിയാണ് ദൈവം ഇപ്രകാരമുള്ള ഒരു നിയോഗം നിസ്സാരനായിരിക്കുന്ന എന്നെ ഏല്പിക്കുവാൻ ഇടയായത്. പല കാരണങ്ങൾ ആലോചിച്ചപ്പോൾ കണ്ടെത്തി. കുന്നംകുളത്തുനിന്നുമുണ്ടായിട്ടുള്ള പൂർവ്വീകപിതാക്കന്മാരുടെ സൗഹൃദ സുകൃത ബന്ധത്തിന്റെ പശ്ചാത്തലത്തിൽ അവരുടെ പ്രാർത്ഥനയും അവർ മുഖാന്തിരമായുള്ള ദൈവാനുഗ്രഹവും ലഭിക്കുന്നുവെന്ന് ചിന്തിക്കുവാൻ ഞാൻ ധൈര്യപ്പെടുകയാണ്. ഒന്ന്, ദൈവത്തിന്റെ നിയോഗം. രണ്ട്, പൂർവ്വപിതാക്കന്മാരുടെ അനുഗ്രഹം ഇതിനുപിന്നിലുണ്ട് എന്നു ഞാൻ കരുതുന്നു. പ്രായോഗികമായിട്ട് എനിക്കു തോന്നിയത് കുന്നംകുളം ദേശത്തിന് മലങ്കര സഭയിൽ ലഭിച്ച അംഗീകാരം കൂടിയാണിത്.

സഭയോടുള്ള നമ്മുടെ ബന്ധത്തിന്റെ തീവ്രത മലങ്കര സഭയിൽ സ്വീകരിക്കപ്പെട്ടിരിക്കുന്നു. നാം പലപ്പോഴും നമ്മുടേതായ ഒരു സംസ്കാര രീതിയിലാണ് സംസാരിക്കാറുള്ളത്, പെരുമാറുന്നത്, ഇടപെടുന്നത്. അത് മലങ്കര സഭയെ സംബന്ധിച്ചിടത്തോളം അവർക്കത് സ്വീകാര്യമാണ് എന്നാണ് ഈ തെരഞ്ഞെടുപ്പിൽ എനിക്കു തോന്നിയത്. ദൈവത്തിന്റെ നിയോഗവും പൂർവ്വപിതാക്കന്മാരുടെ അനുഗ്രഹങ്ങളും അതുപോലെ കുന്നംകുളം ദേശത്തിന്റെ പ്രത്യേകതയും ഇവിടെ വളരെ പ്രധാനപ്പെട്ട ഘടകങ്ങളായിട്ട് എനിക്കു തോന്നിയിട്ടുണ്ട്. മലങ്കര സഭയ്ക്ക് എടുത്തുപറയത്തക്കവണ്ണം ഒന്നും നാം പ്രവർത്തിച്ചുവെന്ന് ചൂണ്ടിക്കാണിക്കുവാനൊന്നുമില്ലായിരുന്നു. ഇരിക്കാൻ ഒരിടം ഉണ്ടായതൊഴിച്ചാൽ മറ്റു പല സ്ഥലങ്ങളിലും ഒത്തിരിയൊത്തിരി സ്ഥാപനങ്ങളും ഒത്തിരിയൊത്തിരി പ്രസ്ഥാനങ്ങളും കെട്ടിപ്പടുത്തിട്ടുണ്ട്. എന്നാൽ അത്തരത്തിലുള്ള അവകാശവാദങ്ങൾ നമുക്കില്ല. ഒന്നുമില്ലാത്ത ഒരു ഭദ്രാസനം എന്നു വിളിക്കപ്പെടുമ്പോഴും ഈ ദേശത്തിന്റെ പ്രത്യേകത മലങ്കര സഭയ്ക്ക് സ്വീകാര്യമാണ് എന്നുള്ളതാണ്.

നാം പലപ്പോഴും തീവ്രമായി സംസാരിക്കാറുണ്ട്, പരുക്കൻ സ്വഭാവത്തിൽ പെരുമാറാറുണ്ട്. എങ്കിലും സഭയോട് സ്നേഹമുള്ളവരും ഭക്തിയുള്ളവരുമാണ് കുന്നംകുളം ദേശത്തിലുള്ളവർ. അതാണ് മുഖമുദ്രയെന്ന് മലങ്കര സഭയ്ക്ക് പല സന്ദർഭങ്ങളിലും തോന്നിയിട്ടുണ്ട്.

ആത്മാർത്ഥതയോടെ നാം നമ്മുടെ ജോലികൾ ചെയ്യും, ആത്മാർത്ഥതയോടെ ഇടപെടും. സംസാരിക്കും എന്നുള്ളത് മലങ്കരസഭയിൽ സ്വീകരിക്കപ്പെടുന്ന സത്യമായി എന്നു തോന്നിയിട്ടുണ്ട്. പുറത്തുനിന്നും ആരെങ്കിലും ഇങ്ങോട്ടു വരുമ്പോൾ ഞാൻ ചിലപ്പോഴൊക്കെ സ്വയം വിഷമിക്കാറുണ്ട്. നമ്മുടെ പെരുനാളുകൾ, നമ്മുടെ വിവാഹ ചടങ്ങുകൾ നമ്മുടേതായ മറ്റു പല കാര്യങ്ങളും അവർ ചോദിച്ചറിയും. ഒരു മറയും കൂടാതെ കുട്ടികൾ പറയുന്നതുപോലെ ഞങ്ങൾ പറയും. നമ്മുടെ സംസാരത്തിന്റെ ശൈലി, ആരും കേൾക്കാത്ത ചില പദപ്രയോഗങ്ങൾ നമ്മിൽ നിന്ന് നമ്മളറിയാതെ പുറത്തുവരും. അതൊക്കെ മറ്റുള്ളവർ സന്തോഷത്തോടെയാണെങ്കിലും കളിയാക്കാറുണ്ട്.

ബാവായ്ക്ക് തീറ്റ കൊടുത്തോ എന്നൊരു ചോദ്യം ഇ



*മലങ്കരസഭയിൽ ആദ്യത്തെ സ്വീകരണം സ്വന്തം വീട്ടിൽ നിന്ന്, അഥവാ ഭദ്രാസനത്തിൽ നിന്ന്, അഥവാ അരമനയിൽ നിന്നായിരിക്കണമെന്ന് എനിക്കും ആഗ്രഹമുണ്ടായിരുന്നു. ഇതുവരെയും ഒരു സ്വീകരണത്തിലും ഞാൻ പങ്കെടുത്തിട്ടില്ല. ഏറെ സ്വീകരണത്തോട് യോജിക്കാനും കഴിയില്ല. എന്റെ സ്വന്തം വീടെന്നു ഞാൻ കരുതുന്നിടത്ത് ആഹാരം പാകം ചെയ്യുന്ന ആളും അക്കൗണ്ട് എഴുതുന്ന കുട്ടിയും, ഇവിടമെല്ലാം തൂത്തുവാരി വൃത്തിയാക്കുന്ന സാറാമ്മയേട്ടത്തിയുമൊക്കെ നൽകുന്ന സ്വീകരണം ഏറ്റുവാങ്ങിയതിനുശേഷം മതി മറ്റെവിടെനിന്നും ലഭിക്കുന്ന സ്വീകരണം എന്നു ഞാൻ ആഗ്രഹിച്ചു. വിലപ്പെട്ട ഒരു സ്വീകാര്യതയാണ് ഞാൻ ഇവിടെ കാണുന്നത്.*

വിടെ നിന്നും ഉണ്ടായി എന്ന് അവിടെയുള്ളവർ കേട്ടെന്നുള്ളതാണ് ആദ്യം ഞാൻ കേട്ട പ്രയോഗം. അന്നത്തെ ബാവ തിരുമേനി ഇവിടെ വന്നു. അന്ന് ആ ചുമതല ഏല്പിച്ചവരെ ചുമതലക്കാർ വിളിച്ചു ശകാരിക്കുകയാണ്, എടാ ബാവായ്ക്ക് തീറ്റ കൊടുത്തോ എന്ന് ചോദിച്ചുവെന്നാണ് പറയുന്നത്. എന്നാൽ ഞാൻ കേട്ടിട്ടില്ല. അവിടെയുള്ളവർ അങ്ങനെ പറയാറുണ്ട്. മറ്റൊരു സന്ദർഭത്തിൽ നമ്മുടെ ആളുകൾ അവിടെ ചെന്ന് പഴയ സെമിനാരി എല്ലാം കണ്ടുനിന്നപ്പോൾ ലീഡർ വിളിച്ചുകൂകുകയാണ് എടാ പട്ടി വേഗം വണ്ടിക്കകത്തോട്ട് കയറ്. സെമിനാരിയിലെ മാനേജർ അച്ചൻ എന്നോടു ചോദിച്ചു. നിങ്ങളുടെ നാട്ടിലെ മനുഷ്യരെ പട്ടിയെന്നാണോ വിളിക്കുന്നത്. അതൊക്കെ ഞങ്ങളുടെ മനസ്സിലുള്ള വികാരങ്ങൾ മറയുമില്ലാതെ പ്രകടിപ്പിക്കുന്ന സംസാരങ്ങളാണ്. ആർത്താറ്റ് പള്ളിയിലെ നോമ്പുകാലത്തെ കുറിച്ച് ചോദിക്കാറുണ്ട്. ഒരു ദിവസത്തിലെ ഏഴു യാമത്തിലും പ്രാർത്ഥന നടത്തുമെന്നു കേൾക്കുമ്പോഴാണ് അവർ വല്ലാതെ അത്ഭുതപ്പെടുന്നത്. ഏഴു യാമത്തിൽ പ്രാർത്ഥന നടത്തുമോ. പണ്ട് അത് വിപുലമായിരുന്നു. ഇപ്പോൾ ചെറിയ തോതിലാണെങ്കിലും ചിട്ടയോടെ നടത്തുന്നുണ്ട്. അതുപോലെ നമ്മുടെ ഓരോ വിഷയങ്ങളെക്കുറിച്ചും അവർ ചോദിച്ചറിയും. ഒരു മറവും കൂടാതെ നമ്മൾ ഉള്ളതങ്ങു പറയാൻ തുടങ്ങും. ഇവിടെയുള്ളവർക്കെല്ലാം ഇതുപോലെയുള്ള അനുഭവം ഉണ്ടായിട്ടുണ്ട്- ഇതൊക്കെ പറയുന്നത് നമുക്ക് സഭയോട് തീവ്രമായ ഭക്തിയുണ്ട്. മറയില്ലാത്ത സംസാരമുണ്ട്. അതൊക്കെ ആത്മാർത്ഥതയോടെ ചെയ്യുന്നുവെന്നുള്ളത് നമുക്കു ലഭിച്ചിട്ടുള്ള മുഖമുദ്രയാണ്.

ദൈവം ചുമക്കാൻ പ്രയാസമുള്ള ഒരു ഭാരം ഏല്പിച്ചിരിക്കുന്നു. നിങ്ങളുടെ പ്രാർത്ഥനയാണ് ഞാൻ കൂടുതൽ ആവശ്യപ്പെടുന്നത്. ഈ വലിയ ഭാരം ചുമക്കാൻ ഞാൻ പ്രാപ്തനല്ലെന്നറിയാം. എന്നാൽ കഴിഞ്ഞകാല പിതാക്കന്മാരുടെ അനുഗ്രഹവും ദൈവത്തിന്റെ കരുണയും നിങ്ങളുടെ പ്രാർത്ഥനയും മാത്രം ശരണപ്പെട്ടുകൊണ്ട് ഏതാനും മണിക്കൂറുകൾകൊണ്ട് ഇപ്രകാരം ഒരു സ്വീകരണം സംഘടിപ്പിച്ച ഓരോരുത്തരോടുമുള്ള എന്റെ സ്നേഹവും നന്ദിയും അറിയിക്കുകയാണ്.

മലങ്കരസഭയിൽ ആദ്യത്തെ സ്വീകരണം സ്വന്തം വീട്ടിൽ നിന്ന്, അഥവാ ഭദ്രാസനത്തിൽനിന്ന്, അഥവാ അരമനയിൽ നിന്നായിരിക്കണമെന്ന് എനിക്കും ആഗ്രഹമുണ്ടായിരുന്നു. ഇതുവരെയും ഒരു സ്വീകരണത്തിലും ഞാൻ പങ്കെടുത്തിട്ടില്ല. ഏറെ സ്വീകരണത്തോട് യോജിക്കാനും കഴിയില്ല. എന്റെ സ്വന്തം വീടെന്നു ഞാൻ കരുതുന്നിടത്ത് ആഹാരം പാകം ചെയ്യുന്ന ആളും അക്കൗണ്ട് എഴുതുന്ന കുട്ടിയും, ഇവിടമെല്ലാം തൂത്തുവാരി വൃത്തിയാക്കുന്ന സാറാമ്മയേട്ടത്തിയുമൊക്കെ നൽകുന്ന സ്വീകരണം ഏറ്റുവാങ്ങിയതിനുശേഷം മതി മറ്റെവിടെനിന്നും ലഭിക്കുന്ന സ്വീകരണം എന്നു ഞാൻ ആഗ്രഹിച്ചു. വിലപ്പെട്ട ഒരു സ്വീകാര്യതയാണ് ഞാൻ ഇവിടെ കാണുന്നത്. ദൈവത്തിലാശ്രയിച്ച് മുന്നോട്ടു പോകുവാൻ തക്കവണ്ണം ഇടയാകട്ടെ. നിങ്ങൾ പ്രാർത്ഥിക്കുക. മറ്റൊന്നും ഞാൻ നിങ്ങളിൽ നിന്നും ആവശ്യപ്പെടുന്നില്ല.

മലങ്കര സഭയ്ക്ക് ഇവ്വിധത്തിലുള്ള ഒരു സേവനം ചെയ്യുവാൻ തക്കവണ്ണം ദൈവത്തിന്റെ കരുണയുണ്ടെങ്കിൽ അതു സാധ്യമായിത്തീരും. ഈ ദേശത്തിന്റെ പാരമ്പര്യവും പൂർവ്വീകതയും നമുക്ക് നിലനിർത്താം. മലങ്കരസഭയ്ക്ക് അഭിമാനിക്കത്തക്ക രണ്ടു തിരുമേനിമാർ ഇവിടെനിന്നുണ്ടായിട്ടുണ്ട്. അഭിവന്ദ്യ യൂലിയോസ് തിരുമേനിയും ഇപ്പോൾ ഇവിടെനിന്നുമുണ്ടായിട്ടുണ്ട്.

*ശേഷം പത്താം പേജിൽ*

# അപ്രതിരഥനായ വട്ടക്കുന്നേൽ ബാവ



*മലങ്കര സഭയിലെ പ്രഗത്ഭവേദശാസ്ത്ര പ്രവീണരും, ഒന്നാംകിട സുറിയാനി ഭാഷാപണ്ഡിതരും, വിശ്വാസ ധീരരും തപോധനരും ശ്രേഷ്ഠ മല്പാന്മാരും ആയിരുന്ന അഭിവന്ദ്യരായ വട്ടശ്ശേരിൽ ദീവന്നാസിയോസ് തിരുമേനി, ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ തിരുമേനി, പാമ്പാടി മാർ ഗ്രിഗോറിയോസ് തിരുമേനി, മലങ്കര സഭയുടെ ഗമാലിയേൽ എന്നറിയപ്പെട്ടിരുന്ന ചെറിയമഠത്തിൽ സ്കറിയ മല്പാനച്ചൻ എന്നിവരുമായുള്ള സന്തത സഹവാസം സ്മര്യപുരുഷനെ മലങ്കര ഓർത്തഡോക് സ് സഭയുടെ പ്രോജ്വല പൗരുഷഗോപുരമാക്കിത്തീർത്തു. അപ്രകാരം Heredity And Enviornment work together to make a man great എന്നുള്ളത് അന്വർത്ഥമായി.*

പ്രൊഫ.ഡോ.എം.പി.ചാക്കോ

**ദീ**ർഘനാൾ പൗരസ്ത്യ കാതോലിക്കയും മലങ്കര മെത്രാപ്പോലീത്തായും ആയി മലങ്കര സഭയെ മേയിച്ചു ഭരിക്കുകയും, സത്യവിശ്വാസസംരക്ഷണത്തിനും, സഭയുടെ സ്വാതന്ത്ര്യത്തിന്റെ അന്യൂനമായ നിലനില്പിനും വേണ്ടി അടരാടുകയും, ഈ സഭയുടെ പ്രവർത്തനത്തിനും കേരളത്തിനു പുറത്തും, ഭാരതത്തിന്റെ അതിർത്തിക്കപ്പുറത്തേക്കും വ്യാപിപ്പിച്ച് ഈ സഭയുടെ അപ്പോസ്തോലികാടിസ്ഥാനത്തെക്കുറിച്ചും, പഴമയെക്കുറിച്ചും, പാരമ്പര്യത്തെക്കുറിച്ചും, ലോകം എമ്പാടും പ്രചരിപ്പിക്കുകയും ചെയ്ത കർമ്മധീരനും, തപോനിഷ്ഠനും ഉത്തമ ഇടയനും ആയിരുന്നു വട്ടക്കുന്നേൽ തിരുമേനി അഥവാ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കോസ്.

ഏകദേശം പത്തുവർഷക്കാലം രോഗിയായി കിടക്കുകയും, തന്മൂലം സ്വമനസ്സാ സ്ഥാനത്യാഗം ചെയ്ത് സ്വസ്ഥനായി കഴിയുകയും ചെയ്തിരുന്ന പരിശുദ്ധ തിരുമേനി 1996 നവംബർ 8-ാം തീയതി വെള്ളിയാഴ്ച ഇഹലോകവാസം വെടിഞ്ഞു. മഹാനായ നെപ്പോളിയൻ ബോണപ്പാർട്ടിന്റെ പട്ടാളവ്യൂഹത്തിൽ പെട്ടിരുന്ന ഒരു പട്ടാളക്കാരൻ യുദ്ധത്തിൽ മുറിവേറ്റ് ആശുപത്രിയിൽ ആക്കപ്പെട്ടപ്പോൾ, ഒരു സ്നേഹിതൻ കാണുവാനായി ചെന്നു, സംസാരമധ്യേ പറഞ്ഞു 'നിന്റെ നെപ്പോളിയൻ വലിയ മഹാനാണ്. എന്നാൽ ഞാൻ ഇതുവരെ അദ്ദേഹത്തെ കണ്ടിട്ടില്ല.' ഉടനെ തന്നെ മുറിവേറ്റുകിടന്ന പട്ടാളക്കാരൻ പറഞ്ഞു cut my heart when I die, you will see Nepolian there. ഏവംവിധം, മലങ്കരസഭയുടെ ഓരോ മക്കളും പറയും, ഞങ്ങളുടെ ഹൃദയങ്ങളിൽ വട്ടക്കുന്നേൽ തിരുമേനി സജീവനായി സ്ഥിതി ചെയ്യുന്നു എന്ന്.

Heredity supplies the raw material, culture supplies the design while family is the craftsman. അതിപുരാതനമായ കോട്ടയം വട്ടക്കുന്നേൽ തറവാട്ടിൽ ദിവ്യശ്രീ കുര്യൻ കത്തനാരുടെയും, പുകൾപെറ്റ ഒളശ്ശ പുളിക്കപറമ്പിൽ മറിയാമ്മയുടെയും ഓമനപുത്രനായി തിരുമേനി 1907 മാർച്ച് 27-ാം തീയതി ഭൂജാതനായി. തന്നിമിത്തം ഉന്നത സംസ്കാരത്തിന്റെയും, അത്യുൽകൃഷ്ട പാരമ്പര്യങ്ങളുടെയും അനന്തരാവകാശിയും കാവൽഭടനുമായി ബാല്യകാലം നയിച്ച സ്മര്യപുരുഷൻ 1945ൽ ശെമ്മാശുപട്ടവും 1946ൽ കശീശാപട്ടവും, 1950ൽ വൈദീക സെമിനാരി പ്രിൻസിപ്പൽ സ്ഥാനവും, 1951ൽ റമ്പാൻ സ്ഥാനവും, 1953ൽ മെത്രാൻ പട്ടവും, 1975 ഒക്ടോബർ 27-ാം തീയതി കാതോലിക്കാ സ്ഥാനവും മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും പ്രാപിച്ചു തിരുമനസ്സിലേക്ക് ലഭിച്ച വിദ്യാഭ്യാസവും ശിക്ഷണവും ആ ശ്രേഷ്ഠ പാരമ്പര്യത്തിന് ഓജസ്സും തേജസ്സും, കാന്തിയും മൂല്യവും വർദ്ധിപ്പിക്കുവാൻ പര്യാപ്തമായിരുന്നു. True education is the contact of personality with personality. മലങ്കര സഭയിലെ പ്രഗത്ഭവേദശാസ്ത്ര പ്രവീണരും, ഒന്നാംകിട സുറിയാനി ഭാഷാ പണ്ഡിതരും, വിശ്വാസധീരരും തപോധനരും ശ്രേഷ്ഠ മല്പാന്മാരും ആയിരുന്ന അഭിവന്ദ്യരായ വട്ടശ്ശേരിൽ ദീവന്നാസിയോസ് തിരുമേനി, ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ തിരുമേനി, പാമ്പാടി മാർ ഗ്രിഗോറിയോസ് തിരുമേനി, മലങ്കര സഭയുടെ ഗമാലിയേൽ എന്നറിയപ്പെട്ടിരുന്ന ചെറിയമഠത്തിൽ സ്കറിയ മല്പാനച്ചൻ എന്നിവരുമായുള്ള സന്തതസഹവാസം സ്മര്യപുരുഷനെ മലങ്കര ഓർത്തഡോക്സ് സഭയുടെ പ്രോജ്വല പൗരുഷഗോപുരമാക്കിത്തീർത്തു. അപ്രകാരം Heredity And Enviornment work together to make a man great എന്നുള്ളത് അന്വർത്ഥമായി.

തിരുമേനിയുടെ അഭിപ്രായ ധീരത പ്രസിദ്ധമായിരുന്നു. മനുഷ്യരുടെ അഭിപ്രായങ്ങളിലും സങ്കല്പങ്ങളിലും തെറ്റുവരാം; എല്ലാം ശരിയായിരിക്കണമെന്നില്ല. എന്നാൽ ഒരു അഭിപ്രായം ശരിയാണെന്ന് സുദൃഢമായ ബോധ്യം ഉള്ളിടത്തോളം കാലം അതിനെ മുറുകെ പിടിക്കേണ്ടത് അത്യന്താപേക്ഷിതമാണ്. സന്ദർഭാനുസരണം അഭിപ്രായങ്ങൾ മാറ്റിമറിക്കുന്ന ആധുനിക പ്രവണതയും ചാഞ്ചാട്ടവും തിരു



*തിരുമേനിയുടെ വിശ്വാസസ്ഥിരത ശ്ലാഘനീയമായിരുന്നു. വിശ്വാസകാര്യത്തിൽ തിരുമേനിക്ക് വിട്ടുവീഴ്ച ഒട്ടുമില്ല. വിശ്വാസ കാര്യത്തിൽ മാത്രമല്ല, സഭയുടെ സ്വാതന്ത്ര്യം അതിന്റെ ധർമ്മാനുശാസനങ്ങൾ, നിയമാവലികൾ അതിന്റെ അതിമഹത്തായ പാരമ്പര്യങ്ങളും പൈതൃകങ്ങളും ചുരുക്കിപ്പറഞ്ഞാൽ ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും നീതിരാഹിത്യത്തിനും അസത്യത്തിനും തലകുനിച്ചുകൊടുക്കുവാൻ തിരുമേനി തയ്യാറായില്ല. തിരുമേനി മർക്കടമുഷ്ഠിയും കീറാമുട്ടിയുമാണെന്നുവരെ തെറ്റിദ്ധരിച്ചിരുന്നു. എന്നാൽ അങ്ങനെയല്ല എന്നുള്ളത് കാലം കടക്കവേ ജനങ്ങൾ മനസ്സിലാക്കി. സത്യത്തിനും നീതിക്കുമെതിരായി ആരു തൊഴിച്ചാലും തൊഴി കൊള്ളുകയില്ല എന്ന് ദൃഢവിശ്വാസമുള്ള പട്ടക്കാരായിരിക്കണം സഭയെ ഭരിക്കേണ്ടതെന്ന് തിരുമേനി തീർത്തും പറയുമായിരുന്നു.*

മേനിയെ അല്പം പോലും തീണ്ടിയിട്ടില്ലായിരുന്നു. 1963ൽ മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസിന്റെ ക്ഷണപ്രകാരം, അന്നത്തെ നിയുക്ത കാതോലിക്ക ഔഗേൻ മാർ തിമോത്തിയോസ് തിരുമേനിക്ക് കാതോലിക്കാ സ്ഥാനം നൽകാൻ, പരിശുദ്ധ യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവാ തിരുമേനി മലങ്കരയിൽ എത്തിയപ്പോൾ, നമ്മുടെ സഭവകയായി കൊടുത്ത ഉടമ്പടിയിൽ മലങ്കരസഭയുടെ ഭരണഘടനയ്ക്കു വിധേയമായി മാത്രം നാം (ഔഗേൻ ബസ്സേലിയോസ്) പാത്രിയർക്കീസിനെ സ്വീകരിക്കുന്നു എന്നുള്ള വാചകം അതിൽ ശക്തിയായി എഴുതിച്ചത് ക്രാന്തദർശിയായ വട്ടക്കുന്നേൽ തിരുമേനിയായിരുന്നു.

തിരുമേനിയുടെ വിശ്വാസസ്ഥിരത ശ്ലാഘനീയമായിരുന്നു. വിശ്വാസ കാര്യത്തിൽ തിരുമേനിക്ക് വിട്ടുവീഴ്ച ഒട്ടുമില്ല. വിശ്വാസ കാര്യത്തിൽ മാത്രമല്ല, സഭയുടെ സ്വാതന്ത്ര്യം അതിന്റെ ധർമ്മാനുശാസനങ്ങൾ, നിയമാവലികൾ അതിന്റെ അതിമഹത്തായ പാരമ്പര്യങ്ങളും പൈതൃകങ്ങളും ചുരുക്കിപ്പറഞ്ഞാൽ ചെറുതും വലുതുമായ എല്ലാ കാര്യങ്ങളിലും നീതിരാഹിത്യത്തിനും അസത്യത്തിനും തലകുനിച്ചുകൊടുക്കുവാൻ തിരുമേനി തയ്യാറായില്ല. തിരുമേനി മർക്കടമുഷ്ഠിയും കീറാമുട്ടിയുമാണെന്നുവരെ തെറ്റിദ്ധരിച്ചിരുന്നു. എന്നാൽ അങ്ങനെയല്ല എന്നുള്ളത് കാലം കടക്കവേ ജനങ്ങൾ മനസ്സിലാക്കി. സത്യത്തിനും നീതിക്കുമെതിരായി ആരു തൊഴിച്ചാലും തൊഴി കൊള്ളുകയില്ല എന്ന് ദൃഢവിശ്വാസമുള്ള പട്ടക്കാരായിരിക്കണം സഭയെ ഭരിക്കേണ്ടതെന്ന് തിരുമേനി തീർത്തും പറയുമായിരുന്നു.

എക്യുമെനിക്കൽ പ്രസ്ഥാനത്തോട് തിരുമേനിക്ക് താല്പര്യവും സന്തോഷവുമായിരുന്നു. എക്യുമെനിക്കൽ പ്രസ്ഥാനത്തിൽ അദ്ദേഹം സജീവമായി പങ്കെടുത്തിരുന്നുവെങ്കിലും വിട്ടുവീഴ്ചയില്ലാത്ത ഒരു യഥാർത്ഥ ഓർത്തഡോക്സുകാരനായിരുന്നു അദ്ദേഹം. ഏതു സമ്മേളനത്തിൽ പ്രസംഗിച്ചാലും, പ്രതിപക്ഷ ബഹുമാനത്തോടെ ഓർത്തഡോക്സ് വിശ്വാസം അദ്ദേഹം ഊന്നിപ്പറയുമായിരുന്നു.

തിരുമേനിയുടെ വിശുദ്ധ കുർബ്ബാനർപ്പണം, കൂദാശാനുഷ്ഠാനം ഇവ വളരെ ശ്രേഷ്ഠമായിരുന്നു. മണിനാദം പോലെ മനോഹരമായ ശബ്ദത്തിൽ തിരുമേനി കൂദാശകൾ നടത്തിയിരുന്നു. സർവ്വശ്രീമാനായ കെ.സി.മാമ്മൻമാപ്പിള അവറുകൾ പറഞ്ഞു കേട്ടിട്ടുണ്ട് 'ഞാനിപ്പോൾ കാരാപ്പുഴ ചാപ്പലിലാണ് വിശുദ്ധ കുർബാന കാണുന്നത്. അവിടെ നമ്മുടെ വട്ടക്കുന്നേലെ കൊച്ചച്ചനാണ് വിശുദ്ധ കുർബ്ബാന അർപ്പിക്കുന്നത്. വളരെ ഹൃദ്യവും ഭയഭക്തിനിർഭരവും ദൈവോചിതവുമായ ആരാധന'. ചുരുക്കത്തിൽ അത്രയ്ക്ക് ഹൃദയദ്രവീകരണക്ഷമവും സംഗീതാത്മകവും ആത്മാവിഷ്കാരകവും ആയിരുന്നു അദ്ദേഹത്തിന്റെ ആരാധനയും പ്രാർത്ഥനകളും സ്തോത്രാലാപങ്ങളും.

വട്ടക്കുന്നേൽ തിരുമേനിയുടെ പ്രസംഗ പാടവം ഉദാത്തമായിരുന്നു. തിരുമേനിയുടെ പ്രസംഗങ്ങൾ ഈടുറ്റവയായിരുന്നു. അവ പ്രൗഢഗംഭീരവും ആശയസമ്പുഷ്ടവും കാര്യമാത്ര പ്രസക്തങ്ങളും അലങ്കാര മനോഹരങ്ങളും ആപാദമധുരങ്ങളും സർവ്വോപരി ഓർത്തഡോക്സ് വിശ്വാസാധിഷ്ഠിതവുമായിരുന്നു. വാക്കുകളെ ആശയങ്ങൾകൊണ്ട് വാചാലമാക്കുന്ന കാര്യമാത്രപ്രസംഗം.

അനുകരണീയമായ നിർമ്മല ഗുരുഭക്തിയുടെ ഉടമയായിരുന്നു വട്ടക്കുന്നേൽ തിരുമേനി. എല്ലാ ഗുരുക്കന്മാരെയും അദ്ദേഹം ആദരിച്ചിരുന്നു. ചെറിയമഠത്തിൽ സ്കറിയാ മല്പാനച്ചനായിരുന്നു സുറിയാനിഭാഷയും ആരാധനാക്രമങ്ങളും കാനോനുകളും അദ്ദേഹത്തെ പഠിപ്പിച്ചത്. മല്പനാച്ചന്റെ ശുശ്രൂഷാപാഠവം ഒരു തിരികൊളുത്തിയതുപോലെ ആയിരുന്നെങ്കിൽ വട്ടക്കുന്നേൽ തിരുമേനിയുടേത് തിരിയിൽ നിന്നു കൊളുത്തിയ പന്തം പോലെയായിരുന്നു. തന്റെ ഗുരുവിനെപ്പറ്റി പറയുമ്പോഴെല്ലാം ഭയഭക്തിബഹുമാനത്തോടുകൂടി മാത്രമെ തിരുമേനി സംസാരിച്ചിട്ടുള്ളൂ.

തിരുമേനിയുടെ കാനോൻ വൈദഗ്ദ്ധ്യം സുവിദിതമായിരുന്നു. തിരുമേനിക്ക് കാനോനിൽ അത്യഗാധമായ പാണ്ഡിത്യമുണ്ടായിരുന്നു. സഭാകേസ് അതിരൂക്ഷമായി നടക്കുന്ന കാലഘട്ടത്തിൽ തിരുമേനി, അയ്മേനിയായിരുന്ന അവസരത്തിൽ, കോടതിയിൽ കാനോൻ സംബന്ധമായ മൊഴികളും വിശദീകരണങ്ങളും കൊടുക്കേണ്ടതായ അത്യാവശ്യം നേരിട്ടു. കാനോൻ വൈദഗ്ദ്ധ്യം ഉള്ളവർ തുലോം ചുരുക്കമായിരുന്നതിനാൽ, കാനോനിൽ പ്രഗത്ഭ- പ്രാവീണ്യമുള്ള വി.കെ.മാത്യൂസ് (വട്ടക്കുന്നേൽ തിരുമേനി) പരിശുദ്ധ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കോസിനാൽ മേല്പറഞ്ഞ സംഗതിക്കായി നിയുക്തനായി. ശ്രീമാൻ വി.കെ.മാത്യൂസ് കോടതിയിൽ ഹാജരായി. എതിർഭാഗം വക്കീലിന്റെ തിരിച്ചും മറിച്ചുമുള്ള ചോദ്യങ്ങൾക്കെല്ലാം യഥോചിതം താത്വികമായി ഉത്തരം നൽകി. തൻനിമിത്തം പ.ബസേലിയോസ് ഗീവറുഗീസ് കാതോലിക്കോസ് അദ്ദേഹത്തിന് കാനോൻ വിദഗ്ദ്ധൻ എന്ന സ്ഥാനനാമം നൽകുകയും അതിന്റെ ബഹുമാനസൂചകമായി സ്വർണ്ണ കുരിശുമാലയും സ്വർണ്ണമെഡലും നൽകുകയുണ്ടായി.

തിരുമേനിയുടെ ഭരണതന്ത്രജ്ഞത അതിപ്രശസ്തമായിരുന്നു. കാലം ചെയ്ത അലക്സിയോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്താ തിരുമേനിയാൽ നട്ടുവളർത്തപ്പെട്ട ബാഹ്യകേരള ഭദ്രാസനത്തിന്റെ അധിപതിയായി സ്മര്യപുരുഷൻ 1960ൽ നിയമിതനായി. അതു മുതൽ ആ ഭദ്രാസനത്തിന്റെ വളർച്ചയും പുരോഗതിയും അനിതര സാധാരണമായിരുന്നു. കോട്ടയം മാർ ഏലിയാ കത്തീഡ്രലിന്റെ തെക്കുവശത്തേ മുറിയിൽ ഇരുന്നുകൊണ്ട് ബാഹ്യകേരള ഭദ്രാസനഭരണം സ്തുത്യർഹമാംവിധം നടത്തി ആയതിനെ അഞ്ച് വലിയ ഭദ്രാസനങ്ങളായി വിഭജിക്കത്തക്കവണ്ണം വളർത്തിവലുതാക്കി അഞ്ചായി വിഭജിച്ചു, അഞ്ചു മെത്രാപ്പോലീത്താമാരെ ഏല്പിച്ചു. ആത്മീയമായും ഭരണപരമായും

*ശേഷം എട്ടാം പേജിൽ*

**യാത്ര**

**9**



# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ





**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

**ഒ**ന്നു രണ്ടു ദിവസം കഴിഞ്ഞപ്പോൾ നമ്മുടെ കാര്യത്തെപ്പറ്റി വിചാരിച്ച് വിധികല്പ്പിക്കുന്നതിന് ബാവാ ഒരു കമ്മിറ്റി ഏർപ്പെടുത്തി. മാർ മാത്യൂസ് അത്താനാസ്യോസ് ചെയ്ത വഞ്ചനയെ ഓർത്തിട്ടും നമുക്കു വിരോധമായി തപാലിൽ അനേകം എഴുത്തുകൾ കിട്ടിയതും കൊണ്ട് ആണ് ഇങ്ങനെ ഒരു കമ്മിറ്റി നിശ്ചയിക്കാൻ സംഗതിയായത്. കമ്മിറ്റി സാമാജികന്മാർ, ആമീദിന്റെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, കുർക്കുമാ ദയറായിലെ മാർ ബഹനാൻ മെത്രാപ്പോലീത്ത, മർദ്ദീനിലെ മാർ അത്താനാസ്യോസ് അസീസ് മെത്രാപ്പോലീത്താ, തൂറബ്ദീന്റെ മാർ ആഹോ മെത്രാപ്പോലീത്ത എന്നിങ്ങനെ നാലുമെത്രാപ്പോലീത്തന്മാരും എട്ടു റമ്പാച്ചന്മാരും ആറു കശ്ശീശമാരും ആറു അയ്മേനികളും ആയിരുന്നു. അഗ്രാസനസ്ഥൻ ബാവ തന്നെ ആയിരുന്നു. ഈ കമ്മിറ്റി പല ദിവസം കൂടി ഗാഢാലോചന നടത്തുകയും നാം കൊണ്ടുചെന്നിരിക്കുന്ന സകല രേഖകളും പരിശോധിക്കുകയും ദീർഘമായി നമ്മെ വിസ്തരിക്കുകയും ചെയ്തതിന്റെ ശേഷം നാം സത്യവാനെന്നും തപാൽ വഴി കിട്ടിയിട്ടുള്ള എഴുത്തുകൾ ഒക്കെയും കൃത്രിമങ്ങളാണെന്നും തീരുമാനിച്ചു.

ഇങ്ങനെ കാര്യങ്ങളെല്ലാം ശുഭമായിവരുന്ന മദ്ധ്യേ നമുക്കു ചിങ്ങം 25-ാം തീയതി ഒരു വയറ്റിളക്കവും പനിയും ആരംഭിച്ചു. ദീനം പ്രതിദിനം വർദ്ധിച്ചതിനാൽ മല മൂത്രാദികൾക്കു എഴുന്നേല്ക്കുന്നതിനു കൂടി അന്യസഹായം വേണ്ടി വന്നു. ഇതോടുകൂടി കൂട്ടുകാരൻ ഗീവർഗ്ഗീസ് കത്തനാർക്കും പനി ആരംഭിച്ചു. ഇതിലധികം എന്താണുണ്ടാവാനുള്ളത്? കന്നി 7-ാം തീയതി ഒരു വൈദ്യൻ വന്നു. ഇദ്ദേഹം ബാവായോടൊന്നിച്ച് ഞങ്ങൾ കിടക്കുന്ന മുറിയിൽ എത്തി. വിവരങ്ങൾ ചോദിച്ചറിഞ്ഞതിന്റെ ശേഷം രണ്ടാൾക്കും ഓരോ ഗുളിക തന്നു. അല്പം കഴിഞ്ഞപ്പോൾ ഗീവർഗ്ഗീസ് കത്തനാർക്കു ഒരു ഗുളിക കൂടി കൊടുത്തു. നമുക്കു അതിസാരം കലശലായതിനാൽ മരിച്ചു പോയേക്കുമെന്നുള്ള ശങ്ക കൂടി ഉണ്ടായി. എങ്കിലും പിറ്റെ ദിവസം ഇത് നിലച്ചു. എന്നിട്ടും പനിക്കു കുറവുണ്ടായില്ല. ഗീവറുഗ്ഗീസ് കത്തനാരുടെ വയറ് അശേഷം ഇളകിയില്ലെന്ന് മാത്രമല്ല, അദ്ദേഹത്തിന് വയറ്റിൽ വേദനയും കലശലായി. ഇദ്ദേഹം രക്ഷപ്പെടുന്ന കാര്യം സംശയമെന്ന് തോന്നിയതിനാൽ പാത്രിയർക്കീസ് ബാവാ അദ്ദേഹത്തിന് അന്ത്യ കൂദാശ കഴിച്ചു. ഇതിൽ ഒരു നേരംപോക്ക് ഇത്ര ദുഃഖകരമായ ഒരു ഘട്ടത്തിൽ ഈ വാക്കു ഉപയോഗിക്കാമെങ്കിൽ -ഉണ്ടായി. ശെമ്മാശന്മാർ ബാവായുടെ കല്പന തെറ്റിദ്ധരിച്ച് അന്ത്യകൂദാശയ്ക്കു ആവശ്യമായ മെഴുകുതിരിക്കാലുകൾ, സ്ലീബാ മുതലായ സാമാനങ്ങൾ നമ്മുടെ തലയ്ക്കൽ കൊണ്ടു വന്നു വെച്ചു. ഇതു കണ്ടപ്പോൾ പണ്ടേതന്നെ ജീവിക്കുന്ന കാര്യം സംശയമെന്ന് വിചാരിച്ചിരുന്ന നമ്മുടെ സംശയമെല്ലാം നീങ്ങി. എങ്കിലും ബാവാ മുറിയിൽ വന്നപ്പോൾ ഈ നേരംപോക്കിന് ഇടയാക്കിയ ശെമ്മാശന്മാരെ ശാസിക്കുകയാണു ചെയ്തത്.

കന്നി മാസം 10-ാം തീയതി രാത്രി ഗീവറുഗ്ഗീസ് കത്തനാരു നിത്യനിദ്രയെ പ്രാപിച്ചു. ഈ ഏകസഹായിയുടെ മരണത്തെ ഓർത്തു നമുക്കു പൂർവ്വാധികമായ വ്യസനമായി. വ്യാധിയോടു കൂടി ആധിയും കൂടിയാൽ പിന്നത്തെ കഥ പറയാനില്ലല്ലോ. അങ്ങേയറ്റം ഒരാഴ്ചകൂടിയേ നാം ജീവിച്ചിരിക്കുകയുള്ളൂ എന്ന് നാം തീർച്ചയാക്കി. അതെങ്ങനെയെങ്കിലുമാകട്ടെ, മരിക്കാൻ സന്നദ്ധനായിരുന്ന സമയത്തും മലങ്കരയിലേക്കു നമ്മുടെ വിചാരത്തെ തിരിക്കുമ്പോഴാണ് നമുക്കു സഹിച്ചു കൂടാത്ത വ്യസനം ഉണ്ടായിക്കൊണ്ടിരുന്നത്. ഗീവർഗ്ഗീസ് കത്തനാരുടെ ശവസംസ്കാര ശേഷം ബാവാ നമ്മുടെ അടുക്കൽ വന്ന് നമ്മെ ആശ്വസിപ്പിക്കുകയും അടുക്കെയുള്ള ഒരു നല്ല ഭവനത്തിലേക്കു നമ്മെ മാറ്റാൻ കല്പിക്കുകയും ചെയ്തു. ഈ മാറ്റം കൊണ്ട് പ്രതീക്ഷിച്ചിരുന്ന ഗുണമൊന്നും ഉണ്ടായില്ല. ദീനം കുറേശ്ശെ വർദ്ധിക്കുക തന്നെ ചെയ്തതിനാൽ നമ്മെ രണ്ടു മൂന്ന് ആഴ്ചയുടെ ശേഷം തിരിയെ പള്ളിയിലേക്കു തന്നെ കൊണ്ടുവന്നു. ഉടനെ ബാവ ഒരു പ്രത്യേക ആവിശ്യത്തിനായി തുലാം 18-ാം തീയതി ആമീദിലേക്കു നീങ്ങി. നമ്മേ അടുത്തുള്ള കുറുക്കുമാ ദയറായിൽ കൊണ്ടുപോയി താമസിപ്പിക്കണമെന്ന് കല്പിച്ചും വെച്ചാണ് നീങ്ങിപ്പോയത്. എങ്കിലും യാതൊരു തരം വാഹനത്തിലും കേറിപ്പോകാൻ നമുക്കു നിവൃത്തിയില്ലാത്തതിനാൽ വൃശ്ചികം 25 വരെ മർദ്ദീൻ പള്ളിയിൽ തന്നെ ചികിത്സയിൽ താമസിച്ചു.

മർദ്ദീൻ പട്ടണത്തെക്കുറിച്ച് അല്പം പറഞ്ഞു ഈ അദ്ധ്യായം അവസാനിപ്പിക്കാം. ഈ പട്ടണം കാഴ്ചക്കു വളരെ മനോഹരമാണ്. പട്ടണം ഒരു മലയുടെ തെക്കുഭാഗത്തായിട്ട് അതിന്റെ അടിവാരം മുതൽ മുകളിൽ വരെ കെട്ടിടങ്ങൾ നിരനിരയായി പണിയപ്പെട്ടിട്ടുള്ളതാണ്. ഇവിടെ സു

*ശേഷം പത്താം പേജിൽ*



*ഓർത്തഡോക്സ് സഭയുടെ ആരാധനാസാഹിത്യത്തിൽ തിരുമേനി കോളിളക്കം സൃഷ്ടിച്ചു. സുറിയാനിഭാഷ നല്ലവണ്ണം അറിയാമായിരുന്ന തിരുമേനി ആരാധനയിൽ എല്ലാവരും കൂടിച്ചേർന്ന് സംബന്ധിപ്പാൻ തക്കവണ്ണം അത് മാതൃഭാഷയായ മലയാളത്തിലായിരിക്കണമെന്നു ശഠിച്ചു. ആരാധനക്രമങ്ങളൊക്കെയും സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി. അച്ചടിപിശകു കൂടാതെ അവ അച്ചടിച്ചു പ്രസിദ്ധപ്പെടുത്താൻ തിരുമേനി യത്നിച്ചു. അത് ഒരു വൻവിജയമായി. കൂടാതെ നമ്മുടെ കുർബ്ബാന, തക്സ, തിരുമേനി തന്നെ ഭംഗിയായി ഇംഗ്ലീഷിലേക്ക് പരിഭാഷപ്പെടുത്തുകയും ഹിന്ദി ഭാഷാവിശാരദന്മാരുടെ സഹായത്തോടെ ഹിന്ദിയിലേക്ക് പരിഭാഷപ്പെടുത്തുകയും ചെയ്തു.*

കെട്ടുറപ്പുള്ള ഭദ്രാസനങ്ങളായി അവയെ ആക്കിത്തീർത്തു.

തിരുമേനിയുടെ നേതൃത്വ പ്രാവീണ്യം പ്രശംസനീയം തന്നെ. മലങ്കര സഭാ നൗക അന്തഃച്ഛിദ്രങ്ങളുടെയും വ്യവഹാരങ്ങളുടെയും നടുക്കടലിൽ അകപ്പെട്ട് പ്രചണ്ഡമാരുതനാലും, അതിശീഘ്ര കല്ലോലങ്ങളാലും ആന്ദോളനം ചെയ്യപ്പെട്ടപ്പോൾ, അനേകർ അധൈര്യത്തിന്റെയും ആശങ്കകളുടെയും നിരാശയുടെയും അടുത്തട്ടിൽ എത്തിയപ്പോൾ തളരാതെ പതറാതെ അചഞ്ചലനായി അക്ഷോഭ്യനായി ബലം നിന്നിലുള്ള (ദൈവത്തിൽ) മനുഷ്യൻ ഭാഗ്യവാൻ (സങ്കീർത്തനം 84:5) എന്നുള്ള സുദൃഢമായ വിശ്വാസത്തിൽ സഭാനൗകയെ വാട്ടമോ കോട്ടമോ കൂടാതെ നയിച്ച് ശുഭതുറമുഖത്തെത്തിച്ച ഉത്തമ ഇടയനായിരുന്നു വടക്കുന്നേൽ തിരുമേനി.

Leadership is behaviour that affects the behaviour of other people morethan their behaviour affects that of the leader (Lapiere and Farnsworth). ആധുനിക മലങ്കര ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ മുഖ്യശില്പികളിലൊരാളായിരുന്നു വടക്കുന്നേൽ തിരുമേനി. സെമിനാരിയുടെ ആവിർഭാവത്തിനും ഉയർച്ചയ്ക്കും വളർച്ചയ്ക്കും തിരുമേനിയുടെ ആലോചനയും പ്രേരണയും സർവ്വോപരി പ്രാർത്ഥനാപൂർവ്വമുള്ള പരിശ്രമങ്ങളും വളരെയധികം ഉപകരിച്ചിട്ടുണ്ട്. നമ്മുടെ വൈദികരൊക്കെയും വിജ്ഞാനവും വിശുദ്ധിയുമുള്ളവരായിരിക്കണം എന്ന് തിരുമേനി വിശ്വസിച്ച് ആഗ്രഹിച്ചിരുന്നു. അതിനുവേണ്ടി, ശരിയായിട്ടുള്ള ഒരു സെമിനാരി വേണമെന്ന് അദ്ദേഹം മനസ്സിലാക്കി ഉത്സാഹത്തോടെ പ്രവർത്തിച്ചിരുന്നു.

ഓർത്തഡോക്സ് സഭയുടെ ആരാധനാസാഹിത്യത്തിൽ തിരുമേനി കോളിളക്കം സൃഷ്ടിച്ചു. സുറിയാനിഭാഷ നല്ലവണ്ണം അറിയാമായിരുന്ന തിരുമേനി ആരാധനയിൽ എല്ലാവരും കൂടിച്ചേർന്ന് സംബന്ധിപ്പാൻ തക്കവണ്ണം അത് മാതൃഭാഷയായ മലയാളത്തിലായിരിക്കണമെന്നു ശഠിച്ചു. ആരാധനക്രമങ്ങളൊക്കെയും സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തി. അച്ചടിപിശകു കൂടാതെ അവ അച്ചടിച്ചു പ്രസിദ്ധപ്പെടുത്താൻ തിരുമേനി യത്നിച്ചു. അത് ഒരു വൻവിജയമായി. കൂടാതെ നമ്മുടെ കുർബ്ബാന, തക്സ, തിരുമേനി തന്നെ ഭംഗിയായി ഇംഗ്ലീഷിലേക്ക് പരിഭാഷപ്പെടുത്തുകയും ഹിന്ദി ഭാഷാവിശാരദന്മാരുടെ സഹായത്തോടെ ഹിന്ദിയിലേക്ക് പരിഭാഷപ്പെടുത്തുകയും ചെയ്തു.

പ്രമാണവും പ്രവൃത്തിയും പൊരുത്തപ്പെടുത്തി പവിത്ര ജീവിതം നയിച്ച തിരുമേനി സത്യസന്ധതയുടെ നിറകുടവും കൃത്യനിഷ്ഠയുടെ മൂർത്തിഭാവവുമായിരുന്നു. തിരുമേനിയിൽ നിക്ഷിപ്തമായിരുന്നു ഉത്കൃഷ്ടതാലന്തുകൾ ഉത്സാഹപൂർവ്വം വ്യാപാരം ചെയ്ത് മാതൃസഭയ്ക്ക് സാർവ്വത്രികമായ പുരോഗതി കൈവരിക്കുവാൻ ജീവിതാന്ത്യത്തോളം അക്ഷീണപരിശ്രമം ചെയ്തു. When I die I want to be thoroughly spent up. The harder I work the more I live. ഞാൻ കാലയവനികയ്ക്കുള്ളിലേക്കു പ്രവേശിക്കുമ്പോഴേക്കും എന്നെത്തന്നെ പരിപൂർണ്ണമായി വ്യയം ചെയ്യപ്പെട്ടിരിക്കണം. ഞാൻ എത്രകണ്ട് നിസ്വാർത്ഥ സേവനം അനുഷ്ഠിക്കുന്നുവോ അത്രകണ്ട് ഞാൻ ചിരംജീവിയായിരിക്കും" ഈ ശ്രേഷ്ഠാഭിലാഷം അഭിവന്ദ്യ വട്ടക്കുന്നേൽ തിരുമേനിയിൽ തികച്ചും അർത്ഥവത്തായി.

സഭാവഴക്കുകൾ അവസാനിപ്പിക്കുന്നതിനും സഭയുടെ ശ്രേഷ്ഠമായ നിലനിൽപിനും പ്രഗത്ഭ പ്രവർത്തനപ്രവീണനായിരുന്ന വട്ടക്കുന്നേൽ തിരുമേനി വിശ്രമരഹിതം പ്രാർത്ഥനാപൂർവ്വം പരിശ്രമിക്കുന്നുണ്ടായിരുന്നു. അദ്ദേഹം ആത്മാർത്ഥതയുടെ പ്രതീകമായിരുന്നു, ആത്മധീരതയുടെ പേശലക്ഷേത്രമായിരുന്നു, ആരാലും ആദരണീയനായ ആദർശവാനായിരുന്നു. അദ്ദേഹത്തിൽ വിളങ്ങിയിരുന്ന സഭാസ്നേഹവും വിശ്വാസ സ്ഥിരതയും ഭക്തിചൈതന്യവും സ്വാതന്ത്ര്യബോധവും ദേശീയ ചിന്തയും നീതിനിഷ്ഠയും തത്വദീക്ഷയും എല്ലാവർക്കും ദൃഷ്ടാന്തമാണ്. തിരുമനസ്സിലെ വ്യക്തിത്വത്തിൽ പുരാതന സഭയുടെ സനാതനവിശ്വാസാചാരങ്ങളോടൊത്ത് ആധുനാതനങ്ങളായ ആദർശചിന്താഗതികളും സമജ്ജസമായി സമ്മേളിച്ചിരുന്നു. തിരുമേനി ഒരുവശത്ത് തികഞ്ഞ യാഥാസ്ഥിതികനും മറുവശത്ത് ഒന്നാംതരം ഉല്പതിഷ്ണുവുമായിരുന്നു. ചിലരുടെ വീക്ഷണത്തിൽ തിരുമേനി പൗരസ്ത്യനായിരുന്നുവെങ്കിൽ മറ്റു ചിലർക്ക് പാശ്ചാത്യനായിരുന്നു. അങ്ങനെ ഭിന്നകോടികളുടെ ഏകയോഗക്ഷേമമായ സംയോജനമാണ് ആ വ്യക്തിത്വത്തിൽ അന്തർലയനം ചെയ്തിരുന്നത്.

A human life filled with the presence and power of Jesus Christ is the choicest gift of God for His Church. മലങ്കരസഭയ്ക്ക് ദൈവദത്തമായി നൽകപ്പെട്ട അതിവിശിഷ്ടമായ ഒരു ദിവ്യദാനമായിരുന്നു അഭിവന്ദ്യ വട്ടക്കുന്നേൽ തിരുമേനി. He died as nobly as he lived.

*(മലങ്കരസഭ സുവർണ്ണജൂബിലി സ്മരണിക 1996)*

**നോവൽ**






**ഡോ.കെ.എം. ജോസഫ്**

**അദ്ധ്യായം 24**

**പ**തിവിനു വിപരീതമായി ക്ലാസു വിട്ടപ്പോൾ തന്നെ ലോഡ്ജിലേക്കു മടങ്ങി. മുറികളെല്ലാം അടഞ്ഞുകിടക്കുകയാണ്. സ്വാമിപോലും മടങ്ങിയെത്തിയിട്ടില്ല. അരമതിൽ മാത്രമുള്ള വരാന്തയിൽ അഞ്ചൽ ശിപായി കൊണ്ടിട്ട ഒരു കത്തു അവകാശികളില്ലാതെ കിടക്കുന്നു. അവൻ കത്തെടുത്തു മറിച്ചു നോക്കി. തോമസ് ചാക്കോ എന്ന പേരു പുറത്തു കണ്ടിട്ടും പ്രതീക്ഷകളൊന്നുമില്ലായിരുന്നു. മേൽവിലാസം എഴുതിയതു ആരാണെന്നു മനസ്സിലാക്കാൻ വിഷമമില്ല. അച്ചടിയക്ഷരം പോലെ മലയാളമെഴുതാൻ വർക്കിക്കേ കഴിയൂ. വർക്കിക്കു അടിയന്തിരമായി അറിയിക്കാനുള്ളതെന്താണ്? അവൻ കൂടു തുറന്നു.

'പ്രീയപെട്ട തോമസുകുട്ടിക്ക്'

അക്ഷരത്തെറ്റുകളോടുകൂടിയുള്ള തുടക്കം കണ്ടപ്പോൾ അവൻ അറിയാതെ ചിരിച്ചുപോയി. ഇങ്ങനെയെഴുതുവാൻ ഒരാൾക്കേ കഴിയൂ. അവൻ താല്പര്യത്തോടെ തുടർന്നു വായിച്ചു.

'ഞാൻ പെണ്ണു കെട്ടാൻ പോകുന്നു. കലിയാണം തുലാം ആറിനാ... വരണം.... വരണം..'

എന്ന്

പാപ്പി

തൊട്ടു താഴെത്തന്നെ വർക്കിയുടെ വിശദീകരണമുണ്ട്.

പ്രിയപ്പെട്ട തോമസുകുട്ടിക്ക്

തോമസുകുട്ടിയെ താൻതന്നെ ക്ഷണിക്കണമെന്നു പാപ്പിക്കു നിർബന്ധമുണ്ടായിരുന്നു. അതാണു മുകളിൽ കണ്ടത്. തെറ്റുകൾ തിരുത്താൻ പോലും എന്നെ അവൻ അനുവദിച്ചില്ല. എത്ര പ്രയാസമുണ്ടെങ്കിലും തോമസുകുട്ടി വരുമെന്ന് അവൻ വിശ്വസിക്കുന്നു. അവന്റെ പെണ്ണു തെങ്ങിൻതോട്ടത്തിൽ താമസിക്കുന്ന കീവറീതു ചേട്ടന്റെ മകൾ അന്നയാണ്. തോമസുകുട്ടി തീർച്ചയായും കണ്ടിട്ടുണ്ടാവും.

ഞാൻ നമ്മുടെ മിഡിൽ സ്കൂളിലെ മലയാളം മുൻഷിയായി ചേർന്നകാര്യം അറിഞ്ഞുകാണുമല്ലോ. പുതിയ ജോലി എനിക്കിഷ്ടമാണ്. ജോലി ചെയ്തുകൊണ്ട് കൂടുതൽ യോഗ്യതകൾ നേടാമെന്നു കരുതുന്നു. കൂടുതലൊന്നുമെഴുതുന്നില്ല. ശേഷം കാഴ്ചയിൽ.

എന്ന്

സ്വന്തം വർക്കി.

അന്നയെ കണ്ടതായി ഓർക്കുന്നില്ല. മനസ്സു നിറയെ സൂസന്നയാണ്. പിന്നെങ്ങനെ മറ്റു പെൺകുട്ടികളെ കാണും? മറ്റു പെൺകുട്ടികളുടെ രൂപം ഓർക്കും? പെണ്ണിനെ താൻ കണ്ടില്ലെങ്കിലെന്ത്? പാപ്പി കണ്ടല്ലോ. ഇഷ്ടപ്പെട്ടല്ലോ. അതിൽ കൂടുതൽ എന്താണ് വേണ്ടത്? വർക്കി എഴുതിയതുപോലെ പാപ്പിയുടെ ആഗ്രഹത്തിനു വഴങ്ങണം. അവൻ തീയതി നോക്കി. പൂജയുടെ അവധിയുമായി ചേരുന്ന ഞായറാഴ്ചയാണ്. എല്ലാം കൂടി മൂന്നു ദിവസത്തെ ഒഴിവു കിട്ടും. പാപ്പിയ്ക്കുവേണ്ടി യാത്രയുടെ ഏതു പ്രയാസവും അവൻ സഹിക്കും.

ശനിയാഴ്ച വീട്ടിലെത്തിയപ്പോൾ സ്വീകരിക്കാൻ അമ്മ തിണ്ണയിൽത്തന്നെ ഉണ്ടായിരുന്നു.

'നീ വരുമെന്ന് ഞങ്ങൾക്കറിയാമായിരുന്നു. പാപ്പിയും നീയുമായുള്ള അടുപ്പം അങ്ങനാണല്ലോ'

'പാപ്പിയുടെ ഒരെഴുത്തെനിക്കു കിട്ടി. അപ്പോൾത്തന്നെ വരണമെന്നു തീരുമാനിച്ചു.'

'അതു നന്നായി. നിന്നെ കണ്ടില്ലായിരുന്നേൽ അവനു വല്യ വിഷമമായേനേം.'

'എങ്ങനിരിക്കുന്നു പാപ്പീടെ പെണ്ണ്?'

'നീ കണ്ടിട്ടില്ലേ? നമ്മുടെ കീവറീതിന്റെ മോളാ. അവക്കറിയാത്ത വീട്ടുജോലിയില്ല. എനിക്കിഷ്ടമാ.'

'എങ്കിൽ നല്ലത്. പഠിത്തമില്ലെങ്കിലും പാപ്പി മിടുക്കനാ. നല്ലവനാ. അവനു നല്ലതു വരണമെന്നേ എനിക്കൊള്ളു.'

'നിന്റെ കൂട്ടുകാരൻ ഒരു നായരു കൊച്ചനുണ്ടാരുന്നല്ലോ അവന്റെ കല്യാണം കഴിഞ്ഞു അല്ലേ?'

'കഴിഞ്ഞു.'

'നിന്റെ പ്രായക്കാരുടെ കല്യാണം ഓരോന്നായി കഴിയുന്നു. നിന്റെ കാര്യം ഞങ്ങളു മറന്നെന്നു വിചാരിക്കണ്ടാ. ചില ആലോചനകളൊക്കെ വരു

ന്നുണ്ട്. സമയമാകുമ്പോൾ പറയാം.'

പൊള്ളലേറ്റതുപോലെ അവൻ ഞെട്ടി. തീരുമാനങ്ങൾ എടുക്കുവാൻ സാവകാശം കിട്ടുമെന്നായിരുന്നു വിശ്വാസം. അപകട സൂചന ഉണ്ടായിക്കഴിഞ്ഞു.

'ഞാൻ കോളേജിൽ ചേർന്നതല്ലേ ഉള്ളൂ. പഠിത്തം എവിടെയെങ്കിലും എത്തട്ടെ?'

'അതൊക്കെ നിന്റപ്പൻ തീരുമാനിക്കും. നീ അനുസരിച്ചാൽ മതി.'

പേടിയുടെ കനൽ ആളിക്കത്തിയപ്പോൾ ഉന്മേഷം കരിയിലകളെപ്പോലെ കത്തിയെരിഞ്ഞു. കൂട്ടുകാരനെ കാണുവാനുള്ള ഉത്സാഹമില്ല. എങ്കിലും ചുമതലകൾ മറക്കാൻ വയ്യാ.

പള്ളിയുടെ ഏതോ പറമ്പിന്റെ തർക്കം തീർക്കാൻ പോയ ചാക്കോച്ചൻ ഉച്ചകഴിഞ്ഞിട്ടും മടങ്ങിവന്നില്ല. അച്ചന്റെ വീട്ടിൽനിന്നു വല്ലതും കഴിക്കുമായിരിക്കും. തോമസുകുട്ടി കുറേനേരം വിശ്രമിച്ചതിനു ശേഷമാണ് പാപ്പിയുടെ വീട്ടിലേക്കു പോയത്. പന്തലുകെട്ടുന്ന പണിക്കാരുടെ കൂട്ടത്തിൽ വർക്കിയും മാത്തുക്കുട്ടിയുമുണ്ട്. തോമസുകുട്ടിയെ കണ്ടപ്പോൾ പാപ്പിക്കു സന്തോഷം അടക്കുവാനായില്ല.

'എനിക്കറിയാമായിരുന്നു തോമസുകുട്ടി വരുമെന്ന്.'

'പാപ്പീ- നീ ഞങ്ങളെയെല്ലാം തോല്പിച്ചു കളഞ്ഞല്ലോ.' അഭിനന്ദനസ്വരമാണ്.

'ഓട്ടപ്പന്തയത്തിൽ എപ്പോഴും ആമയ്ക്കായിരിക്കും ജയം.' അവരുടെ സംഭാഷണം കേട്ടുകൊണ്ടിരുന്ന വർക്കി ഇടയ്ക്കു കയറിപ്പറഞ്ഞു.

'ആമയോ? ഏതാമ?' വർക്കി എന്താണുദ്ദേശിച്ചതെന്നു പാപ്പിക്കു മനസ്സിലായില്ല.

'ആ കഥ പിന്നെപ്പറയാം. ഇപ്പോഴറിയേണ്ടതു ഇതെങ്ങനെ സാധിച്ചെന്നാണ്?'

'വന്നു. കണ്ടു. കീഴടക്കി എന്നു തോമസുകുട്ടി വായിച്ചിട്ടില്ലേ. അതു പോലെ പാപ്പി ചെന്നു. കണ്ടു. കീഴടക്കി.' വർക്കി പറഞ്ഞു.

'ഒറ്റനോട്ടത്തിൽ പ്രണയം..... കേട്ടിട്ടില്ലേ?' മാത്തുക്കുട്ടി കൂട്ടിച്ചേർത്തു. എല്ലാവരും പൊട്ടിച്ചിരിച്ചു. നാണിച്ചു മുഖം കുനിക്കാനേ പാപ്പിക്കു കഴിഞ്ഞുള്ളൂ.

'രാത്രീൽ മുറിക്കാർക്കു സദ്യയുണ്ട്. സദ്യ കഴിഞ്ഞേ തോമസുകുട്ടി പോകാവൂ.'

(തുടരും)

# എന്റെ ദേശത്തെ മലങ്കരസഭ അംഗീകരിച്ചിരിക്കുന്നു

കുന്നംകുളം ദേശത്തോടുള്ള മലങ്കരസഭയുടെ അംഗീകാരമായിട്ടാണ് ഞാൻ കാണുന്നത്. പതിനൊന്നുപേരെ നാലായിരം പേർ വോട്ടുചെയ്യുന്ന ഒരു സമിതിയുടെ മുമ്പാകെ സമർപ്പിച്ചു. അതിൽ ഏറ്റവും കൂടുതൽ വോട്ടു കിട്ടിയത് യൂലിയോസ് തിരുമേനിക്കാണ്. കുന്നംകുളത്തുകാരൻ എന്നുള്ളതും പുലിക്കോട്ടിൽ എന്നുള്ളതും ഒരു സ്വീകാര്യതയുടെ ഭാഗമായിട്ടാണ് മറ്റുള്ളവർ കണ്ടത്. എന്റെ കാര്യത്തിലും അങ്ങനെതന്നെയായിരുന്നു. ഈ ദേശത്തിന് അതിന്റേതായ ഒരു നല്ല സംസ്കാരമുണ്ട്. അത് നിലനിർത്തണം. സഭയ്ക്കുവേണ്ടി പരമാവധി നാം പ്രവർത്തിക്കണം.

മനുഷ്യന്റെ നന്മ പ്രധാനപ്പെട്ട ദൗത്യമായിരിക്കണം. ഇരുപത്തിയൊന്നാം നൂറ്റാണ്ട് ഒരുപാട് വെല്ലുവിളികളുള്ളതാണ്. മൂല്യച്യുതിയുണ്ട്. യുവതലമുറ ധാർമിക വഴിയിൽ നിന്നും വ്യതിചലിച്ചുപോകുന്നുണ്ട്. കുടുംബാന്തരീക്ഷത്തിൽ ഒട്ടുവളരെ സംഘർഷങ്ങളുണ്ട്. ആഗോളവത്കരണത്തിന്റെ അപകടമുണ്ട്. പണാധിപത്യമുണ്ട്. സുഖലോലുപതയേക്കുറിച്ചുള്ള അത്യാഗ്രഹമുണ്ട്. ഇതൊക്കെ ഈ നൂറ്റാണ്ടിൽ ആത്മീയതയുടെ അടിത്തറ നഷ്ടപ്പെടുന്നവിധത്തിലുള്ള വെല്ലുവിളികളായിട്ട് എനിക്ക് തോന്നിയിട്ടുണ്ട്. ദൈവത്തിലാശ്രയിച്ച് ഇതിനൊക്കെ ഒരു പ്രതിരോധം സൃഷ്ടിക്കത്തക്കവണ്ണം, ശമനം ഉണ്ടാകത്തക്കവണ്ണം കഴിയുന്നിടത്തോളം പ്രവർത്തിക്കാം.

വാക്കുകൾ ചുരുക്കുന്നു. ഏറ്റവും ഹൃദ്യവും ഏറ്റവും ഗംഭീരവുമായ സ്വീകരണമാണിത്. എവിടെയും ആൾക്കൂട്ടത്തെ കാണാം. കൂടുതൽ പണം മുടക്കിയ സ്വീകരണം കാണാം. എന്നാൽ സ്വന്തം ദേശം നൽകുന്ന ഈ സ്വീകരണത്തെ ഗംഭീരസ്വീകരണമായി ഞാൻ കാണുന്നു.

# ഒരു പരദേശയാത്രയുടെ കഥ

റിയാനക്കാരെ കൂടാതെ മക്ക്ലൂബിൻകാരും കൽദായക്കാരും അർമ്മേനിയൻക്കാരും മൂസൽമാൻമാരും യഹൂദന്മാരുമുണ്ട്. അർമ്മേനിയൻമാർക്ക് സ്വന്തമായി പള്ളിയില്ല. ബാവാ താമസിക്കുന്ന പള്ളിയിലാണ് എല്ലാറ്റിലും വിശേഷം. സുറിയാനിക്കാരുടെ വകയായി മർദ്ദീനിൽ മൂന്ന് പള്ളികളുണ്ട്. പട്ടണത്തിന് സമീപം വേറെയും പള്ളികളുണ്ട്. ഇതുകളിലൊന്നിൽ നാം ഒരു മാതൃകാപുരോഹിതനെ കണ്ടു. ഇദ്ദേഹം ആ പള്ളിയിൽ ഏകനാണ്. ദൈവീകകർമ്മങ്ങളിൽ ഇദ്ദേഹത്തിനു ഉള്ളിടത്തോളം ശക്തിയായ നിഷ്ഠ വേറെ ആരിലും കണ്ടിട്ടില്ല. അദ്ദേഹത്തിന്റെ ഉത്സാഹത്തിൽ പള്ളി വകയായി ഒരു സ്ക്കൂൾ സ്ഥാപിച്ചിട്ടുണ്ട്. ഇതിൽ രണ്ട് അധ്യാപകന്മാരെയും നിശ്ചയിച്ചിട്ടുണ്ട്. എങ്കിലും ഇദ്ദേഹം കുട്ടികളെ പഠിപ്പിക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു. പള്ളിയിലേയും സ്കൂളിലേയും ജോലി കഴിയുമ്പോൾ ഇദ്ദേഹം ഓരോ ഭവനങ്ങളെ സന്ദർശിച്ച് ദീനക്കാരെ ആശ്വസിപ്പിക്കുകയും എല്ലാവർക്കും ഹിതോപദേശം ചെയ്യുകയുമാണ് പതിവ്. തന്റെ ഇടവകയിൽ ചേർന്ന ആരെങ്കിലും ഗതിയില്ലാതെ വലയുന്നതു കണ്ടാൽ ഇദ്ദേഹം മറ്റുള്ളവരിൽ നിന്ന് ധർമ്മശേഖരം ചെയ്ത് അവരെ പോഷിപ്പിക്കും. മലയാളത്തുള്ള സുറിയാനിപ്പട്ടക്കാരൊക്കെ ഇദ്ദേഹത്തിന്റെ നടപടികളെ അനുകരിച്ചാൽ എത്ര നന്നായിരുന്നു.

(തുടരും)



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

19

2010 നവംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*ശാരീരികാരോഗ്യത്തിന് സന്തുഷ്ടിയും മാനസിക ആരോഗ്യത്തിന് ദുഃഖവും ആവശ്യമാണ്*

– **മാൽസെൽ പ്രൂസ്റ്റ്**

## വാരാന്ത്യ ലോകം



**കി**ഴക്കൻ ഡൽഹിയിലെ ലക്ഷ്മി നഗറിൽ നാലുനിലക്കെട്ടിടം തകർന്ന് പതിനേഴ് കുട്ടികൾ ഉൾപ്പെടെ അറുപത്തിയൊൻപത് പേർ മരിച്ചു.



**മ്യാ**ൻമറിന്റെ ജനാധിപത്യം വീണ്ടെടുക്കുന്നതിന്റെ ഭാഗമായി വീട്ടുതടങ്കലിൽ നിന്നും മോചിതയായ സൂ കി തന്റെ രാഷ്ട്രീയപാർട്ടിയായ നാഷനൽ ലീഗ് ഫോർ ഡമോക്രസിയെ പുനരുജ്ജീവിപ്പിക്കാൻ ശ്രമം തുടങ്ങി.

**വേ**ൾഡ് സൊസൈറ്റി ഓഫ് കാർഡിയോ തൊറാസിക് സർജൻസിന്റെ അദ്ധ്യക്ഷനായി പത്മശ്രീ ഡോ.കെ.എം.ചെറിയാൻ തെരഞ്ഞെടുക്കപ്പെട്ടു. ഇതാദ്യമാണ് ഒരിന്ത്യക്കാരന് ഈ പദവി ലഭിക്കുന്നത്. ഒരു വർഷമാണ് കാലാവധി.

**യു.**എസിൽ പഠിക്കുന്ന വിദേശവിദ്യാർത്ഥികളുടെ എണ്ണത്തിൽ ഇന്ത്യ രണ്ടാമത്. ചൈനയാണ് ഒന്നാമത്. 6,90,923 വിദേശ വിദ്യാർത്ഥികളാണ് യു.എസിലുള്ളത്.

**ര**ണ്ടുവർഷം മുമ്പു പാകിസ്ഥാനിൽ തീവ്രവാദികൾ തട്ടിക്കൊണ്ടുപോയ അഫ്ഗാൻ കോൺസൽ ജനറൽ അബ്ദുൽ ഖാലിദ് ഫറാഹി മോചിതനായി.

**ഇ**ന്റർനെറ്റ് ഭീമന്മാരായ ഗൂഗിളിനും ജി മെയിലിനും ഹോട്ട് മെയിലിനും ഭീഷണി ഉയർത്തിക്കൊണ്ട് ഫേസ്ബുക് ഇ–മെയിൽ രംഗത്തേക്ക് പ്രവേശിച്ചു.

**ലോ**കത്തിലെ ഏറ്റവും വേഗമേറിയ കംപ്യൂട്ടറായി ചൈനയുടെ ടിയാനെ–1 എ അംഗീകരിക്കപ്പെട്ടു. സെക്കൻഡിൽ 2670 ലക്ഷം കോടി കണക്കുകൾ കൂട്ടുവാൻ ഇവയ്ക്കു കഴിയും.



**സ**ഹനത്തിന്റെ പാതകൾ താണ്ടി ത്യാഗത്തിൽ സമർപ്പിതമായ ഇരുപത്തിയഞ്ചു ലക്ഷം ഹാജിമാർ അറാഫയിൽ സംഗമിച്ചു.

**പാ**രീസിൽ തെരഞ്ഞെടുപ്പിന് പതിനെട്ട് മാസം അവശേഷിക്കവെ, നഷ്ടപ്പെട്ട ജനപ്രീതി വീണ്ടെടുക്കുന്നതിനായി പ്രധാനമന്ത്രി ഫ്രാങ്കോയിസ് ഫിലോണിന്റെ നേതൃത്വത്തിൽ പുതിയ മന്ത്രിസഭ രൂപീകരിക്കുവാൻ പ്രസിഡന്റ് നിക്കോളാസ് സർക്കോസി നിർദ്ദേശിച്ചു.

**2** ജി സ്പെക്ട്രം ഇടപാടുമായി ബന്ധപ്പെട്ട ആരോപണത്തെ തുടർന്ന് ടെലികോം മന്ത്രി എ.രാജ രാജിവച്ചു.

**വേ**ദപണ്ഡിതനും അഖിലേന്ത്യാ വേദിക് മിഷൻ മുൻ ജനറൽ സെക്രട്ടറിയുമായിരുന്ന ആചാര്യ നരേന്ദ്രഭൂഷൺ അന്തരിച്ചു.

**പ**ശ്ചിമാഫ്രിക്കൻ രാജ്യമായ ഗിനിയയിലെ പ്രസിഡന്റ് തെരഞ്ഞെടുപ്പിൽ പ്രതിപക്ഷ നേതാവ് അൽഫകോണ്ടെ 52.5 ശതമാനം വോട്ടു നേടിയതായി തെരഞ്ഞെടുപ്പ് കമ്മീഷൻ അറിയിച്ചു.

**സാ**മ്പത്തിക പ്രതിസന്ധി നേരിടുന്ന യു.എസിൽ കഴിഞ്ഞവർഷം നാലരക്കോടി ആളുകൾക്ക് വേണ്ടത്ര ഭക്ഷണം ലഭിക്കാതെയായിട്ടുണ്ടെന്ന് കൃഷിവകുപ്പിന്റെ സ്ഥിതിവിവരണക്കണക്കുകൾ.

**ഭീ**കരരെന്നു മുദ്രകുത്തി അഫ്ഗാനിസ്ഥാനിൽ പീഡിപ്പിച്ച പന്ത്രണ്ടുപേർക്ക് ബ്രിട്ടൻ നഷ്ടപരിഹാരം നൽകുവാൻ തീരുമാനിച്ചു.



ഇന്ത്യൻ പോസ്റ്റൽ ഡിപ്പാർട്ട്മെന്റ് പുറത്തിറക്കുന്ന പരുമലതിരുമേനിയുടെ ചിത്രം ആലേഖനം ചെയ്യുന്ന കവറിന്റെ അനുമതി പത്രം ശോഭനാ ജോർജ് പരുമലയിൽ പ.പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായ്ക്ക് നൽകുന്നു.

**എഡിറ്റോറിയൽ**

# അമ്മത്തൊട്ടിലിൽ നിന്നും വീണ്ടെടുക്കുന്ന ജീവിതവും വിവാഹബന്ധങ്ങളുടെ ഇൻഷ്വറൻസും



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**ഓ**രോ ശിശു ജനിക്കുമ്പോഴും ദൈവം കൂടുതൽ സന്തോഷിക്കുന്നു എന്ന് രവീന്ദ്രനാഥ ടാഗോർ പറഞ്ഞിട്ടുണ്ട്. സൃഷ്ടിയുടെ മകുടമായാണ് മനുഷ്യനെ സൃഷ്ടിച്ചത്. എല്ലാ സൗഭാഗ്യങ്ങളും നൽകിയപ്പോഴും ഏകനായിരിക്കുന്നവന്റെ ഹൃദയ വിചാരങ്ങളെ അറിഞ്ഞ ദൈവം അവന് തക്ക തുണയെ നൽകി. നല്ലതെന്നു ദൈവം കണ്ടു.

നല്ലതെന്നു കാണുവാനുള്ള ഉൾക്കാഴ്ച ഉണ്ടാകുമ്പോൾ മാത്രമെ കുടുംബം ഇമ്പമുള്ളതായിരിക്കുകയുള്ളു. എന്നാൽ ആധുനിക കുടുംബജീവിതം ഇമ്പമുള്ളതായി തീരുന്നില്ല. അത് പലപ്പോഴും സ്ഫടികതുല്യം ചിതറിക്കൊണ്ടിരിക്കുന്നു.

ഭർത്താവിന്റെ പീഡനത്തെതുടർന്ന് മകനെ ഉപേക്ഷിക്കേണ്ടി വന്ന ഒരമ്മയുടെ കഥ മാധ്യമങ്ങളിൽ ഇക്കഴിഞ്ഞ നാളുകളിൽ ഇടം തേടി. തന്റേതല്ലാത്ത മകനെ ഉപേക്ഷിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് നിരന്തരം പീഡിപ്പിക്കുന്ന ഭർത്താവ്. അയൽക്കാരുടെയും ബന്ധുക്കളുടെയും അഭിപ്രായപ്രകാരം രണ്ടര വയസ്സുള്ള സച്ചുവിനെ അമ്മയായ സജിത കോട്ടയം ജില്ലാ ആശുപത്രിയിൽ ഉപേക്ഷിച്ചു. വീട്ടു ജോലി ചെയ്തു ജീവിക്കുന്ന സജിത മറ്റു വഴികാണാതെ അമ്മതൊട്ടിലിലിൽ കുട്ടിയെ നിക്ഷേപിക്കുകയായിരുന്നു. കുട്ടിയെ തോട്ടക്കാട് ഇൻഫന്റ് ജീസസ് ഓർഫനേജിലേക്ക് അധികൃതർ കൈമാറി. വീണ്ടുവിചാരത്താൽ മനം നൊന്ത സജിത കുട്ടിയെ വിട്ടുകിട്ടണമെന്ന് ആവശ്യപ്പെട്ടു. നിയമം തടസ്സമായപ്പോൾ സങ്കടം സഹിക്കവയ്യാതെ സജിത ആശുപത്രിവളപ്പിൽ വിഷം കഴിച്ച് ആത്മഹത്യക്കു ശ്രമിച്ചു. കളക്ടർ ഇടപെട്ട് കുട്ടി സജിതയുടേതാണോ എന്ന് അന്വേഷിക്കാൻ വില്ലേജ് ഓഫീസർക്ക് നിർദ്ദേശം നൽകി. കണ്ടമാത്രയിൽ കുട്ടി അമ്മയെ തിരിച്ചറിഞ്ഞു. അവകാശ സർട്ടിഫിക്കേറ്റിനു പ്രസക്തി നഷ്ടമായ നിമിഷം. ആശുപത്രി വിടുന്നതുവരെ കുട്ടി ഓർഫനേജിൽ കഴിയട്ടെയെന്നു അധികൃതർ തീരുമാനിച്ചെങ്കിലും അമ്മയെ വിട്ടുപോകുവാൻ തയ്യാറാകാത്തതിനാൽ സച്ചു ഇപ്പോൾ ആശുപത്രിയിൽ സന്തോഷത്തോടെ അമ്മയോടൊപ്പം കഴിയുന്നു. നഷ്ടമായിക്കൊണ്ടിരിക്കുന്ന കുടുംബ ബന്ധങ്ങളുടെ കഥകളിലൊന്നുമാത്രമാണിത്.

കൂടുതൽ ലോട്ടറി വിൽക്കപ്പെടുന്ന സംസ്ഥാനം, കൂടുതൽ മദ്യം വിൽക്കപ്പെടുന്ന സംസ്ഥാനം, കൂടുതൽ വിവാഹമോചനം നടക്കുന്ന സംസ്ഥാനം ഇങ്ങനെ പോകുന്നു കേരള സംസ്ഥാനത്തിന്റെ കൂടുതൽ വിശേഷണങ്ങൾ.

മദ്യവും ചൂതാട്ടവുമാണ് ഓരോ കുടുംബകലഹങ്ങൾക്കും പിന്നിൽ. ഒറ്റദിവസം കൊണ്ട് കോടിപതിയാകുവാനുള്ള മോഹത്തിൽ അദ്ധ്വാനിച്ചു കിട്ടുന്ന കൂലിയുടെ മുക്കാൽ പങ്കും പ്രതിദിനം ലോട്ടറിക്കായി ചെലവഴിക്കുന്നു. സംസ്ഥാന സർക്കാരിന്റെ ഏറ്റവും വലിയ വരുമാനമാർഗ്ഗമായിരിക്കുന്നു ലോട്ടറിയും മദ്യവ്യവസായവും.

വിവാഹബന്ധം പവിത്രമാണ്. എന്നാൽ ആ സങ്കല്പത്തിനു പ്രകടമായ മാറ്റം വന്നിരിക്കുന്നു. ഇന്ന് അതൊരു ഉടമ്പടി മാത്രമായിരിക്കുന്നു. ഈയൊരു ചിന്തയുടെ പ്രതിഫലനമാണ് വിദേശ രാജ്യങ്ങളിൽ നടപ്പിലായിട്ടുള്ള വിവാഹ ബന്ധങ്ങളുടെ ഇൻഷ്വറൻസ്. ബന്ധം വേർപിരിയുന്ന സാഹചര്യം വന്നാൽ വിവാഹമോചനത്തിനും സമാശ്വാസത്തിനുമായി ഒരു വൻതുകയാണ് കമ്പനികൾ വാഗ്ദാനം ചെയ്തിട്ടുള്ളത്. സംയുക്തമായ സ്വത്തിന്റെയും കുട്ടികളുടെമേലുള്ള അവകാശത്തിനും വേണ്ടിവരുന്ന കോടതി ചെലവുകൾ കമ്പനി വഹിക്കും. കാനഡയിൽ മുപ്പത്തിയെട്ടു ശതമാനം ദമ്പതിമാരും മുപ്പതാം വാർഷികത്തിനുമുമ്പുതന്നെ വേർപിരിയുന്നുവെന്നാണ് കണക്ക്. അമേരിക്കയിൽ ദാമ്പത്യ തകർച്ചയുടെ ശതമാനം നാല്പത്തിയാറാണ്. കുടുംബബന്ധങ്ങളെ തകർക്കുന്ന ഇത്തരം പോളിസികൾക്കെതിരെ മത സാമൂഹിക സംഘടനകൾ ഒറ്റപ്പെട്ട ശബ്ദമുയർത്തിയിട്ടുണ്ട്. നിയമം മൂലം ഇത് നിരോധിക്കേണ്ടിയിരിക്കുന്നു. മനുഷ്യസമൂഹത്തിന്റെ ശൈഥില്യത്തിലേക്കാണ് കഴുകൻ ചിന്തകൾ ചുണ്ടുരസി രസിക്കുന്നത്.

സഹിക്കുവാനും സഹകരിക്കുവാനുമുള്ള അമ്മമനസ്സുകൾ കുടുംബങ്ങളിൽ നിന്നും പടിയിറങ്ങിയിരിക്കുന്നു. കുടിച്ചു കൂത്താടി കൂരയിലെത്തി, അത്താഴക്കലം തല്ലിപ്പൊട്ടിച്ചും ഭാര്യയേയും കുട്ടികളെയും തല്ലി തളർന്ന് അവശനായി കിടന്നുറങ്ങിയുണരുന്ന കെട്ടിയോന് ചൂടുകാപ്പി നൽകിക്കൊണ്ട് കണ്ണീരൊഴുക്കി നിൽക്കുന്ന ഭാര്യമാർ കേരളത്തിന്റെ മിക്കവാറും എല്ലാ ഗ്രാമങ്ങളിലുമുണ്ടായിരുന്നു. മദ്യപാനിയെ നിതീകരിക്കുകയല്ല, സഹനത്തിന്റെ പ്രതീകമായ അമ്മമാരെ ഓർമ്മിച്ചെന്നുമാത്രം. ചെറിയ തർക്കത്തിന്റെ പേരിൽ പെട്ടിയുമെടുത്ത് പിണങ്ങിയിറങ്ങുന്ന ആധുനിക ഭാര്യമാരുടെ എണ്ണം വല്ലാതെ വർദ്ധിച്ചിരിക്കുന്നു. കമ്പോളത്തിലെ പകിട്ടാർന്ന വസ്ത്രവും ആഭരണവും വാങ്ങേണ്ടുന്നതിനുവേണ്ടി മാത്രം വ്യഭിചരിക്കുന്ന വലിയ വീടുകളിലെ കൊച്ചമ്മമാരെക്കുറിച്ചുള്ള ഞെട്ടിപ്പിക്കുന്ന റിപ്പോർട്ട് വനിതാ കമ്മീഷന്റെ ചുമതല വഹിച്ചിരുന്ന കാലഘട്ടത്തിൽ സുഗതകുമാരി പങ്കുവച്ചിട്ടുണ്ട്. ക്രൈസ്തവ കുടുംബങ്ങളിലാണ് കൂടുതൽ വിവാഹമോചനം നടക്കുന്നത്. സഹനത്തിന്റെ ക്രൈസ്തവാന്തരീക്ഷം കുടുംബങ്ങളിൽ നഷ്ടപ്പെടുന്നു. ഇതു വീണ്ടെടുക്കേണ്ടതുണ്ട്. ഓരോ കുടുംബം തകരുമ്പോഴും ഓരോ കുരുന്നും ഹോമിക്കപ്പെടുമ്പോഴും ദൈവം കൂടുതൽ ദുഃഖിതനാകുന്നു.

പ്രഭാഷണം

# കാരുണ്യത്തിന്റെ വിശുദ്ധ കവാടമായി സഭ മാറണം

**പ.ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവാ**



ത്രിയേക ദൈവത്തിനു സ്തുതി.

പരിശുദ്ധ ബസേലിയോസ് മാർത്തോമ ദിദിമൊസ് വലിയ ബാവാ തിരുമേനി, അഭിവന്ദ്യ സഹോദര മെത്രാപ്പോലീത്താമാർ, വന്ദ്യ റമ്പാച്ചന്മാർ, ബഹുമാന്യരായ കോർ എപ്പിസ്കോപ്പ അച്ചന്മാർ, വന്ദ്യരായ വൈദികർ, പ്രിയ ശെമ്മാശന്മാർ, ആദരണീയരായ സിസ്റ്റേഴ്സ്, നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന വാത്സല്യ സഭാ മക്കളെ,

കർത്തൃശിഷ്യനായ വിശുദ്ധ മാർത്തോമ്മ ശ്ലീഹായുടെ നിസ്തുലമായ പ്രേഷിതപ്രവർത്തനത്തിന്റെ ഫലമായി രൂപീകൃതമായ, ഭാരതത്തിലെ തദ്ദേശീയ ക്രൈസ്തവ സമൂഹമായ മലങ്കര ഓർത്തഡോക്സ് സഭയുടെ തൊണ്ണൂറാം കാതോലിക്കയും, മഹാതാപസശ്രേഷ്ഠനും, വന്ദ്യ വയോധിക പുണ്യാത്മാവുമായ പ. ബസേലിയോസ് മാർത്തോമ്മ ദിദിമൊസ് ബാവാ തിരുമേനിയുടെ പരിശുദ്ധങ്ങളായ കൈകളാൽ അദ്ദേഹത്തിന്റെ പിൻഗാമിയായി ദൈവത്തിന്റെ ഈ പരിശുദ്ധ സഭയുടെ പരമോന്നത ശ്രേഷ്ഠ മഹാപുരോഹിത പദവിയിലേക്ക് സർവ്വശക്തനായ ദൈവം ബലഹീനനായ നമ്മെ അഭിഷേകം ചെയ്ത് ഉയർത്തിയിരിക്കുന്ന ഈ ധന്യമുഹൂർത്തത്തിൽ, പരിശുദ്ധ സഭ നമ്മെ ഭരമേൽപ്പിച്ചിരിക്കുന്ന ഉത്തരവാദിത്ത നിർവ്വഹണത്തെ സംബന്ധിച്ചുള്ള ആശങ്ക ഒരു ഭാഗത്ത് നമ്മെ വല്ലാതെ ഉലയ്ക്കുന്നു. എന്നാൽ മറുഭാഗത്ത് പ്രതിസന്ധികളുടെ നടുവിലും കണ്ണിലെ കൃഷ്ണമണിപോലെ ഈ സഭയെ നയിക്കുവാൻ, കാലാകാലങ്ങളിൽ ദൈവം തിരഞ്ഞെടുത്ത പൂർവ്വസൂരികളായ പുണ്യപിതാക്കന്മാരുടെ ജീവിതവും ദർശനവും പരിശോധിക്കുമ്പോൾ അവരുടെ ജീവിതത്തിൽ 'എന്നെ ശക്തനാക്കുന്നവൻ മുഖാന്തിരം ഞാൻ സകലത്തിലും മതിയാകുന്നു' എന്ന വേദചിന്തയിൽ ആശ്രയം കണ്ടെത്തിക്കൊണ്ട് എല്ലാ പരിമിതികൾക്ക് നടുവിലും അവർ നിർവ്വഹിച്ച സഭാ ശുശ്രൂഷയിൽ നിന്ന് ഊർജ്ജം ഉൾക്കൊണ്ട് വിനയത്തോടും പ്രാർത്ഥനയോടും കൂടി പ.സഭ എന്നിൽ ഭരമേൽപ്പിച്ചിരിക്കുന്ന മഹാ ഇടവക ശുശ്രൂഷ ഏറ്റെടുക്കുവാൻ നാം ദൈവത്തിൽ ശരണപ്പെടുകയാണ്.

സർവ്വശക്തനായ ദൈവമെ, നിന്റെ ശരീരമായ ഈ സഭയെ, നിന്റെ മണവാട്ടിയായ പ. സഭയെ, നിന്റെ മന്ദിരമായ പരിശുദ്ധ സഭയെ, വിശുദ്ധിയിൽ അനുദിനം വളർത്തി, അതിന്റെ അതിരുകളെ വിശാലമാക്കി, പച്ചയായ മേച്ചിൽപുറങ്ങളിലേക്ക് അതിലെ ആടുകളെ നയിക്കുവാൻ വെറും മൺകൂടാരമായ എന്നെ അവിടുന്ന് പ്രാപ്തനാക്കി തീർക്കണമെ എന്ന ഹൃദയം നിറഞ്ഞ പ്രാർത്ഥന മാത്രമാണ് ഇപ്പോൾ നമുക്കുള്ളത്.

വാത്സല്യമക്കളെ, കുന്നംകുളം പ്രദേശം എന്റെ ആത്മീയതയെ പരിപോഷിപ്പിച്ച ജന്മനാടാണ്. മലങ്കര സഭയ്ക്ക് പുതിയ ദിശാബോധം നൽകി നയിച്ച ഭാഗ്യസ്മരണാർഹരായ പഴയ സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ഒന്നാമൻ തിരുമേനിയുടെയും, നാം ഇപ്പോൾ ആയിരിക്കുന്ന പരുമല സെമിനാരിയുടെ സ്ഥാപകൻ പുലിക്കോട്ടിൽ രണ്ടാമൻ തിരുമേനിയുടെയും ജീവിതവും ദർശനവും എന്റെ ആത്മീയ ജീവിതത്തിലും രൂപീകരണത്തിലും ചെലുത്തിയ സ്വാധീനം വളരെ വലുതാണ്.

അവരുടെ വ്യക്തിത്വത്തിന്റെ ശ്രേഷ്ഠതയുടെ അടുത്തുവരുവാനുള്ള യോഗത്യപോലും എനിക്കില്ലായെങ്കിലും ആ പരിശുദ്ധ പിതാക്കന്മാരുടെ മധ്യസ്ഥതയും വഴിനടത്തിപ്പും എന്റെ ഇന്നുവരെയുള്ള സഭാ ജീവിതത്തിലും ഈ നിമിഷത്തിലും ഞാൻ അനുഭവിച്ചറിയുന്നുവെന്നത് ഒരു യഥാർത്ഥ്യമാണ്. ശരിയായി സ്തുതി അർപ്പിക്കുന്ന, ഓർത്തഡോക്സ് വിശ്വാസ പാതയിൽ എന്നെ പരിശീലിപ്പിച്ചു വഴിനടത്തിയ എന്റെ മാതാപിതാക്കളെയും ഗുരുജനങ്ങളെയും ഏറ്റം ആദരവോടും നന്ദിയോടും കൂടെ ഇത്തരുണത്തിൽ ഞാൻ സ്മരിക്കുന്നു. മഹാപുരോഹിത ശുശ്രൂഷയിലേക്ക് എന്നെ കൈപിടിച്ചുയർത്തിയ പ.മോറാൻ മാർ ബസേലിയോസ് മാർത്തോമ മാത്യൂസ് പ്രഥമൻ കാതോലിക്ക ബാവാ തിരുമേനിയോടും എന്നെ വാത്സല്യത്തോടെ സ്നേഹിച്ചിരുന്ന കൊച്ചി മെത്രാസനത്തിന്റെ യൂഹാനോൻ മാർ സേവേറിയോസ് തിരുമേനിയോടും ഞാൻ ഏറെ കടപ്പെട്ടിരിക്കുന്നു.

എന്റെ സഭാശുശ്രൂഷയിൽ ഞാൻ നേരിട്ട പ്രതിസന്ധിഘട്ടങ്ങളിലെല്ലാം എനിക്കാശ്രയമായിരുന്ന മലങ്കരയിലെ പരിശുദ്ധന്മാരായ പ.പരുമല തിരുമേനിയുടെയും പ.വട്ടശേരിൽ തിരുമേനിയുടെയും മധ്യസ്ഥത തുടർന്നുള്ള എന്റെ ജീവിതത്തിൽ ഉണ്ടാകുമെന്ന് ഞാൻ ഉറച്ചുവിശ്വസിക്കുകയും പ്രത്യാശിക്കുകയും ചെയ്യുന്നു. മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ നൂറാം വാർഷികം ആഘോഷിക്കുവാൻ നാം ഒരുങ്ങുമ്പോൾ ഇന്നുവരെ പ. സഭയെ മേയിച്ചു ഭരിച്ച്, സഭയുടെ ഭിത്തിയെ ബലവത്താക്കിയ, സകല പൂർവ്വപിതാക്കന്മാരെയും ഈ സമയം ഭക്ത്യാദരപൂർവ്വം ഞാൻ സ്മരിക്കുന്നു.

പ്രിയരെ, സ്വജീവിതത്തിൽ ദൈവസ്വഭാവത്തെ സാംശീകരിച്ച് സഭാമക്കൾക്ക് ഉത്തമ ആത്മീയ ജീവിത മാതൃക കാട്ടിത്തന്നുകൊണ്ടിരിക്കുന്ന താപസ ഗുരുശ്രേഷ്ഠനായ മഹിതാചാര്യൻ പ.മോറാൻ മാർ ബസേലിയോസ് മാർത്തോമ ദിദിമൊസ് പ്രഥമൻ ബാവ തിരുമേനി മലങ്കരസഭയ്ക്ക് നേതൃത്വം നൽകിയ അഞ്ചു വർഷങ്ങൾ മലങ്കര സഭാചരിത്രത്തിലെ സുവർണ്ണ കാലഘട്ടമെന്ന് സംശയലേശമെന്യേ വിശേഷിപ്പിക്കുവാൻ കഴിയത്തക്ക രീതിയിൽ മറ്റാർക്കും അവകാശപ്പെടുവാൻ കഴിയാത്ത നിരവധി പ്രത്യേകതകൾ കൊണ്ട് സമ്പന്നമായിരിക്കുന്നു. തന്റെ പിൻഗാമിയായ കാതോലിക്കായെയും പ



**ആത്മാവിൽ ദാരിദ്ര്യമനുഭവിക്കുന്നവരോടും വിലപിക്കുന്നവരോടും നീതിക്കുവേണ്ടി വിശന്നു ദാഹിക്കുന്നവരോടും നീതി നിമിത്തം പീഡിപ്പിക്കപ്പെടുന്നവരോടും ക്രിസ്തുവിലുള്ള ഭാഗ്യാവസ്ഥയെ പ്രഘോഷിക്കുവാൻ സാധിക്കുമ്പോഴാണ് നമ്മുടെ സഭാജീവിതം കൂടുതൽ അർത്ഥവത്തായി തീരുന്നത് എന്ന് നാം മനസ്സിലാക്കണം. പ്രപഞ്ചത്തിലും സകല ജീവജാലങ്ങളിലും ഉള്ള ക്രിസ്തുസാന്നിധ്യം തിരിച്ചറിയുവാൻ സാധിക്കുന്ന ഒരു സഭയ്ക്കുമാത്രമെ ദൈവരാജ്യ നിർമ്മിതിയിൽ ക്രിയാത്മകമായി പങ്കു ചേരുവാൻ കഴിയുകയുള്ളു വെന്ന് നാം ഉറച്ചു വിശ്വസിക്കുന്നു.**

തിനാലു മെത്രാപ്പോലീത്തന്മാരെയും വാഴിക്കുവാനും നാല് മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗം അനുഗ്രഹപ്രദമായ രീതിയിൽ വിളിച്ചു ചേർക്കുവാനും, വിശുദ്ധ മൂറോൻ, സൈത്ത് തുടങ്ങി വി.തൈലങ്ങളുടെ കൂദാശ നിർവ്വഹിക്കുവാനും, നിരവധി സഹോദരീ സഭകളുടെ തലവന്മാരെ മലങ്കര സഭയിലേക്ക് ക്ഷണിച്ച് സ്വീകരിക്കുവാനും അദ്ദേഹത്തിന്റെ ഭരണകാലത്ത് സാധിച്ചുവെന്നത് പരിശുദ്ധ പിതാവിന്റെ സഭാ ശുശ്രൂഷയിൽ നിറപടിയായി അനുഭവവേദ്യമായ പരിശുദ്ധാത്മ ചൈതന്യത്തിന്റെ ഉത്തമ നിദർശനമായി നമുക്ക് മനസ്സിലാക്കാം. പിന്നിട്ട അഞ്ചു വർഷക്കാലം പ.പിതാവിനോടൊപ്പമുള്ള ജീവിതം എനിക്കു നൽകിയ ആത്മീയ പാഠങ്ങൾ അമൂല്യമാണ്. ഒരു മകനെപ്പോലെ എന്നെ സ്നേഹിക്കുകയും വാത്സല്യപൂർവ്വം ഉപദേശിക്കുകയും സ്വന്തം ഹൃദയത്തോടു ചേർത്തു നിർത്തുകയും ചെയ്ത പ.പിതാവേ അവിടുത്തെ ജീവിതവും ദർശനവും മലങ്കര സഭയ്ക്ക് പുണ്യമാണ്. അത് പരിശുദ്ധ സഭയുടെ മുന്നോട്ടുള്ള പ്രയാണത്തിൽ വിശുദ്ധ പാഥേയമാണെന്ന് ഞാൻ ഉറച്ചു വിശ്വസിക്കുന്നു.

അങ്ങ് ദീർഘായുഷ്മാനായി ആയിരം സൂര്യശോഭയോടെ ഞങ്ങളുടെ വലിയ ബാവാ തിരുമേനിയായി ഞങ്ങളോടൊപ്പം ഉണ്ടാകുന്നതിൽപരം ഭാഗ്യം പരിശുദ്ധ സഭയ്ക്കു വേറെയില്ലെന്നു അവിടുത്തെ തൃക്കരം മുത്തി ഉണർത്തിക്കട്ടെ.

അങ്ങു കാണിച്ചുതന്ന മഹനീയ മാതൃക പിൻപറ്റി സഭാ ശുശ്രൂഷ നിർവ്വഹിക്കുവാൻ ദൈവം അടിയനെ ശക്തനാക്കുന്നതിനുവേണ്ടി അങ്ങ് പ്രാർത്ഥിക്കണമേ.

വാത്സല്യ മക്കളെ, പരിശുദ്ധ സഭയെ സംബന്ധിച്ചു നമുക്കു ചില സ്വപ്നങ്ങളുണ്ട്. ബാഹ്യമായ പുരോഗതിയേക്കാൾ ഉപരിയായി സത്യമണവാളനായ ക്രിസ്തുവിന്റെ മനസ്സറിഞ്ഞ് അവനോടൊപ്പം സഞ്ചരിക്കുന്ന വിശ്വാസികളുടെ കൂട്ടായ്മയായി സഭ രൂപാന്തരപ്പെടണമെന്ന് നാം ആഗ്രഹിക്കുന്നു. എല്ലായിപ്പോഴും തുറന്നു കിടക്കുന്ന, എല്ലാവരേയും ആലിംഗനം ചെയ്യുന്ന മനുഷ്യവർഗ്ഗത്തിന്റെ ആകുലതകളും വേദനകളും തിരിച്ചറിയുകയും, സകല മനുഷ്യരെയും ആശ്വസിപ്പിക്കുകയും ചെയ്യുന്ന കാരുണ്യത്തിന്റെ കാതലായ ഒരു വിശുദ്ധ കവാടമായി സഭ മാറുക എന്നതാണ് എന്റെ സ്വപ്നം. ടെസ്റ്റിമണി ഓഫ് ഹോപ്പ് എന്ന ഗ്രന്ഥത്തിൽ എഴുതിയ വാൻ തൂവാന്റെ വാക്കുകൾക്ക് ഭാരതീയ ക്രൈസ്തവ സഭയിൽ ഈ കാലഘട്ടത്തിൽ വളരെ പ്രസക്തിയുണ്ടെന്ന് നാം കരുതുന്നു. പ്രപഞ്ചത്തോടു മുഴുവൻ ക്രിസ്തുവിന്റെ സദ് വാർത്ത വെളിപ്പെടുത്തുന്ന പ്രേഷിത പ്രവർത്തനം എരിവോടെ നിർവ്വഹിക്കുന്ന ഒരു സഭ എന്റെ സ്വപ്നമാണ്. ഉള്ളിൽ പരിശുദ്ധാത്മാവിന്റെ അഗ്നി വഹിക്കുകയും ഉത്ഥിതനായ ക്രിസ്തുവിനെ കണ്ടുമുട്ടുവാനായി പ്രാർത്ഥനയിലും ആത്മീയ ജീവിതത്തിലും തീർത്ഥാടനം നടത്തുകയും ചെയ്യുന്ന സഭയെ യാഥാർത്ഥ്യമാക്കുവാനാണ് നാം ആത്യന്തികമായി പരിശ്രമിക്കേണ്ടത് എന്ന് നാം പ്രത്യേകം ഓർമ്മിപ്പിക്കുന്നു.

ആത്മാവിൽ ദാരിദ്ര്യമനുഭവിക്കുന്നവരോടും വിലപിക്കുന്നവരോടും നീതിക്കുവേണ്ടി വിശന്നു ദാഹിക്കുന്നവരോടും നീതി നിമിത്തം പീഡിപ്പിക്കപ്പെടുന്നവരോടും ക്രിസ്തുവിലുള്ള ഭാഗ്യാവസ്ഥയെ പ്രഘോഷിക്കുവാൻ സാധിക്കുമ്പോഴാണ് നമ്മുടെ സഭാജീവിതം കൂടുതൽ അർത്ഥവത്തായി തീരുന്നത് എന്ന് നാം മനസ്സിലാക്കണം. പ്രപഞ്ചത്തിലും സകല ജീവജാലങ്ങളിലും ഉള്ള ക്രിസ്തുസാന്നിധ്യം തിരിച്ചറിയുവാൻ സാധിക്കുന്ന ഒരു സഭയ്ക്കുമാത്രമെ ദൈവരാജ്യ നിർമ്മിതിയിൽ ക്രിയാത്മകമായി പങ്കു ചേരുവാൻ കഴിയുകയുള്ളുവെന്ന് നാം ഉറച്ചു വിശ്വസിക്കുന്നു.

സഭ ഈ ലോകത്തിൽ ദൈവരാജ്യത്തിന്റെ പ്രകാശനമാണ്. പ.സഭ കേവലം ഒരാൾക്കൂട്ടമല്ല, മറിച്ച് ക്രിസ്തുവാകുന്ന തലയോളം അനുദിനം പണിയപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു ജീവനുള്ള മന്ദിരമാണ്. ജീവന്റെ ലക്ഷണം ചലനവും

*ശേഷം പത്താം പേജിൽ*

# ഡോ.പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത- വ്യക്തിയും ജീവിതവും



**പോൾ മണലിൽ**

**ശാസ്ത്രം, തത്ത്വശാസ്ത്രം, രാഷ്ട്രീയം,ദർശനം, മതം തുടങ്ങിയ വിഷയങ്ങളിൽ എഴുതിയിട്ടുള്ള പ്രബന്ധങ്ങൾ ഇന്ത്യയിലും പുറത്തും ഉള്ള ജേർണലുകളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. സർവ്വവിജ്ഞാനങ്ങളിലും ഡോ.ഗ്രിഗോറിയോസ് പാണ്ഡിത്യം പ്രകടിപ്പിച്ചു. സൊച്ചുസെറ്റ്സിൽ 1979ൽ ഡബ്ല്യൂ സി സി നടത്തിയ ഫെയ്ത്ത്, സയൻസ്, ഫ്യൂച്ചർ എന്ന സമ്മേളനത്തിന്റെ മോഡറേറ്റർ ഡോ. ഗ്രിഗോറിയോസ് ആയിരുന്നു. 1989ൽ ഡബ്ല്യൂ സി.സി യുടെ പ്രസിഡന്റായി അദ്ദേഹത്തെ തെരഞ്ഞെടുത്തു. ഫ്രഞ്ച്, ജർമ്മൻ, ഗ്രീക്ക്, സുറിയാനി, റഷ്യ തുടങ്ങി പത്തിലേറെ വിദേശ ഭാഷകൾ അയത്ന ലളിതമായി ഡോ. ഗ്രിഗോറിയോസ് കൈകാര്യം ചെയ്തു.**

**തൃ**പ്പൂണിത്തുറ തടീക്കൽ പോൾ വർഗീസ് ഒരിക്കൽ ഒരു കാറിൽ യാത്ര ചെയ്യുകയായിരുന്നു. അന്നദ്ദേഹം തപാൽ വകുപ്പിൽ ഉദ്യോഗസ്ഥനാണ്. ട്രേഡ് യൂണിയൻ നേതാവാണ്.

യാത്രയ്ക്കിടയിൽ ഒരു മിലിട്ടറി ലോറി അപകടത്തിൽ പെട്ട് കിടക്കുന്നത് അദ്ദേഹം കണ്ടു. ആലുവാ ഇടപ്പള്ളിയ്ക്കടുത്താണ്. കാർ നിർത്തി.

തിരുവിതാംകൂർ മിലിട്ടറി ലോറിയായത് കൊണ്ട്, അപകടത്തിൽപെട്ട് കിടക്കുന്നതുവരെ ശുശ്രൂഷിയ്ക്കുന്നത് അബദ്ധമാണ് എന്ന് ധരിച്ച് ജനങ്ങൾ കാഴ്ചക്കാരായി നിൽക്കുന്നു. പോൾ വർഗീസും അദ്ദേഹത്തിന്റെ കൂടെ യാത്ര ചെയ്തിരുന്ന ഒരു സായ്പും അപകടത്തിൽപെട്ടു കിടക്കുന്നവരെ ശുശ്രൂഷിക്കുവാൻ സന്നദ്ധരായി. വീണ്ടും യാത്ര ചെയ്ത് കാർ ആലുവായിലെത്തി. സായ്പ് അവിടെ ഇറങ്ങി.

എത്യോപ്യയിലേക്ക് അദ്ധ്യാപകരെ എടുക്കുവാൻ ഇന്ത്യയിലെത്തിയതായിരുന്നു സായ്പ്. പെട്ടെന്ന് സായ്പ് ആ ചെറുപ്പക്കാരനോട് ചോദിച്ചു

'എത്യോപ്യയിൽ അദ്ധ്യാപകനായി ജോലി ചെയ്യാൻ താല്പര്യമുണ്ടോ?'

മറ്റൊന്നും ആലോചിക്കാതെ പോൾ വർഗീസ് സമ്മതം അറിയിച്ചു. തപാൽ വകുപ്പിലെ ജോലി രാജിവച്ചിട്ട് എത്യോപ്യക്കു വിമാനം കയറി.

ഡോ.പൗലോസ് മാർ ഗ്രിഗോറിയോസ് എന്ന വിശ്രുത ചിന്തകനും ദാർശനികനുമായിത്തീർന്ന പോൾ വർഗീസിന്റെ ജീവിതത്തിലെ വഴിത്തിരിവായിരുന്നു അത്.

എത്യോപ്യയിലേക്കു പോകുമ്പോൾ യോഗ്യതയായി അദ്ദേഹത്തിന്റെ പക്കൽ യൂണിവേഴ്സിറ്റി ബിരുദമൊന്നും ഉണ്ടായിരുന്നില്ല. മെട്രിക്കുലേഷൻ സർട്ടിഫിക്കേറ്റ് മാത്രം. സ്കൂൾ ഫൈനൽ ഫസ്റ്റ് ക്ലാസിൽ പാസ്സായിരുന്നു. കോളജിൽ ചേർന്നു പഠിക്കാനുള്ള സാഹചര്യം ഒത്തുകിട്ടിയില്ല. സാമ്പത്തിക ഞെരുക്കം ഒരു വശത്ത്. അമ്മ നിത്യരോഗിണിയായിരുന്നു. എല്ലാം കൊണ്ടും പോൾ വർഗീസിന്റെ ബാല്യകാലം തിക്താനുഭവങ്ങൾ കൊണ്ടു നിറഞ്ഞതായിരുന്നു. രണ്ടു ജ്യേഷ്ഠസഹോദരന്മാർ ചെറുപ്പത്തിലെ മരിച്ചു. ഇളയ സഹോദരന്മാർ രണ്ടു പേർ. അവരുടെ പഠനത്തിൽ ശ്രദ്ധിക്കണം. അവരെ സാമ്പത്തികമായി സഹായിക്കാനുള്ള ബാധ്യതയും വന്നു ചേർന്നു. അമ്മയുടെ രോഗം ജോലിയിൽ നിന്നു റിട്ടയർ ചെയ്ത അപ്പനെ വല്ലാതെ തളർത്തിയിരുന്നു.

തൃപ്പൂണിത്തുറ ഗവ.ഹൈസ്കൂളിൽ നിന്നു മെട്രിക്കുലേഷൻ പാസായപ്പോൾ കോളജ് വിദ്യാഭ്യാസത്തിനു അയയ്ക്കാൻ പറ്റില്ലെന്നു അപ്പൻ ശഠിച്ചു. പതിനഞ്ചാം വയസ്സിൽ തൊഴിൽ തേടി ഇറങ്ങാൻ പോളിനെ പ്രേരിപ്പിച്ചതു അപ്പന്റെ ആ ശാഠ്യമായിരുന്നു. കോളജിൽ ചേർന്നു പഠിക്കാൻ കഴിയാതിരുന്നതു ആ കൊച്ചു മനസ്സിനെ വല്ലാതെ വേദനിപ്പിച്ചു. അപ്പൻ അദ്ധ്യാപകനായിരുന്നു. എന്നിട്ടും എന്തുകൊണ്ടാണ് തന്നെ കോളജിൽ അയയ്ക്കാൻ തടസം പറഞ്ഞതെന്നു അദ്ദേഹത്തിന് പിടികിട്ടാത്ത കാര്യമാണ്.

പോളിനു മഹാരാജാസ് കോളജിൽ ചേർന്നു പഠിക്കാൻ സ്ക്കോളർഷിപ്പു കിട്ടിയതാണ്. എന്തായാലും കോളജ് പഠനത്തിനുള്ള മോഹം കളഞ്ഞു പോൾ വർഗീസ് ഒരു പത്രറിപ്പോർട്ടറായി. 'മലബാർ മെയിലി'ന്റെ തൃപ്പൂണിത്തുറ ലേഖകനായിരുന്നു ആദ്യം. പിന്നെ മലയാള മനോരമ ഉൾപ്പെടെ പല പത്രങ്ങൾക്കും വാർത്ത തയ്യാറാക്കി അയച്ചു കൊടുത്തു. തൊഴിൽ എന്നതിനെക്കാൾ അതൊരു രസകരമായ അനുഭവമാക്കി മാറ്റി അദ്ദേഹം. പല കാര്യങ്ങളും പഠിക്കാനും അറിയാനും പത്രപ്രവർത്തനം അവസരമൊരുക്കി. അങ്ങനെ നാലുവർഷം കഴിച്ചു. പിന്നീടു രണ്ടുവർഷം ഒരു ട്രാൻസ്പോർട്ട് കമ്പനിയിൽ ഗുമസ്തനായി. അപ്പോഴാണ് കമ്പിത്തപാൽ വകുപ്പിന്റെ ടെസ്റ്റ് ജയിച്ചതും സർക്കാർ ഉദ്യോഗസ്ഥനായതും. അത് 1942ലായിരുന്നു.

അങ്ങനെയിരിക്കുമ്പോഴാണ് ആലുവാ സംഭവം. കമ്പിത്തപാൽ വകുപ്പിൽ നിന്നു രാജി

**1956ൽ ഹെയ്ലി സെലാസി ഇന്ത്യയിൽ വന്നപ്പോൾ പോൾ വർഗീസിനെ കണ്ടുമുട്ടാൻ അവസരമുണ്ടായി. ചക്രവർത്തിയുടെ പേഴ്സണൽ സ്റ്റാഫിൽ സ്പെഷ്യൽ സെക്രട്ടറിയായി നിയമിതനായ അദ്ദേഹം വീണ്ടും എത്യോപ്യക്കു പോയി. അവിടെ വിദ്യാഭ്യാസ കാര്യങ്ങളിലും സാമൂഹിക കാര്യങ്ങളിലും ചക്രവർത്തിയുടെ മുഖ്യ ഉപദേഷ്ടാവായിരുന്നു. ഇന്ത്യാഗവൺമെന്റുമായി സൗഹൃദബന്ധം നിലനിർത്താനുള്ള മുഖ്യചുമതലയും വഹിച്ചു. ഹെയ്ലി സെലാസി ട്രസ്റ്റിന്റെ മുഖ്യ ഉപദേഷ്ടാവും അദ്ദേഹമായിരുന്നു.**



വച്ചു പോകുമ്പോൾ പോൾ വർഗീസ് പോസ്റ്റ് മാസ്റ്ററായിരുന്നു.

ഇംഗ്ലീഷ് ഭാഷ മനോഹരമായി കൈകാര്യം ചെയ്യാനുള്ള കഴിവും പാണ്ഡിത്യവും ഉണ്ടായിരുന്നതിനാൽ എത്യോപ്യയിൽ എത്തിയ പോൾ വറുഗീസിനു അദ്ധ്യാപനത്തിൽ നന്നായി ശോഭിക്കാൻ കഴിഞ്ഞു. മാത്രമല്ല, അവിടുത്തെ മുഖ്യഭാഷയായ അംഹാരിക്കും പഠിച്ചു. അതിൽ പാണ്ഡിത്യവും നേടി. ആദ്യമായി ആ ഭാഷയ്ക്കൊരു വ്യാകരണഗ്രന്ഥം എഴുതിയതും അദ്ദേഹം തന്നെ. പിന്നീട് അംഹാരിക് പാഠപുസ്തക കമ്മറ്റി ചെയർമാനായും ആഡിസ് അബാബയിലെ ഹെയ്ലി സെലാസി സെക്കൻഡറി സ്കൂളിൽ അംഹാരിക് ഭാഷാ വിഭാഗം മേധാവിയായും പ്രവർത്തിച്ചു. 1947 മുതൽ മൂന്നു വർഷത്തെ പ്രവർത്തനത്തിനിടയിൽ അവിസ്മരണീയമായ രണ്ടു സംഭവങ്ങൾ ഉണ്ടായി. പോൾ വർഗീസിനു തന്റെ മതദർശനത്തെ അനുഭൂതിയാക്കാൻ കഴിഞ്ഞതാണ് ഒരു സംഭവം. തന്റെ ജീവിതത്തിലെ ഏറ്റവും ദിവ്യമായ യോഗാനുഭൂതി അനുഭവിക്കാൻ കഴിഞ്ഞ ആ സംഭവം എത്യോപ്യയിലെ ഏകാന്തധന്യമായ ചില നിമിഷങ്ങളിലാണ് ഉണ്ടായത്. അവിടെ താമസിക്കുന്ന കാലത്തു കടുത്ത വസൂരി പിടിപെട്ടു. ആരും തിരിഞ്ഞു നോക്കാനില്ലാതായി. വല്ലാത്ത വേദനയും. വേദനയിലും യാതനയിലും ഈശ്വരന്റെ മഹത്വം ദർശിക്കാനും അനുഭവിക്കാനും കഴിഞ്ഞ സംഭവമാണ് ഡോ.പൗലോസ് മാർ ഗ്രിഗോറിയോസിന്റെ മതദർശനത്തിന് അടിത്തറയിട്ടത്.

മറ്റൊരു സംഭവം എത്യോപ്യൻ ചക്രവർത്തി ഹെയ്ലി സെലാസിയുടെ ആദരവു പിടിച്ചു പറ്റാൻ കഴിഞ്ഞതാണ്. ആഡിസ് അബാബയിലെ സ്കൂൾ വാർഷികത്തിനു മുഖ്യാതിഥിയായി ചക്രവർത്തി എത്തി. സ്വാഗതം പറഞ്ഞതു പോൾ വർഗീസാണ്, അംഹാരിക്കിൽ. പോളിന്റെ പ്രസംഗം ചക്രവർത്തിയെ ആകർഷിച്ചു. അദ്ദേഹത്തിന്റെ പേഴ്സൺ സ്റ്റാഫിലേക്ക് പോളിനെ ക്ഷണിച്ചു. ആ ക്ഷണം നിരസിച്ചുകൊണ്ട് പോൾ വർഗീസ് എത്യോപ്യ വിട്ടു. കൂടുതൽ പഠിക്കണമെന്ന ആഗ്രഹം മനസ്സിലുണ്ടായിരുന്നു. അമേരിക്കയിൽ ഇന്ത്യാനയിലെ ഗോഷൻ കോളജിൽ ബി.എയ്ക്കു ചേർന്നു. വിഷയം തത്വശാസ്ത്രവും ഭാഷാശാസ്ത്രവും. നാലുവർഷം കൊണ്ടു പൂർത്തിയാക്കേണ്ട ഡിഗ്രി പഠനം രണ്ടു വർഷം കൊണ്ടു തീർത്തു. ക്ലാസിൽ ഒന്നാമനായിരുന്നു. വേദശാസ്ത്രപഠനത്തിന്റെ ആദ്യഘട്ടം ഒക്കലാഹോമാ യൂണിവേഴ്സിറ്റിയിലും ന്യൂയോർക്ക് യൂണിയൻ തിയോളജിക്കൽ സെമിനാരിയിലും ആയിരുന്നു. പ്രിൻസ്റ്റൺ തിയോളജിക്കൽ സെമിനാരിയിൽ നിന്നു വേദശാസ്ത്രത്തിൽ മാസ്റ്റർ ബിരുദം നേടി.

ഔദ്യോഗിക രംഗത്തു ലഭിക്കുമായിരുന്ന നേട്ടങ്ങൾ കണക്കിലെടുക്കാതെ അദ്ദേഹം കേരളത്തിൽ തിരിച്ചെത്തി. ആലുവാ യു.സി കോളജിലും കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരിയിലും പഠിപ്പിച്ചു. മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിയായും എസ്.സി.എമ്മിന്റെ ഓണററി അസോസിയേറ്റ് സെക്രട്ടറിയായും അദ്ദേഹം കേരളത്തിലെ ക്രൈസ്തവ യുവജനതയെ സേവിച്ചു. ആലുവാ ഫെലോഷിപ്പ് ഹൗസിന്റെ ഡയറക്ടറായി രണ്ടുവർഷം പ്രവർത്തിച്ചു. 1956ൽ ഹെയ്ലി സെലാസി ഇന്ത്യയിൽ വന്നപ്പോൾ പോൾ വർഗീസിനെ കണ്ടുമുട്ടാൻ അവസരമുണ്ടായി. ചക്രവർത്തിയുടെ പേഴ്സണൽ സ്റ്റാഫിൽ സ്പെഷ്യൽ സെക്രട്ടറിയായി നിയമിതനായ അദ്ദേഹം വീണ്ടും എത്യോപ്യക്കു പോയി. അവിടെ വിദ്യാഭ്യാസ കാര്യങ്ങളിലും സാമൂഹിക കാര്യങ്ങളിലും ചക്രവർത്തിയുടെ മുഖ്യ ഉപദേഷ്ടാവായിരുന്നു. ഇന്ത്യാഗവൺമെന്റുമായി സൗഹൃദബന്ധം നിലനിർത്താനുള്ള മുഖ്യചുമതലയും വഹിച്ചു. ഹെയ്ലി സെലാസി ട്രസ്റ്റിന്റെ മുഖ്യ ഉപദേഷ്ടാവും അദ്ദേഹമായിരുന്നു.

എത്യോപ്യയിൽ നിന്നു വീണ്ടും അമേരിക്കയിൽ ഉപരിപഠനത്തിനുപോയി. യേൽ യൂണിവേഴ്സിറ്റിയിൽ നിന്നു വേദശാസ്ത്രത്തിൽ ഉന്നത ബിരുദം നേടി. പിന്നീട് ഓക്സ്ഫോർഡ് യൂണിവേഴ്സിറ്റിയിൽ പാശ്ചാത്യ പൗരസ്ത്യ വേദശാസ്ത്ര ദർശനങ്ങളെപ്പറ്റി ഗവേഷണം നടത്തി. അവിടെ നിന്നുള്ള ഡോക്ടറേറ്റ് കൂടാതെ ജർമ്മനിയിലെ ഗ്രിഗറി ഓഫ് നാസ ഇൻസ്റ്റിറ്റ്യൂട്ട്, സെറാമ്പൂർ യൂണിവേഴ്സിറ്റി, ലെനിൻ ഗ്രാഡ് തിയോളജിക്കൽ അക്കാദമി, ബുഡാപ്പസ്റ്റ് ലൂതറൻ തിയോളജിക്കൽ അക്കാദമി, ചെക്കോസ്ലാവോക്യ ജാൻ ഹസ് ഫാക്കൽറ്റി എന്നിവിടങ്ങളിൽ നിന്നു ഡോക്ടറേറ്റ് ലഭിച്ചിട്ടുണ്ട്.

1958ൽ പോൾ വർഗീസ് വീണ്ടും കേരളത്തിലെത്തി. വൈദിക വൃത്തി സ്വീകരിച്ചു. 1962ൽ എല്ലാ ഓർത്തഡോക്സ് സഭകളുടെയും പ്രതിനിധിയായി ജനീവ കേന്ദ്രമാക്കിയുള്ള വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റെ അസോസിയേറ്റ് ജനറൽ സെക്രട്ടറിയായി (1962–67). ബൈബിൾ ഭാഷ്യക്കാരനെന്ന നിലയിൽ ലോകപ്രശസ്തി നേടിയതു ഈ കാലയളവിലാണ്. വർഗ്ഗവിവേചനത്തിനെതിരെ പോരാടാൻ ഡബ്ല്യു സി സിയുടെ നേതൃത്വത്തിൽ ഇരിക്കുമ്പോൾ പദ്ധതികൾ ആവിഷ്കരിച്ചു. ഡബ്ല്യു സി സി ഡലിഗേഷൻ നേതാവായി. സോവിയറ്റ് യൂണിയനിലും (1962) യുനെസ്കോയിലും (1965) പോയി. പിന്നീട് നാട്ടിലെത്തി കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പലായി. 1975ൽ അദ്ദേഹത്തെ പൗലോസ് മാർ ഗ്രിഗോറിയോസ് എന്ന പേരിൽ മലങ്കര ഓർത്തഡോക്സ് സഭ മെത്രാപ്പോലീത്തായായി അഭിഷേകം ചെയ്തു. ഡൽഹി ഭദ്രാസനത്തിന്റെ ചുമതല വഹിച്ചു. കപ്പദോക്യൻ പിതാക്കന്മാരായ കൈസരിയായിലെ ബസേലിയോസിന്റെയും നിസ്സായിലെ മാർ ഗ്രിഗോറിയോസിന്റെയും ജീവിതവും ദർശനവും ഇദ്ദേഹത്തെ ആകർഷിച്ചു. നിസായിലെ മാർ ഗ്രിഗോറിയോസിന്റെ ദർശനങ്ങളെ അപഗ്രഥിച്ചു വ്യാഖ്യാനിച്ചു. സ്വതന്ത്രവും സർഗ്ഗാത്മകവുമായ പുതിയൊരു മാനവികതക്കുവേണ്ടിയുള്ള അന്വേഷണമാണ് മാർ ഗ്രിഗോറിയോസിന്റെ ചിന്തയുടെ ഒരടിസ്ഥാനമെന്ന് വേദശാസ്ത്ര പണ്ഡിതനായ റവ.ഡോ. കെ.എം.ജോർജ് പറഞ്ഞിട്ടുണ്ട്.

വിവിധ ഭാഷകളിലായി ആയിരത്തിലധികം പ്രബന്ധ

*ശേഷം എട്ടാം പേജിൽ*

**യാത്ര**

# 11



# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ





**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

അദ്ധ്യായം 11

കുർക്കുമ ദയറ (1039 വൃശ്ചികം 25 മീനം 17)

ബാവാ കല്പ്പിച്ചതനുസരിച്ച് നാം അന്ത്യോഖ്യാ സിംഹാസനപ്പള്ളി ഉൾപ്പെട്ടിട്ടുള്ള കുർക്കുമാ ദയറായിലേക്കു പോയി. ഈ സമയം കൊണ്ട് ദീനം മിക്കവാറും മാറിപ്പോയെങ്കിലും ക്ഷീണം വളരെയുണ്ടായിരുന്നു. ദയറായിലെ മാർ ബഹനാൻ മെത്രാപ്പോലീത്തായും റമ്പാന്മാരും കൂടി നമ്മെ സന്തോഷപൂർവ്വം എതിരേറ്റു. ഇക്കാലങ്ങളിൽ പാത്രിയർക്കീസ് ബാവായുടെ സഹോദരി മറിയാം എന്ന സ്ത്രീ ഇവിടെ കന്യകയായി താമസിച്ചിരുന്നു. ദയറായിൽ അറുപത് വയസ്സിൽ കുറയാത്ത പ്രായമുള്ള സ്ത്രീകൾക്കു മാത്രമേ ഇങ്ങനെ താമസിക്കുവാൻ അനുവാദമുള്ളൂ. മറിയാം എന്ന കന്യകയ്ക്കു 75 വയസ്സു പ്രായമായിരുന്നു. 13 വർഷങ്ങൾക്കു മുമ്പാണ് ദയറായിൽ പ്രവേശിച്ചത്. ഇവർ മുട്ടിക്കപ്പെട്ട പ്രാർത്ഥനകളാലും മറ്റു സൽപ്രവർത്തികളാലും ഒരു താബീത്തായെപ്പോലെ ജീവിതത്തെ കഴിച്ചു കൂട്ടുകയായിരുന്നു. വിഷയ സുഖങ്ങളിൽ യാതൊരു മോഹവുമില്ല– മരണത്തെ ആലിംഗനം ചെയ്യുന്നതിന് സദാ സന്നദ്ധയുമായിരുന്നു. ഈ കന്യക നമ്മെ ഒരു പുത്രനെപ്പോലെ വിചാരിക്കുകയും സമയോചിതങ്ങളായ പരിചരണങ്ങൾ ചെയ്കയും ചെയ്തതിനാൽ നമുക്കു വളരെ ആശ്വാസവും സുഖവും ഉണ്ടായി.

മർദ്ദീനിൽ നിന്ന് കുർക്കുമാ ദയറായിലേക്കുള്ള ദൂരം അഞ്ചു നാഴികയാണ്. ഈ ദയറായ്ക്കു ചുറ്റും മൂന്നു നാലു സുറിയാനി ഗ്രാമങ്ങളുണ്ട്. ഈ ഗ്രാമവാസികൾ ദയറായുടെ കാവൽക്കാരാണ്. ഒരു പുതിയ പാത്രിയർക്കീസിനെ വാഴിക്കുമ്പോഴും മൂറോൻ ശുദ്ധീകരിക്കുമ്പോഴും ഇവർക്കു പ്രത്യേക ചില അവകാശങ്ങൾ പതിവുണ്ട്. പണ്ടൊരിക്കൽ ഒരു കവർച്ചക്കൂട്ടക്കാർ വന്ന് ദയറായെ ആക്രമിക്കുകയും വെടിവെച്ച് വാതിലുകൾ തകർത്തു അകത്തു പ്രവേശിക്കുമെന്നുള്ള സ്ഥിതിയിലാവുകയും ചെയ്തപ്പോൾ ഈ ഗ്രാമവാസികൾ കൂട്ടമായി വന്ന് വളരെ ശൗര്യത്തോടുകൂടി യുദ്ധം ചെയ്തു ഓടിച്ചുകളയുക ഉണ്ടായിട്ടുണ്ട്.

അന്നു മുതൽക്കാണ് ഇവർക്കു ഈ പ്രത്യേക അവകാശങ്ങൾ സിദ്ധിച്ചത്. വെടിയുണ്ടകൾ കൊണ്ട പാടുകൾ ദയറായുടെ വാതിലുകളിൽ ഇപ്പോഴും കാണ്മാനുണ്ട്. സിംഹാസന ദയറാ (കുറുക്കുമാ) ഒരു വലിയ പരന്ന കുന്നിന്മേൽ പണിയപ്പെട്ടിരിക്കുന്നു. ഏകദേശം പത്തുകോൽ പൊക്കം വരെ തറ ഉയർത്തിയതിന്റെ ശേഷമാണ് പണികൾ ആരംഭിച്ചിരിക്കുന്നത്. ഭിത്തിക്ക് ഉദ്ദേശം നാല്പത്തി അഞ്ചുകോൽ ഉയരമുണ്ട്. ദയറായുടെ കിഴക്കു പടിഞ്ഞാറുള്ള നീളം 150 കോൽ കാണും. വീതി 30 കോലിൽ കുറയുകയില്ല. ദയറായിലേക്കു പ്രവേശിക്കുന്നത് തെക്കുവശത്തുനിന്നാണ്. മുൻവശത്ത് മൂന്ന് പതനമായി മതിലുകൾ കെട്ടി വെവ്വേറെ പടിവാതിലുകൾ വച്ചിച്ചുണ്ട്. ഈ വാതിലുകൾ വളരെ ബലത്തിൽ പണിയപ്പെട്ടിരിക്കുന്നു. ദയറാവകയായുള്ള നാൽക്കാലിമൃഗങ്ങളെ കെട്ടി സൂക്ഷിക്കുന്നത് രണ്ടാമത്തെ പതനത്തിലാണ്. മൂന്നാമത്തെ പടിവാതിലിന്റെ കതകുകൾ മരമാണെങ്കിലും മരം ഒട്ടും കാണ്മാൻ പാടില്ലാത്തവിധത്തിൽ ഇരുമ്പ് പട്ടകൾ വച്ച് തറച്ചിട്ടുണ്ട്. വെടിയുണ്ട തറച്ചിരിക്കുന്നത് മിക്കവാറും ഈ വാതിലിന്മേലാണ്.

ദയറായുടെ പണി മുഴുവനും എത്രയും ബലമുള്ള വെള്ളക്കല്ലുകൊണ്ടാണ്. കെട്ടിടം മിക്കവാറും കോട്ടയത്തെ സുറിയാനി സെമിനാരിപോലെ നാലുകെട്ടായിട്ടാണ്. കിഴക്കേ വരാന്തയിൽ നിന്ന് കേറാൻ തക്കവണ്ണം പള്ളി മുട്ടിച്ചു പണിയപ്പെട്ടിരിക്കുന്നു. പള്ളിയോടു ചേർത്തു ഒരു മണിമാളികയുണ്ട്. പള്ളിയുടെ പണിയും വളരെ വിശേഷമാണ്. ഇതിന്റെ തെക്കുവശത്തു ഒൻപതു പാത്രിയർക്കീസന്മാരുടെ കബറുകൾ അടങ്ങിയ ഒരു മുറിയുണ്ട്. പാത്രിയർക്കീസ് ബാവാമാർക്കിരിക്കാനായി തെക്കേ കെട്ടിൽ ഏകദേശം ഇരുപത്തി അഞ്ചു കോൽ നീളത്തിൽ അതി വിശേഷമായ ഒരു മുറിയുണ്ട്. ഇതിൽ മറ്റാരും ഇരിക്കുക പതിവില്ല. വടക്കേ കെട്ടിന്റെ രണ്ടാമത്തെ നിലയിലാണ് സിംഹാസനപ്പള്ളി. ഇതിൽ പാത്രിയർക്കീസന്മാർക്കേ കുർബ്ബാന ചൊല്ലാൻ പാടുള്ളൂ എന്നാണ് നിശ്ചയം.

സിംഹാസനപള്ളിയുടെ ത്രോണോസിന്റെ കിഴക്കുവശത്തെ ഭിത്തിയിൽ വാതിൽ പോലെ ഒന്നുവളച്ചു കെട്ടീട്ടുണ്ട്. ഈ വളവിന്റെ ഇരുവശത്തും ആറുകല്ലുകൾ വളവിന്റെ ക്രമം പോലെ പതിപ്പിച്ചിട്ടുള്ളത് കൂടാതെ കുരിശ്ശിന്റെ സ്വരൂപം കൊത്തിയിട്ടുള്ള ഒരു കല്ല് വളവിന്റെ മേൽഭാഗത്തു പതിച്ചിട്ടുണ്ട്. അന്ത്യോഖ്യാ സിംഹാസനമായ അന്ത്യോഖ്യാ പള്ളിയിൽ ശ്ലീഹന്മാരുടെ കൈകൊണ്ട് സ്ഥാപിക്കപ്പെട്ടവയാണ് ഈ കല്ലുകൾ. ഈ കല്ലിന്മേൽ കൊത്തപ്പെട്ടിട്ടുള്ള 'പാതാളത്തിന്റെ വാതിൽ ഇതിനെ ഉപദ്രവിക്കുകയില്ല' എന്നർത്ഥമുള്ള വേദവാക്യം സുറിയാനി ഭാഷയിൽ എഴുന്ന് നില്ക്കുന്നുണ്ട്.

(തുടരും)

**തന്റെ ആരാധ്യപുരുഷനായ നിസായിലെ ഗ്രിഗറിയെ എന്നപോലെ, പൗലോസ് മാർ ഗ്രിഗോറിയോസിനെയും ഗ്രിഗറി ദ് തിയോളജിയൻ എന്നു വിശേഷിപ്പിക്കാം. ആധുനിക പൗരസ്ത്യ വേദശാസ്ത്രത്തിന്റെ ശില്പികളിലൊരാളാണ് ഡോ.ഗ്രിഗോറിയോസ് എന്നും പൗരസ്ത്യരും പാശ്ചാത്യരും ഒരേ വിധത്തിൽ സമ്മതിക്കും. ഏതെങ്കിലുമൊരു പ്രത്യേക വിഷയത്തിൽ മാത്രമായിരുന്നു മെത്രാപ്പോലീത്തായുടെ ആഭിമുഖ്യമെങ്കിൽ അദ്ദേഹത്തെയും അദ്ദേഹത്തിന്റെ ചിന്തയെയും കൂടുതൽ വ്യക്തമായി നമുക്ക് ഗ്രഹിക്കുവാൻ കഴിയുമായിരുന്നു.**



ങ്ങൾ ഡോ. ഗ്രിഗോറിയോസ് രചിച്ചിട്ടുണ്ട്. ശാസ്ത്രം, തത്ത്വശാസ്ത്രം, രാഷ്ട്രീയം,ദർശനം, മതം തുടങ്ങിയ വിഷയങ്ങളിൽ എഴുതിയിട്ടുള്ള പ്രബന്ധങ്ങൾ ഇന്ത്യയിലും പുറത്തും ഉള്ള ജേർണലുകളിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. സർവ്വവിജ്ഞാനങ്ങളിലും ഡോ. ഗ്രിഗോറിയോസ് പാണ്ഡിത്യം പ്രകടിപ്പിച്ചു. സൊച്ചുസെറ്റ്സിൽ 1979ൽ ഡബ്ല്യു സിസി നടത്തിയ ഫെയ്ത്ത്, സയൻസ്, ഫ്യൂച്ചർ എന്ന സമ്മേളനത്തിന്റെ മോഡറേറ്റർ ഡോ. ഗ്രിഗോറിയോസ് ആയിരുന്നു. 1989ൽ ഡബ്ല്യു സി.സിയുടെ പ്രസിഡന്റായി അദ്ദേഹത്തെ തെരഞ്ഞെടുത്തു. ഫ്രഞ്ച്, ജർമ്മൻ, ഗ്രീക്ക്, സുറിയാനി, റഷ്യ തുടങ്ങി പത്തിലേറെ വിദേശ ഭാഷകൾ അയത്ന ലളിതമായി ഡോ. ഗ്രിഗോറിയോസ് കൈകാര്യം ചെയ്തു.

ദ് ജോയ് ഓഫ് ഫ്രീഡം (1987) എന്ന ഗ്രന്ഥത്തിന്റെ പരിഭാഷയാണ് സ്വാതന്ത്ര്യ ദീപ്തി. ദ് ഗോസ്പൽ ഓഫ് ദ് കിംഗ്ഡം (1968), ദ് ഫ്രീഡം ഓഫ് മാൻ (1972), ബി സ്റ്റിൽ ആൻഡ് നോ (1974), ഫ്രീഡം ആൻഡ് അതോറിറ്റി(1974), ദ് ക്വസ്റ്റ് ഫോർ സേർട്ടനിറ്റി (1975), ദ് ഹ്യൂമൻ പ്രസൻസ് (1978), ട്രൂത്ത് വിത്തൗട്ട് ട്രഡീഷൻ (1978), സയൻസ് ഫോർ സെയിൻ സൊസൈറ്റീസ് (1980), കോസ്മിക്മാൻ (1980), എൻലൈറ്റ്മെന്റ് ഈസ്റ്റ് ആൻഡ് വെസ്റ്റ് (1989) എന്നിവയാണ് ഇംഗ്ലീഷിൽ പ്രസിദ്ധപ്പെടുത്തിയ പ്രധാന ഗ്രന്ഥങ്ങൾ.

ബേണിംഗ് ഇഷ്യൂസ്, സയൻസ് ആൻഡ് ഓവർ ഫ്യൂച്ചർ, ഫെലോഷിപ്പ് അൺബ്രോക്കൺ, സെക്യുലർ സൊസൈറ്റി ഓർപ്ലൂറലിസ്റ്റിക് കമ്യൂണിറ്റി, കൾച്ചറൽ ഐഡന്റിറ്റി ആൻഡ് പെർസെപ്ഷൻ ഓഫ് റിയാലിറ്റി, മഡിൽഡ് മെറ്റാഫർഡ്, നോയിംഗ് ആസ് സ്ട്രെവിംഗ് ടുവേർഡ്സ് യൂണിറ്റ് തുടങ്ങി ഇരുപതിലധികം ഗ്രന്ഥങ്ങൾ സമാഹരിക്കുകയും സംശോധിക്കുകയും ചെയ്തിട്ടുണ്ട്.

ഇന്ത്യൻ കൗൺസിൽ ഓഫ് ഫിലോസഫിക്കൽ റിസേർച്ച്, സെറാംപൂർ കോളജ് കൗൺസിൽ എന്നിവയിൽ അംഗമായിരുന്നു. പ്രാഗിലെ ക്രിസ്ത്യൻ പീസ് കോൺഫറൻസിന്റെയും ഇന്തോ ജി.ആർ.ഫ്രണ്ട്ഷിപ്പ് സൊസൈറ്റിയുടെയും കേരള ഫിലോസഫി കോൺഗ്രസിന്റെയും വൈസ് ചെയർമാനായിരുന്നു. ഇന്തോ സോവിയറ്റ് കൾച്ചറൽ സൊസൈറ്റി, ഓൾ ഇന്ത്യ പീസ് ആൻഡ് സോളിഡാരിറ്റി ഓർഗനൈസേഷൻ എന്നിവയുടെ പ്രസീഡിയം അംഗമാണ്. ഇന്റർനാഷനൽ സൊസൈറ്റി ഫോർ നിയോപ്ലാറ്റോനിക് സ്റ്റഡീസ്, സോഫിയാ സൊസൈറ്റി, സർവധർമ്മ നിലയം, നീതി ശാന്തി കേന്ദ്രം (ഡൽഹി) എന്നിവയുടെ ചെയർമാനും ന്യൂയോർക്കിലെ വേൾഡ് റിലീജിയസ് കൗൺസിൽ രക്ഷാധികാരിയുമായിരുന്നു. കമ്പാരറ്റീവ് എഡ്യുക്കേഷൻ സൊസൈറ്റി ഇൻ യൂറോപ്പ്, ഗ്രിഗറി ഓഫ് നാസ, സൊസൈറ്റീസ് ലിറ്റർജിക്ക, ഇന്റർനാഷണൽ സൊസൈറ്റി ഫോർ നിയോപ്ലേറ്റോണിക് സ്റ്റഡീസ്, ഇന്റർനാഷനൽ ബയോഗ്രഫിക്കൽ അസോസിയേഷൻ, ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് വേൾഡ് കൾച്ചർ, ഇന്റർനാഷനൽ അസോസിയേഷൻ ഫോർ സൈക്കോലോണിക് റിസേർച്ച്, അമേരിക്കൻ ബയോഗ്രഫിക്കൽ ഇൻസ്റ്റിറ്റ്യൂട്ട്, വിയന്ന പ്രോ ഓറിയന്റോ എന്നിവയിലും ഡോ.ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത അംഗമായിരുന്നു. കോളജ് ഓഫ് വുസ്റ്റിലും പ്രിൻസ്റ്റണിലും തിയോളജിക്കൽ സെമിനാരിയിലും ഹാർവാർഡ് യൂണിവേഴ്സിറ്റിയിലും വിസിറ്റിംഗ് പ്രൊഫസറായും പ്രവർത്തിച്ചു. രണ്ടാം വത്തിക്കാൻ കൗൺസിലിൽ നിരീക്ഷകനായിരുന്നു. കേരള യൂണിവേഴ്സിറ്റിയിലും സെറാംമ്പൂർ യൂണിവേഴ്സിറ്റിയിലും സെനറ്റ് അംഗമായും പ്രവർത്തിച്ചിട്ടുണ്ട്. സോവിയറ്റ് ലാൻഡ് നെഹ്റു അവാർഡ് ഉൾപ്പെടെ നിരവധി അവാർഡുകളും ബഹുമതികളും ഗ്രിഗോറിയോസിന് ലഭിച്ചിട്ടുണ്ട്.

ഡോ.ഗ്രിഗോറിയോസിനെ അത്യുക്തി കലരാത്ത ഭാഷയിൽ മഹാപണ്ഡിതനെന്നു വിശേഷിപ്പിക്കാനാവും. ഏതു വിഷയത്തെക്കുറിച്ചും ആധികാരികമായി സംസാരിക്കുവാൻ അദ്ദേഹത്തിനു കഴിയും. അദ്ദേഹത്തിന്റെ സവിശേഷമായ പഠനം ചെന്നെത്തിയ വിഷയം വേദശാസ്ത്രമാണ്. തന്റെ ആരാധ്യപുരുഷനായ നിസായിലെ ഗ്രിഗറിയെ എന്നപോലെ, പൗലോസ് മാർ ഗ്രിഗോറിയോസിനെയും ഗ്രിഗറി ദ് തിയോളജിയൻ എന്നു വിശേഷിപ്പിക്കാം. ആധുനിക പൗരസ്ത്യ വേദശാസ്ത്രത്തിന്റെ ശില്പികളിലൊരാളാണ് ഡോ.ഗ്രിഗോറിയോസ് എന്നും പൗരസ്ത്യരും പാശ്ചാത്യരും ഒരേ വിധത്തിൽ സമ്മതിക്കും. ഏതെങ്കിലുമൊരു പ്രത്യേക വിഷയത്തിൽ മാത്രമായിരുന്നു മെത്രാപ്പോലീത്തായുടെ ആഭിമുഖ്യമെങ്കിൽ അദ്ദേഹത്തെയും അദ്ദേഹത്തിന്റെ ചിന്തയെയും കൂടുതൽ വ്യക്തമായി നമുക്ക് ഗ്രഹിക്കുവാൻ കഴിയുമായിരുന്നു. നമ്മിലധികം പേർക്കും- പഠിക്കുകയും എഴുതുകയും ചിന്തിക്കുകയും ചെയ്യുന്നവർക്കുപോലും- ചില വിഷയങ്ങളിൽ മാത്രമാവും ശ്രദ്ധ. എല്ലാ വിഷയങ്ങളേയും ഒരേ വിധത്തിൽ ഉൾക്കൊള്ളാൻ ശ്രമിക്കുന്ന ഒരു മഹാമനസ്സിനെ ഗ്രഹിക്കുവാൻ നമുക്കു കഴിഞ്ഞെന്നും വരില്ല.

## നോവൽ






ഡോ.കെ.എം. ജോസഫ്

**അദ്ധ്യായം 24**

വിഷയം മാറ്റാൻ വേണ്ടി പാപ്പി പറഞ്ഞു.

'ഞാൻ കോട്ടയത്തുനിന്ന് കഷ്ടപ്പെട്ടു ഇവിടെ വന്നിട്ടു വെറുതേ പോകുമെന്നു വിചാരിക്കുന്നുണ്ടോ? ഇനി തിരിച്ചു പോകുന്നതുവരെ നിന്റെ വീട്ടീന്നാ ഭക്ഷണം.'

പാപ്പിയെ കാണാൻ ബന്ധുക്കളാരോ വന്നപ്പോൾ തോമസുകുട്ടിയുടെ ശ്രദ്ധ പന്തലിലേക്കു തിരിഞ്ഞു. താമസിയാതെ അവൻ ശ്രമക്കാരിൽ ഒരാളായി മാറി. സദ്യയും തുടർന്നുള്ള എല്ലാ ജോലികളും കഴിഞ്ഞാണ് അവൻ മടങ്ങിയത്.

ഞായറാഴ്ച രാവിലെ തന്നെ പാപ്പിയുടെ വീട്ടിലെത്തി. അലക്കിത്തേച്ച മുണ്ടും ഉടുപ്പും കൊണ്ടു വന്നിരിക്കുന്നതുകൊണ്ടു വേഷം മാറ്റം എളുപ്പമായി. അതിഥികൾക്കു അപ്പവും ആട്ടിറച്ചിക്കറിയും വിളമ്പുന്നതിനിടയിൽ പാപ്പിയെ അവർ ഒരുക്കി. പുതിയ മൽമൽമുണ്ടും പുതുതായി തുന്നിയ ഉടുപ്പുമാണ് വേഷം. മുഖം കഴുകിത്തുടച്ചു എണ്ണമയം നീക്കി. ചീകിയൊതുക്കുവാൻ തക്കനീളം തലമുടിക്കില്ല. എങ്കിലും കുറേ ഒതുക്കി. വാഴ്ത്തുവാനുള്ള കുരിശുമാല കുഞ്ഞാണ്ടമ്മയാണ് കൊടുത്തത്. ഒരുക്കം കഴിഞ്ഞ് മൂപ്പന്മാർ പറഞ്ഞ ചടങ്ങുകൾ പൂർത്തിയാക്കി.

പള്ളിയിലേക്കു നടന്നാണ് പോയത്. മുമ്പിൽ മണവാളൻ. മണവാളനു കുടപിടിച്ചതു തോമസുകുട്ടിയാണ്. അളിയന്റെ അവകാശം തോമസുകുട്ടി ഏറ്റെടുത്തതു പാപ്പിയുടെ ആഗ്രഹപ്രകാരമാണ്. ചെറുക്കന്റെ കൂട്ടുകാർ ഒരു ഘോഷയാത്രപോലെ നടന്നു നീങ്ങിയപ്പോൾ ഇടതുവശത്തുള്ള മാളിയേക്കൽ ബംഗ്ലാവിലേക്കു തോമസുകുട്ടി നോക്കിപ്പോയി. സൂസന്ന അവിടെയില്ല. ഓണത്തിന്റെ അവധിക്കു വന്നപ്പോൾ അവളെ കണ്ടതാണ്. മറക്കാൻ ആഗ്രഹിക്കുന്ന കൂടിക്കാഴ്ചയാണത്. അന്ന് ഭാവിയെക്കുറിച്ചുള്ള ആശങ്കകൾ മാത്രമായിരുന്നു അവൾക്കു പറയാനുണ്ടായിരുന്നത്. വിരഹം അനുരാഗത്തിന്റെ ആഴം കൂട്ടുമെന്നാണ് വായിച്ചിട്ടുള്ളത്. പക്ഷെ, അവരെ സംബന്ധിച്ചിടത്തോളം വേർപാടു വളർത്തിയതു വേദനകളാണ്.

വിശുദ്ധ കുർബ്ബാന കഴിഞ്ഞപ്പോൾ പള്ളിയിലെ തിരക്കു കുറഞ്ഞു. പെണ്ണിന്റെയും ചെറുക്കന്റെയും കൂട്ടക്കാർ മാത്രമാണു പള്ളിയിൽ അവശേഷിച്ചത്.

മദ്ബഹായുടെ മുമ്പാകെ മണവാളനും മണവാട്ടിയും നിന്നു. മണവാട്ടി മണവാളന്റെ വലതുഭാഗത്താണ് നിന്നത്. മണവാളന്റെ തൊട്ടുപിന്നിൽ തോഴ്മക്കാരനായി നിന്നതു തോമസുകുട്ടിയാണ്. പെണ്ണിന്റെ പുറകിലും തോഴ്മക്കാരിയുണ്ട്.

'ശുബ്ഹോലാ ബൊ....' വികാരിയച്ചൻ മോതിരം വാഴ്വിന്റെ ശുശ്രൂഷ തുടങ്ങി. നീണ്ട പ്രാർത്ഥനകൾ. പ്രാർത്ഥനയുടെ ചില വചനങ്ങൾ അവന്റെ ശ്രദ്ധയിൽ പതിയും. ഇടയ്ക്കു ശ്രദ്ധ പതറും. തെളിയുകയും മറയുകയും ചെയ്യുന്ന നിഴലുകൾ പോലെ. പാപ്പി നിൽക്കുന്ന സ്ഥാനത്തു ഒരിക്കൽ തനിക്കും നില്ക്കേണ്ടി വരും. അപ്പോൾ തന്റെ വലതുഭാഗത്തു തൂവെള്ള വസ്ത്രങ്ങൾ ധരിച്ച് കസവുകവണികൊണ്ടു ശിരസ്സു മൂടി നിൽക്കുന്നത് സൂസന്ന തന്നെ ആയിരിക്കണം.

അൻപത്തി ഒന്നാം മസ്മൂർ എല്ലാവരും ഉരുവിട്ടു. തോഴ്മക്കാരനു മൗനം പാലിക്കാനാവില്ല. അറിയാവുന്ന വാക്യങ്ങൾ അവൻ ഏറ്റുപറഞ്ഞു.

'എന്നാൽ നീതിയിൽ നീ ഇഷ്ടപ്പെട്ടു. നിന്റെ ജ്ഞാനത്തിന്റെ രഹസ്യങ്ങൾ എന്നെ നീ അറിയിച്ചു. നിന്റെ സോപ്പാ കൊണ്ടു എന്റെ മേൽ തളിക്കേണമേ. ഞാൻ വെടിപ്പാക്കപ്പെടും. അതിനാൽ എന്നെ വെണ്മയാക്കണമേ. ഉറച്ച മഞ്ഞിനേക്കാൾ ഞാൻ വെണ്മയാകും.'

സുറിയാനി ഭാഷയിലുള്ള ഗീതങ്ങൾ ഏറ്റുപാടാൻ കഴിവുള്ളവർ കുറവാണ്. മോതിരം വാഴ്വിന്റെ അവസാനമെത്തിയപ്പോൾ തോമസുകുട്ടിയുടെ ശ്രദ്ധ ചടങ്ങുകളിലേക്ക് മടങ്ങി. മോതിരങ്ങളുടെ മേൽ പട്ടക്കാരൻ കൈ ആവസിപ്പിച്ചുകൊണ്ടുള്ള പ്രാർത്ഥന. മണവാളനും മണവാട്ടിക്കും മോതിരം നൽകിക്കൊണ്ടുള്ള

## കാരുണ്യത്തിന്റെ വിശുദ്ധ കവാടമായി സഭ മാറണം

വളർച്ചയുമാണെങ്കിൽ ജീവനുള്ള സഭ അനുദിനം വളരണം. പ.സഭ, അതു നിൽക്കുന്ന സമൂഹത്തിൽ ചലനങ്ങൾ ഉണ്ടാക്കണം. നന്മയുടെയും വിശുദ്ധിയുടെയും പവിത്രമായ ചലനങ്ങൾ സൃഷ്ടിക്കുവാൻ പര്യാപ്തമായ ഒരു സഭാജീവിതം കരുപ്പിടിപ്പിക്കുവാൻ നാം നിങ്ങളെ ആഹ്വാനം ചെയ്യുന്നു. നമ്മുടെ മുൻഗാമികൾക്ക് നിങ്ങൾ നൽകിയിട്ടുള്ളതുപോലെ സഹകരണങ്ങളും പ്രാർത്ഥനകളും പ.സഭയുടെ മുമ്പോട്ടുള്ള പ്രയാണത്തിൽ നമുക്കും നല്കണമെന്ന് നാം നിങ്ങളോട് ആവശ്യപ്പെടുന്നു.

മക്കളെ നമ്മുടെ കരങ്ങൾക്ക് ശക്തിപകരുന്നത് പ്രാർത്ഥന ഒന്നുമാത്രമാണ് എന്ന് നാം നിങ്ങളെ ഓർമ്മിപ്പിക്കുന്നു.

സഭയുടെ ശുദ്ധീകരണത്തിന്റെ പെരുനാളായ കൂദോശ് ഈത്തോ ഞായറാഴ്ചയുടെ സന്ധ്യാനമസ്കാരത്തിലെ സെദ്റ പ്രാർത്ഥനയിലെ ഒരു ഭാഗം ഉദ്ധരിച്ചുകൊണ്ട് ഞാൻ എന്റെ വാക്കുകൾ ഉപസംഹരിക്കട്ടെ

'ആകയാൽ കാരുണ്യവാനായ കർത്താവേ... ഈ ദിവസം നിന്നോടു ഞങ്ങൾ പ്രാർത്ഥിക്കുന്നു. നിന്റെ സഭയെ കരുണയോടെ ദർശിച്ച് സകല ഉപദ്രവങ്ങളിൽ നിന്നും പ്രതികൂലങ്ങളിൽ നിന്നും അതിനെ പൂർണ്ണമായും രക്ഷിക്കണമേ. സ്ഫടികപാറമേൽ അതിനെ ഉറപ്പിക്കണമേ. നിന്റെ സ്ലീബായാൽ അതിന്റെ പ്രജകളെ മുദ്ര കുത്തണമെ. നാശകരമായ വിശ്വാസ വിപരീതികളിൽ നിന്നും അതിനെ കാത്തുകൊള്ളണമേ. എല്ലായ്പ്പോഴും നിന്റെ ശക്തിയാൽ സഭയ്ക്ക് സമാധാനം കൊടുക്കണമെ. അതിൽ നിന്നും ചിതറിപ്പോയവരെ കൂട്ടിച്ചേർക്കണമെ. അതിലെ ബലഹീനതയെ ശക്തരാക്കണമെ. നിന്റെ ദിവ്യ ഔഷധങ്ങളാൽ രോഗികളെ സന്ദർശിക്കണമെ. നിന്റെ സ്നേഹത്തിൽ അന്തർലീനമായിരിക്കുന്ന സന്തോഷത്താൽ സഭാമക്കളെ മോക്ഷാവകാശികളാക്കണമെ. അതിലെ ഇടയന്മാരെ വിജ്ഞാനികളാക്കണമേ. ആചാര്യന്മാരെ ആത്മവിവേകമുള്ളവരാക്കണമെ. അതിലെ ശെമ്മാശന്മാരെ സത്യവും പരിപാകതയുമുള്ളവരാക്കണമെ. വിശുദ്ധ മാമോദീസയുള്ള സത്യവിശ്വാസികളെയെല്ലാം സംരക്ഷിച്ച് രക്ഷാകരമായ സ്ലീബായാൽ കാത്തുകൊള്ളണമെ.

സഭയുടെ നാഥനായ കർത്താവെ, നിന്റെ സകല കൃപകൾക്കുംവേണ്ടി നിനക്കും നിന്റെ പിതാവിനും വിശുദ്ധ റൂഹായ്ക്കും എന്നും സ്തുതിയും സ്തോത്രവും സമർപ്പിക്കുന്നു. ഇപ്പോഴും എല്ലായ്പ്പോഴും എന്നേക്കും തന്നെ ആമീൻ.'

*നവംബർ ഒന്നിന് സ്ഥാനരോഹണശുശ്രൂഷയ്ക്കു ശേഷം നടത്തിയ പ്രസംഗം*

---

ആശിർവാദങ്ങൾ അവൻ ശ്രദ്ധയോടെ കേട്ടു.

കിരീടം വാഴ്‌വിന്റെ ശുശ്രൂഷയായിരുന്നു രണ്ടാമതു നടന്നത്.

'ആദിമ നീതി–ജ്ഞരെ വാഴ്ത്തിയ
ദൈവം– തൻ ബഹുകൃപയാ – ലീ
ദാസരെ വാഴ്ത്ത–ട്ടെ ദേവാ
ദയ ചെയ്തീടണമേ–'

വർക്കിക്കും മാത്തുക്കുട്ടിയ്ക്കും ഈണത്തിൽ പാടാൻ അവസരം കിട്ടി. മണവാളന്റെ ശിരസ്സിൽ കരീടത്തിന്റെ പ്രതീകമായ കുരിശുമാല ആഘോഷിച്ചുകൊണ്ടു സുറിയാനിയിൽ തുടങ്ങിയ പാട്ടു മലയാളത്തിലായപ്പോൾ കൂടെ ച്ചേരുവാൻ മധുരശബ്ദങ്ങളുണ്ടായിരുന്നു.

'വാനിൽനിന്നുടയോൻ കയ്യാൽ
മകുടം ഘോഷമിറ–ങ്ങുന്നു
മണവാളനെയാ–ചാര്യൻ
അണിയിക്കും മകുടം രമ്യം'

തുടർന്നു മണവാട്ടിയുടെ ശിരസ്സിൽ കിരീടം ആഘോഷിക്കുന്നു. കിരീടം വാഴ്‌വിനു ശേഷം മിന്നുകെട്ട്. മന്ത്രകോടിയിൽ നിന്നും വലിച്ചെടുത്ത ഏഴുനൂൽ പിരിച്ചുണ്ടാക്കിയ ചരടിലാണ് മിന്നു കോർത്തിട്ടുള്ളത്. ശിരസ്സിൽ നിന്നും കവണി നീക്കി മുടിക്കെട്ടു തോഴ്മക്കാരി ഉയർത്തിപ്പിടിക്കുമ്പോൾ ചരടിന്റെ അറ്റങ്ങൾ കൂട്ടിപ്പിടിച്ചു ആൺകെട്ടിട്ടു കെട്ടണം. കെട്ടുകഴിഞ്ഞാണ് മന്ത്രകോടി മൂടുപടമായി ശിരസ്സിൽ അണിയുന്നത്.

വധൂവരന്മാർക്കുള്ള ഉപദേശങ്ങൾ വിശ്വാസപ്രമാണത്തിന്റെ ആവർത്തനം. ആശിർവാദം.

പെണ്ണും ചെറുക്കനും പടിഞ്ഞാറേ വാതിൽക്കൽ കൂടി പുറത്തുവന്നപ്പോൾ കസവുമാല അണിയിച്ചതു റബിയായും റുബീനയുമായിരുന്നു. പാപ്പിയുടെ കല്യാണത്തിനു ഉമ്മച്ചായൻ സകുടുംബം സംബന്ധിച്ചിരുന്നു. കാണാതിരുന്നതു മാളിയേക്കലെ മാമ്മച്ചനെയാണ്. പാപ്പി നേരിട്ടുചെന്ന് വിളിച്ചതാണ്. പഴയവീട്ടുകാരോടുള്ള പക അവരോടു അടുപ്പമുള്ളവരിലേക്കും പകർന്നതുകൊണ്ടായിരിക്കാം മാമ്മച്ചായൻ വരാതിരുന്നത്.

വരന്റെ വീട്ടിലേക്കു എല്ലാവരും നടന്നാണ് പോയത്. വീട്ടിലെ ചടങ്ങുകളെല്ലാം ആചാരപ്രകാരം നടന്നു. മണവാളനേയും മണവാട്ടിയേയും മണവറയിലേക്കു അമ്മാച്ചൻ കൂട്ടിക്കൊണ്ടുപോയി. തുടർന്നു സദ്യ. നിലത്തു വിരിച്ച പായയിൽ വിരുന്നുകാർ നിരന്നിരുന്നു. ചെറുക്കന്റെ കൂട്ടുകാരിൽ പ്രമാണിയായി കരിമ്പടം വിരിച്ച മെത്തപ്പായയിൽ ഇരുന്നത് പഴയവീട്ടിലെ ചാക്കോച്ചനായിരുന്നു. സദ്യ വിളമ്പുവാൻ തോമസുകുട്ടിയും കൂടി. തുമ്പുമടക്കി വെച്ച തൂശനിലയിൽ ചോറു വിളമ്പി. ഒഴിക്കുവാൻ എരിശ്ശേരി, പുളിശ്ശേരി, സംഭാരപ്പരുവത്തിലുള്ള പച്ചമോര്. കൂട്ടാനായി മീൻ വേവിച്ചത്. മീൻ പറ്റിച്ചത്, മീൻ വറുത്തത്, മാട്ടിറച്ചി ഉലത്തിയത്. മധുരത്തിന് തൈരും പഞ്ചസാരയും പഴവും. വിരുന്നുകാരെ പറഞ്ഞുവിട്ടതിനുശേഷമാണ് ശ്രമക്കാർ ഉണ്ണാനിരുന്നത്. അപ്പോഴേക്കും തോമസുകുട്ടിയുടെ വിശപ്പു ശമിച്ചിരുന്നു. വല്ലാത്ത വിയർപ്പ്. ആറ്റിൽപോയി ഒന്നു മുങ്ങിക്കുളിക്കണമെന്ന വിചാരം മാത്രമായിരുന്നു അപ്പോഴവന്റെ മനസ്സിൽ...... (തുടരും)



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

26
2010 നവംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*സാദൃശ്യമില്ലാത്തവരെ അനുകരിക്കുന്നതിൽ നിന്നാണ് മിക്ക പെരുമാറ്റ പൈതൃകങ്ങളും ഉത്ഭവിക്കുന്നത്.*

– **ഡോ.ജോൺസൺ**

## വാരാന്ത്യ ലോകം



**ആ**റു ദിവസമായി ഖനിയിൽ കുടുങ്ങിയ 29 തൊഴിലാളികളും ഇന്നലെയുണ്ടായ സ്ഫോടനത്തെ തുടർന്ന് മരണമടഞ്ഞതായി കരുതുന്നുവെന്ന് റിപ്പോർട്ട്.



**ദ**ക്ഷിണ കൊറിയൻ ദ്വീപിലേക്ക് ഉത്തര കൊറിയ നടത്തിയ ഷെല്ലാക്രമണത്തെ തുടർന്ന് സഖ്യരാജ്യമായ ദക്ഷിണ കൊറിയയുടെ സംരക്ഷണാർത്ഥം യു.എസ്. പടക്കപ്പൽ അയച്ചു.

**ഇ**റാഖ്–കുവൈറ്റ് അതിർത്തിയുടെ ഇരുവശങ്ങളിലും 500 മീറ്റർ വരെ 'നോമാൻസ് ലാൻഡ്' ആയി നിലനിർത്താൻ ഇരുരാജ്യങ്ങളും ധാരണയായി.

**ലൈം**ഗിക തൊഴിലാളികളെ അടിമത്വത്തിൽ നിന്നും മോചിപ്പിക്കുവാൻ മൈത്തി നേപ്പാൾ പ്രസ്ഥാനത്തിലൂടെ പ്രവർത്തിച്ച മധുര സ്വദേശി അനുരാധ കൊയ്‌രാളയെ 2010 സിഎൻഎൻ ഹീറോയായി തെരഞ്ഞെടുത്തു. ലോകത്തിലെ വിവിധ ഭാഗങ്ങളിൽ നിന്നുള്ള പതിനായിരം നോമിനേഷനുകളിൽ നിന്നാണ് അനുരാധ തെരഞ്ഞെടുക്കപ്പെട്ടത്. സന്നദ്ധ സേവനത്തിനായി 44 ലക്ഷം രൂപ ലഭിക്കും.

**പ്ര**വാസി വോട്ടവകാശം യാഥാർത്ഥ്യമാക്കുന്നതിന്റെ ഭാഗമായി സർക്കാർ തലത്തിൽ വിജ്ഞാപനം പുറപ്പെടുവിച്ചു.

**വ**യർലെസ് റേഡിയേഷൻ മരങ്ങളെ കൊല്ലുന്നുവെന്നു പുതിയ കണ്ടെത്തൽ.

**വ**ടക്കൻ യമനിലെ ശിയാ കേന്ദ്രത്തിൽ മതഘോഷയാത്രക്ക് നേരെയുണ്ടായ കാർ ബോംബ് ആക്രമണത്തിൽ 17 പേർ കൊല്ലപ്പെട്ടു.

**ശ്രീ**ലങ്കയിൽ 49 അംഗ മന്ത്രിസഭ അധികാരമേറ്റു.



**താ**ലിബാൻ ഇസ്ലാമിന്റെ യഥാർത്ഥ അനുയായികളാണെന്ന് പാക് ടൂറിസം മന്ത്രി മൗലാന അത്താവുർ റഹ്മാൻ മൻഷേരിയിൽ നടന്ന പൊതുയോഗത്തിൽ അഭിപ്രായപ്പെട്ടു.

**മ**ലയാള ചലച്ചിത്രത്തെ അന്തർദേശീയ തലത്തിൽ ഉയർത്തിയ ഛായാഗ്രാഹകൻ മങ്കട രവിവർമ്മ അന്തരിച്ചു.

**യു**എന്നിൽ ഇന്ത്യയ്ക്ക് സ്ഥിരാംഗത്വം നൽകുന്നതിൽ യു.എ.ഇ പിന്തുണ നൽകി. രാഷ്ട്രപതി പ്രതിഭാ പാട്ടീലിന്റെ യുഎഇ സന്ദർശനത്തിന്റെ ഭാഗമായി പ്രസിഡന്റ് ശൈഖ് ഖലീഫ ബിൻ സായിദ് ആൽ നഹ്‌യാനാണ് ഇതു വ്യക്തമാക്കിയത്.

**പ**ശ്ചിമ ചൈനയിലെ സീചുവാൻ പ്രവിശ്യയിൽ വെള്ളപ്പൊക്കത്തെ തുടർന്ന് കൽക്കരിഖനിയിൽ അകപെട്ട ഇരുപത്തിയൊമ്പത് തൊഴിലാളികളെയും മുപ്പതുമണിക്കൂർ തുടർച്ചയായി നടത്തിയ പ്രവർത്തനത്തിലൂടെ രക്ഷപ്പെടുത്തി.

**മ്യാ**ൻമറിലെ ഒമ്പത് പ്രസിദ്ധീകരണങ്ങൾക്ക് സൈനിക ഭരണകൂടം സൂ ചി യുടെ ചിത്രം ആലേഖനം ചെയ്തതിന്റെ പേരിൽ നിരോധനം ഏർപ്പെടുത്തി.

**ജ**പ്പാൻ നീതിന്യായ മന്ത്രി മിനോറു യനാഗിദ രാജിവച്ചു.

**കം**ബോഡിയായിൽ ജലോത്സവത്തിൽ ചെറുദ്വീപുകളെ തമ്മിൽ ബന്ധിപ്പിക്കുന്ന പാലം തകർന്ന് നാനൂറോളം പേർ മരിച്ചു.



പാമ്പാക്കുട നമസ്കാരത്തിന്റെ ശതാബ്ദിയാഘോഷം പ.പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവാ പഴയ സെമിനാരിയിൽ ഉദ്ഘാടനം ചെയ്യുന്നു.

എഡിറ്റോറിയൽ

# തങ്കക്കട്ടിയ്ക്കരുകിലെ മുക്കുപണ്ടം



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**ചാ**ർളി ചാപ്ലിന്റെ രൂപം സിനിമാലോകത്തിൽ ഒരു സാംസ്കാരിക ചിഹ്നമാണ്. അയഞ്ഞ പാന്റ്സും പഴഞ്ചൻ കോട്ടും, കീറിപ്പറിഞ്ഞ വലിയ ഷൂസും പൊളിഞ്ഞ തൊപ്പിയും മുറിമീശയും കൈയിലൊരു വടിയുമായി ആ രൂപം ചലച്ചിത്രം സംസാരിച്ചു തുടങ്ങുന്നതിനുമുമ്പുതന്നെ സംസാരിച്ചു തുടങ്ങിയിരുന്നു. ആ രൂപവും ഭാവവും അത്രമാത്രം ജനഹൃദയങ്ങളിൽ സ്ഥാനം നേടി. സിഗ്മണ്ട് ഫോയ്ഡും ബെർണാർഡ് ഷായും അദ്ദേഹത്തിന്റെ ആരാധകരിൽപ്പെടും. ഗാന്ധിജിയുടെ ലണ്ടൻ സന്ദർശനവേളയിൽ ചാപ്ലിനോടൊപ്പം നിന്നെടുത്ത ഒരു ചിത്രമുണ്ട്. അസ്വതന്ത്ര ഭാരതത്തിന്റെ സർവ്വഭാരങ്ങളും വിസ്മരിച്ചുകൊണ്ട് ഉള്ളുതുറന്നു ചിരിക്കുന്ന ആ ഗാന്ധിയൻ ചിത്രം വളരെ പ്രത്യേകതകളുള്ളതാണ്.

കൊടും ദാരിദ്ര്യത്തിലും തെരുവോരങ്ങളിലും അനാഥാലയങ്ങളിലും ബാല്യം ചെലവഴിക്കേണ്ടിവന്ന ചാർളി ചാപ്ലിന്റെ ജീവിതാനുഭവങ്ങളാണ് ഒരു മഹാനടനാക്കി അദ്ദേഹത്തെ മാറ്റിയത്. ഒട്ടെറെ ദുഃഖഭാരങ്ങളുമായിട്ടാണ് ചാപ്ലിൻ ജീവിച്ചത്. അതുകൊണ്ടുതന്നെയാണ് മറ്റുള്ളവരെ ഒരുപാടു ചിരിപ്പിക്കുവാനും അദ്ദേഹത്തിന് കഴിഞ്ഞത്.

1913 നവംബറിൽ ചാപ്ലിൻ ആദ്യമായി മൂവി ക്യാമറയ്ക്കുമുന്നിലെത്തി. മേക്കിങ് എ ലിവിങ് എന്ന ആദ്യചിത്രത്തിലൂടെ ചാപ്ലിൻ ജനപ്രീയനായി. സെന്നറ്റ് ആന്റ് കീസ്റ്റോൺ ഫിലിം കമ്പനിക്കുവേണ്ടിമാത്രം മുപ്പത്തിയഞ്ചുസിനിമകളിൽ അഭിനയിച്ചു. സ്വിറ്റ്സർലന്റിൽ വച്ച് അന്തരിച്ച അദ്ദേഹത്തിന്റെ ശവം ആരാധകർ എടുത്തുകൊണ്ടുപോയെങ്കിലും പിന്നീടത് തിരിച്ചുകിട്ടുകയുണ്ടായി. ഷൂസ് പുഴുങ്ങി തിന്നുന്ന ഒരു ദൃശ്യം ആദ്യം ചിരിവരുത്തുമെങ്കിലും പിന്നീടത് വിശന്നുവലയുന്ന ഒരു വ്യക്തിയുടെയോ ജനതയുടെയോ പ്രതീകമായി മാറുന്നു. അങ്ങനെ എത്രയോ ദൃശ്യങ്ങൾ സമ്മാനിച്ചാണ് ചാപ്ലിൻ കടന്നുപോയത്.

ചാപ്ലിൻ ലോകത്തെ ചിരിപ്പിച്ചുവെങ്കിലും അദ്ദേഹം സ്വയം ചിരിച്ച ഒരു പ്രത്യേക സന്ദർഭമുണ്ടായിരുന്നു. ചാപ്ലിന്റെ രൂപസാദൃശ്യമുള്ള ഒരാളെ കണ്ടെത്തുവാനായി നടത്തിയ മത്സരത്തിൽ പങ്കെടുത്ത ചാപ്ലിനു ലഭിച്ചത് മൂന്നാം സ്ഥാനമാണ്. താൻ താനല്ലാതായി മാറിയ സാഹചര്യമായിരുന്നു അത്.

ഇതുപോലെ ഉള്ളുതുറന്നു ചിരിക്കുവാൻ മലങ്കരസഭാംഗങ്ങൾക്ക് ഒരവസരമുണ്ടായിരിക്കുന്നു.

പരുമലയിൽ മറ്റൊരു പരുമലപ്പള്ളി പണിയുവാൻ പോകുന്നു. പരുമലതിരുമേനിയുടെ പേരിലാണത്രെ ആ പള്ളി. അവിടെ പരിശുദ്ധന്റെ തിരുശേഷിപ്പ് പ്രതിഷ്ഠിക്കും. വിശ്വാസികളെ ആകർഷിക്കും.

യാക്കോബായ സഭാംഗങ്ങൾക്ക് ആരാധനയ്ക്ക് ഒരു പള്ളി വേണം. എത്ര യാക്കോബായ അംഗങ്ങൾ പരുമലയിലുണ്ടെന്നുള്ളത് ഗവേഷകർക്കു നൽകേണ്ട വിഷയമാണ്. മുപ്പതു കുടുംബങ്ങൾ ഉണ്ടെന്നു പറയുന്നു. രണ്ടോ മൂന്നോ പേരെയുള്ളൂ എങ്കിൽപോലും വിശ്വാസികൾക്കു കൂടിവരുവാൻ പള്ളിയുണ്ടാകണം.

പരുമല തിരുമേനിയുടെ പേരിലാണ് പള്ളിയെന്നും അവിടെ പ്രതിഷ്ഠിക്കുന്നത് പരുമലതിരുമേനിയുടെ തിരുശേഷിപ്പാണെന്നും കേൾക്കുമ്പോഴാണ് ഈ പള്ളി അസമാധാനത്തിനുവേണ്ടിയുള്ളതാണെന്നു ബോധ്യപ്പെടുന്നത്.

ആളുകൂടുന്നിടമാണ് ലക്ഷ്യമെങ്കിൽ അത് പൊന്നമ്പലമേട്ടിലോ, പാറമേൽക്കാവിലോ എരുമേലിയിലോ ആകാം.

കേരളശബ്ദം ഒക്ടോബർ ലക്കത്തിൽ ചെറുകര സണ്ണി ലൂക്കോസ് പരുമലയിൽ ബദൽ പള്ളി എന്ന പേരിൽ ഒരു ലേഖനം പ്രസിദ്ധീകരിക്കുകയുണ്ടായി. പക്ഷം ചേരാതെയുള്ള സത്യസന്ധമായ ഒരു വിവരണമാണ് അദ്ദേഹം നൽകിയിരിക്കുന്നത്. ഇതിനെതിരെ ഫാ.ഡാർലി എടപ്പങ്ങാട്ടിൽ ആവേശത്തോടെ പ്രതികരിക്കുകയുണ്ടായി. പ്രത്യക്ഷത്തിൽ ശരിയെന്നു തോന്നാവുന്ന ചില ന്യായങ്ങൾ അദ്ദേഹം ഉന്നയിച്ചിട്ടുണ്ട്. 'ഇന്ത്യൻ മതേതര-ജനാധിപത്യ സംവിധാനം അനുസരിച്ച് ഇന്ത്യയിലെവിടെയും നിയമാനുസൃതം പള്ളി പണിയുന്നതിന് യാക്കോബായ സഭയ്ക്ക് അവകാശം ഉണ്ട്. പരുമലയിൽ പള്ളി പണിയുന്നതിന് ഓർത്തഡോക്സ് സഭയുടെ ഔദാര്യം യാക്കോബായ സഭയ്ക്ക് ആവശ്യമില്ല. കേരളത്തിന്റെ നാനാഭാഗങ്ങളിൽ ക്ഷേത്രവും മോസ്ക്കും ക്രൈസ്തവ പള്ളികളും അടുപ്പുകല്ലുപോലെ നിന്നിട്ടും ആരുടെയും ദൈവത്തിന് നാളിതുവരെ അപകടം പറ്റിയിട്ടില്ല' എന്നു തുടങ്ങിയുള്ള പ്രതികരണം. സത്യസന്ധമെന്ന് ആരും പ്രത്യക്ഷത്തിൽ വിശ്വസിച്ചുപോകും.

യു.കെ.വാർത്താ ഡോട്ട് കോമിന് അനുവദിച്ച അഭിമുഖത്തിൽ യാക്കോബായ സഭയുടെ നിരണം ഭദ്രാസന മെത്രാപ്പോലീത്ത അഭിവന്ദ്യ കൂറിലോസ് തിരുമേനിയും പള്ളി പണിയേണ്ടതിന്റെ ആവശ്യകതയും അതിനായി ഭരണഘടനാ സ്വാതന്ത്ര്യം ഉപയോഗിക്കുമെന്നും ആവർത്തിക്കുമ്പോൾ സംഘർഷപരമായ സാഹചര്യമാണ് ബോധപൂർവ്വം സൃഷ്ടിക്കുന്നത്.

തങ്കക്കട്ടിയിരിക്കുന്നതിനടുത്ത് മുക്കുപണ്ടം വച്ച് വിശ്വാസികളെ ആകർഷിക്കുമത്രെ! ഒന്നു കൂടി ചിരിക്കുവാൻ തോന്നുന്നു.

ഈ നിർബന്ധബുദ്ധി ദൈവത്തിനു പ്രീതികരവും സമൂഹത്തിന് സമാധാനപരവും ആകുന്നുവോ എന്നുള്ള പുനർവിചിന്തനം അഭിവന്ദ്യ മെത്രാപ്പോലീത്തയ്ക്കും ഫാ. എടപ്പങ്ങാട്ടിൽ പ്രഭൃതികൾക്കും ഉണ്ടാകുമെന്നു പ്രതീക്ഷിക്കുന്നു.

**പ്രഭാഷണം**



# ആത്മീയത ഒന്നുകൊണ്ടുമാത്രമെ സഭയെ നയിക്കുവാൻ സാധിക്കുകയുള്ളു

**പ.ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവാ**

**മഹാപരിശുദ്ധനായ ബസേലിയോസ് ദിദിമൊസ് പ്രഥമൻ ബാവ തിരുമനസ്സുകൊണ്ട്. ആ നിറഞ്ഞമനസ്സാണ് ഈ സ്ഥാനത്തേക്ക് ബലഹീനനായിരിക്കുന്ന എന്നെ കൈപിടിച്ചുയർത്തിയത്. എന്റെ കണ്ണുകൾ നിറഞ്ഞുപോയി. പലപ്പോഴും അദ്ദേഹം പല കാര്യങ്ങളും എന്നോടു പറയാറുണ്ട്. അപ്പോഴൊക്കെ വിനയപൂർവ്വം ഞാൻ അദ്ദേഹത്തോട് അപേക്ഷിച്ചിട്ടുണ്ട്. തിരുമേനിയുടെ ആത്മീയ ചൈതന്യത്തിന്റെ ശക്തി എത്രമാത്രമാണെന്നുള്ളത് ഞാൻ നല്ലതുപോലെ രുചിച്ചറിഞ്ഞിട്ടുണ്ട്. ആത്മീയത ഒന്നുകൊണ്ടുമാത്രമെ പരിശുദ്ധ സഭയെ നയിക്കുവാൻ നമുക്കു സാധിക്കുകയുള്ളു എന്നുള്ള തിരിച്ചറിവ് പ.ദിദിമൊസ് ബാവ തിരുമേനിയിൽ നിന്ന് എനിക്ക് നേരിൽ കണ്ടറിയുവാൻ സാധിച്ചു.**

പുതുപ്പള്ളി പള്ളിയെക്കുറിച്ച് ഏറെ ആദരവ് എന്റെ മനസ്സിലുണ്ട്. അതിനു പല കാരണങ്ങളുണ്ട്. മലങ്കര സഭയുടെ ഏതു സന്ദർഭങ്ങളിലും പുതുപ്പള്ളി പള്ളിയിലേക്ക് ഒരെത്തിനോട്ടമുണ്ട് മലങ്കര സഭാനേതൃത്വത്തിന്. ഏതു കാര്യത്തിനായിരുന്നാലും എല്ലാവിധ പിന്തുണയും നൽകുവാനും ഈ ദേവാലയം എന്നും എപ്പോഴും ശ്രദ്ധിച്ചിട്ടുണ്ട് എന്നുള്ളതുതന്നെ. 2009ൽ ഏഴു മെത്രാപ്പോലീത്തന്മാരെ വാഴിക്കാൻ എവിടെയാണ് വേണ്ടതെന്ന് ആലോചിക്കുമ്പോഴാണ് പുതുപ്പള്ളിയിൽ നിന്നും ആ ആവശ്യം ഉണ്ടാകുന്നത്. മലങ്കരസഭയുടെ പ്രതീക്ഷക്കപ്പുറമായി അതിമനോഹരമായി മെത്രാൻവാഴ്ച ഈ ദേവാലയത്തിൽ നടത്തപ്പെട്ടുവെന്നുള്ളത് വളരെ സന്തോഷത്തോടെയാണ് ഞാനിവിടെ ഓർക്കുന്നത്.

ഇപ്പോൾ മൂന്നു ദിവസം കൊണ്ടാണ് ഈ വലിയ സ്വീകരണ സമ്മേളനം ഇവിടെ നടക്കുന്നത്. പ്രൗഢഗംഭീരമായ ഒരു അദ്ധ്യക്ഷവേദി ഈ മൂന്നുദിവസം കൊണ്ട് സംഘടിപ്പിച്ചുവെന്നു പറയുന്നത് നിസ്സാരമായി ഞാൻ കാണുന്നില്ല. ഇത്രയും മഹദ്വ്യക്തികളെ അദ്ധ്യക്ഷവേദിയിൽ ക്ഷണിച്ചുവരുത്തുവാൻ തക്കവണ്ണം നിങ്ങൾക്ക് സാധിച്ചത് പ്രത്യേക ശക്തികൊണ്ടുതന്നെയായിരിക്കണം എന്നു ഞാൻ കരുതുന്നു. ഒരു പ്രഥമ സ്വീകരണമായിട്ടാണ് എനിക്ക് നൽകിയിട്ടുള്ളത്. കുന്നംകുളത്ത് എന്റെ ഭദ്രാസനത്തിൽ വച്ച് നൽകിയത് ഒരു ഹ്രസ്വമായ സ്വീകരണമായിരുന്നു.

ഇവിടേക്ക് വന്നപ്പോൾ, ദേവാലയത്തിലേക്ക് സ്വീകരിക്കപ്പെട്ടപ്പോൾ എനിക്കു വളരെ സന്തോഷവും അഭിമാനവും തോന്നി. മലങ്കരസഭയ്ക്ക് എല്ലാവിധ പിൻതുണയും നൽകുന്നു. സഭ സുരക്ഷിതമാണെന്നുള്ള ഒരു ചിന്തയും എന്നെ ഭരിക്കുന്നു. പലവിധ പ്രശ്നങ്ങളെയും നാം നേരിട്ടുകൊണ്ടിരിക്കുന്നു. എന്നാൽ ആ വെല്ലുവിളികൾ ദൈവനിയോഗത്താലും ദൈവാശ്രയം കൊണ്ടും ജനങ്ങളുടെ സഹകരണവും പിൻതുണയും ലഭിക്കുമ്പോൾ ഏതു വെല്ലുവിളികളേയും നേരിടുവാൻ തക്കവണ്ണം നമുക്ക് ഇടയാകും എന്നുതന്നെയാണ് എന്റെ പ്രതീക്ഷ.

രണ്ടു കാരണങ്ങൾകൊണ്ടാണ് ഇന്ന് ഞാൻ ഈ സ്ഥാനത്ത് നിൽക്കുന്നത്. അതിൽ ഒന്നാമത്തേത് ദൈവത്തിന്റെ മഹാകൃപയും കരുണയും ഒന്നുമാത്രമാണ്. അതുപോലെ തന്നെ പ്രധാനമാണ് അടുത്ത ദിവസം സ്ഥാനം ഒഴിഞ്ഞു എന്നു നിങ്ങളൊക്കെ പറയുന്ന മഹാപരിശുദ്ധനായ ബസേലിയോസ് ദിദിമൊസ് പ്രഥമൻ ബാവ തിരുമനസ്സുകൊണ്ട്. ആ നിറഞ്ഞ മനസ്സാണ് ഈ സ്ഥാനത്തേക്ക് ബലഹീനനായിരിക്കുന്ന എന്നെ കൈപിടിച്ചുയർത്തിയത്. എന്റെ കണ്ണുകൾ നിറഞ്ഞുപോയി. പലപ്പോഴും അദ്ദേഹം പല കാര്യങ്ങളും എന്നോടു പറയാറുണ്ട്. അപ്പോഴൊക്കെ വിനയപൂർവ്വം ഞാൻ അദ്ദേഹത്തോട് അപേക്ഷിച്ചിട്ടുണ്ട്. തിരുമേനിയുടെ ആത്മീയ ചൈതന്യത്തിന്റെ ശക്തി എത്രമാത്രമാണെന്നുള്ളത് ഞാൻ നല്ലതുപോലെ രുചിച്ചറിഞ്ഞിട്ടുണ്ട്. ആത്മീയത ഒന്നുകൊണ്ടുമാത്രമെ പരിശുദ്ധ സഭയെ നയിക്കുവാൻ നമുക്കു സാധിക്കുകയുള്ളു എന്നുള്ള തിരിച്ചറിവ് പ.ദിദിമൊസ് ബാവ തിരുമേനിയിൽ നിന്ന് എനിക്ക് നേരിൽ കണ്ടറിയുവാൻ സാധിച്ചു. അതുകൊണ്ട് ഞാൻ പറയും. നിങ്ങൾ എനിക്ക് സ്വീകരണം തന്നാലും ഇപ്പോഴും മലങ്കര സഭയുടെ നേതൃത്വം പ.ദിദിമൊസ് ബാവാ തിരുമേനി തന്നെയാണ് എന്ന് ഞാൻ വിശ്വസിക്കുന്നു. പ.ബാവ തിരുമേനി ഇനിയും ദേവലോകം അരമനയിൽ കാതോലിക്കാസ്ഥാനത്തു തന്നെ തുടരും. അദ്ദേഹത്തിന്റെ താമസം മാറ്റുകയോ മറ്റുവിധത്തിലുള്ള ഏതെങ്കിലും വ്യതിയാനം ഉണ്ടാകുകയോ ചെയ്യരുതെന്ന് അദ്ദേഹത്തോടു ഞാൻ വളരെ വിനയപൂർവ്വം അപേക്ഷിച്ചിട്ടുണ്ട്.

ഒരു മേൽപ്പട്ടസ്ഥാനം എന്നു പറയുന്നത് അധികാരവും ശുശ്രൂഷയും സമന്വയിപ്പിക്ക



**മലങ്കര സഭയ്ക്ക് പലവിധമായ വെല്ലുവിളികളുണ്ട്. ഒരു കാര്യം വ്യക്തമാണ്, പരിശുദ്ധ സഭയെ ലോകത്തിൽ നിലനിർത്തുമ്പോൾ സഭ തിരുത്തൽ ശക്തിയായി നിലനിൽക്കേണ്ടതുണ്ടെന്ന് കർത്താവ് ആഗ്രഹിക്കുന്നു എന്നാണ് എന്റെ ഒരു നിരീക്ഷണം. ചില സന്ദർഭങ്ങളിൽ തിരുത്തൽ ശക്തിയായി തന്നെ യേശുക്രിസ്തു പ്രസംഗിച്ചിട്ടുണ്ട്, പ്രവർത്തിച്ചിട്ടുണ്ട്. സമൂഹത്തിന്റെ തിരുത്തൽ ശക്തിയായി മലങ്കര സഭ നിലനിൽക്കണം എന്നുള്ളത് പരമപ്രധാനമായിട്ട് ഞാൻ കാണുന്നു.**

പ്പെടുന്ന ഒരു വ്യക്തിത്വമാണ്. ഒരുവശത്ത് അധികാരം. മറുവശത്ത് ശുശ്രൂഷ. ഇതു രണ്ടും പരസ്പരം വൈരുദ്ധ്യം നിറഞ്ഞ പ്രതിഭാസങ്ങളാണ്. ഈ വൈരുദ്ധ്യം നിറഞ്ഞ പ്രതിഭാസം ഒരു വ്യക്തിയിൽ സമന്വയിക്കുന്നത്– മേൽപ്പട്ടസ്ഥാനത്തിന്റെ, ആചാര്യസ്ഥാനത്തിന്റെ പ്രത്യേകതയാണ്. അധികാരം ഉണ്ടായിരിക്കുകയും അതേസമയം ശുശ്രൂഷ നടത്തുവാൻ സന്നദ്ധനാകുകയും ചെയ്യുമ്പോൾ അത് വളരെ വിരുദ്ധമാണ്. അതു തന്നെയാണ് യേശുക്രിസ്തുവിലും നമ്മൾ കണ്ടത്. എല്ലാവരേക്കാളും അധികാരമുണ്ടായിരുന്നു. എങ്കിലും മറ്റുള്ളവരുടെ ശുശ്രൂഷ ചെയ്തു എന്നുള്ളതാണ് മേല്പട്ടസ്ഥാനത്തിന്റെ കാതലായ ചിന്ത.

മലങ്കര സഭയ്ക്ക് പലവിധമായ വെല്ലുവിളികളുണ്ട്. ഒരു കാര്യം വ്യക്തമാണ്, പരിശുദ്ധ സഭയെ ലോകത്തിൽ നിലനിർത്തുമ്പോൾ സഭ തിരുത്തൽ ശക്തിയായി നിലനിൽക്കേണ്ടതുണ്ടെന്ന് കർത്താവ് ആഗ്രഹിക്കുന്നു എന്നാണ് എന്റെ ഒരു നിരീക്ഷണം. ചില സന്ദർഭങ്ങളിൽ തിരുത്തൽ ശക്തിയായി തന്നെ യേശുക്രിസ്തു പ്രസംഗിച്ചിട്ടുണ്ട്, പ്രവർത്തിച്ചിട്ടുണ്ട്. സമൂഹത്തിന്റെ തിരുത്തൽ ശക്തിയായി മലങ്കര സഭ നിലനിൽക്കണം എന്നുള്ളത് പരമപ്രധാനമായിട്ട് ഞാൻ കാണുന്നു.

യുവജനവനിതാ പ്രാതിനിധ്യം മലങ്കരസഭയിൽ സമീപഭാവിയിൽ ഉണ്ടാകുമെന്നാണ് ഞാൻ പ്രതീക്ഷിക്കുന്നത്. ആ പ്രാതിനിധ്യം മുഖാന്തിരമായി പുതിയ പുതിയ വെല്ലുവിളികളെ നേരിടുവാനും കഴിയും. കാലഘട്ടത്തിന്റെ ചുവരെഴുത്തുകൾ മനസ്സിലാക്കി പ്രവർത്തിക്കാൻ കഴിയണം. ആ വിധത്തിൽ ദൈവം തമ്പുരാൻ നമ്മെ നയിക്കട്ടെ എന്ന് പ്രത്യേകമായി പ്രാർത്ഥിക്കുകയാണ്.

മറ്റു മതങ്ങളുമായും സഭകളുമായും നല്ല ബന്ധം സഭ ആഗ്രഹിക്കുകയാണ്. പ്രഭാഷണങ്ങളിലൂടെയും സംവാദങ്ങളിലൂടെയും കാര്യങ്ങൾ വിശകലനം ചെയ്ത് നല്ല ബന്ധം നിലനിർത്തുവാൻ തക്കവണ്ണം ആഗ്രഹിക്കുന്നു. സമാധാനപൂർണ്ണമായ ഒരു മലങ്കര സഭ എന്ന സ്വപ്നം നമുക്ക് സാക്ഷാത്കരിക്കുവാൻ കഴിയണം. എല്ലാ നിലകളിലും മലങ്കര സഭയുടെ വ്യക്തിത്വവും പൈതൃകവും നിലനിർത്തിക്കൊണ്ട് സഭയുടെ സമഗ്രമായ, സമാധാനപരമായ ഒരവസ്ഥ സംജാതമാകുവാൻ നമുക്ക് പ്രാർത്ഥിക്കുകയും പ്രവർത്തിക്കുകയും ചെയ്യാം.

കുടുംബബന്ധങ്ങളിലുള്ള തകർച്ച, പല തരത്തിൽ പ്രതിസന്ധികൾ ഇതൊക്കെ അഭിമുഖീകരിക്കുന്ന വെല്ലുവിളികളാണ്. പരിശുദ്ധനായ പൗലോസ് അപ്പോസ്തലൻ ഓർമ്മിപ്പിക്കുന്നതുപോലെ എന്നെ ശക്തനാക്കുന്നവൻ മുഖാന്തിരം ഞാൻ സകലത്തിനും മതിയായവനാണ് എന്നുള്ളതു മാത്രമാണ്. ദൈവസന്നിധിയിൽ അപേക്ഷിച്ചുകൊണ്ട് നമ്മുടെ പരിശുദ്ധ പിതാക്കന്മാർ നൽകിയ പരമ്പരാഗതമായ വിശ്വാസ സത്യങ്ങൾ മുറുകെ പിടിച്ചുകൊണ്ട് കാലഘട്ടത്തിന്റെ ചുമതലകൾ മനസ്സിലാക്കി ഇരുപത്തിയൊന്നാം നൂറ്റാണ്ടിലേക്ക് മലങ്കരസഭയെ നയിക്കുവാനുള്ള വലിയ ഉത്തരവാദിത്വം നമ്മുടെ ഓരോരുത്തരുടെയും ചുമലുകളിൽ ഉണ്ട്.

സഭയിലെ പ്രധാന കാര്യസ്ഥൻ മാത്രം വിചാരിക്കുന്നതുകൊണ്ടുമാത്രം നല്ല നിലയിൽ നയിക്കുവാൻ സാധ്യമല്ല. ദൈവത്തിന്റെ കരുണയും വിശ്വാസികളുടെ പിൻതുണയും ഇതുരണ്ടും ഒരുപോലെ ലഭിക്കുമ്പോൾ തീർച്ചയായും മലങ്കര സഭ ഏറ്റവും നല്ല നിലയിൽ നിലനിൽക്കും. പരിശുദ്ധ മാർത്തോമശ്ലീഹാ ഭാരതത്തിൽ വന്ന് കർത്താവായ യേശുക്രിസ്തുവിനെ പകർന്ന് തന്ന് സ്വന്തം ജീവൻ ഇവിടെ ബലിയർപ്പിക്കപ്പെട്ട് സ്ഥാപിച്ച സഭയെ നിലനിർത്തുവാനുള്ള വലിയ ഉത്തരവാദിത്വം നമുക്കുണ്ട്.

എന്റെ വാക്കുകൾ ചുരുക്കുന്നു. പുതുപ്പള്ളി പള്ളി എല്ലാ അർത്ഥത്തിലും മലങ്കരസഭയ്ക്ക് താങ്ങും തണലുമാണ്. ഇനിയും ഈ അവസ്ഥ തുടരട്ടെയെന്ന് ഞാൻ പ്രത്യേകമായി പ്രാർത്ഥിക്കുന്നു. ബലഹീനനായ എനിക്കു നൽകിയ സ്വീകരണത്തിന് നന്ദി പറയുന്നു.

നവംബർ 3ന് പുതുപ്പള്ളി പള്ളിയിൽ നൽകിയ സ്വീകരണത്തിന് നൽകിയ മറുപടിപ്രസംഗം.

# മലങ്കര സഭയുടെ പോർട്ടുഗീസ് ബന്ധം

ഫാ.ഡോ.വി.സി.സാമുവൽ

**സെറാമ്പൂർ കോളജിലും, ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളജിലും ദീർഘകാലം അദ്ധ്യപകനായിരുന്ന പൗരസ്ത്യ വേദശാസ്ത്രപണ്ഡിതനായ ഫാ.ഡോ.വി.എസ്. സാമുവലിന്റെ പന്ത്രണ്ടാം ചരമ വാർഷികം നവംബർ 18നായിരുന്നു. അദ്ദേഹത്തിന്റെ ഗവേഷണങ്ങൾ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് മാത്രമല്ല, ലോക ക്രൈസ്തവ സഭകൾക്ക് ആകമാനം ഒരു മുതൽക്കൂട്ടായിരുന്നു. അദ്ദേഹത്തിന്റെ അനുസ്മരണാർത്ഥം സഭ വളരുന്നു എന്ന കൃതിയിൽ നിന്നും ഒരു ഭാഗം പുനഃപ്രസിദ്ധീകരിക്കുന്നു**

– എഡിറ്റർ



**പോ**ർട്ടുഗീസു ജനറൽ വാസ്ക്കോഡി ഗാമാ 1498 മെയ് 21-ാം തീയതി കോഴിക്കോട്ട് ആഗതനായി. അതിനുശേഷം അധികം താമസിയാതെ ദക്ഷിണേന്ത്യാ പോർട്ടുഗീസാധിപത്യത്തിൽ വന്നു. ഇങ്ങനെ അധികാരമുറപ്പിച്ചശേഷം കേരളത്തിലെ പുരാതനസഭയെ സ്വാധീനത്തിൽ വരുത്തി അതിനെ റോമൻ കത്തോലിക്കാസഭയുടെ ഭാഗമാക്കിത്തീർക്കുവാൻ അവർ ഉദ്യമിച്ചു. ഈ വസ്തുതകളാണ് ഇവിടെ പരാമർശിക്കുന്നത്.

### പോർട്ടുഗീസാധിപത്യം

വാസ്ക്കോഡി ഗാമാ വന്നിറങ്ങിയ കോഴിക്കോട്, കേരളത്തിലെ ഒരു പ്രധാന ഭാഗത്തിന്മേൽ ഭരണം നടത്തിയിരുന്ന സാമൂതിരിയുടെ തലസ്ഥാനമായിരുന്നു. അത് ഒരു നല്ല തുറമുഖമായിരുന്നതിനാൽ ഗാമായ്ക്ക് കപ്പലിൽ അവിടെ വന്നെത്തുക സൗകര്യമായിരുന്നു.

യൂറോപ്പിൽ നിന്നും ഇന്ത്യയിലെത്തുന്നത് ആ കാലങ്ങളിൽ എളുപ്പമായിരുന്നില്ല. മധ്യതരണിയാഴിയിൽക്കൂടെ ചെങ്കടൽ വഴി ഇന്ത്യയിൽ വന്നുചേരുവാൻ സാധിക്കത്തക്കവണ്ണം സൂയസ് കനാൽ അന്ന് വെട്ടിത്തുറന്നിരുന്നില്ല. പോരെങ്കിൽ ചെങ്കടൽ കടന്നു ഇന്ത്യൻ മഹാസമുദ്രം വഴി ഇന്ത്യയുമായുള്ള വാണിജ്യബന്ധം തുർക്കികൾ സ്ഥാപിച്ചു കഴിഞ്ഞിരുന്നു. അങ്ങനെ ദക്ഷിണേന്ത്യയുടെ വ്യാപാരം മുഴുവനും ഇസ്ലാമ്യമതസ്ഥരായ അവർ കൈയ്യടക്കി അതുമൂലമുള്ള അമിതാദായം സ്വായത്തമാക്കിയിരുന്നു. ഇതിനൊരു വ്യത്യാസമുണ്ടാകണമെന്നു കുരുമുളക് തുടങ്ങിയ ഉത്പന്നങ്ങൾ വിറ്റഴിക്കുന്നതിൽ ദത്തശ്രദ്ധരായിരുന്ന കേരളീയർക്കു പ്രത്യേക താത്പര്യമുണ്ടായിരുന്നു.

ഇന്ത്യയുമായി സമ്പർക്കം സ്ഥാപിക്കുവാൻ പോർട്ടുഗലിനും അന്ന് ആഗ്രഹമുണ്ടായിരുന്നു. പതിനഞ്ചാം നൂറ്റാണ്ടിന്റെ മധ്യഘട്ടത്തിൽ റോമൻ കത്തോലിക്കാ സഭാദ്ധ്യക്ഷനായിരുന്ന നിക്കോലാസു അഞ്ച്, യൂറോപ്പ് ഒഴികെയുള്ള ഭൂതലത്തെ മുഴുവനെയും, അന്നു വൻ ശക്തികളായിരുന്ന സ്പെയിനിനും പോർട്ടുഗ്ലിനുമായി വിഭജിച്ചു കൊടുത്ത ഒരു സംഭവം നടന്നിരുന്നു. സ്പെയിനിനും പാശ്ചാത്യദേശങ്ങളും, പോർട്ടുഗലിനു പൗരസ്ത്യനാടുകളുമായിരുന്നു ഈ വിധത്തിൽ നിർദ്ദേശിച്ചിരുന്നത്. ആ ദേശങ്ങളിലെ വിഭവങ്ങൾ സ്വാധീനതയിൽ വരുത്തുവാൻ റോമൻ പാപ്പാ അവർക്ക് അനുവാദം നൽകിയിരുന്നു. എന്നാൽ അതിന് ഒരു വ്യവസ്ഥ നിശ്ചയിച്ചിരുന്നു. അതനുസരിച്ച് ആ നാടുകളിലെല്ലാം സ്വന്ത ചെലവിൽ സുവിശേഷപ്രചരണം നടത്തി മനുഷ്യരെ റോമൻ കത്തോലിക്കസഭയിൽ ചേർക്കുവാനുള്ള ചുമതല ആ രാജ്യങ്ങൾ വഹിക്കണമായിരുന്നു. ‘പദ്രോവാഡോ’ എന്നു പറഞ്ഞുവരുന്ന ഈ പ്രവർത്തനപരിപാടി പോർട്ടുഗീസു രാജാവിന് ആ നാടുകളിലെ സഭകൾമേൽ വളരെയധികം അധീശത്വം അനുവദിച്ചിരുന്നു. ഈ അടിസ്ഥാനത്തിൽ ഇന്ത്യയുമായി വ്യാപാരത്തിൽ ഏർപ്പെടുകയും ക്രിസ്തുമത പ്രചരണത്തിനാവശ്യമായ സൗകര്യങ്ങളന്വേഷിക്കുകയും ചെയ്യുന്നതു വാസ്ക്കോഡിഗാമായുടെ ഇന്ത്യൻ സന്ദർശനദ്ദോശ്യത്തിലുൾപ്പെട്ടിരുന്നു.

ഗാമായുടെ പര്യടനത്തിനു കുറച്ചു മുമ്പായി യൂറോപ്പിൽ നിന്നും ചെങ്കടൽവഴിയല്ലാതെ ഇന്ത്യയിലെത്തുവാനുള്ള മാർഗ്ഗം ബാർത്തലോമാ ഡയസ്സ് നിർദ്ദേശിച്ചിരുന്നു. ആഫ്രിക്കയുടെ പടിഞ്ഞാറൻ തീരത്തോടു ചേർന്ന്, തെക്കോട്ടു യാത്ര ചെയ്ത്, ആ ഭുഖണ്ഡത്തെ ചുറ്റി ഇന്ത്യൻ മഹാസമുദ്രം തരണം ചെയ്യുകയായിരുന്നു ആ മാർഗ്ഗം. വിഷമതരമെങ്കിലും, തുർക്കികളുമായി ഏറ്റുമുട്ടാതെ നിർദ്ദിഷ്ട സ്ഥാനത്തെത്തുവാൻ സഹായകമായിരുന്നു ഡയസ് നല്കിയ നിർദ്ദേശം. ആ വഴി ഉപയോഗിച്ച് ഗാമാ കേരളത്തിലെത്തുകയും ചെയ്തു.

ഇന്ത്യയിൽ ഒരു ക്രൈസ്തവ സമൂഹവും അതിന്റെ നേതാവായി ഒരു പ്രമുഖ രാജാവുമുണ്ടായിരുന്നു എന്ന ശ്രുതി യൂറോപ്പിൽ പ്രചരിച്ചിരുന്നതിന്റെ അടിസ്ഥാനത്തിൽ അവരുമായി വേഴ്ചയിൽ വരണമെന്നു ഗാമായ്ക്കുദ്ദേശ്യമുണ്ടായിരുന്നു. അതുപോലെ, മാർ തോമ്മാശ്ലീഹായുടെ ശവകുടീരം ഇന്ത്യയിലുണ്ടെന്നുള്ള വാർത്തയും യൂറോപ്പിൽ പടർന്നിരുന്നതിനാൽ അപ്പോസ്തലന്റെ വിശുദ്ധാവശിഷ്ടങ്ങൾ കണ്ടെത്തുവാൻ വേണ്ട ശ്രമം നടത്തണമെന്നും ഗാമായ്ക്കാഗ്രഹമുണ്ടായിരുന്നു. തന്മൂലം കോഴിക്കോട്ടു കണ്ട ഒരു ഹൈന്ദവ പൂജാമന്ദിരത്തെ ഒരു ക്രൈസ്തവാരാധന സ്ഥലമായി കരുതി ഗാമാ അതിനുള്ളിൽ പ്രവേശിക്കുകയും അതിൽ സ്ഥാപിതമായിരിക്കുന്ന കാളിവിഗ്രഹത്തെ വി.മറിയമിന്റെ പ്രതിമയായി തെറ്റിദ്ധരിച്ച് അതിന്റെ മുമ്പിൽ വണങ്ങുകയും ചെയ്തതായി രേഖ



**1502 ഏപ്രിൽ ഒന്നാം തീയതി വാസ്ക്കോഡി ഗാമാ ഒരു വൻപടയുടെ നേതാവായി കേരളത്തിൽ രണ്ടാമതും ആഗതനായി. ഈ പ്രാവശ്യം അദ്ദേഹം വന്നതു കൊച്ചിയിലായിരുന്നു. മനുഷ്യോചിതം പോലുമല്ലാത്ത നിരവധി ക്രൂരകൃത്യങ്ങൾ നിർവ്വഹിച്ചു തന്നെ എതിർക്കാവുന്ന ശക്തികളെ ഭയചകിതരാക്കിയശേഷം അദ്ദേഹം കൊച്ചി രാജാവുമായി ഒരു സഖ്യം ചെയ്തു. ഈ അവസരത്തിലായിരുന്നു കേരള ക്രിസ്ത്യാനികളുടെ പ്രതിനിധികൾ ഗാമായെ സന്ദർശിച്ചു പോർട്ടുഗീസുകാരുടെ സഹായം അഭ്യർത്ഥിച്ചത്. വിവിധ സമ്മാനങ്ങൾക്കു പുറമേ, അവർ തങ്ങളുടെ പക്കൽ സ്ഥിതി ചെയ്തിരുന്ന രാജകീയ ചെങ്കോലും രാജപത്രികയും ഗാമായെ ഏല്പിച്ചു. ഇങ്ങനെ മലങ്കര ക്രിസ്ത്യാനികൾ പോർട്ടുഗീസധീശത്വം സ്വീകരിച്ചു കൃതകൃത്യരായി**

യുണ്ട്. മാത്രവുമല്ല, സ്വഭാവമഹിമ അദ്ദേഹം ദർശിച്ച സവർണ്ണ ഹിന്ദുക്കളെ അദ്ദേഹം ക്രിസ്ത്യാനികളായി പരിഗണിക്കുകയും ചെയ്തു. വാസ്തവത്തിൽ ഗാമാ ഇന്ത്യയിൽ ക്രിസ്ത്യാനികളെ കണ്ടുമുട്ടുകയോ മാർതോമാശ്ലീഹായുടെ തിരുശേഷിപ്പുകൾ ദർശിക്കുകയോ ചെയ്തില്ല. വാണിജ്യപരമായും അദ്ദേഹത്തിന്റെ കോഴിക്കോടു സന്ദർശനം വിജയകരമായിരുന്നില്ല. കണ്ണൂരുമായി ബന്ധം സ്ഥാപിച്ച് ഇന്ത്യയുമായുള്ള വ്യാപാരത്തിനടിത്തറ പാകിയശേഷം ഗാമാ 1498ൽത്തന്നെ ലിസ്ബണിലേക്കു മടങ്ങി.

ഗാമായ്ക്കുശേഷം 1500 മാർച്ചിൽ പോർട്ടുഗീസു അഡ്മിനറൽ പീറ്റർ അൽവാറീസ് കബ്രാൾ ഒരു സൈന്യവും ഫ്രാൻസിക്കൻ സമൂഹത്തിൽപ്പെട്ട മിഷനറി വൈദികരുമായി കോഴിക്കോട്ടെത്തി. പ്രതീക്ഷിച്ച സ്വാഗതം ലഭിക്കാതെയായിരുന്നതിനാൽ അവർ ഏതാനും മാസങ്ങൾക്കകമായി കൊച്ചിയിൽ അവരുടെ അധിവാസമുറപ്പിച്ചു. അതിനുശേഷം പോർട്ടുഗീസുകാരുടെ രാഷ്ട്രീയവും വാണിജ്യപരവുമായ കേരളത്തിലെ ബന്ധം കൊച്ചിയുമായിട്ടായിരുന്നു.

കബ്രാളും അധികം താമസിയാതെ പോർട്ടുഗലിലേക്കു മടങ്ങി. അദ്ദേഹത്തിന്റെ കൂടെ ജോസഫ്, മത്തിയാസ് എന്നീ രണ്ടു ഇന്ത്യൻ ക്രിസ്ത്യാനികൾ യൂറോപ്പിനു പോയി. അവരിൽ ഒന്നാമത്തേയാൾ 'ഇന്ത്യാക്കാരൻ ജോസഫ്' എന്ന പേരിൽ യൂറോപ്പിൽ പ്രസിദ്ധിയാർജ്ജിക്കുകയും മറ്റേയാൾ ലിസ്ബണിൽവച്ചു നിര്യാതനാകുകയും ചെയ്തു. ഈ ജോസഫായിരുന്നു 1490ൽ ബിഷപ്പിനുവേണ്ടി ബാബിലോൺ പാത്രിയർക്കീസിന്റെ അടുക്കൽപോയ നിവേദകസംഘത്തിലുണ്ടായിരുന്നത്. അദ്ദേഹം യൂറോപ്പിൽ ഇന്ത്യൻ സഭയെപ്പറ്റി വസ്തുനിഷ്ഠവും അതിശയോക്തിപരവുമായ പല വിവരങ്ങളും നൽകി.

1502 ഏപ്രിൽ ഒന്നാം തീയതി വാസ്ക്കോഡി ഗാമാ ഒരു വൻപടയുടെ നേതാവായി കേരളത്തിൽ രണ്ടാമതും ആഗതനായി. ഈ പ്രാവശ്യം അദ്ദേഹം വന്നതു കൊച്ചിയിലായിരുന്നു. മനുഷ്യോചിതം പോലുമല്ലാത്ത നിരവധി ക്രൂരകൃത്യങ്ങൾ നിർവ്വഹിച്ചു തന്നെ എതിർക്കാവുന്ന ശക്തികളെ ഭയചകിതരാക്കിയശേഷം അദ്ദേഹം കൊച്ചി രാജാവുമായി ഒരു സഖ്യം ചെയ്തു. ഈ അവസരത്തിലായിരുന്നു കേരള ക്രിസ്ത്യാനികളുടെ പ്രതിനിധികൾ ഗാമായെ സന്ദർശിച്ചു പോർട്ടുഗീസുകാരുടെ സഹായം അഭ്യർത്ഥിച്ചത്. വിവിധ സമ്മാനങ്ങൾക്കു പുറമേ, അവർ തങ്ങളുടെ പക്കൽ സ്ഥിതി ചെയ്തിരുന്ന രാജകീയ ചെങ്കോലും രാജപത്രികയും ഗാമായെ ഏല്പിച്ചു. ഇങ്ങനെ മലങ്കര ക്രിസ്ത്യാനികൾ പോർട്ടുഗീസധീശത്വം സ്വീകരിച്ചു കൃതകൃത്യരായി.

പോർട്ടുഗീസുകാർ കേരളത്തിലാഗതരായ സമയത്തു മലങ്കര സഭയ്ക്ക് ബാലിലോണിൽനിന്നും വന്നിരുന്ന ബിഷപ്പുമാരുണ്ടായിരുന്നു. 1490നും 1503നും ഇടയിൽ വന്ന അഞ്ചു ബിഷപ്പുമാരിലോരോരുത്തരെപ്പറ്റിയുള്ള വിവരങ്ങൾ ഇവിടെ പരാമർശിക്കുന്നില്ല. അവർ മാർ യാക്കോബും ഒരു ജൂണിയർ ബിഷപ്പും പോർട്ടുഗീസുകാരുമായി ഇടപെട്ടിരുന്നു. ആദ്യകാലങ്ങളിൽ മലങ്കര സഭയ്ക്കു പോർട്ടീസുകാരുമായി സൗഹാർദ്ദപരമായ ബന്ധമായിരുന്നു ഉണ്ടായിരുന്നത്. തന്മൂലം ഇന്ത്യൻ ക്രിസ്ത്യാനികൾക്കു പല പ്രയോജനങ്ങളും ലഭിക്കുകയും ചെയ്തു.

## മലങ്കരസഭയെ കീഴ്പ്പെടുത്തുവാനുള്ള യത്നം

പോർട്ടുഗീസുകാരുടെ ഈ സുഹൃദ്ബന്ധം പ്രത്യേക ഉദ്ദേശ്യത്തോടുകൂടെയുള്ളതായിരുന്നു. അവരുടെ ചിന്തയിൽ, ലത്തീൻ സാംസ്കാരിക പശ്ചാത്തലത്തിൽ രൂപമെടുത്ത സഭാപാരമ്പര്യങ്ങളും ആചാരനുഷ്ഠാനങ്ങളും മാത്രമേ സ്വീകാര്യമായിട്ടുണ്ടായിരുന്നുള്ളൂ.

(തുടരും)







## നിർലോപം

**ഗീവറുഗീസ് മാർ ഈവാനിയോസ്**

സി.എസ്.എസ്. തിരുവല്ല

വില: 150 രൂപ

### ഫാ. ജോൺ തോമസ് കരിങ്ങാട്ടിലിന്റെ അവതാരിക

**ക്രി**സ്തീയ ആദ്ധ്യാത്മീകതയുടെ യഥാർത്ഥ ഉറവിടം തേടിയുള്ള തീർത്ഥാടനത്തിൽ പങ്കു ചേർന്ന സന്യാസിയായ ഗുരുവിനോട് ശിഷ്യൻ ചോദിച്ചു.

ആരാണ് സന്യാസി?.

ദീർഘയാത്രയ്ക്ക് സന്നദ്ധനായ ശിഷ്യനോട്, തോളിൽ തൂക്കിയിട്ടിരിക്കുന്ന ഭാണ്ഡം ഉപേക്ഷിക്കുവാൻ ഗുരു ആവശ്യപ്പെട്ടു. ഗുരുഭക്തനായ ശിഷ്യൻ ഭാണ്ഡം വലിച്ചെറിഞ്ഞ് ഗുരുവിനോടൊപ്പം സഞ്ചരിച്ചു. അർത്ഥം തിരിച്ചറിയാഞ്ഞ ശിഷ്യൻ ചോദ്യം ആവർത്തിച്ചു. ഗുരു പറഞ്ഞു: "ഞാൻ, 'എന്റെ', 'നീ' 'നിന്റെ' തുടങ്ങിയ 'ഭാണ്ഡങ്ങൾ' ഉപേക്ഷിക്കുന്നവനാണ് സന്യാസി. അഹം ഭാവത്തിന്റെ ഞാൻ... ഞാൻ... എന്റെ..... എന്റെ... എന്ന ചിന്ത ഉപേക്ഷിക്കുവാൻ കഴിയുന്നില്ലെങ്കിൽ അയാൾ ഒന്നും ഉപേക്ഷിക്കുന്നില്ല സന്യാസി സർവ്വസംഗപരിത്യാഗിയാണ്.'"

ഗുരുവിനോടൊപ്പമുള്ള യാത്രയിൽ ശിഷ്യൻ വീണ്ടും ചോദിച്ചു.

ഗുരോ ആരാണ് യഥാർത്ഥ സന്യാസി?.

ഗുരു ഉത്തരം പറയാതെ ശിഷ്യനോടൊപ്പം മുമ്പോട്ട് സഞ്ചരിച്ചു. കുറേ ദൂരം കഴിഞ്ഞപ്പോൾ റോഡരുകിൽ ഉപേക്ഷിച്ചിരിക്കുന്ന 'ഭാണ്ഡം' ചൂണ്ടിക്കാട്ടി ഗുരു പറഞ്ഞു:

ആ ഭാണ്ഡം തോളിലേറ്റി യാത്ര ചെയ്യുക...

ശിഷ്യൻ ഭാരമേറിയ ആ ഭാണ്ഡവുമായി ഗുരുവിനോടൊപ്പം സഞ്ചരിച്ചു.

യാത്രയിൽ ഗുരു വിശദീകരിച്ചു.

"അന്യരുടെ കഷ്ടപ്പാടുകളും സങ്കടങ്ങളും

നൊമ്പരങ്ങളുമാകുന്ന 'ഭാണ്ഡം' തോളിലേറ്റുക.

അവരെ സ്നേഹിക്കുക, സേവിക്കുക, ജീവിക്കുക.

അതാണ് യഥാർത്ഥ സന്യാസം".

ആഹ്ലാദത്തോടെ ശിഷ്യൻ ഗുരുവിനെ ശ്രദ്ധിച്ചു നോക്കിയപ്പോൾ ഗുരുവിന്റെ ഇരുതോളിലും തലയിലും ഭാണ്ഡങ്ങൾ....!

അന്യരുടെ ജീവിത ഭാണ്ഡങ്ങൾ വഹിക്കുവാൻ സന്നദ്ധരായ ആത്മപരിത്യാഗിയായ സന്യാസിയുടെ തീർത്ഥാടനം ഏകാന്തമല്ല. അത് സംഘാതമായ ജീവിതശൈലിയായിരിക്കും. ദൈവത്തോടും സമൂഹത്തോടുമുള്ള നീതിപൂർവ്വമായ ധർമ്മാനുഷ്ഠാനം സന്ന്യാസത്തെ ശ്രേഷ്ഠമാക്കുന്നു.

ലോകമോഹങ്ങളും തിന്മകളും അന്ധകാരങ്ങളും സന്യാസിയുടെ ജീവിതത്തെ സ്പർശിക്കാറില്ല. സന്ന്യാസി എപ്പോഴും നിർലേപനായിരിക്കും. 'നിർലേപം' എന്നാൽ ലേപനം ചെയ്യപ്പെടാത്തത് എന്നർത്ഥം. അഹം ഭാവനത്തിന്റെ കുമിള ഉടഞ്ഞ് 'ഞാൻ', 'എന്റേത്' എന്ന അഹംബോധം ലേപനം ചെയ്യപ്പെടാതിരിക്കുമ്പോൾ നിർമ്മമനും നിർലേപനുമാകും. മോഹവിരാമത്തിലാണ് അറിവും ഭക്തിയും സംയോജിച്ച് സന്യാസത്തിന്റെ പ്രകാശം ഉജ്ജ്വലമാകുന്നത്. നിർലേപൻ സന്ന്യാസിയാണ്. യോഗിയാണ്. ശ്രേഷ്ഠാചാര്യനാണ്. തിന്മയും അന്ധകാരവും ജീവിതത്തിൽ ലേപനം ചെയ്യാൻ ഇഷ്ടപ്പെടാത്ത ഗുരുക്കന്മാരാണ്. ഇവർസ്ഥിതപ്രജ്ഞരും ജ്ഞാനികളും കർമ്മയോഗികളുമാണ്. ഇവരിൽ ഭൗതികതയുടെ അസുരതകൾ ലേപനം ചെയ്യപ്പെടത്തില്ല. ലോകമോഹങ്ങളോട് ഇവർക്ക് അനാസക്ത നിലപാടായിരിക്കും.

ആഗോളവൽക്കരണവും മാധ്യമ സംസ്ക്കാരവും സൃഷ്ടിച്ചിരിക്കുന്ന 'ആർത്തി'യുടെയും 'കവറേജിന്റെയും' സംസ്ക്കാരത്തിൽ സർവസംഗ പരിത്യാഗികളായ പ്രകാശ സ്വരൂപരാണ് നിർലേപർ. രാഗാദി ദോഷമില്ലാത്ത നിർലേപർ നിർമ്മദരായിരിക്കും. നിർമ്മദരുടെ സംഘാത ഭൂമികയാണ് പുണ്യാശ്രമങ്ങൾ. ഇത്തരം മുനിയറകളിൽ ഉയരുന്ന പ്രാർത്ഥനാ മന്ത്രങ്ങൾക്ക് തപശക്തിയുണ്ടാകും. തിന്മയേയും അന്ധകാരത്തേയും നിഗ്രഹിക്കുന്ന ആജ്ഞാശക്തിയും. അചഞ്ചലമായ മൗനത്തിന്റെ മുഖമുദ്രയാണിത്. സുദൃഢമായ അദ്ധ്യാത്മീകതയിൽ കടഞ്ഞെടുക്കുന്നത് വിശുദ്ധിയുടെ ബ്രഹ്മ നിർവ്വാണമാണ്. ഇത് സന്ന്യാസത്തിന്റെ പരമോന്നതമായ അനുഭൂതിയാണ്.

തപോധനരായ ഉത്തമ സന്യാസികൾ ജീവിച്ചിരിക്കുമ്പോൾ തന്നെ നിർവ്വാണസുഖം അനുഭവിച്ചറിയുന്നു.

തിന്മക്ക് ആ പ്രകൃതത്തിലേക്ക് സമീപിക്കുവാൻ കഴിയില്ല. പ്രകാശത്തിന്റെ തീവ്രതയിൽ വെന്തുപോകും.

ആത്മാവിൽ അരോഗരായ ഇത്തരം പുണ്യാത്മാക്കളുടെ നിരയിലാണ് വന്ദ്യ ഗുരുനാഥൻ അഭിവന്ദ്യനായ ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പാലീത്താ. മലങ്കരസഭയിൽ താപസ വിശുദ്ധിയുടെ പ്രതീകമായ അഭി. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ ആത്മീയ ദർശനവും ജീവിത സന്ദേശവും സംവേദിക്കുന്ന കൃതിയാണ് 'നിർലേപം'. സപ്തതിയുടെ നിറവിലെത്തിയ അജപാലനത്തിന്റെ ആദ്ധ്യാത്മിക ദർശനങ്ങൾ ഹൃദയ സ്പർശിയാണ്.

"ലോകമോഹങ്ങളെ പരിത്യജിച്ച് ദിവ്യ സ്വഭാവത്തിന് കൂട്ടാളിയായി തീരുവാൻ ക്രിസ്ത്യാനികൾ വിളിക്കപ്പെട്ടിരിക്കുന്നുമോഹത്തെ അതി ജീവിക്കുമ്പോൾ ദൈവികതയിലേക്ക് വളരും. മോഹങ്ങൾക്ക് കീഴ്പ്പെടുമ്പോൾ തിന്മയ്ക്കും സാത്താനും കീഴ്പ്പെടും. ലോക തിന്മകൾ ജീവിതത്തെ സ്പർശിക്കരുത്. അന്ധകാരത്തിന്റെ ആവരണങ്ങളാൽ ജീവിതം പൊതിയപ്പെടരുത്. പ്രാർത്ഥനയുടെയും ഉപവാസത്തിന്റെയും നിരന്തരമായ യജ്ഞത്താൽ രാഗമോഹങ്ങളെ അതിജീവിക്കുവാൻ കഴിയണം."

ഇതിനായി അദ്ദേഹം നിർദ്ദേശിക്കുന്നത് കാനോനിക പ്രാർത്ഥനകൾക്ക് ഒപ്പം 'ദൈവമേ കരുണ തോന്നണമേ' എന്നർത്ഥമുള്ള കുറിയേലായിസോൻ (Jesus Prayer) ചൊല്ലണമെന്നാണ്. ജീവിതാന്ത്യം വരെ നിരന്തരമായി ഈ പ്രാർത്ഥന തുടരണം.

'നിർലേപത്തിന്റെ ആത്മിയ കാഴ്ചകൾ' അവതരിപ്പിക്കുന്ന ഈ കൃതിയിൽ ലോകകാഴ്ചകൾ ഹ്യസ്വദൃഷ്ടിയുള്ളതാണെന്ന് വ്യക്തമാക്കുന്നു. ജീവിത വിശുദ്ധിയുള്ളവർക്ക് പരിശുദ്ധാത്മ കൃപയിൽ ആത്മീയ കാഴ്ചകൾ ദർശിക്കുവാൻ കഴിയും. ജീവിതത്തിൽ ആത്മീയ കാഴ്ചകൾ ശക്തിപ്പെടുമ്പോൾ നന്മയിൽ നിലനിൽക്കുവാനും തിന്മയോട്

*ശേഷം പത്താം പേജിൽ*

യാത്ര

11



# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ





**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

**അ**ന്ത്യോഖ്യയെ ശത്രുക്കൾ നശിപ്പിച്ച കാലത്ത് അവിടെ ഉണ്ടായിരുന്ന വിശുദ്ധ പിതാക്കന്മാർ ഈ കല്ലുകളെ എടുത്തുകൊണ്ട് ഓടി കുറേനാൾ ഉറഹായിൽ സൂക്ഷിച്ചിരുന്നു. പിന്നീട് തുറബ്ദീനിലുള്ള മാർ ഔഗീന്റെ ദയറാ സിംഹാസനമാക്കാമെന്ന് നിശ്ചയിച്ച് അവിടെ കൊണ്ടുവന്നതിൽ അവിടെ നെസ്തോറുകൾ പ്രബലപ്പെട്ട് ദയറാ അവരുടെ വകയാണെന്ന് വാദിക്കുകയും ഒരു പെരുന്നാൾ ദിവസം അവിടെ കൂടുന്ന സകല സുറിയാനിക്കാരെയും കൊല്ലുന്നതിന് അവർ ഗൂഢമായി നിശ്ചയിക്കുകയും ചെയ്തത് കേട്ടു തലേദിവസം രാത്രി ഈ കല്ലുകൾ അവിടെ നിന്ന് മാറ്റി കുറുക്കുമാ ദയറായിലേക്കു കൊണ്ടുവരികയും ചെയ്തിട്ടുള്ളതാണ്.

അന്നു മുതൽക്കു അന്ത്യോഖ്യാ സിംഹാസനം കുറുക്കുമായിൽ സ്ഥാപിതമായിരിക്കുന്നു. ഈ കല്ലുകളെ നഷ്ടപ്പെടാതെ ഇരിക്കാനുള്ള ശ്രമത്തിൽ വളരെ ആളുകൾ മരിക്കേണ്ടിവന്നിട്ടുണ്ട്. പത്രോസ് ശ്ലീഹാ സിംഹാസനം സ്ഥാപിച്ച സ്ഥലത്തുനിന്ന് അദ്ദേഹത്തിന്റെ അനുഗാമികൾ പോകേണ്ടി വന്നുവെങ്കിലും ശ്ലീഹായുടെ കരസ്പർശനത്തിന് ഭാഗ്യമുണ്ടായ ഈ കല്ലുകൾ പത്തൊമ്പത് ശതാബ്ദങ്ങൾ കഴിഞ്ഞിട്ടും നഷ്ടപ്പെടാതെ അപ്പസ്തോല തുടർച്ചയുടെ ഒന്നാം തരം ലക്ഷ്യങ്ങളായിരിക്കുന്നത് അന്ത്യോഖ്യാ സഭയുടെ കീഴിലിരിക്കുന്ന സകല ക്രിസ്ത്യാനികൾക്കും അഭിമാനഹേതുവാണ്.

ക്രിസ്ത്യാനി മതത്തെ സംബന്ധിക്കുന്നവയും പരിശുദ്ധങ്ങളായി അതാത് മതാദ്ധ്യക്ഷന്മാർ സൂക്ഷിച്ച് വച്ചിരിക്കുന്നവയും ആയ സകല സാധനങ്ങളിലും വച്ച് സർവ്വ പ്രകാരേണ പ്രഥമ ഗണനീയമായിരിക്കുന്നതു ഈ കല്ലുകളാണെന്ന് പറയുന്നതിൽ പക്ഷാന്തരമുണ്ടാകാൻ നിവൃത്തിയില്ല.

ദയറാവക പുസ്തകശാല തെക്കേ കെട്ടിലാണ്. ഇവിടെയുള്ള പുസ്തകങ്ങളും ചുരുണകളും (ചുരുളുകൾ?) പ്രഥമ ദൃഷ്ടിയിൽ ആളുകളെ ആകർഷിക്കത്തക്ക വിധം ഭംഗിയായി കുത്തിക്കെട്ടി ബൈണ്ട് ചെയ്തു വെച്ചിട്ടില്ല. എങ്കിലും പുസ്തകങ്ങളുടെ സ്വഭാവവും പുരാതനത്വവും ആലോചിച്ചാൾ ഇതിനേക്കാൾ വലിയ വിലയേറിയ ഒരു പുസ്തകശാല ലോകത്തിൽ ഇല്ലെന്ന് തന്നെ പറയാം. ചുരുണകളിൽ പലതും അപ്പോസ്തോലന്മാരുടെ സ്വന്തം കൈകൊണ്ട് എഴുതിയവയാണ്. നിഖ്യാ സുന്നഹദോസിൽ കൂടിയ പല പരിശുദ്ധപിതാക്കന്മാരുടേയും കൈപ്പടയിലെഴുതിയ പല പുസ്തകങ്ങളും ഈ ശാലയിലുണ്ട്. ഇതിലെ ഏതൊരു പുസ്തകമാകട്ടെ ചുരുണയാകട്ടെ യാതൊരുവനും പുറത്തെടുത്തു കൊണ്ടുപോകാൻ പാടില്ല. പാത്രിയർക്കീസ് ബാവായുടെ പ്രത്യേകാനുവാദം ഉണ്ടായാൽ ആർക്കെങ്കിലും അകത്തു വെച്ച് വായിക്കാം. അത്ര ഭദ്രമായിട്ടാണ് ഈ പുസ്തകങ്ങൾ സൂക്ഷിച്ചുവരുന്നത്.

നാം ഈ ദയറായിൽ ചെന്ന സമയത്ത് അവിടെ മാർ ബഹനാൻ മെത്രാപ്പോലീത്തായും പത്തു പന്ത്രണ്ടു റമ്പാന്മാരും ഉൾപ്പെടെ 25 പേരോളം ഉണ്ടായിരുന്നു. മാർ ബഹനാൻ, ശെറുവാൻ ഇടവകയിലെ മെത്രാപ്പോലീത്താ ആയിരുന്നു. അവിടെവെച്ച് ഇദ്ദേഹത്തെ മുസൽമാൻ ഉദ്യോഗസ്ഥന്മാർ പിടിച്ച് തടവിൽ പാർപ്പിച്ച്, അവരുടെ മതം സ്വീകരിക്കുന്നതിനും കയ്യിലുള്ള സ്വത്തൊക്കെ കൊടുക്കുന്നതിനുമായി കഠിനോപദ്രവങ്ങൾ ചെയ്യാൻ തുടങ്ങി. രണ്ടാമത്തെ കാര്യം നിവൃത്തിയുള്ളേടത്തോളം സാധിച്ചു. മെത്രാപ്പോലീത്തായെ മുസൽമാനാക്കാനായി ചെയ്ത ശ്രമങ്ങളൊന്നും ഫലിച്ചില്ല. ഇദ്ദേഹം മിശിഹായുടെ നാമത്തിൽ സഹിച്ച കഷ്ടങ്ങൾക്കു കണക്കും കയ്യുമില്ല. തൽക്കാലത്തേക്കെങ്കിലും ഇദ്ദേഹം മിശിഹായെ ഉപേക്ഷിക്കണമെന്ന് വിചാരിച്ചില്ല. ഇദ്ദേഹത്തിന്റെ സ്ഥിതി കണ്ടിട്ട് മുസൽന്മാർക്ക് കോപം വർദ്ധിച്ചു. അവർ പൂർവാധികമായി ദേഹോപദ്രവം ചെയ്യാൻ തുടങ്ങി. സഹിച്ചു കൂടാതെയാകുമ്പോൾ കർത്താവേ, കർത്താവേ, എന്ന് നിലവിളിച്ചു കൊണ്ടിരുന്നു. ഒടുവിൽ ദേദ്യം കലശലായപ്പോൾ മെത്രാപ്പോലീത്താ ബോധരഹിതനായി വീണു. അപ്പോൾ മരിച്ചു പോയേക്കുമെന്ന് ഭയപ്പെട്ട് മുസൽമാൻമാർ അദ്ദേഹത്തെ പള്ളിയിൽ കൊണ്ടു വന്നിടുകയും സാമാനങ്ങളും മറ്റും കവർച്ച ചെയ്തു കൊണ്ടുപോകുകയും ചെയ്തു. ഈ കഠിനോപദ്രവം നിമിത്തം ഇദ്ദേഹത്തിന് സഭാഭരണത്തിനോ കുർബ്ബാന ചൊല്ലുന്നതിനോ തീരെ നിവൃത്തിയില്ലാതായിപ്പോയി. ഈ വിവരം പാത്രിയർക്കീസ് ബാവാ അറിഞ്ഞപ്പോൾ അദ്ദേഹത്തെ ദയറായിലേക്കു വിളിക്കുകയും അദ്ദേഹത്തെ ഉപദ്രവിച്ച ഉദ്ധ്യോഗസ്ഥന്മാരുടെ പേരിൽ എഴുത്തുകുത്തു നടത്തി അവരെ ശിക്ഷിപ്പിക്കുകയും ചെയ്തു. മെത്രാപ്പോലീത്തായെ വളരെനാൾ ചികിത്സിച്ചതിന്റെ ശേഷം അദ്ദേഹത്തിന് ഒരു വിധം കുർബ്ബാന ചൊല്ലാമെന്ന സ്ഥിതിയിലായി. മിശിഹായുടെ നാമത്തിൽ കഷ്ടപ്പെടാൻ സംഗതിയായതിൽ താൻ സന്തോഷിക്കുന്നു എന്ന് അദ്ദേഹം നമ്മോട് ഒരിക്കൽ പറയുകയുണ്ടായി.

## നോവൽ






ഡോ.കെ.എം. ജോസഫ്

**അദ്ധ്യായം 25**

**പു**സ്തകങ്ങളിലേക്കു മടങ്ങിയിട്ടും മനസ്സു പിടിയിൽനിന്നില്ല. അമ്മയുടെ മുന്നറിയിപ്പ് അപകടസൂചനപോലെ മുഴങ്ങിക്കേൾക്കുന്നു. മനസ്സു അസ്വസ്ഥമാകുമ്പോഴെല്ലാം സൂസന്നയുടെ മുഖം ഓർമ്മിക്കാൻ ശ്രമിക്കും. അവളുടെ കളിവാക്കുകൾ. തെളിഞ്ഞ മുഖം. ഭാവിയെക്കുറിച്ചുള്ള സങ്കൽപ്പങ്ങൾ. അപ്പോൾ മനസ്സിലെ ഓളങ്ങൾ നിലാവു കണ്ടതുപോലെ ഇളകും. ഉടനെതന്നെ അപകട സൂചനയുടെ ചുവന്ന വെളിച്ചം കണ്മുമ്പിലെത്തും. വീണ്ടും അസ്വസ്ഥത. അമ്മ പറഞ്ഞതുപോലെ ആലോചനകൾ തുടർന്നാൽ.....? തന്നോടു ചോദിക്കാതെ അപ്പച്ചൻ തീരുമാനങ്ങളെടുത്താൽ......? നാട്ടിലെ പലർക്കും വേണ്ടി വിവാഹാലോചനകൾ നടത്തുകയും തീരുമാനങ്ങൾ എടുക്കുകയും ചെയ്തിട്ടുള്ള ആളാണ് അപ്പച്ചൻ. സ്വന്തം മകന്റെ കാര്യത്തിൽ ഒരു തീരുമാനമെടുക്കാൻ അപ്പച്ചന് ആരുടേയും അനുവാദം ആവശ്യമില്ല. ഗുണദോഷങ്ങൾ ആലോചിച്ചേ അപ്പച്ചൻ ഒരു തീരുമാനമെടുക്കൂ. പിന്നീടതിനു മാറ്റമുണ്ടാകുകയില്ല. അതോർക്കുമ്പോഴാണ് വിഷമം. തോമസു ചാക്കോയുടെ വാടിയ മുഖം കണ്ട ശിവരാമകൃഷ്ണ അയ്യർ ഒടുവിൽ കാരണമന്വേഷിച്ചു.

'ഇത്തവണ വീട്ടിൽ നിന്നു വന്നിട്ടു നിങ്ങൾ തീരെ ഹാപ്പിയല്ലെന്നു തോന്നുന്നു. എന്തു പറ്റി?'

'ഏയ്... ഒന്നുമില്ല.' അവൻ അലസമായി പറഞ്ഞു.

'ഒന്നുമില്ലെന്ന് പറഞ്ഞ് ഒഴിഞ്ഞുമാറാൻ നോക്കണ്ടാ. നിങ്ങൾക്കെന്തോ വിഷമമുണ്ട്. ടെൽമി. വിഷമം ഷെയറു ചെയ്താൽ കുറയും.'

സ്വാമി പറഞ്ഞതു പൊതുതത്വമാണ്. പക്ഷെ, തന്റെ ഉള്ളിൽ സൂക്ഷിക്കുന്ന രഹസ്യം ആത്മസ്നേഹിതന്മാരോടു പോലും തുറന്നുപറയാൻ മടിച്ചതാണ്. അതെങ്ങനെ അത്രയധികം അടുപ്പമില്ലാത്ത ഒരാളിനോടു പറയും? സൂസന്നയോടു തനിക്കുള്ള സ്നേഹത്തിന്റെ ആഴം സംഗീതത്തെ മാത്രം സ്നേഹിക്കുന്ന ഈ തമിഴ് ബ്രാഹ്മണനു എങ്ങനെ മനസ്സിലാകും? തന്റെ ചുറ്റുപാടും ജീവിതരീതിയും സ്വാമിക്കറിയില്ല. തന്റെ ബന്ധങ്ങളെക്കുറിച്ചു മനസ്സിലാക്കുവാൻ സ്വാമിക്കു കഴിയില്ല. പക്ഷെ, ഒരു കാര്യം സത്യമാണ്. തന്റെ നന്മയാണ് അയാൾ ആഗ്രഹിക്കുന്നത്. തന്റെ സങ്കടത്തിനു പരിഹാരം കാണാനാണയാൾ ശ്രമിക്കുന്നത്. ഒടുവിൽ അവൻ എല്ലാം പറഞ്ഞു. പഴയ കഥകളെല്ലാം ചുരുക്കം ചില വാക്കുകളിൽ ഒതുക്കി. പുതിയ പ്രശ്നത്തിനാണവൻ പ്രാധാന്യം കൊടുത്തത്.

'നിങ്ങളുടെ ലവ് വളരെ ഡീപ്പാണോ?'

പ്രശ്നത്തിന്റെ ഇഴകൾ പിരിക്കുകയാണ് സ്വാമി.

'എന്താ സംശയം?'

'എങ്കിൽ അപ്പാവിനോടു പറയണം ആലോചന നിർത്തണമെന്ന്. ഒരു കുട്ടിയെ ഇഷ്ടമാണെന്ന്.... അവളുടെ കഴുത്തിൽ മംഗല്യ സൂത്രം ചാർത്തണമെന്ന്....'

'അതു നടക്കത്തില്ല.'

'വൈ?'

'എന്റെ അപ്പച്ചനെ സ്വാമിക്കറിയാത്തതുകൊണ്ടാ. പോരെങ്കിൽ ഞങ്ങളുടെ വീട്ടുകാരും അവരും തമ്മിലുള്ള ഇപ്പോഴത്തെ ശത്രുതയുടെ കാര്യം ഞാൻ പറഞ്ഞല്ലോ?'

'അപ്പാവോടു പറയാൻ ധൈര്യമില്ല?'

'ഇല്ല.'

'എന്നാൽ എളുപ്പവഴി ഞാൻ പറഞ്ഞുതരാം. കഴിഞ്ഞതൊക്കെ മറന്നു അപ്പാവു പറയുന്നതു കേൾക്കണം.'

'സ്വാമിക്ക് പറയാൻ എളുപ്പമാണ്. പക്ഷെ, എനിക്കതു ഓർക്കാൻ കൂടി വയ്യാ.'

'എന്നാൽ മൂന്നാമതൊരു വഴിയുണ്ട്. ഒരു ഇടനിലക്കാരനെ കണ്ടു പിടിക്കുക. രണ്ടു കൂട്ടരേയും കണ്ടു കാര്യം പറയാനുള്ള ചുമതല അയാളെ ഏല്പിക്കുക....'

'അതിനാളെ കിട്ടണ്ടേ? ആലോചിച്ചിട്ടൊരെത്തും പിടിയും കിട്ടുന്നില്ല.'

'എങ്കിൽ എന്തും നേരിടാൻ തയ്യാറാകുക....' ലോകപരിചയവും വിവരവും ഉള്ള ആളിനെപ്പോലെയാണ് ശിവരാമകൃഷ്ണ അയ്യർ സംസാരിക്കുന്നത്. സ്വാമി പ്രേമിച്ചിട്ടുണ്ടോ? ഒരാളിനെമാത്രം മനസ്സിൽ പ്രതിഷ്ഠിച്ചിട്ടുണ്ടോ? പ്രതിബന്ധങ്ങൾ നേരിടേണ്ടി വന്നിട്ടുണ്ടോ? അറിഞ്ഞുകൂടാ. അയാളുടെ സ്വകാര്യങ്ങൾ അറിയുവാൻ ഒരിക്കലും ശ്രമിച്ചിട്ടില്ല. എങ്കിലും അയാളുടെ ഉപദേശങ്ങളിൽ കഴമ്പുണ്ട്.'

'അപ്പച്ചന്റെ ആലോചനകൾ എങ്ങും എത്താതിരുന്നെങ്കിൽ.'

അവൻ ആശിച്ചു. പ്രാർത്ഥിച്ചു. ആ പ്രാർത്ഥനയാണ് പ്രതീക്ഷയ്ക്കു വക നൽകിയത്. ഏറെക്കുറെ കുറേ ശാന്തമായ മനസ്സുമായാണവൻ ക്രിസ്മസ്സിന്റെ അവധിക്കു വീട്ടിലെത്തിയത്. അമ്മയുടെ സ്നേഹം നിറഞ്ഞ സൽക്കാരത്തിനിടയിലാണ് നടുക്കുന്ന ആ വാർത്ത പുറത്തുവന്നത്.

'നിന്നെ എഴുത്തയച്ചു വിളിപ്പിക്കണമെന്ന് വിചാരിക്കുകയായിരുന്നു അപ്പൻ. ഇപ്പോൾ വന്നതു നന്നായി.'

'ഉം. എന്താ കാര്യം? അലസഭാവം നടിച്ചെങ്കിലും ഹൃദയം പിടയ്ക്കുന്നുണ്ടായിരുന്നു. കരയിൽ വീണ കറ്റിയെപ്പോലെ.

'കഴിഞ്ഞ തവണ ഞാൻ പറഞ്ഞില്ലേ നിന്റെ കല്യാണക്കാര്യം. ഇപ്പോൾ നല്ല ഒരാലോചന വന്നിരിക്കുന്നു. നിരണത്തുനിന്നു കോശിക്കുഞ്ഞു കൊണ്ടുവന്നതാണ്. എല്ലാം കൊണ്ടും നമുക്കു ചേരുന്നതാ.'

'ഞാൻ കഴിഞ്ഞ തവണതന്നെ പറഞ്ഞതല്ലേ, കല്യാണം ഇപ്പം വേണ്ടെന്ന്.... അമ്മ അപ്പച്ചനോടു പറഞ്ഞില്ലേ?'

'പറഞ്ഞു. അപ്പോഴാ അറിഞ്ഞതു അപ്പച്ചന്റെ ധൃതിക്കു കാരണമൊണ്ടെന്ന്.'

'എന്തു കാരണം?'

'നിന്റെ പഠിത്തത്തിനു പണമൊണ്ടാക്കുന്നതെവിടുന്നാന്നാ നിന്റെ വിചാരം? ഇവിടെ വല്ലോർക്കും ശമ്പളമൊണ്ടോ? എന്തെങ്കിലും വരുമാനമൊണ്ടോ? കഴിഞ്ഞ തവണ കൊറെ കണ്ടം വിറ്റിട്ടാ കാശൊണ്ടാക്കിയത്. ഇനീം നിനക്കു പഠിക്കണമെങ്കിൽ വേറെ കാശൊണ്ടാക്കണം.

'പെണ്ണിന്റെ പണം കൊണ്ടു ഞാൻ പഠിക്കണമെന്നാണോ?'

'അല്ലാതെന്താ വഴി?'

'ഞാൻ പഠിത്തം നിർത്താം.'

'അപ്പച്ചൻ അതു സമ്മതിക്കത്തില്ല. നിനക്കും അതിഷ്ടമാകുമെന്നു ഞാൻ വിചാരിക്കുന്നില്ല.'

'പണമൊള്ള വേറേ പെണ്ണുങ്ങളില്ലേ?'

'ഒരാളുടെ പേരു നീ പറ.'

രഹസ്യത്തിന്റെ അറ തുറക്കേണ്ട നേരമായെന്നവൻ അറിഞ്ഞു. കണ്ണടച്ച് ഇരുട്ടാക്കാൻ ഇനി വയ്യാ.

'പറയാം. സൂസന്ന. മാളിയേക്കലെ മാമ്മച്ചായന്റെ മകൾ സൂസന്ന.'

കുഞ്ഞാണ്ടമ്മയുടെ മുഖം കടലാസുപോലെ വെളുത്തു. ഓർക്കാപ്പുറത്തു വെടിയൊച്ച കേട്ടതുപോലെ അവർ വിറച്ചു.

(തുടരും)




എതിർത്ത് പോരാടുവാനും കഴിയും. മാധ്യമങ്ങൾ സൃഷ്ടിക്കുന്ന കാഴ്ചകളുടെ സംസ്ക്കാരത്തെ അദ്ദേഹം തിരസ്ക്കരിക്കുന്നു. 'ലോകകാഴ്ചകൾ തിന്മയാണ്. മാധ്യമങ്ങൾക്കും കമ്പ്യൂട്ടറിനും അടിമകളാകുമ്പോൾ ജീവിതം അശുദ്ധമായി തീരും' 'ലോകം മോഹക്കടലാണ്. ജഢമോഹത്തിന് അതീതമായി നീന്താൻ പഠിക്കണം' 'തിന്മയ്ക്ക് എതിരേ ജീവിക്കുവാൻ പഠിക്കണമെന്നാണ്' അദ്ദേഹത്തിന്റെ ആപ്തവാക്യം.

അഭി. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത പൊതുസമൂഹത്തിലെ വാദകോലാഹലങ്ങൾക്ക് കൂട്ടു നിൽക്കാറില്ല. പൊതുവേദികളിൽ നിന്നും കഴിവതും വഴുതി മാറും. ജീർണ്ണിച്ച ശബ്ദദൃശ്യസംസ്ക്കാരങ്ങൾക്ക് അദ്ദേഹം ബദൽ മാതൃകയാണ്. മൗനത്തിന്റെ അഗാധതയിൽ 'നിശബ്ദതയുടെ യോഗാത്മകത' പവിത്രമായി പരിരക്ഷിക്കുന്നതിനാൽ ജീവിതത്തിൽ മനഃപ്രസാദം, സൗമ്യത, ഇന്ദ്രിയ നിഗ്രഹണം, ഭാവവിശുദ്ധി, ജ്ഞാനം, ധ്യാനം, ത്യാഗം, ശാന്തി തുടങ്ങിയ താപസ ശൈലികൾ പ്രകാശം പരത്തുന്നു.

ആദ്ധ്യാത്മീകവും സാമൂഹികവുമായ തലങ്ങളിൽ ശബ്ദവും ദൃശ്യവും ആധിപത്യം സൃഷ്ടിച്ച് ശരീരത്തിന്റെയും മനസ്സിന്റെയും സ്വസ്ഥത ഹനിക്കുന്ന പുത്തൻ സംസ്ക്കാരത്തിൽ മൗനത്തിന്റെ വേരുകൾ തേടുന്ന ആദ്ധ്യാത്മീകതയുടെ അന്വേഷണമാണ് ഈ രചനകളിൽ പ്രതിഫലിക്കുന്നത്. ഉപവാസം, പ്രാർത്ഥന, ധ്യാനം എന്നിവയിലൂടെ ആർജ്ജിക്കുന്ന ആത്മീയ പക്വതയാണ് മൗനം. മൗനത്തിന്റെ അഗാധതയിൽ രൂപപ്പെടുന്ന അത്യപൂർവ്വമായ ദിവ്യസന്ദേശങ്ങളാണ് പ്രഭാഷണങ്ങളിലൂടെ വെളിപ്പെടുന്നത്. ഇതിൽ ബുദ്ധിപരമായ സങ്കേതങ്ങളില്ല. ആത്മാവിനെയും ശരീരത്തെയും അസ്വസ്ഥപ്പെടുത്തുന്ന ആത്മസ്പർശിയായ പ്രബോധനവും ഹൃദയത്തിലേക്ക് അതിശീഘ്രം ഉൾപ്രവേശിക്കുന്ന സുവർണ്ണ മൊഴിമുത്തുകളുമാണ്. വേദശാസ്ത്രപരമായ എഴുത്തുകളിലും വ്യാഖ്യാനങ്ങളിലും പ്രഭാഷണങ്ങളിലും ശക്തിപ്പെടുന്ന സാങ്കേതിക സംജ്ഞകളുടെ കുഴലൂത്തും സ്വരഭേരിയും ദൃശ്യവാങ്മയങ്ങളും ഈ രചനകളിൽ ലേപനം ചെയ്യപ്പെട്ടിട്ടില്ല. താപസ വിശുദ്ധിയിൽ രൂപപ്പെട്ട ആത്മീയ ദർശനങ്ങളും വ്യാഖ്യാനങ്ങളുമാണ് ഉൾക്കൊള്ളുന്നത്.

ആത്മീയ വളർച്ചയ്ക്കുള്ള സിദ്ധാന്തങ്ങളും പ്രയോഗങ്ങളും കൊച്ചു കൊച്ചു വാക്യങ്ങളിൽ കോർത്തിണക്കിയിരിക്കുന്നത് ശ്രദ്ധിക്കുക.

'സൂക്ഷ്മതയോടെ ജീവിക്കണം, ദൈവസ്വഭാവമുള്ളവരായി വളരണം, ലോകമോഹങ്ങളോട് ഉത്സാഹത്തോടെ പോരാടണം, തിന്മ പെരുകുന്നിടത്ത് തിരിച്ചടിയുണ്ടാകും, കഷ്ടത സഹിക്കുവാനുള്ള വഴിയാണ് ക്ഷമ, പ്രാർത്ഥന കലർന്ന നാണയങ്ങളാകണം നേർച്ചകൾ, പരിശുദ്ധാത്മകൃപയുള്ളവർക്ക് ആത്മീയ കാഴ്ച ലഭിക്കും.'

ആത്മീയ വളർച്ചയെ തടസ്സപ്പെടുത്തുന്ന ശബ്ദവും ദൃശ്യവും തിന്മയെ വർദ്ധിപ്പിക്കുമെന്നും ശബ്ദവും ദൃശ്യവും മനുഷ്യബുദ്ധിയെ നിർജ്ജീവമാക്കുന്നു എന്നും അദ്ദേഹം പഠിപ്പിക്കുന്നു. "ഭക്തി വേഷക്കാരിൽ ആകൃഷ്ടരാകരുത്, ഭക്തി വേഷം ധരിക്കുന്നവരെ വിട്ടൊഴിയണം, തിന്മയ്ക്ക് എതിരെ ജീവിക്കുവാൻ പഠിക്കണം, വിശുദ്ധിയിൽ വളരുവാൻ കഴിയണം, എപ്പോഴും ഹൃദയ ശുദ്ധീകരണം ആവശ്യമാണ്..." ഇങ്ങനെ എത്രയോ സൂക്തങ്ങൾ ഈ കൃതിയിൽ ചിതറിക്കിടക്കുന്നു. ഇവ പ്രഭാഷണങ്ങളിലെ വരികളും അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തയുടെ ജീവിത സന്ദേശങ്ങളുമാണ്. അചഞ്ചലമായ മനസ്സിന്റെ വെടിപ്പിൻ മുദ്രയാണ് മൗനം. അതിനാൽ യഥാർത്ഥ മുനി അധികം സംസാരിക്കാറില്ല. മുനി സംസാരിച്ചാലും അദ്ദേഹത്തിന്റെ മനസ്സ് മൗനത്തിലായിരിക്കും. വാക്കിന്റെ രൂപവും ഭാവവും എല്ലാം മനസ്സിന്റെ വരുതിയിൽ നിന്നുള്ളതാകും. അതെപ്പോഴും ഋജുവായിരിക്കും. നേരായിട്ടുള്ള ചിന്തകളായിരിക്കും. നേർബുദ്ധിയുള്ളവനാണ് നീതിമാൻ. മൗനത്തിന്റെ അഗാധതയിൽ വിശുദ്ധിയുടെ തപശക്തിയിൽ മാത്രമെ നേർബുദ്ധി രൂപപ്പെടുകയുള്ളൂ. അത് പ്രവാചക ശബ്ദമായിരിക്കും. അത് ജീവിതത്തിന്റെ തമോഗർത്തങ്ങളെ സത്യസാക്ഷാത്ക്കാരത്തിലേക്ക് നയിക്കുന്നതായിരിക്കും. ജീവിതത്തിന്റെ തായ്‌വേരിന് കരുത്തും കാമ്പും നഷ്ടപ്പെടുത്തുമ്പോൾ നിർമ്മമായി പ്രകാശം വിതറുന്ന കർമ്മയോഗികൾ ഉണ്ടാകും. ആ ഋഷിപരമ്പരയിലെ ഭക്തിയോഗത്തിന്റെ ആത്മീയ കാഴ്ചപ്പാടുകളാണ് ഈ കൃതിയിൽ പ്രഭ പരത്തുന്നത്.

അഭി. ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത സാമൂഹിക തിന്മകൾക്ക് എതിരെ ശക്തായി പ്രതികരിച്ചിട്ടുണ്ട്. ആരവാരങ്ങളും ബഹളങ്ങളും അതിലില്ല. എന്നാൽ അവ സമൂഹത്തെ വിശുദ്ധീകരിക്കുവാനുള്ള ഉപാധിയായി. ഇടവക പെരുന്നാളുകളോട് അനുബന്ധിച്ചുള്ള ചെണ്ടകൊട്ട്, ബാന്റുമേളം, വെടിക്കെട്ട്, രഥഘോഷയാത്ര തുടങ്ങിയ ആർഭാടങ്ങളെ നിരോധിക്കുവാനുള്ള ആർജ്ജവത്വം മൗനത്തിന്റെ ആദ്ധ്യാത്മീകതയിൽ അദ്ദേഹം രൂപപ്പെടുത്തി. ഇടവക സന്ദർശനങ്ങളിലെ പ്രഭാഷണങ്ങളിൽ മതശൈലികളിലെ ജീർണ്ണതകളെ ശക്തമായ ഭാഷയിൽ പൊളിച്ചെഴുതി. ഈ തിരുത്തൽ ശബ്ദം കേട്ട് വിശ്വാസികൾ ഞെട്ടി. പരമ്പരാഗതമായ ചില ആചാരാനുഷ്ഠാനങ്ങളെ തിരുത്തുവാൻ ആവശ്യപ്പെട്ടു. എതിർപ്പുകൾ വളരെ വന്നിട്ടും കുലുങ്ങിയില്ല. ആത്മ പരിത്യാഗിയായ യോഗി എന്തിന് ഞെട്ടണം...?

ഇടവകകളിൽ ആർഭാടങ്ങളുടെ ആഘോഷം വിശുദ്ധ ഗീവർഗീസ് സഹദായുടെ പെരുന്നാളുകളിലാണ്. മലങ്കരസഭയിലെ പ്രശസ്തമായ പള്ളികളിൽ പ്രസംഗ മദ്ധ്യേ അദ്ദേഹം ഉദ്ബോധിപ്പിച്ചു. "സഭയിൽ പെരുന്നാളുകൾക്ക് വിശുദ്ധീകരണം ആവശ്യമാണ്... പെരുന്നാളുകളിലെ പ്രധാന കാര്യം ഇറച്ചി തിന്നുകയാണ്. ജീവിത വിശുദ്ധീകരണം അല്ല.... വിശുദ്ധ ഗീവർഗീസ് സഹദായുടെ ജോലി പാമ്പിനെ കൊല്ലുന്നതല്ല. ഗീവർഗീസ് സഹദാ കുന്തമുയർത്തി പാമ്പിനെ കൊന്നു. ആ കുന്തം ഉപയോഗിച്ച് മനുഷ്യ ഹൃദയത്തിലെ പാമ്പുകളെ കൊല്ലണം. മനുഷ്യന്റെ ഹൃദയത്തിൽ ഒത്തിരി ഒത്തിരി പാമ്പുകൾ ഉണ്ട്. പാമ്പ് തിന്മയുടെ പ്രതീകമാണ്. ജീവിതത്തിലെ പാമ്പുകളെ നിഗ്രഹിക്കുവാൻ കഴിയണം...."

രോഗവും സൗഖ്യവും സാക്ഷിക്കുമ്പോൾ ഏറ്റവും ഹൃദ്യമായ ജീവിതാനുഭവമാണ് പങ്കിടുന്നത്. മരണ താഴ്‌വരകളിൽ അനുഭവിച്ചറിഞ്ഞ ജീവിതത്തിന്റെ ഹൃദയാവിഷ്ക്കാരമാണിത്. മുപ്പത്തിയെട്ടാം വയസ്സിൽ ക്യാൻസർ ബാധിതനായപ്പോഴും പ്രാർത്ഥനയും ഉപവാസവും ധ്യാനവും ജീവിതവ്രതമാക്കി പിന്തുടർന്നു. മാരക രോഗങ്ങളിൽ മനസ്സും ശരീരവും വേദനിക്കുന്നവർക്കും അരോഗർക്കും ഇതിലെ വരികൾ പുത്തൻ അനുഭൂതി പകരും. "പ്രതിസന്ധികളിൽ ഇടറിപ്പോകാതെയും കലങ്ങിപ്പോകാതെയും ആത്മീയ വളർച്ച പ്രാപിക്കണ"മെന്ന സന്ദേശമാണ് അഭിവന്ദ്യ തിരുമേനി പങ്കിടുന്നത്. 'മനുഷ്യർ തിന്മയെ പ്രതിരോധിച്ചില്ലെങ്കിൽ പ്രകൃതി കോപിക്കും. പ്രകൃതി തിന്മക്ക് എതിരെ ശബ്ദിക്കും. പ്രകൃതിക്ക് ജീവനുണ്ട്' എന്ന മുന്നറിയിപ്പും നൽകുന്നു.

Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

03
2010 ഡിസംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

ചിന്താവിഷയം



*അറിവ് ആഗ്രഹത്തിന്റെ കണ്ണാണ്. അതിന് ആത്മാവിന്റെ മാർഗദർശകനാകാനും കഴിയും.*

**- വിൽഡൂറന്റ്**

## വാരാന്ത്യ ലോകം








**ഈ**ജിപ്തിൽ പാർലമെന്റ് തിരഞ്ഞെടുപ്പിന്റെ ആദ്യറൗണ്ടിൽ പ്രസിഡന്റ് ഹോസ്നി മുബാറക്കിന്റെ നാഷനൽ ഡമോക്രാറ്റിക് പാർട്ടി ഭൂരിപക്ഷം നേടി.

**പ്ര**ശസ്ത ഹോളിവുഡ് ഹാസ്യനടൻ ലെസ്ലി നീൽസെൻ (84) ഫ്ളോറിഡയിൽ നിര്യാതനായി.

**തെ**ക്കുപടിഞ്ഞാറൻ ബലൂചിസ്ഥാനിൽ യു.എസ്.സൈനിക സാന്നിധ്യമുണ്ടെന്ന വാർത്ത യു.എസും പാകിസ്ഥാനും നിഷേധിച്ചു.

**മാ**നഭംഗ കേസിൽ സ്വീഡനിൽ പൊലീസ് തിരയുന്ന വിക്കിലീക്സ് സ്ഥാപക എഡിറ്റർ ജൂലിയൻ അസാൻജിനെതിരെ ഇന്റർപോൾ രാജ്യാന്തര അറസ്റ്റ് വാറന്റ് പുറപ്പെടുവിച്ചു.

**ഇ**സ്ലാമിക പണ്ഡിതനും ഇന്ത്യൻ മുസ്ലീം ചരിത്രകാരനുമായ ഒമർ ഖാലിദി(57) യു.എസിലെ ബോസ്റ്റണിൽ ട്രെയിൻ തട്ടി മരിച്ചു.

**യു.**എസിലെ വിവാഹമോചനങ്ങളിൽ ഇരുപതു ശതമാനത്തിലും വില്ലനാകുന്നത് സോഷ്യൽ നെറ്റ്‌വർക്കിംഗ് വെബ്സൈറ്റായ ഫേസ്ബുക്കാണെന്ന് അമേരിക്കൻ അക്കാദമി ഓഫ് മാട്രിമോണിയൽ സർവ്വേ.

**ഇ**സ്രായേൽ ചാരസംഘടനയായ മൊസാദിന്റെ പുതിയ തലവനായി തമിർ പാർദോ നിയമിതനായി.

**റോ**മിൽ അർബുദ ചികിത്സയിൽ കഴിഞ്ഞിരുന്ന ഇറ്റാലിയൻ ക്ലാസിക് യുദ്ധ സിനിമകൾ സംവിധാനം ചെയ്ത മരിയോ മൊണിസെല്ലി (95) ജീവനൊടുക്കി.

**ഇ**റാന്റെ ആണവശാസ്ത്രജ്ഞൻ ഡോ.മജീദ് ഷഹ്‌രിയാരി കാറിൽ പതിച്ച ബോംബ് പൊട്ടിത്തെറിച്ച് കൊല്ലപ്പെട്ടു.

**ഐ**ക്യരാഷ്ട്രസഭയെയും അറബി രാഷ്ട്രങ്ങളെയും മൂന്നാം ലോക രാജ്യങ്ങളെയും യു.എസ്.ചാരപ്പണിക്ക് വിധേയമാക്കിയതിന്റെ തെളിവുകൾ വിക്കിലീക്സ് പുറത്തുവിട്ടു.

**ഡ**ൽഹി മെട്രോ റെയിൽവേ കോർപ്പറേഷൻ മാനേജിംഗ് ഡയറക്ടറായ ഡോ.ഇ.ശ്രീധരന് ശാസ്ത്രസാങ്കേതിക പ്രതിഭയ്ക്കുള്ള ഒരു ലക്ഷം രൂപായുടെ മാർത്തോമ സഭയുടെ അവാർഡ് നല്കി.

**എ**ലിസബേത്ത് രാജ്ഞിക്കു ശേഷം ചാൾസ് രാജകുമാരനെ( 62) മറികടന്ന് രാജാവാകണമെന്ന ജനാഭിപ്രായത്തോട് യോജിപ്പില്ലെന്ന് വില്യം രാജകുമാരൻ (28) വെളിപ്പെടുത്തി.

**ദേ**ശിയ വിരുദ്ധ പ്രസംഗത്തിന്റെ പേരിൽ തനിക്കെതിരെ കേസെടുക്കുന്നുവെങ്കിൽ നെഹ്റുവിന്റെ പേരിലും കേസെടുക്കണമെന്ന് സാമൂഹിക പ്രവർത്തകയും എഴുത്തുകാരിയുമായ അരുന്ധതി റോയി പറഞ്ഞു.

**പ**തിനാലു വർഷം മുമ്പ് ആദ്യ ക്ലോണിംഗിലൂടെ ഡോളിയെന്ന ചെമ്മരിയാടിനെ സൃഷ്ടിക്കാൻ ഉപയോഗിച്ച കോശത്തിന്റെ ബാക്കി ഭാഗത്തിൽ നിന്നും പുതിയ നാലു ഡോളികളെക്കൂടി ജനിപ്പിച്ചുവെന്ന് പ്രൊഫ.കീത്ത കാംപ്ബെൽ യൂറോപ്യൻ പാർലമെന്റിൽ നടത്തിയ പ്രസംഗമധ്യേ വെളിപ്പെടുത്തി.

**ഇ**ന്ത്യ ബ്രഹ്മോസ് മിസൈൽ വിജയകരമായി വിക്ഷേപിച്ചു.




ഡൽഹി ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ വാർഷിക സമ്മേളനത്തിൽ നിന്നും. പ്രസ്ഥാനം പ്രസിഡന്റ് യൂഹാനോൻ മാർ പോളിക്കാർപ്പോസ് മെത്രാപ്പോലീത്ത, സഖറിയാ റമ്പാൻ തുടങ്ങിയവർ...

എഡിറ്റോറിയൽ

# കുട്ടികൾ പ്രസംഗിച്ചുതുടങ്ങട്ടെ...



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**മ**ലങ്കരസഭയ്ക്ക് എക്കാലവും അഭിമാനിക്കുവാൻ കഴിയുന്ന ഒട്ടുവളരെ അത്മായപ്രമുഖർ ഉണ്ട്. രാഷ്ട്രീയ, സാമൂഹിക, വിദ്യാഭ്യാസ മേഖലകളിൽ അവർ നൽകിയിട്ടുള്ള സംഭാവനകൾ വിലപ്പെട്ടതാണ്. വിദ്യാഭ്യാസവകുപ്പിൽ സൂപ്രണ്ടായിരുന്ന റാവു സാഹിബ് ഒ.എം.ചെറിയാൻ, കൊച്ചി രാജ്യത്തിലെ പോലീസ് സൂപ്രണ്ട് എം.എ.ചാക്കോ, സഭാചരിത്രകാരന്മാരായ ഇട്ടൂപ്പ് റൈട്ടർ, ഇസഡ് എം.പാറേട്ട്, ചിത്രമെഴുത്ത് കെ.എം. വറുഗീസ്, കേരള ഹൈക്കോടതി അഡ്മിനിസ്ട്രേറ്ററും ജഡ്ജിയുമായിരുന്ന പി.ഉമ്മൻ, എഞ്ചിനീയർ കെ.കെ.കുരുവിള, പത്രാധിപന്മാരായിരുന്ന കണ്ടത്തിൽ വറുഗീസ് മാപ്പിള, കെ.സി.മാമ്മൻ മാപ്പിള, പടിഞ്ഞാറേ തലക്കൽ ജേക്കബ് കുര്യൻ, കെ. എം.മാത്യു, പോത്തൻ ജോസഫ്, ഭിഷഗ്വരന്മാരായ കെ.എം. ചാക്കോ, മിസ്സസ് പുന്നൻ ലൂക്കോസ്, എക്യുമെനിക്കൽ നേതാവും ആലുവ യു.സി.കോളജ് സ്ഥാപകനേതാക്കളിലൊരാളുമായ കെ.സി.ചാക്കോ, ഗവൺമെന്റ് കോൺട്രാക്ടർ എം.ചാക്കോപിള്ള, പ്ലാന്റർ മണമേൽ എം.സി.പോത്തൻ, ഇന്ത്യൻ അബംസിഡറായിരുന്ന സി.പി.മാത്തൻ, ഡി.ജി.പിയും കേരള സംസ്ഥാന ഇന്റലിജന്റ് മേധാവിയുമായിരുന്ന ജോൺ മത്തായി, ഭക്ഷ്യവകുപ്പ് മന്ത്രിയായിരുന്ന ഇ. ജോൺ ജേക്കബ്, സാഹിത്യകാരന്മാരായ പുത്തൻകാവ് മാത്തൻതരകൻ, ഡോ.കെ. എം.തരകൻ, ഡോ.സാമുവൽ ചന്ദനപ്പള്ളി, പൈലോ പോൾ, വെട്ടം മാണി, പാറപ്പുറത്ത് തുടങ്ങി എത്രയോ സ്മരണീയരുടെ പേരുകൾ പറയുവാൻ കഴിയും. ഔദ്യോഗിക, കലാ സാഹിത്യ സാംസ്കാരിക മേഖലകളിൽ സജീവമായി പങ്കെടുക്കുന്നവരും വേണ്ടത്രയുണ്ടെന്നുള്ളത് അഭിമാനത്തിന് വക നൽകുന്നു.

പ്രഗത്ഭരും പ്രശസ്തരുമായവരുടെ ബാല്യകാലജീവിതം പരിശോധിക്കുമ്പോൾ അവരുടെ കഴിവുകളെ കണ്ടെത്തി പ്രോത്സാഹിപ്പിച്ച ചിലരെയെങ്കിലും കണ്ടെത്താൻ കഴിയും.

മലങ്കര അസോസിയേഷൻ മുൻ സെക്രട്ടറിയായിരുന്ന പോൾ മത്തായി ഒരു സന്ദർഭത്തിൽ അദ്ദേഹത്തിന്റെ ഭവനത്തിലുള്ള ഒരു ടീപ്പോ കാണിച്ചുകൊണ്ട് പറഞ്ഞു. സി.എം.സ്റ്റീഫനും പി. സി.അലക്സാണ്ടറും പ്രസംഗിച്ചു തുടങ്ങിയത് ഈ ടീപ്പോയിൽ നിന്നുകൊണ്ടായിരുന്നുവെന്ന്. സി.എം.സ്റ്റീഫന്റെ പിതാവും അദ്ധ്യാപകനുമായ മത്തായിസാർ കുട്ടിക്കാലത്ത് ഇരുവരേയും ഈ ടീപ്പോയിൽ കയറ്റിനിർത്തിയാണ് പ്രസംഗത്തിന്റെ ആദ്യപാഠങ്ങൾ പറഞ്ഞുകൊടുത്തത്.

കുട്ടികളിൽ പ്രസംഗത്തിന്റെ അഭിരുചി വർദ്ധിപ്പിക്കുവാനുള്ള സാഹചര്യങ്ങൾ സഭാന്തരീക്ഷത്തിൽ ഇപ്പോഴുണ്ട്. സൺഡേസ്കൂളുകൾ വിദ്യാർത്ഥികൾക്കായുള്ള പ്രസംഗമത്സരങ്ങൾ ശ്രദ്ധയാകർഷിച്ചിട്ടുണ്ട്. എന്നാൽ അവരിലെത്രപേർ പിന്നീട് പൊതുസമൂഹവുമായി ബന്ധപ്പെട്ട് പ്രവർത്തിക്കുന്നുണ്ടെന്നുള്ളത് കൂടുതൽ അന്വേഷണം അർഹിക്കുന്നു.

ഒരു വർഷത്തെ പ്രസംഗകുറിപ്പുമായി ഇടവകയുടെ ചുമതല ഏറ്റെടുക്കുന്ന വൈദികരുടെ പ്രഥമവർഷത്തെ പ്രസംഗം ആശയപരമായും ആവേശപരമായും ഔന്നിത്യം പുലർത്തുന്നതായിരിക്കും. പിന്നീടുള്ള വർഷങ്ങളിൽ കേൾക്കുന്നത് ഇതിന്റെ ആവർത്തനമോ അനുകരണമോ ആണ്. എല്ലാ വൈദിക ശ്രേഷ്ഠരും അങ്ങനെയുള്ളവരല്ലെന്നുള്ളതും വിസ്മരിച്ചുകൂടാ.

എല്ലാ ഞായറാഴ്ചകളിലും ഇടവക വികാരി തന്നെ പ്രസംഗിക്കണമെന്ന രീതി പുനഃപരിശോധിക്കേണ്ടതുണ്ട്. കാടുകയറി പറയുന്നവരും കാടിളക്കി പറയുന്നവരും ഉണ്ട്. കാര്യമാത്ര പ്രസക്തമായി സംസാരിക്കുന്നവരും കുറവല്ല.

ഒരു വൈദികൻ എപ്പോഴും തയ്യാറായിരിക്കേണ്ട രണ്ടു കാര്യങ്ങളുണ്ടെന്നാണ് പറയുന്നത്. എന്തെങ്കിലും ഒന്നു പറയുവാനും എന്തെങ്കിലും ഒന്നു കഴിക്കുവാനും എപ്പോഴും ഒരുക്കമുള്ളവരായിരിക്കണമത്രെ!

ഉപദേശത്തിന്റെ ആവനാഴി എപ്പോഴും കരുതിയിരിക്കണം. ഇതു തന്നെയാണല്ലോ കഴിഞ്ഞ പ്രാവശ്യം വന്നപ്പോഴും ഈ അച്ചൻ പറഞ്ഞതെന്ന് പറയുവാൻ ഇടയാകുന്നുവെങ്കിൽ വർഷമേ മാറിയിട്ടുള്ളൂ, അച്ചന്റെ ചിന്താഗതിക്ക് മാറ്റമൊന്നും വന്നിട്ടില്ല എന്ന് സഭാംഗത്തിന് തോന്നുന്നുവെങ്കിൽ എന്തു പരിവർത്തനമാണ് ഈ വൈദികന് സഭയ്ക്കും സമൂഹത്തിനും പ്രദാനം ചെയ്യുവാൻ കഴിയുന്നത് എന്നു ചിന്തിക്കേണ്ടതാണ്.

പറയുവാൻ മാത്രമല്ല, പറയാതിരിക്കുവാൻ കൂടി പഠിക്കേണ്ടിയിരിക്കുന്നു എന്നതാണ് പ്രസംഗകലയുടെ ലക്ഷ്യങ്ങളിലൊന്ന്. പറയുവാൻ മാത്രം ശീലിച്ച വൈദികർ കേൾവിക്കാരൻ ആകാൻ കൂടി ചിലപ്പോഴൊക്കെ നിയോഗിതനാകേണ്ടതുണ്ട്.

ഇടവകയിലെ സൺഡേസ്കൂൾ, യുവജനപ്രസ്ഥാനം മർത്തമറിയം സമാജം അംഗങ്ങൾക്ക് ചിലപ്പോഴെങ്കിലും വി.ഏവൻഗേലിയോനെ അടിസ്ഥാനമാക്കി പ്രസംഗിക്കുവാൻ അവസരം ലഭിക്കേണ്ടതുണ്ട്.

ഡിസംബർ 5 ഞായറാഴ്ച മലങ്കരയിലെ എല്ലാ പള്ളികളിലും കുട്ടികളാണ് പ്രസംഗിക്കേണ്ടതെന്ന് പ.ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവായുടെ കല്പന നിർദ്ദേശിക്കുന്നു. സ്നാപകയോഹന്നാന്റെ ജന്മദിനവുമായി ബന്ധപ്പെട്ടാണ് ഈ ദിനം എന്നുള്ളതുകൊണ്ട് ധീരമായി തങ്ങളുടെ ദൗത്യം നിർവ്വഹിക്കാൻ കുട്ടികൾക്കുകഴിയട്ടെ.

പ്രഭാഷണം

# ആത്മീയത ഒന്നുകൊണ്ടുമാത്രമേ സഭയെ നയിക്കുവാൻ സാധിക്കുകയുള്ളു

**പ.ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവാ**



**അ**ത്യാഹ്ലാദത്തിന്റെ നിമിഷത്തിലാണ് ഞാൻ ഇപ്പോൾ ഇവിടെ നിൽക്കുന്നത്. നൂറു കൊല്ലങ്ങൾക്കു മുമ്പ് എളിയ തോതിൽ ആരംഭിച്ച വിദ്യാർത്ഥിപ്രസ്ഥാനം ഇന്ന് അന്തർദേശീയ തലത്തിൽ സ്മരിക്കപ്പെടുവാൻ കഴിയുന്ന തരത്തിൽ അതിന്റെ പ്രവർത്തന സരണികൾ വിസ്തൃതമായിരിക്കുകയാണ്. ഇപ്രകാരമുള്ള ഒരു സ്വപ്നം അഭിവന്ദ്യ തെയോഫിലോസ് തിരുമേനി പങ്കുവയ്ക്കുമ്പോഴും ദൈവമേ ഇത് എങ്ങനെ പൂർത്തീകരിക്കും, ആരംഭിച്ച് പൂർത്തീകരിക്കപ്പെടാതിരുന്നാൽ ഉണ്ടാകാവുന്ന ഭവിഷ്യത്ത് എന്തൊക്കെയായിരിക്കും എന്ന ചിന്ത കാലം ചെയ്ത യൗസേബിയോസ് തിരുമേനിയും ഞാനും ഒക്കെ പങ്കുവച്ചത് ഓർക്കുന്നു. പക്ഷെ, ദൈവത്തിന്റെ കരങ്ങൾ നമ്മോടൊപ്പം ഉണ്ടാകുമ്പോൾ സദുദ്ദേശത്തോടുകൂടി നല്ല സ്വപ്നങ്ങൾ നമ്മുടെ മനസ്സിൽ പൂവിടുമ്പോൾ അവ സാധ്യമായിത്തീരുവാൻ തക്കവണ്ണം ആവശ്യമുള്ള വഴികൾ ദൈവം നമുക്ക് നൽകും എന്നുള്ളതിന്റെ പ്രത്യക്ഷതയുടെ ഉദാഹരണമാണ് ഇവിടെയുള്ള കെയ്റോ സെന്ററും അതിനോടനുബന്ധിച്ചുള്ള സ്വപ്നങ്ങളുടെ സാക്ഷാത്കാരവുമൊക്കെ.

വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ പഴക്കവും പാരമ്പര്യവും ഞാൻ പറഞ്ഞ് അറിയിക്കേണ്ടതില്ല. കേവലം പന്ത്രണ്ട് വയസ്സുമുതൽ ഈ പ്രസ്ഥാനത്തോട് ബന്ധപ്പെടാനും ഇതിലൂടെ മനസ്സിനെ രൂപപ്പെടുത്തുവാനുമൊക്കെ ബലഹീനനായിരിക്കുന്ന എനിക്കും അവസരം ലഭിച്ചിട്ടുണ്ട്. മലങ്കര സഭയ്ക്കുപോലും ഇപ്രകാരം ഒരു പദ്ധതി ആവിഷ്കരിച്ച് ഇത്രയും കുറഞ്ഞ കാലഘട്ടത്തിനുള്ളിൽ നടപ്പിലാക്കാൻ സാധിച്ചിട്ടുണ്ടോ എന്ന് ചോദിച്ചാൽ എം.ജി.ഒ.സി.എസത്തിനല്ലാതെ മറ്റൊരിടത്തും ഈ സഭയുടെ പ്രസ്ഥാനങ്ങളിൽ സാധിച്ചിട്ടില്ലായെന്നാണ് എന്റെ ഓർമ്മ. വളരെ അഭിമാനകരമായ ഒരു ഭാവമാണ് എനിക്ക് തോന്നുന്നത്. അപ്പാർട്ട്മെന്റ് വാങ്ങിയവർക്ക് എപ്പോഴും സന്തോഷിക്കുവാൻ വകയുള്ളത് നിങ്ങൾ എം.ജി.ഒ.സി.എസത്തെയും അതിന്റെ പ്രവർത്തകരെയും പൂർണ്ണമായും വിശ്വസിക്കുകയും നിങ്ങളുടെ പണം അതിനായി മാറ്റിവയ്ക്കുകയും ചെയ്തു എന്നുള്ളതാണ്. ഇതിൽനിന്നും അല്പമെങ്കിലും ലാഭം ഉണ്ടാകുന്നുവെങ്കിൽ അത് ഒരു വ്യക്തിയുടെ കൈകളിലേക്കല്ല ചെന്നെത്തുന്നത്, അത് സഭയുടെ ജീവകാരുണ്യ പ്രവർത്തനത്തിനു വേണ്ടിയാണെന്ന് നമുക്ക് ബോധ്യപ്പെടുമ്പോൾ അത് ഒരു വലിയ സന്തോഷത്തിന് വക നൽകാതിരിക്കുകയില്ല. മറ്റൊരു ചിന്ത എന്റെ മനസ്സിൽ പോയത്, സാധാരണ ഒരു പ്രസ്ഥാനം, ഇതുപോലെ ഭീമമായ സാമ്പത്തിക ബാധ്യത വരാൻ പോകുന്ന പ്രസ്ഥാനം തുടങ്ങുമ്പോൾ നാം പലപ്പോഴും പടിഞ്ഞാറോട്ട് കണ്ണ് അയയ്ക്കാറുണ്ട്. ആദ്യത്തെ കെട്ടിടം പണിതുയർത്തുവാൻ കാലം ചെയ്ത ഫിലിപ്പോസ് മാർ തെയോഫിലോസ് തിരുമേനിക്ക് കഴിഞ്ഞു. തിരുമേനി വളരെ ആകാംക്ഷയോടെ, പ്രതീക്ഷയോടെ അദ്ദേഹത്തിന്റെ ജർമ്മനിയിലുണ്ടായിരുന്ന സ്നേഹിതൻ ബിഷപ്പിലേക്ക് ശ്രദ്ധ തിരിച്ചത് ഞങ്ങളൊക്കെ ഓർക്കുന്നുണ്ട്. തിരുവനന്തപുരം സ്റ്റുഡൻസ് സെന്ററുമൊക്കെ നമ്മുടെ ആളുകളുടെ പണം കൊണ്ട് പടുത്തുയർത്താൻ നമുക്ക് ധൈര്യമില്ലായിരുന്നു. അപ്പോഴൊക്കെ പടിഞ്ഞാറോട്ട് നാം നോക്കുകയും അവിടെ നിന്നും എന്തെങ്കിലും ലഭിക്കുമോ എന്നും ചിന്തിച്ചിരുന്ന കാലമുണ്ടായിരുന്നു. ഇന്നത്തെ നമ്മുടെ അവസ്ഥ അതല്ല, നമുക്ക് ആത്മവിശ്വാസമുണ്ട്. പ്രവർത്തിച്ചാൽ അസാധ്യമായത് ഒന്നുമില്ല എന്നുള്ള ഒരു സങ്കല്പം നമുക്കിവിടെ സാക്ഷാത്കരിക്കുവാനായിട്ട് കഴിഞ്ഞിരിക്കുകയാണ്. വിദ്യാർത്ഥിപ്രസ്ഥാനം മുഖാന്തിരമായി നമ്മുടെ വിദ്യാർത്ഥികളെ സഭയോടു ചേർത്തുനിർത്തുവാനും കാലത്തെ മനസ്സിലാക്കിക്കൊണ്ട് അവരുടെ ജീവിതത്തിന് ദിശാബോധം നൽകുവാനും ഈ പ്രസ്ഥാനത്തിന് എപ്പോഴും സാധിക്കുന്നുണ്ട്. ഒരു വിദ്യാർത്ഥിയുടെ പഠനം മുഖാന്തിരമായി വിജ്ഞാനസമ്പാദനം മാത്രമല്ല, ആ വിജ്ഞാന സമ്പാദനത്തിന്റെ മഹത്വം അന്യന്റെ വേദനകളെ തിരിച്ചറിയുക എന്നുള്ളതാണ്. എത്രമാത്രം നാം പണ്ഡിതരായി തീർന്നാലും അന്യന്റെ വേദനകളെ തിരിച്ചറിയുവാനുള്ള കഴിവ് ഇല്ലെങ്കിൽ ആ വ്യക്തി സാക്ഷരതയുള്ള ഒരു വ്യക്തിയായിട്ട് നമുക്ക് മനസ്സിലാക്കാൻ പ്രയാസമാണ്.

എം.ജി.ഒ.സി.എസത്തിലൂടെയുള്ള പ്രവർത്തനങ്ങളും ബോധവത്കരണവും സഭയോട് നമ്മുടെ വിദ്യാർത്ഥികളെ ചേർത്തുനിർത്തുന്നതോടൊപ്പം തന്നെ അനാഥരെയും ദുഃഖിതരെയും നിരാശപ്പെടുന്നവരെയും ദരിദ്രന്മാരെയും എല്ലാം തിരിച്ചറിയുന്ന ഒരു അവബോധം അവർക്ക് ലഭിക്കുവാൻ ഈ സംഘടനയുടെ പ്രവർത്തനം മുഖാന്തിരമായിട്ടുണ്ട്.

കെയ്റോ സെന്റർ പൂവണിഞ്ഞപ്പോൾ നാം വളരെ സന്തോഷിക്കുന്നുണ്ട്. അതിലൂടെ കടന്നുവരാൻ തക്കവണ്ണം പ്രയത്നിച്ച ഓരോരുത്തരും അനുഭവിച്ച യാതനകൾ വളരെയാണ്. ഈ പ്രസ്ഥാനം ഇനിയും വളരട്ടെ. ഇതു മുഖാന്തിരമായിട്ട് അനേക വിദ്യാർത്ഥി വിദ്യാർത്ഥിനികൾ സഭയ്ക്ക് വലിയ ഒരു മുതൽക്കൂട്ടായി തീർന്ന് ഇതുപോലെ പ്രവർത്തിക്കുവാൻ പ്രചോദനം ലഭിക്കാൻ കഴിയട്ടെ. അന്യന്റെ വേദനകളെ തിരിച്ചറിയുന്ന ഒരു സംഘടനയായി ഇത് തീർന്നിട്ടുണ്ട്. ഇനിയും ആ വിധത്തിൽ ആയിത്തീരട്ടെ. അഭിവന്ദ്യ തെയോഫിലോസ് തിരുമേനി തന്റെ സ്വപ്നങ്ങൾ ഇവിടെ വിവരിക്കുകയുണ്ടായി. ഈ സ്വപ്നങ്ങളൊക്കെ അദ്ദേഹം നെയ്തെടുക്കുന്നത് ഈ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ പശ്ചാത്തലത്തിലാണ്. അത് കൂടുതൽ കൂടുതൽ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് വലിയ മഹത്വവും ലോകത്തിനുമുമ്പാകെ വലിയ സാക്ഷ്യവും നൽകുവാൻ ഇടയായി തീരും. എം.ജി.ഒ.സി.എസത്തിന്റെ പ്രവർത്തനം എന്നു പറയുമ്പോൾ അത് മലങ്കരസഭയുടെ പ്രവർത്തനമാണ്. ആ നിലയിൽ ചിന്തിക്കുമ്പോൾ ഈ സഭ നമ്മുടെ ജനങ്ങളിൽ നിന്നുതന്നെ ഇപ്രകാരമുള്ള പദ്ധതികൾ ആവിഷ്കരിച്ച് പൂർത്തീകരിക്കുവാൻ തക്കവിധം ആത്മവിശ്വാസം ഇതുമൂലം നേടിയിരിക്കുന്നു. ഇതിനോട് ബന്ധപ്പെടുകയും സഹകരിക്കുകയും ചെയ്ത എല്ലാവരെയും ദൈവംതമ്പുരാൻ അനുഗ്രഹിക്കട്ടെയെന്ന് പ്രാർത്ഥിക്കുന്നു. ഈ സമ്മേളനത്തിൽ പങ്കെടുക്കുവാൻ എനിക്കും അവസരമുണ്ടായി. ഇതിൽ അങ്ങേയറ്റം അഭിമാനിക്കുകയും സന്തോഷിക്കുകയും ബന്ധപ്പെട്ടവരോടുള്ള സ്നേഹവും നന്ദിയും ആദരവും രേഖപ്പെടുത്തുകയും ചെയ്യുന്നു.

(കെയ്റോ സെന്ററിന്റെ ഉദ്ഘാടനവേളയിലെ അദ്ധ്യക്ഷ പ്രസംഗം)

# മലങ്കര സഭയുടെ പോർട്ടുഗീസ് ബന്ധം



*കഴിഞ്ഞലക്കത്തിന്റെ തുടർച്ച*

**സാ**ർവത്രിക സഭ റോമൻ പാപ്പായുടെ അധീശത്വത്തിൻ കീഴിലിരിക്കണമെന്നുള്ള നിലപാടും അവർ വിശ്വാസപ്രമാണമായി കരുതിയിരുന്നു. അതിനാൽ മറ്റു സഭകളെല്ലാം ലത്തീൻ രീതികൾ സ്വീകരിക്കണമെന്നവർ ശഠിക്കുമായിരുന്നു. മലങ്കരസഭ പേർഷ്യയിൽ നിന്നും പ്രാപിച്ചിരുന്ന പൗരസ്ത്യ സഭാപാരമ്പര്യങ്ങളും പേർഷ്യൻ സഭയുടെ ആരാധനാരീതികളും, അവയ്ക്കുപരി ബാബിലോൺ പാത്രിയർക്കീസിനെ സഭാദ്ധ്യക്ഷനായി ഉദ്ഘോഷിക്കുന്ന പതിവും പോർട്ടുഗീസുകാർക്ക് ഒരുവിധത്തിലും വഹിക്കാവുന്നതായിരുന്നില്ല. ഈദൃശ്യകാരണങ്ങളാൽ മലങ്കര ക്രിസ്ത്യാനികളെക്കൊണ്ട്, അവർക്കു പരിചിതമായിരുന്ന രീതികളുപേക്ഷിച്ച്, അവർക്കപരിചിതമായിരുന്ന പാശ്ചാത്യരീതികൾ എങ്ങനെയും സ്വീകരിപ്പിക്കുകയായിരുന്നു പോർട്ടുഗീസ് സഭാമേധാവികളുടെ ഉറച്ച നയം. ഇതിലേക്കായി പോർട്ടുഗീസ് ഭാഗത്തുനിന്നും ചെയ്ത മൂന്നു നടപടികൾ ഇവിടെ പ്രത്യേകം അനുസ്മരണമർഹിക്കുന്നു.

**മലങ്കരസഭയെ പോർട്ടുഗീസു ഭരണത്തിനു വിധേയമാക്കുക**

പോർട്ടുഗീസുകാർ തങ്ങളുടെ ഭരണം ഇന്ത്യയിൽ സുഗമമാക്കുവാൻ പല സ്ഥലങ്ങളിലും താവളങ്ങൾ പണിതുറപ്പിച്ചു. അവയിൽ സർവ്വപ്രധാനമായതു ഗോവാ ആയിരുന്നു. 1510ൽ ആ സ്ഥലം അവർ പിടിച്ചടക്കി ക്രമേണയായി അതിനെ അവരുടെ പൗരസ്ത്യ നാടുകളിലെ ഭരണകേന്ദ്രമാക്കിത്തീർത്തു. ഗോവൻ പ്രദേശങ്ങളും കടലോരങ്ങളും സുവിശേഷീകരിച്ചു അവിടങ്ങളിലെ മനുഷ്യരിലൊരു വലിയ പങ്കിനെയും റോമൻ കത്തോലിക്കാ സഭാംഗങ്ങളാക്കി തീർത്തു. അങ്ങനെ ലത്തീൻ സഭാപാരമ്പര്യങ്ങൾ നിലനിർത്തുന്ന സമൂഹങ്ങൾക്കു പോർട്ടുഗീസ് മിഷനറിമാർ രൂപം കൊടുത്തു. 1534ൽ ഗോവയെ ഒരു ഭദ്രാസനമായി റോം അംഗീകരിച്ചു. പുരാതന മലങ്കര സുറിയാനി സഭയും കേരളത്തിന്റെ കടൽത്തീരങ്ങളിൽ ക്രൈസ്തവ മതം അവലംബിച്ചവരും ഗോവാ ഭദ്രാസനത്തിനു കീഴിലിരിക്കത്തക്കവണ്ണം അവർ വ്യവസ്ഥ ചെയ്തു. 1558ൽ കൊച്ചി കേന്ദ്രമാക്കി ഒരു ഭദ്രാസനം നിലവിൽ വരുത്തിയെങ്കിലും, അതു ഗോവായുടെ കീഴിൽ കഴിയണമെന്നുള്ള വ്യവസ്ഥയാണ് സ്വീകരിച്ചത്. ഈ വിധത്തിൽ മലങ്കര സുറിയാനി സഭയുടെ സ്വകീയതയെ അവഗണിക്കുന്ന നിലപാടു പോർട്ടുഗീസു മേധാവികൾ റോമിന്റെ സമ്മതത്തോടുകൂടെ അവലംബിച്ചു.

**ഫാ.ഡോ.വി.സി.സാമുവൽ**

**സെറാമ്പൂർ കോളജിലും, ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളജിലും ദീർഘകാലം അദ്ധ്യപകനായിരുന്ന പൗരസ്ത്യ വേദശാസ്ത്രപണ്ഡിതനായ ഫാ.ഡോ.വി.എസ്. സാമുവലിന്റെ പന്ത്രണ്ടാം ചരമ വാർഷികം നവംബർ 18നായിരുന്നു. അദ്ദേഹത്തിന്റെ ഗവേഷണങ്ങൾ മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് മാത്രമല്ല, ലോക ക്രൈസ്തവ സഭകൾക്ക് ആകമാനം ഒരു മുതൽക്കൂട്ടായിരുന്നു. അദ്ദേഹത്തിന്റെ അനുസ്മരണാർത്ഥം സഭ വളരുന്നു എന്ന കൃതിയിൽ നിന്നും ഒരു ഭാഗം പുനഃപ്രസിദ്ധീകരിക്കുന്നു**

– എഡിറ്റർ

മലങ്കരസഭയെ ആകമാനം ലത്തീൻ പാരമ്പര്യത്തിനു വിധേയമായി റോമൻ കത്തോലിക്ക സഭയിൽ ലയിപ്പിക്കുവാൻ വളരെയധികം യത്നിച്ച പല പാശ്ചാത്യരിൽ ആദ്യകാലങ്ങളിൽ അഗ്രഗണ്യൻ പെന്റെയാദോ എന്ന പോർട്ടുഗീസ് വൈദികനായിരുന്നു. ഇന്ത്യൻ സഭയുടെ പൗരസ്ത്യ പാരമ്പര്യങ്ങളെപ്പറ്റി യാതൊരു മതിപ്പും അയാൾക്കു തോന്നിയിരുന്നില്ല. അയാൾ 1516ൽ പോർട്ടുഗീസ് രാജാവിനയച്ച കത്തിൽ മലങ്കരയിലെ ക്രിസ്ത്യാനികൾക്കു ധനസഹായം നൽകി അവരെക്കൊണ്ടു ലത്തീൻരീതി സ്വീകരിപ്പിക്കണമെന്നുവരെ നിർദ്ദേശിച്ചിരുന്നു. ഈ അവസരത്തിൽ പോർട്ടുഗീസ് രാജാവ് മാർ യാക്കോബിന് എഴുതുകയുണ്ടായി. എന്നാൽ അതുകൊണ്ട് ഉദ്ദേശിച്ച ഫലമു



**ബാബിലോൺ പാത്രിയർക്കീസിന്റെ കീഴിൽ നിന്നും മലങ്കരസഭയെ റോമൻ പാപ്പായുടെ കീഴിലാക്കണമെന്നും, അതിലേക്കു ലത്തീൻ പാരമ്പര്യങ്ങളെ സഭയിൽ പ്രാവർത്തികമാക്കണമെന്നും, ഇവ രണ്ടും ചേർത്തിണക്കി സഭയെ ആകമാനം പോർട്ടുഗീസുഭരണസംവിധാനത്തിനു കീഴിലാക്കണമെന്നുമുള്ളതായിരുന്നു അവരുടെ ലക്ഷ്യം. ഈ ഉദ്ദേശ്യം സാധിതമാകണമെങ്കിൽ, സഭയിലെ വൈദികർക്ക് അതിനനുസരണമായ പരിശീലനം നൽകേണ്ടതുണ്ടെന്നു പോർട്ടുഗീസു നേതാക്കൾ മനസ്സിലാക്കി. അവർ 1541ൽ കൊടുങ്ങല്ലൂരിൽ ഒരു സെമിനാരി സ്ഥാപിച്ചു. അതിനു രൂപം കൊടുത്തതു വിൻസന്റ് ഡി ലാഗോസു എന്നു പേരായ ഒരു ഫ്രാൻസിസ്ക്കൻ വൈദികനായിരുന്നു.**

ണ്ടായില്ല. നേരെമറിച്ച്, അതുവരെ പോർട്ടുഗീസുകാരുമായി സൗഹാർദ്ദതയിൽ കഴിയുവാൻ യത്നിച്ചിരുന്ന മെത്രാപ്പോലീത്ത അവരുമായി മനസ്സു കൊണ്ടകലുകയുണ്ടായത്. ഈ വിഷമസന്ധിയിൽ മാർ യാക്കോബിനെ സമാധാനപ്പെടുത്തുവാൻ യത്നിച്ച ചില പോർട്ടുഗീസു വൈദികരുണ്ടായിരുന്നതിലൊരാളായിരുന്നു ജോവാകാരോ.

എന്നാൽ അവരുടെ എതിർപ്പുകളെ നേരിടുവാൻ വേണ്ടി പെന്റയാദോ പോർട്ടുഗലിൽ പോയി അവിടെനിന്നും, മലങ്കര ക്രിസ്ത്യാനികളെ പോർട്ടുഗീസു ഭരണത്തിനു വിധേയമായി ലത്തീൻ പാരമ്പര്യത്തിൽ വരുത്തുവാൻ വേണ്ട അധികാരപത്രങ്ങളുമായി മടങ്ങി എത്തി. ഈ തരുണത്തിൽ പോർട്ടുഗീസു രാജാവ് മാർ യാക്കോബിന് അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ ആസ്പദമാക്കി റിപ്പോർട്ടു സമർപ്പിച്ചിരിക്കണമെന്ന് അനുശാസിക്കുന്ന കത്തയക്കുകയും, അദ്ദേഹത്തിന്റെ നിസ്സഹായതയിൽ, ആ ആജ്ഞയെ ശിരസ്സാവഹിക്കുന്ന മറുപടി നൽകുകയും ചെയ്തു.

അന്നുണ്ടായ സ്മരണാർഹമായ മറ്റൊരു സംഭവം ആ കാലത്തു കേരളത്തിൽ സേവനമനുഷ്ഠിച്ച ബിഷപ്പുമാർ തമ്മിൽ തെറ്റുവാനിടയായതാണ്. കൊടുങ്ങല്ലൂരിൽ വസിച്ചിരുന്ന മാർ യാക്കോബിനും പുറമെ കൊല്ലം കേന്ദ്രമായി സേവനമനുഷ്ഠിച്ചിരുന്ന ഒരു ജൂണിയർ ബിഷപ്പുണ്ടായിരുന്നതായി മുകളിൽ സൂചിപ്പിച്ചിരുന്നു. അദ്ദേഹം മാർ യാക്കോബിന്റെ സൗമ്യമനോഭാവത്തെ തിരസ്കരിച്ചുള്ള ഒരു നിലപാടാണ് ആരംഭത്തിലവലംബിച്ചത്. എന്നാൽ പോർട്ടുഗീസ് മേധാവികളുടെ ഇംഗിതത്തിനു കീഴ് വഴങ്ങാതെ ജീവിതം സാധ്യമല്ലെന്നു മനസ്സിലാക്കിയ അദ്ദേഹം പിന്നീട് അവരുടെ അനുഭാവിയായി മാനസാന്തരം പ്രാപിച്ചു എന്നു റോമൻ കത്തോലിക്ക ചരിത്രകാരന്മാർ അവകാശപ്പെടുന്നു. ഈ വിധത്തിൽ പോർട്ടുഗീസുകാരുടെ ആഗമനത്തെ തുടർന്ന് ഏകദേശം നാലു ദശകങ്ങൾക്കുള്ളിൽ ലത്തീൻ പാരമ്പര്യവുമായി ചേർന്ന് റോമൻ കത്തോലിക്കാ സഭയിൽ ലയിക്കുവാൻ വിസമ്മതിക്കാത്ത ഒരു വിഭാഗം ജനത്തെ മലങ്കരസഭയിൽ രൂപപ്പെടുത്തുവാൻ പെന്റെയാദോ പോലെയുള്ള ആളുകൾക്കു സാധിച്ചു. അവരുടെ സഹകരണം പിൽക്കാലങ്ങളിൽ പോർട്ടുഗീസുകാരുടെ യത്നങ്ങൾക്കു സഹായകരമായിത്തീരുകയും ചെയ്തു.

**വൈദിക പരിശീലനസ്ഥാപനങ്ങൾ നിർമ്മിക്കുക**

മലങ്കരസഭ ബാബിലോൺ പാത്രിയർക്കീസിന്റെ അദ്ധ്യാത്മിക മേൽക്കോയ്മയിൻ കീഴിൽ പേർഷ്യൻ സുറിയാനി സഭയുടെ പാരമ്പര്യങ്ങൾ നിലനിർത്തി വന്നിരുന്നു എന്ന വസ്തുത നാം കണ്ടു കഴിഞ്ഞു. അവയിൽനിന്നും ഭിന്നമായ ലത്തീൻ പാരമ്പര്യങ്ങൾ മാത്രമായിരുന്നു റോമൻ കത്തോലിക്ക സഭ അതുവരെയും പുലർത്തിയിരുന്നത്. ആ വസ്തുത മാത്രമേ പോർട്ടുഗീസു സഭാമേധാവികളും രാഷ്ട്രീയ ഭരണാധികാരികളും അറിഞ്ഞിരുന്നുള്ളു. ഇതിന് ഒരു വ്യത്യാസം വരുത്തി, ബാബിലോൺ പാത്രിയർക്കീസിന്റെ കീഴിൽ നിന്നും മലങ്കരസഭയെ റോമൻ പാപ്പായുടെ കീഴിലാക്കണമെന്നും, അതിലേക്കു ലത്തീൻ പാരമ്പര്യങ്ങളെ സഭയിൽ പ്രാവർത്തികമാക്കണമെന്നും, ഇവ രണ്ടും ചേർത്തിണക്കി സഭയെ ആകമാനം പോർട്ടുഗീസുഭരണസംവിധാനത്തിനു കീഴിലാക്കണമെന്നുമുള്ളതായിരുന്നു അവരുടെ ലക്ഷ്യം. ഈ ഉദ്ദേശ്യം സാധിതമാകണമെങ്കിൽ, സഭയിലെ വൈദികർക്ക് അതിനനുസരണമായ പരിശീലനം നൽകേണ്ടതുണ്ടെന്നു പോർട്ടുഗീസു നേതാക്കൾ മനസ്സിലാക്കി. അവർ 1541ൽ കൊടുങ്ങല്ലൂരിൽ ഒരു സെമിനാരി സ്ഥാപിച്ചു. അതിനു രൂപം കൊടുത്തതു വിൻസന്റ് ഡി ലാഗോസു എന്നു പേരായ ഒരു ഫ്രാൻസിസ്ക്കൻ വൈദികനായിരുന്നു.

മലങ്കരയിൽ സഭാപരമായ ഉപയോഗത്തിലിരുന്ന സുറിയാനി ഭാഷയ്ക്കു പകരം ലത്തീൻഭാഷയും, പേർഷ്യൻ നെസ്തോറിയൻ പാരമ്പര്യങ്ങൾക്കു പകരം റോമൻ കത്തോലിക്കാ സഭയുടെ രീതികളും വിദ്യാർത്ഥികളെ അഭ്യസിപ്പിക്കുക എന്നതായിരുന്നു സെമിനാരിയെ വിഭാവനം ചെയ്തിരുന്നവരുടെ നയം. അതിനാൽ അവരുടെ പഠനം നടത്തിയ യുവാക്കൾ മലങ്കരസുറിയാനി സഭയിൽ സേവനം അനുഷ്ഠിച്ചുമില്ല. പോർട്ടുഗീസ് മിഷനറിമാരുടെ പ്രവർത്തനഫലമായി ലത്തീൻ പാരമ്പര്യത്തിനനുയോജ്യമായി റോമൻ കത്തോലിക്കാസഭയിൽ ചേർന്നുകഴിഞ്ഞ സമൂഹങ്ങളെയാണ് അവർ ആദ്ധ്യാത്മികമായി നയിച്ചത്.

കൊടുങ്ങല്ലൂർ സെമിനാരി അതുകൊണ്ടുദ്ദേശിച്ച ലക്ഷ്യത്തിലെത്തുന്നില്ലെന്നു മനസ്സിലാക്കുവാൻ പോർട്ടുഗീസുകാർക്ക് നല്പതിൽപ്പരം കൊല്ലങ്ങൾ വേണ്ടിവന്നു. അതിനു ശേഷം ജെസ്യൂത്തരുടെ നേതൃത്വത്തിൽ ഒരു സെമിനാരി വൈപ്പിൻക്കോട്ടയിൽ സ്ഥാപിതമായി. 1585ൽ സാമാരംഭിച്ച ഈ സ്ഥാപനത്തിൽ സുറിയാനിഭാഷ ഒരദ്ധ്യയന വിഷയമായിരുന്നു. അവിടെ പഠിപ്പിക്കുന്നവർ മലങ്കര സുറിയാനി സഭയെ ശുശ്രൂഷിക്കുന്നവരാക



**പതിനാറാം നൂറ്റാണ്ടിന്റെ പൂർവ്വാദ്ധത്തിൽ രണ്ടു പൗരസ്ത്യ ബിഷപ്പുമാർ മലങ്കരയിലുണ്ടായിരുന്നു. അവരിലൊരാൾ ആദ്യ കാലങ്ങളിൽ പോർട്ടുഗീസുകാരെ എതിർത്തുവെങ്കിലും പിന്നീട് അവരുമായി രമ്യതയിലെത്തിയ വിവരവും നാം കണ്ടു. എന്നാൽ സീനിയർ ബിഷപ്പായിരുന്ന മാർ യാക്കോബിന്റെ അന്ത്യം അനുകമ്പാർഹമായിരുന്നു. അദ്ദേഹം കൊച്ചിയിലെ ഫ്രാൻസിസ്കൻ ആശ്രമത്തിൽ ഒരുതരം ഏകാന്തതയിൽ ഏതാനും കാലം കഴിച്ച ശേഷമായിരുന്നു ഐഹികജീവിതത്തോട് യാത്ര പറഞ്ഞത്.**

ണമെന്നതായിരുന്നു അതിനെപ്പറ്റിയുള്ള നിഷ്കർഷിതമായ ഉദ്ദേശ്യം. എന്നാൽ, ആ സെമിനാരിയെയും മലങ്കരസഭ ഔദ്യോഗികമായി നിരാകരിച്ചിരുന്നു. അന്നു സഭാദ്ധ്യക്ഷനായിരുന്ന പേർഷ്യക്കാരൻ മാർ അബ്രഹാം അതിനെതിരായി മൂന്നു കാര്യങ്ങൾ ചെയ്തു.

1. സുറിയാനി ക്രിസ്ത്യാനികൾ സെമിനാരി അദ്ധ്യയനത്തിനായി അവരുടെ സന്താനങ്ങളെ അയയ്ക്കരുതെന്നനുശാസിക്കുന്ന സർക്കുലർ പള്ളികൾക്കയച്ചു.

2. സുറിയാനി ഭാഷ പഠിപ്പിക്കുന്നതിലേക്കാവശ്യമായിരുന്ന ഗ്രന്ഥങ്ങൾ സെമിനാരിക്കു വിൽക്കുന്നതിനെ അദ്ദേഹം നിരോധിച്ചു.

3. അവിടെ അദ്ധ്യയനം നടത്തിയിരുന്നവർക്കു വൈദിക പട്ടം നൽകുവാൻ അദ്ദേഹം വിസമ്മതിച്ചു.

സെമിനാരി വിദ്യാഭ്യാസം കൊണ്ടു മലങ്കരസഭയെ കീഴ്പ്പെടുത്തുവാനുള്ള പോർട്ടുഗീസുകാരുടെ യത്നം പതിനാറാം നൂറ്റാണ്ടിൽ വിജയിച്ചില്ല.

**പൗരസ്ത്യ ബിഷപ്പുമാരുടെ ആഗമനംനിരോധിക്കുക**

പതിനാറാം നൂറ്റാണ്ടിന്റെ പൂർവ്വാദ്ധത്തിൽ രണ്ടു പൗരസ്ത്യ ബിഷപ്പുമാർ മലങ്കരയിലുണ്ടായിരുന്നു. അവരിലൊരാൾ ആദ്യകാലങ്ങളിൽ പോർട്ടുഗീസുകാരെ എതിർത്തുവെങ്കിലും പിന്നീട് അവരുമായി രമ്യതയിലെത്തിയ വിവരവും നാം കണ്ടു. എന്നാൽ സീനിയർ ബിഷപ്പായിരുന്ന മാർ യാക്കോബിന്റെ അന്ത്യം അനുകമ്പാർഹമായിരുന്നു. അദ്ദേഹം കൊച്ചിയിലെ ഫ്രാൻസിസ്കൻ ആശ്രമത്തിൽ ഒരുതരം ഏകാന്തതയിൽ ഏതാനും കാലം കഴിച്ച ശേഷമായിരുന്നു ഐഹികജീവിതത്തോട് യാത്ര പറഞ്ഞത്. കൊടുങ്ങല്ലൂരിൽ നിന്നും അദ്ദേഹം എങ്ങനെ കൊച്ചിയിൽ താമസമാക്കി എന്നതിനെപ്പറ്റി ചരിത്രകാരന്മാർ ഇപ്രകാരം അഭിപ്രായപ്പെടുന്നു: മലങ്കര സുറിയാനി ക്രിസ്ത്യാനികളുടെ പ്രധാന കേന്ദ്രങ്ങളായിരുന്ന കൊടുങ്ങല്ലൂർ, കൊല്ലം ഈ നഗരങ്ങളിൽ നിന്നും അവരിലൊരു വലിയ പങ്കും മറ്റു സ്ഥലങ്ങളിൽ മാറിത്താമസിച്ച സാഹചര്യം അന്നു നിലവിൽവന്നു. തന്മൂലം മാർ യാക്കോബിനു കൊടുങ്ങല്ലൂരിലെ വാസം സുഖകരമായി തോന്നിയില്ല.

ഈ അധിവാസമാറ്റത്തിനു മൂന്നു കാരണങ്ങൾ ചൂണ്ടിക്കാണിക്കപ്പെടുന്നു.

1. പോർട്ടുഗീസുകാർ അവരുടെ ശക്തി ഇന്ത്യയിൽ വർദ്ധിപ്പിക്കുവാൻ മിശ്രവിവാഹം ഒരു മാർഗ്ഗമായി സ്വീകരിച്ച അവരുടെ നയം തങ്ങളെ സംബന്ധിച്ചു പ്രാവർത്തികമാക്കുവാൻ സുറിയാനി ക്രിസ്ത്യാനികൾക്കു താല്പര്യമില്ലായിരുന്നു. അതിനാൽ പോർട്ടുഗീസുകാരുടെ പ്രധാന കേന്ദ്രങ്ങളായിരുന്ന കൊടുങ്ങല്ലൂർ, കൊല്ലം ആദിയായ സ്ഥലങ്ങളിൽ നിന്നും സുറിയാനിക്കാർ മറ്റിടങ്ങളിൽ നിന്നും അവരുടെ അധിവാസം മാറ്റി.

2. പോർട്ടീസുകാരുടെ സഭാപരമായ ഇടപെടലിനെ സുറിയാനി ക്രിസ്ത്യാനികളിലൊരു വലിയ പങ്കും ചെറുത്തു വന്നിരുന്നതിനാൽ, അവരുമായി വേഴ്ചയിൽ വരാതെയിരിപ്പാൻ നാട്ടുക്രിസ്ത്യാനികൾ യത്നിച്ചു.

3. പോർട്ടുഗീസുകാരുടെ അധാർമികമായ ജീവിതചര്യയെപ്പറ്റിയുള്ള ഭീതിമൂലം അകന്നുള്ള താമസം അവർ അഭിലഷിച്ചു.

മാർ യാക്കോബു 1552ൽ നിര്യാതനായി. പിന്നീട് ഏതാനും കാലം മലങ്കരസഭയ്ക്കു പൗരസ്ത്യ ബിഷപ്പുമാർ ഉണ്ടായിരുന്നില്ല. ആ തക്കംനോക്കി ഈ സഭയെ ആകമാനം ലത്തീൻ പാരമ്പരത്തിലും റോമൻ കത്തോലിക്കാ സഭയുടെ ഭാഗമായും രൂപപ്പെടുത്തി എടുക്കാമെന്നു പോർട്ടുഗീസധിപതികൾ വ്യാമോഹിച്ചു. പൗരസ്ത്യ ബിഷപ്പുമാരുടെ വരവിനെയും പ്രവർത്തനങ്ങളെയും നിയന്ത്രിക്കുവാൻ അവർ യത്നിക്കുകയും ചെയ്തു. എന്നാൽ മലങ്കര സഭ ബാബിലോൺ പാത്രിയർക്കീസിന്റെ അടുക്കൽ ബിഷപ്പിനു വേണ്ടി അപേക്ഷകളയച്ചു. ഇതിന്റെ ഫലമായിട്ടായിരുന്നിരിക്കണം 1555 മുതൽ 1558നകമായി മൂന്നു പൗരസ്ത്യ ബിഷപ്പുമാർ കേരളത്തിലെത്തി. മാർ ജോസഫ്, മാർ ഏലിയാസ്, മാർ അബ്രഹാം എന്നീ ബിഷപ്പുമാർക്കു പോർട്ടുഗീസധിപതികളിൽനിന്നും വളരെ യാതനകളനുഭവിക്കേണ്ടതായി വന്നു.







# നിറങ്ങളിൽ ജീവിക്കുന്നവർ

**ബാബു പാറയ്ക്കൽ**

സമീക്ഷാ ബുക്സ്, കോട്ടയം
വില: 150 രൂപ

*സാഹചര്യങ്ങളാൽ രൂപപ്പെടുന്ന ജീവിതങ്ങൾ സാഹചര്യങ്ങൾക്കനുസൃതമായി മാറ്റപ്പെടുമ്പോഴുണ്ടാകുന്ന മാനസികാവസ്ഥയുടെ സംഘർഷതലങ്ങളെ അനാവരണം ചെയ്യുന്ന നോവൽ. പച്ചയായ ജീവിതത്തിന്റെ നിറഞ്ഞൊഴുക്കൽ. ഈ കൃതി കാവ്യഭാഷയിലാണ് അവതരിപ്പിച്ചിരിക്കുന്നതിനാൽ ആദ്യമധ്യാന്തം ഹൃദയാഹ്ലാദത്തോടെ വായിക്കുവാൻ സാധിക്കുന്നു. ആധുനികതയുടെ വരൾച്ച ഇതിലില്ല.*

*ജീവിതത്തിന്റെ പുതിയൊരു ആകാശത്തെ അവതരിപ്പിക്കുന്നുവെന്ന് അവതാരികയിൽ പോൾ മണലിൽ.*

**പോൾ മണലിന്റെ അവതാരികയിൽനിന്നും**

**ജീ**വിതാവസ്ഥയും സമൂഹസാന്നിധ്യവും സമഗ്രമായി ചർച്ച ചെയ്യപ്പെടുന്നതുകൊണ്ട് വായനക്കാർ ഏറെ ഇഷ്ടപ്പെടുന്ന ഒരു സാഹിത്യരൂപമാണ് നോവൽ. മനുഷ്യന്റെ ജീവിതം ഏറെ സങ്കീർണ്ണമായി അവതരിപ്പിക്കുമ്പോഴും അതിന്റെ വൈചിത്ര്യങ്ങൾക്കും സംഘർഷങ്ങൾക്കും വായനക്കാരെ ആകർഷിക്കാൻ കഴിയുന്നു. നോവൽ ആഖ്യാനപ്രധാനമാണെങ്കിലും ആഖ്യാനത്തെ കലാത്മകമായ ഒരു സ്വരൂപമായി രൂപാന്തരപ്പെടുത്തുന്നതു അതിലെ കഥാപാത്രങ്ങളാണ്. നോവൽ വായിച്ചു കഴിയുമ്പോൾ കഥാതന്തുവിനെക്കാൾ മനസ്സിൽ തങ്ങിനിൽക്കുന്നത് കഥാപാത്രങ്ങൾ തന്നെയാവും. ജീവിതത്തിന്റെ സങ്കീർണ്ണതകളെയും സംഘർഷങ്ങളെയും ഒരു കഥാപാത്രം എങ്ങനെയാണ് നേരിടുന്നതെന്നറിയാൻ വായനക്കാർക്ക് വലിയ കൗതുകമുണ്ട്. നോവലിലെ കഥാപാത്രങ്ങൾ കേവലം വിധിയുമായി ഏറ്റുമുട്ടുന്നവരല്ല. വിധിയെ നേരിടുന്നവരും അതിജീവിക്കുന്നവരുമാണ്. അതല്ലെങ്കിൽ, അങ്ങനെയാകണം ഈ കഥാപാത്രങ്ങളെന്നു വായനക്കാർ ആഗ്രഹിക്കുന്നു.

ഞാനിത്രയും പറഞ്ഞതു, പ്രമുഖ പ്രവാസി എഴുത്തുകാരനായ ബാബു പാറയ്ക്കൽ എഴുതിയ 'നിറങ്ങളിൽ ജീവിക്കുന്നവർ' എന്ന നോവൽ വായിച്ചതിനെ തുടർന്നാണ്. നോവലിസ്റ്റിന്റെ ജീവിതത്തോടൊപ്പം, അതല്ലെങ്കിലും നോവലിസ്റ്റിന്റെ ജീവിത ചുറ്റുവട്ടത്ത് ഭാവനയിൽ അരങ്ങേറിയ ഒരു കഥയുടെ വർണ്ണനയാണ് 'നിറങ്ങളിൽ ജീവിക്കുന്നവർ'. നോവലിന്റെ കാൻവാസ് കേരളത്തിലെ ഒരു ഗ്രാമവും കേരളത്തിനു പുറത്തെ നഗരങ്ങളും മാത്രമല്ല, കഥയോടൊപ്പം കഥാപാത്രങ്ങൾ ഏഴാംകടലിനുമപ്പുറം എത്തിച്ചേരുന്നു. ഇപ്രകാരം ജീവിതത്തിന്റെ പുതിയൊരു ആകാശത്തെ അവതരിപ്പിക്കുകയാണ് ബാബു പാറയ്ക്കൽ. ചില നോവലുകൾ ഭാഷയുടെ പുതിയ ആകാശത്തെ അവതരിപ്പിക്കുമ്പോൾ ബാബു പാറയ്ക്കലിന്റെ നിറങ്ങളിൽ ജീവിക്കുന്നവർ ജീവിതത്തിന്റെ പുതിയ ആകാശത്തെ അവതരിപ്പിക്കുന്നു എന്നു ഞാൻ പറഞ്ഞത്. ഇതിലെ അപൂർവ്വമായ മനുഷ്യദർശനത്തെ ആസ്പദമാക്കിയാണ്.

ജീവിതയാഥാർത്ഥ്യങ്ങളിലൂടെ കടന്നുപോകുമ്പോൾ അവയുടെ അന്തഃക്ഷോഭങ്ങളും ഉൾക്കാഴ്ചകളും വർണ്ണിക്കാൻ ബാബു പാറയ്ക്കലിനു കഴിയുന്നതുകൊണ്ടാണ് ഈ കൃതിയിൽ ജീവിതത്തിന്റെ പുതിയ ആകാശമുണ്ടെന്നു എനിക്കു തോന്നിയത്. ജീവിതത്തിന്റെ സങ്കീർണ്ണതകളിലേക്കു എടുത്തെറിയപ്പെട്ട ശാരദ എന്ന കഥാപാത്രത്തെ ചുറ്റിപ്പറ്റിയാണ് ഈ നോവൽ എഴുതിയിരിക്കുന്നത്. നമുക്ക് പരിചിതമായ ചുറ്റുപാടുകൾ ഉള്ള ഉമിക്കുന്നു മലയുടെ പശ്ചാത്തലത്തിലാണ് നോവൽ വർണ്ണന സമാരംഭിക്കുന്നത്. നേഴ്സിംഗ് പഠനത്തിനുവേണ്ടി ശാരദ ബോംബെയിലേക്ക് തീവണ്ടി കയറുന്നു. ആ യാത്രയിൽ കണ്ടുമുട്ടുന്ന മാത്യു എന്ന യാത്രക്കാരൻ ശാരദയുടെ ജീവിതത്തിലേക്ക് പിന്നീട് യാദൃശ്ചികമായി കടന്നുവരുന്നതോടെയാണ് നോവൽ പിരിമുറുക്കം പ്രാപിക്കുന്നത്.

നേഴ്സിംഗ് പഠനത്തിനു ബോംബെയിൽ എത്തിയവരുടെ ജീവിതം അവതരിപ്പിക്കുകയല്ല ഈ നോവലിൽ. അവരുടെ സംഘർഷങ്ങൾ നിറഞ്ഞ ജീവിതത്തിന്റെ പരിഛേദം ഇതിൽ ഉൾപ്പെടുത്താൻ പക്ഷേ നോവലിസ്റ്റ് മറന്നിട്ടില്ല. എന്നാൽ ശാരദയുടെ ജീവിതത്തിലെ ആകസ്മികതകളിലേക്കാണ് ബാബു പാറയ്ക്കൽ ഫോക്കസ് ചെയ്യുന്നത്. ശാരദ ബോംബെയിൽ വന്നതിനുശേഷം മാത്യുവിനെ കുറെക്കാലമായി കണ്ടിട്ടില്ല. അതിനാൽ ഒരു മറുനാടൻ പ്രണയകഥയുടെ വിവരണമാണ് നോവലിസ്റ്റ് ഉദ്ദേശിക്കുന്നതെന്നു പറയാൻ കഴിയില്ല. നാലു വർഷങ്ങൾക്കുശേഷമാണ്, രണ്ടാം തവണ ശാരദ മാത്യുവിനെ കാണുന്നത്– ഒരു അപകടത്തിൽപ്പെട്ട് കാഷ്വാലിറ്റിയിൽ മരണത്തോട് മല്ലടിച്ചു കിടക്കുന്ന മട്ടിൽ. വൈകിവരുന്ന ഈ വഴിത്തിരിവിലാണ് കഥാതന്തു സംഘർഷങ്ങളുടെ പുതിയ ആകാശങ്ങൾ തേടുന്നത്.

ഒടുവിൽ മതത്തിന്റെ വേലിക്കെട്ടുകൾ അവഗണിച്ച് ശാരദ മാത്യുവിനെ വിവാഹം കഴിക്കുന്നു. പിന്നീടുണ്ടായ തിക്താനുഭവങ്ങളാൽ ജീവിതത്തിൽ തളർന്നുപോയ ശാരദ വിധിയുടെ വഴികളെ ധീരതയോടെ നേരിടുന്നു. അമേരിക്കയിൽ ജീവിതത്തിന്റെ പുതിയ ആകാശം ശാരദ കണ്ടെത്തുന്നു. അന്യമതക്കാരിയെന്നുള്ള പതിവു കുറ്റപ്പെടുത്തലുകൾ കേൾക്കുമ്പോഴും ഇച്ഛാശക്തിയോടെ ശാരദ ജീവിതത്തെ അഭിമുഖീകരിക്കുന്നു. ശാരദയെ ചുറ്റിപ്പറ്റി അമേരിക്കൻ മലയാളികളുടെ കപടമുഖങ്ങളിലേക്കു കടന്നുചെല്ലാനും അവിടെ ജീവിക്കുന്ന

*ശേഷം പത്താം പേജിൽ*

യാത്ര

12



ഈ മെത്രാപ്പോലീത്താ മൂസൽകാരനാണ്. നാം കാണുമ്പോൾ ഉദ്ദേശം 60 വയസ്സ് പ്രായമുണ്ട്. ഇദ്ദേഹം തന്റെ മാതാപിതാക്കന്മാർക്കു ഏക പുത്രനാണ്. ഇദ്ദേഹത്തിന് അവകാശം സിദ്ധിച്ച വകയിൽ തന്റെ കൈവശമുണ്ടായിരുന്ന അയ്യായിരത്തിൽ ചില്ലാനം രൂപായും സാമാനങ്ങളും മൂസൽമാൻമാർ കവർന്നെടുത്തുകൊണ്ടുപോയി. ബാക്കിയുണ്ടായിരുന്ന പതിനായിരം രൂപാ കൊണ്ട് മർദ്ദീനിൽ രണ്ടു മൂന്ന് കെട്ടിടങ്ങൾ വാങ്ങി കൂലിയ്ക്കു കൊടുത്തിരിക്കുകയാണ്. മരണാനന്തരം ഇതുകൾ സിംഹാസന ദയറായ്ക്കു കൊടുക്കേണ്ടതാണെന്ന് എഴുത്തുകുത്ത് കഴിച്ചുവെച്ചിട്ടുണ്ട്.

നാം ഈ ദയറായിൽ മൂന്ന് നാല് മാസത്തോളം താമസിച്ചു. ഉടനെ നാം ആമീദിൽ എത്തിക്കൊള്ളണമെന്ന് പാത്രിയർക്കീസ് ബാവായുടെ കല്പന വന്നതനുസരിച്ച് മീനം 17-ാം തീയ്യതി അവിടേയ്ക്കു പുറപ്പെട്ടു. മർദ്ദീനിൽ നിന്ന് ആമീദിലേക്കു അഞ്ചു ദിവസത്തെ വഴിയുണ്ട്. യാത്രാ സമ്പ്രദായം മൂസലിൽ നിന്ന് മർദ്ദീനിലേക്കുള്ള മാതിരി കഴുതപ്പുറത്താണ്. പതിവുള്ള കഷ്ടപ്പാടുകൾക്കൊന്നും കുറവില്ല. മീനം 22-ാം തീയ്യതി ആമീദിൽ എത്തി.

അദ്ധ്യായം 12

ആമീദ്...പട്ടാഭിഷേകം (1039 മീനം 22 ഇടവം 2)

നാം ആമീദിൽ എത്തിയതു മുതൽ നമ്മെ കാണ്മാനായി അസംഖ്യം ആളുകൾ വന്നുകൊണ്ടിരുന്നു. ആമീദിലെ മുഖ്യമായ കൈത്തൊഴിൽ കസവു നെയ്ത്താണ്. ഓരോന്നായിരുന്നു പ്രസംഗസാരം എന്നറിഞ്ഞു. ഉദ്ദേശിച്ച് പുറപ്പെട്ട കാര്യം സഫലമാകാൻ പോകുന്നതോർത്ത് നമുക്കു സന്തോഷമായി. എന്നാൽ ഈ സാഫല്യത്തോടുകൂടി ഉണ്ടാകാനിരിക്കുന്ന സന്മാർഗ്ഗോപയുക്തമായ വലിയ ചുമതലയെ ഓർത്തപ്പോൾ നമുക്കു ദുഃഖവും ഉണ്ടാകാതെയിരുന്നില്ല. എങ്കിലും സർവ്വശക്തനായ ദൈവം നമ്മുടെ കരങ്ങളെ ബലപ്പെടുത്തി, ആരംഭിക്കാനിരിക്കുന്ന ദ്വന്ദയുദ്ധത്തിൽ ദീവീദിനെന്ന പോലെ നമുക്കു വിജയം നൽകുമെന്ന് നാം ഉറപ്പായി വിശ്വസിച്ച് ആഹ്ലാദചിത്തനായിത്തന്നെ ഇരുന്നു.

# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ





**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

സ്ഥലത്തുപോയി ഈ നെയ്ത്ത് കാണുന്നതിന് ബാവ നമ്മെ ദിവസംപ്രതി പറയത്തക്ക പതിവായിരുന്നു. ഇതല്ലാതെ നമ്മെ ആമീദിലേക്കു വിളിപ്പിച്ചത് എന്തിനാണെന്നും മറ്റും ഒരിക്കലും കല്പിക്കാറില്ല. അങ്ങോട്ടു ചോദിക്കാൻ ആർക്കും ധൈര്യം ഉണ്ടായതുമില്ല.

ഇങ്ങനെയിരിക്കെ മേടം 19-ാം തീയതി നോമ്പ് വീടിയ ഞായറാഴ്ച ബാവാ കുർബ്ബാന ചൊല്ലി പ്രസംഗിച്ചു. പ്രസംഗം അവിടുത്തെ നാട്ടുഭാഷയായ അറബിയിലായിരുന്നു. ഇടയ്ക്കു കശ്ശീശാ യൗസേപ്പ് എന്ന് കല്പിക്കുന്നതു കേട്ടിട്ട് തിരക്കിയപ്പോൾ അടുത്ത ഞായറാഴ്ച നമുക്ക് മെത്രാൻപട്ടം നല്കുവാൻ തീർച്ചയാക്കിയിരുന്നതിനാൽ ആ ദിവസം എല്ലാവരും രാവിലെ അഞ്ചു മണിക്കു ഹാജരായിരിക്കണമെയോളം കൈക്കാരൻ നമ്മോട് ചോദിച്ചത് ബാവാ അറിഞ്ഞു. അന്നത്തെ സദ്യ സ്വന്തം വകയായി കഴിക്കാൻ നിശ്ചയിച്ചിരിക്കുന്നു എന്ന് കല്പിക്കുകയും വേണ്ട പണം കൊടുക്കുകയും ചെയ്തു.

മേടം 25-ാം തിയതി ശനിയാഴ്ചകാലത്ത് നമ്മെ റമ്പാനാക്കി. അന്നു നാലു മണിവരെയും പട്ടാഭിഷേകത്തിന് തന്നോടു കൂടെ ഉണ്ടായിരിപ്പാൻ പാത്രിയർക്കീസ് ബാവാ ആവശ്യപ്പെട്ടിരുന്ന മെത്രാപ്പോലീത്താ മർദ്ദീനിൽ നിന്ന് വന്ന് ചേരാത്തതുകൊണ്ട് ആമീദിലുള്ള അർമ്മേനിയൻ മെത്രാപ്പോലീത്തായോട് പട്ടാഭിഷേകത്തിൽ സംബന്ധിക്കുവാൻ

ഉടനെ പട്ടാഭിഷേകത്തിനുള്ള വട്ടം കൂട്ടായി. ആമീദ് പള്ളിയിലെ പട്ടക്കാരെയും പ്രമാണികളേയും കൈക്കാരനേയും വിളിച്ച് വേണ്ടതൊക്കെ ഭംഗിയായി പ്രവർത്തിക്കാൻ ബാവ കല്പിച്ചു. ബാവായെ കൂടാതെ ഒരു മെത്രാപ്പോലീത്താ മാത്രമേ ആമീദിലുണ്ടായിരുന്നുള്ളൂ. പട്ടാഭിഷേകത്തിന് ഒരു മെത്രാപ്പോലീത്താ കൂടി ഒഴിച്ചു കൂടാതെ ആവിശ്യമുണ്ട്. അതുകൊണ്ട് അതിന് തക്കവണ്ണം വന്നു ചേരുന്നതിന് മർദ്ദീനിലെ മെത്രാപ്പോലീത്തായ്ക്കു ബാവാ കമ്പി അയച്ചു. പട്ടാഭിഷേക ദിവസം പള്ളിയിൽ കൂടുന്ന സകലർക്കും ഭക്ഷണം കൊടുക്കുക എന്നൊരു പതിവുണ്ട്. ഇതിനുള്ള ചെലവ് മുഴുവനും അന്ന് പട്ടമേല്ക്കുന്ന ആൾ വഹിക്കേണ്ടതുമാണ്. ഇതിന് വേണ്ടിയിരുന്ന നാനൂറുരൂപ

വരണമെന്ന് ബാവാ ആവശ്യപ്പെട്ടതനുസരിച്ച് അദ്ദേഹം രാവിലെ പള്ളിയിലെത്തി. മർദ്ദീനിൽ നിന്ന് മാർ ദീവന്യാസോസ് മെത്രാപ്പോലീത്തായും ശനിയാഴ്ച അസ്തമിച്ച ശേഷം വന്നെത്തി. അർമ്മേനിയ മെത്രാപ്പോലീത്താ ക്ഷണിച്ചു വന്ന ആളായിരുന്നതുകൊണ്ട് പട്ടാഭിഷേക സമയത്ത് പാത്രിയർക്കീസ് ബാവായുടെ ഇടതു വലത്തും ഓരോ മെത്രാൻമാർ നിന്ന് ശുശ്രൂഷ നടത്തേണ്ട ക്രമത്തിന് നിറുത്തിയത് ഈ അർമ്മേനിയാ മെത്രാനെ ആയിരുന്നു. ബാവായെയും മെത്രാപ്പോലീത്താമാരെയും കൂടാതെ നാലു റമ്പാന്മാരും എട്ടുപത്തു പട്ടക്കാരും അനേകം ശെമ്മാശന്മാരും വിവിധ മതസ്ഥരായ വളരെ പ്രമാണികളും പള്ളിയകത്തുണ്ടായിരുന്നു.

(തുടരും)

**നോവൽ**






**ഡോ.കെ.എം. ജോസഫ്**

നടുക്കത്തിന്റെ പിടിയിൽ നിന്നും മോചനം നേടാൻ കുറേ നേരമെടുത്തു. പിന്നീടാണ് ശബ്ദമുയർത്താൻ കഴിഞ്ഞത്.

'നീ എന്താ പറഞ്ഞത്? ഒന്നുകൂടി പറ.'

കാതുകളെ വിശ്വസിക്കാൻ കുഞ്ഞാണ്ടമ്മയ്ക്ക് കഴിയുന്നില്ല.

'സൂസന്ന! സൂസന്ന!'

'നിനക്കു പ്രാന്താണോ?'

'ഒരു പ്രാന്തുമില്ല.'

'പിന്നെന്താ പറഞ്ഞത്? മാളിയേക്കക്കാരുമായിട്ടൊരു ബന്ധം നടക്കുന്ന കാര്യമാണോ?'

'എന്താ നടന്നാൽ?'

'കീരീം പാമ്പും പോലെ കഴിയുന്നവർ. അതിനുപുറമേ മാളിയേക്കക്കാരുടെ ഇപ്പോഴത്തെ സ്ഥിതീം കൂടെ നോക്കണ്ടേ? അവരു തോട്ടമായ തോട്ടമെല്ലാം മേടിച്ചുകൂട്ടുമ്പോൾ നമ്മളു ഒള്ളതൊക്കെ വിറ്റു വീട്ടുചെലവു നടത്തുന്നു. അവരുടെ പടിക്കൽപ്പോലും എത്തിനോക്കാൻ നമുക്കിപ്പോൾ പാങ്ങില്ല.'

'അതൊന്നും സാരമില്ല. ആലോചിച്ചാൽ സൂസന്ന പറയും ഇതുമാത്രം മതിയെന്ന്.'

'അപ്പം നിങ്ങളു തമ്മിൽ അടുപ്പമാണോ?'

'അടുപ്പമാ. വെറും അടുപ്പമല്ല. അതിലുമൊക്കെ കൂടുതൽ.'

'നിന്റപ്പച്ചനിതു കേക്കണം .......?'

'കേട്ടാലെന്തു പറയും?'

'എന്തു പറയുമെന്നോ എന്തു ചെയ്യുമെന്നോ അറിയത്തില്ല. പഴയ ചൂരവടി ഇപ്പോഴും അറയിലെങ്ങാണ്ടൊണ്ട്.'

'ഉമ്മച്ചായന്റെ കല്യാണം അമ്മയും അപ്പച്ചനും കൂടിയല്ലേ നടത്തിയത്. അതു നടത്താമെങ്കിൽ എന്തു കൊണ്ടു ഞങ്ങടെ കല്യാണം നടത്തിക്കൂടാ.'

'നീ പഠിച്ചു വല്യ ആളായിരിക്കുന്നു. നിന്നോടു തർക്കിക്കാൻ ഞാനില്ല. പക്ഷെ, ഇതും പറഞ്ഞോണ്ടു അപ്പച്ചന്റെ അടുത്തേക്കു ചെന്നാൽ ചിലപ്പോൾ ഉണ്ടാകുന്നതു ഭൂകമ്പമായിരിക്കും.......'

'എന്തായാലും അമ്മ ഒന്നു പറഞ്ഞുനോക്ക്. അപ്പച്ചന്റെ മനസ്സിലിരുപ്പ് അപ്പോൾ അറിയാമല്ലോ.'

മാസങ്ങൾക്കുശേഷമാണ് കുടുംബപ്രാർത്ഥനയിൽ പങ്കെടുക്കാൻ മകനു കഴിയുന്നത്. അതുകൊണ്ട് ചാക്കോച്ചൻ നേരത്തെ വീട്ടിലെത്തി. പതിവുള്ള പ്രാർത്ഥന കഴിഞ്ഞപ്പോൾ തോമസുകുട്ടി സ്വന്തം മുറിയിലേക്കു പോയി. അമ്മ എന്തോ പറയുവാൻ ഒരുങ്ങുകയാണെന്നു മനസ്സിലാക്കിക്കൊണ്ടാണവൻ ഒഴിഞ്ഞുമാറിയത്. തൂണിന്റെ ചുവട്ടിൽ വന്നിരിക്കുന്ന കുഞ്ഞാണ്ടമ്മയ്ക്കു ഭയമുണ്ട്. ഇഷ്ടമില്ലാത്ത കാര്യങ്ങൾ കേട്ടാൽ പൊട്ടിത്തെറിക്കുന്ന പ്രകൃതമാണ് പുള്ളിക്കാരന്റേത്. പറയാൻ കരുതിയ വാക്കുകൾ പുറത്തു വന്നില്ല.

'ഉം.?' അതു വെറും ശബ്ദമല്ല. ചോദ്യമാണ്.

'തോമസുകുട്ടിയോട് ഞാൻ കോശിക്കുഞ്ഞു കൊണ്ടുവന്ന ആലോചനയുടെ കാര്യം പറഞ്ഞു'

'ഉം.?'

'അവനതു വേണ്ടാന്ന്.'

'വേണമോ വേണ്ടായോ എന്നു തീരുമാനിക്കുന്നതു ഞാനാ- അവനല്ല.' ചാക്കോച്ചന്റെ ശബ്ദം പെട്ടന്നുയർന്നു. ആ ശബ്ദത്തിന്റെ മുഴക്കം തോമസുകുട്ടിയുടെ കാതിലെത്തി.

'അവനൊരാശ.'

'ആശയോ? എന്താശ?'

'മാളിയേക്കലെ മാമ്മച്ചന്റെ മോളെ കെട്ടണമെന്ന്.'

ഒരു പൊട്ടിത്തെറി പ്രതീക്ഷിച്ച നിമിഷമാണ്. പക്ഷെ, പെട്ടെന്നൊരു പ്രതികരണവും ഉണ്ടായില്ല. ആ മൗനമാണവരെ പേടിപ്പെടുത്തിയത്.

'എന്നവൻ പറഞ്ഞോ?'

'പറഞ്ഞു.'

'എന്നാൽ നീ പറഞ്ഞേക്ക്. അതൊരിക്കലും നടക്കത്തില്ലെന്ന്.' കൊടുങ്കാറ്റിനെ കീഴടക്കിയ ശാന്തതയാണാ ശബ്ദത്തിന്.

'ഞാനതു പറഞ്ഞു. എന്നാലും ഞാനോർക്കുകാ. സൂസന്ന മോളു നല്ല കുട്ടിയാ. അവളെ എനിക്കിഷ്ടമാ. അവക്കു നമ്മുടെ മോനെ വല്യകാര്യമാന്ന്.'

'നേരാണോ നീ പറേന്നത്.'

'നേരാ.'

'പിള്ളാരെ പഠിപ്പിക്കാൻ വിടുന്നതു കൊണ്ടുള്ള അപകടമാണത്. ഇതുവരെ എന്തെങ്കിലുമുണ്ടെങ്കിൽ ഇന്നത്തേതുകൊണ്ടവസാനിപ്പിക്കണമെന്നു പറയണം. അതു നടക്കത്തില്ല. നടക്കാൻ ഞാൻ മാത്രമല്ല അവടപ്പനും സമ്മതിക്കത്തില്ല.'

'എന്നാലും നമ്മുടെ മോനല്ലേ? അവനൊരാശ പറഞ്ഞു. അതിലെന്താ തെറ്റ്? വെട്ടൊന്ന്, മുറി രണ്ട് എന്ന മട്ടിൽ അതങ്ങു തള്ളിക്കളയുന്നതു ശരിയാണോ?'

എല്ലാം കേട്ടുകൊണ്ടിരുന്ന തോമസുകുട്ടിയ്ക്കു അത്ഭുതം തോന്നി. അപ്പച്ചന്റെ നേരെ നിന്ന് ഇത്രയും പറയുവാൻ അമ്മയ്ക്കെങ്ങനെ ധൈര്യം വന്നു?

'നീ എന്തോന്നു വിചാരിച്ചോണ്ടാ ഈ പറേന്നത്? മാളിയേക്കന്റെ ബദ്ധശത്രുക്കളാ നമ്മൾ. അവന്റെ അനിയനെ സഹായിച്ചതിന്റെ പേരിൽ എന്നെ എത്രതവണയാണവൻ പ്രതിക്കൂട്ടിലാക്കാൻ നോക്കിയത്. കഴിഞ്ഞ പൊതുയോഗത്തിൽ എന്നെ അവൻ കള്ളനെന്നു വിളിച്ചു. മോനെ പഠിപ്പിക്കുന്നതു പള്ളിപ്പണമെടുത്താന്നാ അവൻ പറഞ്ഞത്. എല്ലാം ഇട്ടെറിഞ്ഞേച്ചു പോരാനാ എനിക്കു തോന്നിയത്. അച്ചൻ പറഞ്ഞിട്ടാ തല്ക്കാലം രാജിവക്കണ്ടെന്നുവെച്ചത്. ഇത്രയുമൊക്കെ കഴിഞ്ഞിട്ടു ഞാൻ കല്യാണമാലോചിച്ചോണ്ടു ചെല്ലണമെന്നാണോ നീ പറേന്നത്?'

'നമ്മളു പോകണമെന്നു ഞാൻ പറേത്തില്ല. അല്ലേലും ആലോചന വരേണ്ടതു പെണ്ണിന്റെ ഭാഗത്തുനിന്നാ. അതിനുള്ള വഴിയാ നോക്കേണ്ടത്.'

'എന്തു വഴി?'

'ഇങ്ങോട്ടാലോചിച്ചാൽ നമുക്കു സമ്മതമായിരിക്കുമെന്ന് മാമ്മച്ചനോടാരെങ്കിലും ചെന്നു പറയണം.'

'അതും പറഞ്ഞോണ്ടാരെങ്കിലും ചെന്നാൽ അവനാട്ടിയോടിക്കും. നീ ഇത്ര മണ്ടിയായല്ലോ.'

അപ്പച്ചന്റെ എതിർപ്പു അത്ര രൂക്ഷമല്ലെന്നു മനസ്സിലായപ്പോൾ തോമസുകുട്ടിയ്ക്ക് അല്പം ആശ്വാസം തോന്നി. ആശ പൂർണ്ണമായി ഉപേക്ഷിക്കാറായില്ല. ആഗ്രഹം പറയുവാൻ അപ്പച്ചൻ പോകയില്ലെന്നു മാത്രമാണ് പറഞ്ഞത്. മറ്റാരെങ്കിലും പോകുന്നതിനു എതിർപ്പില്ല. അതിനു പറ്റിയ ഒരാളിനെ കണ്ടുപിടിക്കണം. ശിവരാമകൃഷ്ണ അയ്യരും അതുതന്നെയാണ് പറഞ്ഞത്. ഒരു ദൂതൻ. ഒരിടനിലക്കാരൻ. മാമ്മച്ചായനെ സ്വാധീനിക്കാൻ അയാൾക്കു കഴിയണം. അങ്ങനെയൊരാളുണ്ടോ? അറിയുന്ന പേരുകളെല്ലാം മനസ്സിലെഴുതി വെട്ടി. ഉറങ്ങാത്ത രാത്രിയുടെ അവസാനത്തിലാണ് ഒരു പോംവഴി തെളിഞ്ഞത്. ദൂതനാകാൻ പറ്റിയ ആൾ മാളിയേക്കൽ കുടുംബത്തിൽ തന്നെയുണ്ടല്ലോ. ഉമ്മച്ചായൻ! ആവശ്യം പറഞ്ഞാൽ എതിർക്കുമായിരിക്കും. എങ്കിലും പഴയവീടു ചെയ്തു കൊടുത്തിട്ടുള്ള സഹായങ്ങൾ മറക്കാൻ കഴിയുമോ? കടം വീട്ടാൻ അവസരം കിട്ടുമ്പോൾ ആ നല്ല മനുഷ്യൻ ഒഴിഞ്ഞുമാറുമോ? വെളുപ്പിനെ അല്പം ഉറങ്ങിയോ എന്നു സംശയം. ഏതായാലും പുലരുന്നതിനു മുമ്പുതന്നെ എഴുന്നേറ്റു.



നോവലിസ്റ്റ് ബാബു പാറയ്ക്കൽ മറക്കുന്നില്ല. പള്ളിയിലും മറ്റും ഉണ്ടാകുന്ന തിക്താനുഭവങ്ങളിൽ ശാരദ തളരുന്നില്ല. സമൂഹത്തിൽ മാന്യമായ തൊഴിലും പണവും നേടിയപ്പോൾ ശാരദയെ അംഗീകരിക്കുന്നു, അവിടുത്തെ മലയാളികൾ!

അടുത്ത രംഗം ശാരദയുടെ ജന്മഗ്രാമമാണ്. അമേരിക്കയിലെ എല്ലാ സുഖസൗകര്യങ്ങളും ഉപേക്ഷിച്ച് ശാരദ നാട്ടിൽ തിരിച്ചെത്തിയിരിക്കുന്നതു പാവങ്ങളെ സഹായിക്കാനാണ്. അമേരിക്കയിൽ സമ്പാദിച്ച പണം സ്വന്തം നാട്ടുകാരുടെ ഉന്നമനത്തിനായി ശാരദ വിനിയോഗിച്ചു. നാടിന്റെ മുഖച്ഛായ മാറുകയാണ്.

ജീവിതത്തിന്റെ യാതനകളെയും വേദനകളെയും വിജയത്തിന്റെ ചവിട്ടുപടിയായി സ്വീകരിച്ചുകൊണ്ട് ജീവിച്ച ശാരദയുടെ മുമ്പിൽ വിധി വഴിമാറുകയായിരുന്നു. സമൂഹം ആദരിക്കുന്ന ഒരു ശക്തിയായി ശാരദ മാറി. കഥ പറയുമ്പോൾ, അത് ഒരു ചരടിൽ കോർത്തിണക്കി അവതരിപ്പിക്കാനുള്ള നോവലിസ്റ്റിന്റെ കഴിവ് എടുത്തുപറയേണ്ട ഒന്നാണ്.

വിശാലമായ കാൻവാസിൽ അവതരിപ്പിച്ചിരിക്കുന്ന ഈ നോവൽ വെറും ഒരു ഭാവനയാണെന്നു പറഞ്ഞുകൂടാ. ഇത്തരം കഥാപാത്രങ്ങളുടെ ജീവിതാനുഭവങ്ങൾ നമുക്കു സുപരിചിതമാണ്. ഇപ്രകാരം പരിചിതമായ ഒരു അനുഭവത്തെയാണ് ബാബു പാറയ്ക്കൽ നിറങ്ങൾ മാത്രമല്ല, ചൂടും ചൂരും ചേർത്ത് അവതരിപ്പിച്ചിരിക്കുന്നത്. ആധുനിക മനുഷ്യന്റെ സ്ഥായീഭാവങ്ങളല്ല ഈ നോവലിന്റെ ഉള്ളടക്കം. അർത്ഥശൂന്യവും അയഥാർത്ഥവുമായ ജീവിതാസ്ഥയുടെ ആവിഷ്കരണവും ഇതിൽ ഇല്ല. അസ്തിത്വത്തിന്റെ അവബോധവും തിരിച്ചറിവും ഇതിലെ കഥാപാത്രങ്ങൾ പ്രകടിപ്പിക്കുന്നില്ല. ചിന്തയിൽ നിന്നും ജീവിതത്തിൽനിന്നും ഉള്ള മോചനം ആഗ്രഹിക്കുന്നില്ല ബാബു പായ്ക്കലിന്റെ നായികയായ ശാരദ. ഒന്നിൽ നിന്നും മുക്തി വേണമെന്നും ശാരദ ആഗ്രഹിക്കുന്നില്ല. പ്രവാസിയാണെങ്കിലും അന്യതാബോധത്തിന്റെ കുരിശും ശാരദ പേറുന്നില്ല.

നിറങ്ങളിൽ ജീവിക്കുന്നവർ എന്ന നോവലിലെ കഥാപാത്രങ്ങൾ സ്വപ്നം തേടുന്നവരാണ്. മനുഷ്യദർശനത്തിന്റെ വികാസത്തിനു സാക്ഷികളായി നിലകൊള്ളുന്നവരാണ് അവർ. മനുഷ്യന്റെ ഭയങ്കരമായ അവസ്ഥകളെ നിയന്ത്രിക്കുകയും ഭരിക്കുകയും ചെയ്യുന്ന ഘടകങ്ങളുടെ സങ്കീർണ്ണതയാണ് നോവലിസ്റ്റ് അന്വേഷിക്കുന്നത്. ആദർശവും ആത്മവിശ്വാസവും അർത്ഥശൂന്യമായി മാറിക്കൊണ്ടിരിക്കുകയും മൂല്യസങ്കല്പം ഉടഞ്ഞുപോകുകയും ചെയ്യുന്ന ഒരു സാഹചര്യത്തിൽ മനുഷ്യന്റെ യാത്ര ഗതിമുട്ടി നിൽക്കുമ്പോൾ, ഈ നോവലിലെ നായികയുടെ മുമ്പിൽ പുതിയ ആകാശമാണ് തുറക്കുന്നത്. ജീവിതത്തിലെ പ്രതിസന്ധിയുടെ മധ്യത്തിൽ ശാരദ വഴിത്തിരിവുകൾ കണ്ടെത്തുന്നു.

സമൂഹത്തിന്റെ ജീവൽപ്രശ്നങ്ങൾ അവതരിപ്പിച്ച കേശവദേവിന്റെയും മണ്ണിന്റെ മണമുള്ള കഥാപാത്രങ്ങളെ അവതരിപ്പിച്ച തകഴിയുടെയും മനുഷ്യബന്ധങ്ങൾക്കു പുതിയ ഭാഷ്യം ചമച്ച ബഷീറിന്റെയും ഭാവനാംശങ്ങൾക്കു പ്രാധാന്യം നൽകിയ എസ്.കെ. പൊറ്റെക്കാട്ടിന്റെയും നോവലുകളെ ഈ സന്ദർഭത്തിൽ ഞാൻ താരതമ്യത്തിനു കൊണ്ടുവരുന്നില്ല. അവരുടെ തരക്കാരനുമല്ല ഈ നോലിന്റെ കർത്താവ്. എന്നാൽ ബാബു പാറയ്ക്കലിന്റെ ശാരദയെപ്പോലെ ഇച്ഛാശക്തിയുടെ കഥാപാത്രങ്ങൾ മലയാളത്തിൽ വളരെ കുറവാണ്. മനുഷ്യന്റെ നന്മയിൽ വിശ്വാസമുള്ളതുകൊണ്ടാണ് ബാബുവിന് ശാരദയെ ഒരു അമൂർത്ത കഥാപാത്രമാക്കി മാറ്റുവാൻ കഴിയുന്നത്. 'വിഷകന്യകയിൽ' പൊറ്റെക്കാട്ട് അവതരിപ്പിച്ച അന്തോണി ഇതുപോലൊരു 'പൊസിറ്റീവ് കഥാപാത്രമാണ്.'

'നിറങ്ങളിൽ ജീവിക്കുന്നവർ' എന്ന നോവൽ സമൂഹത്തിന്റെ കഥകളിൽനിന്നു വ്യക്തികളുടെ ജീവിതത്തിലേക്കു സഞ്ചരിക്കുക മാത്രമല്ല, അതു വ്യക്തികളുടെ മനസ്സിന്റെ ആഴങ്ങളിലേക്കും കടന്നു ചെല്ലുന്നു. ചൈതന്യവത്തായ ജീവിതമുഹൂർത്തങ്ങൾ അവതരിപ്പിക്കുകയും അധ്യാനപാടവം കൊണ്ട് അത് വായനക്കാരിൽ നൊമ്പരം ഉണ്ടാക്കത്തക്ക രീതിയിൽ ഭാവപ്രകാശനം നടത്തുകയും ചെയ്യുന്നു.

ബാബു പാറയ്ക്കൽ, ഒരു നോവലിസ്റ്റ് എന്ന നിലയിൽ ബാബുവിനു സ്വന്തമായൊരു തട്ടകമുണ്ട്. ജീവിതം എപ്പോഴും ബാബുവിനെ മാടിവിളിക്കുകയാണ്. കാലത്തിന്റെ പരിണാമങ്ങൾ ജീവിതത്തിന്റെ മുഴക്കമായി മാറ്റുന്നു അദ്ദേഹം. ആത്മാവിന്റെ മുഴക്കമാണ് നിറങ്ങളിൽ ജീവിക്കുന്നവർ എന്ന നോവലിനു പുതിയൊരു ദർശനമുണ്ടാക്കുന്നത്. മതാതീതമായ മാനവികതയെപ്പറ്റിയും ഈ നോവൽ ചിന്തിക്കുന്നുണ്ട്. മതത്തിന്റെ അകത്തളങ്ങളിലുള്ള അധാർമ്മികതകൾ കണ്ടില്ലെന്നു നടിക്കാനും ബാബു പാറയ്ക്കലിനു ഭാവമില്ല. യാഥാർത്ഥ്യബോധത്തോടെ കഥാതന്തുവിനെ സമീപിക്കുന്ന നോവലിസ്റ്റിനു സ്വന്തം മണ്ണിന്റെ അടിവേരുകളുടെ പിൻബലവും ഉൾബലവും ഉണ്ട്.

കഥ പറയാൻ ബാബുവിനു സ്വന്തമായൊരു കലാചാതുരിയുണ്ട്. വിധിവൈപരീത്യങ്ങളുടെ തടവറയിൽ നിന്നു കഥാപാത്രങ്ങളെ മോചിപ്പിച്ചുകൊണ്ട് ആഘാതങ്ങളിൽ പുതുജന്മം കണ്ടെത്താനുള്ള നോവലിസ്റ്റിന്റെ കരവിരുതിൽ ഞാൻ ആഹ്ലാദിക്കുന്നു.



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

10

2010 ഡിസംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

### ചിന്താവിഷയം



*ദുഃഖിക്കുന്നവന്റെ ചെവിയിൽ ജീവിത രഹസ്യം മന്ത്രിക്കുകയാണ് കലാകാരന്റെ ധർമ്മം.*

– ടാഗോർ



## വാരാന്ത്യ ലോകം



**ചി**ലിയുടെ തലസ്ഥാനത്ത് ജയിലിലുണ്ടായ തീപിടുത്തത്തിൽ 81 പേർ വെന്തുമരിച്ചു. 2900 തടവുകാരുള്ള ജയിലിൽ മരണസംഖ്യ കൂടാനാണ് സാധ്യത.




**വി**ക്കിലീക്സ് സ്ഥാപകൻ ജൂലിയൻ അസാൻജ് ലണ്ടനിൽ അറസ്റ്റിലായി.

**ലോ**കത്തിലെ ഏറ്റവും കൂടുതൽ മദ്യപാനികളുള്ള രാജ്യം ബ്രിട്ടനാണെന്ന് സർവ്വേ. നാലിലൊരാൾ വീതം പുക വലിക്കുന്ന രാജ്യത്തെ മൂന്നിലൊരാൾ മാത്രമെ വ്യായാമം ചെയ്യാറുള്ളുവെന്നും സർവ്വേ വിലയിരുത്തുന്നു.

**മാ**ൻമറിലെ രാഷ്ട്രീയ തടവുകാരെ മോചിപ്പിക്കണമെന്ന് യു.എൻ ആവശ്യപ്പെട്ടു.

**ഇ**പ്രാവശ്യത്തെ സമാധാനത്തിനുള്ള നോബേൽ സമ്മാനം ചൈനീസ് മനുഷ്യാവകാശപ്രവർത്തകനും ചൈനയുടെ വിമതനുമായ ലിയു സിയബാവോയ്ക്ക് നൽകുന്ന ചടങ്ങിൽ നിന്നും ചൈനയുൾപ്പെടെയുള്ള പതിനെട്ട് രാജ്യങ്ങൾ വിട്ടുനിന്നു.

**ഗ**ർഭകാലത്ത് മൊബൈൽ ഫോൺ തുടർച്ചയായി ഉപയോഗിക്കുന്നവരുടെ കുഞ്ഞുങ്ങളിൽ സ്വഭാവവ്യതിയാനം ഉണ്ടാകുമെന്ന് പഠനം വെളിപ്പെടുത്തുന്നു.

**സ്പെ**ക്ട്രം 2 അഴിമതി ആരോപണത്തെ തുടർന്ന് ബി.ജെ.പി നയിച്ച എൻഡിഎ സർക്കാരിന്റെ കാലത്തെ ഇടപാടും അന്വേഷിക്കണമെന്ന് ഇന്ത്യൻ സുപ്രീം കോടതി.

**ഇ**ന്ത്യൻ പാർലമെന്റിന്റെ ശീതകാലസമ്മേളനത്തിന്റെ 20–ാം ദിവസവും ജെ.പി.സി അന്വേഷണം ആവശ്യപ്പെട്ട് പ്രതിപക്ഷം സ്തംഭിപ്പിച്ചു.



**ബം**ഗ്ലാദേശിൽ തീവണ്ടി കൂട്ടിയിടിച്ച് പതിനെട്ടു പേർ മരിച്ചു.

**തു**ടർച്ചയായ പേമാരിയിൽ മലയിടിഞ്ഞുവീണ് വടക്കുപടിഞ്ഞാറൻ കൊളംബിയയിലെ മെഡലിനിൽ അൻപതോളം വീടുകളിലുള്ള ഇരുനൂറോളം പേർ ജീവനോടെ മൂടപ്പെട്ടു.

**പ്ര**കോപനപരമായ പെരുമാറ്റം അവസാനിപ്പിക്കുവാൻ ഉത്തര കൊറിയയ്ക്ക് വ്യക്തമായ സന്ദേശം നൽകണമെന്ന് യു.എസ്. ചൈനയോട് ആവശ്യപ്പെട്ടു.

**അ**ഴിമതിക്കുറ്റത്തിന് ക്രൊയേഷ്യൻ മുൻ പ്രധാനമന്ത്രി ബെറിസ്ലാവ് റോൺസെലക്കിനെ നാലു വർഷത്തെ തടവിനു ശിക്ഷിച്ചു.

**രാ**ജ്യത്ത് രണ്ട് ആണവ റിയാക്ടറുകൾ സ്ഥാപിക്കുന്നതിനും ആണവ രംഗത്ത് ഉഭയകക്ഷി ബന്ധം ശക്തമാക്കുന്നതും ഉൾപ്പെടെ ഏഴു കരാറുകളിൽ ഇന്ത്യയും ഫ്രാൻസും ഒപ്പുവച്ചു. ഫ്രഞ്ച് പ്രസിഡന്റ് നിക്കോളാസാ സർക്കോസിയുടെ ഇന്ത്യാ സന്ദർശനത്തിന്റെ ഭാഗമായിരുന്നു ഇത്.

**ഇ**റാഖ് മുൻ പ്രസിഡന്റ് സദ്ദാം ഹുസൈനെ പ്രാകൃതമായ രീതിയിലാണ് തൂക്കുമരത്തിലേറ്റിയതെന്ന് വിക്കിലീക്സ് പുറത്തുവിട്ട രേഖകളിൽ പറയുന്നു.

**ത**ദ്ദേശിയമായി പാകിസ്ഥാൻ വികസിപ്പിച്ചെടുത്ത ടാങ്ക് വേധ മിസൈൽ വിജയകരമായിരുന്നുവെന്ന് ഇസ്ലാമാബാദ് അവകാശപ്പെട്ടു.



*മാർ ഓസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 93-ാം ജന്മദിനം പ.ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവാ ഉദ്ഘാടനം ചെയ്യുന്നു.*

**എഡിറ്റോറിയൽ**

# നക്സൽ വറുഗീസിൽ നിന്നും മലങ്കര വറുഗീസിലേക്കുള്ള ദൂരം



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**പോ**ലീസുമായുണ്ടായ ഏറ്റുമുട്ടലിലാണ് നക്സൽ വറുഗീസ് കൊല്ലപ്പെട്ടതെന്നാണ് ഇക്കാലമത്രയും നാം വിശ്വസിച്ചിരുന്നത്. പ്രമുഖ പത്രങ്ങളും സർക്കാരും അങ്ങനെയാണ് നമ്മെ ധരിപ്പിച്ചിരുന്നത്. എന്നാൽ ഇടതുപക്ഷ സമീപനമുള്ള ഒറ്റപ്പെട്ട ചില പത്രങ്ങൾ ഇതിനെതിരെ അക്കാലത്ത് പ്രതികരിച്ചിരുന്നുവെങ്കിലും അത് അധികമാരുടെയും ശ്രദ്ധയിൽപെട്ടില്ല.

കമ്യൂണിസ്റ്റ് ആദർശലക്ഷ്യത്തിനുവേണ്ടി യുവത്വവും തേജസും ഉന്മേഷവും ത്യജിച്ച വിപ്ലവ നായികയായ അജിത അവരുടെ ആത്മകഥയായ ഓർമ്മക്കുറിപ്പുകളിൽ ഈ സംഭവം വിവരിക്കുന്നുണ്ട്. കേരളത്തിന്റെ മനസ്സാക്ഷിയെ ശക്തിയായി പിടിച്ചു കുലുക്കിയ ഒരു സംഭവമായിരുന്നു സഖാവ് വർഗീസിന്റെ വധമെന്നും തൃശ്ശിലേരി– തിരുനെല്ലി സംഭവങ്ങളിൽ നടന്ന ക്രൂരതകളെപ്പറ്റി വിലപിച്ചുകൊണ്ടിരുന്നവർപോലും ഭരണഘടന കാത്തുസൂക്ഷിക്കേണ്ടവർ തന്നെ നിസ്സങ്കോചം അത് ലംഘിച്ചുവെന്ന് തുറന്നുകാട്ടി. തങ്ങൾ തന്നെ സൃഷ്ടിക്കുന്ന നിയമങ്ങൾകൊണ്ടുതന്നെ തങ്ങളുടെ എതിരാളികളെ നശിപ്പിക്കുന്നതിനു മടിക്കില്ലെന്നു ഭരണത്തിലിരിക്കുന്നവർത്തന്നെ കാട്ടിത്തന്ന സംഭവമായിരുന്നു അതെന്ന് ആത്മകഥയിൽ വിവരിക്കുന്നു.

ക്യാമ്പിലുണ്ടായിരുന്ന കോൺസ്റ്റബിളായിരുന്ന രാമചന്ദ്രൻ നായർ വർഗീസ് വധവുമായി ബന്ധപ്പെട്ട സംഭവം കോഴിക്കോട്ടു വച്ചു നക്സൽ പ്രവർത്തകനായിരുന്ന ഗ്രോ വാസുവിനോടു പറഞ്ഞതോടെയാണ് സംഭവത്തിന്റെ യഥാർത്ഥ ചിത്രം ലോകത്തിനു ബോധ്യമാകുന്നത്. ഇതിനെ തുടർന്ന് വറുഗീസിന്റെ സഹോദരൻ 1998ൽ സി.ബി.ഐക്ക് പരാതി നൽകിയതോടെ കേസിനു സാഹചര്യമായി.

ഇരുപത്തിയെട്ട് വർഷം മുമ്പ് 1970 ഫെബ്രുവരി 18ന് നക്സൽ വറുഗീസിനെ തിരുനല്ലി ക്ഷേത്രത്തിനടുത്തുള്ള ശിവരാമൻ നായരുടെ വീട്ടിൽ നിന്നും അയാളുടെ അറിവോടെ പിടികൂടുകയും വറുഗീസിനെ വെടിവച്ചു കൊല്ലുവാൻ ഡി.ഐ.ജി. വിജയനും ഡി.വൈ.എസ്.പി ലക്ഷ്മണയും തീരുമാനിച്ചുവെന്നും, അതിൽ വിയോജിച്ച രാമചന്ദ്രൻ നായരെക്കൊണ്ടുതന്നെ ആ കൃത്യം നിർവ്വഹിപ്പിച്ചുവെന്നുമായിരുന്നു ആ വെളിപ്പെടുത്തൽ. ആ കാലഘട്ടത്തിലെ സംഭവങ്ങൾ ആത്മകഥാരൂപേണ രാമചന്ദ്രൻ നായർ കുറിച്ചുവച്ചിരുന്നു. ഏതു ശിക്ഷയും ഏറ്റെടുക്കുവാൻ തയ്യാറാണെന്നു പറഞ്ഞുകൊണ്ടാണ് രാമചന്ദ്രൻനായർ ഹൈക്കോടതിയിൽ സത്യവാങ്മൂലം നൽകിയത്. 2006 നവംബർ 16ന് അദ്ദേഹം മരിക്കുകയുണ്ടായിയെങ്കിലും വർഗീസ് വധത്തിനു തെളിവായി കോടതി പരിഗണിച്ചത് കേസിലെ ഏക ദൃക്സാക്ഷിയായ പൊലീസുകാരൻ അലിയാർ കുഞ്ഞു മുഹമ്മദ് ഹനീഫയുടെ മൊഴിയായിരുന്നു. ഏതു കുറ്റവാളിയെയും വിചാരണയ്ക്ക് കോടതിയിൽ ഹാജരാക്കാൻ ബാധ്യതയുള്ളവർ തന്നെ അതു ലംഘിച്ചുവെന്ന കുറ്റത്തിന് മുൻ ഡി.ജി.പി. ലക്ഷ്മണ കുറ്റക്കാരനാണെന്ന് സി.ബി.ഐ.കോടതി വിധിച്ചു. ഡി.ഐ.ജി. വിജയനെ വെറുതെ വിടുകയും ചെയ്തു.

ഡിസംബർ 5 മലങ്കര വറുഗീസിന്റെ രക്തസാക്ഷിത്വ ദിനമാണ്. 2002ൽ പെരുമ്പാവൂർ നടുറോഡിൽ വച്ച് ദാരുണമായാണ് മലങ്കര വറുഗീസ് കൊല ചെയ്യപ്പെട്ടത്. കേസ് അന്വേഷണം ആരംഭിച്ച പെരുമ്പാവൂർ പോലീസ് ഇരുപതുപേരെ അറസ്റ്റു ചെയ്തുവെങ്കിലും അന്വേഷണ ഉദ്യോഗസ്ഥനെ അതിന്റെ പേരിൽ മാറ്റുകയുണ്ടായി. ലോക്കൽ പോലീസിന്റെ അപാകതകൾ ചൂണ്ടിക്കാട്ടി മലങ്കര വർഗീസിന്റെ ഭാര്യ മറിയാമ്മ സമർപ്പിച്ച ഹർജിയെ തുടർന്ന് അന്വേഷണം ക്രൈംബ്രാഞ്ച് ഏറ്റെടുത്തു. വാടക കൊലയാളികളെ വഴികാട്ടി സഹായിച്ച അല്ലപ്ര പാറപ്പുറം സജിൻ, ഐമുറി കാരിപ്ര വർഗീസ് എന്നിവരെ പിടികൂടി അവരിൽ കേസ് ചുമത്തുവാനുള്ള ശ്രമമാണ് പിന്നീട് നടന്നത്. ഒരു പ്രതിയെക്കൂടി അറസ്റ്റു ചെയ്ത് കുറ്റപത്രം സമർപ്പിക്കാൻ ഒരുക്കങ്ങൾ നടക്കുന്നതിനിടെ ക്രൈംബ്രാഞ്ച് ഡിറ്റക്ടീവ് ഇൻസ്പെക്ടർ സ്ഥലം മാറ്റപ്പെട്ടു. അന്വേഷണത്തെ ഇത് ബാധിക്കുമെന്ന് ചൂണ്ടിക്കാട്ടി മറിയാമ്മ വീണ്ടും ഹൈക്കോടതിയെ സമീപിച്ചു. അതോടെ കേസ് സി.ബി.ഐയ്ക്ക് കൈമാറി. അന്വേഷണം ഫാ.വർഗീസ് തെക്കേക്കരയെ കേന്ദ്രീകരിച്ചു. ഒന്നാം പ്രതിയാക്കി കുറ്റപത്രം സമർപ്പിച്ചു വിചാരണ നടന്നുവരുന്നു. നിരപരാധിത്വം തെളിയിക്കുന്നതുവരെ യാക്കോബായ സഭയുടെ അങ്കമാലി ഭദ്രാസന ഓഫീസിന്റെ ചുമതലകളിൽ നിന്നും അദ്ദേഹത്തെ മാറ്റിനിർത്തുകയുണ്ടായി. ഫാ.തെക്കേക്കരയുടെ പങ്കിനെക്കുറിച്ച് ബഹുമാനപ്പെട്ട കോടതിയാണ് വിധിക്കേണ്ടത്. വിധി എന്തുതന്നെയായിരുന്നാലും അതംഗീകരിക്കാൻ ജൂഡീഷ്യറിയെ മാനിക്കുന്ന സഭയ്ക്കും സഭാമക്കൾക്കും കഴിയും. എന്നാൽ അന്വേഷണപരിധി ഫാ.തേക്കേക്കരയിൽ മാത്രം വരെയുള്ളുവോ എന്ന കാര്യത്തിൽ സഭാംഗങ്ങൾക്ക് ഉത്കണ്ഠയുണ്ട്. ഒരു വൈദികന്റെ പ്രേരണ മാത്രമാണോ ഈ അറുംകൊലയ്ക്കു പിന്നിലുള്ളത്. നക്സൽ വറുഗീസിൽനിന്നും മലങ്കര വറുഗീസിലേക്കുള്ള ദൂരമെന്നത് രാമചന്ദ്രൻ നായരെപ്പോലെയുള്ള ഒരാളുടെ വെളിപ്പെടുത്തൽ മാത്രമാണ്. രക്തം ജീവനാണ്. ആ ജീവൻ ദൈവത്തിന്റെ മുന്നിൽ നിലവിളിക്കുന്നുവെന്നതാണ് സത്യവേദപുസ്തകം നൽകുന്ന പ്രത്യാശ. ബഹുമാനപ്പെട്ട കോടതിയുടെ വിധി എന്തുതന്നെയായിരുന്നാലും സത്യമൊരിക്കൽ വെളിപ്പെടാതിരിക്കില്ല. അതിനായി മറ്റൊരു രാമചന്ദ്രനായരെയും ഗ്രോ വാസുവിനെയുമാണ് മലങ്കരസഭാമക്കൾ കാത്തിരിക്കുന്നത്.

**പ്രഭാഷണം**

# തോമാ മാർ ദീവന്നാസ്യോസ് മലങ്കരയുടെ വടവൃക്ഷം

**ഡോ.സഖറിയ മാർ അപ്രേം -അടൂർ- കടമ്പനാട് ഭദ്രാസനം**



**എ**ന്റെ ഗുരുവും പിതാവും, ഞാൻ ഈ നിലയിൽ ആയിത്തീർന്നതിന് എല്ലാ രീതികളിലും, ബാല്യകാലം മുതൽ എന്നെ കൈപിടിച്ച് ഈ സ്ഥാനം വരെ എന്നെ കൊണ്ടുവന്ന എന്റെ പരിശുദ്ധ ബാവാ തിരുമേനിയുടെ സാന്നിധ്യത്തിൽ മേൽപ്പട്ടസ്ഥാനം സ്വീകരിച്ചതിനുശേഷം പ.ബാവാതിരുമേനിയുടെ ഇടവകപള്ളിയിൽ വിശുദ്ധ ബലി അർപ്പിക്കുന്നതിന് അവസരം ലഭിച്ചു. ഈ പിതാവ് ആരെയാണോ തന്റെ ഗുരുവും പിതാവും മാർഗ്ഗദർശിയുമായി എന്നും കാണുന്നത് ആ പിതാവിന്റെ, തോമാ മാർ ദീവന്നാസ്യോസ് തിരുമേനിയുടെ അനുസ്മരണം അദ്ദേഹത്തിന്റെ മാതൃ ഇടവക അനുസ്മരിക്കുന്ന ദിനവും കൂടിയാണ് ഇന്ന്. ഈ രണ്ട് വിശേഷണങ്ങൾ കൊണ്ട് എന്റെ വാക്കുകൾക്ക് അല്പം സ്വാർത്ഥതയുണ്ടായേക്കാം.

എന്റെ ഗുരുവിന്റെ ഗുരുവായ മഹാഗുരുവിനെ അനുസ്മരിക്കുവാനുള്ള ദിനത്തിൽ ബലി അർപ്പിക്കുവാനായിട്ട് ഭാഗ്യം ലഭിച്ചിരിക്കുന്നു. എന്നാൽ പരിശുദ്ധ സഭ ഈ ദിവസത്തിന് നൽകുന്ന പ്രാധാന്യം കർത്താവിന്റെ മുന്നോടിയായിട്ട് അയയ്ക്കപ്പെട്ട യോഹന്നാൻ സ്ഥാപകന്റെ ജനനം കൂടിയാണ് ഇന്ന്. ശിശുദിനമായി സഭ ഇന്ന് ആചരിക്കുകയാണ്. നമ്മുടെ ദേവാലയങ്ങളിൽ ഇന്ന് കുഞ്ഞുങ്ങളെക്കൊണ്ട് വചനശുശ്രൂഷ നിർവ്വഹിക്കണം എന്നൊക്കെയുള്ള നിർദ്ദേശങ്ങൾ സഭാനേതൃത്വത്തിൽ നിന്നും നൽകിയിട്ടുണ്ടെങ്കിലും ഈ ദിവസത്തിന്റെ ഇടവകയുടെ പ്രത്യേകത കണക്കിലെടുത്തുകൊണ്ടാണ് ഈ ശുശ്രൂഷ ഞാൻ തന്നെ ഇവിടെ നിർവ്വഹിക്കുന്നത്.

യോഹന്നാനെക്കുറിച്ച് എഴുതിയിരിക്കുന്നു അവന്റെ ജനനത്തിൽ അനേകം ആളുകൾ സന്തോഷിക്കുന്നു. ശിശുക്കളെ ശരിയായി വളർത്തുന്നതിനുള്ള ഏറ്റവും നല്ല ചിന്ത ഇതുതന്നെയാണ്. യോഹന്നാന്റെ ജനനത്തെ തിരിച്ചറിഞ്ഞുകൊണ്ട് പിതാവായ സഖറിയ സർവ്വശക്തനായ ദൈവത്തെ വാഴ്ത്തുകയാണ്.

സഹോദരങ്ങളെ, നമുക്ക് നൽകിയിരിക്കുന്ന വലിയ നിധികളാണ് നമ്മുടെ കുഞ്ഞുങ്ങൾ. മഹത്വവും കിരീടവുമാണ് കുഞ്ഞുങ്ങൾ. അവരുടെ ജനനത്തിൽ അവരുടെ വളർച്ചയിൽ സന്തോഷിക്കുവാൻ നമുക്കുതന്നെയല്ല, സമൂഹത്തിന് ആകമാനം സന്തോഷിക്കുവാനായിട്ടുള്ള സന്ദർഭമായി ഇതിനെ കാണണം. കുറെ വർഷങ്ങൾക്കുമുമ്പ് പുതിയകാവ് സെന്റ് മേരീസ് ഇടവകയിൽ ജനിച്ച് പിന്നീട് പത്തനാപുരത്തേക്ക് നടത്തപ്പെട്ട് അനേകം ആളുകൾക്ക് ആശ്രയം ഏകിയ വടവൃക്ഷമായിരുന്നു തോമാ മാർ ദീവന്നാസ്യോസ് പിതാവ്. അദ്ദേഹത്തെക്കുറിച്ച് ഒരുവാക്കിൽ പറയാമെങ്കിൽ അതിനുള്ള ഏറ്റവും നല്ല പദം മഹാവൃക്ഷം തന്നെയായിരുന്നു എന്നുള്ളതാണ്. ഈ ദേശത്തിന്, ഈ ഇടവകയ്ക്ക്, സന്തോഷിക്കുവാൻ ഏറെയുണ്ട്. മലങ്കരയുടെ വലിയ കാതോലിക്ക ബാവാ ഈ ഇടവകയുടെ അരുമ സന്താനമാണ്. മലങ്കര കണ്ട വടവൃക്ഷമായ തോമാ മാർ ദീവന്നാസ്യോസ് തിരുമേനി ഈ ഇടവകയിലെ വ്യക്തിയാണ്. അനേകം പുരോഹിത സ്ഥാനികളെ ഈ ഇടവകയ്ക്ക് പരിശുദ്ധ സഭയ്ക്കായി ഒരുക്കുവാനുള്ള ഭാഗ്യം കിട്ടിയിരിക്കുന്നു. യു.കെ. ഭദ്രാസനാധിപനായ തിമോത്തിയോസ് തിരുമേനിയും ഈ ഇടവകയുടെ സന്തതിയാണ്. കൂടാതെ മലങ്കരസഭയുടെ ശ്രദ്ധേയരായ അനേകം അത്മായശ്രേഷ്ഠരെ വളർത്തിയെടുക്കുവാൻ ഈ ഇടവകയ്ക്ക് കഴിഞ്ഞിട്ടുണ്ട്. യഥാർത്ഥത്തിൽ ഇവിടുത്തെ യുവതലമുറയ്ക്കോ ഇവിടുത്തെ കുഞ്ഞുങ്ങൾക്കോ മാതൃകയായിട്ട് മറ്റെങ്ങും പോകേണ്ടതില്ല. ഉത്തമമാതൃകകൾ ഈ ദേവാലയത്തിൽ ഉണ്ടെന്നുള്ളത് അഹങ്കരിക്കുവാനായിട്ടല്ല, സഖറിയാ പറഞ്ഞതുപോലെ യിസ്രായേലിന്റെ ദൈവമായ കർത്താവ് വാഴ്ത്തപ്പെട്ടവൻ എന്ന് ദൈവത്തെ സ്തുതിക്കുകയാണ് ചെയ്യേണ്ടത്.

പ്രിയമുള്ളവരെ, തോമാ മാർ ദീവന്നാസ്യോസ് തിരുമേനി വടവൃക്ഷമായിരുന്നുവെന്ന് ഞാൻ പറഞ്ഞുകഴിഞ്ഞു. അനേകം സവിശേഷതകൾ അദ്ദേഹത്തെക്കുറിച്ചു വർണ്ണിക്കുവാനായിട്ടുണ്ട്. വിദ്യാർത്ഥിയായിരുന്ന കാലം തുടങ്ങി തോമാ മാർ ദീവന്നാസ്യോസ് എന്ന് കേൾക്കാൻ തുടങ്ങിയത് വലിയ ബാവായിൽനിന്നാണ്. ബാല്യകാലത്തെക്കുറിച്ചും താബോർ ദയറായെക്കുറിച്ചും എപ്പോഴും വർണ്ണിക്കുന്ന ഈ പിതാവിൽനിന്നാണ് ആ വാക്ക് ഞാൻ കേൾക്കുന്നത്. പിന്നീട് വൈദിക വിദ്യാർത്ഥിയായിരുന്ന കാലത്ത് പഠിച്ച, പരിശീലിച്ച സന്ദർഭങ്ങളിൽ ഈ പിതാവിന്റെ ശ്രേഷ്ഠത തിരിച്ചറിയുവാനായി സാധിച്ചിട്ടുണ്ട്. അതുകൊണ്ടുകൂടിയാണ് അദ്ദേഹം ഒരു മഹാവൃക്ഷം എന്നു പറയുവാനായിട്ട് ഞാൻ ആഗ്രഹിച്ചത്.

എന്താണ് ആ വടവൃക്ഷത്തിന്റെ പ്രത്യേകത. സാധാരഗതിയിൽ കൊടുങ്കാറ്റടിച്ചാലും ഇളകാത്തതാണ്. അതിന്റെ ചില്ലകൾ ഉലയുവാനായിട്ട് സാധ്യതയുണ്ടെങ്കിലും അതിനെ മറിച്ചിടുവാനായിട്ട് കൊടുംകാറ്റിന് സാധിക്കുകയില്ല. എന്തുകൊണ്ടാണെന്നു ചോദിച്ചാൽ അതിനുത്തരം കിടക്കുന്നത് നമ്മുടെ ആരാധനയിലാണ്. വൈദികർക്കായി പ്രാർത്ഥിക്കുവാൻ സഭ ക്രമീകരിച്ചിരിക്കുന്ന പ്രാർത്ഥനയുടെ ഒരു ഭാഗത്ത് എഴുതിയിട്ടുണ്ട് വിശുദ്ധരെക്കുറിച്ച്, ശ്രേഷ്ഠരായ വ്യക്തികളെക്കുറിച്ച്. അവർ തരുക്കളാണെന്നു അവിടെ പറയുന്നുണ്ട്. വേരുകൾ ഈ ധരയിലും ശിഖരങ്ങൾ ആകാശത്തിലുമാണ്. മഹാനായ രവീന്ദ്രനാഥ ടാഗോർ അദ്ദേഹത്തിന്റെ ഗീതാഞ്ജലിയിൽ ഇതുതന്നെ പറയുന്നുണ്ട്. സ്വാതന്ത്ര്യത്തെക്കുറിച്ചാണ് പറയുന്നതെങ്കിലും അത് ഇതിനോടു ചേർത്ത് ചിന്തിക്കുവാനായിട്ട് സാധിക്കുന്ന സത്യമാണ്. ഒരു വൃക്ഷത്തിന്റെ സ്വാതന്ത്ര്യം മണ്ണിൽ നിന്നുള്ള മോചനം അല്ല. മണ്ണിലേക്ക് ആഴത്തിലാഴത്തിൽ വേരുകൾ അയച്ചുകൊണ്ട് എത്രയും ആഴങ്ങളിലേക്കും ശിഖരങ്ങൾ എത്രയും ഉയരങ്ങളിലേക്കും വളർത്തുവാനായിട്ട് കഴിയുന്നുവോ അതാണ് സ്വാതന്ത്ര്യം. ഈ സ്വാതന്ത്ര്യമാണ് തോമാ മാർ ദീവന്നാസ്യോസ് തിരുമേനി അനുഭവിച്ചത്. ആ സ്വാതന്ത്ര്യത്തിലൂടെയാണ് അദ്ദേഹം പരിശുദ്ധ സഭയെ നോക്കിക്കണ്ടത്. വടവൃക്ഷങ്ങൾക്ക് വേറെ പ്രത്യേകതകളുമുണ്ട്. ആയിരമായിരം പറവകൾക്ക് കൂടു കൂട്ടുവാൻ അതിന്റെ ശിഖരങ്ങൾ ഇടം നൽകുന്നുവെന്നുള്ളതാണ്. ദേശാടനം ചെയ്യുന്ന പറവകളാണെങ്കിലും സാധാരണ പറവകളാണെങ്കിലും കൂടു കൂട്ടുവാനായിട്ട് ഈ വടവൃക്ഷങ്ങളുടെ ശിഖരമാണ് സഹായകമായി

രിക്കുന്നത്. തോമാ മാർ ദീവന്നാസ്യോസ് എന്ന വടവൃക്ഷം എത്ര പേർക്കാണ് കൂടു കൂട്ടുവാൻ ഇടം നൽകിയത്. തന്റെ ശിഷ്യഗണങ്ങളെ ആകാശത്തോളം വളരുവാൻ അദ്ദേഹം അനുവദിച്ചിരുന്നു. പത്തനാപുരത്തായിരുന്നു കൂടുതൽ സമയവും കേന്ദ്രീകരിച്ചിരുന്നതെങ്കിലും സഭയുടെ തെക്കും വടക്കും എന്നുള്ള വ്യത്യാസം കൂടാതെ എവിടെയാണോ തന്റെ നേതൃത്വം വേണ്ടത്, എവിടെയാണോ തന്റെ ശുശ്രൂഷ വേണ്ടിയിരിക്കുന്നത് അവിടെയൊക്കെ വേഗത്തിൽ അദ്ദേഹം ഓടിയെത്തുവാനായിട്ട് ശ്രദ്ധിച്ചിരുന്നു. സഭയുടെ സമസ്തമേഖലകളിൽ, കക്ഷിവഴക്കുമൂലം പ്രയാസപ്പെട്ട അനവധി സന്ദർഭത്തിൽ അന്നത്തെ പരിശുദ്ധ വലിയ ബാവ ഈ പിതാവിനെയാണ് അവിടെയൊക്കെ അയച്ചിരുന്നത്. കാരണം അദ്ദേഹം ഒരു വൃക്ഷം തന്നെയായിരുന്നു. അദ്ദേഹത്തിന്റെ വേരുകൾ പത്തനാപുരത്താണ് ആഴത്തിൽ വേരിറങ്ങിയതെങ്കിലും ശാഖകൾ വളർന്നു പന്തലിച്ച് അനേകം ആളുകൾക്ക് ആശ്രയം ഏകുകയുണ്ടായി. എത്രയെത്ര ആളുകളെ സന്ന്യസ്തരായി സഭയിലേക്ക് ആകർഷിക്കുവാനായിട്ട് കഴിഞ്ഞു. അനേകം വിദ്യാഭ്യാസ സ്ഥാപനങ്ങൾ സ്ഥാപിച്ചു. അതുവഴി എത്രയെത്ര ആളുകളാണ് തങ്ങളുടെ അഹോവൃത്തി കണ്ടെത്തിയിരിക്കുന്നത്. അനേകം ആകാശപറവകൾക്ക് കൂടു കൂട്ടുവാൻ തന്റെ ശാഖകളെ അദ്ദേഹം നൽകി.

രണ്ടാമതായി, ഈ മഹാവൃക്ഷത്തിൽ കാണുന്ന പ്രത്യേകത, സാധാരണ വൃക്ഷങ്ങളുടെ ചുവട്ടിൽ വളരുന്ന ചെറിയ സസ്യങ്ങൾ അധികം വളരുകയില്ല. അഥവാ വളർന്നാലും വെളിച്ചത്തിന്റെ കുറവുകൊണ്ട് നേരെ നിൽക്കുവാൻ കഴിയാതെ, വേണ്ടത്ര സൗരോർജ്ജം ലഭിക്കാത്തതുകൊണ്ട് വളരില്ല. ഈ മഹാവൃക്ഷം അങ്ങനെയായിരുന്നില്ല. തന്റെ നിഴലിലായിരുന്നില്ല താൻ എടുത്തു വളർത്തിയ, കൂടെ കൊണ്ടുപോയ ആളുകളെ ചേർത്തുനിർത്തിയത്. താൻ വിളിച്ചവരെ, താൻ വേർതിരിച്ചവരെ തന്റെ ശിഖരങ്ങളിൽ കയറ്റിയിരുത്തി. തന്റെ ഇലകളെക്കാൾ കൂടുതൽ, തന്റെ തലയേക്കാൾ കൂടുതൽ ഉയരുവാനായിട്ടുള്ള സാധ്യത അവർക്കായി തെളിയിച്ചുകൊടുത്തു. അതിനുള്ള ഉത്തമ ഉദാഹരണമാണ് ഇന്നിവിടെ ഉപവിഷ്ടനായിരിക്കുന്ന പരിശുദ്ധ വലിയ ബാവാ തിരുമേനി. അദ്ദേഹം തോമാ മാർ ദീവന്നാസ്യോസിന്റെ തണലിലാണ് തുടങ്ങിയതെങ്കിലും ആ പിതാവ് തന്റെ മുൻഗാമിയെ തന്നേക്കാൾ എത്രയോ ശ്രേഷ്ഠനായി കരുതി. സഭയിലെ മേല്പട്ടക്കാരനായിട്ടാണ് അന്ത്യംവരെയും കഴിഞ്ഞതെങ്കിലും തന്റെ വാത്സല്യ ശിഷ്യനെ തന്നേക്കാൾ എത്രയോ അധികമായി സഭയിലെ മഹാനായ കാതോലിക്ക എന്ന സ്ഥാനത്തേക്ക് ഉയർത്തുവാൻ തക്കവണ്ണം ഈ പിതാവിനെ അദ്ദേഹം എടുത്ത് വളർത്തിയത് തന്റെ തണലിൽ, താഴെയായിരുന്നില്ല. കൗമാരകാലം തുടങ്ങി തന്റെ തോളിലാണ് വഹിച്ചത്. തന്നേക്കാൾ കൂടുതലായി കാണുവാനായിട്ട് ശിഖരങ്ങളുടെ ഉയരങ്ങളിൽ വയ്ക്കുവാനായിട്ടുള്ള മഹാമനസ്കത അദ്ദേഹത്തിനുണ്ടായി. ഇന്ന് അനേകം നേതാക്കൾക്കും ഇല്ലാത്തതും ഇതു തന്നെയാണ്. തന്നേക്കാൾ താഴെയായിരിക്കണം എന്ന ചിന്തയാണ് സാധാരണ നേതാക്കന്മാർക്കുള്ളത്. ഇതിൽനിന്നും എത്രയോ വ്യത്യസ്തനാണ് മഹാനായ തോമാ മാർ ദീവന്നാസ്യോസ് തിരുമേനി. അതുകൊണ്ടാണ് അദ്ദേഹം ഒരു മഹാവൃക്ഷമാണെന്നു ഞാൻ പറഞ്ഞത്. മഹാവൃക്ഷത്തിന്റെ വേരുകൾ വളരെ ആഴത്തിലായിരുന്നതിനാൽ ആർക്കും അദ്ദേഹത്തെ ഇളക്കുവാനായിട്ട് കഴിഞ്ഞില്ല. ഇതേ നാട്ടിൽനിന്നുമാണ്, ഇതേ ഇടവകയിൽനിന്നുമാണ് സഭയ്ക്ക് വിള്ളലുണ്ടാക്കിയതും. സഭാഗാത്രത്തെ വേദനിപ്പിച്ച ബഥനിയുടെ ഈവാനിയോസ് തിരുമേനിയും ഇവിടെനിന്നുമാണുണ്ടായത്. കാലത്തിന്റെ കുത്തൊഴുക്കിൽ മാതൃദേവാലയമെന്ന അമ്മ നൽകിയ മുലപ്പാലിലെ ചൂട് നഷ്ടപ്പെടുത്തിയെങ്കിൽ അങ്ങനെയുള്ള വ്യാമോഹങ്ങളിലോ, അങ്ങനെയുള്ള കൊടുംകാറ്റിലോ ഇളക്കുവാൻ സാധ്യമല്ലാത്ത നിലയിൽ വേരുകളെ വളരെയേറെ ആഴത്തിൽ പായിക്കുവാനായിട്ട് തോമാ മാർ ദീവന്നാസ്യോസ് പിതാവിന് കഴിഞ്ഞു. ആ പിതാവിന്റെ പ്രത്യേക ഓർമ്മ ഈ ഇടവക ആഘോഷിക്കുന്ന ദിവസമാണ്. ഈ തലമുറയ്ക്ക്, വരും കാലങ്ങളിലും അഭിമാനിക്കുവാനായിട്ടുണ്ട്. എത്രയോ വ്യക്തികളെ സഭയ്ക്ക് ആവശ്യമായി നാനാ ദിക്കിലേക്കും അയച്ചു. അദ്ദേഹത്തിന്റെ ഓർമ്മയ്ക്കു മുന്നിൽ എല്ലാ ആദരാഞ്ജലികളും അർപ്പിക്കുകയാണ്. ആ പിതാവിന്റെ മധ്യസ്ഥത തേടുകയാണ്. സഭയിലെ ഒരു ശുശ്രൂഷകനായിട്ട്, അദ്ദേഹത്തിന്റെ ശിഷ്യനായ അതിശ്രേഷ്ഠാചാര്യനിൽനിന്ന് മദ്ബഹായിലെ ശുശ്രൂഷകൻ എന്ന നിലയിൽ തുടങ്ങി ശെമ്മാശനായും വൈദികനായും റമ്പാനായും മേല്പട്ടക്കാരൻ എന്നിങ്ങനെയുള്ള പൗരോഹിത്യത്തിന്റെ എല്ലാ സ്ഥാനങ്ങളും ലഭിക്കുവാനായിട്ടു മഹാഭാഗ്യം ഈ പിതാവിൽനിന്നും ലഭിച്ചു. ദൈവത്തിന്റെ വരദാനമെന്നാണ് വിശേഷിപ്പിക്കേണ്ടത്. പ.വലിയ ബാവാതിരുമേനിയുടെ ഗുരുവിനെ ആദരിക്കുവാനുള്ള അവസരം ലഭിച്ചതിൽ ദൈവത്തെ സ്തുതിക്കുന്നു.




# ഒരു മഹർഷി സംസാരിക്കുന്നു

**പ.ബസേലിയോസ് മാർത്തോമ്മാ ദിദിമൊസ് പ്രഥമൻ വലിയ ബാവായുടെ തിരഞ്ഞെടുത്ത രചനകൾ**

മൗണ്ട് താബോർ പബ്ലിക്കേഷൻസ്, പത്തനാപുരം

വില: 100 രൂപ

*പ.ബസേലിയോസ് മാർത്തോമ്മാ ദിദിമൊസ് പ്രഥമൻ വലിയ ബാവായുടെ തിരഞ്ഞെടുത്ത രചനകളുടെയും കല്പനകളുടെയും സമാഹാരം. ദീർഘവീക്ഷണമുള്ള ഒരു ആചാര്യന്റെ മനോഭാവത്തെ വെളിപ്പെടുത്തുന്ന കൃതി.*

*ആധുനിക സഭാചരിത്രത്തിലെ ആത്മീയ നവോത്ഥാന നായകൻ എന്നുള്ള നിലയിൽ പ.ബാവായെ പോൾ മണലിൽ വിലയിരുത്തുന്നു.*

*ഡോ.യാക്കോബ് മാർ ഐറേനിയസ് മെത്രാപ്പോലീത്തായുടെ അവതാരിക.*

**ത്യാ**ഗം ശീലമായവർക്ക് പരിത്യാഗം പുതുമയല്ല. ത്യാഗം സ്ഥാനമാനങ്ങൾക്കുമാത്രമല്ല, അതിന്റെ പരമകോടിയിൽ, ഇച്ഛകളും വാക്കുകളും എല്ലാം ത്യജിക്കപ്പെടും. സ്ഥിതപ്രജ്ഞർ ഈ ഗണത്തിൽപ്പെടുന്നവരാണ്. അധികാര–ആദരവുകളുടെ പീഠം കയറുമ്പോൾ അവർക്ക് ഗർവ്വുണ്ടാവില്ല. ചെങ്കോൽ ഉപേക്ഷിക്കുമ്പോൾ നഷ്ടബോധവുമില്ല. എക്കാലത്തും ഇത്തരം യോഗികൾ തുലോം കുറഞ്ഞിരിക്കും. എല്ലാ മമതകളോടും വിട പറയുന്നതാണ് ത്യാഗത്തിന്റെ വഴി. മമത കുറയുമ്പോൾ അത്രകണ്ട് ആന്തരിക സ്വാതന്ത്ര്യം വർദ്ധിക്കും. സ്ഥാനങ്ങളും അധികാരശ്രേണികളും അത്യാകർഷകമായിരിക്കുന്ന സാഹചര്യത്തിൽ ത്യാഗം തന്നെ ത്യജിക്കപ്പെടുന്നതാണ് സ്ഥിതി.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാബാവായുടെ സ്വയനിശ്ചിതമായ സ്ഥാനത്യാഗം ഈ വഴിക്കു ചിന്തിക്കുവാൻ പ്രേരിപ്പിക്കുന്നതാണ്. തൊണ്ണൂറാം വയസ്സിൽ ത്യാഗം ശീലിച്ചു തുടങ്ങിയ ആളല്ല എന്നു ഗ്രഹിക്കുമ്പോഴാണ് അദ്ദേഹത്തിന്റെ പൊരുൾ വെളിവാകുന്നത്. വളരെ ചെറുപ്രായത്തിൽ വീടും നാടും ഉപേക്ഷിച്ച്, സന്ന്യാസാർത്ഥിയായി കാട്ടുപത്തനാപുരത്തെത്തുന്ന രംഗത്താണ് പരിത്യാഗത്തിന്റെ ഉറവ പൊട്ടുന്നത്. ത്യാഗമില്ലാതെ സന്ന്യാസമില്ലല്ലോ. ഏഴു പതിറ്റാണ്ടുകൾക്കപ്പുറം ശീലിച്ചു തുടങ്ങിയ കഠിന പരിത്യാഗം, ആയുസ്സു മുഴുവൻ നീളുന്ന ഒരു തപശ്ചര്യയുടെ അഗാധത്തിലേക്കിറങ്ങുന്നതിന്റെ ചരിത്രമാണ് പിൽക്കാലം. പൂർവ്വാശ്രമത്തിലും




നിഴലുകൾക്കു നീളമേറുന്ന സായാഹ്നത്തിലും ഒരുപോലെ, ഒരു തെളിനീർ പ്രവാഹം പോലെ ഇതേ പരിത്യാഗശീലം കാണുന്നു. നവതിയുടെ ഉജ്ജ്വല പ്രഭാതത്തിൽ പൊടുന്നനെ ഒരു വെളിപാടുപോലെ ഉദിച്ച ചിന്തയല്ല ഈ സ്ഥാനത്യാഗത്തിലെത്തിച്ചത്. തപസ്സിന്റെ പരോല്പന്നമായ ഈ ത്യാഗം നൈസർഗ്ഗികമായ അപൂർവ്വതയാണ് ഈ തലമുറയിൽ. നിർമമതയും മൗനവും വിനയത്തിലൂന്നിയ നിസ്വാർത്ഥതയും അദ്ദേഹത്തിനെന്നും കൂടെപ്പിറപ്പുകളായിരുന്നു. ഉഗ്രപ്രതാപിയും മഹാതേജസ്വിയുമായിരുന്ന മാർ തോമ്മാ ദീവന്നസ്യോസ് എന്ന സഭാപ്രതിഭ. സന്ന്യാസത്തിന്റെ ഉൾക്കാമ്പു തൊട്ടറിഞ്ഞാസ്വദിച്ച പരിത്യാഗിയായിരുന്നു. ഏറ്റവുമധികം മൂല്യമുള്ള മുത്തുകൾ തേടുന്ന രത്നവ്യാപാരിയെപ്പോലെ, ഉത്തമരായ സന്ന്യാസാർത്ഥികളെ കണ്ടുപിടിക്കാൻ അദ്ദേഹത്തിന് പ്രത്യേക ഒരു വിരുതു തന്നെയുണ്ടായിരുന്നു. അത്തരമൊരു നിരന്തര അന്വേഷണത്തിലെവിടെയോ ആണ് 'മാവേലി'യുടെ നാമധാരിയായ നാട്ടിൽ നിന്ന് ഭാവിയിൽ മലങ്കരസഭയുടെ പ്രധാന മേലധ്യക്ഷനാവാൻ വിളി ഉണ്ടായിരുന്ന കുഞ്ഞോമ്മാച്ചൻ എന്ന (സി.ടി തോമസ്) മുത്തിനെ മഹാനായ മാർ ദീവന്നാസ്യോസ് കണ്ടെത്തി സ്വന്തം ശേഖരത്തിലാക്കിയത്. ജ്ഞാനചക്ഷുസ്സായിരുന്ന ആ ക്രാന്തദർശി 'കുഞ്ഞോമ്മാച്ച'നെ ചൊല്ലും ചോറും കൊടുത്തും, ആത്മസങ്കീർത്തനങ്ങൾ ഹൃദിസ്ഥമാക്കിച്ചും വളർത്തി. ഏതു ചെടിയായാലും വളർത്തുന്നതുപോലെയാണ് വളർച്ച. സന്ന്യാസത്വത്തിനടുത്ത നിയമാവലികൾ കർശനമായി പാലിക്കുന്നതിലും, മാർ ദീവന്നാസ്യോസ് എന്നും ഒന്നാം നിരക്കാരനായിരുന്നു. പട്ടിണിയുടെയും മൗനത്തിന്റെയും അനുതാപനത്തിന്റെയും അച്ചടക്കത്തിന്റെയും തീച്ചൂളയിലൂടെ കടന്നുപോയ യുവസന്ന്യാസിയായ സി.ടി.തോമസ്, ക്രമശ്ശഃ ഒരു താപസ്സിയായ യതിയുടെ രൂപം പ്രാപിച്ചു വളരുകയായിരുന്നു. ആ വളർച്ച കണ്ട് ആനന്ദിപ്പാൻ ഒരാളുണ്ടായി– മാർ തോമ്മാ ദീവന്നാസ്യോസ് തന്നെ.

അദ്ദേഹം കണ്ട സ്വപ്നങ്ങൾ സാരമുള്ള ദർശനങ്ങളായിരുന്നു. കുഞ്ഞോമ്മാച്ചനിലും, സി.ടി.തോമസച്ചനിലും, റമ്പാച്ചനിലും, തീമോത്തിയോസ് മെത്രാപ്പോലീത്തായിലൂം കൂടെ സജീവമായ ഈ ദർശനസുകൃതം വളർന്നു പടരുന്നത് കണ്ട് അദ്ദേഹം നിർവൃതിയാർന്നു. ആ സ്വപ്നങ്ങൾ വൃഥാവിലായില്ല. അതിന്റെ നേർരൂപമാണ് പരിശുദ്ധ ദിദിമോസ് പ്രഥമൻ ബാവ. പുതിയ പുതിയ സ്ഥാനങ്ങൾ പ്രാപിക്കുമ്പോൾ അദ്ദേഹത്തിന്റെ സ്ഥിരഭാവം നിസ്സംഗതയായിരുന്നു.

മെത്രാൻസ്ഥാനത്തിന്റെ അധികാര– സേവന ചിഹ്നമായ അംശവടി പ്രാപിക്കുമ്പോഴും, പരുമലയിൽ വച്ചു പരമോന്നത പീഠമായ മലങ്കര കാതോലിക്ക സ്ഥാനം പ്രാപിക്കുമ്പോഴും ഭാവം ഒന്നുതന്നെയായിരുന്നു. ശാന്തതയും നിസ്സം

*ശേഷം പത്താം പേജിൽ*

# സ്നേഹബന്ധങ്ങൾ പുനഃസ്ഥാപിക്കുക



**ക്രി**സ്തുവിലുള്ള സ്നേഹത്താൽ പരസ്പരം ബന്ധം നിലനിർത്തുക എന്നത് ഓരോ അംഗത്തിന്റേയും ചുമതലയാണ്. യഥാർത്ഥ കൂട്ടായ്മ സംഘടിപ്പിക്കാനും നിലനിർത്തുവാനും വളർത്തുവാനും കഴിയണമെങ്കിൽ പല കാര്യങ്ങൾ നാം ശ്രദ്ധിക്കേണ്ടതുണ്ട്. നമ്മുടെ വികാരവിചാരങ്ങൾ സത്യസന്ധമായി പങ്കുവയ്ക്കാനും പരസ്പരം പ്രോത്സാഹിപ്പിക്കാനും പരസ്പരം സഹായിക്കാനും പരസ്പരം ക്ഷമിക്കുവാനും സ്നേഹത്തിൽ സത്യം മാത്രം സംസാരിപ്പാനും സ്വന്തം കുറവുകളെ അംഗീകരിക്കുവാനും വിനയപ്പെടുവാനും മറ്റുള്ളവരുടെ അഭിപ്രായങ്ങളെ ആദരിക്കുവാനും അതിനെ സ്വീകരിക്കാൻ കഴിയാതെ വരുമ്പോൾ മര്യാദയോടെ പ്രതികരിക്കുവാനും പരദൂഷണം പറയാതെ, മറ്റുള്ളവരുടെ രഹസ്യങ്ങൾ വിശ്വസ്തതയോടെ അവരുടെ നന്മയ്ക്കായി മാത്രം കൈകാര്യം ചെയ്യാനും സമൂഹത്തിന് വേണ്ടി ക്രമമായും ചിട്ടയായും പ്രവർത്തിക്കുവാനും നമുക്ക് വ്യക്തികളായി സാധിക്കുമ്പോഴാണ് സമൂഹം -കുടുംബമായാലും, സഭയായാലും സംഘടനകളായാലും- ശരിയായി വളരുകയും ബലപ്പെടുകയും ചെയ്യുകയുള്ളൂ. ഇപ്രകാരം മാതൃകാപരമായ ബന്ധം നിലനിർത്തുന്നതിൽ വിജയിക്കുന്നവർ വളരെ കുറവായതിനാൽ പല സമൂഹങ്ങളും വേർപാടിന്റെ വക്കിൽ എത്തിനില്ക്കുന്നവയാണ്. പരസ്പരം ആശ്രയിച്ചും വിശ്വസിച്ചും സ്നേഹിച്ചും കഴിയാനായി സൃഷ്ടിക്കപ്പെട്ട മനുഷ്യൻ അവനവന്റെ സ്വാർത്ഥലക്ഷ്യവും സുഖവും താല്പര്യങ്ങളും സംരക്ഷിക്കുവാൻ ശ്രമിക്കുന്നിടത്താണ് ഇടർച്ചകളും വിള്ളലുകളും ഉണ്ടാകുന്നത്.

ബന്ധങ്ങളെല്ലാം തന്നെ എത്ര വഷളായാലും വേർപെട്ടുപോയാൽ തന്നെയും യോജിപ്പിക്കുവാൻ കഴിയുന്നത് ക്രിസ്തുവിലുള്ള സ്നേഹത്തിലാണ്. ഈ ഒരു യാഥാർത്ഥ്യം മനസ്സിലാക്കി പ്രയോഗിക്കാൻ വേണ്ടിയാണ് മനുഷ്യർക്ക് ഈ ലോകജീവിതം ദൈവം നൽകിയിരിക്കുന്നത്. എന്തെങ്കിലും പ്രശ്നങ്ങളോ വേർപാടുകളോ സമൂഹത്തിൽ ഉരുത്തിരിയുമ്പോൾ തന്നെ, അവ തിരിച്ചറിഞ്ഞ് ആവശ്യമായ മുൻകരുതലുകളും മേൽനടപടികളും കൈക്കൊള്ളുന്നതിന് ജാഗ്രതയുള്ള വ്യക്തികളായി, ക്രിസ്തുവിന്റെ മനോഭാവത്തോടെ പ്രവർത്തിക്കാൻ സന്നദ്ധരാകുക എന്നതാണ് ദൈവം വിശ്വാസികളായ ഓരോരുത്തരേയും പറ്റി പ്രതീക്ഷിക്കുന്നത്. നിരപ്പിന്റെ ശുശ്രൂഷയാണ് ദൈവം നാം ഓരോരുത്തർക്കുമായി നൽകിയിരിക്കുന്നത്. പുതിയ നിയമത്തിലെ ഉപദേശങ്ങളിൽ ഭൂരിഭാഗവും മറ്റുള്ളവരുമായി എപ്രകാരം നിരപ്പിന്റെ അനുഭവത്തിൽ ജീവിക്കണമെന്നാണ് പഠിപ്പിക്കുന്നത്. "നിങ്ങൾ ഏകമനസ്സും ഏകസ്നേഹവും ഉള്ളവരായി ആത്മാവിൽ ഐക്യം പ്രാപിച്ച് ഏകലക്ഷ്യമുള്ളവരായി എന്റെ സന്തോഷം പൂർണ്ണമാക്കുവിൻ. കലഹത്താലോ ദുരഭിമാനത്താലോ ഒന്നും ചെയ്യാതെ താഴ്മയോടെ ഓരോരുത്തനും മറ്റുള്ളവനെ തന്നേക്കാൾ ശ്രേഷ്ഠൻ എന്ന് കരുതിക്കൊള്ളുവിൻ. ഓരോരുത്തനും സ്വന്ത താല്പര്യങ്ങൾ മാത്രമല്ല മറ്റുള്ളവരുടെ താല്പര്യങ്ങളും നോക്കണം" (ഫിലി. 2:2-4).

പരസ്പരം ചേർന്നു ഏകമനസ്സോടെ ദൈവത്തെ സേവിക്കുവാൻ നമുക്ക് കഴിയുന്നത് ആത്മീയ പക്വതയുടെ ലക്ഷണമായി പൗലൂസ് ശ്ലീഹാ ചൂണ്ടിക്കാണിക്കുന്നു. "സഹിഷ്ണുതയും ആശ്വാസവും നൽകുന്ന ദൈവം, നിങ്ങൾ ക്രിസ്തുയേശുവിന് അനുരൂപരായി പരസ്പരം ഏക ചിന്തയോടെയിരിക്കുവാൻ കൃപ നൽകുമാറാകട്ടെ". നിങ്ങൾ ഐക്യമത്യപ്പെട്ട്, നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ പിതാവായ ദൈവത്തെ ഏകമനസ്സോടും ഏകസ്വരത്തോടും കൂടെ മഹത്വപ്പെടുത്തുവാൻ ഇടയാകേണ്ടതിനു തന്നെ. അതുകൊണ്ട് ദൈവത്തിന്റെ മഹത്വത്തിന്നായി ക്രിസ്തു നിങ്ങളെ കൈക്കൊണ്ടതുപോലെ നിങ്ങളും അന്യോന്യം കൈക്കൊള്ളുവിൻ"(റോമ. 15:5-7). ക്രിസ്തുവിന്റെ ശിഷ്യന്മാരാണ് നാം എന്ന് ലോകത്തിന് കാണിച്ചുകൊടുക്കാനുള്ള ഏകമാർഗ്ഗമായി യേശുക്രിസ്തു ചൂണ്ടിക്കാണിക്കുന്നതു ശ്രദ്ധിക്കുക. "നിങ്ങൾക്ക് പരസ്പരം സ്നേഹമുണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാരാകുന്നു എന്ന് എല്ലാവരും അറിയും" (യോഹ. 13:35). സ്നേഹം അറ്റുപോയ സമൂഹം ക്രിസ്തീയ സാക്ഷ്യത്തിന്നെതിരാണ്.

അതുകൊണ്ടാണ് പരസ്പരം കലഹിക്കുന്ന കൊരിന്ത്യ സഭയിലെ അംഗങ്ങളോട് പൗലൂസ് ശ്ലീഹാ ഇങ്ങനെ പറയുന്നത്: "നിങ്ങൾക്ക് ലജ്ജയ്ക്കായി ഞാൻ ചോദിക്കുന്നു: ഇങ്ങനെ സഹോദരന്മാർക്ക് തമ്മിലുള്ള തർക്കം തീർക്കുവാൻ പ്രാപ്തിയുള്ള ഒരു ജ്ഞാനിയും നിങ്ങളുടെ ഇടയിൽ ഇല്ലയോ? അതിനുപകരം സഹോദരൻ സഹോദരനോട് വ്യവഹരിക്കുന്നു. അതും അവിശ്വാസികളുടെ മുമ്പിൽ! നിങ്ങൾ തമ്മിൽ വ്യവഹാരമുണ്ടാകുന്നതു തന്നെ നിങ്ങളുടെ പരാജയമാകുന്നു. അതിനുപകരം നിങ്ങൾ അന്യായം ഏല്ക്കാത്തതു എന്തുകൊണ്ട്? വഞ്ചന സഹിക്കാത്തത് എന്തുകൊണ്ട്?" (1 കൊരി. 6:5-7). പൗലൂസ് ശ്ലീഹാ വീണ്ടും പറയുന്നു: "സഹോദരന്മാരെ ഭിന്നതകളില്ലാതെ നിങ്ങൾ എല്ലാവരും ഏകമനസ്സോടും ഏക അഭിപ്രായത്തോടും ഒത്തൊരുമിച്ച് വർത്തിക്കണമെന്ന് നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമത്തിൽ ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു (1 കൊരി. 1:10). ദൈവപുത്രൻ എന്ന പദവി അന്വർത്ഥമാകണമെങ്കിൽ നാം സമാധാനം ഉണ്ടാക്കുന്നവരാണെന്ന ബോധ്യം നമ്മെപ്പറ്റി ദൈവത്തിനുണ്ടാകണം. "സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ, അവർ ദൈവത്തിന്റെ പുത്രന്മാർ എന്ന് വിളിക്കപ്പെടും" (മത്താ. 5:9). സമാധാനത്തിൽ വസിച്ചാൽ മാത്രം പോര, സമാധാനത്തെ സ്നേഹിച്ചാൽ മാത്രം പോര, സമാധാനം ഉണ്ടാക്കുന്നവർ തന്നെ ആയാലേ നാം ദൈവത്തിന്റെ മക്കൾ എന്ന സ്ഥാനത്തിന് അർഹരാകുന്നുള്ളൂ. സമാധാനം ഉണ്ടാക്കുക എന്നത് അത്ര എളുപ്പമല്ലാത്തതിനാൽ അധിക പങ്ക് ആളുകളും അതിന് ശ്രമിക്കാറില്ല.

ദൈവഭവനത്തിലെ അംഗമെന്ന നിലയിൽ, ദൈവമക്കൾ

**എന്തെങ്കിലും പ്രശ്നങ്ങളോ വേർപാടുകളോ സമൂഹത്തിൽ ഉരുത്തിരിയുമ്പോൾ തന്നെ, അവ തിരിച്ചറിഞ്ഞ് ആവശ്യമായ മു ൻകരുതലുകളും മേൽനടപടികളും കൈക്കൊള്ളുന്നതിന് ജാഗ്രതയുള്ള വ്യക്തികളായി, ക്രിസ്തുവിന്റെ മനോഭാവത്തോടെ പ്രവർത്തിക്കാൻ സന്നദ്ധരാകുക എന്നതാണ് ദൈവം വിശ്വാസികളായ ഓരോരുത്തരേയും പറ്റി പ്രതീക്ഷിക്കുന്നത്.**

എന്ന പദവിൽ നിന്നുകൊണ്ട് ലോകത്തിൽ സമാധാനം ഉണ്ടാക്കുവാൻ നിയോഗിക്കപ്പെട്ടവരാണ് വിശ്വാസികളായ നാം ഓരോരുത്തരും. സമാധാനം ഉണ്ടാക്കുന്നത് ദൈവാശ്രയത്തോടെ ദൈവം തരുന്ന കഴിവുകളും അവസരങ്ങളും ഉപയോഗിച്ച് നിർവ്വഹിക്കേണ്ട ഒരു "ദൗത്യമാണ്". തർക്കങ്ങളിൽ നിന്നുള്ള ഒളിച്ചോട്ടമല്ല സമാധാനത്തിലേക്കുള്ളമാർഗ്ഗം. പ്രശ്നങ്ങളെ നേരിടാതെ ഒഴിഞ്ഞുമാറുന്നത് ഭീരുത്വമാണ് എന്ന് മാത്രമല്ല. അത് കൂടുതൽ പ്രശ്നങ്ങൾ വരുത്തും. സമൂഹമായി കഴിയുമ്പോൾ ഇടർച്ചകൾ വരേണ്ടത് ആവശ്യം തന്നെയാണ്. യേശുക്രിസ്തു പറഞ്ഞു. "ഞാൻ ഭൂമിയിൽ സമാധാനം വരുത്തുവാൻ വന്നു എന്ന് നിരൂപിക്കരുത്. സമാധാനമല്ല, വാൾ വരുത്തുവാനത്രെ ഞാൻ വന്നത്. മനുഷ്യനെ തന്റെ അപ്പനോടും മകളെ അമ്മയോടും മരുമകളെ അമ്മാവിയമ്മയോടും ഭിന്നിപ്പിക്കുവാനത്രെ ഞാൻ വന്നത്" (മത്താ. 10: 34,35). ദൈവത്തേക്കാൾ കൂ ടുതലായി, മാനുഷിക ബന്ധങ്ങളേയും മൂല്യങ്ങളേയും സ്വീ കരിച്ച് 'സമാധാനമായി' കഴിയുവാൻ യേശു അനുവദിക്കുന്നില്ല. ദൈവഹിതത്തിന്നെതിരായ യാതൊന്നിനോടും അനുരഞ്ജനത്തിൽ കഴിയുന്നതല്ല സമാധാനം. അവയെ എതിർക്കുന്ന 'വിപ്ലവം' ദൈവികസമാധാനത്തിന്റെ പട്ടികയിലാണ് യേശുക്രിസ്തു ഉൾപ്പെടുത്തുന്നത്. അതുകൊണ്ട് ചി ലപ്പോൾ തിന്മക്കെതിരെ, ന ന്മയുടെ പക്ഷം ചേർന്ന് പോ രാടുന്നതും സമാധാന പ്രവ ർത്തനമായി നാം തിരിച്ചറിയണം. ചിലപ്പോൾ പ്രശ്നങ്ങ ൾ ഒഴിഞ്ഞുമാറേണ്ടിവരും, ചിലപ്പോൾ പ്രശ്നങ്ങൾ സൃ ഷ്ടിക്കേണ്ടിവരും, മറ്റു ചിലപ്പോൾ പ്രശ്നങ്ങൾ പരിഹരിക്കേണ്ടിവരും. അതാണ് ദൈവമക്കളുടെ യഥാർത്ഥ ദൗത്യം. "സമാധാനം ഉണ്ടാക്കുക" എന്ന പ്രക്രിയ അത്ര എളുപ്പമല്ലാത്തതിനാൽ പരിശുദ്ധാത്മസഹായം അതിന് വളരെയേറെ ആവശ്യമാണ്.

**സമാധാനവും അനുരഞ്ജനവും സാധിക്കുന്നതെങ്ങിനെ?**

ദൈവം നിരപ്പിന്റെ ശുശ്രൂഷയാണ് ഭരമേല്പിച്ചിരിക്കുന്നത്. യഥാർത്ഥമായ സമാധാനവും ദൈവികമായ അനുരഞ്ജനവും നിരപ്പിന്റെ സന്തോഷവും യാഥാർത്ഥ്യമാക്കുന്നതിനുള്ള ചില സമീപനങ്ങൾ വേദപുസ്തക വെളിച്ചത്തിൽ പരിശോധിക്കാം.

**1. വ്യക്തികളോട് സംസാരിക്കുന്നതിനുമുൻപ് ദൈവത്തോട് സംസാരിക്കുക**

പ്രശ്നം ദൈവമുമ്പാകെ ആദ്യം അവതരിപ്പിക്കുക. ദൈവത്തോട് നിഷ്കളങ്കമായി കാര്യം അവതരിപ്പിക്കുമ്പോൾ ഒന്നുകിൽ ദൈവം തന്നെ പ്രാർത്ഥന മാത്രം വഴി പ്രശ്നപരിഹാരം വരുത്തിയേക്കാം. അല്ലെങ്കിൽ നമ്മുടെ സമീപനം ഏതുവിധത്തിലായിരിക്കണമെന്ന് നമുക്ക് മാർഗ്ഗനിർദ്ദേശം നൽകും. പ്രാർത്ഥന വഴി ലഭിക്കുന്ന ഉൾക്കാഴ്ചകൾ പ്രശ്നങ്ങളുമായി ബന്ധപ്പെട്ട വ്യക്തികൾക്ക് പകർന്നു കൊടുക്കാൻ നമുക്ക് കഴിയും. ആരും സ്വന്ത താല്പര്യത്തിനുവേണ്ടി നിലകൊള്ളുവാൻ ശഠിക്കാതെ ദൈവഹിതത്തിന് കീഴ്പെടുവാൻ ഉപദേശിക്കുകയാണ് സമാധാനത്തിനുള്ള എളുപ്പവഴി.

സാധാരണനിലയിൽ മനുഷ്യരുടെ പൂർത്തീകരിക്കാനാവാത്ത ആശകളും ഒരിക്കലും കിട്ടുകയില്ലെന്ന ഭയവും പ്രശ്നങ്ങൾ സൃഷ്ടിക്കാൻ മനുഷ്യനെ പ്രേരിപ്പിക്കാറുണ്ട്. ദൈവത്തിനു മാത്രമെ നമ്മുടെ യഥാർത്ഥ ആവശ്യങ്ങൾ അറിഞ്ഞ് അവ തക്കസമയത്ത് വേണ്ടവിധം നൽകാൻ കഴിയുകയുള്ളൂ എന്ന കാര്യം വിശ്വാസികളിൽ ഉറപ്പിക്കുക എന്നത് അനുരഞ്ജനത്തിന്റെ ഒരു പ്രധാന വശം തന്നെയാണ്. യാക്കോബ് ശ്ലീഹാ പറയുന്നത് ശ്രദ്ധിക്കുക: "നിങ്ങളിൽ ശണ്ഠകളും കലഹങ്ങളും എവിടെ നിന്ന്? നിങ്ങളുടെ അവയവങ്ങളിൽ പോരാടുന്ന മോഹങ്ങളിൽ നിന്നല്ലയോ? .... നിങ്ങൾ യാചിക്കുന്നു എങ്കിലും ലഭിക്കുന്നത് നിങ്ങളുടെ സുഖഭോഗങ്ങളിൽ ചെലവിടണം എന്ന ദുരുദ്ദേശത്തോടെ യാചിക്കുന്നതുകൊണ്ടു ഒന്നും ലഭിക്കുന്നില്ല" (യാക്കോ. 4:1-3). നമ്മുടെ പ്രശ്നങ്ങളുടെ ഉറവിടം നമ്മുടെ ലോകസ്നേഹവും ലോകമോഹങ്ങളുമാണ്. അവയെ വിട്ട് ദൈവഹിതത്തിന്നായും ആലോചനയ്ക്കായും ദൈവത്തിങ്കലേക്ക് ചെവിതിരിക്കുകയാണ് പ്രശ്ന പരിഹാരത്തിനും, സമാധാനപാലനത്തിനും ഇടയാക്കുന്ന ഒന്നാമത്തെ കാര്യം. (തുടരും)

**യാത്ര**

**13**



# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ





**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

**ഞാ**യറാഴ്ച ഏഴര മണിക്കു സകല കർമ്മങ്ങളും കഴിഞ്ഞു. പട്ടാഭിഷേക സമയം നല്ല ഇടയൻ ആടുകൾക്കു വേണ്ടി തന്റെ ജീവനെ കൊടുക്കും എന്ന വാക്യത്തെക്കുറിച്ച് ഒരു പ്രസംഗം പാത്രിയർക്കീസ് ബാവായും മൂന്നു പറപൊടി എടുത്തു അതിൽ ഒളിച്ചുവെച്ച ഹമ്മീറായ്ക്കു സ്വർഗ്ഗ രാജ്യം സദൃശ്യമാകുന്നു എന്നുള്ള വാക്യത്തെക്കുറിച്ച് അർമ്മേനിയാ മെത്രാനും പ്രസംഗിച്ചു. ഇതിനുശേഷം എല്ലാവരും പ്രത്യേകം ഒരുക്കിയിരുന്ന ഒരു മുറിയിൽ കൂടി. ആദ്യമേതന്നെ, നാം അന്ത്യോഖ്യാ സിംഹാസനവും മലങ്കര സഭയും തമ്മിലുള്ള ദൃഢ സംബന്ധത്തെയും മലങ്കര സഭയെ രക്ഷിക്കുന്നതിന് അന്ത്യോഖ്യായിലെ ബാവാമാർ സഹിച്ചിട്ടുള്ള കഷ്ടപ്പാടുകളെയും ബലഹീനമായ നമ്മെ ദുർലഭവും മഹത്തും ഭാരവാഹിത്വമുള്ളതുമായ ഈ സ്ഥാനത്തിൽ ഉയർത്തിയതിന് നമുക്കും മലങ്കര സഭയ്ക്കും മാതൃസഭയുടെ നേരെയുള്ള കൃതജ്ഞതയെയും കുറിച്ച് സുറിയാനിയിൽ അല്പം പ്രസംഗിച്ചു. ഇതിന് ബാവാ ചുരുക്കത്തിൽ ഒരു മറുപടി കൽപ്പിക്കുകയും എല്ലാവരേയും അനുഗ്രഹിക്കുകയും ചെയ്തു. ഇതിന്റെ ശേഷം കേമമായ സദ്യയുണ്ടായി.

ആമീദ് പട്ടണത്തിന് ഇപ്പോൾ പ്രബലപ്പെട്ടിരിക്കുന്ന പേര് ഡയർബെക്കർ എന്നാണ്. ദയറാ ബുക്കറാ എന്നു സുറിയാനിപ്പേരിന്റെ അറബി രൂപാന്തരമാണ്. ഇതിന്റെ അർത്ഥം, ഒന്നാമത്തെ ദയറാ എന്നാണ്. ഒരു ദയറായിൽ നിന്ന് ഈ പട്ടണത്തിന് ഈ പേരു സിദ്ധിക്കണമെങ്കിൽ ആ ദയറാ എത്ര യോഗ്യാവസ്ഥയിലായിരുന്നിരിക്കണമെന്ന് വായനക്കാർക്കു ഊഹിക്കാവുന്നതാണ്. ഇത് വളരെ പുരാതനമായ ഒരു പട്ടണമാകുന്നു. സുറിയാനിക്കാരുടെ വലിയൊരു മദ്ധ്യസ്ഥാനവും ആയിരുന്നു. ഇവിടുത്തെ ദയറായിൽ ഒരു കാലത്ത് ആയിരത്തിലധികം റമ്പാന്മാർ താമസിച്ചിരുന്നു. ഗ്രന്ഥകർത്താക്കളായ അനേകം സഭാപിതാക്കന്മാർ ഈ ദയറായിൽ താമസിച്ച് മരിച്ചിട്ടുണ്ട്. വലിയ പണ്ഡിതനും വേദപുസ്തക വ്യാഖ്യാതാവുമായിരുന്ന മാർ ദീവന്നാസ്യോസ് ബർസ്ലീബി (പന്ത്രണ്ടാം നൂറ്റാണ്ട് - എ.ഡി.) എന്ന പരിശുദ്ധൻ ഈ ദയറായിലാണ് വസിച്ചിരുന്നത്, ഇദ്ദേഹം എഴുതിയിട്ടുള്ള ഏവൻഗേലിയോൻ വ്യാഖ്യാനത്തിന് തുല്യമായി ആരും എഴുതിയിട്ടില്ല. ഈ വകയിൽ ഒരു വ്യാഖ്യാന പുസ്തകം ഇവിടെ നിന്ന് നാം 80 ഉറുപ്പികയ്ക്കു വാങ്ങി കൊണ്ടു പോന്നിട്ടുണ്ട്.

ആമീദിനു ചുറ്റും കോട്ട ഉണ്ട്. അതുകൊണ്ട് കോട്ട വാതിലുകളിൽക്കൂടിയല്ലാതെ ഇതിനകത്ത് പ്രവേശിക്കാൻ നിവൃത്തിയില്ല. കോട്ട മതിലിന്റെ ഉയർച്ച 30 കോലോളം കാണും. ഈ രാജ്യം തുർക്കിക്കു കൈവശമാകുന്നതിന്റെ മുമ്പ് പണിയിക്കപ്പെട്ടിട്ടുള്ളതാണ്. ഈ കോട്ടയ്ക്കുള്ള അസാധാരണമായ ബലവും ഭംഗിയും ഒരിക്കൽ കണ്ടിട്ടുള്ളവർ മറക്കുന്നതല്ല.

ജനസംഖ്യകൊണ്ട് പ്രധാനന്മാർ മുസൽമാൻമാരാണ്. ക്രിസ്ത്യാനി സമൂഹങ്ങളിൽ പ്രഥമ സ്ഥാനം വഹിക്കുന്നത് അർമ്മേനിയൻകാരാണ്. രണ്ടാമത് സുറിയാനിക്കാർ ആണ്. യൗനായക്കാർ, കൽദായക്കാർ എന്നിവരും ഉണ്ട്. ഇവിടെയുള്ള പള്ളികളിൽ വച്ച് വലുത് അർമ്മേനിയൻകാരുടേതാണ്. ഈ പള്ളിക്ക് ഒമ്പത് മദ്ബഹാകളുണ്ട്. ഇതൊമ്പതും ഒരു നിരയായി പണിയിക്കപ്പെട്ടിരിക്കുന്നു. നടുവിലുള്ളതിന് ഏഴുകോൽ നീളം കാണും. ഇരു ഭാഗത്തു കൂടിയുള്ള എട്ടെണ്ണത്തിന് അയ്യഞ്ചു കോൽ നീളമുണ്ട്. ഇതെല്ലാം കിഴക്കേ അറ്റത്ത് തെക്കു വടക്കുള്ള ഭിത്തിയോട് ചേർന്നാണിരിക്കുന്നത്. ഇങ്ങനെ ഒമ്പത് മദ്ബഹാകൾ ഒരു നിരയായി പണിയണമെങ്കിൽ ഈ പള്ളിയുടെ നീളവും വീതിയും എന്തുമാത്രമായിരിക്കുമെന്ന് ഊഹിക്കാമല്ലോ. ഇത്ര വലിയ പള്ളി മറ്റൊന്നും നാം ഇതുവരെ കണ്ടിട്ടില്ല.

ഇവിടെയുള്ള സുറിയാനിപ്പള്ളിയും ഒട്ടും ചെറുതല്ല. ഭിത്തി മുഴുവൻ കരിങ്കല്ലാണ്. ബർസ്ലീബിയെ കബറടക്കിയിരിക്കുന്ന് ഈ പള്ളിയിലാണ്. യാക്കോബ് പാത്രിയർക്കീസിന്റെ മുഖാന്തിരം ഈ പള്ളിയോടു ചേർത്തു മനോഹരമായ ഒരു കെട്ടിടം പണിയിച്ചിട്ടുണ്ട്. തുർക്കി രാജ്യത്തെ പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാരെയും പ്രഭുക്കന്മാരെയും രാജകുമാരന്മാരെ തന്നെയും ക്ഷണിച്ചിരുത്തുന്നതിന് തക്കതായ ഒരു കെട്ടിടം ഇല്ലാത്തതിന്റെ കുറവ് ഇതുകൊണ്ടു തീർന്നിരിക്കുന്നു. നാലുനിലയായിട്ടാണ് ഈ കെട്ടിടം പണിയപ്പെട്ടിരിക്കുന്നത്. ഇതിന്റെ മുറ്റത്ത് ചതുരമായ ഒരു കുളമുണ്ട്. ഇതിലേക്ക് ദൂരെയുള്ള ഒരു ഉറവയിൽ നിന്ന് ഒരു കുഴൽ വഴിയായി വെള്ളം വന്നുകൊണ്ടിരിക്കുന്നു. ഈ വെള്ളത്തിന്റെ ഒരു ഭാഗം ജനോപകാരത്തിനായി മതിലിന് പുറത്തേക്കു തിരിച്ചു വിട്ടിരിക്കുന്നു. ശംഖുപിരി തിരിച്ച് ആർക്കും ഇവിടെ നിന്ന് വെള്ളമെടുക്കാം. വെള്ളത്തിന്റെ ശേഷം ഭാഗം കുളത്തിലേക്കു വന്നുകൊണ്ടിരിക്കുന്നു. ഈ വരവിന്റെ ശക്തികൊണ്ട് കുളത്തിന്റെ നടുവിൽ നിന്ന് പൂക്കുറ്റി കത്തിച്ചാലെന്നപോലെ വെള്ളം മേല്പോട്ട് ചാടിക്കൊണ്ടിരിക്കുന്നു. അസാധാരണമായ ഈ കാഴ്ച കാണ്മാൻ വളരെയാളുകൾ കൂടാറുണ്ട്. ഈ കുഴൽവെള്ളം വരുത്തിയ വകയ്ക്കു പതിനായിരത്തിലധികം രൂപാ ചിലവായിട്ടുണ്ട്.

(തുടരും)

## നോവൽ






ഡോ.കെ.എം. ജോസഫ്

**ഉ**മ്മച്ചായൻ പഴയന്നൂർക്കു പോകുന്നതിനു മുമ്പു തന്നെ വീട്ടിൽ ചെന്നു കാണണം. ഒരുക്കം കഴിഞ്ഞു പുറത്തേക്കിറങ്ങിയപ്പോൾ എവിടെ പോവുകയാണെന്ന് അമ്മ ചോദിച്ചു.

'ഒരാളിനെ കാണണം. ഉടനെ തന്നെ തിരിച്ചു വരും.'

'കഞ്ഞി കുടിച്ചിട്ടു പോയാൽ പോരേ?'

'തിരിച്ചു വന്നിട്ടു കഞ്ഞി കുടിച്ചോളാം.'

തടസ്സങ്ങൾ കൂടുന്നതിനു മുമ്പു അവൻ മുറ്റത്തേക്കിറങ്ങി. പള്ളിമുക്കിൽ നിന്ന് തെക്കോട്ടു പോകുന്ന വഴിയിലൂടെ നടന്നപ്പോൾ അവന്റെ മനസ്സിൽ നിറയെ സംശയങ്ങളായിരുന്നു. തന്റെ ആവശ്യം അറിയുമ്പോൾ ഉമ്മച്ചായന്റെ പ്രതികരണമെന്തായിരിക്കും? സഹായിക്കുവാൻ സമ്മതിക്കുമോ? അതോ എല്ലാ മുതിർന്നവരേയും പോലെ ഉപദേശിച്ചു മടക്കിവിടുമോ?

മലേമാളിയേക്കൽ വീടു ഉണർന്നു വരുന്നതേയുള്ളൂ. കതകിൽ മുട്ടിയപ്പോൾ കതകു തുറന്നതു റബിയായും റൂബീനായും കൂടെച്ചേർന്നാണ്.

'ഹായ്. തോമസുകുട്ടിച്ചായൻ.'

അവർ സന്തോഷം അടക്കിയില്ല. ഒരു പൂന്തോട്ടം അടുത്തെത്തിയതുപോലെ മനസ്സിൽ ആഹ്ലാദം ഉണർത്തുന്ന സാമീപ്യം. വിഷമങ്ങൾ തല്ക്കാലത്തേക്കു മറന്നു. അവർ സൂസന്നയുടെ അനുജത്തിമാരാണെന്നോർത്തപ്പോൾ തോന്നിയ വാത്സല്യവും സ്നേഹവും മുമ്പിട്ടുനിന്നു.

'അബ്ബാ. തോമസുകുട്ടിച്ചായൻ.' മൂത്തവൾ വിളിച്ചു പറഞ്ഞു.

ഉമ്മച്ചായൻ കുളികഴിഞ്ഞുള്ള വരവാണ്. നനഞ്ഞ തോർത്ത് തോളിൽ കിടപ്പുണ്ട്.

'തോമസുകുട്ടിയോ? വാ ഇരിക്കൂ....'

ഉമ്മച്ചായൻ ചൂണ്ടിക്കാട്ടിയ കസേരയിൽ തോമസുകുട്ടി ഇരുന്നു.

ഇത്ര രാവിലെ തോമസുകുട്ടി വന്നുകാണണമെങ്കിൽ എന്തെങ്കിലും പ്രത്യേക കാരണമുണ്ടായിരിക്കണമെന്നു മേജർ ഊഹിച്ചു.

'എന്താ തോമസുകുട്ടീ വിശേഷം?'

'അച്ചായനോടു ഒരു കാര്യം പറയാനുണ്ടായിരുന്നു.'

'പറഞ്ഞോ. ഞാൻ കേൾക്കാൻ റെഡിയാണ്.'

'സ്വകാര്യമാ-'

തോമസുകുട്ടിയുടെ അടുത്തുനിൽക്കുന്ന മക്കളെ അയാൾ ശ്രദ്ധിച്ചു.

'റബിയാ- റുബീനാ- നിങ്ങൾ മമ്മായുടെ അടുത്തേയ്ക്ക് ചെല്ല്. എന്നിട്ട് വല്ലോം കഴിക്ക്.....'

തങ്ങളെ പറഞ്ഞുവിടുകയാണെന്ന് മനസ്സിലാക്കിയ കുട്ടികൾ 'അബ്ബാ' ആവശ്യപ്പെട്ടതുപോലെ 'മമ്മാ'യുടെ അടുത്തേക്കു പോയി.

'കുട്ടികൾ പോയി. ഇനി കേൾക്കട്ടെ നിന്റെ സ്വകാര്യം.'

'പറയാൻ വിഷമമുള്ള കാര്യമാ. എന്നാൽ പറയാതിരിക്കാനും വയ്യാ.'

'എന്തായാലും പറഞ്ഞോളൂ. ഇവിടെ ഞാൻ മാത്രമല്ലേ ഉള്ളൂ.' അടുത്തുള്ള ഒരു കസേരയിൽ ഇരുന്നുകൊണ്ടു മേജർ ആവശ്യപ്പെട്ടു.

'എന്റെ കല്യാണാലോചന ഇപ്പോൾ നടക്കുന്നുണ്ട്.'

'ഞാനറിഞ്ഞു.'

'ഇപ്പോഴത്തെ ആലോചന എനിക്കിഷ്ടമില്ലാത്തതാ.'

'അതെന്താ? ചാക്കോച്ചായൻ തീരുമാനമെടുക്കുന്നതു എല്ലാം ആലോചിച്ചിട്ടായിരിക്കും. എന്നാലും അച്ചായന്റെ തീരുമാനം നിനക്കിഷ്ടമില്ലെങ്കിൽ നേരിട്ടു അതങ്ങു പറഞ്ഞാൽ പോരേ?'

'പറഞ്ഞാൽ അപ്പച്ചൻ കേക്കുമെന്നു തോന്നുന്നില്ല. ഈ അവധിക്കു കല്യാണം നടത്തണമെന്നാ നിർബന്ധം. ഇപ്പോഴത്തെ ആലോചനയ്ക്കു പകരം എനിക്കിഷ്ടമുള്ള ആലോചന പെണ്ണിന്റെ ഭാഗത്തു നിന്നു വന്നാൽ അപ്പച്ചൻ ചിലപ്പോൾ സമ്മതിക്കും.'

'ഓ. അപ്പോൾ അതാ കാര്യം. നിനക്കാരോടോ അടുപ്പമുണ്ട്. ആരെട. ആരാ?'

'മാമ്മച്ചായന്റെ മകൾ സൂസന്ന!'

ഒരു നിമിഷം ഒന്നും പറയാൻ മേജർ ഉമ്മനു കഴിഞ്ഞില്ല. പെട്ടെന്നുണ്ടായ ഭാവപ്പകർച്ച ഒടുവിൽ നിയന്ത്രിച്ചു.

'സൂസന്ന മോൾക്കു നിന്നെ ഇഷ്ടമാണോ?'

'ഇഷ്ടമാ.'

'പിരിയാൻ വയ്യാത്തത്രേം?'

'അതെ.'

'അപ്പോൾ ഞങ്ങളറിയാത്ത ഒരു നാടകമാ നിങ്ങൾ നടത്തിക്കൊണ്ടിരുന്നത്.'

'വെറും നാടകമല്ലച്ചായാ.'

'ഒരപ്പനും ഇഷ്ടപ്പെടുന്ന വാർത്തയല്ല ഞാനിപ്പോൾ കേട്ടത്. അച്ചായൻ എന്നെ ഇപ്പോഴും ശത്രുവായിട്ടു കരുതുന്നുവെങ്കിലും സൂസന്ന മോള് എന്റെ കൂടെ മോളാ. അതു നീ മറക്കരുത്.'

'അതറിഞ്ഞുകൊണ്ടുകൂടിയാ ഞാനിപ്പോൾ വന്നത്. മക്കളുടെ സന്തോഷമല്ലേ അപ്പനമ്മമാർ ആഗ്രഹിക്കുന്നത്? എന്റെ കാര്യം പോട്ടേ. സൂസന്നയെ വിചാരിച്ചെങ്കിലും അച്ചായൻ ഇക്കാര്യത്തിലിടപെടണം.'

'ഞാൻ എങ്ങനെ ഇടപെടണമെന്നാ നീ പറേന്നത്.?'

'കല്യാണം പറഞ്ഞ് ഞങ്ങളുടെ വീട്ടീന്നാരും മാളിയേക്കലേക്കു പോകത്തില്ല. അപ്പച്ചൻ ആരേം പറഞ്ഞുവിടത്തുമില്ല. ആലോചന അവിടെ നിന്നു വന്നാൽ എതിർക്കത്തുമില്ലെന്നു സമ്മതിച്ചിട്ടുണ്ട്.'

'അതിന്?'

'ഉമ്മച്ചായൻ മാളിയേക്കൽ വരെ പോയി മാമ്മച്ചായനോടു കാര്യം പറയണം.'

'നിനക്കെന്താ ഭ്രാന്തുണ്ടോ?'

'ആദ്യം കേട്ടപ്പോൾ അമ്മയും ചോദിച്ചതു ഇതുതന്നെയാ.'

'നടക്കാത്ത കാര്യം പറയുമ്പോൾ ആരും സുബോധമുണ്ടോന്നു ചോദിച്ചു പോകും.'

'നടക്കാത്തതാണെന്നു തോന്നുന്നതേയുള്ളൂ. ആലോചിച്ചാൽ നടക്കും. അച്ചായനാ ഞങ്ങളുടെ ആകെയുള്ള ആശ.'

'എന്നോടു ചോദിക്കാൻ സൂസന്നമോളു പറഞ്ഞോ?'

'ഇല്ല. സൂസന്നയ്ക്കു കൂടിയാണ് ഞാൻ അപേക്ഷിക്കാൻ വന്നത്.'

'മാമ്മച്ചായന്റെ ഏറ്റവും വലിയ വിരോധി ഞാനാ. എട്ടു കൊല്ലമായി ഞാനാ വീടിന്റെ പടി ചവിട്ടിയിട്ട്. ഞാൻ ചെന്നാൽ മാമ്മച്ചായൻ ചീത്തപറഞ്ഞോടിക്കും.'

'ഇല്ലച്ചായാ. പഴയ ദേഷ്യമൊക്കെ ഇപ്പോൾ മാറിക്കാണും. അച്ചായൻ ഒന്നു ചെല്ലാൻ ഇപ്പോൾ കാത്തിരിക്കുകയായിരിക്കും. സ്വന്തം രക്തമല്ലേ? വളരെ നാൾ വെറുക്കാൻ കഴിയുമോ?'

'എന്തെങ്കിലും മാറ്റമുള്ളതായി എനിക്കു തോന്നിയിട്ടില്ല.'

'ഉമ്മച്ചായൻ ഒന്നു പോയി നോക്ക്. ഒന്നുമില്ലേലും സ്വന്തം ചേട്ടനല്ലേ?'

ആലോചിക്കാൻ ഏതാനും നിമിഷങ്ങൾ എടുത്തതിനു ശേഷമാണ് മേജർ മറുപടി പറഞ്ഞത്.'

'ഞാൻ പോകാം. നിനക്കു വേണ്ടിയല്ല. സൂസന്നമോൾക്കുവേണ്ടി. പക്ഷെ, അച്ചായനെന്തെങ്കിലും മാറ്റമുണ്ടായിട്ടുണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. അറിഞ്ഞുകൊണ്ടു ഞാൻ അപകടത്തിൽ ചാടാൻ പോവുകയാ. എന്നാലും സാരമില്ല........ എന്തു സംഭവിക്കുമെന്നറിയാമല്ലോ.'

'അച്ചായൻ ശ്രമിച്ചാൽ മതി. പിന്നെ വരുന്നതുപോലെ വരട്ടെ.'

'ശ്രമിക്കാം. കഴിയുന്നത്ര ശ്രമിക്കാം. പക്ഷെ, ഫലം അനുകൂലമല്ലെങ്കിൽ അംഗീകരിക്കാൻ തയ്യാറാകണം. അതു മാത്രമാണ് എനിക്കു പറയാനുള്ളത്.'

'ഊം......' അവൻ സമ്മതിച്ചുകൊണ്ടു യാത്ര പറഞ്ഞിറങ്ങി.

ഗതയും. ഒന്നിനോടും വിശേഷാൽ മമതയില്ല. ഒരിക്കലും ഒന്നുകൊണ്ടും നിലവിട്ടുപോകില്ല. എക്സൈറ്റഡ് ആവുകയില്ല. ആ നിഷ്ഠാലോകത്ത് സൂര്യചന്ദ്രന്മാർക്കും നക്ഷത്രങ്ങൾക്കും ഋതുഭേദങ്ങൾക്കും ഒരു നിശ്ചിത ക്രമവും വേഗവുമുണ്ട്. അതിന് ഭംഗമോ അന്തരമോ വരുത്തുവാൻ ഒരു ശക്തിക്കും നേട്ടത്തിനും ആവുമായിരുന്നില്ല. ഇതാണ് അപൂർവ്വതകളുടെ അപൂർവ്വത.

സമകാലീനരെ ആശ്ചര്യപ്പെടുത്തുന്നതായിരുന്നു എക്കാലവും അദ്ദേഹത്തിലെ ഈ നിസ്സംഗതാ മനോഭാവം. ജീവിതത്തിന്റെയും പെരുമാറ്റത്തിന്റെയും ഗതിവേഗത്തെ, കുതിരയെ കടിഞ്ഞാൺ കൊണ്ടെന്നപോലെ നിർബന്ധപൂർവ്വം നിയന്ത്രിച്ചിരുന്നു. അതു തന്നെയാണ് അഞ്ചുവർഷം മുമ്പ് കാതോലിക്കാ സ്ഥാനമേല്ക്കുമ്പോൾ അദ്ദേഹത്തിൽ ദൃശ്യമായ അപൂർവ്വ ശാന്തത.

പരമാദ്ധ്യക്ഷ സ്ഥാനത്ത് അഞ്ചുവർഷം പൂർത്തിയാവുകയും നവതി ആഗതമാകുകയും ചെയ്തപ്പോൾ വീണ്ടും ഈ അപൂർവ്വത ജാഗ്രതയായി. ശരീരക്ലേശങ്ങളുണ്ട്; പിൻഗാമിയും തെരഞ്ഞെടുക്കപ്പെട്ടിട്ടുണ്ട്; ഇനി എന്തിനമാന്തിക്കുന്നു എന്ന ചിന്തപോലും ശാന്തമായിരുന്നു. യാതൊരുത്തരുടെയും പ്രേരണയോ നിർബന്ധമോ കൂടാതെയാണ് അദ്ദേഹം ഈ നിശ്ചയത്തിലെത്തിയത്. അദ്ദേഹം സ്ഥാനത്യാഗം ചെയ്യണമെന്ന് ആരും ആവിശ്യപ്പെട്ടില്ല. അഥവാ അങ്ങനെ ചെയ്യരുതെന്നും ആരും അദ്ദേഹത്തെ നിർബന്ധിക്കുകയുണ്ടായില്ല. ഇക്കാര്യങ്ങൾക്കെല്ലാം ഒരു പൂർണ്ണത എന്നും ഉണ്ടായിരുന്നു. തികച്ചും സംസ്കൃതമായ ഒരു മനസ്സിനു മാത്രമെ ഇത്തരത്തിൽ സന്തുലിത തീരുമാനങ്ങൾ കൈക്കൊള്ളുവാനും യോഗാത്മക നിസ്സംഗതയോടെ ഏതു കാര്യത്തെയും സമീപിക്കാനും സാധ്യമാവുകയുള്ളു.

ഇല്ലാത്തതു ഭാവിക്കാനോ, വലിപ്പം നടിക്കാനോ പരപ്രീതിക്കുവേണ്ടി കൃത്രിമ ഭാവമെടുക്കുവാനോ ഒന്നും അദ്ദേഹം ശ്രമിക്കുന്നതായി കണ്ടിട്ടില്ല. മറിച്ച് എല്ലാവരോടും സ്നേഹാദാരവുകളും കരുതലും മാത്രം. എന്നാൽ അച്ചടക്കം എന്ന വിഷയത്തിൽ യാതൊരു ഒത്തുതീർപ്പിനും തയ്യാറായിരുന്നില്ല. പ്രശ്നങ്ങൾ ഉണ്ടായാൽ നല്ലവണ്ണം ചിന്തിച്ചും ചർച്ച ചെയ്തുമല്ലാതെ, ആദ്യം കേൾക്കുന്ന അഭിപ്രായം വെച്ചുകൊണ്ടുതന്നെ തീരുമാനം ചെയ്യുന്ന ശീലം അദ്ദേഹത്തെ തീണ്ടിയിരുന്നില്ല.

തപസ്വിയുടെ ഈ നിസ്സംഗതയുടെയും മനസ്സിന്റെ അസങ്കലിത സന്തുലനാവസ്ഥയുടെയും രഹസ്യമെന്താണെന്നു സഹവാസികൾ അത്ഭുതപ്പെട്ടിട്ടുണ്ട്. കാര്യമായി ഒന്നും പുറത്തു കാട്ടാറില്ല. പറയാറുമില്ല. എങ്കിലും നീളുന്ന, ഗംഭീരമായ മൗനമുദ്രയ്ക്കു പിന്നിൽ മുടങ്ങാത്ത 'ഹൃദയപ്രാർത്ഥനയുടെ' താളലയങ്ങൾ പൂരിതമാണ്. ഈ കരുത്താർജ്ജിക്കൽ ഇന്നും ഇന്നലെയും തുടങ്ങിയതല്ല. പതിറ്റാണ്ടുകളുടെ വേരോട്ടമുണ്ടതിന്. പോയ നൂറ്റാണ്ടിന്റെ ഇരുപതുകളിൽ പൊട്ടിമുളച്ച ഈ സ്വയനിഗ്രഹശീലം മാനം മുട്ടെ വളരുകയായിരുന്നു. സമകാലീന സമൂഹ-സഭാന്തരീക്ഷങ്ങളിൽ അത്യപൂർവ്വമായി മാത്രം ദൃശ്യമാകുന്ന ഈ സ്വഭാവ സംസ്കരണ വിശേഷണമാണിത്. ചിലപ്പോൾ അദ്ദേഹത്തിന്റെ ചെയ്തികൾ കണ്ടാൽ ഗതിവേഗം പോരാ എന്ന് അല്പജ്ഞാനികൾക്ക് തോന്നിയേക്കാം. പക്ഷെ, നമസ്കാരത്തിലൂന്നി, സ്വകാര്യപ്രാർത്ഥനയിലൂടെ വളർന്ന്, നോമ്പുപവാസങ്ങളാൽ താപമേറ്റു വികസിച്ച് സംസ്കാര സമ്പൂർണ്ണതയിലേക്കു വളരുന്ന രാജപാതതന്നെയാണിത്.

സ്ഥാനങ്ങൾക്കുള്ള കാംക്ഷയാൽ വല്ലാതെ അനുസരണത്തിലും മൗനത്തിലും സ്വയനിഗ്രഹത്തിലും പരിത്യാഗത്തിലും വളരാൻ എത്രപേർ ഇന്നുണ്ടാവും? ഈ തലമുറയിൽ ദിദിമോസ് ബാവായ്ക്ക് തുല്യമായി അദ്ദേഹത്തെ മാത്രമേ കാണുന്നുള്ളു. സിംഹാസനത്തിന്റെ പകിട്ടൊന്നും അദ്ദേഹത്തിന്റെ മസ്തിഷ്കത്തെ തൊട്ടുതീണ്ടിയിട്ടില്ല. മറിച്ച്, മൗനമെന്ന വല്മീകത്തിൽ അഗ്നി ഒളിപ്പിക്കുന്ന, മനം നൊന്ത പ്രാർത്ഥനയ്ക്ക് ഫലമുണ്ടാകുമെന്ന് അദ്ദേഹം എത്രയോ തവണ തെളിയിച്ചിരിക്കുന്നു.

ആരാധന അദ്ദേഹത്തിനു ജീവനാണ്. വിശുദ്ധ കുർബാന പൂർണ്ണമായി ഇപ്പോൾ അനുഷ്ഠിക്കാനാവുന്നില്ല എന്ന കുണ്ഠിതം അദ്ദേഹത്തിനുണ്ട്. വിശുദ്ധ കുർബാന അനുഷ്ഠിക്കുന്നുവെങ്കിൽ അതു ഭാഗികമായല്ല, പൂർണ്ണമായിത്തന്നെ വേണമെന്ന, തന്റെ ശരീരക്ലേശത്തിന്റെ പശ്ചാത്തലത്തിൽ അദ്ദേഹം മൊഴിയുമ്പോൾ ദിവ്യബലി എത്ര പവിത്രമായി അദ്ദേഹം കരുതിയിരുന്നു എന്നതു വെളിവാകുന്നു. മനസ്സൊരുക്കത്തോടുകൂടെയും സ്ഫുടമായും പ്രാർത്ഥനകൾ ചൊല്ലുന്നത് അദ്ദേഹത്തിന്റെ രീതിയാണ്.

പ്രഭാഷണങ്ങൾ ചിലപ്പോൾ നീണ്ടുപോയേക്കാം. പക്ഷേ, അദ്ദേഹം ഊന്നൽ നൽകുന്നത് 'അന്താരാഷ്ട്ര വിഷയങ്ങൾക്കായിരിക്കില്ല. സാധാരണ പ്രഭാഷകർ അത്രതന്നെ പ്രാധാന്യം നല്കാനിടയില്ലാത്ത പ്രാർത്ഥന, നോമ്പ്, ഉപവാസം, വേദവായന ഇത്തരം കാര്യങ്ങളെപ്പറ്റി മാത്രമാണ് സമീപകാലത്ത് അദ്ദേഹം സംസാരിക്കുന്നത്. നോമ്പും ഉപവാസവുമില്ലാതെ പ്രാർത്ഥനയ്ക്ക് ശക്തി കിട്ടില്ല, ചിറകുമുളയ്ക്കില്ല എന്നാണ് അദ്ദേഹത്തിന്റെ പ്രമാണം. മറ്റൊരു ഇഷ്ടവിഷയമാണ് ജീവനും ജീവിതവും'. ആവർത്തനവിരസമെന്നു ചിലപ്പോൾ തോന്നിയേക്കുമെങ്കിലും ജീവനെക്കാൾ വലുത് ജീവിതമാണെന്ന് അദ്ദേഹം സമർത്ഥിക്കുമ്പോൾ അത് ഒരു ഗംഭീരാശയമായി നമ്മുടെ മുമ്പിൽ അവതരിക്കുന്നു. ജീവൻ നിലനിർത്താനും സംരക്ഷിക്കാനുമുള്ള തത്രപ്പാടിൽ 'ജീവിക്കാൻ' മറന്നുപോകുന്നവരും ജീവിതം താറുമാറാക്കുന്നവരുമുണ്ട്. ഉണ്ടുറങ്ങി അസ്തമിപ്പിക്കാനുള്ളതല്ല ജീവിതം എന്ന് സ്വന്തം ജീവിതം ഉദാഹരിച്ചുകൊണ്ട് അദ്ദേഹം സമർത്ഥിക്കുമ്പോൾ നാം കേട്ടിരുന്നു പോകും.



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

17

2010 ഡിസംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*മനുഷ്യവർഗ്ഗത്തിന്റെ വിഢ്ഢിത്തങ്ങളുടെയും കെടുതികളുടെയും പട്ടികയാണ് ചരിത്രം.*

**-എഡ്വേർഡ് ഗിബൺ**



## വാരാന്ത്യ ലോകം







പ്രമുഖ അമേരിക്കൻ നയതന്ത്രജ്ഞനും യു.എസിന്റെ അഫ്ഗാൻ-പാക് പ്രത്യേക പ്രതിനിധിയുമായ റിച്ചാർഡ് ഹോൾബ്രൂക്ക് അന്തരിച്ചു.

**450** കോടി വർഷം മുമ്പ് ഇടിച്ചുകയറിയ ഉപഗ്രഹം സൃഷ്ടിച്ച പൊടിപടലങ്ങളും മഞ്ഞുകട്ടകളുമാണു ശനിയുടെ ചുറ്റുമുള്ള പ്രഭാവലയത്തിനു കാരണമെന്നു കൊളറാഡോ ഗവേഷകർ നേച്ചർ മാസികയിൽ പ്രസിദ്ധീകരിച്ച റിപ്പോർട്ടിൽ പറയുന്നു.

**ഇ**റ്റാലിയൻ പാർലമെന്റിന്റെ അധോസഭയിൽ നടന്ന വിശ്വാസ വോട്ടെടുപ്പിൽ പ്രധാനമന്ത്രി സിൽവിയോ ബെർലുസ്കോനി വിജയിച്ചു.

**ഇ**ക്കൊല്ലത്തെ മികച്ച വ്യക്തിക്കുള്ള ടൈം മാഗസിൻ ഓപ്പൺ ലൈൻ വായനക്കാരുടെ പട്ടികയിൽ വിക്കിലീക്സ് സ്ഥാപകൻ ജൂലിയൻ അസാൻജ് ഒന്നാം സ്ഥാനം നേടി.

**ശ്രീ**ലങ്കൻ വംശജരുടെ കടുത്ത പ്രതിഷേധത്തെ തുടർന്ന് തമിഴിലും ശ്രീലങ്കൻ ദേശീയ ഗാനം പാടാമെന്ന് അധികൃതർ.

**മു**ൻ പ്രധാനമന്ത്രി രാജീവ് ഗാന്ധിയെ കൊലപ്പെടുത്തിയത് വലിയ അബദ്ധവും തെറ്റുമായി പോയെന്ന് എൽ.ടി.ടി.ഇയുടെ മുൻ കാമൻഡറായിരുന്ന ശ്രീലങ്കയിലെ പുനരധിവാസ ഉപമന്ത്രികൂടിയായ കരുണ അമ്മൻ പറഞ്ഞു.

**വി**ക്കിലീക്സിന്റെ രണ്ടാം സ്ഥാനക്കാരനായ ഡാനിയേൽ ഡോംഷീറ്റ് ബെർഗ് വിക്കിലീക്സിനെ വെല്ലാൻ ഓപ്പൺ ലീക്സ് 2011 ജനുവരിൽ ആരംഭിക്കുമെന്ന് പ്രഖ്യാപിച്ചു.

**ചൈ**നീസ് പ്രധാനമന്ത്രി ബെൻജിയാവോ ഇന്ത്യാ സന്ദർശനം നടത്തി.

**ഡാ**വിഞ്ചിയുടെ ചിത്രങ്ങളിൽ രഹസ്യ അടയാളങ്ങൾ ഉണ്ടെന്ന ഡാൻ ബ്രൗണിന്റെ ഡാവിഞ്ചികോഡ് നോവലിലെ പരാമർശം ചരിത്രകാരന്മാർ ശരിവച്ചു. മൊണാലിസയുടെ രണ്ടുകണ്ണുകളിലും അക്ഷരങ്ങൾ ഒളിപ്പിച്ചുവച്ചിരിക്കുന്നതായാണ് കണ്ടെത്തിയത്.

**ഇ**റാൻ വിദേശകാര്യ മന്ത്രി മനുഷഹർ മുത്തഖിയെ ഇറാൻ പ്രസിഡന്റ് മുഹ്മദ് അഹ്മദിനിജാദ് പുറത്താക്കി.

**എ**ല്ലും മൃഗസൂപ്പും അടക്കം ചെയ്ത 2400 വർഷം പഴക്കമുള്ള ഓട്ടുകുടം ചൈനയുടെ പുരാതന തലസ്ഥാനമായ സിയാനിലെ കല്ലറയിൽനിന്നും ഗവേഷകർ കണ്ടെത്തി.

**2** ജി സ്പെക്ട്രം അഴിമതിയാരോപണത്തെ തുടർന്ന് 23 ദിവസത്തെ ശീതകാല സമ്മേളനം പ്രത്യേക നടപടികളൊന്നും കൈക്കൊള്ളാതെ സമാപിച്ചു. പൊതുഖജനാവിൽ നിന്നും ഈ പാഴ് സമ്മേളനത്തിനായി ചെലവഴിച്ചത് 229.66 കോടി രൂപയാണ്.

**ലോ**കത്തിലെ ഏറ്റവും ഉയരം കൂടിയ കെട്ടിടമായ ദുബായിലെ ബുർജ് ഖലീഫയുടെ 19൦ നിലയിൽ താമസിക്കുന്നതിനുള്ള അവസരമൊരുക്കിയിരിക്കുന്നു. ഒറ്റ രാത്രിക്ക് 285 ഡോളറാണ് വാടക. 188 നിലകളാണ് ബുർജ് ഖലീഫയിലുള്ളത്.

**ദ**ക്ഷിണകൊറിയൻ സൈനിക മേധാവി ജനറൽ ഹാങ് ഇയു ഡോൺ രാജിവച്ചു.

**നേ**പ്പാളിൽ യാത്രാവിമാനം തകർന്ന് 22 പേർ മരിച്ചു.



*പ.പരുമല തിരുമേനിയുടെ മെത്രാഭിഷേകത്തിന്റെ 134-ാം വാർഷികം പരുമലയിൽ പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്യുന്നു.*

എഡിറ്റോറിയൽ

# മാർ ഒസ്താത്തിയോസിന്റെ 93-ാം ജന്മദിനവും പൂക്കൾ നിരാകരിക്കുന്ന നീതിശാസ്ത്രവും



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**മും**ബൈ സ്വദേശിയായിരുന്ന ഡി.എഫ്.കാരക അറിയപ്പെടുന്ന എഴുത്തുകാരനാണ്. ജപ്പാനിൽവച്ച് അദ്ദേഹത്തിനുണ്ടായ അനുഭവം ഒരിക്കൽ വിവരിക്കുകയുണ്ടായി. അദ്ദേഹത്തെ ആദരിക്കുന്നതിന്റെ ഭാഗമായി കോളജ്കുമാരികൾ കുറേ പൂക്കൾ അദ്ദേഹത്തിനായി നൽകി. അതും വാങ്ങി അദ്ദേഹം അവിടെയുള്ളവരോട് സംസാരിച്ചുകൊണ്ടിരുന്നു. പെട്ടെന്ന് ഒരു പെൺകുട്ടി കാരകയെ തള്ളിമാറ്റി. കാരകയും ഒപ്പമുള്ളവരും ഒരുനിമിഷം സ്തംഭിച്ചുനിന്നു.

കാരകയെ തള്ളിമാറ്റിക്കൊണ്ട് അവൾ പറഞ്ഞു.

'എത്ര മഹാനായാലും ഒരു പൂവിനെ ബഹുമാനിക്കാൻ കഴിയാത്ത നിങ്ങൾ ഒരു മനുഷ്യനല്ല.'

കാരകയുടെ ഷൂസിനിടയിൽ കിടന്ന് ഒരു പൂവ് ചതഞ്ഞരയുന്നു. കാരക ആ പെൺകുട്ടിയോട് ക്ഷമാപണം ചെയ്തു.

പൂക്കളെ സ്നേഹിക്കാത്തവരും പൂക്കളെ തലോടിയിട്ടില്ലാത്തവരുമായി ആരെങ്കിലുമുണ്ടാകുമോ? പൂക്കളോടുള്ള ഓരോരുത്തരുടെയും മനോഭാവം വ്യത്യസ്തമാണെന്നുമാത്രം.

ഒരിക്കൽ ടാഗോറിന്റെ വീട്ടിലെത്തിയ ഒരാൾ അദ്ദേഹത്തോട് ചോദിച്ചു. 'ഗുരുദേവ, അങ്ങേയ്ക്ക് പൂവ് ഇഷ്ടമല്ലേ? എന്തുകൊണ്ട് മുറി പൂക്കൾ കൊണ്ട് അലങ്കരിക്കുന്നില്ല?'

മഹാകവി പറഞ്ഞു. 'എനിക്കു കുഞ്ഞുങ്ങളെപ്പോലെതന്നെയാണ് പൂക്കളും. ഞാൻ കുഞ്ഞുങ്ങളുടെ തല അറുത്തു കൊണ്ടുവന്നു മുറി അലങ്കരിക്കണമോ? പൂവ് ചെടിയിൽ നിൽക്കുമ്പോഴാണ് അതിനഴക്. ചെടിക്കും അതുതന്നെയാണ് നല്ലത്.'

നെഹ്റുവിന്റെ മാറിടത്തോട് ചേർന്ന് ഒരു പൂവ് എപ്പോഴുമുകുമായിരുന്നു.

രോഗാവസ്ഥയിൽ കഴിയുന്ന ശ്രീനാരായണ ഗുരുവിനെ കണ്ട് യാത്രപറഞ്ഞ് തോണിയിലൂടെ സഞ്ചരിക്കുമ്പോഴാണ് നദിക്കരയിലെ ചെടിയിൽ നിന്നും ഒരു പൂവ് അടർന്നു വീഴുന്നത് കുമാരനാശാൻ കാണുന്നതും ആദ്യഖണ്ഡകാവ്യമായ വീണപൂവ് അദ്ദേഹത്തിന്റെ മനസ്സിൽ രൂപപ്പെടുന്നതും.

പ്ലാസ്റ്റിക് പൂക്കൾ മാറ്റി സുഗന്ധവാഹിയായ പൂക്കൾ അൾത്താരയിൽ വച്ച് ബലി അർപ്പിക്കുന്ന ഒരു വൈദികനെ കുറിച്ച് കുര്യാക്കോസ് മാർ ക്ലിമീസ് തിരുമേനി പറഞ്ഞിട്ടുണ്ട്.

ഭഗവദ്ഗീതയിൽ ശ്രീകൃഷ്ണഭഗവാൻ പറയുന്ന ഒരാശയത്തിൽനിന്നുമാണ് ഹൈന്ദവ ആരാധനയിൽ പൂക്കൾക്ക് ഇത്രമാത്രം പ്രധാന്യം ലഭിച്ചിട്ടുള്ളത്. 'പത്രം, പുഷ്പം, ഫലം, തോയം' ഇവയിൽ എന്തുതന്നെ തന്നാലും അതിൽ പ്രീതനായിരിക്കുമെന്നാണ് അതിൽ പറയുന്നത്.

പൊതുസമ്മേളനങ്ങളിലും സ്വീകരണസമ്മേളനങ്ങളിലും പൂക്കൾക്കുള്ള സ്ഥാനം വളരെ വലുതാണ്. വിവാഹവേദികൾ അലങ്കരിക്കുന്നതും പൂക്കളാണ്. ശവസംസ്കാരവേളകളിൽ പരേതനോടുള്ള ആദരവിനെ അറിയിക്കുന്നതിന്റെ ഭാഗമായിട്ടാണ് പൂക്കളർപ്പിക്കുന്നത്.

ഓരോ വീടിന്റെ മുറ്റത്തും ഒരു പൂച്ചെടിയെങ്കിലും ഉണ്ടാകാതിരിക്കില്ല. പൂവിനെക്കുറിച്ച് വർണ്ണിക്കാത്ത കവികളുണ്ടോ? ജനഹൃദയങ്ങളിലും പൂക്കളുടെ സാന്നിധ്യം അനിഷേധ്യമാണ്.

ഡോ.ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത തന്റെ സംസ്കാര വേളയിൽ പൂക്കൾ ഒഴിവാക്കണമെന്ന് പറയുമ്പോൾ അതിനെ അദ്ദേഹം നിരാകരിക്കുകയല്ല, മറിച്ച് അതിന് പുതിയൊരു കാഴ്ചപ്പാട് നൽകുകയാണ്. വാണിജ്യ വത്കരിക്കപ്പെട്ട ഉല്പന്നമായി പൂക്കൾ മാറിയിരിക്കുന്നുവെന്ന് അദ്ദേഹത്തിനറിയാം. തന്റെ മരണം പോലും മറ്റൊരാൾക്ക് ആദായമായി മാറ്റുവാൻ കഴിയുമോ എന്ന ചിന്തയാണ് അദ്ദേഹത്തെ ഇപ്പോൾ ഭരിച്ചുകൊണ്ടിരിക്കുന്നത്. ഒരു നല്ല പൂമാലയ്ക്ക് ഇരുനൂറിൽ കുറയാത്ത രൂപയെങ്കിലും വിലവരും. അല്പനേരത്തെ ആഹ്ലാദത്തിനുവേണ്ടിയോ ആദരവിനുവേണ്ടിയോ ആണ് ഈ തുക നഷ്ടപ്പെടുത്തുന്നത്. അതുകൂടി പ്രയോജനകരമായ കാര്യങ്ങൾക്കുവേണ്ടി ചെലവഴിക്കുവാനുള്ള പുതിയൊരു സാമ്പത്തികശാസ്ത്രമാണ് അദ്ദേഹം അവതരിപ്പിക്കുന്നത്. പൂക്കളാൽ തീർത്ത സൗരഭ്യ ദൈവശാസ്ത്രമാണിത്. മറുതുണി മാറ്റുവാൻ കഴിവില്ലാത്ത ദരിദ്രന്റെ നിലവിളിയിൽ നിന്നുള്ള സമൂഹനീതിയുടെ ദൈവശാസ്ത്രമാണിത്.

ഇന്ത്യൻ ഗ്രാമങ്ങൾ ഇന്നും ദരിദ്രമാണ്. പ്രത്യേകിച്ചും വടക്കേയിന്ത്യൻ ഗ്രാമങ്ങൾ. പഞ്ചവത്സര പദ്ധതികളും വൈദ്യുതിയും കടന്നുചെല്ലാത്ത ഗ്രാമങ്ങൾ ഇന്ത്യയിലുണ്ടെന്നുള്ളത് ജനാധിപത്യ രാജ്യത്തിന്റെ അപമാനവും രാഷ്ട്രപിതാവിനോടുള്ള അനാദരവുമാണ്. സഭയുടെ സേവനപ്രവർത്തനം അവിടേക്കു ഇറങ്ങി ചെല്ലണമെന്നതാണ് അദ്ദേഹത്തിന്റെ ആദ്യത്തേയും അവസാനത്തേതുമായ ആഗ്രഹം. ദരിദ്രലോകത്തിലെ സമ്പന്നത പാപമാകുന്നു എന്ന് ഒരു പ്രവാചകനെപ്പോലെ അദ്ദേഹം ആവർത്തിക്കുന്നു. ചുരുക്കം ചിലരിലത് പരിവർത്തനം സൃഷ്ടിക്കുന്നുണ്ട്. അത് വ്യക്തിജീവിതങ്ങളുടെ ഉയർച്ചയ്ക്കു കാരണവുമാകുന്നു.

മലങ്കരസഭയുടെ പരിപാടികളിൽ നിന്നും പൂക്കൾ ഒഴിവാക്കേണ്ടകാലം കഴിഞ്ഞിരിക്കുന്നുവെന്നാണ് അദ്ദേഹം ആവശ്യപ്പെടുന്നത്. ആ പണം തുണിയായോ പണമായോ നൽകുവാൻ സംഘാടകർ തയ്യാറാകുന്നുവെങ്കിൽ അതിന്റെ പ്രയോജനം താല്ക്കാലികമായിരിക്കില്ല.

തൊണ്ണൂറ്റിമൂന്നാമത് ജന്മദിനവേളയിൽ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്ത ഉയർത്തിയ ഈ വെല്ലുവിളി ഏറ്റെടുത്തു നടപ്പിലാക്കുവാൻ ആർജ്ജവത്വമുള്ള എത്ര വൈദികസ്ഥാനികളും അത്മായനേതാക്കളും മലങ്കരസഭയിലുണ്ടെന്നുള്ളതാണ് പ്രസക്തമായ ചോദ്യം.

പ്രഭാഷണം

# ആധുനിക മലങ്കരയുടെ പ്രവാചകനാണ് മാർ ഒസ്താത്തിയോസ് തിരുമേനി

ഫാ.ഡോ.ഒ.തോമസ്

**മലങ്കര സഭയുടെ ചരിത്രത്തിൽ ഇത്രയും ദീർഘമായി ജീവിച്ച ഒരു പിതാവ്, അറിയാവുന്ന ചരിത്രത്തിലില്ല. അദ്ദേഹം ഇനിയും ദീർഘനാൾ ജീവിക്കട്ടെ. അഭിവന്ദ്യനായ ഒസ്താത്തിയോസ് തിരുമേനി അദ്ദേഹത്തിന്റെ ജീവിതത്തിന്റെ ദർശനങ്ങൾ കൂടുതൽ പഠിക്കേണ്ടിയിരിക്കുന്നു. അദ്ദേഹം ഈ സഭയെ പഠിപ്പിച്ച കാര്യങ്ങൾ അല്പമെങ്കിലും ജീവിതത്തിൽ പ്രാവർത്തികമാക്കുവാനുള്ള പ്രതിജ്ഞയെടുക്കുന്നിടത്താണ് ഈ ജന്മദിനസമ്മേളനം അനുഗ്രഹപ്രദമാകുന്നതെന്ന് ഞാൻ പൂർണ്ണമായും വിശ്വസിക്കുന്നു.**

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവാ തിരുമേനി, പ്രായത്തിൽ ഇന്നും നാം ആദരിക്കുന്ന ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി, വന്ദ്യ പിതാക്കന്മാരെ, വൈദികരെ, കർത്താവിൽ പ്രിയ വിശ്വാസികളുടെ സമൂഹമെ,

സമാനതകളില്ലാത്ത സമ്മേളനമാണിത്. പരിശുദ്ധ ബാവാതിരുമേനിയുടെ ഗുരുക്കന്മാരിൽ വൈദിക സെമിനാരിയിൽ പഠിപ്പിച്ചവരിൽ ജീവിച്ചിരിക്കുന്നവരായി രണ്ടുപേർ മാത്രമെയുള്ളുവെന്നാണ് എന്റെയോർമ്മ. അഭിവന്ദ്യനായ ഒസ്താത്തിയോസ് തിരുമേനിയും ബഹുമാനപ്പെട്ട ജോഷ്വാ ച്ചനും. ആ വന്ദ്യഗുരുവിനോടൊപ്പം ശിഷ്യൻ കാതോലിക്ക ബാവായായി സന്നിഹിതനായിരിക്കുന്നു. ബാവായുടെ ഗുരു എന്ന നിലയിൽ അദ്ദേഹത്തെക്കാൾ ഉന്നതമായ സ്ഥാനമാണ് തിരുമേനിക്കുള്ളത്. എന്നാൽ സഭയുടെ ശ്രേണിയിൽ ബാവാതിരുമേനി ഒന്നാമത്തെ സ്ഥാനത്താണ്. രണ്ട് ഒന്നാം സ്ഥാനക്കാർ ഒരുമിച്ച് വന്നുചേർന്നിരിക്കുന്ന വളരെ അപൂർവ്വമായ ഒരു സംഗമമായി ഞാൻ ഈ സമ്മേളനത്തെ കാണുകയാണ്.

കഴിഞ്ഞ അറുപതു വർഷം തപസു ചെയ്ത് ഒരു മഹർഷി വളർത്തിയെടുത്തതാണ് മാവേലിക്കര സെന്റ് പോൾസ് മിഷൻ സെന്റർ. ആ മഹർഷി അന്ത്യവിശ്രമം കൊള്ളുവാൻ പോകുന്നതും ഈ സ്ഥാപനത്തിൽതന്നെയാണ്. ഈ അറുപതു വർഷക്കാലം ആത്മാവിൽ ലയിച്ചുചേർന്ന ഈ സ്ഥാപനം മലങ്കരസഭയിലെ അനവധി സ്ഥാപനങ്ങളിൽ ഒന്നല്ല. മലങ്കരസഭയ്ക്ക് ഒരു ദിശാബോധം നൽകുവാനായി അതിന്റെ കേന്ദ്രമായി പ്രവർത്തിക്കുകയും പ്രവർത്തിച്ചു കൊണ്ടിരിക്കുകയും ചെയ്യുന്ന സ്ഥാപനമാണ്. പ.ബാവാ തിരുമേനിക്ക് അനുമോദനം നൽകുമ്പോൾ, ഈസ്ഥാപനം എന്തിനുവേണ്ടി നിലകൊള്ളുന്നുവോ എന്നുള്ള ദർശനത്തെ പ.ബാവാതിരുമേനിയെ ഓർമ്മിപ്പിക്കേണ്ട കാര്യമൊന്നുമില്ല, അങ്ങനെ ഓർമ്മിപ്പിക്കത്തക്കവണ്ണം ഞാൻ ഒരു മണ്ടനുമല്ല.

വലിയ ഒരു ദർശനത്തിന്റെ പൈതൃകം പേറുന്ന ഈ സ്ഥാപനത്തിൽ ബാവ തിരുമേനിക്ക് സ്വീകരണം കൊടുക്കുമ്പോൾ ആ പൈതൃകത്തെ സഭയുടെ ജീവിതത്തിലേക്ക് സന്നിവേശിപ്പിക്കാനുള്ള ഒരു വലിയ ദൗത്യബോധം ഏറ്റെടുക്കുന്ന സമയമായി ഇതിനെ കാണണമെന്ന് ഞാൻ പ്രത്യേകമായി ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുകയാണ്. ഈയടുത്ത ദിവസങ്ങളിൽ കത്തോലിക്ക-ഓർത്തഡോക്സ് ഡയലോഗ് നടക്കുകയുണ്ടായി. പ.ബാവ തിരുമേനിയും വന്നിരുന്നു. അവിടെ വന്ന ഒരു കത്തോലിക്ക സഭയിലെ അച്ചൻ രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ ആരംഭത്തിൽ ജോൺ പോൾ മാർ പാപ്പ അതിന്റെ തുടക്കത്തിൽ പറഞ്ഞ ഒരു വാചകം അദ്ദേഹം ഉദ്ധരിക്കുകയുണ്ടായി. ഈ സഭയുടെ അടിത്തട്ടിൽ അനേകം മണ്ണും അഴക്കും തുരുമ്പും പിടിച്ചിരിക്കുന്നു. അതിനെ ഒന്നു ശുദ്ധീകരിക്കുവാനായിട്ടാണ് ഞാൻ ഈ സുന്നഹദോസ് വിളിച്ചുകൂട്ടിയിരിക്കുന്നതെന്ന് മാർ പാപ്പ പറഞ്ഞു. ഈ അഴക്കു മാറ്റുവാനായിട്ട് സഭയ്ക്ക് ഒരു സുവിശേഷ ദർശനമല്ലാതെ മറ്റൊന്നുമില്ല. ഒരുപാട് അഴുക്ക് അടിഞ്ഞുകൂടിയിട്ടുണ്ട്. അടുത്ത സമയത്ത് ഒരു കൂട്ടം ആൾക്കാർ വലിയ ആഘോഷത്തോടെ തിരുശേഷിപ്പു കൊണ്ടുപോകാനായിട്ട് വന്നത് ഞാൻ കണ്ടു. അതു കൊണ്ടുപോകാൻ വന്ന അച്ചനോടു ഞാൻ ചോദിച്ചു എന്തു തിരുശേഷിപ്പാണ് കൊണ്ടുപോകുന്നത്. അതറിയില്ലെന്നായി അച്ചൻ. ഞാൻ കൂടുതൽ വിശദീകരിക്കുന്നില്ല. ശൂന്യമാക്കുന്ന മ്ലേച്ഛത നിൽക്കരുതാത്തിടത്ത് നിൽക്കുന്നുവെന്നതുപോലെയുള്ള അനേകം കാര്യങ്ങൾ ഇവിടെ ഈ അടിത്തട്ടിൽ അടിഞ്ഞുകൂടിയിട്ടുണ്ട്. ഇതു ശുദ്ധീകരിക്കേണ്ട സമയമാണ്. സുവിശേഷപരമായ ദൗത്യം സഭ ഏറ്റെടുക്കുന്നിടത്താണ് ശുദ്ധീകരണം.

വലിയ ദൈവശാസ്ത്രമൊന്നും ഉപയോഗിച്ചിട്ടില്ലെങ്കിലും കർത്താവ് അപ്പസ്തോലന്മാരോട് പറഞ്ഞത് ഇറങ്ങി ചെല്ലുക എന്നാണ്. കാണാതെ പോയ ആടുകളുടെ അടുക്കലേക്ക് ചെല്ലുക. രോഗികളുടെ അടുക്കലേക്ക് ചെല്ലുക. ദുഃഖിതരുടെ അടുക്കലേക്ക് ചെല്ലുക. അങ്ങോട്ട് ചെല്ലുന്ന പ്രക്രിയ എവിടെയെല്ലാം നിർവ്വഹിക്കപ്പെടുന്നുവോ അവിടെയെല്ലാം സുവിശേഷമുണ്ട്. വലിയ ഒരു ദൗത്യനിർവ്വഹണത്തിലേക്ക് ഈ സഭയെ നയിക്കുന്നതിനുള്ള ഒരു തുടക്കമായി പരിശുദ്ധ കാതോലിക്ക ബാവാ തിരുമേനിക്ക് ഈ സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ സ്വീകരണം കൊടുക്കുമ്പോൾ അതിന്റെ ഒരു അടിസ്ഥാനമായിട്ട് തീരട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ട് പ.ബാവാ തിരുമേനിക്ക് എല്ലാവിധമായ മംഗളങ്ങളും ആശംസിക്കുന്നു.

അഭിവന്ദ്യനായ ഒസ്താത്തിയോസ് തിരുമേനി 93-ാമത്തെ വയസ്സിൽ പ്രവേശിക്കുന്നു. മലങ്കര സഭയുടെ ചരിത്രത്തിൽ ഇത്രയും ദീർഘമായി ജീവിച്ച ഒരു പിതാവ്, അറിയാവുന്ന ചരിത്രത്തിലില്ല. അദ്ദേഹം ഇനിയും ദീർഘനാൾ ജീവിക്കട്ടെ. അഭിവന്ദ്യനായ ഒസ്താത്തിയോസ് തിരുമേനി അദ്ദേഹത്തിന്റെ ജീവിതത്തിന്റെ ദർശനങ്ങൾ കൂടുതൽ പഠിക്കേണ്ടിയിരിക്കുന്നു. അദ്ദേഹം ഈ സഭയെ പഠിപ്പിച്ച കാര്യങ്ങൾ അല്പമെങ്കിലും ജീവിതത്തിൽ പ്രാവർത്തികമാക്കുവാനുള്ള പ്രതിജ്ഞയെടുക്കുന്നിടത്താണ് ഈ ജന്മദിനസമ്മേളനം അനുഗ്രഹപ്രദമാകുന്നതെന്ന് ഞാൻ പൂർണ്ണമായും വിശ്വസിക്കുന്നു. തിരുമേനിയെ ഏറെ പുകഴ്ത്തിയതുകൊണ്ടു കാര്യമാകുന്നില്ല.

അഭിവന്ദ്യ തിരുമേനിയുടെ ദർശനം അല്പമെങ്കിലും ജീവിതത്തിൽ, ബുദ്ധിപരമായി, ചിന്താപരമായി പ്രവർത്തനപരമായി തീരുമാനങ്ങൾ എടുക്കുവാനായിട്ട് സാധിക്കുന്നുവെങ്കിൽ അവിടെയാണ് തിരുമേനിക്കുള്ള ജന്മദിനസമ്മേളനവും ജന്മദിനസമ്മാനവുമെന്ന് ഞാൻ ആത്മാർത്ഥമായി വിശ്വസിക്കുന്നു. അമാനുഷികനണദ്ദേഹം. ഒരു ചെറിയ സംഭവം ഞാൻ പറഞ്ഞുകൊള്ളട്ടെ.

1972ൽ ഞാൻ വൈദിക സെമിനാരിയിൽ പഠിക്കാൻ തുടങ്ങി. ആ വർഷമെന്നു പറയുന്നത് ഇപ്പോഴത്തെ സഭാചരിത്രത്തിലെ പ്രധാനപ്പെട്ട ഒരാണ്ടാണ്. കുപ്രസിദ്ധമായ 203-ാം കല്പന നമ്മുടെ സഭ

**1973ലെ മാങ്കാംകുന്ന് കൺവൻഷനിൽ എം.വി.ജോർജച്ചൻ പ്രസംഗിച്ചു. 72ൽ നടന്ന പത്തൊമ്പതാം ശതാബ്ദിസമ്മേളനത്തെക്കുറിച്ചാണ് പറയുന്നത്. 19 ആനകളും 19 കുതിരകളും കുറെ ആയിരം ആടുകളും. ഈ വാക്കാണ് ഉപയോഗിച്ചത്. ഭയമില്ലായിരുന്നു. പ്രഗത്ഭതരുടെ വേദിയായിരുന്നു അത്. തനിക്ക് മെത്രാൻ സ്ഥാനം കിട്ടുമോയെന്ന് അദ്ദേഹം ഭയപ്പെട്ടില്ല. അങ്ങനെയുള്ള വിമർശനങ്ങൾ നൽകുന്നവരെ സഭയ്ക്ക് ഇഷ്ടപ്പെടുകയില്ല.**

യിൽ വന്നു. പാത്രിയർക്കീസ് അയച്ചു. അതിന്റെ പ്രതിസന്ധികൾ ഈ സഭയിൽ തുടങ്ങിയ കാലമാണ്. അഭിവന്ദ്യനായ ഒസ്താത്തിയോസ് തിരുമേനിയെ മേല്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. സുന്നഹദോസ് അദ്ദേഹത്തെ മാറ്റിനിർത്തി. ആ കാലഘട്ടമാണ്. അടുത്തകാലത്ത് മെത്രാപ്പോലീത്തായാകാൻ സാധ്യതയുള്ള ആളാണ്. 1972ൽ അനേകം കാര്യങ്ങൾ നടന്നു. എം.വി.ജോർജച്ചൻ അന്ന് ഒരു പ്രസ് താവനയിറക്കി. വൈദികസെമിനാരിയിൽ പഠിക്കുന്ന എന്നപ്പോലെയുള്ളവർക്ക് എം.വി.ജോർജച്ചനെ ഇഷ്ടപ്പെട്ടില്ല. എം.വി.ജോർജച്ചൻ സഭാ സ്നേഹിയല്ല. അദ്ദേഹം സഭാ സ്നേഹിയായിരുന്നുവെങ്കിൽ ഇങ്ങനെ ഒരു പ്രസ്താവന ഇറക്കുമോയെന്ന് ഞങ്ങൾ വിദ്യാർത്ഥികൾ എല്ലാവരും അദ്ദേഹത്തിന് എതിരായിട്ടാണ് ചിന്തിക്കുവാൻ തുടങ്ങിയത്. മാർത്തോമ ശ്ലീഹായുടെ സിം ഹാസനം കുരിശാണ്. എത്ര ധൈര്യത്തോടെ പ്രഖ്യാപിക്കുവാൻ ഒരു എം.വി. ജോർജച്ചനല്ലാതെ ഈ മലങ്കര സഭയിൽ ആർക്കും സാധ്യമല്ല. ഇനിയും മെത്രാപ്പോലീത്തായാകുവാൻ സാധ്യതയുള്ള ആളാണ് ഇതുപറയുന്നത്. ആ സാധ്യത തള്ളിക്കളയുവാൻ ആ രും ആഗ്രഹിക്കുകയില്ല. സ്തുതിപാഠകരാകാനല്ലാതെ സത്യം തെളിച്ചുപറയാൻ ധൈര്യമില്ലാത്ത ഒരു സമൂഹമായി നിങ്ങളും ഞാനും മാറി. 1972ൽ മാത്യൂസ് പ്രഥമൻ കാതോലിക്ക ബാവായായിട്ടില്ലെങ്കിലും അതുപോലെയുള്ള പ്രഗത്ഭന്മാരായ മെത്രാപ്പോലീത്താമാരിരിക്കുമ്പോൾ എം.വി.ജോർജ് അച്ചന് അശേഷം ഭയമില്ലായിരുന്നു– മാർത്തോമ ശ്ലീഹായുടെ സിംഹാസനം കുരിശാണെന്ന് പറയുവാൻ.

ഇന്ന് നാല്പതു വർഷം കഴിയുമ്പോൾ ഒന്നുതിരിഞ്ഞു നോക്കുമ്പോൾ, തിരുമേനി പറഞ്ഞതിനല്ലെ സാംഗത്യമുള്ളത്. സിംഹാസനങ്ങളൊക്കെ എവിടെപ്പോയി നിൽക്കുന്നു. സഭയുടെ പലവിധമായ പ്രതികാരങ്ങളും എവിടെ പോയി നിൽക്കുന്നു. കുരിശിലേക്ക് തിരിച്ചുവരാതെ ഈ സഭയ്ക്ക് നിലനിൽക്കാൻ സാധിക്കുമോ? എം.വി.ജോർജച്ചന് ഭയമില്ലായിരുന്നു.

1973ലെ മാങ്കാംകുന്ന് കൺവൻഷനിൽ എം.വി.ജോർജച്ചൻ പ്രസംഗിച്ചു. 72ൽ നടന്ന പത്തൊമ്പതാം ശതാബ്ദി സമ്മേളനത്തെക്കുറിച്ചാണ് പറയുന്നത്. 19 ആനകളും 19 കുതിരകളും കുറെ ആയിരം ആടുകളും. ഈ വാക്കാണ് ഉപയോഗിച്ചത്. ഭയമില്ലായിരുന്നു. പ്രഗത്ഭതരുടെ വേദിയായിരുന്നു അത്. തനിക്ക് മെത്രാൻ സ്ഥാനം കിട്ടുമോയെന്ന് അദ്ദേഹം ഭയപ്പെട്ടില്ല. അങ്ങനെയുള്ള വിമർശനങ്ങൾ നൽകുന്നവരെ സഭയ്ക്ക് ഇഷ്ടപ്പെടുകയില്ല. ഒരുപക്ഷെ മെത്രാപ്പോലീത്താസ്ഥാനത്തേക്ക് അദ്ദേഹത്തെ കൊണ്ടുവരികയില്ല. എം.വി.ജോർജച്ചൻ ഭയപ്പെട്ടില്ല. അത്രമാത്രം ആർജ്ജവത്വം ആത്മീയശക്തി ഈ പിതാവിനുണ്ട്. ഇന്നുമതുണ്ട്. അദ്ദേഹം എഴുതിയിട്ടുള്ള പുസ്തകങ്ങൾ വായിച്ചുനോക്കണം.

വിശ്വാസത്തിന്റെ കാര്യത്തിൽ യോജിക്കുവാൻ നമുക്ക് ഒക്കില്ല. സ്നേഹത്തിന്റെ ഏക മതം എത്ര അർത്ഥവത്താണെന്ന് അറിയാമോ. വിശ്വാസത്തിന്റെ കാര്യത്തിൽ, ഏതുകാര്യത്തിലാണ് യോജിക്കുവാൻ കഴിയുന്നത്. ഞാൻ ഈ സഭയുടെ അംഗമാണെങ്കിലും ഇപ്പോഴത്തെ ചില പരിപാടികളോടെ യോജിക്കുവാൻ എനിക്കു പറ്റില്ല. തിരുശേഷിപ്പുകൾ, അനേകം കത്തീഡ്രലുകൾ. കുറെകഴിയുമ്പോൾ ഇവിടെ പള്ളികൾ കാണില്ല. കത്തീഡ്രലുകളെ കാണുകയുള്ളൂ. ഇതൊക്കെ കാണുമ്പോൾ ബുദ്ധിമുട്ടുണ്ടാവും. ഇതു പറയുവാൻ മലങ്കരസഭയ്ക്ക് ഒരു പ്രവാചകനെ ഉണ്ടായിരുന്നുള്ളു. അത് അഭിവന്ദ്യനായ ഒസ്താത്തിയോസ് തിരുമേനിയാണ്. വിശ്വാസത്തിന്റെ കാര്യത്തിൽ യോജിക്കുവാൻ കഴിയില്ലെന്ന് അദ്ദേഹം ആവർത്തിച്ചുപറഞ്ഞു. നാം ഓർത്തഡോക്സ് സഭയിലല്ലെ, നമ്മുടെ വിശ്വാസം ഒന്നു വിശകലനം ചെയ്തേ. നമുക്കോരോരുത്തർക്കും വ്യത്യാസങ്ങൾ കാണും. ദൈവം സ്നേഹമാണ്. കത്തോലിക്ക ഓർത്തഡോക്സ് സംവാദം നടന്നപ്പോൾ അവിടെ മാർപാപ്പായുടെ പുസ്തകം വിതരണം ചെയ്തു. ആ പുസ്തകത്തിന്റെ തലക്കെട്ട് ദൈവം സ്നേഹമാകുന്നുവെന്നാണ്. ചിന്തിക്കുന്നവർ ഒരേ രീതിയിൽ ചിന്തിക്കും.

93-ാം ജന്മദിനത്തിൽ തിരുമേനിയെ പുകഴ്ത്തുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. അദ്ദേഹം ഈ സഭയ്ക്ക് തന്ന ദർശനം അല്പമെങ്കിലും ഏറ്റുവാങ്ങുവാനുള്ള ധൈര്യം, ആത്മീയമായ കൃപ, ദൈവികമായ കൃപ നിങ്ങൾക്കും എനിക്കും ഉണ്ടാകട്ടെയെന്ന് പ്രാർത്ഥിക്കുന്നു.







## ജോർജ് തഴക്കരയുടെ എഡിറ്റോറിയലുകൾ

**വിതരണം: സി.എസ്.എസ് ബുക്സ്, തിരുവല്ല**

വില: 100 രൂപ

***ഇൻഡ്യൻ** ഓർത്തഡോക്സ് ഹെറാൾഡ് ഓൺ ലൈൻ ന്യൂസിൽ 2008 സെപ്റ്റംബർ 20 മുതൽ 2010 ഒക്ടോബർ 30 വരെയുള്ള വാരാന്ത്യകുറിപ്പുകളുടെ സമാഹാരം.*

*ഇതിലെ പല വിഷയങ്ങളും നിശിതമായ വിമർശനങ്ങൾക്കു വിധേയമായിട്ടുണ്ട്. അപ്രിയ സത്യങ്ങൾ പറയുമ്പോഴും മലങ്കര ഓർത്തഡോക്സ് സഭ എല്ലാ അർത്ഥത്തിലും സമുന്നതമായിരിക്കണമെന്നുള്ള അന്തർദർശനം ഈ കൃതിയുടെ പ്രത്യേകതയാണെന്ന് പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്ത പറയുന്നു.*

### മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ അവതാരികയിൽനിന്നും

**വർണ്ണശബളിമയാർന്ന** ഒരു പൂത്താലമാണ് എന്റെ മുമ്പിൽ ഇരിക്കുന്നത്– ജോർജ് തഴക്കരയുടെ നൂറുകണക്കിന് ചിന്താമുകുളങ്ങൾ വിടർന്നു നില്ക്കുന്നു. അതിന്റെ നിറങ്ങൾ വേറിട്ടുള്ളതു തന്നെ. അതിന്റെ ശോഭ അനുപമം. വ്യത്യസ്തമായ ഭാഷാശൈലികൊണ്ട് അനുഗൃഹീതനായ ഒരെഴുത്തുകാരനെന്ന് ആരും നിസ്സംശയം തലയാട്ടി സമ്മതിക്കുന്ന ഇദ്ദേഹത്തിന്റെ പ്രതിപാദനശൈലിയും വേറിട്ടുള്ളതുതന്നെ. കാലിക വിഷയങ്ങൾ കൈകാര്യം ചെയ്യുമ്പോൾ കാലയവനികയ്ക്കുള്ളിൽ നിന്ന് ഒളിഞ്ഞുനോക്കുന്ന സംഭവങ്ങളേയും ആപ്തവാക്യങ്ങളേയും ക്ഷണിച്ചുവരുത്തി വർത്തമാനകാല പന്തിയിലിരുത്തി പുഷ്പാർച്ചന നടത്തുക മാത്രമല്ല ഇദ്ദേഹം ചെയ്യുന്നത്. കൂട്ടത്തിൽ ആധുനികസംഭവങ്ങളേയും അനുഭവങ്ങളേയും മതസാമൂഹ്യപശ്ചാത്തലങ്ങളുടെ വേലിക്കെട്ടു പൊളിച്ചെടുത്ത് മലങ്കര സഭാംഗങ്ങൾക്ക് പുതിയ ദൂതും കാഴ്ചപ്പാടും നല്കുവാൻ ശ്രമിക്കുന്നു. ഭൂത വർത്തമാന ഭാവി കാലങ്ങളെ കോർത്തിണക്കുന്ന ശ്രീ.ജോർജ് തഴക്കരയുടെ ചിന്തകൾ വർഷങ്ങൾക്കപ്പുറത്തേക്ക് പ്രകാശം പരത്തുവാൻ പോരുന്നവയാണ്. ഈ പൂത്താലത്തിൽ മനോഹരങ്ങളായി വർണ്ണാലംകൃതമാക്കി വച്ചിരിക്കുന്നത് അതാതിന്റെ തണ്ടിനോടൊപ്പമാണ്; പൂക്കൾക്ക് നിലനില്പിന്റെ തനിമ വെളിപ്പെടുത്തുന്ന കാലുകൾ അപ്രത്യക്ഷമായിട്ടില്ല; അറുത്തുമാറ്റിയിട്ടില്ല; ഒടിച്ചു കളഞ്ഞിട്ടുമില്ല. പച്ചയായ യാഥാർത്ഥ്യങ്ങളുടെ ഈ തനതു ചെറുശാഖകളിൽ മുള്ളുള്ളവയും മുട്ടുള്ളവയും പൊട്ടുള്ളവയും പോടുള്ളവയും ഉണ്ട്. അതെല്ലാം യാഥാർത്ഥ്യത്തിന്റെ തനിമകളാണ്. മുള്ളുകൊണ്ടു മുറിപ്പെടുന്നവരും മുട്ടുകൊണ്ടു അലോരസപ്പെടുന്നവരും പൊട്ടുകൊണ്ടു പൊള്ളുന്നവരുമുണ്ടാവാം. മദ്വചനങ്ങൾക്ക് മാർദ്ദവമില്ലെങ്കിൽ, ഉദ്ദേശ്യശുദ്ധിയാൽ മാപ്പു നൽകൂ' എന്നായിരിക്കാം ജോർജ് തഴക്കര നമ്മോട് വചിക്കുന്നത്.

മലങ്കര സഭയുടെ ശോഭനഭാവിയെ മുന്നിൽ കണ്ടുകൊണ്ടുള്ള ഇദ്ദേഹത്തിന്റെ ഈ ശ്രമങ്ങൾ ഏറ്റം അഭിനന്ദനീയമാണ്. ഇദ്ദേഹത്തിന്റെ കൃതികൾ വായ്ക്കുവാൻ തുടങ്ങിയപ്പോൾ എനിക്കുണ്ടായിരുന്ന 'കൂർത്തമൂർത്തമുള്ളുകളുടെ' അതിപ്രസരത്തിന്റെ അഭാവമാണ് വായിച്ചുതീർന്നപ്പോൾ എന്നെ അതിശയിപ്പിച്ചത്.

ആരോഗ്യകരമായ ഒരു വിമർശനസാഹിത്യം ഇദ്ദേഹം രൂപപ്പെടുത്തിയിട്ടുണ്ടെന്നാണ് എനിക്കു മനസ്സിലാക്കുവാൻ കഴിയുന്നത്. പലരും ആത്മാർത്ഥതയോടെയെന്ന് പറഞ്ഞുകൊണ്ട് നടത്തുന്ന പല വിമർശനങ്ങളും മലങ്കര സഭയ്ക്ക് നാശോന്മുഖമായി തീരുന്ന ഇന്നത്തെ സാഹചര്യത്തിൽ വിമർശനത്തിനൊരു ശുഭോദർക്കമായ മുഖമുണ്ടെന്നു ആവിഷ്കരിക്കുവാൻ ശ്രീ.ജോർജ് തഴക്കരയ്ക്ക് സാധിച്ചിട്ടുണ്ടെന്നാണ് എന്റെ വിശ്വാസം.

'ഉം..ളും' ചേർത്തുള്ള ഇദ്ദേഹത്തിന്റെ കടഞ്ഞെടുത്ത തലക്കെട്ടുകൾ ഊടും പാവും ചേർന്നു വരുമ്പോൾ അനുവാചകർക്ക് ഒരു അവാച്യദർശനവും കാഴ്ചപ്പാടും ഉളവാക്കുന്നുണ്ട്. ആനുകാലിക സംഭവങ്ങളെ ദൈവരാജ്യവീക്ഷണത്തിൽ സഭാന്തരീക്ഷവുമായി ഇണക്കിച്ചേർത്തു അവതരിപ്പിക്കുവാനുള്ള ഇദ്ദേഹത്തിന്റെ ആഖ്യാനശൈലി ആരെയും അത്ഭുതപ്പെടുത്തുന്നതാണ്. വേറിട്ട ചിന്തകളെ വേർപെടുത്താതെ വ്യത്യസ്ത കാട്ടുവള്ളികൾ കൊണ്ട് വർണ്ണവൈവിധ്യങ്ങളിൽ കുട്ട നെയ്തെടുക്കുന്ന കലാസവിശേഷമാണ് തഴക്കരയുടെ ലേഖനങ്ങളിൽ കാണുന്നത്. ഇദ്ദേഹത്തിന്റെ ചിന്തകളുടെ അന്തഃസത്ത കണ്ടുപിടിക്കുവാൻ വായനക്കാർക്ക് അധികദൂരം യാത്ര ചെയ്യേണ്ടിവരുന്നില്ല. 'small is beautiful' എന്ന പഴഞ്ചൊല്ല് പതിരില്ലാതെ യാഥാർത്ഥ്യമായി തീരുന്നുണ്ടിവിടെ. ചിന്തകൾ കാടുകയറുവാൻ ഇദ്ദേഹം അല്പവും സമ്മതിക്കുന്നില്ല. ഉന്നം പിഴയ്ക്കാതെ, സമയം പാഴാക്കാതെ എ

*ശേഷം പത്താം പേജിൽ*





# സ്നേഹബന്ധങ്ങൾ പുനഃസ്ഥാപിക്കുക



**അനുരഞ്ജനത്തിന് നാം മുൻകൈ എടുക്കണം**

കുറ്റംചെയ്ത വ്യക്തിയായാലും അല്ലെങ്കിലും സമാധാന പരിശ്രമത്തിന് നാം തന്നെ മുന്നിട്ടിറങ്ങണം. മറ്റെയാൾ പ്രവർത്തിക്കട്ടെ, പിന്നെ ഞാൻ പറ്റുമെങ്കിൽ ശ്രമിക്കാം എന്ന മനോഭാവം ശരിയല്ല. യേശു പറയുന്നു: "..... നിന്റെ വഴിപാട് അവിടെ യാഗപീഠത്തിന്റെ മുമ്പിൽ വച്ചിട്ട് ഒന്നാമതായി ചെന്ന് സഹോദരനോട് നിരപ്പാകുക. പിന്നെ വന്ന് നിന്റെ വഴിപാട് കഴിക്ക" (മത്താ. 5:23, 24). ഒരു പ്രശ്നം ഉണ്ടായാൽ എത്രയും വേഗം മുഖാമുഖം സംസാരിച്ച് രമ്യമാകാൻ കഴിയണം. മൂന്നാമതൊരാൾ ഇടപെടുന്നതിനു മുൻപെതന്നെ നേരിട്ട് പ്രശ്നം പറഞ്ഞുതീർക്കുന്നതാണ് എളുപ്പം. സമയം നീണ്ടുപോകുന്തോറും പലരും പലവിധത്തിൽ അതിൽ ഇടപെടാനും പ്രചരിപ്പിക്കാനും ഇടയാകും. ആത്മീയതലത്തിലും വളരെ ദോഷമുണ്ടാകാൻ ഇടയാകും. ദൈവമുമ്പാകെ നമ്മുടെ "കാഴ്ചകൾ" സ്വീകാര്യമാകണമെങ്കിൽ നാം നിരപ്പിന്റെ അനുഭവത്തിൽ എത്രയും വേഗം എത്തിച്ചേരണം. "കാണപ്പെടുന്ന സഹോദരനെ സ്നേഹിക്കാൻ കഴിയുന്നില്ലെങ്കിൽ കാണപ്പെടാത്ത ദൈവത്തെ സ്നേഹിപ്പാൻ നമുക്ക് കഴിയുകയില്ലല്ലോ. ദൈവത്തെ അനുസരിക്കാത്തവരുടെ പ്രാർത്ഥന ദൈവം ഇഷ്ടപ്പെടുന്നില്ല. "ന്യായപ്രമാണം കേൾക്കാതെ ചെവി തിരിച്ചുകളയുന്നവന്റെ പ്രാർത്ഥനപോലും വെറുപ്പാകുന്നു" (സദൃ. വാ. 28:9). അനുരഞ്ജനത്തിന് മുൻകൈ എടുക്കുമ്പോൾ ഇരുവർക്കും സൗകര്യപ്രദമായ സ്ഥലവും സമയവും തെരഞ്ഞെടുക്കാനും പ്രത്യേകം ശ്രദ്ധിക്കണം.

**പ്രശ്നങ്ങളിൽ ഉൾപ്പെട്ടവരുടെ വികാരങ്ങളെ ശ്രദ്ധയോടെ ഉൾക്കൊള്ളുകയും സ്വയമേറ്റ് ചിന്തിക്കുകയും ചെയ്യുക**

അങ്ങോട്ട് സംസാരിക്കുന്നതിനേക്കാൾ, പറയുന്നത് കേൾക്കാൻ കൂടുതൽ സമയം എടുക്കണം. ഇരുഭാഗത്തേയും വാദമുഖങ്ങൾ അവരവരുടെ സ്ഥാനത്ത് സങ്കല്പിച്ചുകൊണ്ട് കേൾക്കാനും വിലയിരുത്താനും കഴിയണം. "ഓരോരുത്തനും സ്വന്തം താല്പര്യങ്ങൾ മാത്രമല്ല മറ്റുള്ളവരുടെ താല്പര്യങ്ങളും നോക്കണം" (ഫിലി. 2:4). പ്രശ്നങ്ങളെ നോക്കുമ്പോൾ യാഥാർത്ഥ്യം എന്ന് നാം സങ്കല്പിക്കുന്നതിലേക്ക് ശ്രദ്ധിക്കുന്നതിനുമുമ്പ്, ഇരുവരുടേയും വികാരപരമായ അവതരണത്തെ കൂടുതൽ കരുതലോടെ ശ്രദ്ധിക്കണം. മുൻവിധിയോടെ തുടങ്ങാതെ പ്രശ്നപരിഹാരം ആംരഭത്തിൽ തന്നെ കാണാനായി ശ്രമിക്കാതെ ഇരുവശത്തേയും വൈകാരികഭാവങ്ങളും വാദമുഖങ്ങളും കണക്കിലെടുത്തു മാത്രമെ എന്തെങ്കിലും തീരുമാനത്തിലെത്താൻ പാടുള്ളൂ. അവർ പറയുന്നത്, നമുക്ക് സമ്മതിക്കാനാവുന്നില്ലെങ്കിലും തലയാട്ടി മൂളിക്കൊണ്ട് എല്ലാം കേൾക്കണം. വികാരതീവ്രതയിൽ ചിന്തിക്കുന്നതും പറയുന്നതും പ്രവർത്തിക്കുന്നതുമെല്ലാം വികലമാകാൻ ഇടയുണ്ട്. "ഇങ്ങനെ എന്റെ ഹൃദയം വ്യസനിക്കുകയും എന്റെ അന്തരംഗത്തിൽ കുത്തുകൊള്ളുകയും ചെയ്തപ്പോൾ ഞാൻ ഭോഷനും ഒന്നും അറിയാത്തവനുമായിരുന്നു" (സങ്കീ. 73:21,22). നിന്റെ മുമ്പിൽ മൃഗം പോലെ ആയിരുന്നു". വികാരവിക്ഷോഭങ്ങൾ നമ്മെ മൃഗം പോലെയാക്കുന്നു എന്നാൽ വിവേകം നമ്മെ ഭരിക്കുമ്പോൾ നാം ക്ഷമയുള്ളവരാകുന്നു. 'വകതിരിവിനാൽ മനുഷ്യന് ദീർഘക്ഷമ വരുന്നു. ലംഘനം ക്ഷമിക്കുന്നത് അവന് ഭൂഷണമാകുന്നു" (സദൃ. വാ. 19:11). ക്ഷമ ലഭിക്കുന്നത് ജ്ഞാനം വഴിയും, ജ്ഞാനം ലഭിക്കുന്നത് മറ്റുള്ളവരെ ശ്രദ്ധിക്കുന്നതിലൂടെയുമാണ്. അവർ പറയുന്നത് ശ്രദ്ധിക്കുമ്പോഴെ നാം പറയുന്നത് അവർ ശ്രദ്ധിക്കുകയുള്ളൂ. "നാം ഓരോരുത്തനും തന്റെ അയൽക്കാരനെ അവന്റെ നന്മയ്ക്കും ആത്മീയ അഭിവൃദ്ധിക്കും വേണ്ടി പ്രസാദിപ്പിക്കണം" (റോമ. 15: 2).

**കുറ്റം സമ്മതിച്ചുകൊണ്ട് അനുരഞ്ജനം ആരംഭിക്കുക**

നാം കുറ്റം ചെയ്തവരാണെങ്കിൽ നാം തന്നെ ആദ്യം കുറ്റസമ്മതം നടത്തി സംഭാഷണം ആരംഭിക്കുന്നു. അല്ലെങ്കിൽ മറ്റു രണ്ടു വ്യക്തികളാണെങ്കിൽ നമ്മുടെ സമീപനം അവതരിപ്പിച്ച് അവരിൽ ആരെങ്കിലുമൊരാൾക്കു കുറ്റബോധം പ്രകടിപ്പിക്കുവാൻ പ്രേരണ നൽകി, സുഖകരമായ ആരംഭംകുറിക്കുക. യേശുക്രിസ്തുവിന്റെ വാക്കുകൾ ഓർമ്മയിൽ കൊണ്ടുവരാവുന്നതാണ്. "കപടഭക്തിക്കാരാ മുമ്പേ സ്വന്തം കണ്ണിൽ നിന്നും കോൽ എടുത്തു കളയുക. അപ്പോൾ സഹോദരന്റെ കണ്ണിൽ നിന്നും കരട് എടുത്ത് കളയുവാൻ തക്കവണ്ണം നിനക്ക് വ്യക്തമായി കാണുവാൻ കഴിയും" (മത്താ. 7:5). നമുക്ക് നമ്മുടെ കുറവുകൾ കാണാൻ കഴിവില്ലാത്തതിനാൽ മൂന്നാമതു ഒരാളുടെ സഹായം തേടേണ്ടിവരുമെന്ന് കർത്താവ് ബോധ്യപ്പെടുത്തുന്നു. നമ്മുടെ ഭാഗത്തു നിന്നും പ്രശ്നപരിഹാരത്തിന് എന്തെല്ലാം ചെയ്യേണ്ടതുണ്ടെന്ന് വേണ്ടവിധം മനസ്സിലാക്കിത്തരുവാൻ ദൈവത്തോട് പ്രാർത്ഥിക്കണം. നമ്മുടെ ഉൾക്കണ്ണുകൾ തുറന്നുതരാനും ദൈവം കാണുന്നതുപോലെ വസ്തുതകൾ നേരായി കണ്ട് പ്രശ്നപരിഹാരത്തിന് പ്രാപ്തരാകുവാനും ദൈവാത്മാവിന്റെ സഹായം തേടണം. "സകല സത്യത്തിലേക്കും വഴിനടത്തുന്ന" പരിശുദ്ധാത്മ സഹായം വളരെ പ്രാധാന്യമുള്ളതാണ്. പാപത്തെക്കുറിച്ച് ബോധ്യം വരുത്തുന്നത് പരിശുദ്ധാത്മാവാണ് (റോമ. 16:8). "നമുക്ക് പാപമില്ല എന്ന് നാം പറയുന്നു എങ്കിൽ നമ്മെത്തന്നെ വഞ്ചിക്കുന്നു. സത്യം നമ്മിൽ ഇല്ലാതെയായി" (1 യോഹ. 1:8).

പാപം ഏറ്റുപറയുക, മനസ്സ് സ്വസ്തമാക്കുക. ദൈവമുമ്പാകെ നീതീകരണം പ്രാപിക്കുക എന്നിവയെല്ലാം അനുരഞ്ജനത്തിന്റെ അടിസ്ഥാനപ്രമാണമാണ്. ദാവീദിന് ഉണ്ടായ അനുഭവങ്ങൾ ദൈവത്തോട് ഏറ്റുപറഞ്ഞ് അനുരഞ്ജനം പ്രാപിക്കുന്നത് നാം കാണുക. "ഞാൻ എന്റെ പാപം നിന്നോട് അറിയിച്ചു. എന്റെ അകൃത്യം മറച്ചതുമില്ല". "എന്റെ ലംഘനങ്ങൾ യഹോവയോട് ഏറ്റുപറയും എന്നു ഞാൻ പറഞ്ഞു. അപ്പോൾ നീ എന്റെ പാപത്തിന്റെ കുറ്റം ക്ഷമിച്ചു തന്നു" (സങ്കീ. 32:5). പ്രശ്നപരിഹാരത്തിന് സത്യ അനുതാപമാണ് ആവശ്യം. അനുതാപവും മാനസാന്തരവും പ്രാപിക്കാനുള്ള ദൈവകൃപയ്ക്കായി നാം കാത്തിരിക്കണം.

**പാപം ഏറ്റുപറയുക, മനസ്സ് സ്വസ്തമാക്കുക. ദൈവ മുമ്പാകെ നീതീകരണം പ്രാപിക്കുക എന്നിവയെല്ലാം അനുരഞ്ജനത്തിന്റെ അടിസ്ഥാനപ്രമാണമാണ്. ദാവീദിന് ഉണ്ടായ അനുഭവങ്ങൾ ദൈവത്തോട് ഏറ്റുപറഞ്ഞ് അനുരഞ്ജനം പ്രാപിക്കുന്നത് നാം കാണുക (സങ്കീ. 32:5). പ്രശ്നപരിഹാരത്തിന് സത്യ അനുതാപമാണ് ആവശ്യം.**

പരസ്പരം ക്ഷമിക്കാഞ്ഞാൽ, സ്വർഗ്ഗസ്ഥനായ പിതാവും നമ്മോട് ക്ഷമിക്കുകയില്ല എന്ന് കർത്താവ് പഠിപ്പിച്ചു. "ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോട് ക്ഷമിക്കണമെ". എന്നു പ്രാർത്ഥിക്കാൻ കർത്താവ് പഠിപ്പിച്ചപ്പോൾ ദൈവവുമായി അനുരഞ്ജനം സാധിക്കണമെങ്കിൽ മനുഷ്യരുമായി രമ്യമായേ മതിയാകൂ എന്ന തത്വം പഠിപ്പിക്കയായിരുന്നു.

**പ്രശ്നങ്ങളെയാണ് എതിർക്കേണ്ടത്, വ്യക്തിയെയല്ല**

ദൈവം പാപത്തെ വെറുക്കുന്നു, പാപികളെ സ്നേഹിക്കുന്നു. ഒരു വ്യക്തിയുടെ വാക്കുകളും രീതികളും നമുക്ക് ഇഷ്ടമില്ലെങ്കിലും ആ വ്യക്തിയെ സ്നേഹിക്കാൻ നമുക്ക കഴിയണം. "ഇഷ്ടം" "സ്നേഹം" ഇവ രണ്ടുകാര്യങ്ങളാണ്. ഇഷ്ടമില്ലാത്തവ പ്രവർത്തിക്കുന്നവരേയും ദൈവനാമത്തിൽ സ്നേഹിക്കാൻ കഴിയണം. ദൈവത്തിന് പാപത്തെ ഇഷ്ടമില്ലെങ്കിലും പാപിയെ ഇഷ്ടമില്ലെങ്കിലും ആ വ്യക്തിയെ സ്നേഹിക്കുന്നു.

ഈ വസ്തുത അംഗീകരിച്ചുകൊണ്ട് മൃദുവായി പ്രശ്നങ്ങളെ സമീപിക്കാൻ കഴിയണം. "മൃദുവായ ഉത്തരം ക്രോധം ശമിപ്പിക്കുന്നു. കഠിനവാക്കോ കോപത്തെ ജ്വലിപ്പിക്കുന്നു" (സദൃ. വാ. 15:1) കഴിയുന്നതും സൗമ്യമായും മറച്ചുവയ്ക്കാതെയും വക്രതയില്ലാതെയും മര്യാദയോടും സംസാരിക്കുന്നത് അനുരഞ്ജനത്തിന് വഴി തെളിയിക്കും. നാം 'എങ്ങനെ' പറയുന്നു എന്നതാണ് 'എന്തു' പറയുന്നു എന്നതിനേക്കാൾ കൂടുതൽ ഫലപ്രദമാകുന്നത്. പ്രകോപനപരമായി നാം പറയുമ്പോഴാണ് എതിർക്കപ്പെടുന്നത്. "ഇമ്പമുള്ള വാക്ക് തേൻകട്ടയാകുന്നു. മനസ്സിന് മധുരവും അസ്ഥികൾക്ക് ഔഷധവും തന്നെ" (സദൃ. വാ. 16:24). യുദ്ധകാലത്ത് ശക്തിയേറിയ ആയുധങ്ങൾ ഉപയോഗിച്ച് ശത്രുക്കളെ തകർക്കും. എന്നാൽ ചില ആയുധങ്ങൾ (രാസായുധങ്ങൾ, അണു ആയുധങ്ങൾ) ഉപയോഗിക്കാൻ പാടില്ല എന്ന് ഒരു ധാരണയുണ്ടാകാറുണ്ട്. കാരണം അവ ഉപയോഗിച്ചാൽ "സർവ്വനാശം" ആയിരിക്കും ഫലം. അതുപോലെ, നമ്മുടെ വാക്കുകൾ കൂരമ്പുകളായിത്തീരാതിരിക്കാൻ സൂക്ഷിക്കുക. വികാരത്തള്ളലിൽ പറഞ്ഞുപോകുന്ന വാക്കുകൾ തിരിച്ചെടുക്കാനാവില്ല; എന്നു മാത്രമല്ല സംസാരം തുടരാൻ പോലും സാധ്യമാകാത്തവിധം ദോഷം ചെയ്യാനിടയാകും. "കേൾക്കുന്നവർക്ക് കൃപ ലഭിക്കത്തക്കവണ്ണം ആത്മീയ അഭിവൃദ്ധിക്കുതകുന്ന നല്ല വാക്കല്ലാതെ യാതൊരു ദുഷിച്ച വാക്കും നിങ്ങളുടെ വായിൽനിന്ന് പുറപ്പെടരുത്" (എഫേ. 4:29).

**പരമാവധി അനുരഞ്ജനത്തിന്നായി സഹകരിക്കുക**

"കഴിയുന്നിടത്തോളം സർവ്വമനുഷ്യരോടും സമാധാനത്തിൽ വർത്തിക്കുവിൻ" (റോമ. 12:18). നമ്മുടെ അഭിമാനം, നമ്മുടെ സ്വാർത്ഥത നമ്മുടെ അലസത, നമ്മുടെ അജ്ഞത തുടങ്ങിയവമൂലം നാം വേണ്ടത്ര സഹകരിക്കാൻ കഴിയാതെ പിറകോട്ട് പോകാൻ സാധ്യതയുണ്ട്. എന്നാൽ സമാധാനത്തിനും, അനുരഞ്ജനത്തിനും കൂട്ടായ്മയ്ക്കുമായി വഴങ്ങിക്കൊടുക്കാനും സഹകരിക്കാനും ആവശ്യമായ ക്രമീകരണം വരുത്തുവാനും നാം തയ്യാറാകണം. "സഹോദരതുല്യം അന്യോന്യം സ്നേഹിക്കുവിൻ. പരസ്പരം ബഹുമാനിക്കുന്നതിൽ മുന്നിട്ടുനിൽക്കുവിൻ" (റോമ. 12:10). "കലഹത്താലോ, ദുരഭിമാനത്താലോ ഒന്നും ചെയ്യാതെ താഴ്മയോടെ ഓരോരുത്തനും മറ്റുള്ളവനെ തന്നേക്കാൾ ശ്രേഷ്ഠൻ എന്ന് കരുതിക്കൊള്ളുവിൻ" (ഫിലി. 2:3). "സമാധാനം ഉണ്ടാക്കുന്നവർ ഭാഗ്യവാന്മാർ, അവർ ദൈവത്തിന്റെ പുത്രന്മാർ എന്ന് വിളിക്കപ്പെടും" (മത്താ. 5:7) എന്ന കർത്തൃവചനം ഓർത്തുകൊണ്ട് ദൈവമക്കൾ എന്ന പദവിയിൽനിന്ന് സമാധാനമുണ്ടാക്കുവാനായി നാം പരമാവധി ശ്രമിക്കേണ്ടിയിരിക്കുന്നു.

**പ്രശ്നപരിഹാരത്തേക്കാൾ അനുരഞ്ജനത്തിന് പ്രാധാന്യം നൽകുക**

എല്ലാ കാര്യങ്ങളിലും എല്ലാവരും ഒരുപോലെ അഭിപ്രായം പുലർത്തണമെന്ന് പ്രതീക്ഷിക്കുന്നത് അസ്ഥാനത്താണ്. പരസ്പരബന്ധങ്ങളെയാണ് അനുരഞ്ജനം വഴി പുനസ്ഥാപിക്കേണ്ടത്. പ്രശ്നങ്ങളെ പരിഹരിക്കുന്നതിന്റെ പരിസമാപ്തിയായിരിക്കണം അനുരഞ്ജനം. പരസ്പരം സ്നേഹബന്ധം നിലനിർത്തുകയാണ് നമ്മുടെ പരമലക്ഷ്യം എന്ന് ഇരുകൂട്ടരും സമ്മതിക്കുന്ന പക്ഷം പ്രശ്നങ്ങൾക്ക് ഊന്നൽ കുറയും. "പ്രശ്നങ്ങൾ" സ്നേഹബന്ധം തകർക്കുന്നതിനാലാണ് അവയെ പറ്റി ചർച്ച ചെയ്യുന്നതു തന്നെ എന്ന ഒരു മുൻവിധി ഇരുകൂട്ടർക്കും ഉണ്ടാകുമെങ്കിൽ പ്രശ്നത്തോട് ഒരു അയഞ്ഞ സമീപനം എടുക്കാൻ സാധിക്കും.

*ശേഷം പത്താം പേജിൽ*

**യാത്ര**

13



# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ





**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

ഇടവം 2-ാം തീയ്യതി നാം ആമീദിൽ നിന്ന് വള്ളം വഴി മൂസലിലേക്കു തിരിച്ചു. പട്ടാഭിഷേക ദിവസം നമ്മെ ധരിപ്പിച്ച സകല സാമാനങ്ങളും ബാവാ നമുക്കു സമ്മാനിച്ചു. എന്നു മാത്രമല്ല തീബോട്ടിൽ കേറുന്നതുവരെ നമുക്കു സഹായി ആയിരിപ്പാൻ യെറമിയാ എന്ന് പേരായ ഒരു ശെമ്മാശനെ കൂടെ അയയ്ക്കുകയും ചെയ്തു.

ഇങ്ങനെ നാലഞ്ച് ആഴ്ചയ്ക്കു മുമ്പ് വെറും ഒരു യോസേപ്പ് കശ്ശീശാ ആയി ആമീദിൽ പ്രവേശിച്ച നാം ഇതാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ ആയി അവിടം വിടുന്നു. യാത്രയുടെ ഉദ്ദേശ്യം സാധിച്ചു കൃതകൃത്യനായിട്ടാണ് മടങ്ങുന്നത്. ഇടയ്ക്കുണ്ടായ സംശയവും ഭയവും ഇനി ആവർത്തിക്കാൻ പാടില്ലാത്ത വിധം എന്നെന്നേക്കുമായി നീങ്ങിപ്പോയി.

അദ്ധ്യായം 13

ആമീദ് മുതൽ തിഗരീസ് വരെ (1039 ഇടവം 2 മിഥുനം 9)

നാം കേറിയ ജലവാഹനത്തിന് കലക്ക് എന്നാണ് പേര്. ഇത് ഒരു മാതിരി ചങ്ങാടമാണ്. ആട്ടിൻ തോലുകളിൽ വായു നിറച്ച് വീർപ്പിച്ച് ഭദ്രമായി തുന്നിക്കെട്ടി അവ അനേകം നിരത്തി ഇട്ടു മീതേ മരങ്ങൾ വച്ച് വരിഞ്ഞു കെട്ടി മരത്തിൽ നിന്ന് ഒരു കോൽ പൊക്കത്തിൽ തട്ടിട്ട് ഉണ്ടാക്കുന്നതാണ് ഈ കലക്ക്. നാം കേറിയ ചങ്ങാടത്തിന് 20 കോൽ നീളവും 8 കോൽ വീതിയും ഉണ്ടായിരുന്നു. 25 ആളുകളും വളരെ സാമാനങ്ങളും കേറീട്ടും ചങ്ങാടം ഒട്ടും താണില്ല. ആമീദിൽ നിന്ന് മൂസലിലേക്കു നദിയിൽക്കൂടി യാത്രചെയ്യുന്നതുപോലെ മൂസലിൽ നിന്ന് ആമീദിലേക്കും യാത്ര ചെയ്യാൻ നിവൃത്തിയില്ല. കാരണം മേലിൽ നിന്ന് കീഴ്പോട്ടുള്ള കലശലായ ഒഴുക്കും പാച്ചിലുമാണ്.

ഇടയ്ക്കിടയ്ക്കു നദീ തീരത്ത് അറബികളുടെ കൂടാരം കാണാം. അവിടെ ചങ്ങാടം നിറുത്തി യാത്രക്കാർ വെണ്ണ, പാൽ മുതലായവ വാങ്ങും. അറബികൾ വലിയ മുട്ടാളന്മാരും കവർച്ചക്കാരുമാണെങ്കിലും അഭയം പ്രാപിക്കുന്നവരെ എങ്ങനെയും രക്ഷിക്കുന്ന ഒരു പ്രത്യേക മര്യാദ ഇവർക്കുണ്ട്. വലഞ്ഞോ വഴി തെറ്റിയോ ചെല്ലുന്നവരെ കേമമായി സൽക്കരിക്കുകയും ചെയ്യും. ഇവർ ആറുമാസത്തിലധികം ഒരു സ്ഥലത്തു താമസിക്കാറില്ല. കൃഷിയുടെ സൗകര്യം നോക്കി എപ്പോഴും സ്ഥലം മാറിക്കൊണ്ടിരിക്കും. രാജ്യനിയമങ്ങളൊന്നും തങ്ങളെ സംബന്ധിക്കുന്നവയല്ലെന്നാണ് ഇവരുടെ ഭാവം. തരമുള്ളപ്പോഴൊക്കെ ഇവർ വഴിയാത്രക്കാരെ കൊള്ളയടിക്കും. കൂട്ടം കൂട്ടമായിട്ടേ താമസിക്കാറുള്ളൂ. ഒരു സംഘത്തിൽ നൂറിൽ കുറയാതെയും അഞ്ഞൂറിൽ അധികപ്പെടാതെയും കുടുംബങ്ങൾ ഉണ്ടാകും. സംഘങ്ങളിൽ പ്രധാനമായി ഒരാൾ ഉണ്ടായിരിക്കും. ഈയാളുടെ കല്പന പ്രകാരം എല്ലാവരും നടന്നു കൊള്ളണം. അക്ഷരജ്ഞാനം എല്ലാവർക്കും ഒരുപോലെ പൂജ്യമാണ്. കുതിര, കഴുത മുതലായ മൃഗങ്ങളെയും ഇവർ വളർത്താറുണ്ട്. കുതിരകളൊക്കെ വളരെ വലിപ്പമുള്ളവയായിരിക്കും. ഇവകളെ ഇവർ സഹായ വിലയ്ക്കു വിൽക്കുകയും ചെയ്യും.

ഇടവം 9-ാം തീയതി രണ്ടു മണിക്കു ചങ്ങാടം മൂസലിൽ എത്തി. അവിടെയുള്ള മെത്രാപ്പോലീത്തായും പട്ടക്കാരും പ്രധാനികളും വന്ന് നമ്മെ എതിരേറ്റ് മെത്രാപ്പോലീത്താ ഇരിക്കുന്ന പള്ളിയിലേക്കു കൊണ്ടുപോയി. അടുത്ത ഞായറാഴ്ച കോജാ അബ്ദുൾ ഹാദ് കൂടുന്ന പള്ളിയിൽ നാം കുർബ്ബാന ചൊല്ലണമെന്ന് അദ്ദേഹം അപേക്ഷിച്ചതിനാൽ ശനിയാഴ്ച അവിടേക്കു പോയി. ഒരു മെത്രാപ്പോലീത്താ ആദ്യമായി ഒരു പള്ളിയിൽ ചൊല്ലുമ്പോൾ അദ്ദേഹത്തെ ഒരു പീഠത്തിന്മേൽ ഇരുത്തി പൊക്കിയെടുത്തുകൊണ്ട് വളരെ കോലാഹലത്തോടും വാദ്യം, പാട്ട് മുതലായവയോടുകൂടി പള്ളിക്കു മൂന്ന് പ്രാവശ്യം പ്രദക്ഷിണം ചെയ്കയെന്നൊരു സമ്പ്രദായം ഉള്ളത് നമ്മെ സംബന്ധിച്ചും നടക്കാതിരുന്നില്ല. പാത്രിയർക്കീസ് ബാവാ കല്പിച്ചിട്ടുണ്ടായിരുന്നതനുസരിച്ച് നാം മൂസലിലെ ഇംഗ്ലീഷ് കോൺസലായ മാസ്റ്റർ റസ്സാമിനെ പോയി കാണുകയും സ്താത്തിക്കോനിൽ അദ്ദേഹത്തിന്റെ മുദ്ര വെപ്പിക്കുകയും ചെയ്തു.

മിഥുനം 5-ാം തീയതി നാം മൂസലിൽ നിന്ന് പുറപ്പെട്ടു. ചങ്ങാടത്തിൽ ഇംഗ്ലീഷുകാരുടേയും ഫ്രഞ്ചുകാരുടേയും വക സോപ്പു മുതലായ കച്ചവട സാമാനങ്ങളും കേറ്റിയിരുന്നു. അവിടുത്തെ മെത്രാപ്പോലീത്തായും വളരെ ജനങ്ങളും യാത്ര അയയ്ക്കാനായി കടവിൽ കൂടിയിരുന്നു. അനേകം സ്ത്രീകളുമുണ്ടായിരുന്നു. ഇവരിൽ ആദ്യം കോജാ അബ്ദുൾ ഹാദിന്റെ സഹോദരിയും പുത്രിമാരും നമ്മുടെ അടുക്കൽ വന്ന് മുഖശീല നീക്കി കൈമുത്തി കരഞ്ഞു. ഉടനെ മറ്റു സ്ത്രീകളും വന്ന് കൈമുത്താനും ഉറക്കെ നിലവിളിക്കാനും തുടങ്ങി. സ്ത്രീകളെല്ലാം കൈമുത്തി തീരുന്നതിന് ഒരു മണിക്കൂറു വേണ്ടി വന്നു. പിന്നെ പുരുഷന്മാരുടെ കൈമുത്തായി. ഇവർ സ്ത്രീകളെപ്പോലെ വാവിട്ട് നിലവിളിച്ചില്ലെങ്കിലും കണ്ണുനീരൊലിപ്പിക്കാത്തവരായി ഇവരിലും ആരും ഉണ്ടായിരുന്നില്ല. മൂസൽക്കാരെപ്പോലെ നന്ദിയും സ്നേഹവുമുള്ള ഒരു നാട്ടുകാരെ നമ്മുടെ ദീർഘമായ യാത്രയിൽ ഒരിടത്തും നാം കണ്ടിട്ടില്ല.

## നോവൽ






ഡോ.കെ.എം. ജോസഫ്

### അദ്ധ്യായം 26

**പ**തിവുള്ള ഉപായങ്ങൾ സ്വീകരിച്ചുകൊണ്ടാണവർ വീണ്ടും കണ്ടത്. നീണ്ട ഇടവേളയ്ക്കുശേഷം കാണുമ്പോൾ ഉണ്ടാകുന്ന സന്തോഷം ആ മുഖങ്ങളിലില്ല. വിഷാദത്തിന്റെ ഇരിട്ടു പരന്ന മുഖങ്ങൾ. കണ്ണുകളിൽ പെയ്യാൻ മടിക്കുന്ന മഴയുടെ നിഴലുകൾ. വർത്തമാനം തുടങ്ങാൻ തിടുക്കമായിരുന്നു മുമ്പൊക്കെ. ഇപ്പോൾ വാക്കുകൾ പുറത്തുവരുന്നില്ല. ഒടുവിൽ മൗനം മതിയാക്കിയതു സൂസന്നയാണ്.

'ഞാൻ ചിലതൊക്കെ കേട്ടു. ശരിയാണോ?'

'കേട്ടതെന്താണെന്നറിയാതെ എങ്ങനെ മറുപടി പറയും?'

'തോമസുകുട്ടിയ്ക്ക് കല്യാണാലോചനകൾ കൊണ്ടുപിടിച്ചു നടക്കുന്നുണ്ടെന്ന്.'

'എങ്ങനറിഞ്ഞു?'

'കമ്പിയില്ലാക്കമ്പിയേക്കാൾ വേഗത്തിൽ വാർത്തകൾ പരത്തുവാൻ നമ്മുടെ പെണ്ണുങ്ങൾക്കു കഴിയും. എന്താ– അവരു പറഞ്ഞതു ശരിയല്ലെന്നുണ്ടോ?'

'ശരിയാണ്.'

'നിരണത്തുനിന്നുള്ള ആലോചന ഏതാണ്ടുറപ്പിച്ച മട്ടാണെന്ന്. ശരിയല്ലേ?'

'ആലോചനയുണ്ടെന്ന കാര്യം ശരിയാണ്. തീരുമാനമായെന്ന വാർത്ത തെറ്റാണ്. ഞാൻ സമ്മതിച്ചിട്ടു വേണ്ടേ തീരുമാനമെടുക്കാൻ?'

'സമ്മതിച്ചില്ലേ?'

'ഇല്ല.'

'എന്തുകൊണ്ടാന്നു പറഞ്ഞോ?'

'പറഞ്ഞു.'

'എന്തു പറഞ്ഞു?'

'എല്ലാം പറഞ്ഞു.'

'എന്റെ പേരും?'

'പറഞ്ഞു. അമ്മയോട്. അമ്മ എനിക്കു വേണ്ടി വാദിച്ചു.'

'എന്നിട്ട്.....?' വേദനിപ്പിക്കുന്ന ഉത്ക്കണ്ഠയോടവൾ ചോദിച്ചു.

'തുടക്കത്തിൽ എതിർത്തെങ്കിലും പിന്നീടപ്പച്ചൻ അയഞ്ഞു. പെണ്ണിന്റെ വീട്ടിൽ നിന്നു ആലോചന വന്നാൽ സമ്മതിക്കാമെന്നു പറഞ്ഞു.'

'അതായത് എന്റച്ചായൻ ആലോചനയുമായി അങ്ങോട്ടു വരണമെന്ന്. അല്ലേ?'

'അതേ....'

'അതു നടക്കത്തില്ല. അച്ചായൻ വരത്തില്ല. ആരെയും പറഞ്ഞുവിടത്തുമില്ല.'

'മാമ്മച്ചായന്റെ മനസ്സു മാറ്റാൻ പറ്റിയ ഒരാളെ ഞാൻ കണ്ടുവെച്ചിട്ടുണ്ട്.'

'അതാരാ?'

'സൂസന്നയുടെ ഉപ്പാപ്പൻ. ഉമ്മച്ചായൻ.'

'ഉപ്പാപ്പനോ....' അവൾക്കു വിശ്വസിക്കാൻ കഴിയുന്നില്ല.

'അതെ'

'ഉപ്പാപ്പൻ അച്ചായനെ വന്നു കാണാമെന്നു സമ്മതിച്ചോ?'

'സമ്മതിച്ചു. നമ്മുടെ കല്യാണം നടക്കുവാൻ വേണ്ടതെല്ലാം ചെയ്യാമെന്നു സമ്മതിച്ചിട്ടുണ്ട്.'

'ഉപ്പാപ്പൻ വന്നാലും അച്ചായൻ സമ്മതിക്കുമെന്നു തോന്നുന്നില്ല. ഉപ്പാപ്പൻ ഞങ്ങളുടെ വീട്ടിൽ വന്നിട്ട് എട്ടോ ഒൻപതോ വർഷങ്ങളായി. ഇപ്പോൾ ഇങ്ങനെയൊരാലോചനയുമായി വന്നാൽ എന്തു സംഭവിക്കുമെന്നു പറയാൻ പ്രയാസമാണ്.'

'അങ്ങനങ്ങു നിരാശപ്പെടേണ്ടാ. വർഷങ്ങൾ മനുഷ്യരിലുണ്ടാക്കുന്ന മാറ്റങ്ങൾ എന്തെക്കെയാണെന്നു പറയാനൊക്കുമോ?'

'എനിക്കു വിശ്വാസം വരുന്നില്ല. എന്റച്ചായനെ എനിക്കു നല്ലതുപോലെ അറിയാം. നമ്മുടെ കല്യാണം നടക്കാതിരിക്കാൻ അച്ചായൻ നൂറു കാരണം കണ്ടുപിടിക്കും. ജോർജുകുട്ടിച്ചായന്റെ സ്ഥാനത്താ അച്ചായൻ എന്നെ ഇപ്പോൾ കാണുന്നത്. അതാണിപ്പോഴത്തെ ഏറ്റവും വലിയ പേടി.'

'പേടിക്കേണ്ടാന്നു ഞാൻ പറയത്തില്ല. എനിക്കും പേടിയുണ്ട്. എന്തെങ്കിലും മാറ്റമുണ്ടാക്കാൻ ഉമ്മച്ചായനു കഴിയുമോന്നറിയട്ടെ. അതു വരെയെങ്കിലും സമാധാനിക്കാമല്ലോ.'

'ഉം.......' നെടുവീർപ്പിന്റെ നനവുള്ള ശബ്ദം. പ്രതീക്ഷകൾ വർഷകാല സന്ധ്യകളിൽ പറന്നുയരുന്ന ഈയാംപാറ്റകളുടെ ചിറകുകളായി മാറി.

### അദ്ധ്യായം 27

അവധികഴിഞ്ഞ് തോമസുകുട്ടി മടങ്ങിപ്പോകുന്നതിന് മുമ്പുതന്നെ മാളിയേക്കൽ പോയി മാമ്മച്ചായനെ കാണണമെന്നു മേജർ ഉമ്മൻ വിചാരിച്ചിരുന്നു. കൂടിക്കാഴ്ചയുടെ ദിവസം ഓരോ കാരണം പറഞ്ഞു അയാൾ മാറ്റിവെച്ചുകൊണ്ടിരുന്നു. മാമ്മച്ചയനെ വീട്ടിൽ ചെന്നു കാണാൻ പോകുന്നതു വർഷങ്ങൾക്കു ശേഷമാണ്. പറയാൻ പോകുന്നത് ഇഷ്ടപ്പെടാനിടയില്ലാത്ത വിഷയമായിരിക്കും. അപ്പോൾ എന്തായിരിക്കും പ്രതികരണം? ഓർക്കുമ്പോൾ ഭയം തോന്നും. തന്നെ ആട്ടി ഓടിക്കുമോ? സംസാരിക്കുവാൻ അനുവദിക്കുമോ? തടസ്സങ്ങൾ ഓരോന്ന് കണ്ടുപിടിച്ചുകൊണ്ട് അപകടത്തിന്റെ മുഹൂർത്തം മാറ്റിക്കൊണ്ടിരുന്നു. പക്ഷെ, ഏറ്റെടുത്ത ചുമതലയിൽ നിന്നൊഴിഞ്ഞു മാറാനാവില്ല. എന്നെങ്കിലും ആ കൂടിക്കാഴ്ച കൂടിയേ തീരൂ. എല്ലാ വിവരങ്ങളും അറിഞ്ഞ എസ്തേറിന്റെ നിർബ്ബന്ധം കൂടിയായപ്പോൾ എന്തു തന്നെ വന്നാലും ഏറ്റെടുത്ത ദൗത്യം പൂർത്തിയാക്കുക തന്നെ എന്നയാൾ തീരുമാനിച്ചു.

ആഴ്ചകൾക്കു ശേഷമുള്ള ഒരു ഞായർ. രാവിലെ പള്ളിയിൽ കണ്ടതുകൊണ്ട് തേടുന്ന മനുഷ്യൻ വീട്ടിലുണ്ടാകുമെന്നുറപ്പാണ്. സണ്ടേസ്കൂളിൽ പോയിരുന്ന മക്കളെ വീട്ടിലെത്തിച്ചതിനു ശേഷമാണ് മേജർ ഉമ്മൻ മാളിയേക്കൽ ബംഗ്ലാവിലേക്കു പുറപ്പെട്ടത്. ഒരു പഴയ ഓസ്റ്റിനാണ് മേജറുടെ വാഹനം. വണ്ടി വഴിയോരത്തിൽ ഒതുക്കിയിട്ടതിനുശേഷം അയാൾ ഗേറ്റു തുറന്നു. മൂന്നു പടികൾ. വിശാലമായ മുറ്റം. മുറ്റത്തു കയറി നിന്നപ്പോൾ അനേകം ചിന്തകൾ അയാളുടെ മനസ്സിൽ കൂടി കടന്നുപോയി. ഓർമ്മകളുടെ മുമ്പിൽ നിൽക്കുന്നതു അവസാനത്തെ രംഗമാണ്. തനിക്കു ജീവൻ തന്ന എസ്തേറിനെ കൂട്ടിക്കൊണ്ട് അച്ചായന്റെ മുമ്പിൽ അഭയാർത്ഥിയെപ്പോലെ നിന്ന രംഗം. കരുണയുടെ കണികപോലുമില്ലാതെ തങ്ങളെ ആട്ടിയോടിച്ച രംഗം. ആശ്രയമില്ലാതായെന്നു തോന്നിയ ആ സമയത്ത് തനിക്കഭയം നൽകാൻ ഒരു നല്ല മനുഷ്യനുണ്ടായിരുന്നു. സമാധാനം നിറഞ്ഞ തന്റെ കുടുംബജീവിതം ആ മനുഷ്യന്റെ സമ്മാനമാണ്. ആ കടപ്പാടു വീട്ടുവാൻ ഇതുവരെ കഴിഞ്ഞിട്ടില്ല. ആ മനുഷ്യനു വേണ്ടി എന്തും സഹിക്കാം.

മുൻവാതിൽ തുറന്നു കിടക്കുകയായിരുന്നെങ്കിലും കതകിൽ തട്ടി. അപരിചിതന്റെ വരവറിയിച്ചുകൊണ്ട് കൈസർ കുരച്ചു. കതകിൽ തട്ടിയതാരാണെന്നറിയാൻ ആരെങ്കിലും ഉടനെ വരാതിരിക്കില്ല. പുറത്തു അധികനേരം നിൽക്കേണ്ടിവന്നില്ല. വാതിൽക്കലെത്തിയതു അച്ചായൻ തന്നെയായിരുന്നു. തൊട്ടുപിന്നിൽ ചേട്ടത്തിയും. അനുജന്റെ അപ്രതീക്ഷിതമായ വരവിൽ തോന്നിയ ആശ്ചര്യം അവർ മറച്ചില്ല.

'നീയോ?' മാമ്മച്ചനു വിശ്വസിക്കാൻ കഴിഞ്ഞില്ല.

'ഞാൻ തന്നെ.'

'നീയെന്താ പടിക്കൽതന്നെ നിൽക്കുന്നത്'.

'അകത്തേക്കു കേറാമോ എന്നറിയില്ല. പണ്ടൊരിക്കൽ എന്നെ ഇവിടെ നിന്നോടിച്ചതല്ലേ?'

'അന്നേ ഞാൻ പറഞ്ഞതല്ലേ, നിനക്ക് മാത്രം ഇവിടെ കയറാമെന്ന്. ഇപ്പോൾ നീ തനിച്ചല്ലേ. അതുകൊണ്ട് കയ

റാം'

'എന്നാൽ ശരി.' അയാൾ വർഷങ്ങളുടെ വിലക്കു തല്ക്കാലത്തേക്കു മറന്നു കൊണ്ട് പരിചിതമായ മുറിയിലേക്കു കയറി.

'ഉമ്മച്ചാ. എസ്തേറിനു സുഖമല്ലേ? മക്കൾ നല്ല മിടുക്കികളാണ്. ഞാൻ കാണാറുണ്ട്.'

ചേടത്തി ചോദിച്ചു.

ഭർത്താവിന്റെ എതിർപ്പു അവഗണിച്ചു കൊണ്ടാണവർ കുശലം ചോദിക്കുന്നത്. നീണ്ട വർഷങ്ങളുടെ അകൽച്ച ഉണ്ടായിട്ടില്ലെന്ന ഭാവം.

'എല്ലാരും സുഖമായിട്ടിരിക്കുന്നു.' അയാൾ ഭവ്യത ഭാവിച്ചു. പള്ളിയിൽ വെച്ചു എസ്തേറിനെ കാണുമ്പോഴെല്ലാം ചേട്ടത്തി സ്നേഹം കാട്ടാറുണ്ട്. മക്കളോടവർക്കു പ്രത്യേക വാത്സല്യമുണ്ട്.

'ഇത്രേം നാളുകൾക്കുശേഷം ഇപ്പോൾ നീ വന്നതു എന്തെങ്കിലും അത്യാവശ്യമുള്ള കാര്യത്തിനായിരിക്കുമെന്ന് എനിക്കറിയാം. ഏതായാലും വന്ന കാലേൽ നിൽക്കാതെ ഇരിക്ക്.' കസേര ചൂണ്ടിക്കാണിച്ചുകൊണ്ട് മാമ്മച്ചൻ പറഞ്ഞു. അനുജൻ അനുസരിച്ചു. അടുത്തുള്ള സോഫായിൽ മാമ്മച്ചനുമിരുന്നു.

'ഉമ്മച്ചാ. നിനക്കു തിന്നാൻ വല്ലതും വേണ്ടേ? ഞാനെടുത്തോണ്ടു വരാം. കുടിക്കാൻ എന്താണ്? മോരിൻവെള്ളമോ? കാപ്പിയോ? ഏതു പറഞ്ഞാലും കൊണ്ടുവരാം.'

'വേണ്ട ചേടത്തീ. അച്ചായൻ എന്നെ ഇവിടെ എത്രനേരമിരുത്തുമെന്ന് അറിഞ്ഞുകൂടാ. ചേടത്തി കാപ്പീം കൊണ്ടു വരുമ്പോൾ ചെലപ്പോൾ ഞാനിവിടെ കാണത്തില്ല.'

'എതിർപ്പു കാര്യമാക്കാതെ ഉണ്ണൂണ്ണിയമ്മ അകത്തേക്കു പോയി.'

'എനിക്കിഷ്ടമുള്ള കാര്യമല്ല നീ പറയാൻ വന്നതെന്ന് മനസ്സിലായി. ശരി പറഞ്ഞോളൂ. എന്തായാലും ഞാൻ കേൾക്കാം. ഒത്തിരിക്കാലത്തിനു ശേഷം നീ വന്നതല്ലേ?'

'ഞാൻ പറയുന്നതു മുഴുവൻ അച്ചായൻ ക്ഷമയോടെ കേൾക്കണം. അതു കഴിഞ്ഞിട്ട് എന്തു വേണേലും പറഞ്ഞോ?'

'അപ്പോൾ നല്ല കാര്യമല്ല, തീർച്ച. എന്നാലും സാരമില്ല. പറഞ്ഞോ?'

## സ്നേഹബന്ധങ്ങൾ പുനഃസ്ഥാപിക്കുക

അഥവാ പ്രശ്നങ്ങൾ പൂർണ്ണമായി പരിഹരിക്കപ്പെട്ടില്ലെങ്കിൽ തന്നെയും ക്രിസ്തീയ മനോഭാവത്തോടെ പരസ്പരം ക്ഷമിക്കാനും മറക്കാനും വിട്ടുകൊടുക്കാനും കീഴടങ്ങാനും തോറ്റുകൊടുക്കാനുമൊക്കെയുള്ള ഒരു ക്രിസ്തീയ പക്വത അനുരഞ്ജനം വഴി കൈവരിക്കാനുമാകും. യേശുക്രിസ്തുവിന്റെ മനോഭാവത്തോടെ പ്രശ്നങ്ങളേയും വ്യക്തബന്ധങ്ങളേയും കാണാൻ കഴിയുമ്പോഴാണ് യഥാർത്ഥ അനുരഞ്ജനം സാധിക്കുന്നത്. ദൈവം പാപികളായിരിക്കുമ്പോൾ തന്നെ, നമ്മെ സ്നേഹിക്കുന്നതുപോലെ നമുക്കും നമ്മുടെ എതിരാളിയെന്ന വ്യക്തിയെ സ്നേഹിക്കാൻ കഴിയണം. "Agree to Disagree" എന്ന നിലയിലെങ്കിലും സ്നേഹപൂർവ്വമായ സഹവർത്തിത്വവും സൗഹാർദ്ദവും പുലർത്തുവാൻ നമുക്ക് കഴിയണം.

ബാഹ്യമായ ഐക്യരൂപ്യത്തേക്കാൾ സ്നേഹത്തിലുള്ള ആന്തരിക ഐക്യമാണ് ദൈവം ആഗ്രഹിക്കുന്നത്. ദൈവവും നാമും തമ്മിൽ അടുക്കും തോറും സഹോദരങ്ങളുമായി അടുക്കാൻ നമുക്കു കഴിയും. ദൈവമുഖത്തു നോക്കിയും പ്രശ്നങ്ങളിലേക്ക് നോക്കാതെയും നമുക്ക് കൈകോർത്തു പിടിച്ച് ദൈവമക്കളായി ദൈവത്തോടൊപ്പം നടക്കുവാൻ കഴിയണം. തിരമാലകളെ നോക്കി പത്രോസ് മുങ്ങിത്തുടങ്ങിയതുപോലെ നാം പ്രശ്നങ്ങളെ നോക്കി ഭയപ്പെടാനുള്ളവരല്ല (മത്താ. 14:1-12). സമീപത്തു നില്ക്കുന്ന യേശുവിന്റെ കരങ്ങൾ നമ്മുടെ കൈകൾകൊണ്ട് പിടിച്ച് പ്രശ്നങ്ങളാകുന്ന തിരമാലകളെ ചവിട്ടിമെതിച്ച് സ്വർഗ്ഗമാകുന്ന അക്കരയ്ക്ക് എത്തിച്ചേരാൻ കഴിയും.

പ്രശ്നങ്ങളെ അവഗണിക്കുകയല്ല, അതിജീവിക്കുകയാണ് ആവശ്യം. പ്രശ്നങ്ങളുടെ നടുവിൽ യേശുക്രിസ്തുവിന്റെ സാന്നിദ്ധ്യം അറിഞ്ഞു പ്രവർത്തിക്കുവാൻ നമുക്ക് കഴിയണം. അതിന് നാം ദൈവസാന്നിദ്ധ്യബോധമുള്ളവരായിത്തീരുക.




യ്തുവീഴ്ത്തുന്നതിലാണ് ഇദ്ദേഹത്തിന്റെ പ്രാവീണ്യം അടങ്ങിയിരിക്കുന്നത്. 'ചിരിച്ച ക്രിസ്തുവും ചിരിക്കാത്ത മെത്രാച്ചനും' ആരേയും ചിരിപ്പിക്കുകയും അതിലുപരിയായി ചിന്തിപ്പിക്കുകയും ചെയ്യും. 'അന്ത്യോഖ്യായുടെ വെടിമരുന്നും ഔഗേൻ ബാവായുടെ ഡൈനാമിറ്റു'മൊക്കെ ആരേയും രോമാഞ്ചം കൊള്ളിക്കുന്ന ലേഖനം തന്നെ. 'വിവേകാനന്ദനിലെ ക്രിസ്തുചിന്ത' മതസൗഹാർദ്ദത്തിനൊരു മുതൽക്കൂട്ടായി വെളിച്ചത്തു കൊണ്ടുവരുന്നു. 'മുറിവുണങ്ങാത്ത ജപ്പാനും മുറിവുണക്കുന്ന സേവനവും' ശ്രീ.ജോർജ് തഴക്കരയിലെ സ്നേഹനീർച്ചാലുകളുടെ ഒരു പൊട്ടിയൊഴുക്കലല്ലാതെ മറ്റൊന്നുമല്ല. 'കീഴടങ്ങിയ എവറസ്റ്റും കീഴടങ്ങാത്ത മനസ്സും' ഇദ്ദേഹത്തെ ആദ്ധ്യാത്മിക നഭോമണ്ഡലത്തിന്റെ കൊച്ചുനക്ഷത്രമായി ഉയർത്തുന്നുണ്ട്.

വിസ്തരഭയത്താൽ നിർത്തട്ടെ. ഈ വിശിഷ്ട ഭോജനത്തിന്റെ വൈവിധ്യ രുചികൾ നാവിനും അണ്ണാക്കിനും സുഖം തരുന്നതുമാത്രമല്ല ആരോഗ്യദായകവുമാണെന്നതിൽ സംശയമില്ല.

ഈ പൂത്താലം കാണുന്നവർക്ക്, ആസ്വദിക്കുന്നവർക്ക് മാനസികവും ശാരീരികവുമായ സംതൃപ്തി ഉണ്ടാകട്ടെ.

ശ്രീ.ജോർജ് തഴക്കരയ്ക്ക് ആശംസകൾ. ദൈവം അനുഗ്രഹിക്കട്ടെ.



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

24

2010 ഡിസംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*പുറമേ നാം ചെയ്യുന്ന കാര്യങ്ങളിലല്ല നന്മ നിറഞ്ഞുനിൽക്കുന്നത്. അകത്ത് നാം ആരായിരിക്കും എന്നുള്ളതിലാണ്. അതായിരിക്കും മഹത്തായ കാര്യവും* **-ഇ.എച്.ചാപ്പൽ**



## വാരാന്ത്യ ലോകം







**റ**ഷ്യൻ പ്രസിഡന്റ് ദിമിത്രേവ് ഇന്ത്യ സന്ദർശിച്ചു. രാജ്യത്തെ ഏറ്റവും വലിയ പ്രതിരോധ കരാർ ഉൾപ്പെടെ മുപ്പത്തിമൂന്ന് കരാറിൽ ഇരു രാജ്യങ്ങളും ഒപ്പുവച്ചു.

**തീ**വ്രവാദി എന്നാരോപിക്കപ്പെട്ട് തടവിലാക്കപ്പെട്ട് പിന്നീട് നിരപരാധി എന്നു കണ്ടെത്തിയതിനെ തുടർന്ന് ഇന്ത്യൻ ഡോക്ടർക്ക് നാലര കോടി രൂപ നഷ്ടപരിഹാരം നൽകാൻ ആസ്ട്രേലിയൻ കോടതി വിധിച്ചു.

**അ**ഫ്ഗാനിസ്ഥാനിൽ ഇക്കൊല്ലം 700 വിദേശസൈനികർ കൊല്ലപ്പെട്ടുവെന്നും ഇവരിൽ 493 പേർ അമേരിക്കക്കാരും 101 പേർ ബ്രിട്ടീഷുകാരുമാണെന്നും വെബ്സൈറ്റ് പറയുന്നു.

**ക**ഴിഞ്ഞ ഏപ്രിലിൽ സർക്കാർ വിരുദ്ധ ചെങ്കുപ്പായ പ്രക്ഷോഭകരെ സൈനികർ അടിച്ചമർത്തിക്കൊണ്ട് തായ്‌ലന്റിൽ ഏർപ്പെടുത്തിയ അടിയന്തിരാവസ്ഥ പിൻവലിച്ചു.

**മു**ഹ്റം, ശഅബാൻ മാസങ്ങളിൽ ആവർത്തിച്ചുവരുന്ന ക് അബ കഴുകൽ വിവിധ രാജ്യങ്ങളുടെ പ്രതിനിധികളുടെ സാന്നിധ്യത്തിൽ നടന്നു.

**ഇ**റാഖ് പ്രധാനമന്ത്രിയായി നൂരി അൽ മാലികിയെ നിർദ്ദേശിച്ചത് പാർലമെന്റ് അംഗീകരിച്ചു. 42 അംഗ മന്ത്രിസഭയ്ക്കും അംഗീകാരമായി.

**വെ**നസ്വേലയിൽ അച്ചടി മാധ്യമ റേഡിയോ ടിവി ഇന്റർനെറ്റ് ഉള്ളടക്കങ്ങൾക്ക് നിയന്ത്രണം ഏർപ്പെടുത്തി.

**കോ**ൺഗ്രസ് നേതാവും മുൻ ഇടുക്കി എം.പിയും പത്രപ്രവർത്തകനും എഴുത്തുകാരനുമായ പാലാ കെ.എം.മാത്യു അന്തരിച്ചു.

**വി**ധവകളുടെ പ്രശ്നങ്ങളിൽ ജനശ്രദ്ധ ആകർഷിക്കുന്നതിന്റെ ഭാഗമായി ജൂൺ 23 വിധവാ ദിനമായി യു.എൻ പ്രഖ്യാപിച്ചു.

**രാ**ജ്യദ്രോഹം ആരോപിച്ച് പ്രസിദ്ധ സിനിമ സംവിധായകൻ ജാഫർ പനാഹിയെ ആറു വർഷത്തെ തടവിന് ഇറാൻ കോടതി വിധിച്ചു. സിനിമ നിർമ്മിക്കുന്നതിൽനിന്നും ഇരുപതു വർഷത്തെ വിലക്കാണ് ഏർപ്പെടുത്തിയിരിക്കുന്നത്.

**രാ**ജ്യാന്തര ആണവ പരിശോധകരെ അനുവദിക്കണമെന്ന് ഉത്തര കൊറിയയോട് ചൈന ആവശ്യപ്പെട്ടു.

**1300** കിലോമീറ്റർ ഭൂപരിധിയുള്ള ഘൗറി ആണവമിസൈൽ പാകിസ്ഥാൻ പരീക്ഷിച്ചു.

**എ**യർ കാനഡ വിമാനത്തിൽ ലഹരിമരുന്ന് കടത്തി എന്ന ആരോപണവിധേയായ ഇന്ത്യൻ വംശജ മൻദീപ് ഷാഹിയെ (27) എട്ടുവർഷത്തെ തടവിന് ലണ്ടൻ കോടതി വിധിച്ചു.

**ഗൂ**ഗിളിന്റെ അമിത സ്വാതന്ത്ര്യത്തെ നിയന്ത്രിക്കുന്നതിന്റെ ഭാഗമായി ചൈന സ്വന്തമായി സെർച്ച് എഞ്ചിൻ വികസിപ്പിച്ചു.

**അ**ണ്വായുധവാഹക ശേഷിയുള്ള മധ്യദൂര മിസൈൽ പൃഥി-2 ഇന്ത്യ വിജയകരമായി വിക്ഷേപിച്ചു.

**ഹെ**യ്തിയിൽ ഒക്ടോബർ ആരംഭത്തോടെ പടർന്നു തുടങ്ങിയ കോളറ മൂലം 2591 പേർ മരിച്ചതായി റിപ്പോർട്ട്. 1,21,518 പേർക്ക് രോഗമുണ്ടെന്നും സ്ഥിരീകരിച്ചു.

**മെ**ക്സിക്കോയിലെ ടെക്സ് മെലുക്കനിൽ എണ്ണക്കുഴലിൽ നിന്ന് ഇന്ധനം മോഷ്ടിക്കാനുണ്ടായ ശ്രമത്തിനിടയിലുണ്ടായ തീപിടുത്തത്തിൽ 28 പേർ മരിച്ചു.




*കുവൈറ്റ് സെന്റ് ഗ്രിഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് ദേവാലയം ഡോ.ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത നൽകിയ സ്വീകരണത്തിൽനിന്നും.*

**എഡിറ്റോറിയൽ**

# മദ്യവിരുദ്ധപ്രക്ഷോഭകരുടെ ആത്മാർത്ഥത



**ജോർജ് തഴക്കര** (റസിഡന്റ് എഡിറ്റർ)

**ക്രി**സോസ്റ്റം വലിയ മെത്രാപ്പോലീത്ത ദിദിമൊസ് വലിയ ബാവയുമായി ബന്ധപ്പെട്ട ചില വിഷയങ്ങൾ അവതരിപ്പിക്കുന്നതിന്റെ ഭാഗമായി മലബാർ ഭദ്രാസനത്തിന്റെ ആദ്യകാലങ്ങളിലെ ഒരു സംഭവം പറയുകയുണ്ടായി.

അരമനയുടെ ഒരു ഭാഗത്തിന്റെ അതിർത്തി വലിയ കാടായിരുന്നു. അവിടെ കള്ളവാറ്റുകാരുടെ സങ്കേതമുണ്ടെന്നറിഞ്ഞ തിരുമേനി ഒരുവേള അവരുടെ അടുത്തെത്തി. ചാരായം വാറ്റുന്ന സമയമായിരുന്നു അത്. എങ്ങനെയാണു ചാരായം ഉണ്ടാക്കുന്നതെന്ന് തിരുമേനി അവരോടു ചോദിച്ചു. പറഞ്ഞുകൊടുക്കണമോ വേണ്ടയോ എന്നായി വാറ്റുകാരുടെ ചിന്ത.

പറഞ്ഞുകൊടുത്താൽ, ഒരുപക്ഷെ, തിരുമേനി വാറ്റു തുടങ്ങിയാൽ ആളുകൾ അരമനയിലേക്കല്ലേ ചെല്ലുകയുള്ളു എന്നൊക്കെയായി അവരുടെ വിചാരം. എങ്കിലും അവർ അതിന്റെ കൂട്ടുചേരുവ തിരുമേനിക്കു പറഞ്ഞുകൊടുത്തുവെന്നാണ് വലിയ മെത്രാപ്പോലീത്തായുടെ ഭാഷ്യം. ചാരായത്തെപ്പോലെ വിഷയത്തിലും വലിയ മെത്രാപ്പോലീത്ത വെള്ളം ചേർത്താണോ എന്ന ചോദ്യത്തിനും സാധ്യതയുണ്ട്.

മദ്യത്തോടുള്ള ആസക്തി ഇന്നും ഇന്നലെയും തുടങ്ങിയതല്ല. ആദ്യകാവ്യം രചിച്ച വാല്മീകിയുടെ പൂർവ്വകഥയോളം അതിനു പഴക്കമുണ്ട്. ഏറ്റവും പഴക്കമുള്ള ഒരു ദുശീലങ്ങളിലൊന്നാണത്. അതുകൊണ്ടുതന്നെ ഉപരിപ്ലവമായി അതിനെ സമീപിക്കുന്നതിൽ അർത്ഥമില്ല.

മദ്യത്തിന്റെ ദോഷഫലത്തെക്കുറിച്ച് ബൈബിളിലും മറ്റു വിശുദ്ധ ഗ്രന്ഥങ്ങളിലും ആവർത്തിക്കുന്നുണ്ട്. എന്നിട്ടും എന്തുകൊണ്ട് ഇത് ഇല്ലാതാകുന്നില്ല. മദ്യവും മദ്യപന്മാരും ഇല്ലാത്ത ഒരു ലോകം ഉണ്ടാകില്ലെന്നു ചുരുക്കം. എന്നാൽ അതിന്റെ ഉപയോഗം വളരെയധികം കുറച്ചുകൊണ്ടുവരുവാൻ സാധിക്കുന്ന സമീപനമാണ് ഉണ്ടാകേണ്ടത്.

അനുഗൃഹീത കാർട്ടൂണിസ്റ്റ് ജോയി കുളനട പ്രസിദ്ധീകരിച്ച ഒരു കാർട്ടൂൺ വളരെയധികം ചിന്തിപ്പിക്കുന്നതായിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയുടെ മാനവവിഭവശേഷി നിർമ്മിച്ച യു-ടേൺ എന്ന ഡോക്യുമെന്ററിയുടെ സിഡിയുമായി പള്ളിയിൽ നിന്നും വരുന്ന ഭാര്യയോടു ഭർത്താവ് പറയുന്നു: നീ പോയി ഒരു ടച്ചിങ്ങു കൂടി എടുത്തോണ്ടുവാ, ഒന്നടിച്ചിട്ടിരുന്നു ഇതൊന്നു കാണാം. ചിരിയും ചിന്തയും സമന്വയിപ്പിക്കുന്ന ആ കാർട്ടൂൺ നൽകുന്ന സന്ദേശവും മറ്റൊന്നല്ല.

ഇ.എം.എസ് മന്ത്രിസഭയുടെ കാലത്ത് മദ്യം നിരോധിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ക്രിസോസ്റ്റം തിരുമേനി സംസാരിക്കുന്നതിനായി പോയിരുന്നു. നിയമം കൊണ്ടൊന്നും അതില്ലാതാകുകയില്ലായെന്നും കേരളത്തിലെ ക്രിസ്ത്യാനികൾ വിചാരിച്ചാൽ മദ്യപാനത്തിൽ ഏറെ കുറവുവരുത്താമെന്നുമായിരുന്നു മുഖ്യമന്ത്രിയുടെ നിർദ്ദേശം.

യുവജനപ്രസ്ഥാനം മദ്യനയത്തിനെതിരെ പ്രതിഷേധിക്കുന്നു. നിരണം ഭദ്രാസനാധിപൻ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ 27ന് പത്തനംതിട്ട കളക്ടറേറ്റ് പിക്കറ്റിംഗ് നടത്തുന്നു. അദ്ദേഹത്തിന്റെ ഉദ്ദേശ്യശുദ്ധിയിൽ അഭിമാനിക്കാം. മൂന്നോ നാലോ കിലോമീറ്ററിനുള്ളിൽ പ്രവർത്തിക്കുന്ന ബിവറേജ് കോർപ്പറേഷനുകളുടെ ഔട്ട്ലെറ്റുകളില്ലല്ലേ ഉപരോധിക്കേണ്ടത് എന്ന ചോദ്യം ആരെങ്കിലും ഉന്നയിച്ചാൽ എന്തു മറുപടി പറയണം. വില്പന തകൃതിയിൽ നടക്കുന്ന ദിവസങ്ങളിലല്ലെ അതു വേണ്ടത്.

മദ്യാസക്തിക്കും സാമൂഹിക ജീർണതയ്ക്കുമെതിരെ ഡി.വൈ.എഫ്.ഐ നടത്തിയ ജനകീയ കൺവൻഷൻ ഉദ്ഘാടനം ചെയ്തുകൊണ്ട് അതിനെതിരെ പ്രവർത്തകർ മുന്നിട്ടിറങ്ങണമെന്ന് സഖാവ് പിണായി വിജയൻ ആഹ്വാനം ചെയ്യുകയുണ്ടായി. മദ്യവിപത്തിൽ ആകുലതയുള്ള അദ്ദേഹത്തിന്റെ നിയന്ത്രണകാലത്താണ് 138 ബാറുകളും 33 ബിവറേജസ് കോർപ്പറേഷൻ ഔട്ട്ലെറ്റുകളും 1600 ഓളം കള്ളുഷാപ്പുകളും അനുവദിച്ചത്. അംഗീകാരമുള്ള 5214 ഷാപ്പുകളിൽ ഗുളിക കലക്കിയ കള്ളല്ലാതെ ശുദ്ധമായ തെങ്ങിൻ കള്ള് ലഭിക്കുന്നുണ്ടോ എന്നതും അന്വേഷിക്കേണ്ടതാണ്.

ചില എം.എൽ.എമാർ മദ്യപിച്ചു നിയമസഭയിൽ എത്താറുണ്ടെന്നു മന്ത്രി പി.കെ.ശ്രീമതിയുടെ പ്രസ്താവനയെ തുടർന്നുണ്ടായ കോലാഹലങ്ങൾ മാധ്യമങ്ങൾക്ക് മറ്റൊരു ലഹരിയായിരുന്നു. അതാരെന്നു വെളിപ്പെടുത്തണമെന്നും അടുത്തിരിക്കുന്നവർക്കല്ലെ അതിനെക്കുറിച്ച് അറിയുവാൻ കഴിയുകയുള്ളു എന്നുമുള്ള അഭിപ്രായങ്ങൾ ഉയർന്നതോടെ തെറ്റിദ്ധാരണ കൊണ്ടാണ് ഇങ്ങനെ പറയാൻ ഇടയായതെന്നുപറഞ്ഞ് ശ്രീമതി ടീച്ചറും തടിതപ്പി.

പെരുനാളുകളിലും ആഘോഷങ്ങളിലും അല്പമടിക്കാത്ത എത്ര കമ്മറ്റി അംഗങ്ങളുണ്ടെന്നുള്ളതും വെറുതെ ചോദിക്കാവുന്നതാണ്. മദ്യപിച്ചിട്ടുള്ള വൈദികർ ഉണ്ടെന്നു പറഞ്ഞാൽ അത് പറഞ്ഞവൻ അഹങ്കാരിയാണെന്നേ പറയൂ.

അതിശൈത്യമുള്ള രാജ്യങ്ങളിൽ രക്തം കട്ടപിടിക്കാതിരിക്കുവാൻവേണ്ടി ആൽക്കഹോൾ അടങ്ങിയ പാനീയം ഉപയോഗിക്കാറുണ്ട്. മെത്രാച്ചനും വൈദികനും അത്മായനും അത്തരം സാഹചര്യത്തിൽ അത് ഉപയോഗിക്കുവാൻ നിർബന്ധിതരാകും. അവിടെ അതൊരു തിന്മയാണെന്നു പറഞ്ഞു മാറിനിന്നാൽ ആളു വിറച്ചു മരിക്കുകയേ നിർവ്വാഹമുള്ളു. എന്നാൽ അത്യുഷ്ണദേശങ്ങളിൽ അതിന്റെ ഉപയോഗം തിന്മ തന്നെയാണ്. സ്ഥലകാലങ്ങൾക്കനുസരിച്ചുള്ള മാറ്റം നിഷേധിച്ചു തള്ളാവുന്നതല്ല. മദ്യപാനം സാമൂഹിക തിന്മതന്നെയാണ്. അതിൽനിന്നും പരമാവധി വിട്ടുനിൽക്കുവാൻ കഴിയേണ്ടതുണ്ട്. ഇതൊരു സാമൂഹികപ്രശ്നം തന്നെയാണ്. അതിനെതിരെ ഉയരുന്ന പ്രതിഷേധം ഉപരിപ്ലവമായിരിക്കരുതെന്നുമാത്രം. വ്യക്തിയിൽ രൂപപ്പെടുന്ന പ്രബലമായ ചിന്തയിലൂടെ മദ്യത്തിന്റെ പ്രേരണയിൽ നിന്നും പിന്തിരിയുവാൻ ഈ ക്രിസ്മസ് വഴിയൊരുക്കുന്നുവെങ്കിൽ അത് പ്രതീക്ഷയുടെ പുതിയൊരു നക്ഷത്ര വെളിച്ചമായിരിക്കും.

**സന്ദേശം**

# ക്രിസ്മസ് നൽകുന്ന സന്ദേശം

**പ.ബസേലിയോസ് മാർത്തോമ പൗലോസ് ദ്വിതീയൻ കാതോലിക്ക ബാവ**



സകലജനത്തിനും വേണ്ടിയുള്ള സന്തോഷത്തിന്റെ സദ്വാർത്തയാണ് ക്രിസ്തുമസ്. ക്രൈസ്തവസഭയ്ക്ക് അതിപ്രധാനമായ ഒരു സന്ദർഭമാണിത്. ഇരുപതു ശതാബ്ദങ്ങൾക്കുമുമ്പ് നസ്രത്തിൽ മനുഷ്യരൂപം ധരിച്ച കർത്താവ് സംസ്കൃതിയുടെ സംഗമബിന്ദുവും ചരിത്രത്തിന്റെ നായകനുമായതിന്റെ ആഘോഷമാണിത്. ഭൂമിയുടെയും സ്വർഗ്ഗത്തിന്റെയും സർവ്വചരാചരങ്ങളുടെയും രാജാവിന് തിരുപ്പിറവി കൊള്ളാൻ രമ്യഹർമ്മ്യങ്ങളോ മണിമേടകളോ ഉണ്ടായിരുന്നില്ല. തിരുപ്പിറവി വലിയ പരിവർത്തനത്തിന്റെ തുടക്കമായിരുന്നു. വിദ്വാന്മാർ മുട്ടുകുത്തുന്നു. രാജാവും പുരോഹിതരും ഭയവിഹ്വലരാകുന്നു. മാലാഖമാർ സ്വർഗ്ഗത്തിൽനിന്നും ഭൂമിയിലേക്ക് ഇറങ്ങിവരുന്നു. മാനുഷികവും അമാനുഷികവുമായ കാഴ്ചകളാണ് തിരുപ്പിറവിയിലൂടെ സംഭവിച്ചത്. പ്രവചനങ്ങളുടെ പൂർത്തീകരണമായിരുന്നു ആ ജനനം.

ക്രിസ്തു കർത്താവാകുന്നുവെന്നതാണ് ക്രിസ്തുമതത്തിന്റെ വിശ്വാസപ്രമാണം. ക്രിസ്തുവിജ്ഞാനീയത്തിന്റെ രഹസ്യാത്മകതയിലേക്കുള്ള പ്രവേശനകവാടമാണ് സുവിശേഷങ്ങൾ. ക്രിസ്തോസ് എന്ന ഗ്രീക്കുവാക്കിൽനിന്നുമാണ് ക്രിസ്തു എന്ന വാക്കുണ്ടാകുന്നത്. അഭിഷിക്തൻ എന്നാണ് ആ വാക്കു നൽകുന്ന അർത്ഥം. ക്രിസ്തോസ് എന്ന വാക്കിന്റെ ഹീബ്രുഭാഷാന്തരമാണ് മെസ്സയ. മെസ്സയയാണ് മിശിഹ എന്ന് നാം വിവക്ഷിക്കുന്നതും. ജീവിക്കുന്ന ദൈവത്തിന്റെ പുത്രനായ ക്രിസ്തുവെന്നാണ് പ്രഥമസുവിശേഷം സാക്ഷിക്കുന്നത്.

ദൈവപുത്രൻ മനുഷ്യപുത്രനായി തീർന്നത് മനുഷ്യപുത്രന്മാരെ ദൈവപുത്രന്മാരാക്കുവാനായിട്ടാണെന്നാണ് പരിശുദ്ധ പിതാക്കന്മാർ മനുഷ്യാവതാരത്തെക്കുറിച്ച് പഠിപ്പിക്കുന്നത്.

ലോകമെമ്പാടുമുള്ള ക്രിസ്ത്യാനികൾ ക്രിസ്തുമസ് കാലയളവിൽ കൂടുതൽ ആഹ്ലാദിക്കുകയും സന്തോഷിക്കുകയും ചെയ്യുന്നു. എന്നാൽ ഈ ആഹ്ലാദങ്ങളിലും സന്തോഷങ്ങളിലും ക്രിസ്തു സന്തുഷ്ടനാണോ എന്നുള്ള ചോദ്യം പ്രസക്തമാണ്. ഭൗതിക പ്രകരണ പ്രക്രിയ മൂലം മനുഷ്യനിലെ ദൈവിക ചൈതന്യം മങ്ങിത്തുടങ്ങിയിരിക്കുന്നു. അതിനെ മാറ്റി ദൈവീക ചൈതന്യത്തെ വർദ്ധിപ്പിക്കുന്നതിനുള്ള അവസരമായിട്ടാണ് നാം ഇതിനെ കാണേണ്ടത്.

*ലോകമെമ്പാടുമുള്ള ക്രിസ്ത്യാനികൾ ക്രിസ്തുമസ് കാലയളവിൽ കൂടുതൽ ആഹ്ലാദിക്കുകയും സന്തോഷിക്കുകയും ചെയ്യുന്നു. എന്നാൽ ഈ ആഹ്ലാദങ്ങളിലും സന്തോഷങ്ങളിലും ക്രിസ്തു സന്തുഷ്ടനാണോ എന്നുള്ള ചോദ്യം പ്രസക്തമാണ്. ഭൗതിക പ്രകരണ പ്രക്രിയ മൂലം മനുഷ്യനിലെ ദൈവിക ചൈതന്യം മങ്ങിത്തുടങ്ങിയിരിക്കുന്നു. അതിനെ മാറ്റി ദൈവീക ചൈതന്യത്തെ വർദ്ധിപ്പിക്കുന്നതിനുള്ള അവസരമായിട്ടാണ് നാം ഇതിനെ കാണേണ്ടത്.*

ക്രിസ്തുവിന്റെ ഭൗതിക ജീവിതത്തിന്റെ ഉദ്ദേശ്യമെന്തായിരുന്നു. ക്രിസ്തു അഭിഷിക്തനായത് ദരിദ്രരെ സുവിശേഷം അറിയിക്കുവാൻ വേണ്ടിയാണ്. ബന്ധിതരുടെ മോചനവും അന്ധന്റെ കാഴ്ചയും അടിച്ചമർത്തപ്പെട്ടവന്റെ സ്വാതന്ത്ര്യവുമാണ് അതിന്റെ ലക്ഷ്യം. ക്രിസ്തുവിന്റെ വാക്കുകളിൽ നിന്നുതന്നെ പുനരാഗമനത്തിന്റെ പ്രാധാന്യം ബോധ്യപ്പെടുന്നു.

ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാരാണ്. അവർ ദൈവരാജ്യം അവകാശമാക്കും. ഈ അവകാശം, ഇല്ലായ്മ ചെയ്യപ്പെട്ട മനസുകൾക്ക് ആശ്വാസമായി തീർന്നു. ആത്മാവിന്റെ ദാരിദ്ര്യത്തെ ഉന്മൂലനം ചെയ്യുവാൻ സുവിശേഷത്തിനു സാധ്യമാകും. സദ് പ്രവൃത്തി ചെയ്യുവാനുള്ള പ്രേരണയും പ്രചോദനവും നൽകും. ഭൗതിക ദാരിദ്ര്യത്തെ ഇല്ലായ്മ ചെയ്യാൻ നല്ല പ്രവൃത്തികളാൽ കഴിയും. സവിശേഷമായ വിശേഷങ്ങൾ ഏതൊരു ഹൃദയത്തെയും ആനന്ദിപ്പിക്കും; ആശ്വസിപ്പിക്കും. അത് കൊടുക്കുംതോറും വർദ്ധിച്ചുവരും. അവിടെ സമാധാനത്തിനുള്ള സാധ്യതകൾ തെളിഞ്ഞുവരും.

ബന്ധിതരുടെ മോചനം സാമൂഹിക നീതിയുടെ പ്രതിഫലനമാണ്. തെറ്റുകളിലേക്കുള്ള തുടർച്ചയല്ല, തെറ്റു ചെയ്യാതിരിക്കുവാനുള്ള പ്രേരണയാണ് അതിലൂടെ നേടുന്നത്. തിരക്കുകൾക്കിടയിലും ബന്ധിതനാകുന്ന, ഒറ്റപ്പെട്ടുപോകുന്ന മാനസികാവസ്ഥയാണ് ആധുനിക മനുഷ്യകുലത്തിന്റെ വലിയ ആകുലത. വ്യക്തികൾ തമ്മിലുള്ള അകലവും അന്തരവും വർദ്ധിച്ചുവരുന്നു. ഒപ്പമുള്ളവൻ അകലെയുള്ളവനു തുല്യമായി തീരുന്നു. അസഹിഷ്ണുതയുടെ ആർത്തിരമ്പുന്ന, കലഹിക്കുന്ന അവസ്ഥയായി, മാനസികമായി മനുഷ്യൻ മാറിക്കൊണ്ടിരിക്കുന്നു. തർക്കങ്ങളും യുദ്ധങ്ങളും ഇത്തരം മനസ്സുകളിലാണ് രൂപപ്പെടുന്നത്. ഹൃദയശുദ്ധിയുള്ളിടത്ത് ഇത്തരം കല്മഷത്തിന് സാധ്യതയില്ല. അതുകൊണ്ടാണ് ഹൃദയശുദ്ധിയുള്ളവർ ഭാഗ്യവാന്മാരെന്നു വേദം പറയുന്നത്.

അന്ധർക്ക് കാഴ്ച നൽകുക എന്നതാണ് തിരുപ്പിറവിയുടെ മറ്റൊരു അർത്ഥതലം. ജ്ഞാനത്താൽ അന്ധരായവരും അവിവേകത്താൽ അന്ധരായവരും പുറം ലോകങ്ങളിലെ വെറും കാഴ്ചകളിൽ ഉൾക്കാഴ്ച നഷ്ടപ്പെട്ട് അന്ധരായവരും സമൂഹത്തിൽ വർദ്ധിച്ചുവരുന്നു. ക്രിസ്തു കുരുടർക്കു കാഴ്ച നൽകിയിട്ടുണ്ട്. അതു പ്രവാചക ദൗത്യത്തിന്റെ പ്രതിഫലനമാണ്. ഭൗതികമായ കാഴ്ചകളെക്കാൾ ആത്മീയമായ ഉൾക്കാഴ്ച നൽകുക എന്ന ദൗത്യമാണ് അതിൽ അടങ്ങിയിരിക്കുന്ന ദൈവശാസ്ത്രം.

അടിച്ചമർത്തപ്പെട്ടവരുടെ സ്വാതന്ത്ര്യമാണ് തിരുപ്പിറവി പ്രദാനം മറ്റൊരു സന്ദേശം. വ്യത്യസ്ത ചിന്താപദ്ധതികളാൽ ലോകം കൂടുതൽ അടിച്ചമർത്തൽ നേരിട്ടുകൊണ്ടിരി

**ദൈവത്തിനു വിധേയപ്പെടുന്ന ജനസമൂഹത്തിന്റെ പ്രതീകമായിട്ടാണ് ദൈവമാതാവിനെ കാണേണ്ടത്. വചനത്തിന്റെ നിറവേറ്റലായിരുന്നു ആ ജന്മത്തിന്റെ ദൗത്യം. ക്രൈസ്തവ സഭയിൽ ദൈവമാതാവിനുള്ള സ്ഥാനം അതുല്യമാണ്.**

ക്കുന്നു. മർദ്ദിതന്റെ നിലവിളി എവിടെയും ഉയരുന്നു. ഇവരുടെ വിമോചനം സാധ്യമാകണമെങ്കിൽ ആത്മാവിലുള്ള ജനനവും ലൗകീകമായ നന്മയും ഒരുവനിലുണ്ടായിരിക്കണം.

ദൈവത്തിനു വിധേയപ്പെടുന്ന ജനസമൂഹത്തിന്റെ പ്രതീകമായിട്ടാണ് ദൈവമാതാവിനെ കാണേണ്ടത്. വചനത്തിന്റെ നിറവേറ്റലായിരുന്നു ആ ജന്മത്തിന്റെ ദൗത്യം. ക്രൈസ്തവ സഭയിൽ ദൈവമാതാവിനുള്ള സ്ഥാനം അതുല്യമാണ്. മനുഷ്യവർഗ്ഗത്തിന്റെ നാശത്തിനു കാരണമായത് സ്ത്രീയായിരുന്നുവെന്ന് പഴയനിയമം പ്രബോധിപ്പിക്കുമ്പോൾ രക്ഷയുടെ നായകനെ ലോകത്തിനു തന്നിലൂടെ നൽകുന്നതിലൂടെ വിശുദ്ധ മറിയം മനുഷ്യവർഗ്ഗത്തിന്റെ രക്ഷാകവചമായി മാറി എന്നതും സ്മരണീയമാണ്. എളിമ നിറഞ്ഞ വിശുദ്ധ ജീവിതത്താൽ തന്നെത്താൻ താഴ്ത്തപ്പെട്ടപ്പോൾ മനുഷ്യരിൽ വച്ച് ഏറ്റവും ഉന്നതമായ സ്ഥാനത്തിന് വിശുദ്ധ മറിയം അർഹയായി. സംശയരഹിതമായ വിശ്വാസത്തിന്റെ ഉടമയായിരുന്നു അവർ. അസാധ്യമെന്നു കരുതുന്നത് ഗബ്രിയേൽ മാലാഖ അറിയിച്ചപ്പോഴും അല്പം പോലും അവിശ്വാസിയാകാതെ അത് അംഗീകരിച്ചു. ദൈവത്തിനു അസാധ്യമായതായി ഒന്നുമില്ല എന്ന ദൃഢനിശ്ചയമായിരുന്നു വിശുദ്ധ മറിയത്തെ ഭരിച്ചിരുന്നത്. ദൈവത്തിന്റെ കൃപനിറഞ്ഞവളായിരുന്നു വിശുദ്ധ മറിയം. രണ്ടാമത്തെ സ്വർഗ്ഗമെന്നാണ് പിതാക്കന്മാർ വിശുദ്ധ മറിയത്തെ വിശേഷിപ്പിച്ചിട്ടുള്ളത്. ദൈവിക സാന്നിധ്യത്തിന്റെ തിരുശരീരങ്ങൾ അനുഭവിക്കുമ്പോൾ നാം കർത്താവിലും കർത്താവ് നമ്മിലുമായി തീരുന്നു. ഈ പ്രക്രിയയുടെ പ്രതിഫലനത്തിൽ ദൈവമാതാവിന്റെ മാതൃക അനുകരണീയമാണ്. അതുകൊണ്ടുതന്നെ വിശുദ്ധയായ മറിയം ക്രിസ്തുനാമത്തിൽ ഏക്കാലത്തെയും പുകഴ്ചയ്ക്കു കാരണമായിത്തീർന്നു.

ക്രിസ്തുജനനം സാംസ്കാരികമായ ഒരു പ്രക്രിയയ്ക്കു തുടക്കം കുറിച്ചുവെന്നുള്ളതാണ് തിരുപ്പിറവിയുടെ മറ്റൊരു സന്ദേശം. പരിപക്വമായ അവസ്ഥയ്ക്കാണ് സംസ്കാരം എന്നതുകൊണ്ട് സാധാരണയായി അർത്ഥമാക്കുന്നത്. ശുദ്ധീകരിച്ചതും ഉത്കൃഷ്ടവുമായ അവസ്ഥയാണ് ആത്മീയ സംസ്കാരം. സംസ്കാരം പൂർണ്ണതയിൽ നിലനിൽക്കണമെങ്കിൽ ഭൗതികപുരോഗതിയോടൊപ്പം മാനസികമായ ഉത്കർഷവും കൂടിയേതീരൂ. ആർജ്ജവത്വം കൈമോശം വരാത്ത അവസ്ഥയിൽ മാത്രമെ സംസ്കാരത്തിന് പ്രശോഭിതമാകുവാൻ സാധ്യമാകുകയുള്ളു. ഭാരതീയസങ്കല്പത്തിലെ സർവ്വധർമ്മസമഭാവനയാണത്. ഭൗതിക പുരോഗതിയുമായി അതിനെ കൂട്ടിയിണക്കുന്നത് ശരിയാകണമെന്നില്ല.

വെളിച്ചത്തിന്റെ കവചമണിയുവാനാണ് തിരുപ്പിറവി ആഹ്വാനം ചെയ്യുന്നത്. ഇരുളിൽ തെളിയുന്ന പ്രത്യാശയുടെ നക്ഷത്രമായി അത് ജ്വലിച്ചുനിൽക്കണം. കടന്നുപോകുന്ന വഴികളിൽ ആശ്വാസവും പ്രതീക്ഷയും നൽകണം. ലക്ഷ്യത്തെ അത് സാധൂകരിക്കണം. യാത്രയെ നിർമലമാക്കണം.

ക്രിസ്തുജനനത്തോടെ ബത്ലഹേം അനുഗൃഹീതപട്ടണമായി. ഇസ്രായേൽ ജനത്തെ നയിക്കുവാനുള്ള പ്രഭുവിന്റെ പട്ടണമെന്നാണ് ബത്ലഹേമിനെ പ്രവചനത്തിൽ അവതരിപ്പിച്ചിട്ടുള്ളത്. ഹൃദയത്തെ ബത്ലഹേമിന്റെ അനുഭവങ്ങളാക്കുന്നിടത്തുമാത്രമെ പുൽക്കൂടിനും നക്ഷത്രങ്ങൾക്കും പ്രതീകങ്ങളായി നിലകൊള്ളുവാൻ സാധിക്കുകയുള്ളൂ. ഇല്ലായെങ്കിൽ അത് വെറുമൊരു വാണിജ്യ ഉല്പന്നമായി മാറും. അത്തരത്തിലുള്ള ആഗോളവിപണിയായി മനസ്സിനെ നാം മാറ്റിക്കൊണ്ടിരിക്കുന്നുവെങ്കിൽ തിരുപ്പിറവിയുടെ അന്തസത്ത നമ്മിൽ നിന്നും മാറിപ്പോയിരിക്കുന്നുവെന്നു വ്യക്തം.

ക്രിസ്തുവിജ്ഞാനീയത്തിന്റെ വിശുദ്ധി അത് സകലത്തെയും സനാഥനമാക്കുന്നുവെന്നതാണ്. ജ്ഞാനികൾക്കുപോലും ലക്ഷ്യത്തിലെത്തുവാനുള്ള ഒരു പ്രതീകം ആവശ്യമായി വരുന്നു. അടയാളങ്ങളും അത്ഭുതങ്ങളും പ്രതീകങ്ങളാണ്. എന്നാൽ അതു മാത്രമല്ല ദൈവസന്നിധിയിലേക്ക് എത്തിക്കുന്ന പ്രധാന ഘടകം. തിരിച്ചറിവുകളെ അടയാളങ്ങളാക്കി മാറ്റുവാൻ കഴിയേണ്ടതുണ്ട്.

ക്രിസ്തുമസ് ആവർത്തിക്കപ്പെടുന്ന ആഘോഷമാണ്. ക്രിസ്തുചിന്തയും ആവർത്തിക്കപ്പെടുന്ന നന്മയാണ്. നന്മയുടെ സാന്നിധ്യം സദ്ചിന്തയും പ്രവർത്തിയുമാണ്. ദൈവപ്രസാദമുള്ളവരുടെ സന്തോഷകരമായ അനുഭവമാണത്. അതിനായി ആത്മസമർപ്പണം ആവശ്യമാണ്. കൃതജ്ഞതയും സ്തുതിയും കൊണ്ടുള്ള ബലപ്പെടുത്തലാണത്. ന്യായപ്രമാണങ്ങളൊക്കെ അതിനായുള്ള മാർഗ്ഗദർശികളാണ്.

ഓരോ ക്രിസ്തുമസ് ആഘോഷങ്ങളും ക്രിസ്തുവിലേക്കുള്ള ദൂരത്തെ കുറച്ചുകൊണ്ടുവരേണ്ടിയിരിക്കുന്നു. ഭൗതികമായ ആർഭാടത്തിന്റെ പ്രകടനപരതയായി ക്രിസ്തുമസ് ആയിത്തീരാതിരിക്കുവാൻ ഇടയാകണം.




## സ്നേഹസംവേദനം

**ഫാ.ജോൺ തോമസ് കരിങ്ങാട്ടിൽ**

**വിതരണം: ബോധി ബുക്സ്, പന്തളം.**

വില: 70 രൂപ

*ഡോ.ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ജീവിതവും ദർശനവും വിശദീകരിക്കുന്ന അഭിമുഖങ്ങളുടെ സമാഹാരമാണ് സ്നേഹസംവേദനം. വിവിധ കാലങ്ങളിൽ നൽകിയ അഭിമുഖങ്ങളും ദർശനപഠനങ്ങളും ഇതിൽ ഉൾപ്പെടുത്തിയിരിക്കുന്നു. ഒരു നൂറ്റാണ്ടിന്റെ വെളിപ്പെടുത്തലാണ് 'സ്നേഹസംവേദന'ത്തിന്റെ വെളിപ്പെടുത്തൽ.*




### ഡോ.ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ ആമുഖത്തിൽനിന്നും

**ദൈവത്തിന്** മഹത്വം ഉണ്ടാകട്ടെ. എന്റെ വാത്സല്യമകൻ കരിങ്ങാട്ടിൽ ജോൺ തോമസ് അച്ചൻ ബലഹീനനും പാപിയുമായ എന്നെക്കുറിച്ച് എഴുതിയ ഗ്രന്ഥമാണ് 'സ്നേഹസംവേദനം'.

ഞാൻ മറന്ന അനേക കാര്യങ്ങൾ ഇതിൽ എന്നെക്കുറിച്ച് വിശദികരിക്കുന്നുണ്ട്. എന്നാൽ എന്റെ നന്മകൾ മാത്രമല്ലാതെ പാപങ്ങളുടെ കാര്യങ്ങൾ ഒന്നും ഇതിൽ പറയുന്നില്ല. ദൈവം എനിക്ക് തന്ന ആശയങ്ങളാണ് ഇതിൽ വിവരിക്കുന്നത്. അതിനാൽ മഹത്വം എല്ലാം ദൈവത്തിനാണ് കൊടുക്കേണ്ടത്. എന്നെക്കുറിച്ച് എഴുതുന്നത് എല്ലാം ദൈവനാമമഹത്വത്തിനാകണം. ഈ പുസ്തകം ദൈവം അച്ചനെക്കൊണ്ട് എഴുതിച്ചതാണ്. എനിക്ക് ഇങ്ങനെ ഒരു ഗ്രന്ഥം എഴുതുവാൻ സാധിക്കത്തില്ല. അതിനാൽ മഹത്വം കർത്താവിനുള്ളതാണ്. 'അത് കർത്താവാകുന്നു' എന്നു വീണ്ടും പറയുന്നു. ഈ ഗ്രന്ഥം വായിക്കുന്നവർ ദൈവത്തെ സ്തുതിക്കണമെന്നാണ് എന്റെ ആഗ്രഹം. എന്നെ സ്തുതിക്കരുതേ എന്ന് പ്രാർത്ഥിക്കുന്നു. കാരണം 'അവൻ വളരണം ഞാനോ കുറയണം' എന്നതാണ് (യോഹ. 3:30) സിദ്ധാന്തപരമായി എന്റെ ആശയം. അത് വേണ്ടത്ര ജീവിതത്തിൽ പ്രായോഗികമായിട്ടില്ല എന്ന ബോധ്യവും എനിക്കുണ്ട്.

എനിക്ക് 'സഭാ രത്നം' ബഹുമതി സഭ നൽകിയപ്പോൾ ഞാൻ പരസ്യമായി പറഞ്ഞു: 'ഈ ബഹുമതി എന്റെ അമ്മയ്ക്ക് ഉള്ളതാണെന്ന്.' കാരണം അമ്മമാർ നിമിത്തമേ മക്കൾ ഉയരുകയുള്ളു എന്നത് ഒരു ആഗോള സത്യമാണ്. മഹാത്മാഗാന്ധി, ജവഹർലാൽ നെഹ്റു, എബ്രഹാം ലിങ്കൺ തുടങ്ങി എല്ലാവരുടെയും അമ്മമാരാണ് അവരെ മഹാത്മാരാക്കിയത്. ഇന്നത്തെ അമ്മമാരെക്കുറിച്ച് എനിക്ക് ദുഃഖമുണ്ട്. അവർ മക്കളെ ദൈവികരായി വളർത്തുന്നതിൽ ശ്രദ്ധ കാണിക്കുന്നില്ല. ഇന്ന് എല്ലായിടവും ക്യാപിറ്റലിസത്തിന്റെ മനോഭാവമാണ്. ഇത് സ്വാർത്ഥതയും സുഖലോലുപതയും വളർത്തുന്നതിന്റെതാണ്. ക്യാപിറ്റലിസം വന്ന് കുടുംബം നശിപ്പിച്ചു. വ്യക്തി ബന്ധങ്ങളും തകർത്തു. അതിനാൽ ക്യാപിറ്റലിസം ചാകണം. വ്യക്തിപ്രഭാവം മാറണം. സാഹോദര്യം വളരണം. ആഗോള സാഹോദര്യം ശക്തിപ്പെടണം.

ഇന്നത്തെ ലോകം സ്വാർത്ഥമാണ്. മതം സ്വാർത്ഥം, രാഷ്ട്രീയം സ്വാർത്ഥം, എല്ലാം സ്വാർത്ഥമാണ്. ഞാനും ഭാര്യയും മക്കളും എന്ന സമീപനം ശക്തമാണ്. അയൽക്കാരൻ വേണ്ട. സഹോദരൻ വേണ്ട. ശത്രുക്കളെ ഉണ്ടാക്കുന്നത് ഒന്നും ക്രിസ്തീയ സഭയുടേതല്ല. ക്രിസ്തീയ സഭയുടെ അടിസ്ഥാനം ശത്രുക്കളെ സ്നേഹിക്കുകയാണ്. എല്ലാവരേയും സ്നേഹിക്കണം. എല്ലാവർക്കും പങ്കിടണം. ബലഹീനനായ എന്റെ ഫിലോസഫി മുഴുവൻ ഒരു വാചകത്തിൽ പറഞ്ഞാൽ 'ദൈവം സ്നേഹമാകുന്നു' എന്നാണ്. ഇത് എന്റെ പുസ്തകത്തിലും പ്രസംഗത്തിലും ഉണ്ട്. എന്നാൽ ഇന്ന് ലോകം സ്നേഹത്തിന് എതിരാണ്. അതാണ് സങ്കടം. സ്നേഹം ആർക്കും വേണ്ട. വിശ്വാസം, പ്രത്യാശ, സ്നേഹം. ഇവയിൽ ആദ്യത്തേ രണ്ടും വ്യക്തിപരമായതാണ്. സ്നേഹം ആഗോളമാണ്. ദൈവം സ്നേഹമാകയാൽ നിത്യനാണ്. ദൈവത്തിന് മാത്രമേ നിത്യതയുള്ളു. നിത്യനരകമില്ല. ദൈവം എല്ലാവരേയും സ്നേഹിക്കുന്നു. നിരീശ്വരനേയും സ്നേഹിക്കുന്നു. ജാതി മത വ്യത്യാസമില്ലാതെ എല്ലാവരും പരസ്പരം സ്നേഹിക്കുന്ന ഒരു ലോകം വളർന്നുവരണം.

വിവിധ വിഷയങ്ങളെക്കുറിച്ച് എന്നോട് ചോദിച്ച് അഭിപ്രായങ്ങൾ ക്രോഡീകരിച്ചിരിക്കുന്ന ഗ്രന്ഥമാണിത്. വളരെ ഭംഗിയായി ഇത് ആവിഷ്ക്കരിച്ചിരിക്കുന്നു. ഇതിനായി അദ്ധ്വാനിച്ച കരിങ്ങാട്ടിൽ അച്ചനെ ദൈവം അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ബലഹീനനായ എനിക്കും വേണ്ടിയും നിങ്ങൾ ഏവരും പ്രാർത്ഥിക്കണം. ഡിസംബർ ഒൻപതിന് 93-ാം വയസ്സിലേക്ക് പ്രവേശിക്കുകയാണ്. 'സോഷ്യലിസത്തിന്റെ ദൈവശാസ്ത്രം' എന്ന പുതിയ ഗ്രന്ഥം പ്രസിദ്ധീകരിക്കും. എന്റെ ഗ്രന്ഥങ്ങളിലും പ്രഭാഷണങ്ങളിലുമുള്ള ആശയങ്ങൾ ഉൾക്കൊണ്ട് ദൈവത്തെ മഹത്വപ്പെടുത്തണം. ഈ ഗ്രന്ഥം വായിക്കുന്ന എല്ലാവരേയും ദൈവം അനുഗ്രഹിക്കട്ടെ എന്ന് പ്രാർത്ഥിച്ച് വായനക്കാർക്കായി സമർപ്പിക്കുന്നു.





# സഭകളുടെ ഐക്യം സംരക്ഷിക്കുക

ഫാ.സി.സി.ചെറിയാൻ

**വി.ത്രിത്വമാണ് ഐക്യത്തിനുള്ള മാതൃക. പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന ത്രിയേക ദൈവത്തിന്റെ ഏകത്വമാണ് സഭയുടെ ഐക്യത്തിന് അടിസ്ഥാനം. ത്രിത്വം ഏകത്വത്തിന്റെ വിവരണം മാത്രമാണ്. അതുപോലെ, സഭയിലെ വൈവിധ്യങ്ങളും ഐക്യത്തിന്റെ വിവരണവും ഐക്യത്തിന്റെ പ്രതിഫലനങ്ങളുമാകണം. "നാനാത്വത്തിൽ ഏകത്വം" സഭയെ സംബന്ധിച്ചും വളരെ പ്രസക്തമാണ്.**

*ഈ ലോകത്തിലുള്ള മറ്റെന്തിനേക്കാളും കർത്താവ് വിലമതിക്കുന്നത് താൻ സ്ഥാപിച്ച സഭയെയാണ്. തന്റെ രക്തം ചിന്തി, വിലകൊടുത്തു വാങ്ങിയ തന്റെ സ്വർഗ്ഗീയ മണവാട്ടിയാണ് സഭ. കലഹങ്ങളും ഭിന്നതകളും സ്വാർത്ഥതാല്പര്യങ്ങളും മൂലം "സഭ" നശിക്കുന്നത് കാണുവാൻ സ്നേഹവാനായ കർത്താവിന് കഴിയുന്നില്ല. ഈ വേദനയകറ്റാൻ സഭയിലെ ഓരോ അംഗത്തിനും ചുമതലയുണ്ട്.*



സഭയുടെ ഐക്യം കാത്തു സംരക്ഷിക്കുക എന്നത് ഓരോ സഭാംഗത്തിന്റെയും ചുമതലയാണ്. സ്വർഗ്ഗം, നരകം എന്നീ വിഷയങ്ങളേക്കാൾ, പുതിയനിയമം ഊന്നൽ നൽകുന്ന ഒരു കാര്യമാണ് സഭയുടെ ഐക്യം എന്നത്. നമ്മുടെ ഐക്യവും ഒരുമയും മറ്റെല്ലാറ്റിനേക്കാളും കൂടുതലായി ദൈവം വിലമതിക്കുന്നു. കൂട്ടായ്മയുടെ ആത്മാവാണ് ഐക്യം. സഭയിൽ നാം എങ്ങിനെ ജീവിക്കണം എന്നതിനുള്ള വിവിധനിർദ്ദേശങ്ങളുടെ ആകെത്തുകയാണ് ഐക്യം എന്നത്. ഐക്യം തകർക്കുന്നത് കർത്താവിന്റെ ശരീരത്തേയാണ്.

വി. ത്രിത്വമാണ് ഐക്യത്തിനുള്ള മാതൃക. പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന ത്രിയേക ദൈവത്തിന്റെ ഏകത്വമാണ് സഭയുടെ ഐക്യത്തിന് അടിസ്ഥാനം. ത്രിത്വം ഏകത്വത്തിന്റെ വിവരണം മാത്രമാണ്. അതുപോലെ, സഭയിലെ വൈവിധ്യങ്ങളും ഐക്യത്തിന്റെ വിവരണവും ഐക്യത്തിന്റെ പ്രതിഫലനങ്ങളുമാകണം. "നാനാത്വത്തിൽ ഏകത്വം" സഭയെ സംബന്ധിച്ചും വളരെ പ്രസക്തമാണ്.

സ്നേഹമുള്ള പിതാവിനെപ്പോലെ, തന്റെ ഓമനമക്കൾ ഐക്യത്തിലും സ്നേഹത്തിലും കഴിയുന്നത് കണ്ടുകൊണ്ടിരിക്കാൻ ദൈവം എപ്പോഴും ആഗ്രഹിക്കുന്നു. യേശുക്രിസ്തുവിന്റെ ഗത്സമന പ്രാർത്ഥനയിൽ ഈ കാര്യം എടുത്തുകാണിക്കുന്നു. "അവരെല്ലാവരും ഒന്നായിരിക്കേണ്ടതിനും പിതാവെ, നീ എന്നിലും ഞാൻ നിന്നിലും ആയിരിക്കുന്നതുപോലെ അവരും നമ്മിൽ ഒന്നായിരിക്കേണ്ടതിനും അങ്ങനെ നീ എന്നെ അയച്ചിരിക്കുന്നു എന്ന് ലോകം വിശ്വസിക്കേണ്ടതിനും തന്നെ. നാം ഒന്നായിരിക്കുന്നതുപോലെ അവരും ഒന്നാകേണ്ടതിന് നീ എനിക്ക് തന്നിട്ടുള്ള മഹത്വം ഞാൻ അവർക്ക് കൊടുത്തിരിക്കുന്നു"(യോഹ. 17:22,23). തന്റെ അന്ത്യസമയത്തും സഭയുടെ ഐക്യമായിരുന്നു കർത്താവിന്റെ മനസ്സിൽ നിറഞ്ഞു നിന്നിരുന്നത്. അതുകൊണ്ട് തന്നെ ഈ കാര്യം എത്രമാത്രം പ്രാധാന്യമർഹിക്കുന്നു എന്ന് മനസ്സിലാക്കുക.

ഈ ലോകത്തിലുള്ള മറ്റെന്തിനേക്കാളും കർത്താവ് വിലമതിക്കുന്നത് താൻ സ്ഥാപിച്ച സഭയെയാണ്. തന്റെ രക്തം ചിന്തി, വിലകൊടുത്തു വാങ്ങിയ തന്റെ സ്വർഗ്ഗീയ മണവാട്ടിയാണ് സഭ. കലഹങ്ങളും ഭിന്നതകളും സ്വാർത്ഥതാല്പര്യങ്ങളും മൂലം "സഭ" നശിക്കുന്നത് കാണുവാൻ സ്നേഹവാനായ കർത്താവിന് കഴിയുന്നില്ല. ഈ വേദനയകറ്റാൻ സഭയിലെ ഓരോ അംഗത്തിനും ചുമതലയുണ്ട്. സഭയുടെ ഐക്യം സംരക്ഷിക്കുവാനും, കൂട്ടായ്മ പാലിക്കാനും, ഭിന്നത അവസാനിപ്പിക്കാനും, സ്നേഹവും പരസ്പര വിശ്വാസവും നിലനിർത്താനും നാം ഓരോരുത്തരോടും കർത്താവ് ആവശ്യപ്പെടുന്നു; നാം ഓരോരുത്തരേയും താൻ അധികാരപ്പെടുത്തുന്നു. "..... നിങ്ങളെ വിളിച്ച വിളിക്ക് യോഗ്യമായി ജീവിക്കുവിൻ... ആത്മാവിന്റെ ഐക്യം സമാധാനത്തിൽ സംരക്ഷിക്കുവാൻ ജാഗ്രതയോടെയിരിപ്പിൻ....." (എഫേ. 4:1-6). ഈ ചുമതല നമുക്ക് എങ്ങിനെ നിർവ്വഹിക്കാനാകും? വി, വേദപുസ്തകത്തിൽ പറയുന്ന ഏതാനും പ്രായോഗിക നിർദ്ദേശങ്ങൾ നമുക്ക് പരിശോധിക്കാം.

**പൊതുവായ കാര്യങ്ങളെ കേന്ദ്രീകരിച്ച്, വ്യത്യാസങ്ങളെ മാറ്റിവയ്ക്കുക**

പൗലൂസ് ശ്ലീഹാ പറയുന്നു. "ആകയാൽ നമുക്ക് സമാധാനത്തിനും ആത്മീയ അഭിവൃദ്ധിക്കും വേണ്ടി പരിശ്രമിക്കാം" (റോമ. 14:19). "അതുപോലെ പലരായ നാം ക്രിസ്തുവിൽ ഒരു ശരീരവും എല്ലാവരും തമ്മിൽ അവയവങ്ങളുമാകുന്നു" (റോമ. 12:5). "സഹോദരന്മാരെ ഭിന്നതകളില്ലാതെ നിങ്ങളെല്ലാവരും ഏകമനസ്സോടും ഏക അഭിപ്രായത്തോടും ഒത്തൊരുമിച്ച് വർത്തിക്കണമെന്ന് നമ്മുടെ കർത്താവായ യേശു ക്രിസ്തുവിന്റെ നാമത്തിൽ ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു" (1 കൊരി. 1:10). ഏകപിതാവും ഏകകർത്താവും (1 കൊരി. 8:6). ശരീരം ഒന്നും അവയവം പലതും (1കൊരി. 12:12-31). ഏകശരീരവും ഏക ആത്മാവും (എഫേ. 4:1-4). ശരീരത്തിൽ അവയവങ്ങൾ യോജിച്ച് പ്രവർത്തിക്കുന്നു (എഫേ. 4:16). ഏക മനസ്സും ഏകസ്നേഹവുമുള്ളവരായി ആത്മാവിൽ ഐക്യം (ഫിലി. 2:2). ഈ വേദവാക്യങ്ങൾ ശ്രദ്ധാപൂർവ്വം ഗ്രഹിക്കുവാൻ ശ്രമിക്കുക.

എല്ലാ വിശ്വാസികളും ഒരു കർത്താവിലും ഒരു ശരീരത്തിലും ഒരു പിതാവിലും, ഒരു ആത്മാവിലും ഒരു ലക്ഷ്യത്തിലും ഒരു വിശ്വാസത്തിലും ഒരു പ്രത്യാശയിലും ഒരു സ്നേഹത്തിലും ഒരു മാമോദീസായിലും പങ്കുചേരുന്നവരാണ്. ഒരേ ജീവനും ഒരേ രക്ഷയും ഒരേ പ്രത്യാശയുമാണ് എല്ലാ വിശ്വാസികൾക്കുമുള്ളത്. എല്ലാ വിശ്വാസികളും സ്വീകരിക്കുന്ന പൊതുവായ അടിസ്ഥാനകാര്യങ്ങൾ നിരവധിയാണ്. എന്നാൽ, ഇവയെല്ലാം പരിഗണിക്കാതെ അപ്രധാനങ്ങളായ മറ്റു പല കാരണങ്ങളെപ്പറ്റി തർക്കങ്ങളും ഭിന്നതകളും ഉയർത്തിക്കാട്ടി സഭാജീവിതത്തെ തകർക്കുന്ന സമീപനം ക്രിസ്തുവിൽ നിന്നോ പിതാവാം ദൈവത്തിൽനിന്നോ പരിശുദ്ധാത്മാവിൽ നിന്നോ അനുഗ്രഹം പ്രാപിക്കുന്നവർക്ക് യോജിച്ചതല്ല. "അതുകൊണ്ട് ക്രിസ്തുവി

**മനുഷ്യർക്ക് ഓരോരുത്തർക്കും വ്യത്യസ്തമായ മുഖവും, വ്യക്തിത്വവും, സ്വഭാവവും സാഹചര്യങ്ങളും ദൈവം നൽകിയതാണ്.അതുകൊണ്ട് അവയെ എല്ലാവരും മാനിക്കുകയും ദൈവനാമത്തിൽ അംഗീകരിക്കുകയും വേണം. എല്ലാവരും അവരവർക്ക് ലഭിച്ച കഴിവും സ്വാതന്ത്ര്യവും പ്രയോജനപ്പെടുത്തി, ദൈവത്തെ പ്രീതിപ്പെടുത്തുന്ന വിധത്തിൽ, സഭയുടെ ഐക്യത്തിനും വളർച്ചയ്ക്കുമായി പ്രവർത്തിട്ടെ. ദൈവം, ബാഹ്യമായ ഐ കരൂപ്യം ആവശ്യപ്പെടുന്നില്ല, ആന്തരികമായ ഐക്യപ്രവർത്തനമാണ് ആഗ്രഹിക്കുന്നത്.**

നെക്കുറിച്ചുള്ള പ്രാഥമിക പാഠങ്ങൾ വിട്ട് പരിജ്ഞാനത്തിന്റെ പൂർ ണ്ണതയിലേക്ക് നമുക്ക് വളരാം. വീണ്ടും ഒരു അടിസ്ഥാനത്തി ന്റെ ആവശ്യമില്ലാത്തവയോ: നിർജ്ജീവപ്രവൃത്തികളെക്കുറിച്ചുള്ള അനുതാപം, ദൈവത്തിലുള്ള വിശ്വാസം, സ്നാനങ്ങളെക്കുറിച്ചുള്ള ഉപദേശം, മരിച്ചവരുടെ പുനരുത്ഥാനം, കൈ വപ്പ്, നിത്യശിക്ഷാവിധി എന്നിവയാണ്" (എബ്രാ. 6:1–3). ഇന്ന് ഭിന്നതയ്ക്ക് കാരണങ്ങളായി പറയുന്ന മേല്പറഞ്ഞവയെല്ലാം ചർച്ചയ്ക്കുപോലും വരാൻ ആവശ്യമില്ലാത്ത വിധം പ്രാഥമിക അടിസ്ഥാന പ്രമാണങ്ങളായി സ്വീകരിച്ച് കഴിഞ്ഞവയാണെന്നും ക്രിസ്തുവിനെക്കുറിച്ചുള്ള പരിജ്ഞാനത്തിൽ പൂർണ്ണതയിലേക്ക് വളരുകയാണ് ആവശ്യമെന്നും വളരെ വ്യക്തമായി ഇവിടെ പറഞ്ഞിരിക്കുന്നത് ശ്രദ്ധിക്കുക.

മനുഷ്യർക്ക് ഓരോരുത്തർക്കും വ്യത്യസ്തമായ മുഖവും, വ്യക്തിത്വവും, സ്വഭാവവും സാഹചര്യങ്ങളും ദൈവം നൽകിയതാണ്.അതുകൊണ്ട് അവയെ എല്ലാവരും മാനിക്കുകയും ദൈവനാമത്തിൽ അംഗീകരിക്കുകയും വേണം. എല്ലാവരും അവരവർക്ക് ലഭിച്ച കഴിവും സ്വാതന്ത്ര്യവും പ്രയോജനപ്പെടുത്തി, ദൈവത്തെ പ്രീതിപ്പെടുത്തുന്ന വിധത്തിൽ, സഭയുടെ ഐക്യത്തിനും വളർച്ചയ്ക്കുമായി പ്രവർത്തിട്ടെ. ദൈവം, ബാഹ്യമായ ഐ കരൂപ്യം ആവശ്യപ്പെടുന്നില്ല, ആന്തരികമായ ഐക്യപ്രവർത്തനമാണ് ആഗ്രഹിക്കുന്നത്. ശരീരത്തിന്റെ ഉപമ വളരെ പ്രസക്തമാണ്. വിവിധ രൂപങ്ങളിലും ഘടനകളിലും പ്രവർത്തന ക്ഷമതയിലുമാണ് അവയവങ്ങൾ പ്രവർത്തിക്കുന്നതെങ്കിലും എല്ലാ അവയവങ്ങളും ശിരസ്സിന്റെ നിർദ്ദേശപ്രകാരവും ശ രീരത്തിന്റെ പൊതു ആവശ്യത്തിനും വളർച്ചയ്ക്കുമായി പ്രവർത്തിക്കുന്നു. "ശരീരം മുഴുവനും യോഗ്യമായ വിധത്തിൽ ചേർന്ന് സകല സന്ധിബന്ധങ്ങളാലും സംയോജിച്ച് ഓരോ അവയവവും അതതിന്റെ പ്രവൃത്തിചെയ്യുമ്പോൾ ശരീരം സ്നേഹത്തി ൽ അഭിവൃദ്ധിക്കായി വളർച്ച പ്രാപിക്കുന്നു" (എഫേ. 4:16).

ഐക്യം സംരക്ഷിക്കുവാൻ വേണ്ടി ഭിന്നതകളെ ഉയർ ത്തിക്കാട്ടാതിരിക്കുക. ഭിന്നതകൾ വഴി ഐക്യം തകർക്കാൻ നാം അനുവദിക്കരുത്. ഐക്യത്തിലേക്ക് നയിക്കു ന്ന ഘടകങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കുക. ക്രിസ്തു നമ്മെ സ്നേഹിച്ചതുപോലെ പരസ്പരം സ്നേഹിക്കാൻ പഠിക്കുക. ദൈവത്തിന് നാം ഓരോരുത്തരെക്കുറിച്ചും സഭയെക്കുറിച്ചുമുള്ള പ്രതീക്ഷകൾ നിറവേറ്റാൻ ആവോളം പരിശ്രമിച്ചുകൊണ്ടിരിക്കുക. അതേസമയംതന്നെ, സഭയിൽ ഭിന്നതയ്ക്ക് ശ്രമിക്കുന്നവരെ മൃദുലസമീപനംവഴി ക്രിസ്തുവിലേക്ക് ആകർഷിക്കാൻ കഴിയണം. "വിശ്വാസത്തിൽ ബലഹീനനായവനെ നിങ്ങൾ സ്വീകരിച്ചുകൊൾ വിൻ. അവന്റെ അഭിപ്രായങ്ങളെ വിമർശിക്കരുത്" (റോമ. 14:1). "മൗഢ്യവും അർത്ഥശൂന്യവുമായ തർക്കങ്ങൾ കലഹമുണ്ടാക്കുന്നുവെന്നറിഞ്ഞ് അത് ഒഴിഞ്ഞിരിക്കുക. കർത്താവിന്റെ ദാസൻ കലഹക്കാരൻ ആകരുത്. പിന്നെയോ എല്ലാവരോടും ദയയുള്ളവനും പഠിപ്പിക്കുവാൻ കഴിവുള്ളവനും തിന്മ സഹിക്കുന്നവനുമായിരിക്കണം. എതിർക്കുന്നവരെ അവൻ സൗമ്യതയോടെ തിരുത്തണം. ഒരുപക്ഷെ ദൈവം സത്യത്തിന്റെ പരിജ്ഞാനത്തിന്നായി അവർക്ക് മാനസ്സാന്തരം നൽകുകയും പിശാചു തന്റെ ഇഷ്ടം നിറവേറ്റുവാൻ അവരെ പിടിച്ചിരിക്കുന്നു എങ്കിലും അവർ സുബോധം പ്രാപിച്ച് അവന്റെ കെണിയിൽ നിന്ന് രക്ഷപെടുകയും ചെയ്തേക്കാം" (2 തിമോ. 2:23–26).

വ്യക്തികളേയോ, പ്രത്യേക ചിന്താഗതികളേയോ, പ്രാദേശികചിന്തകളേയോ, താല്പര്യങ്ങളെയോ, ഘടനകളെയോ രീതികളെയോ, പരിഗണനകളേയോ കേന്ദ്രീകരിച്ചാണ് സഭാസംരക്ഷമത്തിന് മുതിരുന്നതെങ്കിൽ ഭിന്നത തന്നെയായിരിക്കും ഫലം. നേരെമറിച്ച് നമ്മെപ്പറ്റിയുള്ള ദൈവഹിതവും സഭയുടെ സ്ഥാപനലക്ഷ്യവും കേന്ദ്രീകരിച്ചുള്ള സഭാസംരക്ഷണമാണ് നാം നടത്തുന്നതെങ്കിൽ ദൈവം നമ്മിൽ പ്രസാദിച്ച് ഭിന്നതകളെപ്പോലും സഭയുടെ ഐക്യത്തിനും വളർച്ചയ്ക്കുമായി രൂപാന്തരപ്പെടുത്തിത്തരും (1കൊരി. 1:10).

**യാത്ര**



## 13





# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ

**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

**യാ**ത്ര തുടങ്ങിയതിന്റെ നാലാം ദിവസം കഠിനമായ കിഴക്കൻ കാറ്റുണ്ടായതിനാൽ ചങ്ങാടം ഒഴുക്കിൽ നിന്ന് വിട്ടു കരയ്ക്കു അടുത്തു തുടങ്ങി. അപ്പോൾ ചങ്ങാടത്തിന്റെ ചുവട്ടിലുള്ള ഒന്നു രണ്ടു തുകൽ കുടങ്ങൾ കൂട്ടത്തിൽ നിന്ന് വിട്ടു പൊങ്ങി വന്നു. അവിടെ കുളിച്ചു കൊണ്ട് നിന്നിരുന്ന ഒരു അറബിക്കുട്ടി ഇതുകൾ എടുത്തു. ചങ്ങാടക്കാരൻ ചോദിച്ചാറെ കൊടുക്കാതെ കുട്ടി ശഠിച്ചു നിന്നു. ചങ്ങാടക്കാരന് ശുണ്ഠികേറി അയാൾ എന്തോ അസഭ്യം പറഞ്ഞു. അപ്പോൾ അറബിക്കുട്ടി കരയ്ക്കു കയറി ഒരു നല്ല കല്ലെടുത്തു ചങ്ങാടക്കാരനെ ഒന്നെറിഞ്ഞു. ഇത് അയാൾക്കു നല്ലവണ്ണം പറ്റിയതിനാൽ അയാൾ ചങ്ങാടത്തിൽ നിന്ന് ചാടിയിറങ്ങി കുട്ടിയെ ഒന്നടിച്ചു. കുട്ടി നിലവിളിക്കാൻ തുടങ്ങി. ഇതു കേട്ട് അവന്റെ തന്തയും വേറെ രണ്ടു അറബികളും ഓടിവന്ന് ചങ്ങാടക്കാരനെ അടിച്ചു. ഉടനെ ചങ്ങാടപ്രധാനിയും രണ്ടു മൂന്നു പേരും ചാടിയിറങ്ങി അറബികളെ അടിക്കാൻ തുടങ്ങി. ഇങ്ങനെ ലഹള മൂത്ത സമയത്ത് പട്ടാളക്കാരെ കേറ്റി കൊണ്ട് ഒരു ചങ്ങാടം താഴോട്ടു വന്നു. പട്ടാളക്കാർ അവരുടെ ചങ്ങാടത്തിൽ ഇരുന്നുകൊണ്ട് ലഹളക്കാരുടെ ഇടയിലേക്കു ഒരു വെടിവെച്ചു. ഈ വെടികൊണ്ട് ഒരറബി മറിഞ്ഞു വീണു. ഉടനെ ശേഷമുള്ള അറബികൾ കൂട്ടത്തോടെ ഒരു നിലവിളി. അപ്പോൾ കാണാം ദൂരത്ത് നിന്ന് പത്തുനൂറ് അറബികൾ ഓരോതരം ആയുധങ്ങളുമായി ഓടിവരുന്നത്. ഇതു കണ്ട് ചങ്ങാടത്തിൽ നിന്നിറങ്ങിയവരെല്ലാം തിരിച്ചുകേറി ചങ്ങാടം പെട്ടന്ന് നീക്കാൻ ശ്രമിച്ചു. എങ്കിലും കാറ്റിന്റെ ഉപദ്രവം നിമിത്തം ഇത് സാധിച്ചില്ല. അറബികൾ അടുത്തപ്പോൾ ചിലർ വെള്ളത്തിൽ എടുത്തുചാടി മറുകരയ്ക്കു നീന്തിക്കളഞ്ഞു. അറബികളുടെ കൈയ്യാൽ മരിക്കുന്നതിൽ ഭേദം വെള്ളത്തിൽ മുങ്ങിച്ചാവുകയാണെന്ന് നിരൂപിച്ച് നാമും ചാടാൻ ഭാവിച്ചപ്പോൾ കൂടെയുണ്ടായിരുന്ന താരപ്പനും യറമിയാ ശെമ്മാശനും ബലമായി വിരോധിച്ചതിനാൽ നാം ഒരു ജീവച്ഛവം പോലെ ചങ്ങാടത്തിൽ തന്നെ ഇരുന്നു. അറബികൾ ചങ്ങാടത്തിൽ കേറി ഏഴുപേരെ ഒരു നിമിഷത്തിൽ കുന്തം കൊണ്ട് കുത്തിക്കൊന്നു. ഇടയ്ക്ക് നമ്മുടെ നേരെയും ചിലർ കുന്തവും കൊണ്ട് ചാടി. എങ്കിലും എന്തുകൊണ്ടോ അവർ പിന്മാറുകയാണ് ചെയ്തത്. തങ്ങളിലൊരുവനെ വെടിവെച്ച് കൊന്നത് ചങ്ങാടത്തിലുള്ള ആരോ ആണെന്നായിരിക്കണം അവർ വിചാരിച്ചത്. അറബികളെ തല്ലാൻ കൂടിയവരെല്ലാം വെള്ളത്തിൽ ചാടി നീന്തിക്കളഞ്ഞു. അറബികളാൽ കൊല്ലപ്പെട്ട ഏഴുപേരും ഒന്നും അറിഞ്ഞവരല്ലായിരുന്നുതാനും. നമ്മുടെ അപ്പോഴത്തെ മനോവികാരം വർണ്ണിക്കാൻ പ്രയാസം. നമ്മുടെ അടുക്കൽ നിന്നിരുന്ന – എന്ന് പറഞ്ഞാൽ മൂന്നും നാലും കോൽ മാത്രം ദൂരത്തിൽ നിന്നിരുന്ന ആളുകൾ – കുത്തു കൊണ്ട് മറിഞ്ഞു വീഴുന്നതുകാണുമ്പോൾ ഒരുത്തന്റെ ഹൃദയത്തിൽ അങ്കുരിക്കുന്ന വികാരങ്ങൾ എന്തെല്ലാമായിരിക്കും!! മരിക്കുന്നവരും നാമും ഒരു പോലെ നിരപരാധികളും നിസ്സഹായികളുമാണ്. അങ്ങനെയിരിക്കെ ഒരു കുന്തത്തിന്റെ മുന നമ്മുടെ നെഞ്ചത്തും കൊള്ളുന്നതിന് എന്താണ് തടസ്സമുള്ളത്? ഇങ്ങനെ ഒരു സംഗതി നമുക്കു ഓർക്കാൻ കൂടി വയ്യ.

ഏഴു പേരെ കൊന്നപ്പോൾ അറബികളുടെ കോപം അല്പമൊന്ന് ശമിച്ചു. പിന്നെ അവർ കവർച്ചയ്ക്കു ആരംഭിക്കുകയാണ് ചെയ്തത്. ഒരു മുസൽമാനോട് അയാളുടെ സാമാനവും പണവും ആവശ്യപ്പെട്ടാറെ ഉടനെ കൊടുക്കാതെ അയാൾ കുറേ തർക്കിച്ചു. അറബികൾ അയാളെ പിടിച്ച് അടിക്കാൻ തുടങ്ങി. അടി കലശലായപ്പോൾ അയാൾ മൂർച്ഛിച്ചു വീണു. ഉടനെ അയാളുടെ സർവ്വസ്വവും അവർ കരസ്ഥമാക്കി. അനന്തരം നമ്മുടെ അടുക്കൽ വന്നപ്പോൾ യാതൊരു തടസ്സവും പറയാതെ സകലവും എടുത്തു കൊടുത്തു. ഒടുക്കം നാം ധരിച്ചിരുന്ന കുപ്പായവും ഊരിക്കൊടുക്കമെന്ന് അവർ ആവശ്യപ്പെട്ടു. അതും ചെയ്തു. കാൽക്കുപ്പായം കൂടി കിട്ടണമെന്ന് ചില അറബികൾ ആവശ്യപ്പെട്ടു എങ്കിലും ചിലർ അതുവേണ്ടന്ന് പറഞ്ഞതിനാൽ നാം വെറും നഗ്നനായി നിൽക്കേണ്ടിവന്നില്ല. ഇങ്ങനെ സാമാനങ്ങൾ കവർച്ച ചെയ്യുകയും കരയ്ക്കു കൊണ്ടുപോയി വയ്ക്കുകയും ചെയ്യുന്ന മദ്ധ്യേ വണ്ണമുള്ള ഒരു വടിയുമായി ഒരു അറബി യുവാവ് ഓടിവന്ന് നാം നിൽക്കുന്നതിന്റെ സമീപമായി ചങ്ങാടത്തിൽ കേറാൻ നോക്കി പിടിച്ച കയറു പെട്ടെന്ന് പൊട്ടിപ്പോയതിനാൽ അയാൾ വെള്ളത്തിലേക്കു മറിഞ്ഞുവീണു. അനന്തരം ഇയാൾ കേറാൻ ശ്രമിച്ചത് ഒരു മുഹമ്മദീയ പുരോഹിതൻ പ്രാർത്ഥിച്ചും കൊണ്ടിരുന്നതിന്റെ സമീപമായിരുന്നു. കേറിയ ഉടനെ അയാൾ നിരപരാധിയായ പുരോഹിതന്റെ തലയ്ക്കു വടികൊണ്ട് ഒരടിവെച്ചു കൊടുത്തു. ഉടനെ ആ സാധു മറിഞ്ഞു വീണ് മരിക്കുകയും ചെയ്തു. തന്റെ കൈകൊണ്ട് ആരെയെങ്കിലും ഒരാളെ കൊല്ലണമെന്ന് മാത്രമായിരുന്നു ആ അറബി യുവാവിന്റെ വിചാരമെന്ന് തോന്നുന്നു. നമ്മുടെ സമീപം കേറാൻ ശ്രമിച്ചപ്പോൾ ദൈവഗത്യാ കയറു പൊട്ടിയിരുന്നില്ലെങ്കിൽ അയാളുടെ കൈയാൽ മരിക്കുന്നത് ആരായിരിക്കുമെന്ന് പ്രത്യേകിച്ച് പറയണമെന്നില്ലല്ലോ.

നോവൽ






ഡോ.കെ.എം. ജോസഫ്

'സൂസന്നയുടെ കാര്യമാ.'

'സൂസന്നയുടെ എന്തു കാര്യം?'

'കല്യാണക്കാര്യം.'

'അതിനവൾക്കിപ്പോൾ കല്യാണം ആലോചിക്കുന്നില്ലല്ലോ. അവളുടെ കല്യാണത്തെപ്പറ്റി ഞാൻ ചിന്തിച്ചിട്ടു പോലുമില്ല.'

'എന്നാൽ ചിന്തിക്കണം.'

'അതു ഞാനല്ലേ തീരുമാനിക്കേണ്ടത്.'

'പെൺമക്കൾ വലുതാകുന്നതു അപ്പന്മാർ പെട്ടന്നു മനസ്സിലാക്കത്തില്ല. സൂസന്നയുടെ പ്രായത്തിലുള്ള മിക്ക പെൺകുട്ടികളുടേയും കല്യാണം കഴിഞ്ഞിട്ടുണ്ട്.'

'നിനക്കെന്താണിതിലിത്ര താല്പര്യം?'

'ഒരു പ്രായത്തിലെത്തിയാൽ പെൺകുട്ടികളുടെ മനസ്സ് ഏതു വഴിക്കാണ് തിരിയുന്നതെന്നു പറയാനൊക്കത്തില്ല. അതുകൊണ്ടു പെൺകുട്ടികളുടെ കല്യാണം തക്കസമയത്തു നടത്തണം.'

'നിന്റെ മക്കൾ പ്രായമാകുമ്പോൾ ഇഷ്ടം പോലെ കല്യാണം നടത്തിക്കോ. ഞാൻ ഉപദേശിക്കാൻ വരത്തില്ല. എന്റെ മോളുടെ കാര്യം ഞാൻ നോക്കിക്കൊള്ളാം.'

'അച്ചായാ. വൈകിയാൽ ചിലപ്പോൾ സങ്കടപ്പെടേണ്ടിവരും. അതുകൊണ്ടാ ഞാൻ നിർബ്ബന്ധിക്കുന്നത്.'

'നീ ആരെയോ മനസ്സിൽ കണ്ടുകൊണ്ടാണ് വന്നിരിക്കുന്നതെന്നു തോന്നുന്നല്ലോ. ആട്ടെ. നിന്റെ മനസ്സിലുള്ളത് ആരാ?'

'പഴയ വീട്ടിലെ തോമസുകുട്ടി.'

കാതിനുള്ളിൽ പൊട്ടിയതു കതിനായാണെന്നു മാമ്മച്ചനു തോന്നി. നിയന്ത്രണം വീണ്ടെടുക്കാൻ ഏതാനും നിമിഷങ്ങൾ എടുത്തു.

'ഈ വിവരക്കേടു പറയാനാണോ നീയിവിടെ വർഷങ്ങൾക്കുശേഷം വന്നത്.'

'വിവരക്കേടാണെന്നെനിക്കു തോന്നുന്നില്ല.'

'അല്ലെങ്കിൽ പിന്നെ എന്താണ്? എന്റെ ഏറ്റവും വലിയ ശത്രുവിനു വേണ്ടിയല്ലേ നീ വാദിക്കുന്നത്? ഒരിക്കലും നടക്കാത്ത കാര്യമാണത്.'

'ഇന്നത്തെ ശത്രു പണ്ടത്തെ മിത്രമായിരുന്നില്ലേ? ആ പഴയ നിലയിലേക്കു പോകാൻ മക്കൾ സഹായിച്ചാൽ നമ്മളെന്തിനു തടസ്സം നിക്കണം?'

'ഒരിക്കൽ വെട്ടിമുറിച്ച ബന്ധം കൂട്ടിച്ചേർക്കാൻ ആരു വിചാരിച്ചാലും ഒക്കത്തില്ല.'

'പഴയ ദേഷ്യവും വിരോധവും ഒക്കെ അച്ചായൻ ഇപ്പോഴും കൊണ്ടു നടക്കുന്നതിലാ അത്ഭുതം. അച്ചായാ കോപം കളയാണ്. പക ആഴത്തിലേക്കു വേരിറങ്ങുന്ന ഒരു പാഴ്മരമാണ്. പറിച്ചു കളയേണ്ടതാണു രണ്ടും.'

'നീ എന്നെ ഉപദേശിക്കാൻ വന്നതാണോ?'

'ഉപദേശിക്കാനല്ല, ഓർമ്മപ്പെടുത്താൻ. അച്ചായൻ എന്നും വേദപുസ്തകം വായിക്കുന്നതല്ലേ? നൂറ്റി മൂന്നാം സങ്കീർത്തനത്തിലെ വാക്യങ്ങൾ ഓർമ്മയില്ലേ? മനുഷ്യന്റെ ആയുസ്സു പുല്ലു പോലെയാകുന്നു. വയലിലെ പൂപോലെ അവൻ പൂക്കുന്നു. കാറ്റ് അതിന്മേൽ അടിക്കുമ്പോൾ ഇല്ലാതെ പോകുന്നു.' ഓർക്കുമ്പോൾ മനസ്സിലാകും ഈ ജീവിതത്തിൽ നമുക്കു കിട്ടുന്ന സമയം എത്രചെറുതാണെന്ന്. ഈ ചെറിയ കാലത്തു വെറുക്കാനും വൈരാഗ്യം പുലർത്താനും നേരം കളഞ്ഞാൽ പിന്നെ ജീവിക്കാൻ നേരം കാണത്തില്ല.

'ഇതു നീ വല്ല കവലയിലും നിന്നു തമ്പേറും കൊട്ടി വിളിച്ചു പറഞ്ഞോ. ഉപദേശം എന്റടുത്തുവേണ്ടാ.'

പലഹാരവുമായി വന്ന ഉണ്ണൂണ്ണിയമ്മ എല്ലാം കേൾക്കുന്നുണ്ടായിരുന്നു.

'ചേടത്തീ. ഈ ദുഷ്ടത്തരമൊക്കെ ഒഴിവാക്കാൻ അച്ചായനോടൊന്നു പറ.' അയാൾ ചേട്ടത്തിയുടെ സഹായം തേടി.

'നിന്റെ അച്ചായൻ പറയുന്നതു കേക്കാനല്ലാതെ എതിരു പറയാൻ എനിക്കു ഒക്കത്തില്ല. പറയാമായിരുന്നെങ്കിൽ അന്നു എസ്തേറിനെ നീ കൂട്ടിക്കൊണ്ടുവന്നപ്പോൾ നിങ്ങൾക്കിവിടെ നിന്ന് ഇറങ്ങിപ്പോകേണ്ടി വരത്തില്ലായിരുന്നു.'

'അച്ചായാ ഞാൻ പറഞ്ഞ കാര്യം പെട്ടന്നങ്ങു തള്ളിക്കളയരുത്.'

'നിനക്കൊന്നുമറിയാൻ വയ്യാ. പഴയവീട്ടുകാരുടെ ഇപ്പോഴത്തെ നിലയെന്താണന്നറിയാമോ? ചെലവാക്കാൻ കാശു കിട്ടണമെങ്കിൽ കണ്ടം വിക്കണം. അല്ലെങ്കിൽ പള്ളിപ്പണം കക്കണം.'

'അപ്പോൾ വിരോധമല്ല, പണമാണ് പ്രധാന തടസ്സം അല്ലേ?'

'അതു മാത്രമല്ല. പല കാരണങ്ങളുണ്ട്. അതെല്ലാം നിന്റടുത്തു പറയേണ്ട കാര്യമില്ല. കല്യാണം ആലോചിക്കാനാണ് നീ വന്നതെങ്കിൽ ഇനിയും ഇവിടെ നിന്നിട്ടു കാര്യമില്ല.'

'ഒരു കാര്യം ഞാനിതുവരെ പറഞ്ഞില്ല. അവരു തമ്മിൽ നല്ല അടുപ്പത്തിലാണ്. കല്യാണം കഴിക്കണമെന്ന് അവരാണാഗ്രഹിക്കുന്നത്.'

ഒരു തീപ്പൊരി വീണാൽ അന്തരീക്ഷം പോലും പൊട്ടിത്തെറിക്കുമെന്നു തോന്നിയ നിമിഷം. തീ പറക്കുന്ന കണ്ണുകളാണു മാമ്മച്ചൻ ഉണ്ണൂണ്ണിയമ്മയുടെ നേർക്കു തിരിച്ചത്. പക്ഷെ പ്രതീക്ഷിക്കാത്ത ആ വാർത്ത കേട്ടിട്ടും മാമ്മച്ചൻ തളർന്നില്ല.

'കൊച്ചു കുട്ടികളുടെ ഇഷ്ടവും അനിഷ്ടവുമൊക്കെ പെട്ടന്നു മാറും. അവളെ ഏതായാലും ഇപ്പോൾ കെട്ടിച്ചു വിടാൻ ഉദ്ദേശമില്ല. അവളെ ഞാൻ പഠിപ്പിക്കും. പഠിപ്പിച്ച് ഒരു വല്യ ഡോക്ടറാക്കും. ഞാൻ ഉദ്ദേശിച്ചതു ജോർജുകുട്ടിയെ ഡോക്ടറാക്കാനാണ്. അതു നടന്നില്ല. പകരം എന്റെ മോൾ ആ മോഹം നിറവേറ്റിത്തരും.'

'പഠിപ്പിക്കുന്നതു തെറ്റാണെന്നു ഞാൻ പറയത്തില്ല. പക്ഷെ, അതിനിടയിൽ മോടെ ഇഷ്ടം കൂടെ നോക്കണ്ടേ?'

'എന്റെ ഇഷ്ടമാണവളുടെ ഇഷ്ടം. അവൾക്കതു മനസ്സിലാകും. മനസ്സിലായില്ലെങ്കിൽ ഞാൻ മനസ്സിലാക്കിക്കൊടുക്കും.'

'അച്ചായന്റെ മനസ്സു കല്ലു പോലാണെന്നു പണ്ടേ എനിക്കറിയാം. സ്വന്തം മകളുടെ കാര്യത്തിലെങ്കിലും അല്പം കനിവു കാണിക്കുമെന്നാണ് ഞാൻ കരുതിയത്. എനിക്കു തെറ്റു പറ്റി.'

'ഈ പ്രായത്തിൽ എന്നെ നന്നാക്കാനാണ് നോക്കുന്നതെങ്കിൽ വേണ്ടാ, പറയാൻ വന്ന കാര്യം പറഞ്ഞുകഴിഞ്ഞില്ലേ? ഇനിയെന്തിനാ നിക്കുന്നത്.'

'ഞാൻ പോവുകാ.' അയാൾ എഴുന്നേറ്റു.

'ഉമ്മച്ചൻ ഒന്നും കഴിക്കാതെ പോകരുത്. ഞാനാ പറേന്നത്.'

ജ്യേഷ്ഠൻ ഇറങ്ങിപ്പോകാൻ പറഞ്ഞെങ്കിലും ചേട്ടത്തിയുടെ അപേക്ഷ നിരസിക്കാൻ വയ്യാ... അവരുടെ സ്നേഹ വാത്സല്യങ്ങളുടെ കുളിർമ്മ അയാൾ ചെറുപ്പത്തിൽ അനുഭവിച്ചിട്ടുള്ളതാണ്. പേരിനുവേണ്ടി ഒരു അലുവാക്കഷണം എടുത്തു തിന്നതിനുശേഷം യാത്രപോലും ചോദിക്കാതെ അയാൾ പുറത്തേക്കിറങ്ങി. വഴിയിലെത്തിയിട്ടും വർദ്ധിച്ച നെഞ്ചിടിപ്പിനു കുറവു വന്നില്ല. പരാജിതനായ ദൂതന്റെ നിരാശയോടെയാണയാൾ മടങ്ങുന്നത്.

**അദ്ധ്യായം 28**

സഹപാഠികളുടെ ഇടയിൽ മടങ്ങിയെത്തിയിട്ടും അവനു സമാധാനം കിട്ടിയില്ല. പുസ്തകങ്ങളിൽ പൂർണ്ണ ശ്രദ്ധ പതിപ്പിക്കാൻ കഴിയുന്നില്ല. ആശങ്കയുടെ മുൾമുനയിലാണ് ദിവ

സങ്ങൾ തള്ളിനീക്കിയത്. തന്റെ പ്രത്യേക ദൂതൻ ഏറ്റെടുത്ത ദൗത്യം നിറവേറ്റിയോ? നിറവേറ്റിയെങ്കിൽ ഫലമെന്താണ്? ജീവിതത്തെ സാരമായി സ്പർശിക്കുന്ന ഒരു തീരുമാനമാണ് കേൾക്കാനുള്ളത്. അറിയാനുള്ള ആഗ്രഹം ഉള്ളിൽ കിടന്നു പുകഞ്ഞു കത്തുന്നു. എന്താണ് ഉമ്മച്ചായൻ വിവരം അറിയിക്കാത്തത്. വിവരം ചോദിച്ച് അറിയിക്കുവാൻ വർക്കിയെ ചുമതലപ്പെടുത്തേണ്ടതായിരുന്നു. ഉമ്മച്ചായന് അറിയിക്കാനുള്ളതു അനുകൂലമായ വാർത്തയല്ലെങ്കിൽ ആശയുടെ അവസാനത്തെ വാതിലും അടയും. പിന്നീട് പിടിച്ചുനിൽക്കാൻ കഴിഞ്ഞെന്നു വരില്ല. അമ്മയപ്പന്മാരെ ധിക്കരിക്കാൻ അവനൊരിക്കലും കഴിയില്ല. മനസ്സില്ലാത്ത തീരുമാനങ്ങൾക്കു വഴങ്ങണം. ജീവിതത്തിന്റെ ഒഴുക്കുമായിണങ്ങിച്ചേരണം. അവൻ ഭയപ്പെടുന്ന ഭാവിയാണത്.

'എടോ തനിക്കെന്തുപറ്റി? തന്റെ മുഖം തെളിഞ്ഞു കണ്ടിട്ടു കുറേ ദിവസങ്ങളായല്ലോ'

ശിവരാമകൃഷ്ണ അയ്യർ ചോദിച്ചു.

'ഓ. ഒന്നുമില്ല.' അവൻ ഒഴിഞ്ഞുമാറി.

'കാര്യം എനിക്കു മനസ്സിലായി. പക്ഷെ, ചോദ്യങ്ങൾ ചോദിച്ചു തന്നെ ഞാൻ വിഷമിപ്പിക്കുന്നില്ല.' ഔചിത്യം കാട്ടിയ സ്വാമിയോടവനു ബഹുമാനം തോന്നി.

അസ്വസ്ഥതയുടെ പകലുകളും രാവുകളും ഇഴഞ്ഞുനീങ്ങി. ഒന്നാം വർഷത്തിന്റെ അവസാനത്തിൽ ക്ലാസു പരീക്ഷ മാത്രമാണുള്ളത്. അതുകൊണ്ട് പഠിത്തത്തിനു തടസ്സമുണ്ടായാലും കുഴപ്പമില്ല. ഈ കാത്തിരിപ്പാണ് സഹിക്കാൻ കഴിയാത്തത്.

ശനിയാഴ്ച. പാതി ഒഴിവിന്റെ സ്വാതന്ത്ര്യമനുഭവിച്ചുകൊണ്ടവൻ മുറിയിലെത്തി. ഏതോ പാട്ടു കച്ചേരിയുടെ പേരു പറഞ്ഞ് സ്വാമി നാട്ടിലേക്കു പോയിരിക്കുകയാണ്. അടുത്ത മുറികളിലെ താമസക്കാരെല്ലാം അവസാന പരീക്ഷയ്ക്കുവേണ്ടിയുള്ള ഒരുക്കത്തിലാണ്. തനിച്ചിരുന്നപ്പോൾ സ്വന്തം അവസ്ഥയേക്കുറിച്ചു ചിന്തിക്കുവാൻ കൂടുതൽ നേരം കിട്ടി. സാധാരണ സമയങ്ങളിൽ സാന്ത്വനം പകരാറുള്ള പുസ്തകങ്ങൾ പുറം താളുകൾക്കുള്ളിൽ കിടന്നുറങ്ങുകയാണ്.

'ഇവിടാരുമില്ലേ?' പരിചയമുള്ള ശബ്ദം. അവൻ അഴിഞ്ഞു തുടങ്ങിയ മുണ്ട് മുറുക്കിയുടുത്തുകൊണ്ട് വാതിൽ തുറന്നു. വെളിയിൽ നിന്നതു പുതുപ്പള്ളിയിലെ അളിയനാണ്.

'അളിയനാണോ? വാ. അകത്തിരിക്കാം.' അവൻ ക്ഷണിച്ചു.

'നിന്റെ സ്വാമി ഇവിടില്ലേ?'

കട്ടിലിന്റെ ഒരുവശത്തിരുന്നുകൊണ്ടു അളിയൻ ചോദിച്ചു.

'നാട്ടിൽ പോയിരിക്കുകാ.'

'അതേതായാലും നന്നായി. എനിക്കു നിന്നോടു പ്രധാനപ്പെട്ട ചില കാര്യങ്ങൾ പറയാനുണ്ട്.'

'അതെനിക്കു മനസ്സിലായി. അല്ലെങ്കിൽ അളിയൻ എന്നെ അന്വേഷിച്ച് ഇങ്ങോട്ടു വരത്തില്ല.'

'ഞാനിങ്ങോട്ടു വന്നില്ലെങ്കിലും നീ കടേൽ വരുമല്ലോ. പഠിത്തമൊക്കെ നല്ലതുപോലെ നടക്കുന്നുണ്ടെന്നെനിക്കറിയാം. പിന്നെന്തുണ്ടു വിശേഷങ്ങൾ?'

'എനിക്കെന്തുവിശേഷം? വിശേഷങ്ങളൊക്കെ നിങ്ങൾക്കല്ലേ?'

'ഞങ്ങൾക്കല്ല. നിനക്കാ വിശേഷം. അതു പറയാനാ ഞാനിങ്ങോട്ടു വന്നത്.'

അളിയന്റെ വരവു കണ്ടപ്പോഴെ അപകടം മണത്തിരുന്നു. എന്താണു പറയാൻ പോകുന്നതെന്നു ഊഹിക്കുകയും ചെയ്തു. അപ്പോഴുണ്ടായ വേദനയുടെ വേലിയേറ്റം പാടുപെട്ടാണ് നിയന്ത്രിച്ചത്.

'എന്തുവിശേഷം?' അവൻ മനസ്സില്ലാമനസ്സോടെ ചോദിച്ചു.

'നിന്റെ കല്യാണക്കാര്യമാണ്. കോശിക്കുഞ്ഞു കൊണ്ടു വന്ന ആലോചന ഏതാണ്ടുറപ്പിച്ച മട്ടാണ്.'

ഉള്ളിലെ തീ ആളിക്കത്തി.

'ഞാൻ വേറൊരു കാര്യം പറഞ്ഞിരുന്നല്ലോ. അതിന്റെ തീരുമാനമായിട്ടുപോരെ മറ്റുള്ള ആലോചനകൾ?'

'നീ ഉദ്ദേശിക്കുന്നത് മേജർ ഉമ്മനോടു പറഞ്ഞ കാര്യമല്ലേ? അതിന്റെ തീരുമാനമായി. നീ അറിഞ്ഞില്ലേ?'

'ഇല്ല.' നിലയില്ലാത്ത കയത്തിലേക്കു താണു താണു പോകുന്നതുപോലെ.

'അതു നടക്കത്തില്ല. ഉമ്മച്ചൻ എല്ലാക്കാര്യങ്ങളും ചെന്നു പറഞ്ഞു. പക്ഷെ, മാമ്മച്ചൻ സമ്മതിച്ചില്ല. ഇനി അക്കാര്യം ആലോചിക്കുകയേ വേണ്ടാ.'

ഹൃദയത്തിന്റെ മിടിപ്പു നിലച്ചതുപോലെ. കണ്ണുകളിൽ ഇരുട്ടു കയറിയതുപോലെ. തൊണ്ടക്കുഴിയിൽ ശ്വാസം തടഞ്ഞുനിൽക്കുന്നതുപോലെ. കൈകാലുകൾ കുഴയുന്നതുപോലെ. അവന്റെ ഭാവപ്പകർച്ച കണ്ട അളിയൻ കുറേനേരം മിണ്ടാതിരുന്നു. പിന്നീടാണ് സമാധാനിപ്പിക്കാൻ ശ്രമിച്ചത്.

'നിന്റെ വിഷമം എനിക്കു മനസ്സിലാക്കാൻ കഴിയും. പക്ഷെ, നടക്കാത്ത കാര്യങ്ങളോർത്തു വിഷമിച്ചിട്ടു കാര്യമില്ല. നമ്മുടെ അപ്പച്ചൻ തെറ്റായ ഒരു തീരുമാനമെടുക്കത്തില്ല. നിരണത്തെ പെണ്ണിനെ ഞങ്ങൾ പോയി കണ്ടു. നിനക്കു ചേരും. ആരും ഒരു കുറ്റോം പറേത്തില്ല. നിന്റെ പെങ്ങന്മാർക്കു ചേരുന്ന നാത്തൂനായിരിക്കും അവൾ. ഇനി നീ കൂടെ ഒന്നു പോയി കണ്ടാൽ മതി. എന്നാണ് സൗകര്യമെന്നു പറഞ്ഞാൽ ഞാൻ കൂടെ വരാം. കൂട്ടുകാരെ ആരെങ്കിലും കൂട്ടിനു വിളിക്കണമെങ്കിൽ വിളിക്കാം. കണ്ടിട്ടു ഇഷ്ടമല്ലെങ്കിൽ തീരുമാനം മാറ്റാനും അപ്പച്ചൻ മടിക്കത്തില്ല.'

'എനിക്കാരേം കാണണ്ടാ. ഞാനാരേം കാണാൻ പോകുന്നില്ല.'

'എന്നുവെച്ചാൽ ഈ കല്യാണത്തിനു നീ സമ്മതിക്കത്തില്ലെന്നാണോ?'

'നിങ്ങളെല്ലാവരും കൂടി തീരുമാനിച്ചതല്ലേ? ഇനി എന്റെ സമ്മതമെന്തിന്?'

'ഞാൻ പറഞ്ഞില്ലേ? നീ പെണ്ണിനെ പോയി കണ്ടിട്ടു ഇഷ്ടമില്ലെന്നു പറഞ്ഞാൽ ഈ കല്യാണം നടക്കത്തില്ല.'

'ഇഷ്ടമില്ലെന്നു പറയാൻവേണ്ടി മാത്രം ഒരു പെണ്ണിനെ കാണുന്നത് കഷ്ടമല്ലേ? വെറുതേ മറ്റൊരു പെണ്ണിന്റെ ശാപം കൂടി ഞാൻ തലയിലേക്കണോ?'

'പിന്നെ ഞങ്ങളെന്തു ചെയ്യണമെന്നാ നീ പറേന്നത്?'

'കാത്തിരിന്നിട്ടു പ്രയോജനമില്ലെങ്കിൽ പിന്നെന്തായാലെന്താ? എന്തു വേണമെങ്കിലും തീരുമാനിക്കാൻ അപ്പച്ചനോടു പറഞ്ഞേക്ക്.'

'ഇപ്പോൾ ഈ തീരുമാനത്തിൽ നിനക്കു വേദനയുണ്ടായിരിക്കും. പക്ഷെ, അപ്പനേം അമ്മേം അനുസരിക്കുന്നവർക്കു ഒരു ദോഷോം വരത്തില്ല.' തോമസുകുട്ടി മറുപടി പറഞ്ഞില്ല. അളിയൻ യാത്ര ചോദിച്ചിറങ്ങിയപ്പോൾ അവന്റെ മനസ്സിൽ ശൂന്യതയായിരുന്നു. എല്ലാം നഷ്ടപ്പെട്ടവന്റെ നിർവ്വികാരത.



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram, Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA

31
2010 ഡിസംബർ



# ഇൻഡ്യൻ ഓർത്തഡോക്സ് ഹെറാൾഡ്

**ചിന്താവിഷയം**



*നാം സഞ്ചരിക്കേണ്ട ദൂരവും, പ്രകാശിപ്പിക്കേണ്ട ദീപവും നാം വസിക്കേണ്ട വാസസ്ഥലവും, സ്നേഹിക്കപ്പെടേണ്ട സ്നേഹവുമാണ് ക്രിസ്തു.*

**-മദർ തെരേസ**

## വാരാന്ത്യ ലോകം



**മ്യാ**ൻമാർ ജനാധിപത്യനേതാവ് സാൻ സൂചിക്ക് കാനഡ പൗരത്വം നൽകി. രാജ്യത്തെ ഭിന്നകക്ഷികളുമായി സൂ ചി സംഭാഷണം നടത്തി.



**ഉ**പഭോക്തൃ കോടതികളുടെ ജനയിതാവും സുപ്രീം കോടതി ജഡ്ജിയുമായിരുന്ന വി. ബാലകൃഷ്ണ ഏറാടി(88) അന്തരിച്ചു.

**ദ**രിദ്രരായ ഇരുനൂറ്റിയമ്പതു പേർക്കൊപ്പം അത്താഴം കഴിച്ച് മാർപാപ്പ ബനഡിക്ട് പതിനാറാമൻ മദർ തെരേസയുടെ നൂറാം ജന്മദിനം ആഘോഷിച്ചു.

**യു.**എസ്.കോൺഗ്രസിനെ മറികടന്ന് പ്രസിഡന്റ് ബരാക് ഒബാമ സിറിയയിലെ നയതന്ത്ര പ്രതിനിധി റോബർട്ട് ഫോർഡിനെ നിശ്ചയിച്ചു

**ര**ണ്ടു തവണ വെനസ്വേല മുൻ പ്രസിഡന്റായിരുന്ന കാർലോസ് ആൻഡ്രെസ് പെരസ്(88) അന്തരിച്ചു.

**യു.**എസിലെ പ്രശസ്ത ബാങ്കറും സ്റ്റോക്ക് ബ്രോക്കറുമായ ന്യൂബെർഗർ അന്തരിച്ചു.

**ഔ**ദ്യോഗിക രേഖകളിൽ നിന്നും സിലോൺ എന്ന പേരു മാറ്റുവാൻ ശ്രീലങ്ക തീരുമാനിച്ചു.

**ഇ**സ്രായേൽ മുൻ പ്രസിഡന്റ് മോഷെ കട്സാവ് കുറ്റക്കാരനാണെന്ന് കോടതി കണ്ടെത്തി.

**വെ**നസ്വേല പ്രസിഡന്റ് ഹ്യൂഗോ ഷാവേസിന്റെ വെല്ലുവിളികൾക്കു മറുപടിയായി യു.എസിലെ വെനസ്വല അംബാസിഡറുടെ വീസ യു.എസ് റദ്ദാക്കി.

**സാ**മ്പത്തിക കമ്മി കുറച്ച് ചെലവു കുറയ്ക്കുന്നതിന്റെ ഭാഗമായി ബ്രിട്ടനിൽ നഴ്സുമാരുടെ എണ്ണം വൻതോതിൽ കുറയ്ക്കുവാൻ തീരുമാനിച്ചു.



**ആ**ന്ധ്രായിലെ ചെന്നൈകൊത്തപ്പള്ളി ഗ്രാമത്തിൽ 22 വർഷമായി നടത്തുന്ന പരിസ്ഥിതി സാമൂഹിക സേവന പ്രവർത്തനങ്ങളുടെ പേരിൽ മനോരമ വനിത വുമൺ ഓഫ് ദി ഇയറായി മേരി വട്ടമറ്റത്തിനെ തെരഞ്ഞെടുത്തു.

**2** ജി സ്പെക്ട്രം ക്രമക്കേടുമായി ബന്ധപ്പെട്ട ആരോപണത്തിൽ നേരിട്ട് പബ്ലിക് അക്കൗണ്ട്സ് കമ്മറ്റിയോഗത്തിൽ ഹാജരാകാമെന്ന് ഇന്ത്യൻ പ്രധാനമന്ത്രി ഡോ.മൻമോഹൻസിംഗ് രേഖാമൂലം കത്തുനൽകിയെങ്കിലും അതുമായി ബന്ധപ്പെട്ട ക്രമപ്രശ്നം നിലനിൽക്കുന്നതിനാൽ ഉചിതമായ തീരുമാനം പിന്നീട് കൈക്കൊള്ളുമെന്ന് പി.എ.സി അദ്ധ്യക്ഷൻ ഡോ.മുരളീമനോഹർ ജോഷി പറഞ്ഞു.

**ലൈം**ഗിക പീഡനക്കേസ് നടത്തുന്നതിനായി വിക്കിലീക്സ് സ്ഥാപകൻ അസാൻജ് ആത്മകഥയെഴുതുവാൻ തീരുമാനിച്ചു. വിവിധ രാജ്യങ്ങളിൽനിന്നുള്ള പ്രസാധകരിൽ നിന്നും പതിനഞ്ചു ലക്ഷം ഡോളർ ലഭിക്കുമെന്നാണ് കണക്ക്.

**ചൈ**നയിൽ രണ്ട് റോഡപകടങ്ങളിലായി നൂറോളം വാഹനങ്ങൾ കൂട്ടിയിടിച്ച് പതിനാലു കുട്ടികൾ ഉൾപ്പെടെ ഇരുപത്തിയൊന്ന് പേർ മരിച്ചു.

**ഇ**ന്ത്യൻ വംശജ കമല ഹാരിസ് കാലിഫോർണിയയുടെ അടുത്ത അറ്റോർണി ജനറൽ.

**റോ**ക്കാ സംഗീതത്തിലെ തരംഗമായിരുന്ന ടീന മാരി (54) അന്തരിച്ചു.

പ്രഭാഷണം



# ക്രിസ്തുവിനെ ഹൃദയത്തിൽ സ്വീകരിക്കാൻ കഴിയണം

**വചനത്തെ ധ്യാനിച്ച് വചനത്തെ ശുശ്രൂഷിച്ച് വചനത്തെ നൊന്ത് പ്രസവിച്ച ദൈവമാതാവായ വിശുദ്ധ കന്യക മറിയം. ആ ജീവിതത്തിൽനിന്ന് പഠിക്കുവാൻ, ഉൾക്കൊള്ളുവാൻ നമുക്ക് ഉത്തരവാദിത്വമുണ്ട് എന്ന് നാം ഓർക്കണം. അതുകൊണ്ടാണ് ഈ യൽദോ പെരുനാൾ, ജനനപ്പെരുനാൾ കഴിഞ്ഞാൽ അടുത്ത ദിവസം തന്നെ ഡിസംബർ മാസം 26-ാം തീയതി മാതാവിന്റെ പുകഴ്ച പെരുനാളായി സഭ ആഘോഷിക്കുന്നത്. ആരും ഉയർത്തപ്പെട്ടിട്ടില്ല ഇതുപോൽ, അതിനാൽ സ്പഷ്ടം മറിയാമിനെപ്പോലെ ആരും താഴ്ത്തപ്പെട്ടിട്ടില്ല. ഈ മനുഷ്യാവതാരത്തിനുവേണ്ടി ഏറ്റവും കഷ്ടതയും നിന്ദയും പരിഹാസവും വേദനയും സഹിച്ചത് വിശുദ്ധ കന്യകമറിയമാണ്.**

**ഡോ.പുലിക്കോട്ടിൽ ഗീവറുഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത**

**ത്രി**യേക ദൈവത്തിന്റെ ധന്യനാമം വാഴ്ത്തപ്പെടട്ടെ,

ദൈവത്തിന്റെ വലിയ കൃപയാലും കരുണയാലും ഒരിക്കൽകൂടി യേശുക്രിസ്തുവിന്റെ ജനനപ്പെരുനാളിൽ സംബന്ധിക്കുന്നതിനും, ആട്ടിടയന്മാരോടും വിദ്വാന്മാരോടും ചേർന്ന് മാലാഖമാർ പാടിയതായ ആ മഹത്വത്തിന്റെ വലിയ ഗാനം അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്വം, ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്ക് സമാധാനം എന്നു പാടുവാനുള്ള അവസരം നമുക്ക് ലഭിച്ചിരിക്കുകയാണല്ലോ.

വിവിധ ജോലികൾക്കായി ഗൾഫ് മേഖലയിൽ വന്നിരിക്കുന്ന നിങ്ങളെ സംബന്ധിച്ചിടത്തോളം ലഭ്യമായിരിക്കുന്ന, പരിമിതമായ സാഹചര്യങ്ങളിൽ, ഈ പള്ളിയുടെ മൂന്നിരട്ടി വലുപ്പമുള്ള ഒരു ദേവാലയം ഉണ്ടായാൽപോലും നമുക്ക് മതിയാവുകയില്ല. അത്രയധികം ആളുകൾ അഹമതി പ്രദേശത്ത് ഉണ്ട്. അവർക്കെല്ലാം ഒന്നിച്ചു കടന്നുവരുവാൻ തക്കവണ്ണം ഇത്തരം ഒരു സൗകര്യം ലഭ്യമായിരിക്കുന്നുവെന്നുള്ളതിൽ ദൈവത്തെ സ്തുതിക്കാം- ദൈവപുത്രന്റെ വലിയ ജനനപ്പെരുനാൾ ആഘോഷിക്കുവാൻ നമുക്ക് അവസരം ലഭിച്ചിരിക്കുന്നു.

ബലഹീനനായ എന്നെ സംബന്ധിച്ചിടത്തോളം മേല്പട്ട സ്ഥാനത്തേക്ക് അവരോധിതമാക്കപ്പെട്ടതിനുശേഷം ആദ്യമായിട്ടുള്ള ഒരു വിശുദ്ധ പെരുനാളിലാണ് നിങ്ങളോടൊപ്പം സംബന്ധിക്കുന്നത്.

വാത്സല്യമുള്ളവരെ, യേശുവിന്റെ ജനനം എന്താണ് അത് നമ്മുടെ ജീവിതത്തിൽ നമുക്കു നൽകുന്നതായ സന്ദേശം എന്ന് നാം പ്രത്യേകമായിട്ട് ഓർക്കേണ്ടതുണ്ട്. അതോർക്കുമ്പോൾ ആദ്യം ചിന്തിക്കേണ്ടത് ആരൊക്കെയാണ് ഈ ജനനത്തിന് ദൃക്സാക്ഷിയായവർ. അവരുടെ സ്വഭാവ വൈശിഷ്ട്യങ്ങൾ എന്തായിരുന്നുവെന്ന് ഏറ്റവും ചുരുക്കമായി മനസ്സിലാക്കാം.

തിരുജനനത്തിന് വചനപ്പിന്നേതായ സംഭവം മുതൽ ഒമ്പതു മാസവും ഈ വചനത്തെ ഹൃദയത്തിൽ സ്വീകരിച്ച് ആ വചനത്തെ ഗർഭപാത്രത്തിൽ ഒരുക്കി, പൂർണ്ണമായി വചനത്തെ ധ്യാനിച്ച് വചനത്തെ ശുശ്രൂഷിച്ച് വചനത്തെ നൊന്ത് പ്രസവിച്ച ദൈവമാതാവായ വിശുദ്ധ കന്യക മറിയം. ആ ജീവിതത്തിൽനിന്ന് പഠിക്കുവാൻ, ഉൾക്കൊള്ളുവാൻ നമുക്ക് ഉത്തരവാദിത്വമുണ്ട് എന്ന് നാം ഓർക്കണം. അതുകൊണ്ടാണ് ഈ യൽദോ പെരുനാൾ, ജനനപ്പെരുനാൾ കഴിഞ്ഞാൽ അടുത്ത ദിവസം തന്നെ ഡിസംബർ മാസം 26-ാം തീയതി മാതാവിന്റെ പുകഴ്ച പെരുനാളായി സഭ ആഘോഷിക്കുന്നത്. ആരും ഉയർത്തപ്പെട്ടിട്ടില്ല ഇതുപോൽ, അതിനാൽ സ്പഷ്ടം മറിയാമിനെപ്പോലെ ആരും താഴ്ത്തപ്പെട്ടിട്ടില്ല. ഈ മനുഷ്യാവതാരത്തിനുവേണ്ടി ഏറ്റവും കഷ്ടതയും നിന്ദയും പരിഹാസവും



വേദനയും സഹിച്ചത് വിശുദ്ധ കന്യകമറിയമാണ്. വേദപുസ്തകം അറിയാമെന്ന് നടിക്കുകയും എന്നാൽ അറിയേണ്ടതുപോലെ അറിയാതിരിക്കുകയും ചെയ്യുന്നതായ ആളുകൾക്ക് കന്യകമറിയമിനെക്കുറിച്ചും അറിയില്ല. അതിന്റെ പേരിൽ ആരെയും കുറ്റപ്പെടുത്തുകയല്ല. എന്നാൽ കന്യക മറിയമിന്റെ കഷ്ടതയും പ്രയാസവും കണ്ടതായ പരിശുദ്ധസഭയാണ്, സഭയുടെ സാക്ഷ്യമാണ് ലൂക്കോസിന്റെ സുവിശേഷം ഒന്നാം അദ്ധ്യായത്തിൽ മറിയാമിന്റെ തന്നെ പ്രവചനത്തിൽ, കണ്ടാലും ഇതുമുതൽ സകല തലമുറകളും എന്നെ ഭാഗ്യവതിയെന്ന് വാഴ്ത്തും എന്നു പറഞ്ഞത്.

ലഭ്യമാകുന്ന എല്ലാ രേഖകളിലും, ഒന്നാം നൂറ്റാണ്ടിൽ തന്നെ മാതാവ് ജീവിച്ചിരിക്കുമ്പോൾ തന്നെ യേശുവിന്റെ അമ്മയായ, ദൈവപുത്രനെ വചനത്തിന് ജഡമെടുക്കുവാനായിട്ട് സ്ഥലമൊരുക്കിയതായ ആ മാതൃഗർഭപാത്രം, ആ മാതാവ് ബഹുമാനിക്കപ്പെട്ടിരുന്നു എന്നുള്ള വസ്തുത നാം ഓർത്തിരിക്കണം.

രണ്ടാമതായിട്ട് ഈ തിരുജനനത്തിനുവേണ്ടി കഷ്ടതകളും പ്രയാസങ്ങളും നിന്ദയും സഹിച്ചത് യേശുവിന്റെ വളർത്തുപിതാവായ യൗസേപ്പാണ്. വാർദ്ധക്യത്തിലാണ് യൗസേപ്പിന് ഈ പ്രത്യേക ദൗത്യം ഏറ്റെടുക്കേണ്ടിവരുന്നത്. പാവപ്പെട്ട, ഗർഭിണിയായ ഒരു പെൺകുട്ടിക്ക് അഭയം നൽകുക, അവളോടുകൂടെ യാത്ര

ചെയ്യേണ്ടിവരിക, അതിന്റെ എല്ലാ ഭാരങ്ങളും പ്രയാസങ്ങളും ഏറ്റെടുക്കേണ്ടിവരിക, ഒടുവിൽ പുൽക്കൂട്ടിൽ, മറ്റു സൗകര്യങ്ങൾ ഇല്ലാതിരുന്നിടത്ത് യേശുക്രിസ്തുവിന്റെ വലിയ ജനനത്തിനുവേണ്ടി സകലവിധ സൗകര്യങ്ങളും ഒരുക്കുക– ഈ ഭാഗ്യം ഒക്കെയും ലഭിച്ചത് യൗസേപ്പിനായിരുന്നു.

വീണ്ടും രണ്ടുകൂട്ടരെ ഇവിടെ കാണുവാൻ കഴിയുന്നു. അത് വിദ്വാന്മാരും ആട്ടിയടന്മാരുമാണ്. അവരെക്കുറിച്ചുകൂടി അല്പം ചിന്തിക്കേണ്ടതുണ്ട്. കിഴക്കുനിന്ന് എത്തിയ വിദ്വാന്മാർ. അവർക്ക് തിരുജനനത്തെക്കുറിച്ച് അറിവ് കിട്ടിയത് ജ്യോതിശാസ്ത്രത്തിൽനിന്നാണ്. അനേകം നൂറ്റാണ്ടുകളായി സത്യത്തിന്റെ പുത്രനുവേണ്ടി കാതോർത്തിരുന്നതായ ജനസമൂഹം, അത് വേദങ്ങളിലും വിശുദ്ധ ഖുർആനിലും മറ്റ് ഗ്രന്ഥങ്ങളിലും ഈ വീണ്ടെടുപ്പുകാരന്റെ ആഗമനത്തെക്കുറിച്ച് പ്രതിപാദിച്ചിട്ടുണ്ട്.

അസതോമ സദ് ഗമയാ, തമസോമാ ജ്യോതിർഗമയാ, മൃത്യോാമ അമൃതം ഗമയാ എന്ന് നമ്മുടെ ഭാരതീയ പൂർവ്വീക പിതാക്കന്മാരായ മഹർഷികൾ ധീരമായി പ്രാർത്ഥിച്ചത് അസത്യത്തിൽനിന്ന് സത്യത്തിലേക്കും മരണത്തിൽനിന്നും ജീവനിലേക്കും ഇരുട്ടിൽനിന്നും വെളിച്ചത്തിലേക്കും നയിക്കുന്ന ആ പ്രകാശം പുത്രനെ ഞങ്ങൾക്ക് അയച്ചുതരണമേയെന്നാണ്. അവിടെയാണ് യേശുക്രിസ്തു പ്രഖ്യാപിക്കുന്നത് ഞാൻ സത്യമാകുന്നു, ഞാൻ വെളിച്ചമാകുന്നു, പുനരുത്ഥാനവും ജീവനും ആകുന്നു.

വാത്സല്യമുള്ളവരെ, ഈ തിരിച്ചറിവാണ് ഒരു വിശുദ്ധ ജനനത്തെ മനസ്സിലാക്കിക്കൊണ്ടുള്ള ജ്യോതിശാസ്ത്ര വിധിപ്രകാരമുള്ള നക്ഷത്രത്തെ കണ്ടപ്പോൾ ആയിരക്കണക്കിന് മൈലുകൾ യാത്ര ചെയ്തുകൊണ്ട് വിദ്വാന്മാരെ ബേത്‌ലഹേമിലേക്ക് ആനയിച്ചത്. അവർക്ക് അത്ഭുത ശിശുവിനെ കാണുവാൻ കഴിഞ്ഞത്. എന്തുകൊണ്ട് അത്ഭുതശിശുവെന്ന് വിളിക്കുന്നതെന്ന് പിതാക്കന്മാർ പറയുന്നു. കാരണം ഈ ശിശു പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമാണ്. അതുകൊണ്ട് ഈ ശിശു അത്ഭുതമാണ്. ഈ അത്ഭുത ശിശുവിന്റെ മുമ്പാകെ വണങ്ങി, വന്ദിച്ച്, ആ രാജ്യത്വവും പൗരോഹിത്യവും പ്രവാചകത്വവും സൂചിപ്പിച്ചുകൊണ്ട് പൊന്നും കുന്തിരിക്കവും മൂരും അവന് കാഴ്ച അർപ്പിക്കുവാൻ തക്കവണ്ണം ഈ വിദ്വാന്മാർക്ക് ഒരുപാട് ദൂരത്തുനിന്നും ചെന്നു പറ്റുവാനുള്ള വലിയ ദൈവകൃപ ലഭിച്ചത്.

ആട്ടിടയന്മാരാകട്ടെ, അവർ ബേത്‌ലഹേമിൽ തന്നെയുണ്ടായിരുന്നു എന്നു നാം കാണുന്നു. അവരോട് സദ് വർത്തമാനം അറിയിക്കുന്നത് ദൈവത്തിന്റെ മാലാഖയാണ്. ഈ സദ് വാർത്ത അറിഞ്ഞപ്പോൾ അവർ ആടുമാടുകളെയൊക്കെ ഉപേക്ഷിച്ചുകൊണ്ട് മാലാഖ പറഞ്ഞതുപ്രകാരം ബേത്‌ലഹേമിലേക്ക് ഓടുകയാണ്. അവരോടും മറ്റു മാലാഖമാരോടും ചേർന്നാണ് അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്വം, ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്ക് സമാധാനം എന്നു പാടിയത്.

ചുരുക്കത്തിൽ ബേത്‌ലഹേമിലെത്തിയപ്പോൾ അവിടെ മാതാവുണ്ട്, യൗസേപ്പുണ്ട്, വിദ്വാന്മാരുണ്ട്, ആട്ടിയന്മാരുണ്ട്, അവിടെ മേയുന്നതായ കന്നുകാലികളുണ്ട്. പുറമെ ഗുഹയ്ക്ക് കാവൽനിന്നുകൊണ്ട് മാലാഖമാരുണ്ട്. നക്ഷത്രക്കൂട്ടങ്ങളുണ്ട്. പ്രപഞ്ച ശക്തികളുണ്ട്.

വാത്സല്യമുള്ളവരെ, സകല പ്രപഞ്ചവും ഈ അത്ഭുതശിശുവിനെ വന്ദിച്ച് പാടുകയാണ്. ഇന്ന് വിശുദ്ധ കുർബാന നാം അർപ്പിച്ചപ്പോൾ, ജനനപ്പെരുനാളിന്റെ ശുശ്രൂഷ നാം നടത്തിയപ്പോൾ, പ്രത്യേകമായി ഈ ബേത്‌ലഹേമിന്റെ, പ്രകാശപുത്രന്റെ അനുഭവം നമുക്കുണ്ടാകണം.

ഈ പ്രകാശ പുത്രനെ, ഈ അത്ഭുതത്തെ വീണ്ടും ദർശിക്കുവാനുള്ള അവസരം നമുക്ക് ലഭിച്ചിരിക്കുകയാണ്. നമ്മുടെ നിക്ഷേപ പാത്രങ്ങളെ



നമുക്ക് തുറക്കാം. ആത്മശരീര മനസ്സുകളാകുന്ന പൊന്നും മൂരും കുന്തിരിക്കവും നമുക്ക് സമർപ്പിക്കാം. കർത്താവിനാവശ്യം മറ്റൊന്നുമല്ല, നമ്മുടെ ശരീരവും ആത്മാവും യേശുക്രിസ്തുവിനു മുമ്പാകെ സമർപ്പിക്കപ്പെടുമ്പോൾ അവിടെയാണ് ക്രിസ്തുവും നാമും തമ്മിലുള്ള ദൂരം ഇല്ലാതാകുന്നത്. അവിടെയാണ് ഈ അത്ഭുതശിശു നമ്മിൽ ജാതനായി തീരുന്നത്. അവിടെയാണ് സ്വർഗ്ഗത്തിൽ സന്തോഷം ഉണ്ടാകട്ടെയെന്ന് പാടുവാനും മനുഷ്യർക്ക് ശാന്തിയും സമാധാനവും ആശംസിപ്പാനും നമുക്ക് ഇടയാകേണ്ടത്. ഈ ആരാധനയുടെ പരിസമാപ്തിയിലേക്ക് കടന്നുവരുമ്പോൾ, വിശുദ്ധ കുർബാന അനുഭവിക്കുവാൻ തക്കവണ്ണം നമ്മെത്തന്നെ നാം ഒരുക്കി നമ്മെ യേശുക്രിസ്തുവിലേക്ക് അടുപ്പിക്കുമ്പോൾ ഇന്ന് വിശുദ്ധ കുർബാന നാം അനുഭവിക്കുമ്പോൾ, അതിൽ സംബന്ധിക്കുമ്പോൾ നാം ഓർക്കേണ്ടുന്നത് ഇതാ എന്റെ ഹൃദയം, എന്റെ ശരീരം, എന്റെ ആത്മാവ് എന്നാണ്.

നമ്മുടെ ശരീരത്തിൽ, നമ്മുടെ ആത്മാവിൽ ഇന്നു ക്രിസ്തു ജനിക്കുന്നുവെങ്കിൽ മാത്രമെ ക്രിസ്തുവിനോടൊപ്പം വളരുവാൻ സാധിക്കുകയുള്ളു. ഈ ക്രിസ്തുമസ് നമുക്ക് നഷ്ടപ്പെടുന്നുവെങ്കിൽ ഈ വരുന്ന വർഷത്തിൽ വരുന്ന ആഘോഷങ്ങളെല്ലാം നമുക്ക് നഷ്ടമാണ്. നാം ക്രിസ്തുവിലും ക്രിസ്തു നമ്മിലും ജനിക്കുന്നുവെങ്കിൽ മാത്രമെ അവനോടൊപ്പം വളരുവാനും യോർദ്ദാനിലെ സ്നാനത്തിനും മരുഭൂമിയിലെ വാസത്തിനും യേരുശലേമിലേക്കുള്ള യാത്രയ്ക്കും അവനോടുകൂടി ഗോൽഗുൽത്തായിലെ ക്രൂശികരണത്തിനും മരണത്തിനും ഉയിർപ്പിനും സാധ്യമായി തീരുകയുള്ളു എന്നു നാം ഓർക്കണം. ആയതുകൊണ്ട് ഈ ശിശുവിനെ കണ്ടുമടങ്ങുക മാത്രമല്ല, അവനെ ഹൃദയത്തിലേക്ക് സ്വീകരിക്കുവാൻ സാധിക്കണം. ഈ മരുഭൂമിയിലെ സാന്നിധ്യത്തിൽ, ഈ പ്രതികൂലങ്ങളുടെ സാന്നിധ്യത്തിൽ, നമുക്കു ലഭ്യമായിരിക്കുന്ന പരിമിതികൾക്കുള്ളിൽ നിന്നുകൊണ്ട് യേശുക്രിസ്തുവിനെ ഉൾക്കൊണ്ടുകൊണ്ട് അവനോടൊപ്പം വളരുവാൻ, ദൈവത്തിന്റെ പരിശുദ്ധാത്മാവിൽ സാധിക്കട്ടെ എന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.



## മലങ്കരയുടെ അനശ്വര പ്രതിഭകൾ

ജോർജ് തഴക്കര

### ഡിസംബർ 30, 29-ാം ചരമദിനം

# പാറപ്പുറത്ത്



**വി**ശ്വാസത്തിൽ നിലയുറപ്പിച്ച നന്മ പാറപ്പുറത്തിന്റെ കൃതികളിൽ ആന്തരികചൈതന്യമായി നിലകൊള്ളുന്നു. സാംസ്കാരികമൂല്യതയിൽ അഭയം കണ്ടെത്തുകയും അതിനായി ശ്രമിക്കുകയും ചെയ്യുന്ന മനുഷ്യന്റെ ചിതറിയ ചിത്രം തെളിമയോടെ കഥാലോകത്തിനു കാഴ്ചവച്ച കഥാകാരനാണ് പാറപ്പുറത്ത്. ധാർമിക ശക്തിയിലും സംസ്കാരസ്ഥൈര്യത്തിലും നിലകൊള്ളുവാൻ ശ്രമിക്കുന്ന ഒരാളെയെങ്കിലും അദ്ദേഹത്തിന്റെ ഓരോ കൃതിയിലും ആവർത്തിച്ചുകണ്ടെത്തുവാൻ കഴിയും. മാറിയ സാഹചര്യങ്ങൾക്കനുസൃതമായി നിലനിൽക്കുവാൻ കഴിയാത്ത കഥാപാത്രങ്ങൾ പിടിച്ചു നിൽക്കുവാൻ വേണ്ടി യത്നിക്കുന്നതും പലപ്പോഴും ചുവടിടറുന്നതും കാണാം.

പാറപ്പുറത്തിന്റെ സ്ത്രീകഥാപാത്രങ്ങളൊക്കെത്തന്നെ ദീനാനുകമ്പ അർഹിക്കുന്നു. ആർദ്ര മാനസരാണവർ. അതിഭാവുകത്വത്തോളം എത്തിനിൽക്കുന്ന ദീനാനുകമ്പ. ഇതെങ്ങനെ സംഭവിച്ചു? അമ്മയുടെ ചൂടും ചൂരും അനുഭവിച്ചറിഞ്ഞ, നന്മയുടെ രൂപം സദാ മനസ്സിൽ ധ്യാനിച്ച, കുട്ടിക്കാലത്തുനിന്നും നേടിയ അറിവിന്റെ മൂർത്തരൂപമായ അനുകമ്പയാണത്.

'വളർത്തുമൈനയെ എന്നോണം സദാനേരവും ഒരു കഥാബീജം മനസ്സിൽ വച്ച് ഓമനിച്ചുനടക്കുന്ന' പാറപ്പുറത്ത്. വീട്ടിലേക്ക് കത്തെഴുതുന്ന ഭാവേന മറ്റാരേയും അറിയിയ്ക്കാതെ എഴുതുന്നു. തിരുത്തുന്നു വീണ്ടുമെഴുതുന്നു. ഒരുമാതിരി തൃപ്തിയാകുമ്പോൾ ഏതെങ്കിലും പത്രത്തിനയയ്ക്കുന്നു. മറുപടി കാത്തിരിപ്പാണ്. അപ്രതീക്ഷിതമായിരുന്നു അക്കാലത്തെ ജീവിതമെന്ന് പാറപ്പുറത്ത് അനുസ്മരിക്കുന്നുണ്ട്.

കടന്നുപോയ വഴികളൊക്കെ അറിയാതെതന്നെ മനസ്സിന്റെ ഉള്ളറകളിൽ നിക്ഷേപിക്കുകയും ഒറ്റപ്പെട്ടവരുടെ കണ്ണീരും തേങ്ങലും കിനാക്കളും അടുത്തറിയുവാൻ ഇടയായപ്പോഴൊക്കെ അവയെയെല്ലാം ജീവസുറ്റ കഥാപാത്രങ്ങളാക്കി പുനഃസൃഷ്ടിക്കുവാൻ അനിതരസാധാരണമായ വിധത്തിൽ പാറപ്പുറത്തിനു കഴിഞ്ഞു. ഈ പ്രത്യേകതയാണ് എക്കാലത്തേയും മലയാളത്തിലെ ശ്രദ്ധേയനായ കഥാകൃത്തായി മാറുവാനുള്ള സാഹചര്യം ഒരുക്കിയത്. പൊള്ളയായ താൻപോരിമ ഒഴിവാക്കിയ സഹൃദയൻ കൂടിയായിരുന്നു പാറപ്പുറത്ത്.

മറ്റുള്ളവർ കാണാത്തതു കാണുകയും അവർ അനുഭവിച്ചത് അറിയുകയും ചെയ്യുവാനുള്ള ദൈവദത്തമായ അനുഗ്രഹം ലഭിച്ചവരാണല്ലോ സാഹിത്യകാരന്മാർ. ആകമാനമായുള്ള അവരുടെ സിദ്ധിയും അതുതന്നെ.

ഹെമിങ്‌വേയുടെ നോവലുകളിലെ ജീവിതവീക്ഷണം പാറപ്പുറത്തിനെ വളരെയധികം ആകർഷിച്ചു. ഒരു പ്രത്യേക പ്രദേശത്തെ, എല്ലാ കഥകളിലേയും പശ്ചാത്തലമായി നിലനിർത്തുവാൻ പാറപ്പുറത്തിനു കഴിഞ്ഞു. ആംഗലേയ സാഹിത്യത്തിലെ ഹാർഡിയുടെ വെസക്സ് പോലെ ഓണാട്ടുകര പാറപ്പുറത്തിന്റെ സവിശേഷമായ കഥാപ്രപഞ്ചത്തിൽ നിറഞ്ഞുനിൽക്കുന്നു. വൈക്കം മുഹമ്മദ് ബഷീറിന്റെ ബാല്യകാലസഖിയാണ് ഒരെഴുത്തുകാരനാകുവാനുള്ള പ്രചോദനം നൽകിയതെന്ന് പാറപ്പുറത്ത് പറയുന്നു. കഥ പറയുവാനുള്ള കരുത്ത്, ജീവിതവീക്ഷണത്തോടുള്ള ശ്രദ്ധ, ശില്പഭദ്രതയിലൊതുക്കിയ അവതരണം-ഇതൊക്കെ അദ്ദേഹത്തിന്റെ കഥകളുടെ പ്രത്യേകതയായി കണക്കാക്കുവാൻ കഴിയും.

നോവൽ സാഹിത്യത്തിലെ രജസ്വലമായ ദശകമായിരുന്നു അൻപതുകൾ. ബഷീറും തകഴിയും ഉറൂബും മറ്റും, ശക്തിയും സൗരഭ്യവും പകർത്തിയെടുത്ത കൃതികൾ പ്രദാനം ചെയ്ത ഈ കാലയളവാണ് ആത്മാവിൽനിന്നും തേറ്റിയെടുത്ത 'നിണമണിഞ്ഞ കാല് പാടുകൾ' (1955) എന്ന കന്നിനോവലുമായി മുൻപേ നടന്നവർക്കൊപ്പം എത്തുവാൻ പാറപ്പുറത്തിനേയും പ്രാപ്തനാക്കിയത്. നിണമണിഞ്ഞ കാല്പാടുകൾ വായിച്ചുകേട്ട അമ്മ 'എന്നാലും ഇത്രയും കാലം നീ ഇതൊക്കെ ഓർത്തുവച്ചല്ലോ' എന്ന ആശ്ചര്യം 1978-ലെ ആറാം പതിപ്പിന്റെ മുഖവുരയിൽ കഥാകാരൻ കുറിച്ചിട്ടുണ്ട്.

ഡോ.കെ.എം.ജോർജിന്റെ പത്രാധിപത്യത്തിൽ മദ്രാസിൽനിന്നും പ്രസിദ്ധീകരിച്ചിരുന്ന ലോകവാണിയിലേക്ക് സുഹൃത്തായ ജോൺ അയച്ചുകൊടുത്ത പാറപ്പുറത്തിന്റെ 'രുക്മിണി' എന്ന കഥ, 'പുത്രിയുടെ വ്യാപാരം' എന്ന പേരിൽ വന്നു. 1948-ൽ ആയിരുന്നു ഇത്. 1952-ൽ സുഹൃത്തിന്റെ സഹായത്താൽ 'പ്രകാശധാര' (കഥകൾ) സ്വന്തം ചെലവിൽ 500 കോപ്പി അച്ചടിപ്പിച്ചു. ഏറെയും പട്ടാളക്യാമ്പുകളിൽ വിതരണം ചെയ്തു. അതിനുമുമ്പുതന്നെ ക്യാമ്പിലെ നാടകരചയിതാവായി അറിയപ്പെട്ടിരുന്നു പാറപ്പുറത്ത്.

ക്യാമ്പിൽ അവതരിപ്പിച്ച ആറാമത്തെ നാടകമായ 'ആശംസകൾ' കണ്ട കേണൽ ഗോവിന്ദ്‌ലാൽ ദുർഗ്ഗാദാസിന്റെ വാക്കുകൾ ആദ്യത്തെ അംഗീകാരമായി. കേണലെന്നാൽ പുലിസമൻ. കേണലിന്റെ മുന്നിൽപ്പെടുകയെന്നാൽ പുലിക്കൂട്ടിൽ കയറുക. നിസ്സാരമായ കുറ്റമായാലും കടുത്ത ശിക്ഷ നൽകുന്ന ഒരാളിൽ നിന്നും കേട്ട വാക്കുകൾ അത്രയ്ക്കു ആഹ്ലാദകരമായിരുന്നു. 'ഇത്തരത്തിൽ ഒരു നാടകം ര



**1965–ൽ പാറപ്പുറത്ത് നാട്ടിലെത്തുന്നു. ഒഴിവുസമയം പ്രയോജനപ്പെടുത്തി മറ്റു കൃതികൾ രചിച്ച കഥാകൃത്ത് ഒരുക്കത്തോടുകൂടി എഴുതിയ നോവലാണ് അരനാഴികനേരം. ബൈബിൾ ഉദ്ധരണികളെ ഇത്രമാത്രം പ്രയോജനപ്പെടുത്തിയ മറ്റൊരു നോവൽ ഇ ല്ലെന്നുതന്നെ പറയാം. മലയാള സാഹിത്യത്തിലെ മഹത്തായ സൃഷ്ടികളിൽ ഒന്നാണിത്. നോവലിലെ നായകന്മാരുടെ നിരയിലെ പൂർണ്ണവ്യക്തി.**

ചിക്കാൻ കഴിവുള്ള ഒരു ചെറുപ്പക്കാരൻ എന്നോടൊപ്പം ഉണ്ട് എന്നറിയുന്നതിൽ ഞാൻ അങ്ങേയറ്റം സന്തോഷിക്കുന്നു. സാഹിത്യം മറ്റെല്ലാ കലകളിൽ വെച്ചും ശ്രേഷ്ഠമാണ്. സാഹിത്യത്തിൽ സർവോത്തമമാണ് നാടകം. അങ്ങനെ ഈ ചെറുപ്പക്കാരൻ നമ്മുടെയെല്ലാം ആദരം പിടിച്ചുപറ്റിയിരിക്കുന്നു. നിങ്ങൾക്കെല്ലാവർക്കും വേണ്ടി ഇയാളെ അംഗീകരിക്കുന്നു... അഭിനന്ദിക്കുന്നു....'

മദ്ധ്യതിരുവിതാംകൂറിലെ സുറിയാനിക്രിസ്ത്യാനികൾക്ക് സാഹിത്യം ഒരു കടംകഥയായിരുന്നു. അതിലൊന്നും താല്പര്യമില്ലായിരുന്നു എന്നതാണ് യാഥാർത്ഥ്യം. ഭൗതികധനസമ്പാദനത്തിനിടയിൽ അത്തരം കാര്യങ്ങളിൽ മനസ്സിനെ തിരിച്ചുവിട്ടാൽ അതുകൊണ്ട് എന്തു പ്രയോജനമാണെന്നുള്ള ചോദ്യത്തിനു മുന്നിൽ പെട്ടെന്നൊരു ഉത്തരം പറയുവാൻ കഴിയില്ലായിരുന്ന ചെറുമനസ്സുകളിൽ അദ്ധ്വാനവും അതിൽനിന്നുള്ള വരുമാനവും മാത്രമായിരിക്കണം ജീവിതലക്ഷ്യമെന്നു പറയുകയും പഠിപ്പിക്കുകയും ചെയ്യുന്ന ജീവിതസാഹചര്യത്തിലൂടെയാണ് ഓരോ ക്രൈസ്തവ കുടുംബവും കടന്നുപോകുന്നത്. അത്തരമൊരു കുടുംബത്തിൽ ജനിച്ചുവളർന്ന പാറപ്പുറത്തിന് സാഹിത്യവാസനയുണ്ടാകത്തക്ക പാരമ്പര്യ- സാഹചര്യപ്രേരണകളൊന്നുമുണ്ടായിരുന്നില്ല.

മാറ്റങ്ങൾ ഉൾക്കൊണ്ടുകൊണ്ട് സമൂഹത്തിന്റെ പുരോഗതിയ്ക്കുവേണ്ടി സംഘടിക്കുവാനും അത്തരം ചിന്താഗതികളെ പ്രോത്സാഹിപ്പിക്കുവാനും വേണ്ടിയുള്ള യത്നം സാ ഹിത്യകാരന്മാരെ ചിന്തിക്കുവാനും എഴുതുവാനും ഉറക്കെപറയുവാനും പ്രേരിപ്പിച്ചു. 1935–നുശേഷമുള്ള ഈ മാറ്റം സാഹിത്യകാരന്മാരുടെയിടയിൽ ജീവൽ സാഹിത്യം എന്നറിയപ്പെട്ടു. കലയിലെ പ്രയോജനവാദത്തിൽ അടിയുറച്ചുനിന്നുകൊണ്ട് നാല്പതുകൾക്കുശേഷം പ്രബലമായ ഒരുനിര സാഹിത്യരംഗത്ത് വ്യാപരിച്ചു. സോവിയറ്റ് യൂണിയനിലെ 'പ്രോലിറ്റേറിയൻ സാഹിത്യ സംഘടന'കളുടെ ചുവടുപിടിച്ചുള്ള പ്രേരണാനുകരണത്തിന്റെ ഫലമായിരുന്നു ഇതിനുപിന്നിൽ. ഇംഗ്ലീഷ് ഭാഷയുടെ പ്രചാരവും അസംഘടിത സമൂഹത്തിൽനിന്നുള്ള സംഘടിതമുന്നേറ്റത്തിലൂടെ കൈവരിച്ച സ്വാതന്ത്ര്യാഭിവാഞ്ഛയും പുരോഗമനസാഹിത്യപ്രസ്ഥാനത്തിന് ആത്മവിശ്വാസം നൽകി. ഇത്തരം കാഴ്ചപ്പാടിനോട് അനുകമ്പാപൂർണ്ണമായ സമീപനം കൈക്കൊണ്ടിരുന്നുവെങ്കിലും അതിന്റെ നാവാകുവാൻ പാറപ്പുറത്തിനു കഴിഞ്ഞില്ല. സാമൂഹികമായ കാഴ്ചപ്പാടിലൂടെ വ്യക്തികളെ നോക്കിക്കാണുവാനുള്ള പ്രവണത വർദ്ധിച്ചുവന്നപ്പോഴും വ്യക്തിബന്ധങ്ങളുടെ ജയപരാജയങ്ങളിലൂന്നി നിന്നുകൊണ്ട്, പാറപ്പുറത്ത് കഥകൾ രചിച്ചു. ഏതെങ്കിലും പ്രത്യയശാസ്ത്രത്തിൽ കാലുറപ്പിച്ചു നിലകൊള്ളുന്ന നായകന്മാർ ഈ കഥാപ്രപഞ്ചത്തിലില്ല. സമകാലികജീവിതത്തിലേക്ക് ഉൾവലിഞ്ഞു എന്നതു ശരിയായിരിക്കാം. എന്നാൽ അവിടെ സ്വാർത്ഥത പ്രകടമായിരുന്നില്ലതാനും. താൻ ദർശിച്ച ദുഃഖഭാവങ്ങളെ നോക്കിനിന്നു വീർപ്പുമുട്ടിയ അവസ്ഥയിൽ അതു കുറിച്ചിടുവാൻ മാത്രം നിയോഗിതനായി.

ഇരുപത്തിയൊന്ന് വർഷത്തെ പട്ടാളസേവനത്തിനു ശേഷം 1965–ൽ പാറപ്പുറത്ത് നാട്ടിലെത്തുന്നു. ഒഴിവുസമയം പ്രയോജനപ്പെടുത്തി മറ്റു കൃതികൾ രചിച്ച കഥാകൃത്ത് ഒരുക്കത്തോടുകൂടി എഴുതിയ നോവലാണ് അരനാഴികനേരം. ബൈബിൾ ഉദ്ധരണികളെ ഇത്രമാത്രം പ്രയോജനപ്പെടുത്തിയ മറ്റൊരു നോവൽ ഇല്ലെന്നുതന്നെ പറയാം. മലയാള സാഹിത്യത്തിലെ മഹത്തായ സൃഷ്ടികളിൽ ഒന്നാണിത്. നോവലിലെ നായകന്മാരുടെ നിരയിലെ പൂർണ്ണവ്യക്തി. 90 സംവത്സരക്കാലം സാധാരണക്കാരനിൽ ഒരുവനായി ജീവിച്ച കുഞ്ഞോനാച്ചന്റെ സ്മൃതിപഥത്തിലൂടെ കഥ അനാവൃതമാകുന്നു. 'ആകാശത്തിനു കീഴിൽ സംഭവിക്കുന്നതൊക്കെയും ജ്ഞാനത്തോടെ ആരാഞ്ഞറിയേണ്ടതിന് ഞാൻ മനസ്സുവച്ചു. ഇത് ദൈവം മനുഷ്യർക്ക് കഷ്ടപ്പെടുവാൻ കൊടുത്ത കഷ്ടപ്പാടുതന്നെ. സൂര്യനു കീഴേ നടക്കുന്ന സകലപ്രവൃത്തികളും ഞാൻ കണ്ടിട്ടുണ്ട്. അവയൊക്കെയും മായയും വൃഥാ പ്രയത്നവുമത്രേ.' സഭാപ്രസംഗിയുടെ വാക്യമാണ് കുഞ്ഞോനാച്ചന്റെ ചിന്താവിഷയം. ഉന്നതമായ സാന്മാർഗ്ഗികബോധമുള്ള ഒരു കലാകാരൻ ജീവിതത്തെ വീക്ഷിച്ചപ്പോൾ സംജാതമായ ഒരു ഉന്നതകലാസൃഷ്ടിയാണിത്. *ശേഷം 10–ാം പേജിൽ*

## wedding



The wedding of Beata Charly, Daughter of Charly V. Padanilam, with Shaun Xabiere is blessed by H.G. Thomas Mar Athanasios at Nooranad st. Thomas Syrian Orthodox Church on 27th Decemebr, 2010. MOSC secretary Dr. George Joseph, Jose K. Mani M.P, ex-Minister Monce Joseph. M.L.A., Kerala congress state secretary Prof. D.K. John, Party Secrateriate memebr Prof. Varghese Perayil, Thomas Paul Ramban, Trivandrum DCC member Adv. Pachalloor Jayakrishnan, Award film director Dr. Bijukumar, Kerala Cong. Dist President Jacob thomas Arikupuram, Alleppy DCC Memebr Sadiq ali Khan Etc. attended the wedding and conveyed best wishes..

# സഭകളുടെ ഐക്യം സംരക്ഷിക്കുക

ഫാ.സി.സി.ചെറിയാൻ



**വിവിധ കാരണങ്ങളാലാണ് സഭാംഗങ്ങൾ വിമർശകരായി മാറുന്നത്. അതിന് അവരെമാത്രം കുറ്റം പറയുന്നതിലും കാര്യമില്ല. സഭയിലെ വഴക്കുകളും, പിണക്കങ്ങളും, ആത്മീയ അവഗണനകളും കപടഭക്തിയും, വിശ്വാസവിപരീതങ്ങളും ലൗകിക സമീപനങ്ങളും അധികാര ദുർവിനിയോഗങ്ങളും മറ്റും മറ്റും അപ്രകാരമുള്ള വിമർശനങ്ങൾക്കും വിലയിരുത്തലിനും തക്ക കാരണങ്ങൾ തന്നെയാണ്.**

## വസ്തുനിഷ്ഠമായി ഐക്യത്തിന് പ്രതീക്ഷിക്കുക

യഥാർത്ഥമായ 'ഐക്യം' ഏതുവിധത്തിലാണ് ദൈവം പ്രതീക്ഷിക്കുന്നത് എന്ന് മനസ്സിലാക്കാൻ കഴിഞ്ഞാൽ ഐക്യത്തെപ്പറ്റി സഭയിലെ "ആദർശവാദവും" "പ്രായോഗിതയും" തമ്മിലുള്ള അകലത്തെപ്പറ്റി ആകുലപ്പെടേണ്ടതില്ല. സഭയുടെ പരിമിതികളും പ്രായോഗിക പ്രതിസന്ധികളും മനസ്സിലാക്കിക്കൊണ്ടുതന്നെ, സഭയുടെ ഐക്യത്തിനുവേണ്ടി തീക്ഷ്ണതയോടും തികഞ്ഞ പ്രത്യാശയോടും ആത്മധൈര്യത്തോടുംകൂടി സഭയെ സ്നേഹിക്കാനും കഴിവിന്റെ പരമാവധി പരിശ്രമിച്ച് ഐക്യം സംരക്ഷിക്കാനും നമുക്ക് കഴിയണം.

യാഥാർത്ഥ്യങ്ങളെ അവഗണിച്ചും വിമർശിച്ചും ഭയപ്പെട്ടും ആദർശങ്ങൾ ഉയർത്തിക്കാണിക്കുന്നതുകൊണ്ട് പ്രയോജനമൊന്നുമില്ല. അത് പക്വതയുടെ ലക്ഷണവുമല്ല. അതേസമയം, യാഥാർത്ഥ്യത്തെ ഉൾക്കൊണ്ട് ആദർശത്തിലേക്ക് വളരാൻ ശ്രമിക്കുകയാണ് ചെയ്യേണ്ടത്. പ്രതിസന്ധികളിൽകൂടെയാണ് പക്വതയിലേക്ക് വളരുവാൻ കഴിയുന്നത്.

മറ്റു വിശ്വാസികൾ നമ്മുടെ സമീപനത്തെ വിമർശിക്കുകയും, പ്രവർത്തനത്തെ തടസ്സപ്പെടുത്തുകയും ആദർശത്തെ കളിയാക്കുകയും ചെയ്തേക്കാം. എത്രയായാലും അവരും നമ്മളും ദൈവത്തിന്റെ ഭവനാംഗങ്ങളാണ്. അവർക്ക് ലഭിച്ച കാഴ്ചപ്പാടിൽ ശരിയെന്ന് തോന്നുന്ന കാര്യങ്ങളാണ് അവരും ചെയ്യുന്നത്. ആകയാൽ നാം അവരെ വെറുക്കുകയോ എതിർക്കുകയോ ചെയ്യാതെ അവരോട് മാന്യമായും സൗമ്യമായും ഇടപെടുവാൻ ശ്രമിക്കണം. 'പൂർണ്ണ വിനയത്തോടും സൗമ്യതയോടും ദീർഘക്ഷമയോടും കൂടെ സ്നേഹത്തിൽ അന്യോന്യം ക്ഷമിക്കുവിൻ" (എഫേ. 4:2).

വിവിധ കാരണങ്ങളാലാണ് സഭാംഗങ്ങൾ വിമർശകരായി മാറുന്നത്. അതിന് അവരെമാത്രം കുറ്റം പറയുന്നതിലും കാര്യമില്ല. സഭയിലെ വഴക്കുകളും, പിണക്കങ്ങളും, ആത്മീയ അവഗണനകളും കപടഭക്തിയും, വിശ്വാസവിപരീതങ്ങളും ലൗകിക സമീപനങ്ങളും അധികാര ദുർവിനിയോഗങ്ങളും മറ്റും മറ്റും അപ്രകാരമുള്ള വിമർശനങ്ങൾക്കും വിലയിരുത്തലിനും തക്ക കാരണങ്ങൾ തന്നെയാണ്. നാം ഉൾപ്പെടെ എല്ലാവരും പല സ്വഭാവക്കാരും വിശ്വാസത്തിലും ആത്മീയാനുഭവങ്ങളിലും ഏറ്റക്കുറച്ചിലുള്ളവരുമാകയാൽ ഇപ്രകാരം സംഭവിക്കുന്നതിൽ അത്ഭുതപ്പെടാനില്ല. നാമെല്ലാവരും കുറവുള്ളവരും പാപികളുമാകയാൽ അറിഞ്ഞും അറിയാതെയും "ഭിന്നതകൾ" വരുത്തുന്നവരാണ്. സഭയെ വിട്ട് വേറെ സഭയിൽ പോയാൽ എല്ലാം നേരെയാകും എന്ന ചിന്ത അസ്ഥാനത്താണ്. എല്ലായിടത്തും സ്ഥിതി വലിയ വ്യത്യാസമില്ലാതെ തുടരുന്നു. നാം ആയിരിക്കുന്ന സഭയിൽ തന്നെ ആത്മാർത്ഥമായി ദൈവഹിതത്തിനനുസരിച്ച് പ്രവർത്തിക്കുകയാണ് കരണീയമായിട്ടുള്ളത്. ഒളിച്ചോട്ടത്തിനേക്കാൾ അനുരഞ്ജനമാണ് ക്രിസ്തീയ ജീവിതത്തിൽ പ്രാധാന്യമർഹിക്കുന്നത്. സ്വഭാവ രൂപീകരണത്തിനും ആത്മീയ വളർച്ചയ്ക്കും സഹായകമാകുന്നത് പ്രതിസന്ധികളിലൂടെയുള്ള ജീവിതാനുഭവങ്ങളാണ്. പലവിധ സാഹചര്യങ്ങളിൽകൂടി കടത്തിവിട്ട് പല പല കാര്യങ്ങൾ നമ്മെ പഠിപ്പിച്ചും പരിശീലിപ്പിച്ചും ആത്മീയ പക്വതയുള്ളവരാക്കാൻ ദൈവം ആഗ്രഹിക്കുന്നു. നാം ആയിരിക്കുന്ന സഭയിൽ തന്നെ ദൈവം അത് സാധിപ്പിക്കും. ഇതിനേക്കാൾ നല്ലതെന്ന് തോന്നുന്നത്, അടുത്തറിയുമ്പോൾ ചിലപ്പോൾ ഇതിനേക്കാൾ മോശമാകാനാണ് കൂടുതൽ സാധ്യത. ഓരോ സഭയ്ക്കും അതിന്റേതായ വീഴ്ചകളും പ്രശ്നങ്ങളും ഉണ്ട് എന്ന് അതിൽ ആയിരിക്കുന്നവർക്ക് മാത്രമേ അറിയുകയുള്ളൂ. സഭ മാറിപ്പോകുന്നവർ ഓരോ സഭയിൽ ചെല്ലുമ്പോഴും കുറവുകൾ മാത്രം ശ്രദ്ധിക്കുന്നവരും വീണ്ടും സഭ മാറിപ്പോകുന്ന സ്വഭാവമുള്ളവരും ആയിത്തീരും. ഇങ്ങനെയുള്ള കുറെപേരാണ് വിവിധതരം സഭകൾ ഉണ്ടാക്കാനും തന്മൂലം ഭിന്നതവരുത്തി ഐക്യം തകർക്കാനും ഇടയാക്കുന്നത് എന്ന് പലരും തിരിച്ചറിയുന്നില്ല. അഥവാ ഏതെങ്കിലും സഭ പൂർണ്ണതയും കുറ്റമില്ലാത്തതുമാണെന്ന് ഒരാൾക്ക് തോന്നിയാൽ അതിലെ അംഗമാകാനുള്ള "പൂർണ്ണത' അയാൾക്കുണ്ടെന്ന് അവകാശപ്പെടാനാകുമോ? അങ്ങനെ അവകാശപ്പെടുന്നത് പരീശമനോഭാവമാകുകയില്ലേ? ആകയാൽ നാം ആയിരിക്കുന്ന സഭയിൽ തന്നെ വസിച്ചുകൊണ്ട് അതിന്റെ ഐക്യത്തിനും വളർച്ചയ്ക്കുമായി പ്രവർത്തിക്കുക. "പൂർണ്ണതയില്ലായ്മ" സഭയിൽ നമുക്ക് ബോധ്യപ്പെടുന്നത് നാം പൂർണ്ണതയിലേക്ക് വളരുവാനുള്ള ഒരു ആഹ്വാനമായി പരിഗണിക്കാനും പരിശ്രമിക്കാനും നമുക്ക് കഴിയണം. യേശുക്രിസ്തു പറഞ്ഞല്ലോ "ഞാൻ നീതിമാന്മാരെയല്ല, പാപികളെയത്രെ രക്ഷിപ്പാൻ വന്നത്". ഓരോ ദേവാലയത്തിന്റേയും മുമ്പിൽ ഇപ്രകാരം ഒരു ബോർഡ് എഴുതിവയ്ക്കുന്നത് നല്ലതാണോ എന്നു തോന്നിപ്പോകുകയാണ്: "ഈ ദേവാലയം ദൈവകൃപയാവശ്യമുള്ളവരും ആത്മീയ ദാരിദ്ര്യം അനുഭവിക്കുന്നവരും പാപികളാണെന്ന് കരുതുന്നവരും ദൈവമക്കളായി വളരുവാൻ ആഗ്രഹിക്കുന്നവരും ആയവർക്കു വേണ്ടിയുള്ളതാണ്. ഇവിടെ നീതിമാന്മാരെന്നും പരിശുദ്ധന്മാരെന്നും കരുതുന്നവർക്ക് പ്രവേശനമുണ്ടായിരിക്കുന്നതല്ല".

## വിമർശിക്കുന്നതിനേക്കാൾ പ്രോത്സാഹിപ്പിക്കാൻ ശ്രമിക്കുക

എന്തെങ്കിലും കാര്യമായി സഭയ്ക്ക് വേണ്ടിയും അതിന്റെ ഐക്യത്തിനും വളർച്ചയ്ക്കുംവേണ്ടി ശ്രമിക്കുന്നതിനു പകരം മാറിനിന്ന് വിമർശിക്കുന്ന പ്രവണത പല സഭാംഗങ്ങളിലും സാധാരണയായി കണ്ടുവരാറുണ്ട്. "അതുകൊണ്ട് നാം അന്യോന്യം വിധിക്കരുത്. സഹോദരന് തടസ്സമോ ഇടർച്ചയോ വയ്ക്കാതിരിപ്പാൻ തീരുമാനിച്ചുകൊള്ളുവിൻ" (റോമ. 14:13). (യാക്കോ. 4:11;

**സഭയിലെ പ്രശ്നങ്ങളുമായോ, പ്രശ്നപരിഹാരപ്രവർത്തനങ്ങളുമായോ യാതൊരു ബന്ധവുമില്ലെങ്കിൽ പോലും അവസംബന്ധിച്ച് അപവാദങ്ങളും നുണക്കഥകളും പ്രചരിപ്പിച്ച് ഭിന്നതയും വാശിയും വൈരാഗ്യവും വളർത്തുന്ന പ ലരും സഭയിലുണ്ട്. സഭയെ സംരക്ഷിക്കണമെങ്കിൽ ഇപ്രകാരമുള്ള നുണപ്രചരണത്തിന് ചെവി കൊടുക്കരുത്. നേരിട്ട്, വ്യക്തമായി അറിയാവുന്ന കാര്യങ്ങൾ മാത്രമെ പറയുകയുള്ളൂ എന്ന ഒരു തീരുമാനം നാം എടുക്കണം. നുണപ്രചരണവുമായി മുന്നോട്ട് പോകുമ്പോൾ മോഷണവസ്തുവാ ണ് കൊണ്ടുനടക്കുന്നത് എന്ന് ഓർക്കണം.**

എഫേ. 4:29; മത്തായി. 5:9; യാക്കോ. 5:9 എന്നിവകൂടി കാണുക). ദൈവത്തെ ആരാധിക്കുകയും സേവിക്കുകയും ചെയ്യുന്ന വിശ്വാസികളെ നാം വിമർശിക്കുമ്പോൾ ദൈവത്തോടാണ് നാം തെറ്റുചെയ്യുന്നത് എന്ന് ഓർക്കണം. "വിശ്വാസത്തിൽ ബലഹീനനായവനെ നിങ്ങൾ സ്വീകരിച്ചുകൊള്ളുവിൻ അവന്റെ അഭിപ്രായങ്ങളെ വിമർശിക്കരുത്" (റോമ. 14:1,4). മറ്റുള്ളവരെ വിധിക്കാനും വിമർശിക്കാനും നമുക്ക് അവകാശമില്ല. "എന്നാൽ നീ സഹോദരനെ വിധിക്കുന്നത് എന്തിന്? നാം എല്ലാവരും ദൈവത്തിന്റെ ന്യായാസനത്തിന് മുമ്പിൽ നിൽക്കേണ്ടിവരും" (റോമ. 14:10). നാം ഒരാളെ വിധിക്കുന്നതുവഴി നാലു തെറ്റുകൾ ചെയ്യുന്നുണ്ട്: ദൈവവുമായുള്ള ബന്ധം നഷ്ടപ്പെടുത്തുന്നു, തന്റെ അഹങ്കാരവും അജ്ഞതയും പ്രകടിപ്പിക്കുന്നു, ദൈവമുമ്പാകെ കുറ്റം വിധിക്കപ്പെടുന്നു, സഭയുടെ ഐക്യത്തിനു തടസ്സം നിൽക്കുന്നു. കുറ്റം പറയുന്ന സ്വഭാവം സാത്താന്റേതാണെന്നും അവനെ ദൈവം തള്ളിയിടുന്നു എന്നും വേദവെളിച്ചത്തിൽ നാം മനസ്സിലാക്കണം. "അപ്പോൾ ഞാൻ സ്വർഗ്ഗത്തിൽ ഒരു മഹാശബ്ദം പറഞ്ഞു കേട്ടത്: "…. നമ്മുടെ സഹോദരന്മാരെ രാപകൽ കുറ്റം ചുമത്തുന്ന അപവാദിയെ (സാത്താനെ) തള്ളിക്കളഞ്ഞുവല്ലോ" (വെളിപാട്. 12:9,10). ദൈവവിശ്വാസികളെ വിമർശിക്കുന്നതും കുറ്റപ്പെടുത്തുന്നതും നിരുത്സാഹപ്പെടുത്തുന്നതും അവരുടെ പ്രവർത്തനങ്ങൾക്ക് തടസ്സം സൃഷ്ടിക്കുന്നതും സാത്താന്റെ പ്രവർത്തനമാണെന്നും ദൈവത്താൽ ഒടുവിൽ തള്ളപ്പെടുമെന്നും ഓർക്കുക. ദൈവവിശ്വാസികൾ അവർ എത്ര കുറവുള്ളവരും ബലഹീനരുമാണെങ്കിലും അവർ നമ്മുടെ ശത്രുക്കളല്ല സഹോദരങ്ങൾ തന്നെയാണ് എന്ന് മറക്കാതിരിക്കുക. "ആകയാൽ നമുക്ക് സമാധാനത്തിനും അന്യോന്യം ആത്മീയ അഭിവൃദ്ധിക്കും വേണ്ടി ശ്രമിക്കാം" (റോമ. 14:19).

**അപവാദങ്ങൾ ശ്രദ്ധിക്കാതെ അവയെ നിരസിക്കുക**

സഭയിലെ പ്രശ്നങ്ങളുമായോ, പ്രശ്നപരിഹാരപ്രവർത്തനങ്ങളുമായോ യാതൊരു ബന്ധവുമില്ലെങ്കിൽ പോലും അവസംബന്ധിച്ച് അപവാദങ്ങളും നുണക്കഥകളും പ്രചരിപ്പിച്ച് ഭിന്നതയും വാശിയും വൈരാഗ്യവും വളർത്തുന്ന പലരും സഭയിലുണ്ട്. സഭയെ സംരക്ഷിക്കണമെങ്കിൽ ഇപ്രകാരമുള്ള നുണപ്രചരണത്തിന് ചെവി കൊടുക്കരുത്. നേരിട്ട്, വ്യക്തമായി അറിയാവുന്ന കാര്യങ്ങൾ മാത്രമെ പറയുകയുള്ളൂ എന്ന ഒരു തീരുമാനം നാം എടുക്കണം. നുണപ്രചരണവുമായി മുന്നോട്ട് പോകുമ്പോൾ മോഷണവസ്തുവാണ് കൊണ്ടുനടക്കുന്നത് എന്ന് ഓർക്കണം. ദൈവമുമ്പാകെ കുറ്റം വിധിക്കപ്പെടുമെന്നതിന് സംശയമില്ല. ആരെങ്കിലും അപവാദങ്ങൾ പറയാൻ വന്നാൽ ഇപ്രകാരം മറുപടി പറഞ്ഞ് അയയ്ക്കണം. "എനിക്ക് കേൾക്കാൻ താല്പര്യമില്ല, ബന്ധപ്പെട്ട വ്യക്തികളോട് നേരിട്ട് പറഞ്ഞാൽ അവർ അത് തിരുത്തുമല്ലോ. അവരോട് തന്നെ പറയുക" നിങ്ങളോട് മറ്റുള്ളവരുടെ അപവാദം പറയുന്നവൻ, മറ്റൊരിക്കൽ നിങ്ങളെപ്പറ്റിയും അപവാദം പ്രചരിപ്പിക്കുമെന്നറിഞ്ഞിരിക്കുക.

"ദുഷ്ക്കർമ്മി ദോഷമുള്ള അധരങ്ങൾക്ക് ശ്രദ്ധ കൊടുക്കുന്നു. വ്യാജം പറയുന്നവൻ വഷളത്തമുള്ള നാവിന് ചെവി കൊടുക്കുന്നു" (സദൃ. വാ. 17:4) (സദൃ. വാ. 16:28, 26:20, 25:9, 20:19 എന്നിവ കാണുക). ഇങ്ങനെയുള്ളവരെപ്പറ്റി യൂദാ പറയുന്നത് കാണുക. "അന്ത്യകാലത്ത് ഭക്തികെട്ട മോഹങ്ങൾ അനുസരിച്ച് നടക്കുന്ന പരിഹാസികൾ ഉണ്ടാകും എന്ന് അവർ നിങ്ങളോട് പറഞ്ഞുവല്ലോ. അവൻ ഭിന്നത ഉണ്ടാക്കുന്നവരും, പ്രാകൃതന്മാരും ആത്മാവില്ലാത്തവരുമാകുന്നു" (യൂദാ. 1:18,19). കർത്താവിന്റെ ആട്ടിൻകൂട്ടത്തിൽ പുറത്തുനിന്നുള്ള ചെന്നായ്ക്കളുടെ ആക്രമണത്തേക്കാൾ ഭീകരമായ ആക്രമണങ്ങൾ ആടുകളിൽനിന്നുതന്നെയാണ് ഉണ്ടാകുന്നത് എന്നത് എത്രയോ ദയനീയമാണ്! പൗലൂസ് ശ്ലീഹായുടെ വാക്കുകൾ ശ്രദ്ധിക്കുക. "നിങ്ങൾ പരസ്പരം കടിക്കുകയും വിഴുങ്ങുകയും ചെയ്താലോ? ഒരുവൻ മൂലം മറ്റൊരുവൻ നശിച്ചുപോകാതിരിപ്പാൻ സൂക്ഷിച്ചു കൊൾവിൻ" (ഗലാ. 5:15).

**യാത്ര**

**13**



# ഒരു പരദേശയാത്രയുടെ കഥ

## പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമൻ





**1863 കുംഭം 22ന് കുന്നംകുളങ്ങര നിന്ന് ആരംഭിച്ച യാത്ര പത്തൊമ്പതു മാസം കൊണ്ട് ബോംബെ, ബസോറ, ബാഗ്ദാദ്, മൂസൽ, മർദ്ദീൻ, കുറുക്കുമ ദയറ എന്നീ സ്ഥലങ്ങൾ സന്ദർശിച്ച് 1864 തുലാം 22ന് കൊച്ചിയിൽ അവസാനിച്ച സഞ്ചാര യാത്രാക്കുറിപ്പാണിത്. ഈ കൃതി ആദ്യമായി പ്രസിദ്ധീകരിച്ചത് 1901ലാണ്. സഞ്ചാരസാഹിത്യ കൃതി എന്ന നിലയിൽ പ്രാധാന്യം നൽകി പ്രസിദ്ധീകരിച്ചത് സഭാചരിത്രകാരനായ ഫാ.ഡോ.ജോസഫ് ചീരനാണ്.**

ലഹള ആരംഭിച്ചതു മുതൽക്കേ മുട്ടിപ്പായി ദൈവത്തെ പ്രാർത്ഥിച്ചു കൊണ്ടു തന്നെ ഇരുന്ന നാം ഈ സംഭവം കൂടി കണ്ടപ്പോൾ വാവിട്ടു കരഞ്ഞു പോയി.

ഇതിനിടയ്ക്കു അറബികളിൽ ചിലർ കൂടി നിന്ന് എന്തോ ആലോചിച്ചു. എന്നിട്ടു നാലാറു പേരൊന്നിച്ച് ചങ്ങാടത്തിൽ കേറി വന്നു. അവരിലൊരുത്തന്റെ കയ്യിലുണ്ടായിരുന്ന തോക്കു നിറച്ചു. അറബികളിലൊരാളെ വെടിവെച്ച് കൊന്നത് യറമിയാ ശെമ്മാശു ആണെന്നും അതുകൊണ്ട് അയാളെ വെടി വെയ്ക്കാൻ വിചാരിക്കുകയാണെന്നും പറഞ്ഞു. ഈ അറബികൾ ആ നിരപരാധിയെ പിടിച്ച് നീക്കി നിറുത്തി. എന്നിട്ടു രണ്ടു അറബികൾ അയാളുടെ ഓരോ കൈക്കു പിടിക്കുകയും മൂന്നാമതൊരുത്തൻ അയാളുടെ നേരെ തോക്കു നീട്ടി വെടിവെയ്ക്കുകയും ചെയ്തു. അല്ല !! വെടിപൊട്ടുന്നില്ല. ഒന്നു രണ്ട് പ്രാവശ്യം കൂടി കാഞ്ചി വലിച്ചിട്ടും വെടി പൊട്ടിയില്ല. തൊക്കും കൊണ്ട് ചങ്ങാടത്തിലേക്കു തിടുക്കത്തിൽ കേറിയപ്പോൾ കുറെ വെള്ളം തെറിച്ചു വീണാൽ മതിയല്ലോ ഇങ്ങനെ വരാൻ. എന്നാൽ ഇനി ശെമ്മാശന്റെ കഴുത്തറുത്ത് അയാളുടെ രക്തം വെടികൊണ്ട് മരിച്ച അറബിയുടെ ശരീരത്തിൽ ഒഴിക്കുകയാണ് വേണ്ടതെന്ന് പറഞ്ഞു. അവർ അയാളെ പിടിച്ച് വലിച്ച് ചങ്ങാടത്തിൽ നിന്ന് ഇറക്കി കൊണ്ടു പോയി. ഈ സമയത്ത് ആ സാധുവായ ശെമ്മാശന്റെയും നമ്മുടെയും മനോഗതങ്ങൾ എന്തെല്ലാമായിരുന്നു, വിവരിക്കാൻ പ്രയാസം. അത് അസാധ്യം തന്നെയാണ്. വായനക്കാർ ഊഹിക്കയാവും ഭേദം. നാം ഇതെല്ലാം കണ്ട് പ്രാർത്ഥിച്ചും കണ്ണുനീർ ധാരധാരയായി ഒഴുക്കിയും കൊണ്ടു നിന്നു.

ശെമ്മാശന്റെ കഴുത്തറക്കാൻ ഭാവിച്ചപ്പോൾ ഒരാൾ കുതിരപ്പുറത്ത് കേറി തിടുക്കത്തിൽ വരുന്നതു കണ്ടു. അയാൾ എന്തോ ഉറക്കെ വിളിച്ചു പറയുന്നതു കേട്ടിട്ട് അറബികൾ ശെമ്മാശനെ കൊല്ലാൻ ആരംഭിക്കാതെ വെറുതെ നിന്നു. കുതിരപ്പുറത്തു വന്ന ആൾ അവരുടെ പ്രധാനി ആയിരുന്നു. അയാൾ താഴെ ഇറങ്ങിയ ഉടനെ ശെമ്മാശും അയാളുടെ കാൽക്കൽ വീണ് കെട്ടിപ്പിടിച്ച് നിലവിളി തുടങ്ങി. ശെമ്മാശും നാമും അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ ആളുകളാണെന്ന് അറിഞ്ഞപ്പോൾ അയാൾ ഈ സാഹസ കൃത്യത്തിന് ഒരുങ്ങിയ ആളുകളെ കഠിനമായി ശാസിച്ചു. എങ്കിലും ഏഴെട്ടാളുകൾ ചത്തു കിടക്കുന്നത് അയാൾ കണ്ടഭാവം തന്നെ നടിച്ചില്ല. തന്റെ കൂട്ടർക്കു ഒരബദ്ധം വന്നു പോയതാണെന്ന് പ്രധാനി നമ്മോടു പറഞ്ഞു. എന്നിട്ട് തന്റെ കൂട്ടുകാർ അപഹരിച്ച മുതലുകളൊക്കെ അവർ പരിശോധിച്ച് തൃപ്തിപ്പെട്ടു. ഉടനെ അവർ നമ്മുടെ കൈവശത്തിലുണ്ടായിരുന്ന സകല ഭക്ഷണസാധനങ്ങളും എടുത്ത് ഭക്ഷണത്തിന് ആരംഭിച്ചു. ഭക്ഷണം കഴിച്ചു രസിച്ചു കൊണ്ടിരിക്കുന്ന മധ്യേ ദൂരത്തു നിന്ന് ഒരുകൂട്ടം കുതിരപ്പട്ടാളം അതിവേഗത്തിൽ വരുന്നതുകണ്ടു. ഉടനെ അറബികളിൽ പലരും പരിഭ്രമിച്ച് ഓട്ടം തുടങ്ങി. എങ്കിലും ഓടുന്നതിന് അവമാനമെന്ന് വിചാരിച്ചിട്ടോ, അതല്ല ഓടിയാലും പട്ടാളം പിടികൂടിയേക്കുമെന്ന് ഭയന്നിട്ടോ പത്തിരുപത് അറബികളും അവരുടെ പ്രധാനിയും അവിടെത്തന്നെ നിന്നു. പട്ടാളം വന്ന് അറബികളെ വളഞ്ഞു പിടിച്ചു. എതിർക്കുന്നത് നിഷ്പ്രയോജനകരമായാൽ അറബികൾ ലഹള കൂടാതെ കീഴടങ്ങി. അപഹരിച്ച സാമാനങ്ങളോടു കൂടി അറബികളെ ചങ്ങാടത്തിൽ കേറ്റി തിഗരീസിലേക്കു വിട്ടു. ഇടയ്ക്കു നമ്മുടെ സാമാനങ്ങൾ എന്തെല്ലാമെന്ന് പട്ടാളക്കാരൻ ചോദിച്ചറിഞ്ഞു. എല്ലാം തിരികെ നല്കി.

ഇനി ഈ പട്ടാളം വരാനുള്ള കാരണം കൂടി പറയാം. അറബികൾ ഓടിവരുന്നതു കണ്ട് ഏതാനും ആളുകൾ വെള്ളത്തിൽ ചാടി നീന്തിക്കളഞ്ഞു എന്ന് മുമ്പ് പ്രസ്താവിച്ചുവല്ലോ. ഇവരിൽ ചിലർ അക്കരെ എത്താൻ ശേഷിയില്ലാതെ മുങ്ങിച്ചത്തുപോയി. മറ്റു ചിലർ നദി നീന്തിക്കടന്ന് സമീപമുള്ള തിഗറീസിൽ ഓടിയെത്തി അവിടെയുള്ള പാഷായ (പേഷ്കാർ അല്ലെങ്കിൽ ജില്ലാ മജിസ്ട്രേട്ടിനു തുല്യനായ ഒരു തുർക്കി ഉദ്യോഗസ്ഥൻ. എഡി.) വിവരം ബോധിപ്പിച്ചു. ഇംഗ്ലീഷുകാരുടേയും ഫ്രഞ്ചുകാരുടേയും വക സാമാനങ്ങൾ ചങ്ങാടത്തിലുണ്ടെന്ന് കേട്ടപ്പോൾ ആണ് പട്ടാളത്തെ അയയ്ക്കാമെന്ന് പാഷായ്ക്കു തോന്നിയത്. തുർക്കി ഉദ്യോഗസ്ഥന്മാർക്ക് യൂറോപ്യന്മാരെ വളരെ ഭയമാണ്. അവരെ സംബന്ധിക്കുന്ന കാര്യത്തിൽ എന്തെങ്കിലും അമാന്തം കാണിച്ചാൽ, അപകടം ഉണ്ടാകുമെന്ന് അവർക്കറിയാം. ചങ്ങാടത്തിൽ ലോകത്തെ ഭരിക്കുന്ന യൂറോപ്യന്മാരുടെ സാമാനം ഉണ്ടായിരുന്നില്ലെങ്കിൽ പാഷാ നിശ്ചയമായും പട്ടാളത്തെ അയയ്ക്കുകയാകട്ടെ, സംരക്ഷണത്തിനായി വേറെ വല്ലതും പ്രവർത്തിക്കുകയുമാകട്ടെ ചെയ്യുന്നതല്ലായിരുന്നു എന്ന് തുർക്കി ഗവൺമെന്റിനെ നീതിപാലന തല്പരതയെയും ഊർജിതത്തെയും കുറിച്ച് വിവരമുള്ളവരോട് പ്രത്യേകം പറയണമെന്നില്ല.

നോവൽ






ഡോ.കെ.എം. ജോസഫ്

**അദ്ധ്യായം 29**

രണ്ടു മാസത്തെ വാടക ലാഭിക്കുവാൻവേണ്ടി മുറി ഒഴിഞ്ഞുകൊടുത്തിട്ടാണവൻ നാട്ടിലേക്കു പുറപ്പെട്ടത്. കിടക്കയും പുസ്തകക്കെട്ടുകളും അളിയനെ ഏല്പ്പിച്ചു. പെട്ടിയിൽ നിറച്ചത് വസ്ത്രങ്ങൾ മാത്രമാണ്. പഴയന്നൂരിലെത്തിയപ്പോൾ പത്തുമണി കഴിഞ്ഞു. പെട്ടിയുമെടുത്തു കൊണ്ടു ചെന്നത് ഉമ്മച്ചായന്റെ പെട്രോൾ ബങ്കിലേക്കാണ്. മാമ്മച്ചായൻ എന്താണു പറഞ്ഞതെന്നു നേരിട്ടറിയണം. മൂന്നാമതൊരാളുടെ വാക്കു കേട്ടു എല്ലാ ആശകളും ഉപേക്ഷിക്കാൻ വയ്യാ. തോമസുകുട്ടിയെ കണ്ടപ്പോൾ മേജറുടെ മുഖം മങ്ങി.

'തോമസുകുട്ടിയോ? എന്താ പതിവില്ലാതെ ഇവിടെ?'

'ഉമ്മച്ചായനോടു ഞാനൊരു കാര്യം പറഞ്ഞിരുന്നല്ലോ. അതിന്റെ ഫലമെന്തായെന്നറിയാൻ വന്നതാ.'

'അതു ഞാൻ പറഞ്ഞല്ലോ. നീ അറിഞ്ഞില്ലേ?'

'ഞാൻ കേട്ടതൊക്കെ നേരാണോന്നറിയാൻ വന്നതാ.'

'നേരാ. അച്ചായൻ ഒരുതരത്തിലും അടുക്കുന്നില്ല.'

'കാരണം വല്ലോം പറഞ്ഞോ?'

'കാരണമൊക്കെ നിനക്കറിയാവുന്നതാ. ഏതായാലും നീ അതൊക്കെ മറക്കണം. ഇപ്പോഴത്തെ ആലോചന നല്ലതാന്നാ ഞാൻ കേക്കുന്നത്. അത് സമ്മതിക്കണം. കുട്ടിക്കാലത്തു തോന്നുന്ന ഇഷ്ടങ്ങളുടെ പേരിൽ ജീവിതം പാഴാക്കരുത്.'

നല്ല ഉപദേശകൻ! പ്രേമിച്ച പെണ്ണിനുവേണ്ടി രക്ത ബന്ധം പോലും മറന്ന മനുഷ്യനാണ് ഉപദേശിക്കാൻ വന്നിരിക്കുന്നത്. ഉപദേശിക്കാൻ എളുപ്പമാണ്. അനുസരിക്കാനാണ് വിഷമം.

വൈകുന്നേരത്തു മടങ്ങുമ്പോൾ ട്രങ്കുപെട്ടി വീട്ടിലെത്തിക്കാമെന്നു ഉമ്മച്ചായൻ ഏറ്റതുകൊണ്ട് ഭാരം ചുമക്കാതെ വീട്ടിലെത്താൻ കഴിഞ്ഞു. ഭാരം മുഴുവൻ മനസ്സിലാണ്.

അമ്മയുടെ സ്നേഹം നിറഞ്ഞ സ്വീകരണം അവനെ ആശ്വസിപ്പിച്ചില്ല. അമ്മ അഭിനയിക്കുകയാണ്. അമ്മയുടെ അമിത സന്തോഷം വെറും നാട്യമാണ്. എങ്കിലും അമ്മയെ മുറിപ്പെടുത്തുന്ന ഒരു വാക്കുപോലും അവനു പറയാനാവില്ല. മകന്റെ വിഷാദഭാവം കണ്ട കുഞ്ഞാണ്ടമ്മ കല്യാണാലോചനയുടെ കാര്യം ഉടനെ പറഞ്ഞില്ല. ഉച്ചയൂണിനു അപ്പച്ചനുണ്ടായിരുന്നു. അപ്പോഴും വിഷയം അവതരിപ്പിക്കാൻ അവർ മടിച്ചു.

വൈകുന്നേരം വരെ പിടിച്ചു നിൽക്കാനേ കുഞ്ഞാണ്ടമ്മയ്ക്കു കഴിഞ്ഞുള്ളൂ. കാപ്പികുടി കഴിഞ്ഞ് കൂട്ടുകാരെ കാണാനെന്നു പറഞ്ഞ് തോമസുകുട്ടി പുറത്തേക്കിറങ്ങാൻ ഒരുങ്ങുമ്പോൾ കുഞ്ഞാണ്ടമ്മയുടെ ഉള്ളിലെ വാക്കുകൾ പുറത്തുചാടി.

'അച്ചൻകുഞ്ഞു നിന്നെ വന്നു കണ്ടെന്നു പറഞ്ഞു. അവൻ പറഞ്ഞതു നേരാണോ?'

'അളിയനെന്താ പറഞ്ഞത്?'

'നിനക്കു പെണ്ണിനെ കാണണ്ടാന്ന്–'

'നേരാ.'

'അതെന്താ?'

'അപ്പച്ചനും അളിയനും കണ്ടതല്ലേ? അതു മതി.'

'നിനക്കു ഞങ്ങളോടു ദേഷ്യമാണോ?'

'എനിക്കാരോടും ദേഷ്യമില്ല. ഉണ്ടെങ്കിൽ എന്നോടു തന്നെയാ.'

'നിനക്കിഷ്ടമില്ലെങ്കിൽ വേണ്ടെന്നു പറയാൻ ഇനിയും സമയമുണ്ട്.'

'കാത്തിരുന്നിട്ടു കാര്യമില്ലെന്നറിയാം. നിങ്ങളുടെ ഇഷ്ടമെങ്കിലും നടക്കട്ടെ. ഞാൻ എതിരു നിക്കത്തില്ല.'

'എങ്കിൽ പഴയതൊക്കെ നീ മറക്കണം. പുതിയൊരു ജീവിതത്തിനുവേണ്ടി ഒരുങ്ങണം. നിന്നോടുള്ള സ്നേഹം കൊണ്ടു പറേന്നതാ.'

'ഊതുമ്പോൾ കെടുന്നതല്ല ഓർമ്മകൾ. അമ്മ ഏതായാലും പേടിക്കണ്ടാ. ഇതിന്റെ പേരിൽ ഞാൻ ജീവൻ കളയാനൊന്നും പോകുന്നില്ല.'

മകന്റെ മനോവിഷമം മനസ്സിലാക്കാൻ അമ്മയ്ക്കു കഴിയുന്നുണ്ട്. ആശ്വസിപ്പിക്കാൻ പ്രയാസമാണെന്നുമറിയാം. സഹതാപം കൊണ്ടു പ്രയോജനമില്ല.

അപ്പച്ചന്റെ തീരുമാനങ്ങൾ നടപ്പിലാക്കുന്നതിന് മുമ്പ് സൂസന്നയെ ഒരിക്കൽ കൂടി കാണണം. മനസ്സിലുള്ളതു മുഴുവൻ തുറന്നുപറയണം. യാത്ര പറയണം. കൂടികാണുവാനുള്ള അവസരം സൂസന്ന ഒരുക്കിയില്ല. വീട്ടിലെ ആലോചനകളും തീരുമാനങ്ങളും അവൾ അറിഞ്ഞുകാണും. അതുകൊണ്ടായിരിക്കും അവൾ ഒഴിഞ്ഞുമാറുന്നത്. പക്ഷെ, അവളെ കാണേണ്ടതു തോമസുകുട്ടിയുടെ ആവശ്യമാണ്. ഒടുവിൽ അവൻ മത്തായിച്ചേട്ടനെ കണ്ടുപിടിച്ച് ദിവസവും സമയവും നിശ്ചയിച്ചു.

സ്നേഹനിർഭരമായ പല കൂടിക്കാഴ്ചകൾക്കും സാക്ഷ്യം വഹിച്ച പൂവരശിന്റെ ചുവട്ടിൽ നിന്നപ്പോൾ കണ്ണുനീർ സൃഷ്ടിച്ച മറവിലൂടെയാണ് സൂസന്നയെ കാണാൻ കഴിഞ്ഞത്. അവൾ തലകുനിച്ചു നിൽക്കുകയാണ്. നേരിട്ടു നോക്കാൻ പേടിക്കുന്നതുപോലെ. കുറേനേരത്തേക്കു ഒന്നു പറയാൻ അവർക്കു കഴിഞ്ഞില്ല.

'എല്ലാമറിഞ്ഞു?' ഇടറുന്ന സ്വരത്തിൽ അവൻ ചോദിച്ചു.

'ഉം..' നീരാവിയുടെ മൂളൽ പോലെ.

'ഞാൻ ഉമ്മച്ചായനെ നിങ്ങടെ വീട്ടിലേക്കു വിട്ടിരുന്ന കാര്യം അറിഞ്ഞില്ലേ?'

'ഉം..' അവളുടെ കണ്ണുകളിൽ കാലവർഷം തുടങ്ങിക്കഴിഞ്ഞു.

'ഒത്തിരി നാളുകൾക്കുശേഷമാണ് ഉമ്മച്ചായൻ സൂസന്നേടച്ചായനെ കാണാൻ പോയത്. നമുക്കുവേണ്ടി.'

'ഞാനന്നേ പറഞ്ഞില്ലേ ഉപ്പാപ്പനെ വിട്ടിട്ട് കാര്യമില്ലെന്ന്.' ഇടറിയ സ്വരത്തിൽ അവൾ പറഞ്ഞു.

'അവസാനത്തെ ശ്രമം നടത്തുകയായിരുന്നു ഞാൻ.'

'ആരു പറഞ്ഞാലും അച്ചായന്റെ തീരുമാനത്തിനു മാറ്റമുണ്ടാകത്തില്ലെന്നനിക്കറിയാമായിരുന്നു. ഇത്രയും നാൾ ഞാൻ പേടിച്ചതതാണ്.'

'നേരിയ ആശക്കെങ്കിലും വഴിയുണ്ടെങ്കിൽ എങ്ങനെയെങ്കിലും പിടിച്ചു നിൽക്കാമായിരുന്നു.'

'വേണ്ടാ, വേണ്ടാ. എനിക്കുവേണ്ടി കാത്തിരിക്കേണ്ടാ. അനുസരണയുള്ള മകനെപ്പോലെ അപ്പൻ പറയുന്നതു കേട്ടോ. എന്നെ ഓർത്തു വിഷമിക്കണ്ടാ. കഴിഞ്ഞതൊക്കെ മറക്കാൻ ശ്രമിക്കണം.' കരഞ്ഞു കൊണ്ടാണവൾ ഉപദേശിച്ചത്.

'കഴിഞ്ഞതെല്ലാം മറക്കാൻ സൂസന്നയ്ക്കു കഴിയുമോ?'

'മറക്കേണ്ട ആവശ്യം എനിക്കില്ല. എന്റെ കല്യാണത്തെപ്പറ്റി അച്ചായൻ ചിന്തിച്ചിട്ടുപോലുമില്ല. പെണ്ണുകെട്ടാൻ പോകുന്നതു തോമസുകുട്ടിയല്ലേ?'

'ഞാൻ മറക്കത്തില്ല. ഒരിക്കലും മറക്കത്തില്ല.'

'ഒരാളെ ഓർത്തു മറ്റൊരാളുടെ കഴുത്തിൽ മിന്നുകെട്ടുന്നത് ശരിയാണോ?'

'ശരിയല്ലെന്നറിയാം. പക്ഷെ, ക്ലാസുമുറിയിലെ കറുത്ത പലകയല്ല മനസ്സ്. മനസ്സിലെഴുതിയതു എഴുതിയതാണ്.'

'സ്നേഹിച്ചവർ പിരിയുമ്പോൾ പലതും പറയും. കുറേ കഴിയുമ്പോൾ അതൊക്കെ മറക്കും. മറക്കണം. എങ്കിലേ ജീവിക്കാനൊക്കൂ.'

കരച്ചിൽ കടിച്ചമർത്തിക്കൊണ്ടാണവൾ പറഞ്ഞത്.

ലോകപരിചയമുള്ള ഒരു വീട്ടമ്മയുടെ സ്വരം.

പ്രയാസങ്ങൾ എത്ര പെട്ടെന്നാണ് പ്രായം കൂട്ടുന്നത്.

'ഇപ്പോൾ പറഞ്ഞ ഉപദേശം ഞാനങ്ങോട്ടും പറയേണ്ടതാണ്. പക്ഷെ, ഞാൻ പറയുന്നില്ല. അതുകൊണ്ടു പ്രയോജനമില്ലെന്നറിയാം.'

'നല്ല കുറേ ഓർമ്മകൾ തോമസുകുട്ടി എനിക്കു തന്നു. അതുകൊണ്ടു ഞാൻ തൃപ്തിപ്പെട്ടുകൊള്ളാം.'

'എന്നോടു ക്ഷമിക്കണം.'

'സാരമില്ല. സാരമില്ല. അപ്പോൾ ഇനി നമ്മൾ കാണില്ല. അല്ലേ?'

'ഇല്ല.'

അവൾ തലയുയർത്തി തോമസുകുട്ടിയുടെ മുഖത്തേക്കു നോക്കി, ആർത്തിയോടെ, ഇനിയൊരിക്കലും ഈ നിലയിൽ കാണാൻ കഴിയില്ലെന്ന വിചാരത്തോടെ.

'കൈസർ എവിടെ?'

'എന്റെ കാൽച്ചുവട്ടിലുണ്ട്.'

'കൈസർ. അവൻ വിളിച്ചു.'

കൈസർ ചാടിയെഴുന്നേറ്റ് കൈകൾ മതിലിന്റെ മേൽ ഉറപ്പിച്ചുകൊണ്ട് തല ഉയർത്തി നോക്കി. അവൻ കൈസറിന്റെ തലയിലും മടങ്ങിയ ചെവികളിലും തലോടി. അവന്റെ തലോടലിന്റെ മറുപടിയെന്നോണം കൈസർ മുരണ്ടു.

'പോട്ടേ... കൈസർ...' അവൻ യാത്ര ചോദിച്ചതു കൈസറിനോടുമാത്രമായിരുന്നില്ല. സൂസന്നയുടെ നേർക്കു നോക്കുവാൻ അവൻ മടിച്ചു. അവളുടെ കണ്ണുനീർ കാണാൻ അവനു കരുത്തില്ല. തിരിഞ്ഞുനടന്നപ്പോൾ അവളുടെ നെഞ്ചിടിപ്പിന്റെ ശബ്ദമാണവനു കേൾക്കാൻ കഴിഞ്ഞത്. ദുഃഖത്തിനു കടക്കുവാൻ വാതിൽ തുറന്നുകൊണ്ടവൻ ഇരുട്ടിലേക്കു നടന്നു.

**അദ്ധ്യായം 30**

വീട്ടിൽ പലരും വരുന്നുണ്ട്. ആലോചനകൾ നടക്കുന്നുണ്ട്. വിരുന്നുകാരെ സൽക്കരിക്കാൻ തിരക്കിട്ട ഒരുക്കങ്ങൾ. പക്ഷെ, എല്ലാറ്റിൽ നിന്നും തോമസുകുട്ടി ഒഴിഞ്ഞുമാറി. കൂടുതൽ നേരം കഴിയുന്നതു മുറിയിലാണ്. നേരം കളയാൻ വേണ്ടി വായിക്കുവാൻ ശ്രമിക്കും. ചിലപ്പോൾ കൂട്ടുകാരെ കാണാൻ പോകും. പാപ്പിക്കു എപ്പോഴും എന്തെങ്കിലും ജോലി ചെയ്യാനുണ്ടാവും. സ്കൂൾ അടച്ചതുകൊണ്ട് വർക്കിക്ക് ഒഴിവുനേരമുണ്ട്. മാത്തുക്കുട്ടി നാട്ടിലെ കുട്ടികളെ പാട്ടു പഠിപ്പിക്കാൻ തുടങ്ങിയിട്ടുണ്ട്. റബിയായും റുബീനയുമാണവന്റെ പ്രിയപ്പെട്ട ശിഷ്യകൾ.

കല്യാണം ഉറപ്പിക്കുവാൻ അപ്പച്ചനുൾപ്പെടെ അഞ്ചുപേർ പോയെന്ന് അറിഞ്ഞു. ഉറപ്പിന്റെ ചടങ്ങുകളെല്ലാം അവനറിയാം. കുഞ്ഞാമ്മപ്പെങ്ങടെ കല്യാണം ഉറപ്പിച്ചപ്പോൾ അവൻ കൗതുകത്തോടെ എല്ലാം കണ്ടതാണ്. കേട്ടതാണ്. അതുപോലെ ഒരു ചടങ്ങ് തനിക്കുവേണ്ടി ആവർത്തിക്കപ്പെടുന്നു. വീട്ടുവിശേഷങ്ങൾ ആദ്യം പകരുന്നു. ആലോചനകളുടെ അംഗീകാരം ഇരുകൂട്ടരിൽ നിന്നും നേടുന്നു. തുടർന്നാണ് സ്ത്രീധനപ്പണം കൈമാറുന്നത്. (തുടരും)



# പാറപ്പുറത്ത്

'നിണമണിഞ്ഞ കാല്പാടുകളിൽ'(1955) തുടങ്ങി 'കാണാപ്പൊന്ന്'(1980) വരെ 20 നോവലുകളും 'പ്രകാശധാര'(1952) മുതൽ 'വഴിയറിയാതെ'(1980)വരെയുള്ള 14 കഥാസമാഹാരങ്ങളും 'വെളിച്ചം കുറഞ്ഞ വഴികൾ' (1968) എന്ന നാടകവും 'മരിക്കാത്ത ഓർമ്മകൾ'(1982)എന്ന സ്മരണയുംഉൾപ്പെടെയുള്ള വലിയൊരു സാഹിതീ സമ്പത്തിനുടമയാണ്. സമാഹരിക്കപ്പെടാത്ത ലേഖനങ്ങളും കുറിപ്പുകളും വേറെയും.

ഉത്തരേന്ത്യയിലെ ഒരു മലയാളിസങ്കേതപശ്ചാത്തലമാണ് കഥയിൽ ഒരുക്കുവാൻ ഏറെയും ശ്രമിച്ചിട്ടുള്ളത്. അങ്ങനെ ആയിരിക്കണമെന്ന നിർബന്ധം ഉണ്ടായിരുന്നു എന്നു തോന്നിക്കുന്ന രീതി പ്രകടമാണുതാനും. ബോധപൂർവ്വമല്ലെങ്കിലും എഴുതിയതൊക്കെ അങ്ങനെയായിത്തീർന്നിട്ടുണ്ട്. ഇതൊരു പരിമിതിയും ഒപ്പം മേന്മയും കൂടിയാണ്. ജനിച്ചുവളർന്നു പിച്ചവെച്ചു പഠിച്ച മണ്ണിൽനിന്ന് അകന്നു പോന്നിട്ട് സംവത്സരങ്ങൾ വളരെയായതിനാൽ സംഭവിച്ചതാണിത്. എങ്കിലും അന്തർധാരയിലെ ചൈതന്യം ഗ്രാമവും അതിലെ ഗ്രാമീണരുമാണ്.

ചെറുകഥാകൃത്ത് എന്നതിനേക്കാൾ നോവലിസ്റ്റ് എന്ന നിലയിലാണ് പാറപ്പുറത്ത് അറിയപ്പെടുന്നത്. എങ്കിലും 'അർത്ഥവത്തായ ഒരു അനുഭവശകലത്തെ കേന്ദ്രബിന്ദുവാക്കി കഥ മെനഞ്ഞെടുക്കുന്ന ഏകാഗ്രമായ പ്രയത്നത്തിലും കൃതഹസ്തനായിരുന്നു.' ഏതു തരത്തിലുള്ള ജീവിതത്തെ അവതരിപ്പിക്കുമ്പോഴും ഒരുനിമിഷംപോലും വായനക്കാരനു മുഷിപ്പു തോന്നരുതെന്നും താൻ പറയുന്നതൊക്കെ ഉള്ളിൽ തട്ടണമെന്നും നിഷ്കർഷിച്ചിരുന്നു.

ഉത്തമപുരുഷന്റെ വീക്ഷണത്തിൽ കഥകൾ അവതരിപ്പിച്ചതിനാൽ ആത്മാംശം അതിൽ വലിയ ഒരളവോളം കടന്നുകൂടി. കഥാകൃത്ത് കഥ പറയുന്ന കഥകളും വിരളമല്ല. പ്രതിഭാബലം കൊണ്ട് താൻ സൃഷ്ടിച്ച ലോകം യഥാർത്ഥമാണെന്നു വരുത്തിത്തീർക്കുവാനുള്ള ശ്രമമല്ല. ഭാവനയും ജീവിതവും വേർതിരിച്ചു ഗ്രഹിക്കുവാൻ കഴിയാത്തവിധം ഇഴുകിച്ചേർന്നുള്ള പക്ഷപാതരഹിതമായുള്ള രചന. ഈ അവസ്ഥയിൽ അനുഭവിച്ച കഥ അനുവാചകനിൽ അനുരണനം ചെയ്യുക സ്വാഭാവികമാണല്ലോ. *(തുടരും)*



Editor In Charge: Fr.Shebaly, Resident Editor (India): George Thazhakara- 9447355710, Chief Editor Dr. Kuriakos Thottupuram,
Web developers: Bonnie George Mathew / Mathew Samuel. Typeset at Mithranikethan, Thazhakkara. Published by BMM Creations Inc, USA